# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# VIVEKANANDA SAHITYA SARVASVAM

Part Two: Jnanayogam
(Malayalam)

Indian Culture, Religion and Philosophy

Translation of the Complete Works of Swami Vivekananda from Original English, Bengali & Sanskrit.

*Translators*

| | | |
|---|---|---|
| Swami Iswarananda | | Chs. I-II |
| Swami Chinmayananda | (Sri Ramakrishna Nagar) | IV-XXVII |
| C.G. Narayana Pillai, B.A., B.L., L.T. | | XXVIII-XXXIII |

*Notes:*
Swami Trailokyananda

Published by
The President, Sri Ramakrishna Math
P.O. Puranattukara
Thrissur - 680 551.

| | | |
|---|---|---|
| First Edition | March 1962 | |
| Fifth Impression | Dec. 1997 | Copies 2000 |
| Sixth Impression | Feb. 2004 | Copies 3000 |




Printed at:
Prabuddhakeralam Press
Puranattukara, Thrissur.

Price: Rs. 100/-

# പൊതുമുഖവുര

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ശതാബ്ദജയന്തി 1963-ൽ ആഘോഷിക്കാൻ പോകുകയാണ്. അന്നേക്ക്, ശതാബ്ദസ്മാരകമായി സ്വാമിജിയുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്തങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായ വിവേകാനന്ദ സാഹിത്യസർവ്വസ്വം ഏഴു ഭാഗമായി മലയാളത്തിൽ പ്രസിദ്ധീകരിപ്പാൻ ഞങ്ങളുദ്ദേശിക്കുന്നു. അതിൽ ആദ്യത്തെ മൂന്നു ഭാഗം, ഒരു കൊല്ലം മുൻകൂറായിത്തന്നെ, പ്രകാശിപ്പിച്ചുകൊള്ളുന്നു. ബാക്കി നാലും 1963 ജനുവരിയിൽ പ്രസിദ്ധീകരിപ്പാൻ സാധിക്കുമെന്ന് ആശിക്കുകയും ചെയ്യുന്നു.

ശ്രീ സ്വാമികൾ 1893 സെപ്റ്റംബർ 11-ാംനു ആണ് ലോകസമക്ഷം ആദ്യമായി ഒരു പ്രസംഗം ചെയ്തത്. 1902 ജൂലായ് 4-ാംനു സ്വാമികൾ മഹാസമാധിയായി. ഈ ഒമ്പതു കൊല്ലത്തിനകം അവിടുന്നു ചെയ്ത പ്രസംഗങ്ങൾ വളരെയാണ്. അതിൽ കുറച്ചുമാത്രമേ നമുക്കു രേഖപ്പെട്ടു കിട്ടിയിട്ടുള്ളു. ഇത്രയെങ്കിലും കൈവന്നതിന്, സ്വാമിജിയുടെ ഇംഗ്ലീഷ് സെക്രട്ടറി യുവാവായ ജെ.ജെ. ഗുഡ്വിനോടാണു ലോകത്തിനു കടപ്പാട്. ഗുഡ്വിൻ 1895 ഒടുവിൽ അമേരിക്കയിൽവെച്ചു സ്വാമികളുടെ അന്തേവാസിയായി. അദ്ദേഹം 1896-ൽ ഇംഗ്ലണ്ടിലേക്കും 1897-ൽ ഭാരതത്തിലേക്കും സ്വാമിജിയെ അനുഗമിച്ചു. 1898 ജൂണിൽ ഊട്ടിയിൽവെച്ചു നിര്യാതനായി. ഊർജസ്വലനായ ഗുഡ്വിൻ കുശലതയോടും ശ്രദ്ധയോടും കൂടെ തൻെറ ഗുരുവിൻെറ അമൃതപദങ്ങൾ അണുവും വിട്ടുപോകാതെ ചൂടോടെ ശേഖരിച്ചുവെച്ചു. ഈ രണ്ടരക്കൊല്ലത്തിനുമുമ്പും പിമ്പും സ്വാമിജി പടിഞ്ഞാറുവെച്ചു ചെയ്ത ലോകവിസ്മാപകങ്ങളായ പ്രസംഗങ്ങൾ ഏറെയും നമുക്കു നഷ്ടപ്പെട്ടിരിക്കയാണ്. അവിടുന്നു കത്തുകളും ചില ലേഖനങ്ങളും കവിതകളുമൊഴിച്ച് ഒന്നുംതന്നെ സ്വന്തം കൈകൊണ്ട് എഴുതിയിട്ടില്ലെന്നു പറയാം. ['ഹിന്ദുധർമ്മം' എന്ന പ്രബന്ധം ചിക്കാഗോമതമഹാസമ്മേളനത്തിൽ എഴുതി വായിച്ചതും, യോഗസൂത്രവിവരണം ന്യൂയോർക്കിൽ വെച്ചു പറഞ്ഞുകൊടുത്തെഴുതിച്ചതുമാണ്.] അവിടുത്തെ അദ്ഭുത വാഗ്വൈഖരി അതിശക്തിയോടെ പെട്ടെന്നു പൊട്ടിപ്പുറപ്പെടാറേയുള്ളു. ഗുഡ്വിൻെറ ചുരുക്കെഴുത്തിനു പുറമെ സ്വാമിജിയുടെ കിഴക്കരും പടിഞ്ഞാററരുമായ പല ശിഷ്യരുടെയും തല്ക്കാലക്കുറിപ്പുകളും പിൽക്കാലക്കുറിപ്പുകളും പത്രറിപ്പോർട്ടുകളും സാഹിത്യസർവ്വസ്വത്തിലേക്കുള്ള വിലപ്പെട്ട മുതൽക്കൂട്ടുകളായിട്ടുണ്ട്. സ്വാമിജിയുടെ വിശ്രുതശിഷ്യയായ സിസ്റ്റർ നിവേദിതയുടെ പ്രൗഢമായ അവതാ

രിക വിവേകാനന്ദസാഹിത്യത്തെസ്സംബന്ധിച്ച ഒരു പ്രാമാണികരേഖയാണ്.

സ്വാമിജിയുടെ കൃതികൾ ഇംഗ്ലീഷിൽ സമ്പൂർണ്ണസമാഹാരരൂപ ത്തിൽ ആദ്യം പ്രസിദ്ധീകരിച്ചത് 1907-ലാണ്, അൽമോറാ അദ്വൈതാ ശ്രമത്തിൽനിന്ന്. അന്നതു നാലു ഭാഗമായിരുന്നതു ക്രമേണ കൂടു തൽ രേഖകൾ വന്നുചേർന്ന മുറയ്ക്കു വർദ്ധിച്ച് ഇപ്പോൾ എട്ടായി ട്ടുണ്ട്. ഈ എട്ടും സൗകര്യമുദ്ദേശിച്ചു വിഷയവിഭാഗം ചെയ്തു താഴെപ്പറയും പ്രകാരം ഏഴാക്കുകയാണു ഞങ്ങൾ ചെയ്തിരിക്കുന്നത്.

ഒന്നാം ഭാഗം — യോഗത്രയം
- 1 കർമ്മയോഗം
- 2 രാജയോഗം
- 3 ഭക്തിയോഗം

രണ്ടാം ഭാഗം — ജ്ഞാനയോഗം

മൂന്നാം ഭാഗം — ഉത്തിഷ്ഠ ഭാരത!
- 1 ഭാരതീയപ്രസംഗങ്ങൾ
- 2 ഭാരതത്തോട്
- 3 ഭാരതവും ഭാരതീയരും

നാലാം ഭാഗം — തത്ത്വാന്വേഷണം
- 1 ധർമ്മപരിചയം
- 2 ഹിന്ദുധർമ്മപരിചയം
- 3 യോഗപരിചയം
- 4 വേദാന്തപരിചയം

[തത്തദ്വിഷയകമായുള്ള മറ്റു മുഖ്യപ്രസംഗങ്ങ ളും ശിഷ്യരുടെ പാഠക്കുറിപ്പുകളും മറ്റും]

അഞ്ചാം ഭാഗം — കത്തുകൾ

ആറാം ഭാഗം — സംഭാഷണങ്ങൾ
- 1 സ്വാമിശിഷ്യസംവാദം
- 2 അമൃതഭാഷണം
- 3 ചോദ്യോത്തരങ്ങൾ
- 4 കൂടിക്കാഴ്ചകൾ

ഏഴാം ഭാഗം — മഹച്ചരിതങ്ങളും കവിതകളും മറ്റും
- 1 മഹച്ചരിതങ്ങൾ
- 2 കവിതകൾ
- 3 സൂക്തങ്ങൾ
- 4 കിഴക്കും പടിഞ്ഞാറും
- 5 പാശ്ചാത്യപര്യടനം
- 6 ലഘുകൃതികൾ

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൻെറ മൂലം ഇംഗ്ലീഷും ബംഗാ

ളിയും സംസ്കൃതവുമാണ്. നേരിട്ടു മൂലഭാഷയിൽനിന്നുതന്നെയാണു വിവർത്തനം. വിവർത്തകന്മാരേവരും വിവേകാനന്ദസാഹിത്യത്തിൻെറ ചിരവിദ്യാർത്ഥികളാണ്, 'പ്രതിപദം പൂർണ്ണാമൃതാസ്വാദനം' കൊതിച്ചു പുറപ്പെട്ടവരാണ്. എല്ലാവരും സർവ്വാത്മനാ പ്രയത്നിച്ചിട്ടുണ്ടെന്നല്ലാതെ ആരും അപ്രമാദിത്വം അവകാശപ്പെടുന്നില്ല. അങ്ങനെതന്നെ പ്രസാധകന്മാരും. സാഹിത്യപ്രസാധനം ഏറെയും ശ്രീ കുട്ടികൃഷ്ണമാരാരും കുറെ ശ്രീ എസ്. ഗുപ്തൻനായരുമാണു ചെയ്തത്. ബാക്കിയുള്ളവരെല്ലാം വിവർത്തനപ്രസാധനത്തിൽ ശ്രദ്ധിച്ചു. ത്രൈലോക്യാനന്ദ സ്വാമിയാണു ശാസ്ത്രപ്രസാധനം ചെയ്തത്. പാതഞ്ജലയോഗസൂത്രങ്ങളുടെ പദാർത്ഥവും ചുവടെയുള്ള വ്യാഖ്യാനക്കുറിപ്പുകളും തയ്യാറാക്കുന്നതിൽ ശ്രീമദ് പ്രകാശാനന്ദസ്വാമികളോടു ഞങ്ങൾക്കു വളരെ കടപ്പാടുണ്ട്.

ഈ മലയാളപ്പതിപ്പിൻെറ – പ്രത്യേകിച്ചും ആദ്യത്തെ രണ്ടു ഭാഗങ്ങളുടെ – ഒരു വൈശിഷ്ട്യം ഇതിലെ ചുവട്ടെഴുത്താണ്. 'എൻെറ സമരപരിപാടി' എന്ന സുപ്രസിദ്ധമായ മദ്രാസ്പ്രസംഗത്തിൽ ശ്രീ സ്വാമികൾ പറയുന്നു; "നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണ്; ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്യദ്ഭുതസത്യങ്ങൾ അവയിൽനിന്നു വെളിയിൽ കൊണ്ടുവരണം, .....നാട്ടിലെങ്ങും പരക്കെ ചിതറണം. അങ്ങനെ പ്രസ്തുത സത്യങ്ങൾ വടക്കുമുതൽ തെക്കുവരെ, കിഴക്കുമുതൽ പടിഞ്ഞാറുവരെ, ഹിമാലയം മുതൽ കന്യാകുമാരിവരെ, സിന്ധുമുതൽ ബ്രഹ്മപുത്രവരെ തീപോലെ കത്തിക്കാളി നാടാകെ നടമാടട്ടെ! ഓരോരുത്തനും അവയെ അറിയണം..... ആളുകൾ ഇതാദ്യം കേൾക്കട്ടെ! തങ്ങളുടെ മതഗ്രന്ഥങ്ങളിലുള്ള മഹത്തായ സത്യങ്ങൾ കേൾക്കുവാൻ സഹായിക്കുന്നവന് അതിലും മെച്ചപ്പെട്ട മറ്റൊരു കർമ്മം ഇന്നു ചെയ്യാനില്ല." (വി.സാ.സ. മൂന്നാം ഭാഗം) ശ്രീ സ്വാമികൾതന്നെ തൻെറ വാഗ്വർഷത്തിലൂടെ ചെയ്തത് അതാണ്. നമ്മുടെ ശാസ്ത്രങ്ങളിലെ ആശയങ്ങൾകൊണ്ടു തുടുത്തതാണ് അവിടുത്തെ വാക്കുകളെല്ലാം. ആ ശാസ്ത്രവാക്യങ്ങൾ – പ്രസക്തങ്ങളും പ്രസക്താനുപ്രസക്തങ്ങളും – ആവതു തേടിപ്പിടിച്ചു ചുവടെ ചേർത്തിട്ടുണ്ട്. ഇതുകൊണ്ടെല്ലാമായെന്നോ, ഒക്കെ ഉചിതതമമെന്നോ ഞങ്ങൾക്കു ഭാവമില്ല. ഇങ്ങനെയൊരു ചുവട്ടെഴുത്തും മൂലകൃതിയിലില്ല. അവിടുത്തെ വാക്കുകൾക്കു പ്രാമാണ്യം കൊടുപ്പാനല്ല ഈ ഉദ്ധാരണങ്ങൾ: വാസ്തവത്തിൽ, ശാസ്ത്രങ്ങൾ ശ്രീ സ്വാമിജിയുടെ വാക്കുകളിലും വാക്കുകളെക്കൊണ്ടും ആത്മലാഭത്തിനു വെമ്പുകയാണ്. ആളുകൾക്കു പരക്കെയുണ്ടാകണമെന്നു ശ്രീ സ്വാമികൾ ഉള്ളിൽത്തട്ടി അഭിലഷിച്ച ശാസ്ത്രപരിചയം, അതിലാഗ്രഹമുള്ളവർക്ക്, ഈ ചുവട്ടെഴുത്തുകളിൽ സുലഭമാണ്. അല്ലാത്തവർക്കു വിവേകാനന്ദസാഹിത്യംമാത്രം വായിച്ചുപോകുവാൻ തടവില്ലതാനും.

വിവേകാനന്ദസാഹിത്യത്തിൽത്തന്നെ ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളത്

വിശദീകരണത്തിനായി ഞങ്ങൾ ചേർത്തിട്ടുള്ളതാണ്. ഓരോ ഭാഗത്തിൻെറയും ഒടുവിലായി ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി ഇത്രയും കൊടുത്തിട്ടുള്ളതു വിദ്യാർത്ഥികൾക്കും ഗവേഷകന്മാർക്കും വളരെ പ്രയോജനകരമാകുമെന്നു വിശ്വസിക്കുന്നു. വിവർത്തനം മൂലവുമായി ഒത്തുനോക്കണമെന്നുള്ളവരുടെ സൗകര്യത്തിന് മൂലസൂചി (Cross - reference to the orginal)കൊടുത്തിട്ടുണ്ട്. ഒന്നാം ഭാഗത്തിൽ യോഗസൂത്രപാഠവും സൂത്രസൂചിയും കൂടെ വിദ്യാർത്ഥികളുടെ സൗകര്യാർത്ഥം കൊടുത്തിട്ടുണ്ട്. ചിരസ്മരണീയനായ ശ്രീ സ്വാമികളുടെ ഒരു പടവും ഓരോ ഭാഗത്തിലും ചേർത്തിട്ടുണ്ട്.

പ്രസിദ്ധീകരണം വളരെയാളുകൾ സർവ്വാത്മനാ സഹകരിച്ചതുകൊണ്ടാണു സാധിച്ചിട്ടുള്ളത്. വിവർത്തകന്മാരും പ്രസാധകന്മാരും പ്രൂഫ് വായനക്കാരും വളരെയധികം പണിയെടുത്തിട്ടുണ്ട്. അക്ഷരത്തിലും അർത്ഥത്തിലും വളരെ പിഴകൾ കണ്ണിൽപ്പെടാതെ കിടപ്പുണ്ടാവാം. അതെല്ലാം സജ്ജനങ്ങൾ പൊറുത്തു തിരുത്തിവായിക്കുവാൻ അപേക്ഷ.

ഒരുലക്ഷത്തിപ്പതിനായിരത്തിൽപ്പരം ഉറുപ്പിക ചെലവുള്ള ഈ ശതാബ്ദസ്മാരകപ്രസിദ്ധീകരണത്തിൻെറ ദേശീയഗൗരവവും സാഹിത്യമഹിമയും കരുതി ഇത് അത്യുന്നതസാഹായ്യാർഹമാണെന്നു കേരള സാഹിത്യ അക്കാദമിയുടെ നിർവാഹകസമിതി ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോടഭിപ്രായപ്പെട്ടതിൽ ഞങ്ങൾക്കഭിമാനവും നന്ദിയുമുണ്ട്. ഭാരതീയഭാഷകളിൽ വിവേകാനന്ദസാഹിത്യ പ്രസിദ്ധീകരണത്തിനു സാഹായ്യം നല്കാൻ പ്രാദേശിക രാമകൃഷ്ണാശ്രമങ്ങൾ ബേലൂർമഠം വഴി കേന്ദ്രസർക്കാരിനോടപേക്ഷിക്കുകയും അതു സസന്തോഷം അനുവദിക്കപ്പെടുകയും ചെയ്തു. മലയാളത്തിന് അമ്പതിനായിരം ഉറുപ്പിക അനുവദിച്ചു. കേരള സർക്കാരും ഞങ്ങളുടെ സാഹായ്യാഭ്യർത്ഥനയെ കൈക്കൊണ്ടു പതിനായിരം ഉറുപ്പിക അനുവദിച്ചുതന്നു – രണ്ടു സർക്കാരിനോടും അളവറ്റ കൃതജ്ഞത. അതുപോലെ മറ്റെത്രയോ തരത്തിൽ ഞങ്ങളെ സഹായിച്ചിട്ടുള്ള എല്ലാവരോടും

എല്ലാറ്റിനും പുറമെ, ഇത്രയും മനോഹരമായി അച്ചടിച്ചുതന്ന 'മാതൃഭൂമി' പ്രസ്സിനോട് ഞങ്ങൾക്കുള്ള കടപ്പാടു കുറച്ചൊന്നുമല്ല. അതിലെ എല്ലാ പ്രവർത്തകരും വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണം. അവരുടെ സ്വന്തംപോലെ വാത്സല്യപൂർവ്വം കരുതി അങ്ങേയറ്റം പരിശ്രമിച്ചിട്ടുണ്ട്. അവർക്കും ഞങ്ങളുടെ നന്ദി.

വിവേകാനന്ദസാഹിത്യം മലയാളത്തിൽ ഒരു വലിയ ശക്തിയായിത്തീരണേ എന്നു നേർന്നുകൊണ്ടു ഞങ്ങൾ ഈ സ്മാരകഗ്രന്ഥം ഭഗവത്പാദാർപ്പണം ചെയ്തുകൊള്ളുന്നു.

ജനുവരി 28, 1962 – പ്രസാധകന്മാർ

## രണ്ടാം ഭാഗത്തെപ്പറ്റി

''വേദാന്തം പഠിച്ചാൽ വയറു നിറയുമോ?'' ചിലരുടെ ചൊടിച്ച ചോദ്യം. ''ഇല്ല, വയറു നിറയാനല്ല'' എന്നുതന്നെ നിസ്സംശയം പറഞ്ഞേയ്ക്കാം. ഈ ചോദ്യം അത്യല്പമായിപ്പോയി. ഇതാ ചോദ്യങ്ങൾ വേണ്ടുവോളം; ''വെടി പറഞ്ഞാലും വേഷം കെട്ടിയാലും വയറു നിറയുമോ? കാമവും ക്രോധവും നിന്ദയും സ്തുതിയും കരയലും ചിരിക്കലും അസൂയയും അഹങ്കാരവും മദവും മാൽസര്യവും കൊതിയും പേടിയും എന്നുവേണ്ട നാം വീറോടെ ചെയ്തുവരുന്ന നൂറു നൂറു കാര്യങ്ങളിലേതെങ്കിലുംകൊണ്ടു വയറു നിറയുമോ?''

വയറു നിറയ്ക്കേണ്ടെന്ന് ആരും പറയുന്നില്ല. നിറച്ചോളു. പക്ഷേ, മനുഷ്യനു വയറു നിറഞ്ഞാൽ പ്രശ്നങ്ങൾ ആരംഭിക്കുന്നതേയുള്ളു. അവസാനിച്ചിരുന്നെങ്കിൽ! മൃഗങ്ങൾക്കുകൂടെ, ആഹാരം കഴിഞ്ഞാൽ – ആഹാരം അവയ്ക്ക് ഏതാണ്ട് പരമലക്ഷ്യമാണ്, എന്നിട്ടും – പ്രശ്നങ്ങൾ പലതും പ്രകൃത്യാതന്നെ ആരംഭിക്കുന്നു. അതുകൊണ്ട് ''വേദാന്തം എന്തിന്'' എന്നാണ് ചോദിക്കേണ്ടത്.

വേദാന്തം നമുക്ക് സ്വാതന്ത്ര്യവും തന്റേടവും തരുന്നു. ആളുകൾ പാവ കണക്കെ പറയുകയും പ്രവർത്തിക്കുകയും വിചാരിക്കുകയും ചെയ്യുന്നതു സ്വാതന്ത്ര്യം ഇല്ലാഞ്ഞിട്ടും അതെന്തെന്നറിയാഞ്ഞിട്ടുമാണ്. ക്ലേശങ്ങളുടെയും പ്രശ്നങ്ങളുടെയും മുമ്പിൽ പൊളിഞ്ഞു വീഴുന്നതു തന്റേടമില്ലാഞ്ഞിട്ടാണ്. ലോകത്തിൽ തലങ്ങളും വിലങ്ങും പാഞ്ഞു നമ്മെ തട്ടിപ്പോകുന്ന ശക്തികളെ നിശ്ചലമാക്കാൻ വേദാന്തം മിനക്കെടുന്നില്ല. തട്ടുകൊള്ളാതെ, കുലുങ്ങാതെ – അതായത് മനസ്സു പതറാതെ, ഉറച്ച നില തെറ്റി ഉലയാതെ – നിന്നാൽ മതി. അതാണ് സ്വാതന്ത്ര്യം: അപ്പോഴാണ് തന്റേടം. ആ തന്റേടത്തിന്റെ മുമ്പിൽ, പുലിപോലെ വന്ന ദുഃഖങ്ങൾ നിഴൽ പോലെ മാഞ്ഞുപോകും, സ്വർഗ്ഗീയസൗഭാഗ്യവും കിലുക്കിലാംപെട്ടി പോലെ വീണു കിടക്കും. കരിയില അനങ്ങിയാൽ പേടിയാകുമെന്നതുകൊണ്ട് കരിയില അടിച്ചുമാറ്റാൻ വേദാന്തം പറയുന്നില്ല. എന്തും നേരിടാനുള്ള കരുത്തു നേടുക. പാരതന്ത്ര്യത്തിൽ പെട്ടു പാവകളിക്കാതെ ബുദ്ധിപൂർവ്വം ജീവിക്കുക. ഈ ഉത്തമജൻമം കിട്ടിയിട്ടു നരകിച്ചു നശിക്കാതെ തികച്ചും സുഖിക്കുക, അഭയപ്രതിഷ്ഠനാകുക. അമൃതാനന്ദത്തിന്റെ ജൻമാവകാശവും കൈവശം വെച്ചുകൊണ്ട് ഒരു തരി സൗന്ദര്യത്തിനും ഒരു തുള്ളി ആനന്ദത്തിനും വേണ്ടി തെണ്ടിത്തിരിഞ്ഞ് പേടിച്ചരണ്ടു നടക്കുകയെന്നത് മനുഷ്യത്വത്തിന്റെ അന്തസ്സിനു ചേർന്നതല്ല. അവന്റെ ബുദ്ധിവൈഭവ

ത്തിനു യോജിച്ചതുമല്ല. ഇതാണ് വേദാന്തം നമ്മോടു പറയുന്നത്.

വേദാന്തമെന്നുവെച്ചാൽ ആർക്കും മനസ്സിലാകാത്തതും ആർക്കും വേണ്ടാത്തതുമായ എന്തോ 'ഘടപട'യാണെന്ന മൂഢത ഇതോടെ പൊളിയുന്നു. വേദാന്തം വാഗ്ദാനം ചെയ്യുന്ന ഉറച്ച ബുദ്ധി ആർക്കാണ് വേണ്ടാത്തത്? മറ്റെന്തു കിട്ടിയാലും കിട്ടുന്നതു ബുദ്ധിയുറപ്പുള്ളവനു കിട്ടും. അതില്ലാത്തവന് എന്തു കിട്ടിയാലും ഒന്നും കിട്ടാതെ പോകുന്നു. രസകരമായ ഒരു വസ്തുതകൂടി ഇവിടെ വെളിവാകുന്നുണ്ട്. ബുദ്ധിയുറച്ചവനു കൊതിക്കാനും പേടിക്കാനും ഒന്നുമില്ലെന്നതുപോലെതന്നെ സത്യമാണ്, അവനെ സുഖിപ്പിച്ചതും ദുഃഖിപ്പിച്ചതും മോഹിപ്പിച്ചതുമെല്ലാം അവന്റെ ചപലബുദ്ധിയുടെ വിപുലവിലാസങ്ങൾ മാത്രമായിരുന്നു എന്നത്! കൂടാതെ, ബുദ്ധിവൃത്തി ഒടുങ്ങുന്നതിനോടൊപ്പം സമസ്തജഗത്തും വിലയിക്കുമ്പോൾ അനന്തവും അപാരവും അഭയവും ആനന്ദവുമായ സ്വമഹിമ അവിച്യുതസത്തായി അവശേഷിക്കുന്നു. അവിടെയാണ് നമ്മുടെ തന്റേടത്തിന്റെ നിലനില്പ്. അവിടെയാണ് സ്വാതന്ത്ര്യപരിപൂർത്തി. അതിനെയാണ് മോക്ഷമെന്നു പറയുന്നതും. അതുതന്നെ പരമാത്മാവ്, ബ്രഹ്മം, ഈശ്വരൻ എന്നെല്ലാമായി അറിയപ്പെടുന്നു.

ഈശ്വരൻ എന്നൊരു പേരു പറഞ്ഞതല്ലാതെ വേദാന്തത്തിൽ എന്തു സ്ഥാനമാണ് ഈശ്വരനുള്ളത്? ആത്മാവിന്റേതന്നെ: ഈശ്വരനിൽ കാണുന്ന ജ്ഞാനൈശ്വര്യശക്തി ബലവീര്യതേജസ്സുകൾ ആത്മാവിന്റേതാണ്, അനാത്മാവിന്റേതല്ല. ആത്മാവല്ലാത്തൊരീശ്വരന്റേതാണ് എന്നു വിചാരിക്കുന്നതിലേ തെറ്റുള്ളൂ. അപ്പോൾ നാം ഭക്തിശ്രദ്ധാബലിപൂജാസ്തുതിനമസ്കാരാദികൾകൊണ്ട് ഭഗവദ്ഭജനം ചെയ്യുന്നതു വെറുതെയാണോ? അല്ല, സഫലംതന്നെ. എന്നാൽ പിന്നെ ഈശ്വരൻ മിഥ്യയാകുന്നതെങ്ങനെ? ഈശ്വരൻ മിഥ്യയാകുന്നില്ല. തന്നിൽനിന്നു വേറെയാണ് ഈശ്വരൻ എന്ന തോന്നൽ തെറ്റാണെന്നു മാത്രം. കർമ്മഫലാർപ്പണം ചെയ്ത് ഏകാഗ്രതയോടെ ഇതരഭാഗങ്ങൾ വിസ്മരിച്ച് പരമപ്രേമപൂർവ്വം ഭഗവദ്ധ്യാനം ചെയ്തിട്ടു കിട്ടുന്ന ഫലങ്ങൾ – കാമകർമ്മത്യാഗം, സ്വതന്ത്രത, അഭയാനന്ദാനുഭവം എന്നിവ – മിഥ്യയാണെന്നോ? അല്ല, സത്യമാണ്. അതൊക്കെ തന്നിൽനിന്നുതന്നെയാണ്: പുറമേനിന്നാണെന്നു തോന്നിയതു തെറ്റ്. തെറ്റായ കാരണത്തിൽനിന്നു ശരിയായ കാര്യമുണ്ടാവും? ഇല്ല, ശരിയായ കാരണത്തെ തെറ്റിദ്ധരിച്ചാലും ശരിയായ കാര്യമുണ്ടാവാം. നമ്മുടെ സർവ്വാനുഭവങ്ങളും ബുദ്ധിയിലാണുണ്ടാകുന്നത്. അത് ഇന്ദ്രിയങ്ങളിലൂടെയും അല്ലാതെയുമാവാം: പുറമെ ഏതെങ്കിലും വസ്തു

ഉണ്ടായിരിക്കാം: ഇല്ലായിരിക്കാം. ഭഗവദ്ധ്യാനം ബുദ്ധിയിലാണ്, ബുദ്ധിവൃത്തിയുമാണ്. തൽഫലമായുള്ള ഭഗവത്പ്രസാദം ബുദ്ധിയിലുള്ള അനുഭവമാണ്, അതും ബുദ്ധിവൃത്തിയാണ്. അങ്ങനെയുണ്ടായ അഭയവും ആനന്ദവും നമ്മളിൽ – ബുദ്ധിയിൽ – ഉള്ള അനുഭവമാണ്. അതും ബുദ്ധിവൃത്തിതന്നെ. എത്രമാത്രം സത്യവും ജ്ഞാനവും ആനന്ദവും നമുക്കനുഭവപ്പെടുന്നുവോ, എത്രമാത്രം സച്ചിദാനന്ദം നമ്മുടെ ബുദ്ധിയിൽ വിളങ്ങുന്നുവോ, എത്രമാത്രം ഈശ്വരത്വം നമ്മളിൽ തെളിയുന്നുവോ, എത്രമാത്രം നാം ഈശ്വരനാകുന്നുവോ, അത്രമാത്രമേ നമുക്ക് ഈശ്വരജ്ഞാനവും ഈശ്വരഭാവവുമുള്ളു. എന്തൊക്കെപ്പറഞ്ഞാലും എന്തെല്ലാം ഭാവിച്ചാലും നമുക്കു സ്വാനുഭവമായിട്ടുള്ള അഭയവും ചേതനത്വവും ആപ്തകാമത്വവും മാത്രമേ നമുക്കവലംബമായുള്ളു. നമുക്കു താങ്ങു നാം മാത്രം. ധൃതി, ക്ഷമ, ദമം, ആസ്തേയം, ശൗചം, ഇന്ദ്രിയനിഗ്രഹം, ധീ, വിദ്യ, സത്യം, അക്രോധം ഇങ്ങനെ പത്തു ധർമ്മലക്ഷണങ്ങൾ നമ്മളിൽ എത്രകണ്ട് ആവിർഭവിക്കുന്നുവോ അത്രകണ്ടേ ധർമ്മസ്വരൂപിയായ ഈശ്വരനെ നമുക്കറിയാവൂ. ഇതിലോരോന്നും നാം എത്രയെങ്കിലും എപ്പോഴെങ്കിലും കൈവിട്ടാൽ അത്രയ്ക്ക്, അപ്പോൾ, നാം ഈശ്വരനെ കൈവിടുകയാണ്, ഈശ്വരനെ നിഷേധിക്കുകയാണ് വാസ്തവത്തിൽ ചെയ്യുന്നത്, നാം എന്തുതന്നെ പറഞ്ഞുനടന്നാലും. ബുദ്ധിവൃത്തിയെ തൻമയമാക്കുവാൻ – ഭഗവൻമയമാക്കുവാൻ – ബുദ്ധിവൃത്തിയെക്കൊണ്ടു വ്യാപരിക്കുകയാണ് കർമ്മ–ധ്യാന–ഭക്തിയോഗങ്ങളെല്ലാം ചെയ്യുന്നത്. അതൊക്കെ ശരിയും നല്ലതും സഫലവുമാണ്. ബുദ്ധിവൃത്തിയിൽ കൊള്ളുന്നിടത്തോളം താനാകും, തനിക്കും കിട്ടും. വേദാന്തി പറയുന്നു; ബുദ്ധിവൃത്തിയെ എത്ര ശാന്തമാക്കുന്നുവോ അത്രയ്ക്ക് അത് സത്യജ്ഞാനാനന്ദസ്വരൂപമാകുമെന്നുള്ളപ്പോൾ ബുദ്ധിവൃത്തിയിലൊതുങ്ങിയതിൽ നിൽക്കാതെ വൃത്തിയേയും വിട്ടു തനി സത്യജ്ഞാനാനന്ദസ്വരൂപത്തിൽ–സ്വസ്വരൂപത്തിൽ–തന്നെ നിർബ്ബാധം നിലകൊള്ളുന്നതല്ലേ പരമകാഷ്ഠയും പരഗതിയും? കണ്ണാടിയിൽ നോക്കി സ്വസൗന്ദര്യഗാംഭീര്യവീര്യാതിശയങ്ങൾ ആസ്വദിച്ചതു മതി, അത്രയും അതിലപ്പുറവും തൻെറ മഹിമയെന്നുറച്ച് നിത്യതൃപ്തനും നിശ്ചിതനുമായിരിക്കുക. അവൻ മാത്രമാണ് വയറു നിറഞ്ഞാൽ പ്രശ്നമൊന്നുമില്ലാത്തവൻ. ഇതത്ര എളുപ്പമല്ലെന്നു സദയം ഓർക്കുമല്ലോ. അനേകലക്ഷത്തിൽ അത്തരം ഒരുവനെങ്കിലുമുണ്ടോ? അവനുംവേണ്ടേ വയറു നിറയുക? നമ്മുടെ പ്രശ്നം അതായിരുന്നില്ല. സർവ്വഭോഗങ്ങളും ഭുജിച്ചിട്ടും ശോകപ്രവാഹത്തിൽ മുങ്ങിച്ചാകുവാൻ പോകുന്നവൻ, എങ്ങനെയാണ് എങ്ങനെയായാലങ്ങനെ

കഴഞ്ഞിട്ടും സമസ്തശോകാത്യയനം ചെയ്ത ശിവസ്വരൂപനെ കുറ്റപ്പെടുത്തുക? നിത്യദാരിദ്ര്യനരകക്കാരൻ സ്വരാജ്യസാമ്രാജ്യവിഭൂതിനാഥൻെറ നേരെ നിന്ദാനിദർശിനിയായ ദേശിനി ചൂണ്ടുന്നത് പരിഹാസ്യമാണ്. വയറു നിറയലും അവനു പ്രശ്നമല്ല. മൃത്യുവേയും അമൃതത്തേയും തൻെറ നിഴലുകളായിക്കണ്ടു നിഷ്പന്ദവൃത്തിയായ ആ അപ്രമേയ ഗാംഭീര്യരാശിക്കുണ്ടോ പ്രശ്നങ്ങൾ?

അതുകൊണ്ട് വേദാന്തം വേണ്ടാത്തവരാരുമില്ല. ഇതു സ്വാതന്ത്ര്യ ശാസ്ത്രമാണ്, അഭയദർശനമാണ്. വേദങ്ങളുടെ സമാപ്തി വേദാന്തത്തിലാണ്. അങ്ങനെ വേദാന്തമെന്നാൽ ഉപനിഷത്തുകളെന്നും അതിനെത്തുടർന്ന് സാമാന്യമായി മോക്ഷശാസ്ത്രമെന്നും പറയും. ഇതു മനുഷ്യ മാത്രത്തിൻെറ പൊതുസ്വത്താണ്. സത്യവും അമൃതവുമായ പരമാത്മതത്ത്വത്തെ അസത്യവും മർത്ത്യവുമായ ഈ ശരീരംകൊണ്ടു നേടാമെങ്കിൽ അതാണ് ബുദ്ധിമാൻമാരുടെ ബുദ്ധി, സമർത്ഥൻമാരുടെ സാമർത്ഥ്യം.

ഈ വേദാന്തത്തെ വ്യാഖ്യാനിച്ച് ശ്രീ വിവേകാനന്ദസ്വാമികൾ തൻെറ അനുപമസുന്ദരമായ സരസ്വതീവിലാസത്തോടെ ഇംഗ്ലണ്ടിലും അമേരിക്കയിലുംവെച്ചു ലോകാനുഗ്രഹാർത്ഥം ചെയ്ത പ്രസന്ന ഗംഭീരങ്ങളായ പ്രസംഗങ്ങളാണ് ജ്ഞാനയോഗം. വേദാന്തസുഗന്ധിയാണ്, ആർഷമന്ത്രോജ്ജ്വലമാണ് ശ്രീ സ്വാമിജിയുടെ ഓരോ വാക്കും. സമസ്തവേദാന്തശാസ്ത്രങ്ങളും ഈ തിരുവാചകങ്ങളെക്കൊണ്ട് ആത്മലാഭം കൈവരാൻ അവിടവിടെ കാത്തു നിരക്കുന്നുണ്ട്.

മാർച്ച് 8, 1962 — പ്രസാധകൻമാർ

# വിഷയാനുക്രമണിക

## അദ്ധ്യായം 1

## മതം എന്നാൽ എന്ത്?

ഒരു കൂറ്റൻ തീവണ്ടിയന്ത്രം റെയിലിൽക്കൂടി അങ്ങു പാഞ്ഞു പോകെ അതിലൊരു പാളത്തിൻമേൽ ഇഴഞ്ഞിരുന്ന ഒരു ചെറുപുഴു വണ്ടിയുടെ വഴിയിൽനിന്നു വലിഞ്ഞുമാറി രക്ഷപ്പെട്ടു. ആ ക്ഷുദ്രകീടം ഒരു നൊടിക്കുള്ളിൽ അരഞ്ഞുചാകാൻ മാത്രം അത്ര നിസ്സാരമാണെങ്കിലും അതു ജീവനുള്ളൊരു വസ്തുവാണ്. അതേ സമയം ആ തീവണ്ടി എത്ര വലുത്, എത്ര ഗംഭീരം! എങ്കിലും അതു പരതന്ത്രം, വെറും യന്ത്രം. ഒന്നു സജീവമാണെന്നും മറ്റേത് നിർജ്ജീവമായ വെറും ജഡവസ്തുവാണെന്നും നിങ്ങൾ പറയുന്നു. ആ ജഡത്തിൻെറ വീര്യബലവേഗങ്ങളെല്ലാം യാന്ത്രികമാണ്, ചത്ത ഒരു യന്ത്രശില്പത്തിൻേറതാണ്. ഭീമാകാരമായ വണ്ടിയോടു താരതമ്യപ്പെടുത്തുമ്പോൾ റെയിലിൽ ഇഴഞ്ഞിരുന്ന ചെറുകീടം യന്ത്രത്തിൻെറ സ്പർശലേശത്താൽത്തന്നെ ചാകത്തക്ക അല്പവസ്തുവാണെങ്കിലും ആ വലിയ വണ്ടിയെ അപേക്ഷിച്ച് ഒരു മഹനീയസത്വമാണ്. അത് അനന്തചൈതന്യത്തിൻെറ ചെറിയൊരംശമാണ്. അതുകൊണ്ട് ഈ ഉരത്ത യന്ത്രത്തെക്കാൾ മഹത്തരവുമാണ്.[1] എന്തുകൊണ്ട്? ചൈതന്യത്തെ ജഡത്തിൽനിന്ന് എങ്ങനെ തിരിച്ചറിയാം? യന്ത്രം, അതിനെ നിർമ്മിച്ചവൻ നിശ്ചയിച്ചപോലെ എല്ലാം യാന്ത്രികമായി ചെയ്യുന്നു. അതിൻെറ ചലനങ്ങൾ ചേതനത്തിൻേറതല്ല. അപ്പോൾ, ചേതനത്തെ ജഡത്തിൽനിന്ന് എങ്ങനെ വിവേചിക്കാം? ചേതനത്തിനു

---

1 ഭഗവൻ, ശകടമിവാചേതനമിദം ശരീരം; കസ്യൈഷ ഖലീദൃശോ മഹിമാ അതീന്ദ്രിയഭൂതസ്യ യേനൈതദ്വിധമിദം ചേതനവത് പ്രതിഷ്ഠാപിതം പ്രചോദയിതാസ്യ കോ ഭഗവന്നേതദസ്മാകം ബ്രൂഹീതി താൻ ഹോവാച.

സ വാ ഏഷ ശുദ്ധഃ പൂതഃ ശൂന്യഃ പ്രാണോഽനീശാത്മാ അനന്തോഽക്ഷയ്യഃ സ്ഥിരഃ ശാശ്വതോഽജഃ സ്വതന്ത്രഃ സ്വേ മഹിമ്നി തിഷ്ഠത്യനേനേദം ശരീരം ചേതനവത് പ്രതിഷ്ഠാപിതം പ്രചോദയിതാ ചൈഷോഽസ്യേതി. (മൈ. 2.3,4)

ബാലഖില്യൻമാർ പ്രജാപതിയോടു ചോദിച്ചു; ''ഭഗവൻ, ഈ ശരീരം വണ്ടിപോലെ അചേതനം. അങ്ങനെയുള്ള ഇതിനെ ചേതനമാക്കിത്തീർത്ത ഇത്തരം മഹിമ അതീന്ദ്രിയഭൂതനായ ആരുടേതാണ്. ആരാണ് ഈ വണ്ടി ഓടിക്കുന്നവൻ? ഭഗവൻ, ഇതു ഞങ്ങൾക്കു പറഞ്ഞുതന്നാലും.'' പ്രജാപതി അവരോടു പറഞ്ഞു; ''അവൻ അതിപ്രസിദ്ധനാണ്; ശുദ്ധനും നിർമ്മലനും (പ്രപഞ്ച) ശൂന്യനും (ജഗത്)പ്രാണനും ആർക്കും അടിപെടാത്ത ആത്മാവും ക്ഷയിക്കാത്തവനും ഉറച്ചവനും നിത്യനും ജൻമമില്ലാത്തവനും സ്വതന്ത്രനും സ്വമഹിമയിൽത്തന്നെ നിലകൊള്ളുന്നവനുമാകുന്നു. അവനെക്കൊണ്ടാണ് ഈ ശരീരം ചേതനമായിരിക്കുന്നത്. അവനാണ് ഇത് ഓടിക്കുന്നവനും.''

സ്വാതന്ത്ര്യമുണ്ട്, ജ്ഞാനശക്തിയുണ്ട്.[1] ജഡത്തിൽ എല്ലാം നിയന്ത്രിതമാണ്, ബദ്ധമാണ്, ചൈതന്യമില്ലാത്തതുകൊണ്ടു സ്വാതന്ത്ര്യം സാധ്യമല്ല. യന്ത്രങ്ങളിൽനിന്നു നമ്മെ വിശേഷിപ്പിക്കുന്ന ഈ സ്വാതന്ത്ര്യത്തിനുവേണ്ടിയാണ് നാമെല്ലാവരും പ്രയത്നിക്കുന്നത്. നമ്മുടെ പ്രയത്നങ്ങളുടെയെല്ലാം ലക്ഷ്യം കൂടുതൽ സ്വതന്ത്രരാവാനാണ്. എന്തെന്നാൽ പരിപൂർണ്ണസ്വാതന്ത്ര്യത്തിലേ പരിപൂർണ്ണതയുണ്ടാവൂ. സ്വാതന്ത്ര്യ(മോക്ഷ)ത്തിനുവേണ്ടിയുള്ള ഈ യത്നം നമ്മുടെ സർവ്വവിധമായ ആരാധനയിലും നാം അറിഞ്ഞോ അറിയാതെയോ അന്തർഭവിച്ചിരിക്കുന്നു.

ലോകത്തിലെ പലതരം ആരാധനാസമ്പ്രദായങ്ങളെയും പരിശോധിച്ചാൽ, മനുഷ്യവർഗ്ഗത്തിലെ ഏറ്റവും പ്രാകൃതൻമാർ ഭൂതപ്രേതപിശാചാദികളെയും കുലദേവതകളെയും നാഗത്താൻമാരെയും മറ്റും ആരാധിക്കുന്നതായിക്കാണാം. അവർ എന്തിനിങ്ങനെ ചെയ്യുന്നു? എന്തുകൊണ്ടെന്നാൽ, ഈ സത്വങ്ങൾ എങ്ങനെയോ തങ്ങളെക്കാൾ മഹിമയേറിയവരും കരുത്തുകൂടിയവരും തങ്ങളുടെ സ്വാതന്ത്ര്യത്തെ ബാധിക്കുന്നവരുമാണെന്ന് ആ പ്രാകൃതൻമാർ വിശ്വസിക്കുന്നു. അതുകൊണ്ടു തങ്ങൾക്കു ബാധയില്ലാതിരിക്കുവാൻ, അതായത് കൂടുതൽ സ്വാതന്ത്ര്യം കിട്ടുവാൻവേണ്ടി, ഈ സത്വങ്ങളെ പ്രസാദിപ്പിക്കാൻ അവർ നോക്കുന്നു. കൂടാതെ, സ്വന്തം പരിശ്രമംകൊണ്ടു നേടേണ്ടതിനെ ദേവൻമാരിൽനിന്നു പ്രീതിദത്തമായി ലഭിക്കാമെന്നു കരുതിയും ഈ അലൗകികസത്വങ്ങളെ അവർ പ്രീണിപ്പിക്കാൻ ശ്രമിക്കുന്നു.

ഒട്ടാകെ നോക്കുമ്പോൾ, ലോകം ഒരദ്ഭുതത്തെ[2] പ്രതീക്ഷിക്കുന്നുവെന്നാണ് ഇതു കാണിക്കുന്നത്. ഈ പ്രതീക്ഷ നമ്മെ വിട്ടുപോകുന്നില്ല. നാം എത്രതന്നെ യത്നിക്കുന്നെങ്കിലും നമ്മളെല്ലാം അസാധാരണവും ആശ്ചര്യകരവുമായ ഏതോ ഒന്നിനുവേണ്ടി ഓടുകയാണ്. മനസ്സെന്നുവെച്ചാൽ ജീവിതത്തിൻെറ അർത്ഥത്തെയും രഹസ്യത്തെയും പറ്റി അവിരതമായ അന്വേഷണമല്ലാതെ മറ്റെന്താണ്? അസംസ്കൃതജനങ്ങൾ മാത്രമാണ് ഇതിൻെറയെല്ലാം പിന്നാലെ പോകുന്നതെന്ന് ഒരുപക്ഷേ നാം പറയുമായിരിക്കാം. എന്നാലും, അതെന്തിന് എന്നുള്ള ചോദ്യം പിന്നെയും ശേഷിക്കുന്നു. ജൂതൻമാർ ഒരദ്ഭുതത്തെ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ലോകം മുഴുവനും, അനേകായിരം

1 ജ്ഞാനേച്ഛായത്നവത്ത്വം ചൈതന്യം

ജ്ഞാനം, ഇച്ഛ, യത്നം ഇവയുള്ളതാണ് ചൈതന്യം എന്നൊരു പ്രസിദ്ധനിർവ്വചനമുണ്ട്.

2 ലൗകികവസ്തുക്കൾ ലൗകികമാർഗ്ഗേണ കിട്ടുന്നതു സാധാരണം: അലൗകിക-ദിവ്യ-മാർഗ്ഗേണ കിട്ടിയാൽ അദ്ഭുതം. ഇങ്ങനെ തങ്ങൾക്കു വേണ്ടതെല്ലാം വെറുതെ കിട്ടണമെന്നു ലോകരെല്ലാം ആഗ്രഹിക്കുന്നു, കിട്ടുമെന്നു പ്രതീക്ഷിക്കുകയും ചെയ്യുന്നു.

സംവൽസരങ്ങളായി അതുതന്നെ ആഗ്രഹിച്ചുകൊണ്ടിരിക്കുകയാണ്. കൂടാതെ, ലോകവ്യാപകമായ അസംതൃപ്തിയുമുണ്ട്. ഒരു ലക്ഷ്യം വെച്ചു പകുതി വഴി പോകുമ്പോഴേക്കും നാം പുതിയ ഒന്നു കല്പിക്കുകയായി. നാം വളരെ കഷ്ടപ്പെട്ട് ഏതെങ്കിലുമൊന്നു നേടും. അപ്പോൾ കാണാം അതല്ല നമുക്കാവശ്യമെന്ന്. ഈ അസംതൃപ്തി തുടരെത്തുടരെ നമുക്കുണ്ടാകുന്നു. ഈ അസംതൃപ്തിയേ ഉള്ളുവെങ്കിൽ, നമ്മുടെ മനസ്സിൽ പിന്നെ എന്താണിരിക്കുന്നത് ഈ സാർവ്വത്രികമായ അസംതൃപ്തിയുടെ അർത്ഥമെന്ത്? മനുഷ്യൻെറ ലക്ഷ്യം എന്നും സ്വാതന്ത്ര്യമാണ് എന്നുള്ളതുതന്നെ. എപ്പോഴും അതാണവൻെറ നേട്ടം: അവൻെറ ജീവിതം മുഴുവൻ അതിനുള്ള യത്നമാണ്. ഒരു ശിശു, ജനിക്കുന്ന നിമിഷംതന്നെ, നിയമങ്ങൾക്കെതിരെ കുതറുന്നു. അതിൻെറ ആദ്യത്തെ ശബ്ദംതന്നെ ഒരു കരച്ചിലാണ്. താൻ അകപ്പെട്ട കെട്ടിനെതിരെയുള്ള പ്രതിഷേധം. ഈ സ്വാതന്ത്ര്യതൃഷ്ണ തികച്ചും സ്വതന്ത്രനായ പരമപുരുഷനെപ്പറ്റി ഭാവനയുളവാക്കുന്നു. മനുഷ്യൻെറ ഘടനയിൽ 'ഈശ്വരൻ' എന്ന സങ്കല്പം മൂലഘടകമാണ്.[1] വേദാന്തപ്രകാരം മനസ്സിനു കഴിയുന്ന ഏറ്റവും ഉൽകൃഷ്ടമായ ഈശ്വരഭാവന സത്-ചിത്-ആനന്ദമാണ്.[2] അതു സ്വരൂപേണതന്നെ ജ്ഞാനസാരമാണ്, ആനന്ദസാരമാണ്. ആ അന്തഃശബ്ദത്തെ നാം വേണ്ടുവോളം നിഗ്രഹിച്ചു. മനുഷ്യസ്വഭാവത്തെ അമർത്തി നിയമത്തെ അനുസരിക്കുവാനാണ് നമ്മുടെ നോട്ടം. എന്നിരുന്നാലും പ്രകൃതിനിയമങ്ങളെ എതിർക്കാനുള്ള മാനവവാസന അവിടെയുണ്ട്. അതിൻെറ അർത്ഥം നമുക്കു സ്പഷ്ടമല്ലായിരിക്കാം. എങ്കിലും ആദ്ധ്യാത്മികപ്രകൃതിയുമായി മനുഷ്യപ്രകൃതിയുടെ –

1 പരിച്ഛിന്നനായ ഈശ്വരൻതന്നെയാണ് ജീവൻ;–

> അംഗുഷ്ഠമാത്രോ രവിതുല്യരൂപഃ
> സങ്കല്പാഹങ്കാരസമന്വിതോ യഃ
> ബുദ്ധേർഗുണേനാത്മഗുണേന ചൈവ
> ആരാഗ്രമാത്രോƒപ്യപരോƒപി ദൃഷ്ടഃ. (ശ്വേ. 5.8)

മുള്ളിൻെറ മുനപോലെ അത്യന്തം സൂക്ഷ്മമെങ്കിലും രവിതുല്യം (ജ്ഞാന)പ്രകാശത്തോടുകൂടിയ പരമാത്മാവുതന്നെയാണ്, ബുദ്ധിയുടെയും ശരീരത്തിൻെറയും ഗുണങ്ങളിൽ ഒതുങ്ങി, സങ്കല്പാഹങ്കാരങ്ങളോടുകൂടി, തള്ളവിരൽവലിപ്പം മാത്രമുള്ള ജീവാത്മാവായി കാണപ്പെടുന്നത്.

ചേതനമാത്രഃ പ്രതിപുരുഷം ക്ഷേത്രജ്ഞഃ സങ്കല്പാധ്യവസായാഭിമാന ലിങ്ഗഃ പ്രജാപതിഃ. (മൈ. 2.5)

ചൈതന്യഘനനായി, ഓരോ പുരുഷനിലും ക്ഷേത്രജ്ഞൻ (ജീവൻ) ആയിരിക്കുന്നത്, സങ്കല്പം നിശ്ചയം അഹംകാരം എന്നീ ലക്ഷണങ്ങളിലൂടെ വെളിപ്പെടുന്ന പ്രജാപതി (ഈശ്വരൻ)തന്നെയാണ്.

2 സത്യം ജ്ഞാനമനന്തം ബ്രഹ്മ, ആനന്ദം ബ്രഹ്മ. (തൈ. 2.1:3.6)
സത്യവും ജ്ഞാനവും അനന്തവുമാണ് ബ്രഹ്മം: ആനന്ദമാണ് ബ്രഹ്മം.

മനസ്സിൻെറ ഉൽകൃഷ്ടപ്രകൃതിയുമായി നികൃഷ്ടപ്രകൃതിയുടെ – ഒരു സമരം അബോധപൂർവ്വമായി നടക്കുന്നുണ്ട്. ഈ പോരാട്ടം, വ്യക്തിത്വമെന്നു പറയാറുള്ള നമ്മുടെ സ്വന്തം ജീവിതത്തെ പരിരക്ഷിക്കാനുള്ള പരിശ്രമവുമാണ്.

നാം ജനനാൽത്തന്നെ നിയമനിഷേധികളാണെന്നുള്ള അദ്ഭുത വസ്തുത നരകങ്ങൾപോലും വിളിച്ചുപറയുന്നു. ആയുസ്സിലെ ആദ്യ സംഭവമെന്നു പറയാവുന്ന ജീവൻെറ അന്തഃപ്രവേശംപോലും നിയമ ലംഘനമാണ്. ''ഈ ബന്ധം നമുക്കു വേണ്ട!'' എന്നു നാം കുതറി മുറവിളി കൂട്ടുന്നു. നിയമത്തെ അനുസരിക്കുന്ന കാലത്തോളം നാം യന്ത്രങ്ങളെപ്പോലെയാണ്. ലോകം ഉഴറിയങ്ങുപോകുന്നു, അതിനെ നമുക്കു നിരോധിക്കാൻ വയ്യ. നിയമങ്ങൾ നിയമങ്ങളെന്ന നിലയിൽ മനുഷ്യൻെറ സ്വപ്രകൃതിയായിത്തീർന്നിരിക്കുന്നു. ഈ പ്രകൃതി ബന്ധം ഭഞ്ജിച്ചു സ്വതന്ത്രരാവാനുള്ള സ്വാന്തഃപ്രയത്നത്തെ നാം എപ്പോൾ കാണുന്നുവോ അപ്പോഴാണ് ജീവിതത്തിൻെറ ഉപരിതല ങ്ങളിലേക്ക് ഒരു ഈഷദ്ദർശനം നമുക്കാദ്യമായി ലഭിക്കുന്നത്. ''സ്വാതന്ത്ര്യം, സ്വാതന്ത്ര്യം, സ്വാതന്ത്ര്യം, സ്വാതന്ത്ര്യം!'' – ഇതാണ് ആത്മാവിൻെറ ഗീതം. എന്നാൽ ഹാ കഷ്ടം! ബന്ധനം, പ്രകൃതി ബന്ധനമത്രേ അതിൻെറ വിധി.

അത്ഭുതസിദ്ധികൾക്കുവേണ്ടിയുള്ള ഭൂതപ്രേതപിശാചസർപ്പാ രാധനയും വിവിധവിശ്വാസങ്ങളും കർമ്മങ്ങളുമെല്ലാം എന്തിന്? ജീവ നുണ്ട്, എന്തിലും സത്വമുണ്ട്, എന്നു നാം പറയുന്നതെന്ത്? ഈ അന്വേഷണത്തിന് – ജീവനെ മനസ്സിലാക്കാൻ, സത്വത്തെ വിശദീ കരിക്കുവാനുള്ള ഈ പ്രയത്നത്തിന് – എന്തെങ്കിലും ഒരർത്ഥമുണ്ടാ യിരിക്കണം. അതു നിരർത്ഥകവും നിഷ്പ്രയോജനവുമല്ല. സ്വത ന്ത്രനാവാനുള്ള മനുഷ്യൻെറ നിരന്തരപ്രയത്നമാണത്. സയൻസ് (Science) എന്നു പറയുന്ന വിജ്ഞാനം അനേകായിരം കൊല്ലങ്ങ ളായി സ്വാതന്ത്ര്യലബ്ധിക്കുള്ള യത്നത്തിലേർപ്പെട്ടിരിക്കയാണ്. ജനങ്ങൾ അതിനുവേണ്ടി പ്രാർത്ഥിക്കുന്നു. എന്നാലും പ്രകൃതിയിൽ സ്വാതന്ത്ര്യമില്ല, എല്ലാം നിയമബദ്ധം. എങ്കിലും ഈ സമരം നടന്നു കൊണ്ടേയിരിക്കുന്നു. സൂര്യഗോളം മുതൽ പരമാണുവരെയുള്ള പ്രകൃതി മുഴുവനും നിയമബദ്ധമാണ്. മനുഷ്യനുപോലും സ്വാതന്ത്ര്യ മില്ല. എന്നാലും നമുക്കതു വിശ്വസിക്കാൻ വയ്യ. നാം പ്രാരംഭം മുതൽക്കേ നിയമങ്ങളെ പഠിക്കുകയാണ്. എങ്കിലും മനുഷ്യൻ നിയമ ബദ്ധനാണെന്നു വിശ്വസിക്ക വയ്യ, നാം വിശ്വസിക്കയുമില്ല. ''സ്വാതന്ത്ര്യം, സ്വാതന്ത്ര്യം!'' എന്ന് ആത്മാവ് സദാ ആക്രോശി ക്കുന്നു. നിത്യവിമുക്തനെന്ന ഈശ്വരഭാവനയും വെച്ചുകൊണ്ട് നിത്യ ബദ്ധനായി കിടക്കാൻ മനുഷ്യനു സാദ്ധ്യമല്ല. അവൻ ഉയരുക തന്നെ വേണം. ഈ സമരം തനിക്കുവേണ്ടിയല്ലായിരുന്നെങ്കിൽ,

ഇതു കുറച്ചധികം കർക്കശമെന്ന് അവനു തോന്നും. മനുഷ്യൻ സ്വയം പറയുന്നു, ''ഞാൻ ജൻമനാ അടിമ, ഞാൻ ബദ്ധൻ. എന്നാൽ പ്രകൃതിബദ്ധനല്ലാതെ ഒരുവനുണ്ട്. അവൻ നിത്യമുക്തനും പ്രകൃതിയുടെ നിയന്താവുമാകുന്നു.''[1]

ആകയാൽ ഈശ്വരഭാവന, ബന്ധഭാവനപോലെതന്നെ മനസ്സിൻെറ സാരവും മൗലികവുമായ ഒരു ഘടകമാകുന്നു. രണ്ടും സ്വാതന്ത്ര്യമെന്ന ഭാവനയുടെ ഫലവുമാകുന്നു. സ്വാതന്ത്ര്യമെന്ന ഭാവനയില്ലാതെ സസ്യങ്ങളിൽപ്പോലും ജീവനുണ്ടായിരിക്കാൻ തരമില്ല. ചെടിയിലും പുഴുവിലുമുള്ള ജീവൻ വ്യക്തിബോധത്തിലേക്കുയരേണ്ടിയിരിക്കുന്നു. അബോധമായെങ്കിലും ആ സ്വാതന്ത്ര്യേച്ഛ അവിടെ പ്രവർത്തിക്കുന്നുണ്ട്; സ്വജാതിധർമ്മത്തെ, അഥവാ വ്യക്തിത്വത്തെ, സംരക്ഷിക്കാൻ സസ്യം പ്രയത്നിക്കുന്നു. പ്രകൃതിയല്ല, മുന്നോട്ടു വെയ്ക്കുന്ന ഓരോ ചുവടും പ്രകൃതി നിയന്ത്രിക്കുന്നു എന്ന ഭാവന സ്വാതന്ത്ര്യഭാവനയെ നിഗ്രഹിക്കുന്നു. ഭൗതികപ്രപഞ്ചഭാവന മുന്നോട്ടുപോകുന്നു. സ്വാതന്ത്ര്യഭാവനയും മുന്നോട്ടു നീങ്ങുന്നു. സമരം ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. മതങ്ങളുടെയും സമ്പ്രദായങ്ങളുടെയും കലഹത്തെപ്പറ്റി നാം കേൾക്കാറുണ്ട്. എന്നാലും മതങ്ങളും സമ്പ്രദായങ്ങളും സാധുവും സമുചിതവുമാണ്, അവ ഉണ്ടായിരിക്കണം. ചങ്ങല നീളുകയാണ്, കലഹവും സ്വാഭാവികമായി പെരുകുന്നു. കലഹത്തിൻെറ ആവശ്യമില്ല, നാം ഒരേ ലക്ഷ്യത്തിലേക്കു പണിപ്പെടുകയാണെന്നോർത്താൽ മതി.

സ്വാതന്ത്ര്യസ്വരൂപനായ പ്രകൃതിനിയന്താവിനെയാണ് നാം ഈശ്വരനെന്നു പറയുന്നത്.[2] അവനെ നിഷേധിക്കാൻ നിങ്ങൾക്കു സാധ്യമല്ല: സാധ്യമല്ലാത്തതെന്തെന്നാൽ, സ്വാതന്ത്ര്യഭാവനയില്ലാതെ

---

1 സംയുക്തമേതത് ക്ഷരമക്ഷരം ച
വ്യക്താവ്യക്തം ഭരതേ വിശ്വമീശഃ
അനീശശ്ചാത്മാ ബധ്യതേ ഭോക്തൃഭാവാത്
ജ്ഞാത്വാ ദേവം മുച്യതേ സർവപാശൈഃ
ക്ഷരം പ്രധാനമമൃതാക്ഷരം ഹരഃ
ക്ഷരാത്മാനാവീശതേ ദേവ ഏകഃ
തസ്യാഭിധ്യാനാദ്യോജനാത് തത്ത്വഭാവാദ്
ഭൂയശ്ചാന്തേ വിശ്വമായാനിവൃത്തിഃ. (ശ്വേ. 1.8.10)

ക്ഷര(ജഡ)വും അക്ഷര(ചേതന)വും ചേർന്ന്, വ്യക്ത(കാര്യ)വും അവ്യക്ത(കാരണ)വുമായ ഈ വിശ്വത്തെ ഈശ്വരൻ ഭരിക്കുന്നു. ഈശ്വരനെ വിട്ട് വിഷയങ്ങൾ ഭുജിച്ച് ജീവാത്മാവു ബദ്ധനായിത്തീരുന്നു. എന്നാൽ ദേവനെ അറിഞ്ഞ് സർവ്വപാശങ്ങളിൽനിന്നും മുക്തനാകുന്നു. ക്ഷരമാണ് പ്രകൃതി: അക്ഷരനും അമൃതനുമാണ് ഹരൻ (ഈശ്വരൻ). പ്രകൃതിയെയും ജീവാത്മാവിനേ(പുരുഷനേ)യും ഏകനായ ദേവൻ ഭരിക്കുന്നു. സ്വയം ജ്യോതിസ്സും സ്വതന്ത്രനുമായ ആ ദേവനെ പ്രീതിപൂർവ്വം ധ്യാനിച്ച്, അവനോടു ചേർന്ന് അവനായിത്തീർന്നാൽ പിന്നെ മായകളെല്ലാം മായുന്നു.

2 ന തസ്യ കശ്ചിത് പതിരസ്തി ലോകേ
ന ചേശിതാ നൈവ തസ്യ ലിങ്ഗം.
സ കാരണം കരണാധിപാധിപോ
ന ചാസ്യ കശ്ചിജ്ജനിതാ ന ചാധിപഃ (ശ്വേ. 6.9)

അനങ്ങുവാനോ ജീവിക്കുവാനോ സാധ്യമല്ലാത്തതുകൊണ്ടുതന്നെ.[1] നിങ്ങൾ സ്വതന്ത്രരാണെന്നു വിശ്വസിച്ചിരുന്നില്ലെങ്കിൽ ഇവിടെ വരുമായിരുന്നുവോ? സ്വതന്ത്രരാകാനുള്ള ഈ നിത്യപ്രയത്നത്തിന് എന്തെങ്കിലുമൊരു ന്യായം പറയാൻ ജീവശാസ്ത്രജ്ഞനു കഴിഞ്ഞേക്കാം. അയാൾ അത് നൽകുമെന്നിരിക്കട്ടെ. അതെല്ലാം സമ്മതിച്ചുവെന്നു വെയ്ക്കുക. എന്നാലും സ്വാതന്ത്ര്യഭാവന നിർബ്ബാധം നിലകൊള്ളുന്നു. പ്രകൃതിതന്ത്രംപോലെതന്നെ അനിഷേധ്യമായ വസ്തുതയാണ് ഇത്.

ബന്ധവും മോക്ഷവും വെളിച്ചവും നിഴലും നൻമയും തിൻമയും ഉണ്ടായിരിക്കണം. എന്നാൽ ബന്ധമെന്ന വസ്തുത അവിടെ ഒളിഞ്ഞിരിക്കുന്ന മോക്ഷത്തെയും സൂചിപ്പിക്കുന്നു.[2] ഒന്നു വാസ്തവമാണെങ്കിൽ മറ്റേതും അത്രതന്നെ വാസ്തവമാണ്. ഈ മോക്ഷഭാവന നിശ്ചയമായും ഉണ്ടായിരിക്കണം. അസംസ്കൃതമനുഷ്യനിലുള്ള അടിമത്തബോധം അവൻെറ സ്വാതന്ത്ര്യസമരമാണെന്നു നമുക്ക് ഇപ്പോൾ കാണാൻ കഴിയുന്നില്ലെങ്കിലും, സ്വാതന്ത്ര്യമെന്ന ആശയം അവിടെയുണ്ട്. പ്രാകൃതനായ കാടൻെറ തോന്നലിൽ പാപവും അശുദ്ധിയും

---

ഈശ്വരന് ഈ ലോകത്തിൽ നാഥനോ നിയന്താവോ ആരുമില്ല. അവനെ അറിയാൻ അടയാളവുമില്ല: അവൻ ജഗത്കാരണമാണ്, ബാഹ്യാന്തഃകരണങ്ങളുടെ ഉടയവരായ ജീവൻമാരുടെയും ഉടയവനാണ്, അവനെ ജനിപ്പിച്ച (കാരണം) ഒന്നുമില്ല: അവനു നിയാമകനും ആരുമില്ല.

മായാം പ്രകൃതിം വിദ്യാൻമായിനം ച മഹേശ്വരം (ശ്വേ. 4.10)

മായ തു പ്രകൃതിയും മായി (മായാധിപൻ) മഹേശ്വരനുമാണ് എന്ന് അറിയുക.

1 കോ ഹ്യേവാന്യാത് കഃ പ്രാണ്യാദ് യദേഷ ആകാശ ആനന്ദോ ന സ്യാത്. (തൈ. 27)

ആനന്ദസ്വരൂപനായ ആത്മാവ് ഹൃദയാകാശത്തിലില്ലായിരുന്നുവെങ്കിൽ ആരനങ്ങും? ആരു ശ്വസിക്കും?

2 മനഃപ്രാണേന്ദ്രിയങ്ങൾ അസ്വതന്ത്രങ്ങളായി പ്രവർത്തിക്കുന്നതു കണ്ട് വിവേകശാലികൾ വിചാരം ചെയ്യുന്നു;

കേനേഷിതം പതതി പ്രേഷിതം മനഃ
കേന പ്രാണഃ പ്രഥമഃ പ്രൈതി യുക്തഃ
കേനേഷിതാം വാചമിമാം വദന്തി
ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി (കേ. 1.1)

സ്വതന്ത്രനായ ആരുടെ ഇച്ഛാമാത്രംകൊണ്ടു പ്രേരിതമായിട്ടാണ് മനസ്സ് (അത്യുഗ്രദുഃഖമിയറ്റുന്ന) വിഷയങ്ങളിൽ (പോലും, ആളുകൾ തടഞ്ഞിട്ടുംകൂടി) അസ്വതന്ത്രമായി ചെന്നുവീഴുന്നത്? ആരു നിയോഗച്ചിട്ടാണ് പ്രധാനപ്രവർത്തകനായ പ്രാണനും ഓടിയെത്തുന്നത്? ആരിഷ്ടപ്പെട്ടിട്ടാണ് ഈ വാക്കുകൾ പറയുന്നത്? (ബാഹ്യാന്തഃകരണങ്ങൾക്കുകൂടി ചൈതന്യമരുളുന്ന) ഏതു സ്വയം ജ്യോതിസ്സാണ് കണ്ണിനെയും കാതിനെയും വിഷയങ്ങളിൽ ഇണക്കുന്നത്?

കൊണ്ടുള്ള ബന്ധനം വളരെ ലഘുവാണ്. എന്തുകൊണ്ടെന്നാൽ മൃഗപ്രകൃതിയിൽനിന്നു നന്നെക്കുറച്ചേ അവൻ ഉയർന്നിട്ടുള്ളൂ. അവൻ പോരാടുന്നതു കായികബന്ധനത്തോടാണ്, ശാരീരികഭോഗത്തിൻെറ പോരായ്മയോടാണ്. എന്നാൽ, ഈ താഴ്ന്ന തോന്നലിൽ നിന്നാണ്, മാനസികവും ധാർമ്മികവുമായ ബന്ധനത്തെപ്പറ്റിയ ഉയർന്ന ബോധം വളർന്നു വിസ്തൃതമാകുന്നതും, ആദ്ധ്യാത്മിക സ്വാതന്ത്ര്യേച്ഛ (മോക്ഷേച്ഛ) ഉദിക്കുന്നതും. ഇവിടെ ഈശ്വരത്വം അവിദ്യയാകുന്ന മറയിൽക്കൂടി മങ്ങി പ്രകാശിക്കുന്നതായി നാം കാണുന്നു. ഈ ആവരണം ആദ്യം വളരെ കട്ടിയുള്ളതാണ്, വെളിച്ചം മിക്കവാറും മങ്ങിപ്പോകുന്നു. എന്നാൽ നിത്യശുദ്ധവും നിത്യബുദ്ധവുമായി സ്വാതന്ത്ര്യത്തിൻേറയും പരിപൂർണ്ണതയുടേയും ആ ഉജ്ജ്വലാഗ്നി[1] അവിടെത്തന്നെയുണ്ട്. ഏകവും സ്വതന്ത്രവുമായ ഈ ചൈതന്യത്തെ ജഗന്നിയന്താവായി മനുഷ്യൻ സങ്കല്പിക്കുന്നു.[2] ജഗത്തു മുഴുവൻ ഏകമാണെന്നും, വ്യത്യാസങ്ങൾ താരതമ്യത്തിലും സങ്കല്പത്തിലും മാത്രമാണെന്നും അവനപ്പോഴും അറിയുന്നില്ല.

സമസ്തപ്രകൃതിയും ഈശ്വരാരാധനമാകുന്നു.[3] എവിടെയെല്ലാം ജീവനുണ്ടോ അവിടെയെല്ലാം സ്വാതന്ത്ര്യ(മോക്ഷ)ത്തിനുവേണ്ടിയുള്ള ഈ അന്വേഷണവുമുണ്ട്, ആ മോക്ഷമാകട്ടെ ഈശ്വരസ്വരൂപം[1]

1 സ പര്യഗാച്ഛുക്രമകായമവ്രണ-
മസ്നാവിരം ശുദ്ധമപാപവിദ്ധം. (ഈ.8)

ആ ആത്മാവ് സർവ്വവ്യാപിയാണ്, ജ്യോതിഃസ്വരൂപമാണ്: അശരീരമാണ്. (സൂക്ഷ്മശരീരമല്ല): വ്രണവും സ്നായുക്കളുമുള്ളതല്ല (സ്ഥൂലശരീരവുമല്ല). (അവിദ്യാലേശവുമില്ലാതെ) ശുദ്ധവുമാണ്: (ധർമ്മാധർമ്മങ്ങളായ)പാപം തീണ്ടാത്തതുമാണ്.

2 ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ സർവവ്യാപീ സർവഭൂതാന്തരാത്മാ
കർമ്മാധ്യക്ഷഃ സർവ്വഭൂതാധിവാസഃ സാക്ഷീ ചേതാ കേവലോ നിർഗുണശ്ച. (ശ്വേ. 6. 11)

സ്വപ്രകാശമുള്ളവൻ ഒന്നേയുള്ളൂ. ആ ദേവൻ സർവ്വഭൂതങ്ങളിലും ഒളിഞ്ഞിരിക്കുന്ന സർവവ്യാപിയാണ്. എല്ലാ ജീവികളുടെയും അന്തരാത്മാവാണ്: സർവജീവികളുടെയും കർമ്മങ്ങളുടെയും പ്രേരകനാണ്, സർവ്വഭൂതങ്ങൾക്കും ആശ്രയവുമാണ്. സർവസാക്ഷിയായ ആ സർവചൈതന്യം പ്രകൃതിയുടെ ഗുണങ്ങളൊന്നും തീണ്ടാതെ അതിനപ്പുറം ഒറ്റയ്ക്കു വിളങ്ങുന്നു.

3 യസ്യേമേ ഹിമവന്തോ മഹിത്വാ യസ്യ സമുദ്രം രസയാ സഹാഹുഃ
യസ്യേമാഃ പ്രദിശോ യസ്യ ബാഹൂ കസ്മൈ ദേവായ ഹവിഷാ വിധേമ. (ഋ.10.121.3)

യാതൊരുവൻെറ മഹാമഹിമയെ ഈ ഹിമവദ്ഗിരികളും സാഗരങ്ങളും സരിത്തുകളും അവൻെറ മഹാബാഹുക്കളെപ്പോലെയുള്ള ഈ ദിക്കുകളും വിളിച്ചുപറയുന്നുവോ ആ അത്ഭുതസുഖരൂപനായ ഈശ്വരനെ ഹവിഃസമർപ്പണപൂർവം ഞങ്ങൾ സേവിക്കുന്നു.

തന്നെയാണുതാനും. ഈ മോക്ഷം സമസ്തപ്രകൃതിയുടെമേലും നമുക്കു നിയന്തൃത്വം അവശ്യം കൈവരുത്തുന്നു. ജ്ഞാനമില്ലാതെ ആ നിയന്ത്രണം സാധ്യവുമല്ല. അറിവേറുന്തോറും പ്രകൃതിയെ കൂടുതൽ നിയന്ത്രിക്കാൻ നമുക്കു സാധിക്കുന്നു. നിയന്തൃത്വം മാത്രമാണ് നമ്മെ ശക്തൻമാരാക്കുന്നത്. തികച്ചും സ്വതന്ത്രനും പ്രകൃതിനിയന്താവുമായ ഒരു പുരുഷനുണ്ടെങ്കിൽ അവൻ പ്രകൃതിയെപ്പറ്റി സമ്പൂർണ്ണ ജ്ഞാനമുള്ളവനായിരിക്കണം, സർവ്വവ്യാപിയും സർവ്വജ്ഞനുമായിരിക്കണം.[2] സ്വാതന്ത്ര്യം ഇവയോട് ഒത്തിണങ്ങിത്തന്നെയിരിക്കണം. ഇവ സ്വായത്തമായിട്ടുള്ളവൻ മാത്രമേ പ്രകൃതിക്ക് അതീതനാവൂ.

ധന്യത, അഥവാ പൂർണ്ണസ്വാതന്ത്ര്യത്തിൽനിന്നുദിക്കുന്ന നിത്യശാന്തി, ആണ് മതത്തെസംബന്ധിച്ച ഏറ്റവും ഉയർന്ന സങ്കല്പം. അതാണ് വേദാന്തത്തിൽ ഈശ്വരനെപ്പറ്റിയുള്ള എല്ലാ ആശയങ്ങൾക്കും അടിസ്ഥാനം; അനന്യബദ്ധമായ അനന്തസ്വാതന്ത്ര്യം:3 അതു നിർവ്വികാരവും നിഷ്പ്രപഞ്ചവും നിർബ്ബാധവുമാണ്.[1] ഇതേ സ്വാതന്ത്ര്യമാണ്. എന്നിലും നിങ്ങളിലും: യഥാർത്ഥസ്വാതന്ത്ര്യവും

---

1 'അനാധേയാതിശയബ്രഹ്മസ്വരൂപത്വാൻമോക്ഷസ്യ,'
'നിത്യശുദ്ധബ്രഹ്മസ്വരൂപത്വാൻമോക്ഷസ്യ', 'ബ്രഹ്മഭാവശ്ച മോക്ഷഃ'
'ബ്രഹ്മൈവ ഹി മുക്ത്യവസ്ഥാ' (ബ്ര.സൂ. ശം.ഭാ. 1.1.4: 3.4.52)

'മേൻമയേറ്റാനാവാത്ത ബ്രഹ്മത്തിൻെറ സ്വരൂപംതന്നെ മോക്ഷത്തിനാകയാൽ,' 'നിത്യശുദ്ധബ്രഹ്മസ്വരൂപംതന്നെ മോക്ഷത്തിനുണ്ടാകയാൽ', ബ്രഹ്മഭാവംതന്നെയാണ് മോക്ഷം, 'ബ്രഹ്മംതന്നെയാണ് മുക്ത്യവസ്ഥ' എന്നിങ്ങനെ അവിടവിടെ പറഞ്ഞിട്ടുണ്ട്.

2 സ വിശ്വകൃദ്വിശ്വവിദാത്മയോനിർ–
ജ്ഞഃ കാലകാലോ ഗുണീ സർവവിദ്യഃ
പ്രധാനക്ഷേത്രജ്ഞപതിർഗുണേശഃ
സംസാരമോക്ഷസ്ഥിതിബന്ധഹേതുഃ (ശ്വേ. 6.16)

ഈശ്വരൻ വിശ്വസ്രഷ്ടാവും, വിശ്വത്തിലുള്ള സമസ്തവും വിശേഷേണ അറിയുന്നവനും, തനിക്കു താൻതന്നെ കാരണവുമാകുന്നു: അവൻ സർവജ്ഞനാണ്: അവൻ കാലത്തെ കടന്നുനിൽക്കുന്നവനും സർവസദ്ഗുണനിലയവും സർവ്വവിദ്യാനിധാനവുമാണ്. അവൻ പ്രകൃതിയുടെയും ജീവൻമാരുടെയും നിയാമകനാണ്, പ്രകൃതിഗുണങ്ങളുടെ പ്രേരകനുമാണ്. ജനനമരണപ്രവാഹമായ സംസാരത്തിൻെറയും അതിൽനിന്നുള്ള മോക്ഷത്തിൻെറയും അതിലുള്ള സ്ഥിതിയുടെയും ബന്ധനത്തിൻെറയും കാരണം ഈശ്വരനാണ്.

3 ന തസ്യ കാര്യം കരണം ച വിദ്യതേ
ന തത്സമശ്ചാഭ്യധികശ്ച ദൃശ്യതേ
പരാസ്യ ശക്തിർ വിവിധൈവ ശ്രുയതേ
സ്വാഭാവികീ ജ്ഞാനബലക്രിയാ ച. (ശ്വേ. 6.8)

ഈശ്വരനു കർമ്മംകൊണ്ടു നേടാനൊന്നുമില്ല, കർമ്മം ചെയ്യാൻ കരണവുമില്ല. അവന് ഒപ്പമായോ അവനെ കവിഞ്ഞിട്ടോ ആരെയും കാണാനില്ല. അവൻെറ അതുല്യശക്തി സ്വാഭാവികജ്ഞാനം, ബലം, ക്രിയ എന്നിവയെ വേദങ്ങൾ പലമട്ടു പാടി പുകഴ്ത്തുന്നതുമാത്രം കേൾക്കാം.

ഇതു മാത്രമാണ്.

ഈശ്വരൻ അനന്തഗംഭീരവും നിർവ്വികാരവുമായ സ്വസ്വരൂപ ത്തിൽത്തന്നെ നിലകൊള്ളുന്നു.[2] നിങ്ങളും ഞാനും അവനോട് ഐക്യം പ്രാപിക്കാൻ ശ്രമിക്കുന്നു. എന്നാൽ പ്രകൃതിയിലാണ് നാം നിലയുറപ്പിക്കുന്നത്: ദൈനംദിനജീവിതത്തിലെ ബന്ധകരങ്ങളായ നിസ്സാരവിഷയങ്ങളിൽ – പണം, പെരുമ, മനുഷ്യസ്നേഹം എന്നീവക പ്രകൃതിവിഭവങ്ങളിലെല്ലാം – ആണ് നാം നിലയുറപ്പിക്കുന്നത്. പ്രകൃതി പ്രകാശിക്കുമ്പോൾ അത് എന്തിനെ ആശ്രയിച്ചു പ്രകാശിക്കുന്നു? ഈശ്വരനെ ആശ്രയിച്ച്, സൂര്യനെയോ ചന്ദ്രനെയോ നക്ഷത്രങ്ങളെ യോ ആശ്രയിച്ചല്ല. എവിടെയെങ്കിലും എന്തെങ്കിലും പ്രകാശിക്കു ന്നെങ്കിൽ, ആ വെളിച്ചം സൂര്യനിലായാലും നമ്മുടെ അന്തർബോധ ത്തിലായാലും അതെല്ലാം അവൻതന്നെ. അവൻ പ്രകാശിക്കുന്നു: തുടർന്നു സർവ്വവും പ്രകാശിക്കുന്നു.[3]

ഈശ്വരൻ [4]ഇപ്രകാരം ആത്മപ്രസിദ്ധനും നിരുപാധികനും സർവ്വ വിത്തും സർവ്വജ്ഞനും പ്രകൃതിനിയന്താവും സർവ്വാധിപതിയുമാ ണെന്നു നാം കണ്ടുവല്ലോ. അവൻ എല്ലാ ആരാധനയുടെയും പുറ കിലുണ്ട്. നാം അറിയുന്നെങ്കിലും ഇല്ലെങ്കിലും ഇതെല്ലാം അവൻെറ ഇച്ഛാനുസരണമാണ് നടക്കുന്നത്. ഞാൻ ഒരടികൂടി മുമ്പോട്ടു

---

1 ഏകാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം. (മാ.7)

ആത്മജ്ഞാനമൊന്നുകൊണ്ടുമാത്രം അറിയപ്പെടുന്നതും പ്രപഞ്ചധർമ്മാതീതവും ശാന്തവും ശിവവും അദ്വൈത(ഭേദാതീത)വുമാണ് ആത്മാവ്.

2 സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതി. സ്വേ മഹിമ്നി. (ഛാ. 7.24.1)

ഭഗവൻ! നിരതിശയമഹിമയുള്ള ആ പരമാത്മാവ് (ഭൂമാവ്) എന്തിൽ നിലകൊള്ളുന്നു? സ്വമഹിമയിൽ.

3 ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം
തസ്യ ഭാസാ സർവമിദം വിഭാതി. (ശ്വേ. 6. 14)

അവിടെ സൂര്യൻ വിളങ്ങുന്നില്ല (ആത്മാവിനെ സൂര്യൻ പ്രകാശിപ്പിക്കുന്നില്ല.) ചന്ദ്രനുമില്ല, നക്ഷത്രവുമില്ല: ഈ മിന്നൽപ്പിണരുകളും വിളങ്ങുന്നില്ല. പിന്നെയുണ്ടോ ഈ അഗ്നി? അവൻ വിളങ്ങുന്നതിനെത്തുടർന്ന് സർവ്വവും വിളങ്ങുന്നു: അവൻെറ വെളിച്ചംകൊണ്ട് ഇതെല്ലാം വിവിധം വിളങ്ങുന്നു.

4 ശ്വേ. 6.11.(പു.7, ചു.2)

യഃ സർവജ്ഞഃ സർവവിദ്യസ്യൈഷ മഹിമാ ഭുവി
ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ വ്യോമന്യാത്മാ പ്രതിഷ്ഠിതഃ. (മു.2.2.7)

സർവജ്ഞനും സർവ്വവിത്തുമായ യാതൊരുവൻെറ മഹിമയാണോ ജഗത്തിൽ എല്ലാം നിലക്കു നിർത്തുന്നത് ആ ആത്മാവ് (ഈശ്വരൻ) ചൈതന്യവത്തും ബ്രഹ്മപ്രകാശസ്ഥാനവുമായ ഹൃദയാകാശത്തിൽ നിലകൊള്ളുന്നു.

വെയ്ക്കുന്നു - എല്ലാവരും അദ്ഭുതപ്പെടുന്നതും, തിൻമ എന്നു നാം വിളിക്കുന്നതുംകൂടി, അവൻെറ ആരാധനയാകുന്നു. ഇതും സ്വാതന്ത്ര്യത്തിൻെറ ഒരംശമാണ്. പോരാ, ഞാൻ ഭയങ്കരനായിട്ടു പറയും, നിങ്ങൾ തിൻമ ചെയ്യുമ്പോൾ പിന്നിലെ പ്രചോദനവും ആ സ്വാതന്ത്ര്യംതന്നെയാണ്, പക്ഷേ, തെറ്റിപ്പോയിരിക്കാം. എന്നാലും അതവിടെയുണ്ട്. ആ സ്വാതന്ത്ര്യം അവിടെയില്ലെങ്കിൽ ഒരു പ്രകാരത്തിലുമുള്ള ജീവനോ ചുണയോ ഉണ്ടാവാൻ തരമില്ല. ജഗത്തിൻെറ ഓരോ സ്പന്ദനത്തിൽക്കൂടിയും സ്വാതന്ത്ര്യം നിശ്വസിക്കുന്നു. ജഗദ്ഹൃദയത്തിങ്കൽ ഏകത്വമില്ലെങ്കിൽ അനേകത്വത്തെ നമുക്കറിയുക സാധ്യമല്ല. ഇപ്രകാരമാണ് ഉപനിഷത്തുകളിൽ ഈശ്വരനെപ്പറ്റിയുള്ള സങ്കല്പം. ചിലപ്പോൾ ഈ സങ്കല്പം കുറേക്കൂടി ഉയർന്ന് നാം അതിൻെറ മുമ്പിൽ ആദ്യം അദ്ഭുതസ്തബ്ധരായി നിന്നുപോകത്തക്ക ഒരാദർശത്തെ പ്രദർശിപ്പിച്ചുതരുന്നു: നമ്മളും ഈശ്വരനും തത്ത്വത്തിൽ ഒന്നുതന്നെ.[1] ചിത്രശലഭത്തിൻെറ ചിറകുകളിൽ നിറപ്പകിട്ടും റോസാപൂമൊട്ടിൻെറ വിരിയലുമായിരിക്കുന്നവൻ ചിത്രശലഭത്തിലും ചെടിയിലും വിളങ്ങുന്ന ശക്തിയാണ്. നമുക്കു ജീവൻ തരുന്നവൻ നമ്മുടെ ഉള്ളിലുള്ള ചൈതന്യമാണ്. അവൻെറ അഗ്നിയിൽനിന്നു ജീവനുദിക്കുന്നു. അത്യുഗ്രമൃത്യുവും അവൻെറ ശക്തിതന്നെ, യാതൊരുവൻെറ ഛായയാണോ മൃത്യു, അവൻെറ ഛായതന്നെ അമൃതവും.[2]

ഇനി ഇതിലുമുപരിയായ ഒരു സങ്കല്പത്തെ എടുക്കാം. നോക്കുക,

1 ആത്മേതി തൂപഗച്ഛന്തി ഗ്രാഹയന്തി ച (ഈശ്വരൻ ആത്മാവാണെന്നുതന്നെ അറിയുന്നു, അറിയിക്കുന്നുമുണ്ട്) എന്ന ബ്ര.സൂ. 4.1.4-ൻെറ ഭാഷ്യത്തിൽ ശ്രീ ശങ്കരാചാര്യർ ഇങ്ങനെ പറയുന്നുണ്ട്; ''പരമേശ്വരപ്രക്രിയായാം ജാബാലാ ആത്മത്വേനേവൈതമുപഗച്ഛന്തി. 'ത്വം വാ അഹമസ്മി ഭഗവോ ദേവതേ അഹം വൈ ത്വമസി ഭഗവോ ദേവതേ,' ഇതി. തഥാ അന്യേഽപി 'അഹം ബ്രഹ്മാസ്മി' (ബൃ. 1.4.10) ഇത്യേവമാദയ ആത്മത്വോപഗമാ ദ്രഷ്ടവ്യാഃ ഗ്രാഹയന്തി ചാത്മത്വേനൈവേശ്വരം വേദാന്തവാക്യാനി, 'ഏഷ ത ആത്മാ സർവാന്തരഃ (ബൃ. 3.4.1). 'ഏഷ ത ആത്മാ അന്തര്യാമ്യമൃതഃ'' (ബൃ. 3.7.3), 'തത് സത്യം സ ആത്മാ തത്ത്വമസി' (ഛാ. 6.8.7) ഇത്യേവമാദീനി.''

പരമേശ്വരനിരൂപണത്തിൽ ജാബാലൻമാർ ഈശ്വരനെ ആത്മാവായിട്ടാണ് അറിയുന്നത്; ''അല്ലയോ ഐശ്വര്യസമ്പൂർണ്ണയായ ദേവതേ, നീതന്നെയാണ് ഞാൻ. അല്ലയോ ഐശ്വര്യസമ്പൂർണ്ണയായ ദേവതേ, ഞാൻതന്നെയാണ് നീ.'' എന്ന്. അതുപോലെ വേറെയും; 'ഞാൻ ബ്രഹ്മമാകുന്നു' എന്നിങ്ങനെ. ആത്മത്വാനുഭവം കണ്ടുകൊള്ളുക വേദാന്തവാക്യങ്ങൾ ഈശ്വരനെ ആത്മത്വേന അറിയിക്കുന്നുമുണ്ട്; 'നിൻെറ ഈ ആത്മാവ് സർവാന്തര്യാമിയാണ്: 'നിൻെറ ഈ ആത്മാവ് അന്തര്യാമിയും അമൃതനുമാണ്,' 'ആ പരമാത്മാവാണ് സത്യം. അതു നീയാകുന്നു.' എന്നിപ്രകാരം.''

2 യ ആത്മദാ ബലദാ യസ്യ വിശ്വ ഉപാസതേ പ്രശിഷം യസ്യ ദേവാഃ
യസ്യ ഛായാമൃതം യസ്യ മൃത്യുഃ കസ്മൈ ദേവായ ഹവിഷാ വിധേമ.
(ഋ.10.121.4)

നായാടപ്പെട്ട മുയലുകളെപ്പോലെ ഭയങ്കരമായ എല്ലാറ്റിൽനിന്നും നാം പറപറക്കുകയാണ്: അവയെപ്പോലെ, എവിടെയെങ്കിലും തലയൊളിച്ചിട്ടു രക്ഷപ്പെട്ടുവെന്നു സ്വയം വിചാരിക്കുകയും. നോക്കൂ, ലോകം മുഴുവൻ ഉഗ്രമായ എന്തിൽനിന്നും പറപറക്കുന്നു. ഒരിക്കൽ ഞാൻ കാശിയിൽ ചെന്നു. ഒരു വശത്തു വലിയ കുളവും മറുവശത്ത് ഉയർന്ന മതിൽക്കെട്ടുമുള്ള ഒരു വഴിയിൽക്കൂടി ഞാൻ കടന്നുപോവുകയായിരുന്നു. അവിടം അനവധി കുരങ്ങൻമാരുടെ സങ്കേതമാണ്. കാശിയിലെ കുരങ്ങൻമാർ തടിയൻമാരാണ്, ചിലപ്പോൾ ഉപദ്രവികളും. എന്നെ ആ വഴി വിടരുതെന്ന് അവർ നിശ്ചയിച്ചു. എന്നിട്ടു കൂട്ടമിട്ടലച്ചുകൊണ്ട് എൻെറ കാലിൽ പിടികൂടിത്തുടങ്ങി. അവരുടെ തിരക്ക് അധികമായപ്പോൾ ഞാൻ ഓടി. ഞാൻ എത്ര വേഗം ഓടിയോ അത്ര വേഗം അവരും ഓടി ഒപ്പമെത്തി, കടിക്കാനും തുടങ്ങി. രക്ഷപ്പെടാൻ സാദ്ധ്യമല്ലെന്ന് എനിക്കു തോന്നി. എന്നാൽ അപ്പോൾത്തന്നെ ഒരു അപരിചിതനെ കണ്ടുമുട്ടി. അയാൾ എന്നോടു വിളിച്ചുപറഞ്ഞു, 'മൃഗത്തെ എതിർക്കുക.' ഞാൻ തിരിഞ്ഞുനിന്ന് അവരെ എതിർത്തു. അതോടെ അവർ പിൻമാറി, ഒടുക്കം ഓടുകയും ചെയ്തു. ഇത് ആജീവനാന്തം പഠിക്കേണ്ടതാണ്. ഭീകരത്തെ നേരിടുക, സധൈര്യം നേരിടുക. കഷ്ടപ്പാടുകളുടെ മുമ്പിൽ നാം ഓടാതിരുന്നാൽ ആ കുരങ്ങൻമാരെപ്പോലെ അവ പിൻവാങ്ങിക്കൊള്ളും. എന്നെങ്കിലും നമുക്കു മോചനം വേണമെങ്കിൽ അതു പ്രകൃതിയെ ജയിച്ചിട്ടുതന്നെ വേണം, ഓടിയൊളിച്ചിട്ടല്ല. ഭീരുക്കൾ ഒരിക്കലും വിജയം നേടുന്നില്ല. ഭയവും ക്ലേശവും അജ്ഞാനവും നമ്മളിൽനിന്നു പലായനം ചെയ്യണമെന്നുണ്ടെങ്കിൽ നാം അവയോടു പൊരുതുക തന്നെ വേണം.

മരണമെന്ത്? ഭയങ്ങളെന്ത് അവയിൽ ഈശ്വരമുഖം നിങ്ങൾ ദർശിക്കുന്നില്ലേ? തിൻമയിൽനിന്നും ഭയത്തിൽനിന്നും ദുഃഖത്തിൽനിന്നും പായുക, അവ തീർച്ചയായും നിങ്ങളെ പിൻതുടരും. അവയെ നേരിടുക, അവ പറപറന്നുകൊള്ളും. ലോകം മുഴുവൻ സൈ്വരത്തെയും സുഖത്തെയും ആരാധിക്കുന്നു. വളരെ കുറച്ചുപേർ മാത്രമേ ദുഃഖത്തെ ആരാധിക്കാൻ ധൈര്യപ്പെടുന്നുള്ളു. രണ്ടിനും അപ്പുറം പോവുകയാണ് സ്വാതന്ത്ര്യം. ഈ പടി കടക്കാതെ മനുഷ്യനു മുക്തനാകാൻ സാധ്യമല്ല.ꕥ നാമെല്ലാം ഇവയെ നേരിടേണ്ടിയിരിക്കുന്നു. നാം ഈശ്വരനെ ആരാധിക്കാൻ ശ്രമിക്കുന്നു, എന്നാൽ ശരീരം

ആരാണോ ആത്മാവിനെ നൽകുന്നത്, ബലത്തെയും കൊടുക്കുന്നത്, ആരുടെ ശാസന(ശ്രുതിസ്മൃതി)കളെ വിശ്വത്തിലുള്ള ഏവരും – ദേവൻമാർപോലും – സാദരം ഉപാസിക്കുന്നുവോ, യാതൊരുവൻെറ നിഴലാണോ അമൃതം, യാതൊരുവൻെറതന്നെ നിഴലാണോ മൃത്യു. ആ അതുല്യസുഖസ്വരൂപനായ ഈശ്വരനെ ഹവിഃസമർപ്പണപൂർവം ഞങ്ങൾ സേവിക്കുന്നു.

ꕥ ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിതധീർമുനിരുച്യതേ. (ഗീ 2.56)

കയറി ഇടപെടുന്നു. പ്രകൃതി അവൻെറയും നമ്മുടെയും ഇടയ്ക്കുയർന്ന് നമ്മുടെ കാഴ്ചയെ മറച്ചുകളയുന്നു.[1] ഇടിമിന്നലിലും ലജ്ജയിലും പാപത്തിലും വ്യസനത്തിലും അവനെ ആരാധിക്കുന്നതിനും പ്രേമിക്കുന്നതിനും നാം പഠിക്കണം. ലോകം മുഴുവൻ പുണ്യത്തിൻെറ ഈശ്വരനെയാണ് എന്നും പ്രചരിപ്പിച്ചുവന്നിട്ടുള്ളത്. എന്നാൽ ഞാനാകട്ടെ, പുണ്യത്തിൻെറയും പാപത്തിൻെറയും ഏകേശ്വരനെ പ്രഖ്യാപിക്കുന്നു.[2] നിങ്ങൾക്കു ധൈര്യമുണ്ടെങ്കിൽ അവനെ സ്വീകരിക്കുക. മോക്ഷത്തിന് ആ ഒരു മാർഗ്ഗമേ ഉള്ളൂ. അപ്പോൾ മാത്രമേ ഏകത്വഭാവനയിൽനിന്നുളവാകുന്ന പരമസത്യം നമുക്ക് അനുഭവമാകയുള്ളൂ. ഒന്നു മറ്റതിനെക്കാൾ ശ്രേഷ്ഠമാണെന്ന ആശയം അപ്പോൾ പൊയ്പോകും. മോക്ഷധർമ്മത്തോടു നാം എത്രമാത്രം അടുക്കുന്നുവോ അത്രമാത്രം നാം ഈശ്വരാധീനരായിത്തീരും: ക്ലേശങ്ങളും അത്രയ്ക്കു നമ്മെ വിട്ടൊഴിയും. അപ്പോൾ നരകദ്വാരത്തെ സ്വർഗ്ഗദ്വാരത്തിൽനിന്നു നാം വേർതിരിച്ചറിയുകയില്ല. മനുഷ്യരെ മനുഷ്യരിൽനിന്നു വേർതിരിച്ച്, ഞാൻ ലോകത്തിൽ ആരെയുംകാൾ കേമനാണ് എന്നു പറയുകയുമില്ല. ജഗത്തിൽ ഈശ്വരനെയല്ലാതെ മറ്റൊന്നിനേയും കാണാതിരിക്കുംവരെ ഈ തിൻമകൾ നമ്മെ വലയംചെയ്യും.

---

ദുഃഖങ്ങൾ വന്നാൽ ക്ഷോഭിക്കാതെ, സുഖങ്ങൾ വന്നാൽ ആഗ്രഹം ഉദിക്കാതെ, രാഗം, ഭയം, ക്രോധം ഇവ വിട്ടു തത്ത്വചിന്തനം ചെയ്യുന്നവനാണ് ബുദ്ധിയുറച്ചവൻ.

സുഖം ച ദുഃഖം ച ഭവാഭവൗ ച
ലാഭാലാഭൗ മരണം ജീവിതം ച
പര്യായശഃ സർവ്വമേതേ സ്പൃശന്തി
തസ്മാദ്ധീരോ ന ച ഹൃഷ്യേന്ന ശോചേത്. (മ.ഭാ.ഉ. 35.47)

സുഖവും ദുഃഖവും, വൃദ്ധിയും ക്ഷയവും, ലാഭവും നഷ്ടവും, മരണവും ജീവിതവും എല്ലാം ഒരുവനെ അനുക്രമം സ്പർശിക്കുന്നു. അതുകൊണ്ട് ബുദ്ധിമാൻ സന്തോഷിക്കുകയും വേണ്ട, സന്തപിക്കുകയും വേണ്ട.

1 ഇങ്ങനെ ബുദ്ധിമുട്ടിയ അക്രൂരൻ ചെയ്യുന്ന പ്രാർത്ഥന (ഭാ. 10.40.24, 25) എല്ലാവർക്കും മാതൃകയാണ് (ഭ. യോ. പു. 37, ചു.1)

2 ''ആനന്ദം ബ്രഹ്മ.'' (തൈ.3.6) ആനന്ദമാണ് ബ്രഹ്മം. ''മഹദ്ഭയം വജ്രമുദ്യതം'' (ക. 6.2) ഉയർത്തിപ്പിടിച്ച അതിഭയങ്കരവജ്രമാണ് ബ്രഹ്മം.

''നമസ്തേ രുദ്ര മന്യവേ'' (ശ.രു. 1.1) ക്രോധിയായിരിക്കുന്ന രുദ്രനു നമസ്കാരം. ''നമ ഉഗ്രായ ച ഭീമായ ച'' (ശ.രു. 8.1) ഉഗ്രനും ഭയങ്കരനുമായ രുദ്രനു നമസ്കാരം. ''നമോ ശിവായ ച ശിവതരായ ച'' (ശ.രു. 8.3) മംഗളകാരനും അത്യന്തം മംഗളസ്വരൂപിയുമായ രുദ്രനു നമസ്കാരം. ''നമോ വഞ്ചതേ പരിവഞ്ചതേ സ്തായൂനാം പതയേ നമഃ'' (ശ.രു. 3.2) ചെറുചതിയനും പെരുംചതിയനുമായ രുദ്രനു നമസ്കാരം. കള്ളവേഷത്തിൽ നടന്നു കക്കുന്നവരുടെ പതിയായ രുദ്രനു നമസ്കാരം.

അതിസൗമ്യാതിരൗദ്രായൈ നതാസ്തസ്യൈ നമോ നമഃ (ദേ. മാ. 5.11)

അതിസൗമ്യയും അതിഭയങ്കരിയുമായ ദേവിക്കു മനോവാക്കായങ്ങളെ സമർപ്പിച്ചു ഞങ്ങൾ നമസ്കരിക്കുന്നു.

ഈ വ്യത്യാസമെല്ലാം നാം ഭാവിക്കുകയും ചെയ്യും. ഈശ്വരനിലാണ്, ചൈതന്യത്തിലാണ് നാമെല്ലാം ഒന്നായിരിക്കുന്നത്.1 അതിനാൽ എല്ലായിടത്തും നാം ഈശ്വരനെ കാണുന്നതുവരെ ഈ ഒരുമ (ഏകത്വം) നമുക്കുണ്ടായിവരില്ല.

ഒരിക്കലും പിരിയാത്ത തോഴരായി അഴകേറിയ ചിറകുള്ള രണ്ടു പക്ഷികൾ[2] ഒരേ മരത്തിലിരിക്കുകയാണ്. ഒന്ന് ഉച്ചിയിലും മറ്റതു താഴെയും. താഴെയിരിക്കുന്ന അഴകുള്ള പക്ഷി ആ മരത്തിലെ മധുരവും കയ്പുമായ പഴങ്ങൾ തിന്നുകൊണ്ടിരിക്കുന്നു: ഒരു നിമിഷം മധുരം: ഉത്തരനിമിഷം തിക്തം. കയ്ക്കുന്ന കായ് തിന്നുമ്പോൾ ദുഃഖമായി. എന്നാലും കുറേ കഴിഞ്ഞ് ഒന്നുകൂടെ തിന്നും. അതും കയ്ച്ചു മേല്പോട്ടു നോക്കും. അപ്പോൾ കാണാം, കയ്ക്കുന്നതും മധുരിക്കുന്നതും തിന്നാതെ സ്വസ്ഥമായിരിക്കുന്ന മറ്റേ പക്ഷിയെ, അതാകട്ടെ പ്രശാന്തഗംഭീരമായി സ്വമഹിമയിൽ മുഴുകിയിരിക്കയാണ്. താഴെയിരുന്ന ആ പാവം പക്ഷി, വീണ്ടും മറന്ന്, തിക്ത – മധുര ഫലങ്ങൾ തിന്നാൻ തുടങ്ങി. ഒടുവിൽ, അറുകയ്പുള്ള ഒരു പഴം തിന്നു, പിന്നെയും തീറ്റ നിർത്തി, മുകളിൽ വിളങ്ങുന്ന പക്ഷിയെ ഒന്നുകൂടെ നോക്കും. പിന്നെ അതു മുകളിലത്തെ പക്ഷിയോടു കൂടുതൽ കൂടുതൽ അടുത്തു. ഒടുവിൽ വേണ്ടത്ര അടുത്തപ്പോൾ കാന്തികന്ദളങ്ങൾ അതിൻമേൽ വിളങ്ങി അതിനെ മൂടി. താൻ മുകളിലിരുന്ന പക്ഷിയായി പരിണമിച്ചതായും അതു കണ്ടു. അതോടുകൂടി ശാന്തവും ഗംഭീരവും സ്വതന്ത്രവുമായി, ഈ നേരമത്രയും വൃക്ഷത്തിൽ ഒരു പക്ഷിയേ ഉണ്ടായിരുന്നുള്ളുവെന്നറിയുകയും ചെയ്തു. താഴത്തെ പക്ഷി പരമാർത്ഥത്തിൽ മുകളിലത്തേതിൻെറ പ്രതിബിംബം മാത്രമാണ്. ഇപ്രകാരം പരമാർത്ഥദൃഷ്ട്യാ നമ്മളും ഈശ്വരനും ഒന്നുതന്നെയാണ്. എന്നാൽ ഒരേ സൂര്യൻ ലക്ഷോപലക്ഷം മഞ്ഞുതുള്ളികളിൽ തിളങ്ങി ലക്ഷോപലക്ഷം ചെറുസൂര്യൻമാരായി കാണപ്പെടുംപോലെ പ്രതിബിംബനം നമ്മെ അനേകമായി തോന്നിക്കുന്നു.[1] നമ്മുടെ ദിവ്യമായ പരമാർത്ഥസ്വരൂപവുമായി ഐക്യം

1 യദിദം കിം ച ജഗത് സർവം പ്രാണ ഏജതി നിഃസൃതം. (ക. 6.2)

ഈ ജഗത്തു സർവ്വവും ബ്രഹ്മത്തിൽനിന്നുദിച്ച് ബ്രഹ്മത്തിൽത്തന്നെ നിയമം തെറ്റാതെ ചേഷ്ടിക്കുന്നു.

സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത. (ഛാ. 3.14.1)

ഈ ജഗത്തു മുഴുവൻ ബ്രഹ്മമാണ്. സർവ്വവും ബ്രഹ്മത്തിൽ ജനിച്ചു ലയിക്കുന്നു, അതിൽത്തന്നെ ജീവിക്കുകയും ചെയ്യുന്നു എന്നു കണ്ട് ശാന്തനായി ഉപാസിക്കുക.

2 ദ്വാ സുപർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വ ജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോ അഭിചാകശീതി.
സമാനേ വൃക്ഷേ പുരുഷോ നിമഗ്നോഽനീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശം അസ്യ മഹിമാനമിതി വീതശോകഃ. (ശ്വേ. 4.6,7)

പ്രാപിക്കണമെങ്കിൽ ഈ പ്രതിബിംബനം ഇല്ലാതാകണം. ഈ ജഗത്ത് നമ്മെ തൃപ്തിപ്പെടുത്താൻ പര്യാപ്തമല്ലതന്നെ. അതുകൊണ്ടാണ് പിശുക്കൻ കൂടുതൽ കൂടുതൽ മുതൽ കൂട്ടിവെക്കുന്നത്, കൊള്ളക്കാരൻ പിടിച്ചുപറിക്കുന്നത്. അതുകൊണ്ടാണ് ദുഷ്ടൻ പാപം ചെയ്യുന്നത്, നിങ്ങൾ തത്ത്വജ്ഞാനം പഠിക്കുന്നതും. എല്ലാവരുടെയും ലക്ഷ്യം ഒന്നുതന്നെ: ഈ സ്വാതന്ത്ര്യം പ്രാപിക്കയല്ലാതെ ജീവിതത്തിൽ യാതൊരുദ്ദേശ്യവുമില്ല.[2] അറിഞ്ഞോ അറിയാതെയോ നാമെല്ലാം പൂർണ്ണതയ്ക്കുവേണ്ടി പരിശ്രമിക്കുന്നു. ഓരോ ജീവിയും അതു പ്രാപിച്ചേ തീരൂ.

പാപത്തിലും ദുഃഖത്തിലുംകൂടി തപ്പിത്തടയുന്നവൻ, നരകമാർഗ്ഗത്തെത്തന്നെ ഇഷ്ടപ്പെടുന്നവൻ, മോക്ഷം പ്രാപിക്കുക[3] എന്നാൽ അതിനു സമയം പിടിക്കും. നമുക്ക് അവനെ രക്ഷിക്കുക സാധ്യമല്ല, തലയ്ക്കു ചില കനത്ത കൊട്ടു കൊള്ളുമ്പോൾ അവൻ ഈശ്വരനിലേക്കു തിരിയും: സദാചാരത്തിൻെറയും പരിശുദ്ധിയുടെയും നിഃസ്വാർത്ഥതയുടെയും അദ്ധ്യാത്മതയുടെയും മാർഗ്ഗം ഒടുവിൽ കണ്ടെത്തും. (അങ്ങനെ) എല്ലാവരും അറിയാതെ ചെയ്യുന്നതുതന്നെ നാം അറിഞ്ഞുകൊണ്ടു ചെയ്യാൻ നോക്കുകയാണ്. ഈ ആശയത്തെയാണ് വിശുദ്ധ പൗലൂസ് വെളിപ്പെടുത്തുന്നത്. ''നിങ്ങൾ അറിയാതെ ആരാധിക്കുന്ന ആ ദൈവത്തെത്തന്നെ ഞാൻ നിങ്ങൾക്കു വെളിപ്പെടുത്തിത്തരുന്നു.''[1] ലോകത്തിനു മുഴുവൻ

1 ഏക ഏവ ഹി ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ
ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്. (ബ്ര.ബി. 12)

2 ജ്ഞാത്വാ ദേവം സർവ്വപാശാപഹാനിഃ
ക്ഷീണൈഃ ക്ലേശൈർജൻമമൃത്യുപ്രഹാണിഃ
തസ്യാഭിധ്യാനാത്തൃതീയം ദേഹഭേദേ
വിശ്വൈശ്വര്യം കേവല ആപ്തകാമഃ
ഏതദ്ജ്ഞേയം നിത്യമേവാത്മസംസ്ഥം
നാതഃ പരം വേദനീയം ഹി കിഞ്ചിത്. (ശ്വേ. 1.11,12)

ഈശ്വരദർശനംകൊണ്ട് കെട്ടുകളൊക്കെ പൊട്ടുന്നു. അവിദ്യാദിക്ലേശങ്ങൾ കുറയുന്നതോടെ ജനനമരണങ്ങൾ ഒടുങ്ങുന്നു. ദേഹബോധം വിട്ട് ദേവനെ പ്രീതിപൂർവ്വം ധ്യാനിക്കുന്നതുകൊണ്ട്, മൂന്നാമതായി, സമസ്തസ്വാതന്ത്ര്യവും കൈവരുന്നു: അങ്ങനെ ജ്ഞാനി കേവലാദ്വൈതാവസ്ഥയെ പ്രാപിക്കുന്നു. അവൻെറ സർവകാമങ്ങളും സാധിച്ചുകഴിഞ്ഞിരിക്കുന്നു. നിത്യവും ആത്മാവിൽത്തന്നെ വിടാതെ കുടികൊള്ളുന്ന ഈ മോക്ഷമൊന്നല്ലാതെ അപ്പുറം ഒന്നും അറിയാനില്ല.

3 ശ്രീഭഗവാൻ നമ്മോടു നേരിട്ടുതന്നെ പറയുന്നു;–

അപി ചേദസി പാപേഭ്യഃ സർവ്വേഭ്യഃ പാപകൃത്തമഃ
സർവം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി. (ഗീ. 4.36)

നീ എല്ലാ പാപികളിലുംവെച്ച് അങ്ങേയറ്റത്തെ പാപിയായാലും ശരി, ജ്ഞാനമാകുന്ന തോണിയൊന്നുകൊണ്ടുതന്നെ സർവ്വപാപവും കടന്നുപോകും.

പഠിക്കാനുള്ള പാഠമാണിത്. തത്ത്വജ്ഞാനങ്ങളുടെയും പ്രകൃതിശാസ്ത്ര ങ്ങളുടെയും പ്രയോജനം ജീവിതത്തിന്റെ ഈ ഏകലക്ഷ്യത്തെ പ്രാപിക്കുവാൻ നമ്മെ സഹായിക്കുകയല്ലാതെ മറ്റെന്താണ്? എല്ലാം ഒന്നാണെന്ന ബോധത്തിൽ നമുക്ക് എത്തിച്ചേരുകതന്നെ. മനുഷ്യൻ സർവ്വത്തിലും സ്വാത്മഭാവം ദർശിക്കട്ടെ.[2] ഈശ്വരനെപ്പറ്റി സങ്കുചിത സങ്കല്പങ്ങളോടുകൂടിയ സിദ്ധാന്തങ്ങളുടെയോ സമ്പ്രദായങ്ങളുടെയോ ആരാധകരാകാതെ നമുക്കു ജഗത്തിൽ എല്ലാറ്റിലും അവനെ കാണുകതന്നെ. നിങ്ങൾ ഈശ്വരനെ അറിഞ്ഞവരാണെങ്കിൽ നിങ്ങ ളുടെ ഹൃദയത്തിലെന്നപോലെ വിശ്വത്തിലെല്ലാം ആരാധനതന്നെ കാണും.[3]

ആദ്യം ഈ അല്പാശയങ്ങൾ കൈയൊഴിക്കുക: എന്നിട്ട് എല്ലാ വരിലും ഈശ്വരനെ കാണുക – എല്ലാ കൈകളിലുംകൂടി വേല ചെയ്യുന്ന, എല്ലാ പാദങ്ങളിലുംകൂടി നടക്കുന്ന, എല്ലാ വദനങ്ങളിലും കൂടി ഭക്ഷിക്കുന്ന ഈശ്വരനെ കാണുക. എല്ലാ സത്വങ്ങളിലും അവൻ ജീവിക്കുന്നു. എല്ലാ മനസ്സിലുംകൂടി അവൻ ചിന്തിക്കുന്നു.[4] അവൻ സ്വതഃസിദ്ധനാണ്, നമ്മോടു നമ്മേക്കാൾ ഏറ്റവും അടുത്തിരി ക്കുന്നു.[5] ഇതറിയുന്നതാണ് മതവും വിശ്വാസവും എന്നു പറയുന്നത്. ഭഗവാൻ പ്രസാദിച്ചു നമുക്ക് ഈ ശ്രദ്ധ നൽകട്ടെ! ആ ഏകത്വം

1 St. Paul: "The God that ye ignorantly worship, Him declare unto you." New testament. Acts 17.23)

2 യസ്തു സർവാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ. (ഈ.6)

യാതൊരുവനാണോ സർവ്വഭൂതങ്ങളെയും ആത്മാവിലും, സർവ്വഭൂതങ്ങളിലും ആത്മാവിനെയുംതന്നെ തുടർന്നു കണ്ടുകൊണ്ടിരിക്കുന്നത്, അവന് പിന്നെ ഒന്നിലും അറപ്പു തോന്നില്ല.

3 മാമേവ സർവ്വഭൂതേഷു ബഹിരന്തരപാവൃതം
ഇക്ഷേതാത്മനി ചാത്മാനം യഥാ ഖമലാശയഃ. (ഭാ. 11.29.12)

പരമാത്മാവായിരിക്കുന്ന എന്നെ(ഈശ്വരനെ)ത്തന്നെ സർവ്വഭൂതങ്ങളിലും അവന വനിലും അകംപുറമില്ലാത്ത ആകാശമെന്നപോലെ ചിത്തശുദ്ധി വന്നവൻ കാണുന്നു.

4 വിശ്വതശ്ചക്ഷുരുത വിശ്വതോമുഖേ
വിശ്വതോബാഹുരുത വിശ്വതസ്പാത്
സം ബാഹുഭ്യാം ധമതി സംപതത്രൈർ-
ദ്യാവാഭൂമി ജനയൻ ദേവ ഏകഃ. (ശ്വേ.3.3)

അവന്റെ കണ്ണുകളാണ് എല്ലാം. എല്ലാ മുഖങ്ങളും എല്ലാ കൈകളും എല്ലാ കാലുകളും അവന്റേതുതന്നെ. അവൻ (വിദ്യാകർമ്മങ്ങളെന്ന രണ്ടു കൈകൾകൊണ്ട് (വാസനകളായ) ഉലകൾ ഊതിക്കത്തിക്കുകയാണ് (ലോകങ്ങളെ പ്രവർത്തിപ്പിക്കുക യാണ്). ആകാശത്തെയും ഭൂമിയെയും ഉളവാക്കിയ ആ സ്വയം ജ്യോതിഃസ്വരൂപൻ ഏകനായി നിലകൊള്ളുന്നു.

5 ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ്-
വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണഃ

നമുക്കനുഭവപ്പെടുമ്പോൾ നാം അമൃതൻമാരാവും. ഭൗതികമായി പ്പോലും നാം അമൃതൻമാരാണ്. ജഗത്തിനോട് ഒന്നായിരിക്കുന്നു. ജഗത്തിൽ എവിടെയെങ്കിലും ഒരു ജീവി ശ്വസിക്കുന്നുണ്ടെങ്കിൽ ഞാൻ അതിൽ ജീവിക്കുന്നു. (ശരീരം, മനസ്സ്, ബുദ്ധി, അഹങ്കാരം മുതലായവകൊണ്ട്) ഇടുങ്ങിയ ഈ അല്പസത്വമല്ല ഞാൻ. ഞാൻ സർവ്വമാണ്, കഴിഞ്ഞുപോയ എല്ലാ മനുഷ്യരുടെയും ജീവനാണ്. ഞാൻ ബുദ്ധൻേറയും യേശുവിൻേറയും മുഹമ്മദിൻേറയും ആത്മാവാകുന്നു. എല്ലാ ആചാര്യൻമാരുടെയും ആത്മാവാണ് ഞാൻ. കൊള്ള ചെയ്ത എല്ലാ കൊള്ളക്കാരും, കഴുവേറിയ എല്ലാ കൊലയാളികളും ഞാൻതന്നെ: ഞാൻ സർവ്വാത്മകനാണ്.[1] അതുകൊണ്ട് എഴുനേൽക്കുക. ഇതാണ് ഉത്തമാരാധനം. നിങ്ങൾ സർവ്വാത്മഭൂതരാണ്. ഇതാണ് വിനയം. അല്ലാതെ മുട്ടുകുത്തി. ഇഴഞ്ഞുകൊണ്ടു ഞാൻ പാപിയാണേ എന്നു നിലവിളിക്കുന്നതല്ല. ഭേദഭാവനയായ ഈ മറ കീറുമ്പോഴാണ് പരിണാമപ്രക്രിയയുടെ ഉച്ചകോടി.[2] ഏറ്റവും ഉത്കൃഷ്ടസിദ്ധാന്തം ഏകത്വമാകുന്നു. ഞാൻ അയാളാണ്, ഇയാളാണ് എന്നും മറ്റുമുള്ള സങ്കുചിതസങ്കല്പം യഥാർത്ഥമായ എൻെറ ശരിയായ വിവരണമല്ല. ''ഞാൻ'' സർവ്വാത്മാ

---

ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. (കേ.1.2)

കാതിനു കാതും മനസ്സിനു മനസ്സും വാക്കിൻെറ വാക്കും പ്രാണൻെറ പ്രാണനും കണ്ണിൻെറ കണ്ണുമാണ് അവൻ. അതുകൊണ്ട് വിവേകികൾ ശ്രോത്രാദികളിലുള്ള ആത്മഭാവം വിട്ട് ലോകത്തിൽ ഞാനെന്നും എൻേറതെന്നുമുള്ള ഭാവം തീരെ വെടിഞ്ഞ് അമൃതൻമാരായി (മരണമില്ലാത്തവരായി) തീരുന്നു.

സാർവസ്മാദന്തരതമം യദയമാത്മാ. (ബൃ.1.4.8)

എല്ലാറ്റിനെക്കാളും ഏറ്റവും ഉള്ളിലുള്ളതാണ് ഈ ആത്മാവ്.

1 ബ്രഹ്മ വാ ഇദമഗ്ര ആസീത്: തദാത്മാനമേവാവേത് അഹം ബ്രഹ്മാസ്മീതി. തസ്മാത് തത് സർവമഭവത്..... തദ്ധൈതത് പശ്യന്നൃഷിർ വാമദേവഃ പ്രതിപേദേfഹം മനുരഭവം സൂര്യശ്ചേതി. തദിദമപ്യേതർഹി യ ഏവം വേദാഹം ബ്രഹ്മാസ്മീതി സ ഇദം സർവം ഭവതി. (ബൃ.1.4,10)

പ്രതിബോധനത്തിനു മുമ്പും ഈ ജീവൻ ബ്രഹ്മംതന്നെയായിരുന്നു: 'ഞാൻ ബ്രഹ്മമാണ്', എന്നിങ്ങനെ അതിനെ ആത്മാവായി അറിഞ്ഞു. അങ്ങനെ ആ ആത്മാവ് സർവ്വവുമായി, അഹോ! വാമദേവനെന്ന ഋഷി ബ്രഹ്മാത്മദർശനം ചെയ്തുകൊണ്ട് 'ഞാൻ മനുവായിരുന്നു, സൂര്യനുമായിരുന്നു.' എന്നിങ്ങനെ കണ്ടു. ഇപ്പോൾത്തന്നെയും 'ഞാൻ ബ്രഹ്മമാണ്' എന്ന് അറിയുന്നതാരോ അയാൾ ഇതു സർവ്വവുമാകുന്നു.

2 ഹിരൺമയേന പാത്രേണ സത്യസ്യാപിഹിതം മുഖം
തത് ത്വം പൂഷന്നപാവൃണു സത്യധർമ്മായ ദൃഷ്ടയേ. (ഈ. 15)

പൊൻപാത്രമായ മറകൊണ്ട് സത്യത്തിൻെറ മുഖം മൂടിയിരിക്കുന്നു. അല്ലയോ പൂഷൻ (സൂര്യ)! സത്യോപാസകനായ എനിക്കു ദർശിക്കുവാനായി ആ മറ മാറ്റിത്തരേണമേ.

വാണ്. അവിടെ ഉറച്ചുനിൽക്കുക.[1] എന്നിട്ട് ആ പരമേശ്വരനെ പരമമായ രൂപത്തിലൂടെ ആരാധിക്കുക. ഈശ്വരൻ പരമാത്മാവാണ്.[2] ആത്മഭാവേന, സത്യഭാവേന വേണംതാനും അവനെ ആരാധിക്കാൻ.[3] മനുഷ്യന്റെ ഭൗതികചിന്തകൾ താണതരം ഉപാസനകളിൽക്കൂടി ആധ്യാത്മികോപാസനയായി ഉയരുന്നു, ഒടുവിൽ വിശ്വാത്മകനും അനന്തനുമായ ഏകൻ ആത്മാവായി ആത്മാവിൽ ആരാധിക്കപ്പെടുന്നു. പരിച്ഛിന്നമെല്ലാം ഭൗതികം. അപരിച്ഛന്നം ആത്മാവുമാത്രം. ഈശ്വരൻ ചൈതന്യമാണ്, അനന്തമാണ്.[4] മനുഷ്യനും ചൈതന്യമാണ്, അതുകൊണ്ട് അനന്തനുമാണ്. അനന്തനുമാത്രമേ അനന്തനെ ആരാധിക്കാൻ കഴിയൂ.[5] നമുക്ക് ആ അനന്തനെ ആരാധിക്കാം. അതാണ് പരമോത്കൃഷ്ടമായ ആദ്ധ്യാത്മികോപാസന. എത്ര ഗംഭീരമായ തത്ത്വം! എന്നാൽ തത്ത്വസാക്ഷാൽക്കരണം എത്രയോ പ്രയാസം! ഞാൻ സിദ്ധാന്തങ്ങളെ കല്പിക്കുന്നു, പ്രസംഗിക്കുന്നു, തത്ത്വചിന്തനം ചെയ്യുന്നു. എന്നാൽ അടുത്ത നിമിഷം എനിക്കനിഷ്ടമായി വല്ലതും സംഭവിച്ചാൽ ഞാനറിയാതെ കയർക്കുന്നു. ഈ ചെറിയ ഞാനല്ലാതെ ലോകത്തിൽ എന്തെങ്കിലുമുണ്ടെന്നുള്ള വസ്തുത തന്നെ മറന്നുപോകുന്നു. ''ഞാൻ ആത്മാവാണ്. ചൈതന്യസ്വരൂപമാണ്, എനിക്ക് ഇത് എത്രയോ നിസ്സാരം'' എന്നു പറയാൻ മറക്കുന്നു. ഞാൻതന്നെയാണ് ഈ ലീല ചെയ്യുന്നതെല്ലാം എന്നു മറക്കുന്നു. ഞാൻ ഈശ്വരനെ മറക്കുന്നു, സ്വാതന്ത്ര്യത്തെ മറക്കുന്നു.

സ്വാതന്ത്ര്യത്തിലേക്കുള്ള മാർഗ്ഗം കത്തിയുടെ വായ്ത്തലപോലെ നിശിതവും ദീർഘവും കടന്നുപോകാൻ വളരെ പ്രയാസമുള്ളതുമാ

1 സ പരേഽക്ഷര ആത്മനി സംപ്രതിഷ്ഠതേ. (പ്ര. 4.9)
ജീവാത്മാവ്നാശമറ്റ പരമാത്മാവിൽ ഉറച്ചുനിലകൊള്ളുന്നു.

2 അഹമാത്മാ ഗുഡകേശ സർവഭൂതാശയസ്ഥിതഃ
അഹമാദിശ്ചമധ്യഞ്ച ഭൂതാനാമന്ത ഏവ ച. (ഗീ. 10.20)

അർജ്ജുന, സർവഭൂതങ്ങളുടെയും ഉള്ളിൽ കുടികൊള്ളുന്ന അന്തരാത്മാവാണ് ഞാൻ. ഞാൻ ഭൂതങ്ങളുടെ ആദിയും മധ്യവും അന്തവുമാണ്.

3 ആത്മാനം തൻമയം ധ്യായൻ മൂർത്തിം സംപൂജയേദ്ധരേഃ. (ഭാ. 11.3.54)

ആത്മാവിനെ ഈശ്വരമയമായി ധ്യാനിച്ചുവേണം ഹരിയുടെ വിഗ്രഹത്തെ പൂജിക്കുവാൻ.

പ്രഥമാ പ്രതിമാപൂജാ ജപസ്തോത്രാദി മധ്യമാ
ഉത്തമാ മാനസീ പൂജാ സോഽഹംപൂജോത്തമോത്തമാ.

ഞാൻ അവൻ (ഈശ്വരൻ)തന്നെ (സോഽഹം) എന്ന പൂജയാണ് എല്ലാറ്റിലും ഉത്തമം.

4 സത്യം ജ്ഞാനമനന്തം ബ്രഹ്മ. (തൈ.2.1)
ഇദം മഹദ്ഭൂതമനന്തമപാരം. (ബൃ. 2.4.12)

5 ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി. (ബൃ. 4.4.6)

കുന്നു. തത്ത്വദർശികൾ ഇതു വീണ്ടും വീണ്ടും പ്രസ്താവിച്ചിട്ടുണ്ട്. എങ്കിലും ഈ ദൗർബ്ബല്യങ്ങളും പോരായ്മകളും നിങ്ങളെ ബന്ധിക്കാനനുവദിക്കരുത്, ''എഴുന്നേൽക്കുക! ഉണരുക! ലക്ഷ്യം പ്രാപിക്കുംവരെ നിന്നുപോകരുത്!'' എന്ന് ഉപനിഷത്തുകൾ ഉദ്ഘോഷിച്ചിട്ടുണ്ട്.[1] ഈ വഴി നാം തീർച്ചയായും കടന്നുപോവും. ഇതു കത്തിപോലെ മൂർച്ചയേറിയതുതന്നെ, ദീർഘവും വിദൂരവും പ്രയാസമുള്ളതുംതന്നെ, എന്നാലും മനുഷ്യൻ ദേവാസുരൻമാരുടേയും അധിപതിയാകും. നമ്മുടെ ദുഃഖങ്ങൾക്കു നമ്മെയല്ലാതെ മറ്റാരെയും കുററപ്പെടുത്തേണ്ട. അമൃതം തേടി പോകുന്ന മനുഷ്യന് കാളകൂടമേ കിട്ടൂ എന്നു നിങ്ങൾ വിചാരിക്കുന്നുവോ? അമൃതം അവിടെയുണ്ട്,[2] അതിനെ പ്രാപിക്കാൻ ശ്രമിക്കുന്നവർക്കെല്ലാം ലഭിക്കുകയും ചെയ്യും. ഭഗവാൻ തന്നെ നമ്മോടു പറയുന്നു, ''ഈ മാർഗ്ഗങ്ങളും ക്ലേശങ്ങളുമെല്ലാം ത്യജിക്കുക, നീ എന്നെത്തന്നെ ശരണം പ്രാപിക്കുക, ഞാൻ നിന്നെ അക്കരയ്ക്കെത്തിക്കാം. പേടിക്കേണ്ടാ.''[3] ഇതുതന്നെ ലോകത്തിലെ എല്ലാ അധ്യാത്മശാസ്ത്രങ്ങളിലും കേൾക്കാം. ആ ശബ്ദംതന്നെ ഇപ്രകാരം പറയാൻ നമ്മെ ശാസിക്കുന്നു, ''സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും നിൻെറ ഇച്ഛ നടക്കട്ടെ.''[4] എന്തെന്നാൽ, ''രാജ്യവും ശക്തിയും പ്രഭാവവും നിൻേറതാകുന്നു.''[5] ഇതെല്ലാം പ്രയാസം, വളരെ പ്രയാസം. ഞാൻ എന്നോടു പറയുന്നു, ''ഭഗവൻ, ഈ നിമിഷം ഞാൻ അങ്ങയെ ശരണം പ്രാപിക്കും. അവിടുത്തെ പ്രേമത്തിനു ഞാൻ സർവ്വവും യജിക്കും. അങ്ങയുടെ പാദപീഠത്തിൽ സർവ്വശുഭങ്ങളും സുകൃതങ്ങളും ഞാൻ സമർപ്പിക്കും. എൻെറ പാപങ്ങളും ശോകങ്ങളും ധർമ്മവും അധർമ്മവും എല്ലാം ഞാൻ അങ്ങയ്ക്കു സമർപ്പിക്കും. അങ്ങു കനിഞ്ഞു കൈക്കൊള്ളണേ. ഞാൻ ഒരിക്കലും അങ്ങയെ മറക്കുകയില്ല.'' ഒരു നിമിഷം ഞാൻ പറയും; ''എല്ലാം അങ്ങയുടെ ഇച്ഛപോലെ'' എന്ന്. എന്നാൽ അടുത്ത നിമിഷം അനിഷ്ടമെന്തെങ്കിലും വരികയായി, ഞാനങ്ങു കോപിച്ചു ചാടിയെഴുന്നേൽക്കും.

1 ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗം പഥസ്തത് കവയോ വദന്തി.
(ക. 1.3.14)

2 അമൃതം ചൈവ മൃത്യുശ്ച ദ്വയം ദേഹേ പ്രതിഷ്ഠിതം
മൃത്യുരാപദ്യതേ മോഹാത് സത്യേനാപദ്യതേ$\prime$മൃതം. (മ.ഭാ.ശാ. 175.30)

അമൃതവും മൃത്യുവും – രണ്ടും ഈ ദേഹത്തിൽ ഇരിപ്പുണ്ട്. തെറ്റിദ്ധാരണകൊണ്ട് മൃത്യുവിനെ പ്രാപിക്കുന്നു: സത്യംകൊണ്ട് അമൃതത്തെയും പ്രാപിക്കുന്നു.

3 സർവധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ. (ഗീ.18.66)

4 Thy will be done in earth as it is in heaven (St. M.6.10)

5 Thine is the Kingdom and the power and the glory. (St. M.6.13)

എല്ലാ മതങ്ങളുടെയും ലക്ഷ്യം ഒന്നുതന്നെ. എന്നാൽ ആചാര്യൻമാരുടെ ഭാഷയ്ക്കു ഭേദമുണ്ട്. മിഥ്യയായ 'അഹം' നശിച്ച് സത്യമായ അഹം–ഈശ്വരൻ–വാഴേണ്ടുന്നതിനാണ് പ്രയത്നമെല്ലാം.[1] ഹീബ്രൂവേദങ്ങൾ പറയുന്നു; ''നിൻെറ നാഥനും ദൈവവുമായ ഞാൻ സഹിക്കാത്ത ദേവനാണ്. എൻെറ മുമ്പിൽ നിനക്ക് മറ്റൊരു ദൈവവും പാടില്ല.'' ഈശ്വരൻ മാത്രമേ അവിടെ പാടുള്ളു.[2] ''ഞാനല്ല, നീ തന്നെ.''[3] എന്നു നാം പറയണം: എന്നിട്ട് ഈശ്വരനല്ലാത്ത സർവ്വവും പരിത്യജിക്കണം. ഈശ്വരൻ – ഈശ്വരൻമാത്രം[4] –

---

1 യദാ സർവേ പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ
അഥ മർത്ത്യോ$^{\prime}$മൃതോ ഭവത്യേതാവദ്ധ്യനുശാസനം. (ക. 6.15)

(ഈ ശരീരത്തിൽ) ഞാനെന്നും (ധനാദികളിൽ) എൻെറയെന്നുമുള്ള കരളിലെ കടുംകെട്ടുകളെല്ലാം പൊട്ടുമ്പോൾ, ഉടൻതന്നെ, മർത്ത്യനായ മനുഷ്യൻ അമൃതനാകുന്നു. ഇത്രമാത്രമാണ് സർവ്വവേദാന്തങ്ങളുടെയും ഉപദേശം.

ഈ നിലയിൽ ശ്രീ ശങ്കരാചാര്യസ്വാമി ഗാനം ചെയ്യുന്നു;–

മനോബുദ്ധ്യഹംകാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമഭൂമിർന തേജോ ന വായു–
ശ്ചിദാനന്ദരൂപഃ ശിവോ$^{\prime}$ഹം ശിവോ$^{\prime}$ഹം. (നിർവാണഷൾകം 1)

2 മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ. (ഗീ. 12.8)

എന്നിൽ (വിശ്വരൂപനായ ഈശ്വരനിൽ)ത്തന്നെ മനസ്സുവെയ്ക്കുക, എന്നിൽ ബുദ്ധിയുറപ്പിക്കുക.

3 'നാരായണ ജയ' എന്നും മറ്റും പറയുന്നതിൻെറ അർത്ഥം ഇതാണ്. സ്വയം ജ്യോതിഃസ്വരൂപനായിരിക്കുന്ന പരമാത്മാ ശ്രീനാരായണനാണ് വിജയിച്ചുവിളങ്ങുന്നത്, ജഡങ്ങളായ മനോബുദ്ധ്യഹങ്കാരചിത്തങ്ങളോ, ഇന്ദ്രിയങ്ങളോ, ശരീരമോ, എന്തും ആ ചൈതന്യംകൊണ്ടു ചേതനങ്ങളായി, ആ വിജയശ്രീ ഇങ്ങോട്ടേറ്റുവാങ്ങി, ഒന്നു മിന്നുന്നതേയുള്ളു. ഇങ്ങനെ സർവ്വകരണപ്രേരകനിൽത്തന്നെ ഇരിക്കേണ്ടതാണ്, ഇരിക്കുന്നതാണ്, സർവ്വവിജയവും സർവ്വമഹിമയും സർവ്വകർമ്മവും സർവ്വഫലങ്ങളും എന്ന് സർവ്വാത്മനാ അനുസന്ധാനം ചെയ്യുന്നതാണ് ഈ പ്രസിദ്ധസമർപ്പണശ്ലോകം;–

കായേന വാചാ മനസേന്ദ്രിയൈർവാ
ബുദ്ധ്യാത്മനാവാനുസൃതസ്വഭാവാത്
കരോതി യദ്യത് സകലം പരസ്മൈ
നാരായണായേതി സമർപ്പയേത് തത്. (ഭാ. 11.2.36)

'ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ' എന്ന കേനോപനിഷത്തിലെ (3.1) മന്ത്രവും തുടർന്നുള്ള കഥയും ഇതുതന്നെ വിശദീകരിക്കുന്നു.

4 സ സർവധീവൃത്ത്യനുഭൂതസർവ ആത്മാ യഥാ സ്വപ്നജനേക്ഷിതൈകഃ
തം സത്യമാനന്ദനിധിം ഭജേത നാന്യത്ര സജ്ജേദ്യത ആത്മപാതഃ. (ഭാ. 2.1.39)

ഈശ്വരൻ സർവ്വരുടെയും ബുദ്ധിവൃത്തികളെക്കൊണ്ട് സർവ്വവും അനുഭവിക്കുന്ന സർവ്വാത്മാവാണ്. സ്വപ്നത്തിലുള്ള സർവ്വജനങ്ങളുടെയും ബുദ്ധി–

വാഴണം. ഒരുപക്ഷേ നാം കഠിനമായി പ്രയത്നിക്കുന്നുണ്ടായിരിക്കാം. എങ്കിലും അടുത്ത നിമിഷം നമ്മുടെ കാലു വഴുക്കുകയും അപ്പോൾ ജഗൻമാതാവിൻെറ നേർക്ക് കൈ നീട്ടുകയും ചെയ്യുന്നു. നമുക്കു തനിയെ നിൽക്കാൻ സാധ്യമല്ലെന്നു കാണുന്നു. ജീവിതം അനന്ത മാണ്. അതിലെ ഒരദ്ധ്യായമാണ് 'നിൻെറ ഇച്ഛപോലെ നടക്കട്ടെ.' എന്നാൽ എല്ലാ അദ്ധ്യായങ്ങളും സാക്ഷാൽക്കരിക്കാതെ പൂർണ്ണത്തെ സാക്ഷാൽക്കരിക്കുകയില്ല. 'നിൻെറ ഇച്ഛപോലെ.' ഓരോ നിമിഷവും ചതിയനായ മനസ്സ് അതിനോടു പൊരുതുകയാണ്. എന്നാലും മന്ത്രം വീണ്ടും വീണ്ടും ഉച്ചരിക്കണം, അഹന്തയെ ജയിക്കണമെങ്കിൽ ഒരു വഞ്ചകനെ സേവിച്ചുകൊണ്ടു നമുക്കു രക്ഷപ്പെടുക സാധ്യമല്ല. വഞ്ചകനൊഴിച്ച് മറ്റെല്ലാവർക്കും രക്ഷയുണ്ട്.ꕥ നമ്മുടെ പരമാത്മാ വിൻെറ ശാസനത്തെ ധിക്കരിച്ചാൽ, അംബികയുടെ അപാരമഹിമ യേയും അവവനെത്തന്നെയും വഞ്ചിച്ച വഞ്ചകൻമാരാണെന്ന് നാം വിധിച്ചു തള്ളപ്പെടും. എന്തും വരട്ടെ, നമ്മുടെ ശരീരമനസ്സുകളെ പരമമായ ഇച്ഛയ്ക്കു വിട്ടുകൊടുക്കുക.

''നിൻെറ ഇച്ഛപോലെ, എന്നു രണ്ടു പ്രാവശ്യം പറഞ്ഞുപോയാൽ പാപമാണ്'' എന്നു ഹൈന്ദവതത്ത്വജ്ഞാനി പറഞ്ഞിട്ടുള്ളത് എത്രയോ ശരി. 'നിൻെറ ഇച്ഛപോലെ,' പിന്നെന്തു വേണം? എന്തിനു രണ്ടു തവണ പറയണം? നല്ലതു നല്ലതുതന്നെ. (സമർപ്പിച്ചത്) ഒരിക്കലും മടക്കി എടുത്തുകൂടാ. സ്വർഗ്ഗത്തിലെന്നപോലെ ഭൂമിയിലും നിൻെറ ഇച്ഛ നടക്കട്ടെ. എന്തെന്നാൽ രാജ്യവും ശക്തിയും പ്രഭാവവും എന്നെന്നേക്കും നിൻേറതാകുന്നു.

---

വൃത്തികളിൽക്കൂടി ദർശിക്കുന്നതു സ്വപ്നം കാണുന്ന ആ ഒരാൾ മാത്രമാണല്ലോ; അതുപോലെയാണ് ഇത്. ആ ദ്രഷ്ടാവു മാത്രമാണ് സത്യവും. (സ്വപ്നം മിഥ്യയാണല്ലോ.) അങ്ങനെ സത്യവും ആനന്ദനിധിയുമായ ഈശ്വരനെത്തന്നെ ഭജിക്കുക. മറ്റെങ്ങും സക്തനായിപ്പോകരുത്: ആത്മപാതം (അവനവൻെറ അധഃപതനം) മാത്രമായിരിക്കും അതിൻെറ ഫലം.

ꕥ തേഷാമസൗ വിരജോ ബ്രഹ്മലോകോ
ന യേഷു ജിഹ്മമനൃതം ന മായാ (പ്ര. 1.16)

ആരിലാണോ കുടിലതയും കളവും വഞ്ചനയും ഇല്ലാത്തത്, അവർക്കാണ് ശുദ്ധമായ ആ ബ്രഹ്മലോകം.

## അദ്ധ്യായം 2

# യുക്തിവിചാരവും മതവും

നാരദൻ എന്നൊരു മഹർഷി, സനത്കുമാരൻ എന്ന മറ്റൊരു മഹർഷിയുടെ അടുക്കൽ സത്യാന്വേഷിയായി ചെന്നു.[1] താൻ അതുവരെ എന്തു പഠിച്ചിട്ടുണ്ടെന്ന് സനത്കുമാരൻ ചോദിച്ചു. വേദങ്ങളും ജ്യോതിഷവും മറ്റനേകം വിദ്യകളും താൻ പഠിച്ചിട്ടുണ്ടെന്നും എന്നാൽ അതുകൊണ്ടൊന്നും തനിക്കു തൃപ്തി വന്നിട്ടില്ലെന്നും നാരദൻ പറഞ്ഞു. പിന്നീട് അവർ തമ്മിൽ നടന്ന സംവാദത്തിൽ, വേദ-ജ്യോതിഷ-തത്ത്വശാസ്ത്രാദിവിജ്ഞാനങ്ങളെല്ലാം രണ്ടാംതരമാണെന്നും അതെല്ലാം രണ്ടാംകിടയാണെന്നും സനത്കുമാരൻ പറഞ്ഞു. ബ്രഹ്മത്തെ സാക്ഷാൽക്കരിക്കാൻ സഹായിക്കുന്ന ജ്ഞാനമേതോ, അതാണ് പരമോത്കൃഷ്ടം, ഉത്തമജ്ഞാനം.[2] ഈ ആശയം എല്ലാ മതങ്ങളിലും നാം കാണുന്നു. അതുകൊണ്ടാണ് മതം എല്ലാ

1 ഛാന്ദോഗ്യോപനിഷത്തിൽ ഏഴാമദ്ധ്യായം മുഴുവനും, സകലകലാ-വിദ്യാ-സാഗരമായിരുന്നിട്ടും ശോകാകുലനായിരുന്ന നാരദനു സനത്കുമാരൻ അപാരമഹിമയുടെ അനന്തസുഖത്തെ ഉപദേശിക്കുന്നതാണ്.

അധീഹി ഭഗവ ഇതി ഹോപസസാദ സനത്കുമാരം നാരദസ്തം ഹോവാച
യദ്വേത്ഥ തേന മോപസീദ തതസ്ത ഊർദ്ധ്വം വക്ഷ്യാമീതി സ ഹോവാച.

ഋഗ്വേദം ഭഗവോ*f*ധ്യേമി യജുർവേദം സാമവേദമാഥർവണം ചതുർത്ഥമിതിഹാസ പുരാണം പഞ്ചമം വേദാനാം വേദം പിത്ര്യം രാശിം ദൈവം നിധിം വാകോവാക്യമേകായനം ദേവവിദ്യാം ബ്രഹ്മവിദ്യാം ഭൂതവിദ്യാം ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം സർപദേവജനവിദ്യാമേതദ് ഭഗവോ*f*ധ്യേമി.

സോ*f*ഹം ഭഗവോ മന്ത്രവിദേവാസ്മി നാത്മവിച്ഛ്റുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതിഃ സോ*f*ഹം ഭഗവഃ ശോചാമി. തം മാ ഭഗവാഞ്ഛോകസ്യ പാരം താരയത്വിതി: തം ഹോവാച യദ്വൈ കിം ചൈതദധ്യഗിഷ്ഠാ നാമൈവൈതത്. (ഛാ. 7.1.1-3)

'ഭഗവൻ, എന്നെ അധ്യയനം ചെയ്യിക്കേണമേ' എന്നു പ്രാർത്ഥിച്ചുകൊണ്ടു നാരദൻ യോഗീശ്വരനും ബ്രഹ്മിഷ്ഠനുമായ സനത്കുമാരനെ സമീപിച്ചു. 'നിനക്ക് എന്തറിയാമോ അതെല്ലാം ആദ്യം പറഞ്ഞിട്ടാകട്ടെ' എന്ന് അദ്ദേഹം അരുളിച്ചെയ്തു. ഋഗ്വേദം തുടങ്ങിയ പതിനെട്ടു വിദ്യകളും നാരദനറിയാമായിരുന്നു. 'എനിക്കു മന്ത്രാർത്ഥമേ അറിയാവൂ. ആത്മാവിനെ അറിഞ്ഞുകൂടാ: ഭഗവാനെപ്പോലുള്ള മഹാൻമാരിൽനിന്നു കേട്ടിട്ടുണ്ട്: ആത്മാവിനെ അറിയുന്നവനാണ് ശോകത്തെ തരണം ചെയ്യുന്നതെന്ന്. ഭഗവൻ, ഞാനിതാ ശോചിക്കുന്നു. എന്നെ ശോകത്തിൻെറ കര കടത്തി വിടണേ' എന്നിങ്ങനെ നാരദൻ കേണിരുന്നു. സനത്കുമാരൻ അരുളിച്ചെയ്തു; 'നീ എന്തെല്ലാം പഠിച്ചിട്ടുണ്ടോ അതെല്ലാം നാമം മാത്രമാണ്.'

2 മുണ്ഡകോപനിഷത്തിൽ ഈയർത്ഥത്തിൽ പരാപരവിദ്യാവിഭാഗം കാണാം;

ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യദ്ബ്രഹ്മവിദോ വദന്തി പരാ ചൈവാപരാ ച.

ജ്ഞാനങ്ങളിലുംവെച്ച് ഉത്തമമെന്നവകാശപ്പെടുന്നത്. ഇതരവിദ്യകൾ നമ്മുടെ ജീവിതത്തിൻെറ ഒരംശംമാത്രമേ ഉൾക്കൊള്ളുന്നുള്ളു. എന്നാൽ മതം കൈവരുത്തുന്ന ജ്ഞാനം ശാശ്വതമാണ്. അതു വെളിവാക്കുന്ന സത്യംപോലെതന്നെ അനന്തമാണ്. ഈ മേൻമയെ പിടിച്ചുകൊണ്ട് മതങ്ങൾ പലപ്പോഴും ഭൗതികവിജ്ഞാനത്തെ, ദൗർഭാഗ്യവശാൽ, അവഗണിച്ചിട്ടുണ്ട്: മാത്രമല്ല, അതിൻെറ സഹായത്തോടുകൂടി സ്വസിദ്ധാന്തങ്ങളെ ന്യായീകരിക്കാൻ പലവട്ടം കൂട്ടാക്കാതിരുന്നിട്ടുമുണ്ട്. ഇതിൻെറ ഫലമായി മതവിജ്ഞാനവും മതേതരവിജ്ഞാനവും തമ്മിൽ ലോകമൊട്ടുക്കു കലഹങ്ങൾ നടന്നിട്ടുണ്ട്. പ്രമാണവാക്യങ്ങൾക്ക് അപ്രമാദിത്വം അവകാശപ്പെടുന്ന ഒരു കൂട്ടർ മതേതരവിജ്ഞാനത്തിന് എന്തെങ്കിലും പറയാനുണ്ടെങ്കിൽ അതു കേൾക്കാൻ കൂട്ടാക്കുന്നില്ല. മറ്റേ കൂട്ടർ, യുക്തിയാകുന്ന നിശിതഖഡ്ഗവുമേന്തി മതം കൊണ്ടുവരുന്ന എന്തും തുണ്ടംതുണ്ടമാക്കാനും ശ്രമിക്കുന്നു. ഈ മൽസരം എല്ലാ രാജ്യങ്ങളിലും നടന്നിട്ടുണ്ട്. ഇപ്പോഴും നടക്കുന്നുണ്ട്. മതങ്ങൾ വീണ്ടും വീണ്ടും തോററിട്ടുണ്ട്, മിക്കവാറും സമൂലം നശിച്ചിട്ടുണ്ട്. ഫ്രഞ്ചു വിപ്ലവകാലത്ത്[1] പ്രകടമായ യുക്തിദേവതയുടെ ആരാധന മനുഷ്യചരിത്രത്തിൽ ആദ്യമായാവിർഭവിച്ചതല്ല. അതു പണ്ടുണ്ടായതിൻെറ പുനരാവിഷ്കരണം മാത്രമായിരുന്നു. ഇന്നാകട്ടെ, അതു വലിയ തോതിലായിരിക്കുകയാണ്. ഭൗതികവിജ്ഞാനങ്ങൾ ഇന്നു പണ്ടത്തെക്കാളധികം സജ്ജീകൃതമായിട്ടുണ്ട്. നേരെ മറിച്ച് മതങ്ങളുടെ സജ്ജീകരണങ്ങൾ കുറഞ്ഞുവരികയുമാണ്. അതിൻെറ അടിത്തറകളെല്ലാം മാന്തിപ്പോയിരിക്കുന്നു. ആധുനികമനുഷ്യൻ, പുറമെ എന്തു പറഞ്ഞാലും, ഇനി ''വിശ്വസിക്കുക'' സാദ്ധ്യമല്ലെന്ന് ഉള്ളത്തിനുള്ളിൽ അറിയുന്നുണ്ട്. സംഘടിതമായ ഒരു പുരോഹിതവർഗ്ഗം വിശ്വസിക്കുവാൻ പറയുന്നതുകൊണ്ടു വല്ലതും വിശ്വസിക്കുവാനോ, ചില ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നതുകൊണ്ടു വിശ്വസിക്കുവാനോ, വിശ്വസിക്കുന്നത് സ്വന്തക്കാർ ഇഷ്ടപ്പെടുന്നതുകൊണ്ടു വിശ്വസിക്കുവാനോ സാധ്യമ

തത്രാപരാ ഋഗ്വേദോ യജുർവേദഃ സാമവേദോഽഥർവവേദഃ ശിക്ഷാകല്പോ വ്യാകരണം നിരുക്തം ഛന്ദോ ജ്യോതിഷമിതി അഥ പരാ യയാ തദക്ഷരമധിഗമ്യതേ. (മു. 1.1,4,5)

രണ്ടു വിദ്യകൾ അറിയപ്പെടേണ്ടതുണ്ടെന്ന് ബ്രഹ്മജ്ഞാനികൾ പറയുന്നു– പരയും അപരയും. അവയിൽ അപര നാലു വേദങ്ങളും ആറു വേദാംഗങ്ങളുമാണ്. അക്ഷര(മായ–നാശമില്ലാത്ത–ആത്മതത്ത്വ)ത്തെ എന്തുകൊണ്ടു പ്രാപിക്കുന്നുവോ അതാണ് പര.

1 ക്രി.പി. 1789–1799: പ്രത്യക്ഷാനുമാനങ്ങളുടെ ബലത്തിൽ ഭൗതികവിജ്ഞാനം വികസിച്ചതോടെ മതപരവും രാഷ്ട്രീയവും സാമൂഹ്യവുമായ അന്ധവിശ്വാസങ്ങളെ ഉടച്ചുതകർത്തുകൊണ്ട് പാശ്ചാത്യലോകം ആധുനിക പരിഷ്കൃതജീവതത്തിലേക്കു പ്രവേശിച്ച കാലഘട്ടം.

ല്ലെന്ന് അവന്നറിയാം. ബഹുജനവിശ്വാസത്തിനു വഴങ്ങി വിശ്വസിക്കുന്നതായി കാണപ്പെടുന്നവർ ധാരാളമുണ്ട്, നിശ്ചയം. എന്നാൽ, അവരാരും ചിന്തിക്കുന്നില്ലെന്നും അസംശയം നമുക്കറിയാം. അവരുടെ വിശ്വാസത്തിൻെറ കുറെക്കൂടി സ്പഷ്ടമായ വിവരണം, 'ഒന്നും ചിന്തിക്കാത്ത ഔദാസീന്യം' എന്നായിരിക്കും. ഇങ്ങനെ വിശ്വാസത്തിൻമേൽ കെട്ടിപ്പൊക്കിയ മതത്തിൻെറ എടുപ്പുകളെല്ലാം ഉടച്ചുതകർക്കാതെ ഈ സമരം അവസാനിക്കില്ല, അതിന്നിനി ഏറെ താമസവുമില്ല.

ഇതിനു പോംവഴി വല്ലതുമുണ്ടോ എന്നാണ് പ്രശ്നം. ചോദ്യത്തെ ഒന്നുകൂടി സ്പഷ്ടമാക്കാം, മറ്റു ഭൗതികവിജ്ഞാനങ്ങൾക്കു സാധിക്കും പോലെ മതത്തിനും സ്വസിദ്ധാന്തങ്ങളെ യുക്തിയുടെ കണ്ടുപിടിത്തങ്ങളെക്കൊണ്ടു ന്യായീകരിക്കാൻ കഴിയുമോ? പ്രകൃതിവിജ്ഞാനത്തിലും (മറ്റു) ബാഹ്യവിഷയകമായ ജ്ഞാനങ്ങളിലും അപേക്ഷിതങ്ങളായ ഗവേഷണമുറകൾതന്നെയാണോ മതവിജ്ഞാനത്തിലും പ്രയോഗിക്കേണ്ടത്? എൻെറ അഭിപ്രായത്തിൽ അങ്ങനെതന്നെയാണ് വേണ്ടത്.[1] എന്നു മാത്രമല്ല, അതെത്രയും വേഗത്തിൽ സാധിക്കുന്നുവോ അത്രയും നല്ലതാണെന്നും എനിക്കഭിപ്രായമുണ്ട്. ഇപ്രകാരമുള്ള ഗവേഷണങ്ങൾകൊണ്ടു മതം അങ്ങു നശിച്ചുപോകുമെങ്കിൽ പോകട്ടെ: എത്ര വേഗമോ അത്ര നന്ന്. എന്തെന്നാൽ അത് ഇത്രയും കാലം ഉപയോഗശൂന്യമായിരുന്നു, അനർഹമായ അന്ധവിശ്വാസമായിരുന്നു. അതിൻെറ വിനാശമാണ് ഏറ്റവും അഭിലഷണീയമെന്ന് എനിക്ക് തികഞ്ഞ ഉറപ്പുണ്ട്. ഈ ഗവേഷണങ്ങളുടെ ഫലമായി മതത്തിൻെറ മലിനാംശങ്ങളെല്ലാം പോയകലും, സംശയമില്ല: എന്നാൽ അതിൻെറ സത്സ്വരൂപം വിജയപൂർവ്വം ആവിർഭവിക്കും. ഇന്ന് ഊർജ്ജതന്ത്രത്തിൻെറയോ രസതന്ത്രത്തിൻെറയോ സിദ്ധാന്തങ്ങൾ എത്രമാത്രം യുക്ത്യനുസാരികളാണോ, കുറഞ്ഞപക്ഷം അത്രമാത്രമെങ്കിലും മതം യുക്ത്യനുസാരിയാകും. എന്നുതന്നെയല്ല, അതിനു കൂടുതൽ ബലവും സിദ്ധിക്കും.[2] എന്തെന്നാൽ മതത്തിന് (അദ്ധ്യാ

1 ശ്രോതവ്യോ മന്തവ്യോ നിദിധ്യാസതവ്യഃ. (ബൃ. 2.4.5)

ആത്മതത്ത്വത്തെക്കുറിച്ച് ആചാര്യങ്കൽനിന്നു കേട്ടുപഠിക്കണം. പഠിച്ചതിനെ യുക്തിയുക്തം വിചാരം ചെയ്തുറപ്പിക്കണം. വിചാരം ചെയ്തുറപ്പിച്ചതിനെ പ്രീതിപൂർവ്വം ധ്യാനിക്കണം. (ഇങ്ങനെ വേദങ്ങൾതന്നെ യുക്തിവിചാരത്തെ അനുഗ്രഹിക്കുന്നു, വിധിക്കുകയും ചെയ്യുന്നു.)

2 ജഗത്കാരണം ബ്രഹ്മമാണെന്നുള്ള വേദാർത്ഥനിർണ്ണയത്തെ വീണ്ടും തർക്കംകൊണ്ട് ആക്ഷേപിച്ചുപരിഹരിക്കാൻ ശങ്കരാചാര്യസ്വാമികൾ മുതിരുന്നതു കാണുക;

കുതഃ പുനരസ്മിന്നവധാരിത ആഗമാർഥേ തർക്കനിമിത്തസ്യ ആക്ഷേപാവകാശഃ? നനു ധർമ്മ ഇവ ബ്രഹ്മണ്യപ്യനപേക്ഷ ആഗമോ ഭവിതുർമഹതി. ഭവേദയമവഷ്ടംഭോ യദി പ്രമാണാന്തരാനവഗാഹ്യ ആഗമമാത്രപ്രമേയോ്യമർത്ഥഃ സ്യാദനുഷ്ഠേയരൂപ ഇവ ധർമ്മഃ പരിനിഷ്പന്നരൂപം തു ബ്രഹ്മാവഗമ്യതേ. പരിനിഷ്പന്നേ ച വസ്തുനി പ്രമാണാന്തരാണാമസ്ത്യവകാശോ യഥാ പൃഥിവ്യാദിഷു.

ത്മജ്ഞാനത്തിന്) സ്വസത്യം സ്ഥാപിക്കാനുള്ള സ്വതഃപ്രാമാണ്യം[1] ഊർജ്ജതന്ത്രത്തിനോ രസതന്ത്രത്തിനോ ഇല്ല.

മതവിഷയത്തിൽ യുക്തപരമായ ഗവേഷണത്തിൻെറ കാര്യക്ഷമതയെ നിഷേധിക്കുന്നവർ തങ്ങളെത്തന്നെ നിഷേധിക്കുംപോലെ എനിക്കു തോന്നുന്നു. എങ്ങനെയെന്നോ? തൻെറ മതം മാത്രമേ സത്യമായിട്ടുള്ളു എന്ന് ക്രിസ്ത്യാനി പറയുന്നു. എന്തെന്നാൽ അത് ഇന്നയാൾക്ക് വെളിപ്പെട്ടതാണ്. മുഹമ്മദീയനും തൻെറ മതത്തിനു വേണ്ടി അതേ അവകാശം പുറപ്പെടുവിക്കുന്നു. അവൻെറ മതം മാത്രമാണ് സത്യം, എന്തെന്നാൽ അത് ഇന്നയാൾക്കു വെളിപ്പെട്ടതാണ്. എന്നാൽ ക്രിസ്ത്യാനി മുഹമ്മദീയനോടു പറയുന്നു; ''നിങ്ങളുടെ ധർമ്മശാസ്ത്രത്തിൻെറ ചില ഭാഗങ്ങൾ ശരിയാണെന്നു തോന്നുന്നില്ല. ഉദാഹരണമായി, ഒരവിശ്വാസിയെ ബലാൽക്കാരേണ മുഹമ്മദുമത

യഥാ ച ശ്രുതീനാം പരസ്പരവിരോധേ സതി, ഏകവശേനേതരാ നിയന്തേ: ഏവം പ്രമാണാന്തരവിരോധേഽപി തദ്വശേനൈവ ശ്രുതിർനീയേത. ദുഷ്ടസാമ്യേന യാഽദൃഷടമർഥം സമർഥയന്തി യുക്തിരനുഭവസ്യസംനികൃഷ്യതേ. വിപ്രകൃഷ്യതേ തു ശ്രുതിരൈതഹ്യമാത്രേണ സ്വാർത്ഥാഭിധാനാത്. അനുഭവാവസാനം ച ബ്രഹ്മവിജ്ഞാനമവിദ്യായാ നിവർത്തകം മോക്ഷസാധനം ച ദൃഷ്ടഫലതയേഷ്യതേ. (ബ്ര.സൂ.ശം.ഭാ. 2.1.4)

വേദാർത്ഥം (സ്മൃതികളെക്കൊണ്ടു നിശ്ചയിക്കപ്പെട്ടിരിക്കെ വീണ്ടും തർക്കനിമിത്തമായ ആക്ഷേപത്തിന് എന്തവകാശം? ധർമ്മത്തിലെന്നപോലെ ബ്രഹ്മത്തിലും വേദത്തിനു വേറൊരു പ്രമാണത്തെ അപേക്ഷിക്കേണ്ടതില്ലല്ലോ. ഈ ദൃഷ്ടാന്തം ശരിയാകുമായിരുന്നു. ഈ വസ്തുത മറ്റു പ്രമാണങ്ങൾക്ക് ചെന്നെത്താനാവാത്തതും ആഗമങ്ങൾക്കുമാത്രം അറിയാവുന്നതും ധർമ്മമെന്നപോലെ അനുഷ്ഠിക്കാനുള്ളതുമായിരുന്നെങ്കിൽ, സ്വതഃസിദ്ധസ്വരൂപമാണ് ബ്രഹ്മം എന്നറിയപ്പെടുന്നു. സ്വതഃസിദ്ധമായ വസ്തുവിൽ - പൃഥിവി മുതലായവയിലെന്നപോലെ - മറ്റു പ്രമാണങ്ങൾക്ക് അവകാശമുണ്ടുതന്നെ. വേദവാക്യങ്ങൾക്കു പരസ്പരവിരോധം വരുമ്പോൾ ഒരുവശത്തെ ബലത്തിൽ മറ്റവയും പോകുന്നതുപോലെ മറ്റു പ്രമാണങ്ങൾക്കു വിരോധമുണ്ടെങ്കിൽ ആ ബലത്തിൽത്തന്നെ വേദം അങ്ങോട്ടു പോകും. കണ്ടതിനൊപ്പിച്ചു കാണാത്തതിനെയും സമർത്ഥിക്കുന്ന യുക്തി അനുഭവത്തിലേക്കടുത്തുചെല്ലുന്നു. ഇത് ഇങ്ങനെയാണ് എന്നു മാത്രംകൊണ്ടു പൊരുൾ പറയുകയാണെങ്കിലോ അനുഭവത്തിൽനിന്ന് അകലുകയേയുള്ളു. ബ്രഹ്മവിജ്ഞാനമാകട്ടെ അനുഭവത്തിൽ അവസാനിക്കുന്നതും അവിദ്യയെ പിൻമാറ്റുന്നതും മോക്ഷത്തെ സാധിക്കുന്നതുമാണെന്നു കണ്ട ഫലംകൊണ്ടുതന്നെ അറിയാം.

1 സർവ്വസ്യാത്മത്വാച്ച ബ്രഹ്മാസ്തിത്വപ്രസിദ്ധിഃ സർവോ ഹ്യാത്മാസ്തിത്വം പ്രത്യേതി, ന നാഹമസ്മീതി പ്രതീയാത്: ആത്മാ ച ബ്രഹ്മ.
(ബ്ര.സൂ.ശം.ഭാ. 1.1.1)

സർവ്വരുടെയും ആത്മാവാകയാലും ബ്രഹ്മം ഉണ്ടെന്നു പ്രസിദ്ധമാണ്. സർവ്വരും ആത്മാവുണ്ടെന്നറിയുന്നു. ഞാൻ ഇല്ല എന്ന് (ആരും) വിചാരിക്കുന്നില്ല. ആത്മാവു ബ്രഹ്മമാണ്. (ഇങ്ങനെ ആത്മാവും ബ്രഹ്മവും ഉണ്ടെന്നുള്ളതിന് മററു പ്രമാണങ്ങൾ വേണ്ട, സ്വതഃസിദ്ധമാണ്. സ്വതഃസിദ്ധമായതിനെപ്പറയുന്ന ശ്രുതിവാക്യങ്ങൾക്കു സ്വതഃപ്രമാണ്യവുമുണ്ട്.)

ത്തിൽ ചേർക്കാമെന്നു നിങ്ങളുടെ മതഗ്രന്ഥങ്ങൾ പറയുന്നു. മുഹമ്മദുമതം സ്വീകരിച്ചില്ലെങ്കിൽ അയാളെ കൊല്ലാം. ഒരു അവിശ്വാസിയെ കൊല്ലുന്ന മുഹമ്മദീയൻെറ പാപങ്ങളും ദുരാചാരങ്ങളും എന്തായാലും അയാൾക്കു നിശ്ചയമായും സ്വർഗ്ഗത്തിൽ പ്രവേശം ലഭിക്കും.'' ഇതിനു തിരിച്ചടിയായി മുഹമ്മദീയൻ ഇങ്ങനെയാണ് പറയുക; ''അങ്ങനെ ചെയ്യുന്നതാണ് എൻെറ ധർമ്മം. എന്തെന്നാൽ എൻെറ മതഗ്രന്ഥം അങ്ങനെയാണ് ശാസിക്കുന്നത്. എന്നെസ്സംബന്ധിച്ചിടത്തോളം അങ്ങനെ ചെയ്യാഞ്ഞാൽ വലിയ അധർമ്മമാണ്.'' അപ്പോൾ ക്രിസ്ത്യാനി പറയുന്നു; ''എന്നാൽ എൻെറ മതഗ്രന്ഥം അങ്ങനെ പറയുന്നില്ല.'' അതിനു മുഹമ്മദീയൻെറ പ്രത്യുക്തി; ''അതെനിക്കറിഞ്ഞുകൂടാ നിൻെറ ഗ്രന്ഥപ്രാമാണ്യത്താൽ ഞാൻ ബദ്ധനല്ല. 'അവിശ്വാസികളെയെല്ലാം കൊല്ലാം' എന്നാണ് എൻെറ ഗ്രന്ഥം പറയുന്നത്. ഇതിൽ ശരിയേത്? തെറ്റേത് എന്ന് എങ്ങനെയറിയാം? തീർച്ചയായും എൻെറ പുസ്തകത്തിലെഴുതിയതാണ് ശരി. കൊല്ലരുതെന്നു നിങ്ങളുടെ ഗ്രന്ഥം പറയുന്നതു തെറ്റ്. അല്ലയോ ക്രിസ്ത്യാനിസ്നേഹിത, നിങ്ങളും അതുതന്നെയാണല്ലോ പറയുന്നത്. യഹോവ ജൂതൻമാരോടു പ്രഖ്യാപിച്ചതാണ് ശരി, അവർ നിരോധിച്ചിട്ടുള്ളതെല്ലാം തെറ്റാണ് എന്ന് നിങ്ങളും വാദിക്കുന്നു. ഞാനും അങ്ങനെതന്നെ പറയുന്നു. ചില കാര്യങ്ങളെല്ലാം ചെയ്യേണ്ടതാണെന്നും ചിലതെല്ലാം ചെയ്യരുതാത്തതാണെന്നും അള്ളാ എൻെറ ഗ്രന്ഥത്തിൽ വിധിച്ചിരിക്കുന്നു. തെറ്റും ശരിയും നിർണ്ണയിക്കാനുള്ള പ്രമാണം അതു മാത്രമാണ്.'' ഇതുകൊണ്ടും ക്രിസ്ത്യാനി സമാധാനപ്പെടുന്നില്ല. അയാൾ പർവ്വതപ്രസംഗത്തിലെ ധർമ്മനീതികളെ ഖുർ ആനിലെ ധർമ്മനീതികളോടു താരതമ്യപ്പെടുത്താൻ വാശിപിടിക്കുന്നു. ഈ കാര്യം എങ്ങനെയാണ് നിശ്ചയിക്കേണ്ടത്? തീർച്ചയായും പുസ്തകങ്ങളെക്കൊണ്ടല്ല: തമ്മിൽ തല്ലുന്ന പുസ്തകങ്ങൾതന്നെ ന്യായാധിപൻമാരാകരുതല്ലോ. അപ്പോൾ, ഈ ഗ്രന്ഥങ്ങളേക്കാൾ വ്യാപകമായ, ലോകത്തിലെ ധർമ്മസംഹിതകളെക്കാളെല്ലാം ഉപരിയായ, മതങ്ങളെല്ലാം പ്രമാണമാക്കുന്ന അന്തഃപ്രബോധങ്ങളുടെ ബലത്തെപ്പറ്റി വിധി പറയാൻ പര്യാപ്തമായ, എന്തോ ഒന്ന് ഉണ്ടെന്നു നാം സമ്മതിച്ചേ തീരൂ. ഇതു നാം സധൈര്യം, സുസ്പഷ്ടം, പറഞ്ഞാലും ഇല്ലെങ്കിലും, ഇവിടെ യുക്തിവിചാരത്തെയാണ്ക്ഷ വിധിനിർണ്ണായകമായി നാം അപേക്ഷിക്കുന്നത് എന്നു വ്യക്തം.

ക്ഷ ശ്രുത്യർഥിവപ്രതിപത്തൗ ചാർഥാഭാസനിരാകരണേന സമ്യഗർഥനിർദ്ധാരണം തർക്കേണ വാക്യവൃത്തിനിരൂപണരൂപേണ ക്രിയതേ. (ബ്ര.സൂ. ശം.ഭാ. 2. 1. 11)

വേദവാക്യങ്ങൾക്ക് അർത്ഥം നിരക്കാതെ വരുമ്പോൾ വാക്യാർത്ഥനിരൂപണരൂപമായ തർക്കംകൊണ്ട് അർത്ഥപ്പിഴ തള്ളി ശരിയായ അർത്ഥം നിശ്ചയിക്കുകയാണ് ചെയ്യുന്നത്.

ഇവിടെ ഒരു ചോദ്യം ഉദ്ഭവിക്കുന്നു;– അന്തഃപ്രബോധത്തിൻെറയും അന്തഃപ്രബോധത്തിൻെറയും ഇടയ്ക്കു വിധി നിർണ്ണയിക്കാൻ ഈ (യുക്തി) ദീപം പര്യാപ്തമാകുമോ? പ്രവാചകനും പ്രവാചകനും തമ്മിലാണ് കലഹമെന്നു വരുമ്പോൾ ഈ ദീപത്തിന് അതിൻെറ മാനദണ്ഡം ഉയർത്തിപ്പിടിക്കാൻ സാധിക്കുമോ? മതസംബന്ധമായ എന്തെങ്കിലും മനസ്സിലാക്കാൻ അതിനു ശക്തിയുണ്ടോ? ഇല്ലെന്നു വന്നാൽ, പ്രവാചകൻമാരും മതഗ്രന്ഥങ്ങളും യുഗങ്ങളായി നടത്തിവരുന്ന ഈ തീരാപ്പോരിനു തീരുമാനം കാണാൻ ഒന്നിനും കഴിവില്ലെന്നുവരും. അതായത്, ഈ മതങ്ങളെല്ലാം വെറും പൊളികൾ, അത്യന്തവിരുദ്ധങ്ങൾ, ധർമ്മത്തെപ്പറ്റി സ്ഥായിയായ ഒരഭിപ്രായവുമില്ലാത്തവ എന്നാണ് ഇതുകൊണ്ടു സിദ്ധിക്കുന്നത്. മതത്തിൻെറ പ്രാമാണ്യം മനുഷ്യൻെറ ഘടനയുടെ സത്യത്തെ ആശ്രയിച്ചാണിരിക്കുന്നത്, ഗ്രന്ഥങ്ങളെയല്ല. ഗ്രന്ഥങ്ങളാകട്ടെ, മനുഷ്യൻെറ (ഈ വിജ്ഞാന)ഘടനയിൽനിന്നുളവായ കാര്യങ്ങളാണ്. മനുഷ്യനാണ് ഈ ഗ്രന്ഥങ്ങളെ നിർമ്മിച്ചത്. മനുഷ്യനെ നിർമ്മിച്ച ഗ്രന്ഥങ്ങളെ ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു. ഗ്രന്ഥങ്ങളെപ്പോലെതന്നെ, മനുഷ്യഘടനയാകുന്ന സാധാരണകാരണത്തിൻെറ കാര്യമാണ് യുക്തിവിചാരവും. അതായിരിക്കണം തത്ത്വനിർണ്ണയത്തിൽ നമുക്കാശ്രയം. എന്നുതന്നെല്ല, മനുഷ്യഘടനയോടു നേരിട്ടു ബന്ധപ്പെട്ടതു യുക്തിമാത്രമാകയാൽ, അതു സ്വകാരണമായ വിജ്ഞാനഘടനയോട് ഒത്തുപോകുന്നേടത്തോളം, നാം യുക്തിയെ ആശ്രയിക്കുകതന്നെവേണം. യുക്തി എന്നതുകൊണ്ട് ഞാൻ എന്താണർത്ഥമാക്കുന്നതെന്നോ? ഇക്കാലത്ത് അഭ്യസ്തവിദ്യരായ എല്ലാ സ്ത്രീപുരുഷൻമാരും ആഗ്രഹിക്കുന്നതുപോലെ ഭൗതികവിജ്ഞാനത്തിൻെറ കണ്ടുപിടിത്തങ്ങളെ (പ്രമാണസാമഗ്രികളെ – അറിവിൻെറ ഉപകരണങ്ങളെ) മതവിഷയജ്ഞാനത്തിലും പ്രയോഗിക്കുക❋ എന്നാണ് എൻെറ വിവക്ഷ.

വിശേഷത്തെ സാമാന്യംകൊണ്ടു വ്യക്തമാക്കണമെന്നതാണ് യുക്തിവിചാരത്തിൻെറ ഒന്നാമത്തെ തത്ത്വം. ആ സാമാന്യത്തെ അതിലും വ്യാപകമായ സാമാന്യത്താൽ വ്യക്തമാക്കണം: ഇങ്ങനെ

❋ പ്രത്യക്ഷം ചാനുമാനം ച ശാസ്ത്രം ച വിവിധാഗമം.
ത്രയം സുവിദിതം കാര്യം ധർമ്മശുദ്ധിമഭീപ്സതാ.
ആർഷം ധർമ്മോപദേശം ച വേദശാസ്ത്രാവിരോധിനാ.
യസ്തർക്കേണാനുസന്ധത്തേ സ ധർമ്മം വേദ നേതരഃ. (മനു. 12. 105, 106)

ധർമ്മശുദ്ധി വേണമെന്നുള്ളവൻ പ്രത്യക്ഷവും അനുമാനവും വിവിധാഗമങ്ങളായ ശാസ്ത്രവും, ഈ മൂന്ന്, നന്നായി പരീക്ഷിച്ച് വേണം ചെയ്യുവാൻ. സ്മൃതികാരൻമാരായ ഋഷിമാരുടെ ധർമ്മോപദേശംപോലും വേദശാസ്ത്രവിരുദ്ധമല്ലാത്ത തർക്കം – യുക്തിവിചാരം – കൊണ്ടു സംശയം പരിഹരിച്ചു തുടരെത്തുടരെ വിചാരം ചെയ്തുറപ്പക്കുന്നവനേ ധർമ്മം അറിയുന്നുള്ളു. മറ്റാരും അറിയുന്നില്ല.

അവസാനം നാം ഒരു സർവ്വസാമാന്യത്തിലെത്തുന്നു. ഉദാഹരണമായി നിയമമെന്ന ആശയമെടുക്കാം. വല്ലതുമൊന്നു സംഭവിക്കുമ്പോൾ അത് ഇന്ന നിയമമനുസരിച്ചുണ്ടായ കാര്യമാണെന്നറിഞ്ഞാൽ നമുക്കു സമാധാനമായി: അതു നമുക്കൊരു വിശദീകരണമാണ്. വിശദീകരണമെന്നുവെച്ചാൽ നമ്മെ അതൃപ്തരാക്കിയ ഈയൊരു സംഭവം അനേകം സമാനസംഭവങ്ങളുടെ കൂട്ടത്തിൽ ഒന്നു മാത്രമാണെന്നു തെളിയിക്കുകയാണ്. ഇതിനെ നാം നിയമമെന്നു പറയുന്നു. ഒരു ആപ്പിൾപ്പഴം വീണപ്പോൾ ന്യൂട്ടൻ അസ്വസ്ഥനായി. എന്നാൽ എല്ലാ പഴങ്ങളും വീഴുന്നതു കണ്ടപ്പോൾ അത് ആകർഷണമാണെന്നു കണ്ട്, അയാൾക്കു സമാധാനവുമായി. ജ്ഞാനത്തിന്റെ ഒരു തത്ത്വമാണിത്. ഞാൻ ഒരു വ്യക്തിയെ തെരുവിൽ കാണുന്നു. ഉടനെ വ്യാപകമായ മനുഷ്യനെന്ന സാമാന്യത്തോട് ഒത്തുനോക്കുന്നു, എനിക്കു സമാധാനവുമാകുന്നു: അത് ഒരു മനുഷ്യനാണെന്നറിഞ്ഞത് തദ്വ്യാപകമായ മനുഷ്യജാതിയെ അപേക്ഷിച്ചാണ്. ഇപ്രകാരം വിശേഷങ്ങളെ സാമാന്യത്തോടും, ആ സാമാന്യത്തെ അതിലും വ്യാപകമായ സാമാന്യത്തോടും, ചേർത്തറിയുന്നു: ഒടുവിൽ എല്ലാറ്റിനെയും സർവ്വവ്യാപകമായ ഒരു പരമസാമാന്യത്തിലെത്തിക്കുന്നു. അതാണ് ഉൺമ(സത്ത), നമുക്കുണ്ടാകാവുന്ന ഏറ്റവും വ്യാപകവും അന്തിമവുമായ സങ്കല്പം. 'സത്'[1] ആണ് സർവ്വവ്യാപകമായ പരമസാമാന്യതത്ത്വം.

നാമെല്ലാം മനുഷ്യരാണ്: അതായത് നമ്മളിൽ ഓരോരുത്തനും 'മനുഷ്യത്വ'മെന്ന സാമാന്യത്തിന്റെ വിശേഷാംശമാണ് എന്നു പറയാം. മനുഷ്യൻ, പൂച്ച, നായ് – ഇവയെല്ലാം മൃഗങ്ങളാണ്. മനുഷ്യനെന്നോ പൂച്ചയെന്നോ നായയെന്നോ ഉള്ള വിശേഷദൃഷ്ടാന്തങ്ങൾ അതിലും വ്യാപകമായ മൃഗം എന്ന സാമാന്യത്തിന്റെ അംശങ്ങളാണ്. മനുഷ്യൻ, പൂച്ച, നായ്, ചെടി, വൃക്ഷം എന്നുള്ളതെല്ലാം അതിലേറെ വ്യാപകമായ 'ജീവി' എന്ന സാമാന്യത്തിൽ പെടും. അതുപോലെ സർവ്വജീവികളും സർവ്വഭൗതികങ്ങളും 'സത്' എന്ന ഏകസാമാന്യത്തിൽ പെടും. എന്തെന്നാൽ നാമെല്ലാം അതിൽ (സത്തയിൽ) ഉള്ളവരാണ്.[2] ഈ വിശദീകരണത്തിന്റെ അർത്ഥം ഒരു വിശേഷത്തെ അതിലുമധികം വ്യാപകമായ സാമാന്യത്തിൽ പെടുത്തുക, സജാതീയദൃഷ്ടാന്തങ്ങളെ കൂടുതൽ കണ്ടെത്തുക എന്നു മാത്രമാണ്. നമ്മുടെ മനസ്സ് ഇപ്രകാരം നിരവധി സാമാ

1 സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം. (ഛാ. 6.2.1)

പ്രിയകുമാര, ഇത് (നാമരൂപക്രിയാത്മകമായ ഈ ജഗത്ത് ഉത്പത്തിക്കു) മുമ്പു സത് (ഉണ്മ) മാത്രമായിരുന്നു, (അതിന്റെ കാര്യമായി യാതൊന്നും ഒപ്പമില്ലാതെ) ഒന്നുമാത്രം, (അതിനെ പരിണമിപ്പിക്കുന്നതായി) രണ്ടാമതൊരു വസ്തുവും ഇല്ലാതെ. (ഇപ്പോഴും എപ്പോഴും ആ സത് മാത്രമേയുള്ളു)

2 സ യ ഏഷോഽണിമൈതദാത്മ്യമിദം സർവം തത് സത്യം
സ ആത്മാ തത് ത്വമസി ശ്വേതകേതോ. (ഛാ. 6.8.7)

ന്യങ്ങളെ സംഭരിച്ചുവെച്ചിരിക്കുന്നതായി കരുതാം. മനസ്സു മുഴുവൻ, ആശയങ്ങളെ (ജാതി തിരിച്ച്) അടുക്കിയ അറകൾകൊണ്ടു നിറഞ്ഞതാണെന്നു പറയാം. വല്ലപ്പോഴും പുതിയൊരു വസ്തുവിനെ കാണുമ്പോൾ, നമ്മുടെ മനസ്സ് ഉടനടി അതിൻെറ അറകളിലൊന്നിൽ ആ വസ്തുവിൻെറ സജാതിയെ കണ്ടെത്താൻ ശ്രമിക്കുന്നു. കണ്ടെത്തിയാൽ ഈ പുതിയ വസ്തുവിനെ അതിലടുക്കുന്നു, നാം തൃപ്തിപ്പെടുകയും ചെയ്യുന്നു: അപ്പോൾ ആ വസ്തുവിനെ അറിഞ്ഞു എന്നു പറയപ്പെടുന്നു. ഇതാണ് 'അറിവ്' എന്നു പറയുന്നത്: ഇതിൽ കൂടുതലൊന്നുമില്ല. എന്നാൽ സജാതീയവസ്തുവിനെ കണ്ടെത്തിയില്ലെങ്കിൽ നാം അതൃപ്തരാവുന്നു. മനസ്സിൽ നേരത്തെതന്നെയുള്ള ഉപരിസാമാന്യത്തെ കണ്ടെത്തുംവരെ കാത്തിരിക്കേണ്ടിയും വരുന്നു. അതുകൊണ്ട്, മുമ്പ് സൂചിപ്പിച്ചതുപോലെ, ജ്ഞാനമെന്നത് ഏറെക്കുറെ 'തരംതിരിക്കൽ' ആണ്.

ഇനി ഒരു സംഗതികൂടിയാണ്: ഒരു വസ്തുവിനെ സംബന്ധിച്ച വിശദീകരണം അതിൽനന്നു വരണം, മറ്റൊന്നിൽനിന്നല്ല.[1] ഇതാണ് ജ്ഞാനത്തെ സംബന്ധിച്ച രണ്ടാമത്തെ തത്ത്വം. മേല്പോട്ടെറിഞ്ഞ കല്ലു നിലത്തു വീഴുന്നത് ഒരു ഭൂതത്താൻ അതിനെ കീഴ്പോട്ടു വലിച്ചിട്ടാണെന്ന് ഒരു വിശ്വാസമുണ്ടായിരുന്നു. ഇതുപോലെ വാസ്തവത്തിൽ പ്രകൃത്യധീനങ്ങളായ പല ദൃശ്യസംഭവങ്ങൾക്കും കാരണം പ്രകൃത്യതീതരായ ചില സത്വങ്ങളാണെന്നായിരുന്നു ജനങ്ങളുടെ വിശ്വാസം. ഒരു ഭൂതം കല്ലു കീഴ്പോട്ടു വലിച്ചിട്ടു എന്ന വ്യാഖ്യാനം ആ വസ്തുവിൽ സ്വയം ഇല്ല, പുറമേ നിന്നു കിട്ടിയതാണ്. രണ്ടാമത്തെ വ്യാഖ്യാനമായ ആകർഷണമാകട്ടെ, വസ്തുസ്വഭാവത്തിലുള്ളതാണ്: വിശദീകരണം വസ്തുതന്ത്രമാണ്. ഈ (വസ്തുതന്ത്രമായ ജ്ഞാനത്തിലേക്കുള്ള) പ്രവണത ആധുനികചിന്തയിൽ ഉടനീളം കാണാം. ചുരുക്കിപ്പറഞ്ഞാൽ വസ്തുക്കളുടെ വിശദീകരണം അവയുടെ സ്വഭാവത്തിലുണ്ട്, പ്രപഞ്ചസംഭവങ്ങളെ വിശദീകരിക്കാൻ പ്രപഞ്ചബാഹ്യമായ സത്വങ്ങളുടെയോ തത്ത്വങ്ങളുടെയോ ആവശ്യമില്ല എന്നാണ് ആധുനികഭൗതികവിജ്ഞാനം തെളിയിക്കുന്നത്. രസതന്ത്രജ്ഞന്, തനിക്കു കൈവന്ന വസ്തുത വിശദീകരിക്കാൻ ഭൂതത്തിൻെറയോ പിശാചിൻെറയോ മറ്റോ ആവശ്യമില്ല. അതുപോലെ ഊർജ്ജതന്ത്രജ്ഞന്, തൻെറ ജ്ഞാനവിഷയങ്ങളെ വ്യാഖ്യാനിക്കാൻ ഇതിൻെറ

അത്യന്തസൂക്ഷ്മമായി ജഗത്കാരണമായിരിക്കുന്ന യാതൊരു സത്തുണ്ടോ, ഏതിനെക്കൊണ്ടാണോ ഈ ജഗത്തു മുഴുവൻ ഉൺമയുള്ളതായി (സത്തായിരിക്കുന്ന ആത്മാവിനാൽ ആത്മവത്തായി)രിക്കുന്നത്, അതാണ് സത്യം (പരമാർത്ഥ സത്). അതുതന്നെയാണ് (ജഗത്തിൻെറ) ആത്മാവ്. ശ്വേതകേതോ, നീ അതുതന്നെയാണ്.

1 വിശദീകരണം വസ്തുതന്ത്രമാകണം: പുരുഷതന്ത്രമാകരുത്. സ്വതന്ത്രമാകണം. പരതന്ത്രമാകരുത്.

യൊന്നും സഹായം വേണ്ട, ഒരു ഭൗതികവിജ്ഞാനിക്കും വേണ്ട. ഭൗതികവിജ്ഞാനത്തിൻെറ സവിശേഷതകളിലൊന്നായ ഈ സമ്പ്രദായത്തെയാണ് ഞാൻ മതവിഷയത്തിൽ പ്രയോഗിക്കുവാനുദ്ദേശിക്കുന്നത്. ഇതിൽ മതങ്ങൾക്കു പോരായ്മയുള്ളതുകൊണ്ടാണ് അവ തകർന്നു തരിപ്പണമാകുന്നതും. എല്ലാ വിജ്ഞാനങ്ങളും വസ്തുതന്ത്രമായ – വസ്തുവിൻെറ സ്വപ്രകൃതിയിൽനിന്നുള്ള – വിശദീകരണം ആവശ്യപ്പെടുമ്പോൾ മതങ്ങൾക്ക് അതു നിറവേറ്റാൻ കഴിവില്ല. പ്രപഞ്ചത്തിൽനിന്ന് അത്യന്തഭിന്നമായ ഒരു പ്രപഞ്ചസ്രഷ്ടാവിനെ സംബന്ധിച്ച ആ പ്രാചീനവിശ്വാസം പണ്ടു പണ്ടേ നിലനിന്നുവരുന്നുണ്ട്. ഈ ജഗത്തിൽ നിന്നു കേവലം വ്യതിരിക്തനായി, ഇതിൻെറ പുറത്തെവിടെയോ ഇരുന്ന് ഇതിനെ സൃഷ്ടിച്ചു ഭരിക്കുന്ന ഒരീശ്വരൻ[1] ഉണ്ടാവണമെന്നതിലേക്ക് ഉപോദ്ബലകങ്ങളായ അനേകം വാദങ്ങൾ വീണ്ടും വീണ്ടും ഉന്നയിക്കപ്പെട്ടിട്ടുണ്ട്. ഇനി, ഇതിനെല്ലാം പുറമേ, സർവ്വശക്തനായ ഒരീശ്വരനെ കരുണാമയനായി ചിത്രീകരിച്ചിട്ടുമുണ്ട്. അതേസമയം ലോകത്തിൽ അസമത്വങ്ങൾ നിലനിന്നുവരികയും ചെയ്യുന്നു. എന്നാൽ ഇതൊന്നും തത്ത്വജ്ഞാനി വകവെക്കുന്നില്ല. കാരണം, ഈ വാദങ്ങളെല്ലാം ഉള്ളിലേ പിഴച്ചുപോയി എന്നാണ് അയാൾ പറയുന്നത്. ഈ വ്യാഖ്യാനങ്ങൾ വസ്തുബാഹ്യങ്ങളായിപ്പോയി, അതിനുള്ളിൽനിന്നു വന്നതല്ല. ജഗത്കാരണമെന്ത്? ഇതിൻെറ പുറത്തുള്ള എന്തോ ഒന്ന്, ഏതോ ഒരു സത്വം, ഇതിനെ പ്രവർത്തിപ്പിക്കുന്നുപോലും! കല്ലു വീഴുന്നതിൻെറ വിശദീകരണത്തിൽ ഭൂതകല്പന എന്നപോലെ, മതവിശദീകരണത്തിൽ ഇതും (വസ്തുതന്ത്രമല്ലാത്ത വ്യാഖ്യാനം) അപര്യാപ്തമായി കാണപ്പെട്ടു. കൂടുതൽ തൃപ്തികരമായ ഒരു വ്യാഖ്യാനം നൽകാൻ കഴിയാത്തതിനാൽ മതങ്ങളെല്ലാം തകർന്നുവരികയുമാണ്.

എല്ലാ വസ്തുക്കളുടെയും വിശദീകരണം അവയിൽനിന്നുതന്നെ വരുന്നു എന്നുള്ള മൂലതത്ത്വത്തോടു സംബന്ധിച്ച, അതിൻെറതന്നെ

---

1 പ്രകൃതിപുരുഷൻമാരിൽനിന്നു തികച്ചും ഭിന്നനായ ഒരീശ്വരനുണ്ട്. എന്ന വാദത്തെ ബ്ര.സൂ. 2.2.37–45 വജ്രസൂചികൾപോലുള്ള അനേകയുക്തികൾകൊണ്ടു ഖണ്ഡിക്കുന്നുണ്ട്. ആദ്യസൂത്രത്തിൻെറ ഭാഷ്യത്തിൽ ശ്രീശങ്കരാചാര്യസ്വാമികൾ പറയുന്നു;–

അപ്രകൃതിരധിഷ്ഠാതാ കേവലം നിമിത്തകാരണമീശ്വര ഇത്യേഷ പക്ഷോ വേദാന്തവിഹിതബ്രഹ്മൈകത്വപ്രതിപക്ഷത്വാദ് യത്നേന പ്രതിഷിധ്യതേ.

ജഗത്(ഉപാസന)കാരണമായ പ്രകൃതിയിൽനിന്നു ഭിന്നനായി പ്രകൃതിയെ അധിഷ്ഠാനം ചെയ്യുന്ന നിമിത്തകാരണം മാത്രമാണ് ഈശ്വരൻ എന്ന ഈ പക്ഷം വേദാന്തവിഹിതമായ ബ്രഹ്മൈകത്വത്തിന് (ഉപാദാനകാരണവും നിമിത്തകരണവും ബ്രഹ്മംതന്നെ എന്ന പക്ഷത്തിന്) വിരുദ്ധമാകയാൽ കിണഞ്ഞു പ്രതിഷേധിക്കുന്നു.

ആവിഷ്കരണമായ, മറ്റൊരാശയമാണ് ഇന്നത്തെ പരിണാമവാദം.[1] പരിണാമവാദത്തിന്റെ ഒട്ടാകെയുള്ള താല്പര്യം ഇത്രമാത്രമാണ്; ഒരു വസ്തുവിന്റെ ധർമ്മം പുനർഭവിക്കുകയാണ് ചെയ്യുന്നത്: കാര്യം കാരണത്തിന്റെ രൂപാന്തരം മാത്രം: കാര്യശക്തി മുഴുവനും കാരണത്തിലടങ്ങിയിരിപ്പുണ്ട്: സമസ്തപ്രപഞ്ചവും ഒരു പരിണാമം മാത്രമാണ്, സൃഷ്ടിയല്ല. അതായത് ഓരോ കാര്യവും, അതിനു മുമ്പുതന്നെയുള്ള (ഉപാദാന)കാരണത്തിന്റെ പുനരുത്പാദനമാണ്, നിമിത്തങ്ങൾ അതിനെ വികാരപ്പെടുത്തിയെന്നു മാത്രം. ഇതാണ് ജഗത്തിലെല്ലാം നടക്കുന്നത്. ഈ വികാരങ്ങളുടെ കാരണങ്ങളെ തേടി ജഗത്തിനു പുറമെ പോകേണ്ടതില്ല, അവ അകമെയുണ്ട്. കാര്യത്തിനു പുറമെ ഒരു കാരണത്തെയും അന്വേഷിച്ചുപോകേണ്ടതില്ല. ഇതും മതവിശ്വാസങ്ങളെ ഭഞ്ജിക്കുന്നതാണ്. മതവിശ്വാസങ്ങളെ ഭഞ്ജിക്കുക എന്ന് ഞാൻ പറയുന്നതിന്റെ താല്പര്യം ഇതാണ്: ജഗത്തിൽനിന്നും ഭിന്നനായ ഒരീശ്വരനുണ്ട്, ആ ദേവൻ ഒരു വലിയ ആളാണ്, അത്രേയുള്ളു എന്നും മറ്റും ബലമായി വിശ്വസിച്ചുകൊണ്ടിരിക്കുന്ന മതങ്ങൾക്കൊന്നിനും ഇനി സ്വന്തം കാലിൽ നിൽക്കുക സാദ്ധ്യമല്ല. അവ ഇടിച്ചുതകർക്കപ്പെട്ട മട്ടായിരിക്കുന്നു.

മേല്പറഞ്ഞ രണ്ടു മൗലികതത്ത്വങ്ങളെയും ശരിക്കനുസരിക്കുന്ന ഒരു മതം ഉണ്ടാകാനിടയുണ്ടോ? ഉണ്ട് എന്നു ഞാൻ വിചാരിക്കുന്നു. ആ മതം ഒന്നാമതായി, 'സാമാന്യത്തിൽക്കൂടി വിശേഷത്തെ അറിയുക', എന്ന തത്ത്വത്തെ അനുസരിക്കുന്നതാകണം. ഇപ്രകാരം സാമാന്യജ്ഞാനനിയമത്തോടൊപ്പം രണ്ടാമത്തെ പരിണാമവാദ(കാര്യകാരണങ്ങളുടെ അനന്യത്വ)ത്തെയും തൃപ്തിപ്പെടുത്തണം. എല്ലാ സാമാന്യങ്ങളെയും ഉൾക്കൊള്ളത്തക്കവണ്ണം സർവ്വവ്യാപകവും എല്ലാറ്റിനും മൂലകാരണവുമായ ഒരു പരമസാമാന്യത്തെ നാം ആദ്യം കാണേണ്ടിയിരിക്കുന്നു. അതാകട്ടെ, അതിന്റെ ഏറ്റവും താഴത്തെ പടിയിലുള്ള കാര്യത്തിന്റെയും പ്രകൃതിയാകണം. അതായത്, പരമവും അന്തിമവുമായ ആ കാരണവും അതിൽനിന്ന് ഏറ്റവും അകന്നു താഴെ അറ്റത്തു നിൽക്കുന്ന കാര്യവും – പരിണാമപരമ്പരയും – ഒന്നാകണം. വേദാന്തപ്രതിപാദ്യമായ 'ബ്രഹ്മം' ഈ രണ്ടു വ്യവ

1 സാംഖ്യന്റെ പരിണാമവാദത്തിനു സത്കാര്യവാദമെന്നും പറയും. ഇല്ലാതിരുന്ന കാര്യം ഉണ്ടായതല്ല, ഉണ്ടായിരുന്ന കാര്യംതന്നെ ആവിർഭവിക്കുകയാണ് ചെയ്തത്. കാര്യം സത് ആണ്. അതിനു അഞ്ചു യുക്തികൾ;–

അസദകരണാദുപാദാനഗ്രഹണാത് സർവ്വസംഭവാഭാവാത്
ശക്തസ്യ ശക്യകരണാത് കാരണഭാവാച്ച സത്കാര്യം. (സാ.കാ.9)

ഇല്ലാത്തതിനെ ഉണ്ടാക്കാനാവായ്കയാലും എന്തുണ്ടാക്കണമെങ്കിലും അതാതിന്റെ ഉപാദാനത്തെ (ഉം; കടത്തിനു മണ്ണ്) കൈക്കൊള്ളുകയാലും എല്ലാത്തിൽനിന്നും എല്ലാം ഉണ്ടായ്കയാലും, ഒരു കാര്യമുണ്ടാക്കുവാൻ ശക്തമായത് അതാതിനെ (ശക്യത്തെ) മാത്രം ഉണ്ടാക്കുകയാലും കാര്യം കാരണമായിത്തന്നെ ഇരിക്കുകയാലും കാര്യം (ഉണ്ടാകുന്ന വസ്തുക്കൾ) സത് (എല്ലായ്പോഴും ഉള്ളവ) ആണ്

സ്ഥകളേയും നിറവേറ്റുന്നു എന്തെന്നാൽ സാമാന്യജ്ഞാദ്വാരാ നാം ഒടുവിൽ ചെന്നെത്തുന്ന പരമസാമാന്യം[1] ബ്രഹ്മമാണ് അതിനു ഗുണങ്ങൾ ഒന്നുമില്ല.[2] അതു കേവല സത്-ചിത്-ആനന്ദമാകുന്നു[3] മനുഷ്യബുദ്ധിക്കു ചെന്നെത്താവുന്ന ഏറ്റവും ഒടുവിലത്തെ സാമാന്യം ''സത്'' ആണെന്നു നാം കണ്ടു. ചിത്(ജ്ഞാനം) എന്നാൽ നമുക്കുള്ള (വിഷയ)ജ്ഞാനമല്ല. ആ അറിവിൻെറയും സാരമായി, പരിണാമപ്രവാഹത്തിൽ മനുഷ്യരിലും മററു ജീവജാലങ്ങളിലും ജ്ഞാനമായി[4] സ്വയം വെളിപ്പെടുന്നതേതോ, അതാണ് ചിത്

1 അനേകേ ഹ വിലക്ഷണാശ്ചേതനാശ്ചേതനരൂപാഃ സാമാന്യവിശേഷാഃ. തേഷാം പാരംപര്യഗത്യാ യഥാ ഏകസ്മിൻ മഹാസാമാന്യ അന്തർഭാവഃ പ്രജ്ഞാനഘനേ, കഥം നാമ പ്രദർശയിതവ്യ ഇതി ദുന്ദുഭിശംഖവീണാശബ്ദ-സാമാന്യവിശേഷാണാം യഥാ ശബ്ദത്വേ/ന്തർഭാവഃ ഏവം സ്ഥിതികാലേ താവത് സാമാന്യവിശേഷാ വ്യതിരേകാത് ബ്രഹ്മൈകത്വം ശക്യമവഗന്തും. (ബൃ.ശം.ഭാ. 2.4.9)

വിവിധ ലക്ഷണങ്ങളോടുകൂടിയ ചേതനാചേതനരൂപങ്ങളായ സാമാന്യങ്ങളും വിശേഷങ്ങളും അനേകങ്ങളാണല്ലോ. അവമേൽക്കുമേൽ (വിശേഷത്തിൽനിന്നു സാമാന്യത്തിലേക്ക്, അവിടെ നിന്ന് അതിലും വലിയ സാമാന്യത്തിലേക്ക് എന്നിങ്ങനെ) പോയി ഒരു മഹാസാമാന്യത്തിൽ – പ്രജ്ഞാനഘനമായ ബ്രഹ്മത്തിൽ – അന്തർഭവിക്കുന്നത് എപ്രകാരമാണെന്ന് എങ്ങനെ കാണിക്കാം? ദുന്ദുഭി, ശംഖം, വീണ എന്നിവയുടെ ശബ്ദങ്ങളുടെ വിശേഷങ്ങളും സാമാന്യങ്ങളും എപ്രകാരമാണോ 'ശബ്ദത്വ'ത്തിൽ അന്തർഭവിക്കുന്നത്, അപ്രകാരം സ്ഥിതികാലത്തിൽ സാമാന്യവിശേഷങ്ങളിൽനിന്നു വേറല്ലാത്തതിനാൽ ബ്രഹ്മം ഒന്നേയുള്ളു എന്നത് അറിയാൻ സാധിക്കും.

(ഛാന്ദോഗ്യോപനിഷത് 7-ാമദ്ധ്യായത്തിൽ ഭഗവാൻ സനത്കുമാരൻ, നാരദൻ പഠിച്ച പതിനെട്ടു വിദ്യകളും വെറും നാമമാത്രമെന്നു പറഞ്ഞ്, നാമത്തെ ബ്രഹ്മമെന്നുപാസിക്കാൻ ഉപദേശിച്ചു. നാമത്തിനു മേൽ വാക്കും, അതിനും മേൽക്കുമേൽ ക്രമേണ മനസ്സ്, സങ്കല്പം, ചിത്തം, ധ്യാനം, വിജ്ഞാനം, ബലം, അന്നം, അപ്, തേജസ്സ്, ആകാശം, സ്മരം, ആശ, പ്രാണൻ എന്നിവയേയും ബ്രഹ്മമെന്നുപാസിക്കാൻ ഉപദേശിച്ചു. ഒടുവിൽ പരമാർത്ഥസത്യമായ ഭൂമാവിനെ സർവ്വാതിശയ വസ്തുവായി ഉപാസിക്കാനും ഉപദേശിച്ചു.)

2 ജഗത്തിലുള്ള സർവ്വവും ആകാശത്തിൽ ഊടും പാവുമായി നിലകൊള്ളുന്നെങ്കിൽ ആ ആകാശം എന്തിൽ ഓതപ്രോതമായി (ഊടും പാവുമായി) നിലകൊള്ളുന്നു എന്നു ഗാർഗ്ഗിക്കറിയണം. യാജ്ഞവല്ക്യൻ പറഞ്ഞു; ''ഏതദ്വൈതദക്ഷരം ഗാർഗി! ബ്രാഹ്മണാ അഭിവദന്തി അസ്ഥൂലമനണ്വഹ്രസ്വമദീർഘം ........ അനന്തരമബാഹ്യം.'' (ബൃ. 3.8.8)

''ഗാർഗ്ഗി, അതാണ് ഈ അക്ഷരം ഇതിനെ ബ്രഹ്മജ്ഞാനികൾ നേരിട്ടറിഞ്ഞു പറയുന്നു സ്ഥൂലമല്ല, അണുവല്ല. നീണ്ടതോ കുറിയതോ അല്ല..... അതിന് അകവും പുറവും ഇല്ല.''

3 സത്യം ജ്ഞാനമനന്തം ബ്രഹ്മ. (തൈ. 2.1)
വിജ്ഞാനമാനന്ദം ബ്രഹ്മ. (ബൃ.3.9.28)

4 തദ്വാ ഏതദക്ഷരം ഗാർഗ്യദൃഷ്ടം ദ്രഷ്ടശ്രുതം ശ്രോത്രമതം മന്ത്രവിജ്ഞാതം വിജ്ഞാതൃ നാന്യദതോ/സ്തി ദ്രഷ്ട്യ നാന്യദതോ/സ്തി ശ്രോതൃ നാന്യദതോ/സ്തി മംതൃ നാന്യദതോ/സ്ഥി വിജ്ഞാത്രേതസ്മിന്നു ഖല്വക്ഷരേ ഗാർഗ്യാകാശ ഓതശ്ച പ്രോതശ്ചേതി. (ബൃ.3.8.11)

ജ്ഞാനസാരമായ ഈ 'ചിത്' ബോധത്തിനും അപ്പുറത്തുള്ള ആത്യന്തികസത് ആകുന്നു എന്നു പറയട്ടെ. അതാണ് ജ്ഞാനമെന്നു വെച്ചാൽ: അതാണ് ജഗത്തിലെ നാനാവസ്തുക്കളിലും അവശ്യം കാണുന്ന ഏകത്വം. ആധുനികവിജ്ഞാനം വീണ്ടും വീണ്ടും എന്തെങ്കിലുമൊന്നു തെളിയിക്കുന്നുണ്ടെങ്കിൽ അത്, നാമെല്ലാം ഒന്നുതന്നെ – മാനസികവും, ശാരീരികവുമായി – എന്നതാണെന്ന് എനിക്കു തോന്നുന്നു. ശാരീരികമായിപ്പോലും നാം ഭിന്നരാണെന്നു പറയുന്നത് തെറ്റാണ്. വാദത്തിനുവേണ്ടി നാം ഭൗതികവാദികളാണെന്നുവെച്ചാലും, ഈ ജഗത്തു മുഴുവൻ ഒരു ഭൂതസമുദ്രമാണെന്നും അതിൽ നിങ്ങളും ഞാനും ചെറിയ ചുഴികളാണെന്നും സമ്മതിക്കേണ്ടിവരും. ഭൂതരാശികൾ ഓരോ ചുഴിയിലും വന്നുചേർന്നു തത്തദാകാരേണ പരിണമിച്ചു ഭൗതികമായിത്തന്നെ വീണ്ടും പുറത്തേക്കു പോകുന്നു. ഇപ്പോൾ എൻെറ ശരീരത്തിലുള്ള ഭൗതികം കുറച്ചു കൊല്ലങ്ങൾക്കുമുമ്പ് നിങ്ങളിലോ സൂര്യനിലോ, ഒരു ചെടിയിലോ, അതുപോലെ ഏതെങ്കിലും വസ്തുവിലോ ആയിരുന്നിരിക്കാം. എല്ലാം തുടർന്നൊഴുകിക്കൊണ്ടേയിരിക്കുന്നു. നിങ്ങളുടെ ശരീരവും എൻെറ ശരീരവുമെന്നാൽ എന്തർത്ഥം? ഇതാണ് ശരീരത്തിൻെറ ഏകത്വം അതുപോലെ വിചാരവും. എല്ലാം ഒരേ ഒരു വിചാരസമുദ്രം, ഒരനന്തരാശി: നിങ്ങളുടെ മനസ്സും എൻെറ മനസ്സും അതിലെ ചുഴികൾപോലെ. ഇതിൻെറ ഫലം കാണുന്നില്ലേ? എൻെറ വിചാരങ്ങൾ നിങ്ങളുടെ വിചാരത്തിലും നിങ്ങളുടെ വിചാരങ്ങൾ എൻേറതിലും സംക്രമിക്കുന്നത് അനുഭവമല്ലേ? നമ്മുടെ ജീവിതം ആകെ ഒന്ന്, വിചാരത്തിൽപ്പോലും നാം ഒന്നാകുന്നു. ഇനി ഇതിലും വ്യാപകമായ ഒരു സാമാന്യത്തെ എടുക്കാം. അതു ജഡത്തിനും ചേതനത്തിനും സാമാന്യമായി, അവയുടെ സാരഭൂതമായി, അവയിലാവിർഭവിക്കാനിരിക്കുന്ന ചിത് ആകുന്നു. ഈ ഏകത്വത്തിൽനിന്നാണ്[1] എല്ലാം ഉളവായത്. ആ ചിത് നിശ്ചയ

അല്ലയോ ഗാർഗ്ഗി, ഈ അക്ഷരം ആരും കാണാതെ കാഴ്ചക്കാരനും, ആരും കേൾക്കാത്ത കേൾവിക്കാരനും, ആരും വിചാരിക്കാത്ത വിചാരക്കാരനും, ആർക്കും നിശ്ചയമില്ലാത്ത നിശ്ചയക്കാരനുമാണെന്നു പ്രസിദ്ധമാണ്! ഇതല്ലാതെ കാഴ്ചക്കാരനില്ല, ഇതല്ലാതെ കേൾവിക്കാരനില്ല, ഇതല്ലാതെ വിചാരക്കാരനില്ല ഇതല്ലാതെ നിശ്ചയക്കാരനില്ല. (ഈ അക്ഷരമാണ് എല്ലാ കണ്ണുകളിലുംകൂടി കാണുന്നതും എല്ലാ കാതുകളിലുംകൂടി കേൾക്കുന്നതും എല്ലാ മനസ്സുകളിലുംകൂടി വിചാരിക്കുന്നതും എല്ലാ ബുദ്ധിയിലുംകൂടി നിശ്ചയിക്കുന്നതുമായ ചൈതന്യം, ബ്രഹ്മം).

1 യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷ–
മോതം മനഃ സഹ പ്രാണൈശ്ച സർവൈഃ
തമേവൈകം ജാനഥ ആത്മാനം
അന്യാ വാചോ വിമുഞ്ചഥ അമൃതസ്യൈഷ സേതുഃ. (മു. 2.2.5)

യാതൊന്നിലാണോ ആകാശവും ഭൂമിയും അന്തരീക്ഷവും മനസ്സും സർവ്വപ്രാണങ്ങളും നെയ്തിണക്കിയതുപോലിരിക്കുന്നത് ആ ആത്മാവിനെ മാത്രം അറിയുക മറ്റു പാഴ്വാക്കുകളെല്ലാം ദൂരെ തള്ളുക. ഇതാണ് മരണക്കടൽ കടന്ന് അമൃതത്വം പ്രാപിക്കാനുള്ള ചിറ.

മായും ഏകമായിരിക്കണം നാമെല്ലാം എങ്ങനെയും ഒന്നുതന്നെ: ശാരീരികമായും മാനസികമായും ഒന്ന്: ചൈതന്യമായ ആത്മാവിൽ നാം വിശ്വസിക്കുന്നവരാണെങ്കിൽ: ആത്മാവിൻെറ നിലയിലും നാമെല്ലാം ഒന്നുതന്നെ[1] എന്ന് വേറെ പറയേണ്ടല്ലോ. ഈ ഏകത്വം എന്ന ഒരേ വസ്തുതയെയാണ് ആധുനികവിജ്ഞാനം അനുദിനം തെളിയിച്ചുകൊണ്ടിരിക്കുന്നത്. ആ വിജ്ഞാനം ഗർവ്വിഷ്ഠനായ മനുഷ്യനോടു പറയുന്നു, ''നീ ആ ചെറിയ പുഴുവിനു തുല്യം. അതിൽനിന്നു വളരെയേറെ മാറിയതാണ് നീയെന്നു വിചാരിക്കേണ്ട. നീ അതുതന്നെ. ഒരു മുൻശരീരത്തിൽ നീ ആ പുഴുവായിരുന്നു. ആ പുഴുവാണ്, ഇന്നു നീ ഗർവ്വിക്കുന്ന ഈ മനുഷ്യാവസ്ഥയിലേക്ക് ഇഴഞ്ഞു കയറിവന്നത്.'' ഉൺമയുള്ളതിനോടെല്ലാം നമ്മെ ഒന്നിക്കുന്ന സർവ്വൈകാത്മ്യമെന്ന ഈ മഹാവാക്യോപദേശമാണ് നാം പഠിക്കേണ്ട അതിവിശിഷ്ടമായ പാഠം.

നാമെല്ലാം നമ്മേക്കാൾ ഉയർന്നവയുമായി ഒന്നിക്കാൻ കൊതിക്കുന്നു. ആർക്കും തന്നെക്കാൾ താണവരുമായി ഒന്നിക്കേണ്ട. പൂർവ്വികൻമാരെ സമുദായം ആദരിച്ചിരുന്നെങ്കിൽ – അവർ മൃഗങ്ങളെപ്പോലെ ക്രൂരൻമാരോ കൊള്ളക്കാരോ അക്രമിപ്രഭുക്കൻമാരോ ആരായാലും – അവരുടെ പാരമ്പര്യമുറപ്പിക്കുവാൻ നമ്മളിൽ ഓരോരുത്തനും ശ്രമിക്കുന്നു. അത്രയ്ക്കുണ്ട് മനുഷ്യൻെറ അജ്ഞത എന്നാൽ, അതേ സമയം, നമ്മുടെ പൂർവ്വികൻമാരിൽ നിർദ്ധനരും സത്യസന്ധരും മര്യാദക്കാരുമുണ്ടെങ്കിൽ, അവരുമായി നമുക്കാർക്കും പാരമ്പര്യം പുലർത്തേണ്ട. എന്തായാലും, നമ്മുടെ കണ്ണുകളിൽനിന്നു മൂടുപടലങ്ങൾ പൊഴിയുകയാണ്. സത്യം ഏറെയേറെ വെളിപ്പെടാനും തുടങ്ങിയിരിക്കുന്നു. ഇതു മതത്തിനു വലിയൊരു നേട്ടംതന്നെ. ഞാൻ ഇപ്പോൾ നിങ്ങളോടു പറയുന്ന ഈ തത്ത്വംതന്നെയാണ് അദ്വൈതവേദാന്തത്തിൻെറ ഉപദേശം. ആത്മാവ് ജഗത്സാരമാണ്, സർവ്വജീവസാരമാണ്, നിങ്ങളുടെ സ്വന്തം ജീവിതത്തിൻെറ സാരമാണ്, പോര, തത്ത്വമസി[2], ''നീ അതുതന്നെയാകുന്നു.'' സമസ്തജഗത്തും നീതന്നെ. താൻ മറ്റുള്ളവരിൽനിന്നു ഭിന്നനാണെന്ന്, ഒരു തലനാരിടയ്ക്കെങ്കിലും അന്തരമുള്ളവനാണെന്ന്, ഏതൊരുവൻ പറയുന്നുവോ അവൻ ആ നിമിഷംതന്നെ ദുഃഖിയാകുന്നു. ഏതൊരുവൻ ഈ ഏകത്വമറിയുന്നുവോ, താൻ സർവ്വജഗത്തുമായി ഒന്നാണെന്ന് ഏതൊരുവൻ അറിയുന്നുവോ, അവനുള്ളതാണ് സുഖം.[3]

1 ആത്മൈവേദം സർവം (ഛാ 7.25.2)
ഇദം സർവം യദയമാത്മാ. (ബൃ. 2.4.6)

2 സ യ ഏഷോ*f*ണിമൈതദാത്മ്യമിദം സർവം തത് സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ. (ഛാ. 6.8.7)

3 യദാ ഹ്യേവൈഷ ഏതസ്മിന്നദൃശ്യേ*f*നാത്മ്യേ*f*നിരുക്തേ*f*നിലയനേ അഭയം പ്രതിഷ്ഠാം വിന്ദതേ, അഥ സോ*f*ഭയം ഗതോ ഭവതി: യദാ ഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കുരുതേ, അഥ തസ്യ ഭയം ഭവതി. (തൈ. 2.7)

ഇപ്രകാരം, പരമസാമാന്യകല്പനയേയും പരിണാമവ്യവസ്ഥയേയും അനുസരിക്കുന്നതിനാൽ ആധുനികവിജ്ഞാനലോകത്തിൻെറ നിഷ്കർഷകളെ നിറവേറ്റാൻ വേദാന്തം പര്യാപ്തമാണെന്നു കാണുന്നു. മാത്രമല്ല, ഒരു വസ്തുവിൻെറ വിശദീകരണം അതിൽനിന്നുതന്നെ വരണം (വസ്തുതന്ത്രമാണ്) എന്നുള്ള വ്യവസ്ഥയെ വേദാന്തം മതിയാവോളം നിറവേറ്റുന്നുണ്ട്.[1] വേദാന്തപ്രതിപാദ്യനായ ഈശ്വരൻ ബ്രഹ്മമാണ് ഈശ്വരൻ ബ്രഹ്മമാണ്.[2] ബ്രഹ്മത്തിൽനിന്ന് അന്യമായി ഒന്നുമില്ല, യാതൊന്നുമില്ല. ഇതെല്ലാം അവൻതന്നെ, അവൻ ജഗത്തിൻെറ അന്തര്യാമി. അവൻതന്നെ ഈ ജഗത്ത്.[3] ''നീയാണ് പുരുഷൻ: നീയാണ് സ്ത്രീ: യൗവനംകൊണ്ടു പുളയ്ക്കുന്ന ചെറുപ്പക്കാരനും നീ: കാലിടറി നടക്കുന്ന കിഴവനും നീ.''[4] അവൻ ഇവിടെയുണ്ട്: അവനെ നാം കാണുകയും സ്പർശിക്കുകയും ചെയ്യുന്നു:

---

സാധകന് എപ്പോൾ അദൃശ്യവും അശരീരവും അനിർവചനീയവും അനാധാരവുമായ ബ്രഹ്മത്തിൽ അഭയമായ നിലയുറപ്പ് (താനെന്ന ഉറപ്പ്) ഉണ്ടാകുന്നുവോ അപ്പോഴേ അയാൾ അഭയം പ്രാപിക്കുന്നു. എപ്പോൾ ഇതിൽ അത്യല്പമെങ്കിലും അന്തരം വരുന്നുവോ അപ്പോൾ അവനു ഭയം ഉണ്ടാകുന്നു. (ഉറപ്പായ നില അല്പമെങ്കിലും തെറ്റിയാൽ ഭയമാണല്ലോ.)

1 ന പുരുഷവ്യാപാരതന്ത്രാ ബ്രഹ്മവിദ്യാ. കിം തർഹി? പ്രത്യക്ഷാദിപ്രമാണവിഷയവസ്തുജ്ഞാനവദ് വസ്തുതന്ത്രാ (ബ്ര.സൂ.ശം.ഭാ. 1.1.4)

ബ്രഹ്മവിദ്യ പുരുഷവ്യാപാരതന്ത്രമല്ല ഒരുവന് ഇഷ്ടംപോലെ ആക്കാവുന്നതല്ല. പിന്നെ എന്താണ്? പ്രത്യക്ഷം മുതലായ പ്രമാണങ്ങൾക്ക് വിഷയമായ ഏതു വസ്തുവിൻെറയും ജ്ഞാനംപോലെ വസ്തുതന്ത്രമാണ്.

ജ്ഞാനം തു പ്രമാണജന്യം. പ്രമാണം ച യഥാഭൂതവസ്തുവിഷയം. അതോ ജ്ഞാനം കർതുമകർതുമന്യഥാ വാ കർതുമശക്യം: കേവലം വസ്തുതന്ത്രമേവ തത്

ന ചോദനാതന്ത്രം. നാപി പുരുഷതന്ത്രം. (ബ്ര.സൂ.ശം.ഭാ. 1.1.4)

ജ്ഞാനമാകട്ടെ പ്രമാണംകൊണ്ടുണ്ടാകുന്നതാണ്. പ്രമാണം വസ്തുവിനെ ഉള്ള വണ്ണം വെളിവാക്കുന്നതുമാണ് അതുകൊണ്ടു ജ്ഞാനം ചെയ്യാനോ ചെയ്യാതിരിക്കാനോ മറിച്ചു ചെയ്യാനോ സാധ്യമല്ല, തികച്ചും വസ്തുതന്ത്രമാണത് ഒരുവൻെറ പ്രചോദനത്തിനു വിധേയമല്ല. (അറിയുന്ന) പുരുഷനും വിധേയമല്ല

2 നാരായണഃ പരം ബ്രഹ്മ തത്ത്വം നാരായണഃ പരഃ
നാരായണഃ പരോ ജ്യോതിരാത്മാ നാരായണഃ പരഃ (മ.നാ. 13.4)

3 ബ്രഹ്മൈവേദം സർവം (മു. 22.11)

യച്ച കിഞ്ചിജ്ജഗത്യസ്മിൻ ദൃശ്യതേ ശ്രൂയതേഽപി വാ
അന്തർബഹിശ്ച തത് സർവം വ്യാപ്യ നാരായണഃ സ്ഥിതഃ. (മ.നാ. 13.5)

ഈ ജഗത്തിൽ എന്തെല്ലാം കാണാനോ കേൾക്കാനോ ഉണ്ടോ അതു മുഴുവൻ അകവും പുറവും വ്യാപിച്ച് നാരായണൻ നിലകൊള്ളുന്നു.

4 ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരി
ത്വം ജീർണ്ണോ ദണ്ഡേന വഞ്ചസി ത്വം ജാതോ ഭവസി വിശ്വതോമുഖഃ.
(ശ്വേ. 4.3)

അവനിൽ നാം ജീവിക്കുന്നു, ചേഷ്ടിക്കുന്നു, ഉൺമയുള്ളവരായിരിക്കുകയും ചെയ്യുന്നു[1] ഈ സങ്കല്പം ക്രിസ്ത്യാനികളുടെ 'പുതിയ നിയമ'ത്തിലും കാണാം, അന്തര്യാമിയായ ഈശ്വരനെസ്സംബന്ധിച്ച സങ്കല്പം. അവൻ സർവ്വത്തിൻെറയും സാരമായി, ഹൃദയവും ആത്മാവുമായിരിക്കുന്നു, അവൻ അവനെത്തന്നെ ഈ ജഗത്തായി പ്രകാശിപ്പിക്കുന്നു[2] എന്നു പറയാം. നിങ്ങളും ഞാനുമെല്ലാം ആ അഖണ്ഡസച്ചിദാനന്ദസമുദ്രത്തിൽ വർത്തിക്കുന്ന അതിൻെറ അല്പമാത്രകൾ, ചെറുബിന്ദുക്കൾ[3] കൊച്ചുചാലുകൾ കീറി, ചിറ്റലകൾ ആകുന്നു. മനുഷ്യനും മനുഷ്യനും തമ്മിലും, ദേവൻമാരും മനുഷ്യരും തമ്മിലും മനുഷ്യനും മൃഗങ്ങളും തമ്മിലും മൃഗങ്ങളും സസ്യങ്ങളും തമ്മിലും, സസ്യങ്ങളും ശിലകളും തമ്മിലുമുള്ള ഭേദം വാസ്തവത്തിൽ ജാതികൊണ്ടുള്ളതല്ല. എന്തെന്നാൽ അങ്ങേയറ്റത്തെ ദേവൻമുതൽ ഇങ്ങേയറ്റത്തെ ജഡാണുവരെയുള്ള ഓരോന്നും ആ അനന്തസമുദ്രത്തിൻെറ അഭിവ്യക്തിമാത്രമാകുന്നു: തരതമ്യഭേദമേയുള്ളു ഞാൻ താഴ്ന്ന ഒരഭിവ്യക്തിയും നിങ്ങൾ ഉയർന്ന ഒരഭിവ്യക്തിയുമാവാം. എന്നാൽ രണ്ടിലുമുള്ള വസ്തു ഒന്നുതന്നെ.[4] നിങ്ങളും ഞാനും ഒരേ നദിയിൽനിന്നു പോകുന്ന രണ്ടു ചാലുകളാണ്: ആ നദി ഈശ്വരനുമാണ്. ഈ നിലയിൽ നിങ്ങളുടെ പ്രകൃതി ഈശ്വരനാണ്: അതുപോലെ എൻേറയും. ഈശ്വരപ്രകൃതി നിങ്ങൾക്കു ജൻമാവകാശമാണ്: അതുപോലെ എനിക്കും. നിങ്ങൾ പവിത്രതയുടെ ദേവതയാവാം, ഞാൻ തമോമൂർത്തിയായ അസുരനാവാം: എന്നാലും എൻെറ ജൻമാവകാശമാണ് ആ അഖണ്ഡസച്ചിദാനന്ദസമുദ്രം. അതുപോലെ നിങ്ങളുടെയും. നിങ്ങൾ നിങ്ങളുടെ സ്വരൂപത്തെ ഇന്ന് അധികം അഭിവ്യക്തമാക്കിയിട്ടുണ്ട്. ക്ഷമിക്കൂ: ഞാനും എൻെറ സ്വരൂപത്തെ ഇതിലേറെ വെളിപ്പെടുത്തും: അതെല്ലാം എന്നിൽത്തന്നെയുണ്ടല്ലോ. ഇവിടെ ബാഹ്യമായ വിശദീകരണമൊന്നും തേടിയിട്ടില്ല, ഒന്നും വേണ്ടിവന്നിട്ടില്ല.

1 അയമാത്മാ സർവേഷാം ഭൂതാനാം മധു. (ബൃ.2.5.14)

ഈ ആത്മാവ് സർവഭൂതങ്ങൾക്കും മധുവാണ്.

അഹമാത്മാ ഗുഡാകേശ സർവഭൂതാശയസ്ഥിതഃ
അഹമാദിശ്ച മധ്യം ച ഭൂതാനാമന്ത ഏവ ച. (ഗീ. 10.20)

അർജ്ജുന, ഞാൻ സർവ്വഭൂതങ്ങളുടെയും ഉള്ളിൽ കുടികൊള്ളുന്ന ആത്മാവാണ്. ഉള്ള എല്ലാറ്റിൻെറയും ആദിയും മധ്യവും അന്തവും ഞാൻതന്നെ.

2 അസദ്വാ ഇദമഗ്ര ആസീത് തതോ വൈ സദജായത. തദാത്മാനം സ്വയമകുരുത. (തൈ. 2.7)

ഉത്പത്തിക്കുമുമ്പ് ഈ ജഗത് നാമരൂപങ്ങളില്ലാതെ ബ്രഹ്മമായിത്തന്നെയിരുന്നു. അതിൽനിന്ന് നാമരൂപാത്മകമായ ജഗത്തുണ്ടായി. ആ ബ്രഹ്മം തന്നെത്തന്നെ ജഗത്താക്കിത്തീർത്തു.

3 ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി. (ബൃ. 4.3.32) ഈ ആത്മാനന്ദത്തിൻെറ തുച്ഛാംശംകൊണ്ടു സർവ്വഭൂതങ്ങളും കഴിഞ്ഞുകൂടുന്നു

4 അയമാത്മാ ബ്രഹ്മ (ബൃ. 2.5.19) ഈ ആത്മാവു ബ്രഹ്മമാണ്.

ഈ ജഗത്തിൻെറയെല്ലാം ആകെത്തുക ഈശ്വരൻതന്നെ. അങ്ങനെയാണെങ്കിൽ ഈശ്വരൻ ജഡവസ്തുവാണോ? അല്ല, തീർച്ചയായും അല്ല. എന്തെന്നാൽ ജഡം, പഞ്ചേന്ദ്രിയങ്ങളാൽ ഗ്രഹിക്കപ്പെട്ട ആ ഈശ്വരനാണ്. അതേ ഈശ്വരസ്വരൂപം ബുദ്ധിയിൽക്കൂടി ഗ്രഹിക്കപ്പെടുമ്പോൾ മനസ്സാകുന്നു. ആത്മാവു ദർശിക്കുമ്പോൾ അവൻ ചൈതന്യമായി ദർശിക്കപ്പെടുന്നു. അവൻ ജഡമല്ല, എന്നാൽ ജഡത്തിൽ സത്യമായിട്ടെന്തുണ്ടോ, അത് അവനത്രേ. ഈ കസേരയിൽ സത്യമായിട്ടെന്തുണ്ടോ, അത് അവനാണ്. എന്തെന്നാൽ കസേരയുണ്ടാകുവാൻ രണ്ടെണ്ണം വേണം. ഇന്ദ്രിയദ്വാരാ എൻെറ മനസ്സലേക്കു പ്രവേശിച്ച എന്തോ ഒന്ന് പുറത്തുണ്ടായിരുന്നു. അതിലേക്ക് മറ്റൊന്നിനെ മനസ്സു സംഭാവന ചെയ്തു. ഇവ രണ്ടും കൂടിയതാണ് ഈ കസേര. ഇന്ദ്രിയങ്ങളെയും അന്തഃകരണത്തെയും അപേക്ഷിക്കാതെ, സ്വതന്ത്രമായി എന്നുമുണ്ടായിരുന്നത് ഈശ്വരൻതന്നെ. ഇന്ദ്രിയങ്ങൾ അവൻെറമേൽ കസേരകളെയും മേശകളെയും മുറികളെയും വീടുകളെയും ലോകങ്ങളെയും ചന്ദ്രൻമാരെയും സൂര്യൻമാരെയും നക്ഷത്രങ്ങളെയും എന്നുവേണ്ട എല്ലാ വിഷയങ്ങളെയും ചിത്രീകരിച്ചിരിക്കുന്നു.ക്ഷ അങ്ങനെയാണെങ്കിൽ, നാമെല്ലാവരും ഒരു കസേരതന്നെ കാണുന്നതെന്തുകൊണ്ട്? സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻെറമേൽ നാമെല്ലാം ഒരേ പ്രകാരത്തിൽ ചിത്രം വരയ്ക്കുന്നതെങ്ങനെ? അതിനു സമാധാനം; എല്ലാവരും ചിത്രീകരിക്കുന്നത് ഒരേ പ്രകാരമാകണമെന്നില്ല. ഒരുപോലെ വരയ്ക്കുന്നവർ ഒരേ ഭാവഭൂമികയിലാണ്. അതുകൊണ്ട് അവർ അന്യോന്യമെന്നപോലെ അന്യോന്യചിത്രങ്ങളെയും കാണുന്നു എന്നാണ് ന്യായം. നാം വരയ്ക്കുന്ന രീതിയിലല്ലാതെ ഈശ്വരനെ ചിത്രീകരിക്കുന്ന ലക്ഷോപലക്ഷം ജീവികൾ എൻേറയും നിങ്ങളുടേയും മദ്ധ്യത്തിലുണ്ടാകാം. അവരെയും അവരുടെ ചിത്രങ്ങളെയും നാം കാണുന്നില്ല.

നേരെ മറിച്ച് പരമാർത്ഥം സൂക്ഷ്മതരമാണെന്നും സ്ഥൂലം വെറും പ്രതിഭാസമാണെന്നും തെളിയിക്കുവാനാണ് ആധുനിക

ക്ഷ യസ്യാഗ്നിരാസ്യം ദ്യൗർമൂർദ്ധാ ഖം നാഭിശ്ചരണൗ ക്ഷിതിഃ
സൂര്യശ്ചക്ഷുർദിശഃ ശ്രോത്രേ തസ്മൈ ലോകാത്മനേ നമഃ (മ.ഭാ. ശാ. 47.69)

ആർക്കാണോ അഗ്നി മുഖവും, സ്വർഗ്ഗം, മൂർദ്ധാവും. ആകാശം നാഭിയും കാലുകൾ ഭൂമിയും, സൂര്യൻ കണ്ണും ദിക്കുകൾ കാതുകളുമായിരിക്കുന്നത് ആ ലോകസ്വരൂപന്നായി നമസ്കാരം

ഖം വായുമഗ്നിം സലിലം മഹിം ച
ജ്യോതീംഷി സത്വാനി ദിശോ ദ്രുമാദീൻ
സരിത്സമുദ്രാംശ്ച ഹരേഃ ശരീരം
യത്കിഞ്ച ഭൂതം പ്രണമേദനന്യഃ. (ഭാ. 11.2.41)

ആകാശാദിയെല്ലാം ഹരിയുടെ ശരീരമെന്നു കണ്ട് തൻമയനായി നമസ്കരിക്കുക.

ഭൗതികവിജ്ഞാനങ്ങൾ അധികമധികം പ്രവണമാകുന്നതെന്നു നിങ്ങൾക്കറിയാമല്ലോ അതെന്തുമാകട്ടെ, ആധുനികയുക്തിപരീക്ഷണത്തെ താങ്ങാവുന്ന ഒരു മതസിദ്ധാന്തമുണ്ടെങ്കിൽ അത് അദ്വൈതം മാത്രമാണെന്നു നാം കണ്ടു. എങ്ങനെയെന്നാൽ അതിന്റെ രണ്ടാവശ്യങ്ങളെയും അദ്വൈതം നിറവേറ്റുന്നുണ്ട്. സാമാന്യജ്ഞാനത്തിന്റെ അത്യന്തമാണ് അദ്വൈതം. അതു പുരുഷധർമ്മതയേയും അതിക്രമിക്കുന്നു. സത്തായ സർവ്വത്തിനും പൊതുവായി നിൽക്കുന്ന സാമാന്യമാണ് അദ്വൈതം. പുരുഷധർമ്മിയായ സഗുണേശ്വരനിൽ പര്യവസാനിക്കുന്ന സാമാന്യം ഒരിക്കലും സർവ്വമാവുകയില്ല. എന്തെന്നാൽ സഗുണേശ്വരനെ സങ്കല്പിക്കുമ്പോൾ ആദ്യമേ തന്നെ ആ ഈശ്വരൻ ദയാനിധിയും ഗുണനിധിയുമാണെന്നു പറയണം. ഈ ലോകമാകട്ടെ, കുറെ നൻമയും കുറെ തിൻമയും കലർന്ന ഒന്നാണ് നമുക്കിഷ്ടമുള്ളതിനെ മാത്രം അതിൽനിന്നു വേർപെടുത്തി തത്സാമാന്യമായി പുരുഷധർമ്മിയായ ഒരീശ്വരനെ നാം കല്പിക്കുന്നു! ആ ഈശ്വരൻ ഇതും അതും ആണെന്നു പറയുംപോലെതന്നെ അവൻ ഇതല്ല, അതല്ല എന്നും പറയേണ്ടിവരും. എന്നു മാത്രമല്ല, പുരുഷധർമ്മിയായ ഒരു പിശാചിനെക്കൂടെ എടുക്കേണ്ടിവരുന്നുവെന്നു കാണാം. ഇപ്രകാരമാണ് പുരുഷധർമ്മിയായ ഈശ്വരൻ ശരിയായ സാമാന്യമല്ലെന്നു വ്യക്തമായിക്കാണുന്നത്. ഇതിനുമപ്പുറം നിർഗുണമായ ഈശ്വരതത്ത്വത്തിലേക്കു കടക്കേണ്ടിയിരിക്കുന്നു അതിലാണ് ഈ ജഗത്ത് അതിന്റെ സർവ്വവിധ സുഖദുഃഖങ്ങളോടും കൂടിയിരിക്കുന്നത്. എന്തെന്നാൽ, ജഗത്തിൽ എന്തെല്ലാമുണ്ടോ അതെല്ലാം ആ നിർഗുണത്തിൽനിന്നു വന്നതാണ്. തിൻമകളും മറ്റും ആരോപിക്കപ്പെടുന്ന ആ ഈശ്വരൻ ഏതു തരമായിരിക്കും? ഇവിടത്തെ ആശയമിതാണ്; നൻമയും തിൻമയും, രണ്ടും ഒരേ വസ്തുവിന്റെ രണ്ടു ഭാവങ്ങൾ അഥവാ പ്രകടനങ്ങൾ മാത്രമാകുന്നു. അവ വെവ്വേറെ രണ്ടു വസ്തുക്കളാണെന്നുള്ള ആശയം ചുവടേ പിഴച്ചു നൻമയും തിൻമയും തികച്ചും രണ്ടു ഭിന്നവസ്തുക്കളാണെന്നും, അവ പരസ്പരാപേക്ഷയില്ലാതെ പ്രത്യേകം വേർപെട്ടിരിക്കുന്ന രണ്ടെണ്ണമാണെന്നുമുള്ള ആശയം നമ്മുടെ ഈ ലോകത്തിൽ ഒട്ടുമിക്ക ദുഃഖങ്ങൾക്കും കാരണമായിട്ടുണ്ട്. എല്ലാ കാലത്തും നൻമമാത്രമായിട്ടും, അതുപോലെ എല്ലായ്പോഴും തിൻമമാത്രമായിട്ടുമിരിക്കുന്ന വല്ലതിനെയും ഒന്നു കാണിച്ചുതരാൻ കഴിവുള്ള ആളെ എനിക്കൊന്നു കണ്ടാൽക്കൊള്ളാം. ഈ ജീവിതത്തിലെ ചില സംഭവങ്ങളെ തികച്ചും നല്ലതെന്നും ചിലതിനെ തികച്ചും ചീത്തയെന്നും സഗൗരവം തീർത്തുപറയാൻ കഴിയുമെന്നു തോന്നിപ്പോകും. ഇതു കേട്ടാൽ. ഇന്നു നൻമയായിരിക്കുന്നത് നാളെ തിൻമയാവാം. ഇന്നു തിൻമയായിരിക്കുന്നത് നാളെ നൻമയായെന്നും വരാം. എനിക്കു നൻമയായിട്ടുള്ളത് നിങ്ങൾക്കു തിൻമയാകാം. മറ്റെല്ലാ വസ്തുക്കൾക്കു

മുള്ളതുപോലെ നൻമതിൻമകൾക്കും പരിണാമമുണ്ട്, ഇതാണ് സിദ്ധാന്തം. ഒരു വസ്തു പരിണമിക്കെ ഒരവസ്ഥയിൽ തിൻമയെന്നും പറയുന്നു. എൻെറ സ്നേഹിതനെ കൊല്ലുന്ന കൊടുംകാറ്റു തിൻമയാണെന്നു ഞാൻ പറയുന്നു. എങ്കിലും അത് വായുവിലുള്ള രോഗാണുക്കളെക്കൊന്ന് ലക്ഷോപലക്ഷം ജനങ്ങളുടെ ജീവനെ രക്ഷിച്ചുവെന്നുവരാം. അവർ അതിനെ നൻമയെന്നു വിളിക്കുന്നു, എന്നാൽ ഞാൻ അതു തിൻമയാണെന്നു പറയുന്നു. അതുകൊണ്ട് നൻമതിൻമകൾ രണ്ടും സാപേക്ഷമായ ലോകത്തിലാണ്, പ്രാപഞ്ചികമാണ്. നാം ഇവിടെ ഉപന്യസിക്കുന്ന നിർഗുണനായ ഈശ്വരൻ സോപാധികനല്ല: അതുകൊണ്ട് ആ ഈശ്വരസ്വരൂപം നൻമയെന്നോ, തിൻമയെന്നോ, പറയാവതല്ല. അതു നൻമയുമല്ല, തിൻമയുമല്ല, അവയ്ക്കു രണ്ടിനും അതീതമായ ഒന്നാണ്.[1] എന്നിരുന്നാലും നൻമ തിൻമയെ അപേക്ഷിച്ച് ഈശ്വരസ്വരൂപത്തോട് അധികം അടുത്ത അഭിവ്യക്തിയാണ്.[2]

ഇപ്രകാരം നിർഗ്ഗുണനായ ഒരീശ്വരനെ സ്വീകരിക്കുന്നതുകൊണ്ട് എന്തു ഫലം? നമുക്കെന്തു ലാഭമുണ്ടാകും. മതം മനുഷ്യജീവിതത്തിൽ ആശ്വാസപ്രദവും സഹായപ്രദവും സഹായവുമായ ഒരു ഘടകമായി നിലകൊള്ളുമോ? ഏതെങ്കിലുമൊരു സത്വത്തോടു സഹായമർത്ഥിക്കാൻ മനുഷ്യഹൃദയത്തിലുദിക്കുന്ന ആഗ്രഹങ്ങൾക്ക് എന്തു സംഭവിക്കും? അതെല്ലാം അങ്ങനെയുണ്ടായിരിക്കും. പുരുഷവിധനായ്[3] സഗുണേശ്വരൻ ഉണ്ടായിരിക്കും, എന്നാൽ കുറേക്കൂടി നല്ല അടിസ്ഥാനത്തിൽ, നിർഗ്ഗുണത്തെക്കൊണ്ടു സഗുണം ബലപ്പെടുകയേ ചെയ്യൂ. നിർഗുണത്തെക്കൂടാതെ സഗുണത്തിനു നിലയില്ലെന്നു നാം കണ്ടു. ജഗത്തിൽനിന്നു അത്യന്തഭിന്നനായ ഒരു ദേവൻ

1 അന്യത്ര ധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത് കൃതാകൃതാത്
അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത് പശ്യസി തദ്വദ. (ക. 2.14)

ധർമ്മാധർമ്മങ്ങളിൽനിന്നു വേറിട്ടതും കാര്യകാരണങ്ങൾക്കതീതവും ഭൂത (വർത്തമാന) ഭവിഷ്യത്കാലങ്ങളെ കടന്നുനിൽക്കുന്നതുമായ യാതൊന്നിനെ അങ്ങ് അറിയുന്നുവോ അതിനെ പറഞ്ഞുതന്നാലും.

അപുണ്യപുണ്യോപരമേ യം പുനർഭവനിർഭയാഃ
ശാന്താഃ സന്ന്യാസിനോ യാന്തി തസ്മൈ മോക്ഷാത്മനേ നമഃ. (മ.ഭാ.ശാ. 47.56)

പുണ്യപാപങ്ങൾ രണ്ടും ഒടുങ്ങി ശാന്തൻമാരും പുനർഭവനിർഭയൻമാരുമായ സന്ന്യാസിമാർ ആരെ പ്രാപിക്കുന്നുവോ ആ മോക്ഷസ്വരൂപനു നമസ്കാരം.

2 സത്ത്വാത് സഞ്ജായതേ ജ്ഞാനം രജസോ ലോഭ ഏവ ച
പ്രമാദമോഹൗ തമസോ ഭവതോഽജ്ഞാനമേവ ച. (ഗീ. 14.17)

സത്ത്വത്തിൽനിന്ന് ആത്മജ്ഞാനം ഉണ്ടാകുന്നു, രജസ്സിൽനിന്നും ലോഭവും തമസ്സിൽനിന്നു പിഴയും തെറ്റിദ്ധാരണയും അറിവില്ലായ്മയും മാത്രം ഉണ്ടാകുന്നു.

3 ആത്മൈവേദമഗ്ര ആസീത് പുരുഷവിധഃ (ബൃ. 1.4.1)

ആത്മാവുതന്നെ ജഗദുത്പത്തിക്കുമുമ്പു പുരുഷവിധനായിരുന്നു.

സ്വേച്ഛാമാത്രത്താൽ ശൂന്യത്തിൽനിന്നു ജഗത്തിനെ സൃഷ്ടിച്ചു വെന്നാണ് നിങ്ങളുടെ വിവക്ഷയെങ്കിൽ അതു തെളിയിക്കാൻ വയ്യ. അങ്ങനെയൊരു വസ്തുസ്ഥിതി സാധ്യമല്ല. എന്നാൽ നിർഗ്ഗുണസ്വരൂപത്തെ സംബന്ധിച്ച ആശയം മനസ്സിലാക്കിയാൽ അവിടെ സഗുണസ്വരൂപത്തിനും സ്ഥാനമുണ്ടെന്ന് കാണാം. നാനാരൂപത്തിലിരിക്കുന്ന ഈ ജഗത്ത് ഒരേ നിർഗുണത്തിന്റെ നാനാദർശനങ്ങളാകുന്നു. പഞ്ചേന്ദ്രിയങ്ങളിൽക്കൂടി ദർശിക്കുമ്പോൾ നാമതിനെ ജഡപ്രപഞ്ചമെന്നു വിളിക്കുന്നു. അഞ്ചിലധികം ഇന്ദ്രിയങ്ങളുള്ള വല്ല ജീവിയുമുണ്ടെങ്കിൽ അതു ജഗത്തിനെ മറ്റൊരു തരത്തിൽ കാണും. നമുക്കാർക്കെങ്കിലും വൈദ്യുതേന്ദ്രിയം ലഭിക്കുന്നെങ്കിൽ അവൻ ഇതിനെ വേറൊരു പ്രകാരത്തിൽ കാണും. നാനാരൂപങ്ങളും ആ ഏകവസ്തുവിനുള്ളതാണ്. നാം സങ്കല്പിക്കുന്ന വിവിധലോകങ്ങളെല്ലാം അതിന്റെ വിവിധദർശനങ്ങളാണ്. സഗുണനായ ഈശ്വരനാകട്ടെ, മനുഷ്യബുദ്ധിക്കു കിട്ടാവുന്ന അത്യുത്കൃഷ്ടമായ നിർഗുണദർശനമാകുന്നു.൹ ആകയാൽ ഈ കസേരയും ഈ ലോകങ്ങളുമെല്ലാം എത്രത്തോളം സത്യമാണോ അത്രത്തോളം സത്യമാണ് പുരുഷവിധനായ സഗുണേശ്വരനും: എന്നാൽ അതിലേറെയില്ല. അതു

പഞ്ചരാത്രമതത്തെ ഖണ്ഡിക്കുന്നത് ആചാര്യസ്വാമികൾ ഇതുതന്നെ പറയുന്നു;–

തത്ര യത്താവദുച്യതേ യോഽസൗ നാരായണഃ പരോഽവ്യക്താത് പ്രസിദ്ധഃ പരമാത്മാ സർവാത്മാ സ ആത്മാനാത്മാനമനേകധാ വ്യൂഹ്യാവസ്ഥിത ഇതി, തന്ന നിരാക്രിയതേ: 'സ ഏകധാ ഭവതി ത്രിധാ ഭവതി' (ഛാ. 7,26,2) ഇത്യാദിശ്രുതിഭ്യഃ പരമാത്മനോഽനേകധാഭാവസ്യാധിഗമാത്. യദപി തസ്യ ഭഗവതോഽഭിഗമനാദി ലക്ഷണമാരാധനം അജസ്രമനന്യചിത്തതയാഭിപ്രേയതേ, തദപി ന പ്രതിഷിധ്യതേ: ശ്രുതിസ്മൃത്യോരീശ്വരപ്രണിധാനസ്യ പ്രസിദ്ധത്വാത്. (ബ്ര.സൂ. ശം.ഭാ. 2.2.42)

പരമാത്മാവാണ് നാരായണൻ, നാരായണൻ സ്വയം സങ്കർഷണാദികളായി പിരിഞ്ഞുനിൽക്കുകയാണ് എന്നു പറയുന്നെങ്കിൽ, അതു ഞങ്ങൾ നിരാകരിക്കുന്നില്ല. ഭഗവാനെ അനന്യചിത്തതയോടെ ആരാധിക്കണമെന്ന അഭിപ്രായത്തെയും പ്രതിഷേധിക്കുന്നില്ല. (എന്നാൽ വാസുദേവനിൽനിന്നു ജീവനുണ്ടായി, രണ്ടും വേറെയാണ്, എന്നു പറയുന്നതിനെ ഖണ്ഡിക്കുകയും ചെയ്യുന്നു.)

൹ അന്നം ബ്രഹ്മേതി വ്യജാനാത്, പ്രാണോ ബ്രഹ്മേതി വ്യജാനാത്
മനോ ബ്രഹ്മേതി വ്യജാനാത്, വിജ്ഞാനം ബ്രഹ്മേതി വ്യജാനാത്.
ആനന്ദം ബ്രഹ്മേതി വ്യജാനാത്, പരമേ വ്യോമൻ പ്രതിഷ്ഠിതാ.
(തൈ. 3 2–6)

വരുണന്റെ മകനായ ഭൃഗു ബ്രഹ്മവിജ്ഞാനത്തിനുവേണ്ടി തപസ്സുചെയ്ത് ആദ്യം അന്നം ബ്രഹ്മമാണെന്ന് അറിഞ്ഞു. പിന്നെയും തപസ്സു ചെയ്തു: പ്രാണനാണ് ബ്രഹ്മമെന്നറിഞ്ഞു. ഇങ്ങനെ മനസ്സും വിജ്ഞാനവും ബ്രഹ്മമാണെന്നറിഞ്ഞു. ഒടുവിൽ ആനന്ദമാണ് ബ്രഹ്മമെന്നു ദർശിച്ചു. ആ ആനന്ദംതന്നെ സ്വഹൃദയാകാശത്തിൽ – പരമാനന്ദത്തിൽ – അദ്വൈതത്തിൽ – പ്രതിഷ്ഠിതമാണെന്നു സാക്ഷാത്കരിച്ചു (ആനന്ദംവരെ സഗുണവും ഹൃദയാകാശം – പരമാനന്ദം – നിർഗുണവുമാണ്. നിർഗുണത്തിന്റെ ഏറ്റവും അടുത്ത ദർശനമാണ് ആനന്ദബ്രഹ്മം – ഈശ്വരൻ).

പരമാർത്ഥസത്യമല്ല. എന്നുവെച്ചാൽ, നിർഗുണേശ്വരൻതന്നെയാണ് സഗുണേശ്വരൻ എന്ന നിലയിൽ സത്യം തന്നെ. ഞാൻ ഒരു മനുഷ്യൻ എന്ന നിലയിൽ ഒരേ സമയത്തു സത്യവും അസത്യവുമായിരിക്കും പോലെയാണിത്. നിങ്ങൾ കാണുംപോലെയുള്ളവനല്ല ഞാൻ. ഇതു നിങ്ങൾക്കുതന്നെ ബോധപ്പെടുന്ന വിഷയമാണ്. നിങ്ങൾ മനസ്സിലാക്കുന്ന തരത്തിലുള്ള ഒരു സത്വമല്ല ഞാൻ. ഇതു യുക്തിപൂർവ്വം നിങ്ങൾക്ക് അനുഭവപ്പെടുത്താം. എങ്ങിനെയെന്നാൽ വെളിച്ചം, അന്തരീക്ഷത്തിൻെറ പലതരം സ്പന്ദനങ്ങൾ അഥവാ അവസ്ഥാവിശേഷങ്ങൾ, എൻെറ ഉള്ളിൽ നടക്കുന്ന സർവ്വവിധ പ്രാണചേഷ്ടകൾ എന്നിവ സഹായിച്ചിട്ടാണ് നിങ്ങളിപ്പോൾ ഒരു പ്രത്യേകതരത്തിൽ എന്നെ അറിയുന്നത്. ഈ ഉപാധികളിൽ ഏതെങ്കിലുമൊന്നിനു മാറ്റമുണ്ടായാൽ ഞാനും മാറിപ്പോകും. നിങ്ങൾക്കു വേണമെങ്കിൽ, വെളിച്ചത്തിൻെറ വിവിധാവസ്ഥകളിൽ ഒരുവൻെറതന്നെ പലപ്രകാരത്തിലുള്ള ഛായകളെടുത്ത് ഈ വസ്തുത പരീക്ഷിച്ചറിയാം. അതിനാൽ, ഇക്കാണപ്പെടുന്ന ഞാൻ നിങ്ങളുടെ ഇന്ദ്രിയങ്ങൾക്ക് പിടികിട്ടിയവൻമാത്രം. ഇത് എൻെറ നിത്യസ്വരൂപമല്ല. ഇങ്ങനെ മാറ്റങ്ങളൊക്കെ ഉണ്ടെങ്കിലും മാറ്റമില്ലാത്ത ഏതോ ഒരു ഞാൻ ഉണ്ട്. നിർവ്വികാരനായ ആ എൻെറ വിവിധവികാരങ്ങളാണ് ഈ അവസ്ഥാവിശേഷങ്ങൾ. നിർഗുണമായ എൻെറ ആ യഥാർത്ഥസ്വരൂപത്തെ അപേക്ഷിച്ചുള്ളതാണ്, ഗുണവിശിഷ്ടമായ എൻെറ ആയിരക്കണക്കായ വ്യക്തിഭാവങ്ങൾ. ഞാൻ ഒരു ശിശുവായിരുന്നു, പിന്നീടൊരു യുവാവായി, ഇപ്പോൾ വൃദ്ധനായിവരുന്നു. എൻെറ ആയുസ്സിലെ ഓരോ ദിവസവും ഈ ശരീരവും മനസ്സും മാറിക്കൊണ്ടിരിക്കുന്നു. എന്നാൽ ഈ മാറ്റ(വികാര)ങ്ങളുടെയെല്ലാം ആകെത്തുകയായ എൻെറ സമഷ്ടിസ്വരൂപം എന്നും ഒരേ നിലയിൽ നിൽക്കുന്നതാണ്.[1] നിർവ്വികാരനും നിർവ്വിശേഷനുമായ ആ എൻെറ വിശേഷാംശങ്ങളെന്നപോലെയാണ് ഈ വികാരങ്ങളെല്ലാം.[2]

1 അജോഽമരശ്ചൈവ തഥാഽജരോഽമൃതഃ
സ്വയം പ്രഭഃ സർവഗതോഽഹമദ്വയഃ
ന കാരണം കാര്യമതീവ നിർമ്മലഃ
സദൈകതൃപ്തശ്ച തതോ വിമുക്ത ഓം.
സദാ ച ഭൂതേഷു സമോഽഹമീശ്വരഃ
ക്ഷരാക്ഷരാഭ്യാം പരമോ ഹ്യഥോത്തമഃ
പരാത്മതത്ത്വശ്ച യഥാദ്വയോഽപി സൻ
വിപര്യയേണാഭിമതസ്ത്വവിദ്യയാ. (ഉ.സാ. 2.10.3.8)

2 സ വാ അയമാത്മാ ബ്രഹ്മ വിജ്ഞാനമയോ മനോമയഃ പ്രാണമയശ്ചക്ഷുർമയഃ പൃഥിവീമയ ആപോമയോ വായുമയ ആകാശമയസ്തേജോമയഃ കാമമയോഽകാമമയഃ ക്രോധമയോഽക്രോധമയോഽധർമ്മമയഃ സർവമയഃ. (ബൃ.4.4.5)

ഇതേ ക്രമത്തിൽ ജഗത്തിൻെറ സമഷ്ടിയും നിശ്ചലമാണെന്ന് നാമറിയുന്നു. എന്നാൽ ജഗത്തിലെ സർവ്വവും ചലനാത്മകമാണ്. ഇതിലുള്ളതെല്ലാം ഒരൊഴുക്കിൽപ്പെട്ടു പ്രതിക്ഷണപരിണാമിയായി ചലിച്ചുകൊണ്ടിരിക്കുന്നു. അതേസമയം ജഗത്സമഷ്ടി അചലമാണെന്നു കാണാം. ചലനം എന്നത് ഒരു സാപേക്ഷസംജ്ഞയാണല്ലോ. നിശ്ചലമായ ഈ കസേരയെ അപേക്ഷിച്ച് ഞാൻ ചലിക്കുന്നു. ചുരുങ്ങിയതു രണ്ടെണ്ണമുണ്ടെങ്കിലേ ചലനമുള്ളു. ഈ സമസ്തജഗത്തിനേയും ഏകവസ്തുവായി ഗണിച്ചാൽ അതിനു ചലനമില്ല. എന്തിനെ അപേക്ഷിച്ചാണ് അതു ചലിക്കേണ്ടത്? ഇപ്രകാരം, നിർവികാരവും നിശ്ചലവുമാണ് കേവലം. ചലനങ്ങളും വികാരങ്ങളുമെല്ലാം പ്രപഞ്ചത്തിൽ, പരിച്ഛിന്നത്തിൽ, മാത്രമേയുള്ളു. സമഷ്ടി നിർഗുണമാണ്. ഏററവും താഴത്തെ പടിയിലുള്ള പരമാണുമുതൽ അത്യുത്കൃഷ്ടനായ ഈശ്വരൻ (സഗുണബ്രഹ്മം) വരെയുള്ള സർവ്വവ്യക്തിവിശേഷങ്ങളും ആ നിരുപാധികത്തിലാണ് വർത്തിക്കുന്നത്.[1] അതിനെ ജഗത്സ്രഷ്ടാവായും നിയന്താവായും മറ്റും കല്പിച്ചു പുരുഷവിധനാക്കി നാം നമസ്കരിക്കയും ആ ഈശ്വരനോടു പ്രാർത്ഥിക്കയും ചെയ്യുന്നു.[2] ഇപ്രകാരം പുരുഷവിധനായ ഈശ്വരനെ ബഹുയുക്തികളെക്കൊണ്ടു സ്ഥാപിക്കാം.[3] ആ ഈശ്വരനെ നിരുപാധികബ്രഹ്മവസ്തുവിൻെറ അത്യുത്ക്കൃഷ്ടമായ അഭിവ്യക്തിയായി വ്യാഖ്യാനിക്കയും ചെയ്യാം. നിങ്ങളും ഞാനും വളരെ താണനിലയിലുള്ള അഭിവ്യക്തികളാണ്. പുരുഷവിധനായ ഈശ്വരൻ നമ്മുടെ ബുദ്ധികൊണ്ടു സങ്കല്പിക്കാവുന്നതിൽവെച്ച് അത്യുത്കൃഷ്ടമായ അഭിവ്യക്തി

ഈ ആത്മാവ് (ജീവൻ) ബ്രഹ്മംതന്നെയാണ്. ഈ ആത്മാവ് വിജ്ഞാനാഭിമയനായി കാണപ്പെടുന്നു.

1 തത് സർവം പര ആത്മനി സംപ്രതിഷ്ഠതേ (പ്ര. 4.7)

പൃഥിവ്യാദി സർവ്വവും പരമാത്മാവിൽത്തന്നെ നിലകൊള്ളുന്നു.

യഥാffകാശസ്ഥിതോ നിത്യം വായുഃ സർവത്രഗോ മഹാൻ
തഥാ സർവാണി ഭൂതാനി മത്സ്ഥാനീത്യുപധാരയ. (ഗീ. 9.6)

എപ്രകാരമാണോ സർവ്വത്ര വ്യാപിക്കുന്ന വലിയ വായു ആകാശത്തിൽ സ്ഥിതി ചെയ്യുന്നത് അപ്രകാരം സർവ്വഭൂതങ്ങളും എന്നിൽ നിലകൊള്ളുന്നു എന്നറിഞ്ഞാലും.

2 ആത്മൈവ ദേവതാഃ സർവാഃ സർവമാത്മന്യവസ്ഥിതം. (മനു. 12.119)

ഏതമേകേ വദന്ത്യഗ്നിം മനുമന്യേ പ്രജാപതിം
ഇന്ദ്രമേകേ പരേ പ്രാണമപരേ ബ്രഹ്മ ശാശ്വതം. (മനു. 12. 123)

സർവ്വദേവതകളും ആത്മാവുതന്നെ. എല്ലാം ആത്മാവിൽത്തന്നെ ഇരിക്കുന്നു. ഈ പരമപുരുഷനെ ചിലർ അഗ്നിയെന്നു പറയുന്നു. ചിലർ പ്രജാപതിയെന്നും ചിലർ ഇന്ദ്രനെന്നും ചിലർ പ്രാണനെന്നും ചിലർ ശാശ്വതമായ ബ്രഹ്മമെന്നും പറയുന്നു.

3 ബ്ര.സൂ. ശം.ഭാ. 2.2.1–10, 3.2.38–41 നോക്കുക.

യാകുന്നു. നിങ്ങൾക്കോ എനിക്കോ, ആ സോപാധികേശ്വരനായി ത്തീരുക സാധ്യമല്ല. നിങ്ങളും ഞാനും ഈശ്വരൻതന്നെയെന്നുള്ള വേദാന്തോപദേശത്തിൽ[1] ഈ സോപാധികേശ്വരനെയല്ല ലക്ഷ്യമാ ക്കുന്നത്. ഇതിനൊരു ദൃഷ്ടാന്തമെടുക്കാം. കുറേ കളിമണ്ണെടുത്ത് അതിൽനിന്നു വലിയൊരാനയെയും ചെറിയൊരെലിയെയും ചമ യ്ക്കുന്നു എന്നു വിചാരിക്കുക. ആ മണ്ണെലി എപ്പോഴെങ്കിലും മണ്ണാ നയാകുമോ? എന്നാൽ അതു രണ്ടും വെള്ളത്തിലിട്ടുവെച്ചാൽ, രണ്ടും കളിമണ്ണ്. കളിമണ്ണ് എന്ന നിലയിൽ രണ്ടും ഒന്നുതന്നെ. എന്നാൽ ആനയും എലിയുമായിട്ടുള്ള വിശേഷാവസ്ഥയിൽ അവ നിത്യഭിന്ന ങ്ങളായിരിക്കയും ചെയ്യും. അനന്തവും നിരുപാധികവും ഈ ദൃഷ്ടാന്തത്തിലെ കളിമണ്ണുപോലെയാണ്. നമ്മളും ജഗദീശ്വരനും[2]

1 സ വാ ഏഷ മഹാനജ ആത്മാ അജരോƒമരോƒമൃതോƒഭയോ ബ്രഹ്മ,
അഭയം വൈ ബ്രഹ്മ: അഭയം ഹി വൈ ബ്രഹ്മ ഭവതി യ ഏവം വേദ.
(ബൃ. 4.4.25)

ഈ ആത്മാവ് അതുല്യമഹിമയുള്ളതും ജൻമമില്ലാത്തതുമാണ്: ആത്മാവ് അജരവും അമരവും അമൃതവും അഭയവുമായ ബ്രഹ്മമാണ്. അഭയംതന്നെയാണ് ബ്രഹ്മം: ഇതറിയുന്നവൻ അഭയമായ ബ്രഹ്മംതന്നെയായിത്തീരുന്നു.

2 അവിദ്യാകൃതനാമരൂപോപാധ്യനുരോധീശ്വരോ ഭവതി, വ്യാമേവ ഘടകരകാദ്യു പാധ്യനുരോധി. സ ച സ്വാത്മഭൂതാനേവ ഘടാകാശസ്ഥാനീയാൻ അവിദ്യാ പ്രത്യുപസ്ഥാപിതനാമരൂപകൃതകാര്യകരണസംഘാതാനുരോധിനോ ജീവാഖ്യാൻ വിജ്ഞാനാത്മനഃ പ്രതിഷ്ഠേ യവഹാരവിഷയേ. തദേവം അവിദ്യാത്മകോപാധി പരിച്ഛേദാപേക്ഷമേവ ഈശ്വരസ്യേശ്വരത്വം സർവജ്ഞത്വം സർവശക്തിത്വം ച, ന പരമാർഥതോ വിദ്യയാപാസ്തസർവോപാധിസ്വരൂപേ ആത്മനി ഈശിത്രീശിതവ്യ സർവജ്ഞത്വാദിവ്യവഹാര ഉപപദ്യതേ.

യദാ തത്ത്വമസീത്യേവംജാതീയകാഭേദനിർദ്ദേശേനാഭേദഃ പ്രതിബോധിതോ ഭവതി, അപഗതം ഭവതി തദാ ജീവസ്യ സംസാരിത്വം ബ്രഹ്മണശ്ച സ്രഷ്ടൃത്വം: സമസ്തസ്യ മിഥ്യാജ്ഞാനവിജൃംഭിതസ്യ ഭേദവ്യവഹാരസ്യ സമ്യഗ്ജ്ഞാനേന ബാധിതത്വാത്. (ബൃ.സൂ.ശം.ഭാ. 2.1.14,22).

കുടം, കലം മുതലായ ഉപാധികളോടു ചേർന്നുള്ള ആകാശം എന്നപോലെ അവിദ്യാകൃതങ്ങളായ നാമരൂപങ്ങളെന്ന ഉപാധികളോടു ചേർന്നുള്ളതാണ് ഈശ്വ രൻ: ഈ ഈശ്വരൻ, തന്നിൽനിന്നുണ്ടായവയും ഘടാകാശസ്ഥാനമുള്ളവയും അവിദ്യകൊണ്ടു നേരിട്ടു പ്രകടങ്ങളായ നാമരൂപങ്ങൾകൊണ്ടുണ്ടാക്കപ്പെട്ട ശരീരേ ന്ദ്രിയസംഘാതങ്ങൾ ചേർന്നുള്ളവയും ജീവനെന്നു പറയപ്പെടുന്നവയുമായ വിജ്ഞാ നാത്മാക്കളെ വ്യാവഹാരികമായി ഭരിക്കുകയും ചെയ്യുന്നു. ഇങ്ങനെ അവിദ്യാത്മ കങ്ങളായ ഉപാധികൾകൊണ്ടുള്ള പരിച്ഛേദത്തെ അപേക്ഷിച്ചുമാത്രമാണ് ഈശ്വരൻെറ ഈശ്വരത്വവും സർവ്വജ്ഞത്വവും സർവ്വശക്തിത്വവും. പരമാർത്ഥത്തിൽ, വിദ്യ കൊണ്ടു സർവ്വോപാധികളും അകന്നുപോയ ആത്മാവിൽ, ഈശിതവ്യൻ, സർവ്വ ജ്ഞൻ എന്ന വ്യവഹാരം ചേരില്ല.

തത്ത്വമസി എന്നിപ്രകാരം അഭേദത്തെ നിർദ്ദേശിച്ച് അഭേദം നേരിട്ടറിയി ക്കപ്പെടുന്നതെപ്പൊഴോ അപ്പോൾ ജീവൻെറ സംസാരിത്വവും ബ്രഹ്മത്തിൻെറ സ്രഷ്ടൃത്വവും പോയ്പോകുന്നു. എന്തുകൊണ്ടെന്നാൽ മിഥ്യാ (സത്യമല്ലാത്ത) ജ്ഞാനത്തിൽനിന്നുളവാകുന്ന ഭേദവ്യവഹാരം സമ്യഗ്(സത്യമായ) ജ്ഞാനംകൊണ്ടു നശിച്ചുപോകും.

നിരുപാധികദൃഷ്ട്യാ ഒന്നാണ്. എന്നാൽ ജീവൻമാരായ മനുഷ്യരുടെ നിലയിൽ സോപാധികമായി നോക്കുമ്പോൾ നാം എന്നും ഈശ്വരൻെറ അടിമകളും ആരാധകൻമാരുമായിരിക്കും. സഗുണേശ്വരൻ നിലനിൽക്കുകതന്നെ ചെയ്യുന്നുവെന്ന് നമുക്കു കാണാം. അപ്രകാരം തന്നെ ഈ സാപേക്ഷപ്രപഞ്ചത്തിലെ മറ്റു സർവ്വവസ്തുക്കളും നില കൊള്ളും. മതത്തിനു കുറേക്കൂടി നല്ല അടിസ്ഥാനത്തിൽ ഉറച്ചു നിൽക്കാനും സാധിക്കും. അതിനാൽ സോപാധികനെ ശരിയായി അറിയണമെങ്കിൽ ആദ്യം നാം നിരുപാധികനെ അറിയേണ്ടതാണ്.

സാമാന്യത്തിൽക്കൂടി മാത്രമേ വിശേഷം അറിയപ്പെടൂ എന്ന യുക്തി നിയമം നാം ആദ്യമേ അറിഞ്ഞിട്ടുണ്ട്. അതനുസരിച്ചു മനുഷ്യൻ മുതൽ ഈശ്വരൻവരെയുള്ള സമസ്തവിശേഷങ്ങളെയും പരമസാമാന്യമായ നിർവ്വിശേഷത്തിൽക്കൂടിമാത്രമേ അറിയാൻ കഴിയൂ. പ്രാർത്ഥനകളെല്ലാം നിലനിൽക്കുകതന്നെ ചെയ്യും. അവ കുറേക്കൂടി അർത്ഥവത്താകുമെന്നുമാത്രം. പ്രാർത്ഥനയെ സംബന്ധിച്ച് നിരർത്ഥകവും നികൃഷ്ടവുമായ ആശയങ്ങളെല്ലാം, നമ്മുടെ ഉള്ളിലുള്ള ബാലിശമായ ആഗ്രഹങ്ങളെ വാഗ്‌രൂപേണ പ്രകടിപ്പിക്കുക മാത്രം ചെയ്യുന്നവ, വിട്ടുകളയേണ്ടിവരും. കാര്യബോധമുള്ള മതങ്ങളിലൊന്നിലും ഈശ്വരനോടു പ്രാർത്ഥന അനുവദിക്കുന്നില്ല. ദേവൻമാരോടു പ്രാർത്ഥിക്കാൻ അനുവാദമുണ്ട്. അത് എത്രയും സ്വാഭാവികമാണ്. റോമൻ കത്തോലിക്കർ പുണ്യവാളൻമാരോടു പ്രാർത്ഥിക്കുന്നുണ്ട്. അതു നല്ലതുതന്നെ. എന്നാൽ ഈശ്വരനോടു പ്രാർത്ഥിക്കുന്നതിൽ അർത്ഥമില്ല, ഒരു വീർപ്പു വായു തരാനോ, ഒരു മഴ പെയ്യിക്കാനോ, നിങ്ങളുടെ തോട്ടത്തിൽ കായ്കൾ വിളയിക്കാനോ മറ്റോ ഈശ്വരനോടു പറയുന്നത് ഒട്ടും ഉചിതമല്ല. നമ്മെപ്പോലെ നിസ്സാരരായിരുന്ന ദേവൻമാരോ പുണ്യവാളൻമാരോ, ഈവക വിഷയങ്ങളിൽ നമ്മെ സഹായിച്ചെന്നുവരാം. എന്നാൽ ജഗദീശ്വരനോടു ക്ഷുദ്രകാമങ്ങൾക്കു വേണ്ടി ചെയ്യുന്ന പ്രലാപങ്ങളും, 'പ്രഭോ! എനിക്കു തല വേദനിക്കുന്നു, അതു മാററിത്തരണേ, എന്നും മററും കുഞ്ഞുന്നാൾ മുതൽക്കേ ശീലിച്ച പ്രാർത്ഥനകളും പരിഹാസ്യമാണ്. ഈ ലോകത്തിൽ എത്രയോ ലക്ഷം ജീവൻമാർ മരിച്ചുപോയിട്ടുണ്ട്. അവരെല്ലാം ഇവിടെത്തന്നെയുണ്ടുതാനും. ഇപ്പോൾ അവർ ദേവൻമാരോ, ഉപദേവൻമാരോ ആയിട്ടുമുണ്ടാകും. അവർ നിങ്ങളുടെ സഹായത്തിനു വരട്ടെ. എന്നാൽ ഈശ്വരൻ! അതു പാടില്ല. അവൻെറയടുക്കൽ വലിയ കാര്യങ്ങൾക്കേ നാം പോകാവൂ. ഗംഗാതീരത്തു താമസിക്കെ വെള്ളത്തിന് ഒരു പടുകിണർ കുഴിക്കുന്നവൻ വിഡ്ഢിതന്നെ. വജ്രഖനിയുടെ അടുക്കൽ താമസിക്കെ പളുങ്കുകഷണങ്ങൾക്കു കുഴി തോണ്ടുന്നവൻ മഹാമൂഢൻ.

പരമകാരുണികനും പ്രേമനിധിയുമായ ജഗത്പിതാവിനോടു നിസ്സാരമായ ലൗകികവിഷയങ്ങൾക്കു പ്രാർത്ഥിക്കുന്നെങ്കിൽ

നിശ്ചയമായും നാം മൂഢൻമാർതന്നെ.[1] അതുകൊണ്ട് ജ്ഞാനത്തിനും ബലത്തിനും പ്രേമത്തിനുംവേണ്ടി നമുക്ക് അവനെ സമീപിക്കാം.[2] എന്നാൽ നമ്മളിൽ ദൗർബ്ബല്യവും ദാസോചിതമായ പരാശ്രയ തൃഷ്ണയുമുള്ള കാലത്തോളം ഈ ക്ഷുദ്രപ്രാർത്ഥനകളും സഗുണേ ശ്വരാരാധനയെസ്സംബന്ധിച്ച അല്പാശയങ്ങളും നിലനിൽക്കും. അദ്ധ്യാത്മജീവിതത്തിൽ വളരെയധികം പുരോഗമിച്ചിട്ടുള്ളവർ ഈവക നിസ്സാരസഹായങ്ങളെ ഗൗനിക്കാറില്ല. തങ്ങൾക്കുവേണ്ടി ഓരോന്നന്വേഷിക്കുക, തങ്ങൾക്കുവേണ്ടി, ഓരോന്നാഗ്രഹിക്കുക – ഇതിനെ അവർ മിക്കവാറും മറന്നുകഴിഞ്ഞിരിക്കുന്നു.[3] അവരിലുള്ള പ്രബലമായ ചിത്തവൃത്തി, ''സഹോദരാ. ഞാനല്ല നീയാണ്,'' എന്നുള്ളതാകുന്നു. അവരാണ് നിർഗുണേശ്വരനെ ആരാധിക്കാൻ അധികാരികൾ. എന്താണ് നിർഗുണേശ്വരൻെറ ആരാധനയെന്നുവെച്ചാൽ? അതിൽ ''പ്രഭോ, ഞാൻ അല്പനാണ്, എന്നിൽ കൃപയുണ്ടാകണേ'' എന്ന മാതിരിയുള്ള അടിമത്തമില്ല, ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്തിട്ടുള്ള ആ പഴയ പേർഷ്യൻ കവിത നിങ്ങൾക്കറിയാമല്ലോ. ''ഞാൻ എൻെറ പ്രിയയെ കാണാൻ ചെന്നു. വാതിലടച്ചിരുന്നു. ഞാൻ മുട്ടി, ഉള്ളിൽനിന്ന് ഒരു ശബ്ദം കേട്ടു. ആരാണത്?' 'ഞാൻ തന്നെ.'

1 നൂനം വിമുഷ്ടമതയസ്തവ മായയാ തേ
യേ ത്വാം ഭവാപ്യയവിമോക്ഷണമന്യഹേതോഃ
അർച്ചന്തി കല്പകതരും കണപോപഭോഗ്യ-
മിച്ഛന്തി യത്സ്പർശജം നിരയേഽപി നൃണാം. (ഭാ. 4.9.9)

ജനനമരണങ്ങളിൽനിന്നു വിമുക്തി തരുന്ന അങ്ങയെ മറ്റു കാര്യങ്ങൾക്കുവേണ്ടി ആരാധിക്കുന്നവർ (അങ്ങയെ അറിയായ്മയായ) മായകൊണ്ടു കാഴ്ച പിഴച്ചവർ തന്നെ. കല്പകവൃക്ഷത്തെ അർച്ചിച്ചിട്ട് . നരകത്തിലും കിട്ടുന്ന ശവഭോഗമാണ് അവരാഗ്രഹിക്കുന്നത്: ഇന്ദ്രിയ(ങ്ങളെക്കൊണ്ടു ജഡവസ്തുക്കളെ സ്പർശിച്ചു കിട്ടുന്ന) സുഖം ശവഭോഗം മാത്രമാണ്.

2 മുതലയുടെ പിടിയിൽപ്പെട്ടു മരണവാരിയിൽ മൂക്കറ്റം മുങ്ങിയിട്ടും ഗജേന്ദ്രൻെറ അന്തിമപ്രാർത്ഥനയിലെ ചുണ നോക്കുക;

ജിജീവിഷേ നാഹമിഹാമുയാ കിമന്തർബഹിശ്ചാവൃതയേഭയോന്യാ
ഇച്ഛാമി കാലേന ന യസ്യ വിപ്ലവസ്തസ്യാത്മലോകാവരണസ്യ മോക്ഷം.
(ഭാ. 8.3.25)

അകവും പുറവും ഇരുളടഞ്ഞ ഈ ആനപ്പിറവികൊണ്ടെന്തു ഫലം? ഇതിലുള്ള ജീവിതമെനിക്കു വേണ്ട. കാലംകൊണ്ടു പൊളിയാത്തതും ആത്മപ്രകാശത്തെ മറയ്ക്കുന്നതുമായ മറയുടെ വിടുതൽ – മോക്ഷം – ആണ് എനിക്കു വേണ്ടത്.

3 ന നാകപൃഷ്ഠം ന ച സാർവഭൗമം ന പാരമേഷ്ഠ്യം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ വാഞ്ഛന്തി യത്പാദരജഃ പ്രപന്നാഃ.
(ഭാ. 10.16.37)

സ്വർഗ്ഗമോ ചക്രവർത്തിസ്ഥാനമോ ബ്രഹ്മപദമോ രസാതലാധിപത്യമോ യോഗസിദ്ധികളോ പുനർജൻമമൊടുങ്ങലോപോലും അങ്ങയുടെ പാദപാംസുക്കളെ ശരണം പ്രാപിച്ചവർ ആഗ്രഹിക്കുന്നില്ല.

വാതിൽ തുറന്നില്ല. രണ്ടാമതും ഞാൻ ചെന്നു, മുട്ടി. അതേ ചോദ്യ മായി: അതേ മറുപടിയും കൊടുത്തു. വാതിൽ തുറന്നില്ല. ഞാൻ മൂന്നാമതു ചെന്നു. അപ്പോഴും അതേ ചോദ്യം വന്നു. ഞാൻ മറുപടി പറഞ്ഞു; 'പ്രിയേ, ഞാൻ നീതന്നെ.' വാതിൽ തുറന്നു.'' നിരുപാധി കേശ്വരനെ ആരാധിക്കുന്നതു സത്യത്തിൽക്കൂടിയാണ്. എന്താണ് സത്യം? ഞാൻ അവൻതന്നെയെന്ന്.[1] ''ഞാൻ നീയല്ല'' എന്നു പറയുമ്പോൾ അത് അസത്യമാണ്. ഞാൻ നിങ്ങളിൽനിന്ന് അന്യനാ ണെന്നു പറയുന്നത് അസത്യമാണ്, മുരത്ത നുണ.[2] ഞാനും ഈ ജഗത്തും ഒന്ന്, ജൻമനാ ഒന്ന്. ഞാൻ ജഗത്തുമായി ഒന്നാണെന്നത് എൻെറ ഇന്ദ്രിയങ്ങൾക്കു സ്വതഃസിദ്ധമാണ്. ഞാനും എന്നെ ആവ രണം ചെയ്യുന്ന വായുവും ഒന്നാണ്: ഞാനും ചൂടും ഒന്ന്, ഞാനും വെളിച്ചവും ഒന്ന്. ഏതൊരീശ്വരനെ ജഗത്തെന്ന് നാം വിളിക്കുന്നുവോ, ഏതൊരീശ്വരനെ ജഗത്തായി തെറ്റിദ്ധരിക്കുന്നുവോ, ആ ജഗൻ മയനും ഞാനും എന്നും ഒന്നുതന്നെ.[3] എന്തെന്നാൽ നിത്യദൃക്കായ അവൻതന്നെയാണ്, മറ്റാരുമല്ല, ഓരോ ഹൃദയത്തിലും 'ഞാൻ ഉണ്ട്' എന്നു പറയുന്നത്. അവൻ അമരനും അനിദ്രനും നിത്യബുദ്ധനും

---

1 യത്തേ രൂപം കല്യാണതമം തത്തേ പശ്യാമി
യോ*f*സാവസൗ പുരുഷഃ സോ*f*ഹമസ്മി (ഈ.16)

നിൻെറ അത്യന്തശോഭനമായ രൂപം ആത്മസ്വരൂപിയായ നിൻെറ പ്രസാദം കൊണ്ട് എനിക്കു കാണണം. ആ ആദിത്യമണ്ഡലസ്ഥനായ പുരുഷനും ഈ ഞാനും ഒന്നുതന്നെ.

ഇതിൻെറ ഭാഷ്യത്തിൽ ആചാര്യസ്വാമികൾ പറയുന്നു;–

കിം ചാഹം ന തു ത്വാം ഭൃത്യവദ്‌യാചേ യോ*f*സാവാദിത്യമണ്ഡലസ്ഥോ വ്യാഹൃത്യവയവഃ പുരുഷഃ പുരുഷാകാരത്വാത്, പൂർണ്ണം വാ അനേന പ്രാണ– ബുദ്ധ്യാത്മനാ ജഗത് സമസ്തമിതി പുരുഷഃ, പുരി ശയനാദ്‌വാ പുരുഷഃ, സോ*f*ഹമസ്മി. (ഈ. ശം.ഭാ.16)

ഞാൻ ഭൃത്യനെപ്പോലെ അങ്ങയോടു യാചിക്കുകയുമല്ല. ആദിത്യമണ്ഡല സ്ഥനായും ജഗത്‌വ്യാപിയായുമുള്ള പുരുഷൻതന്നെയാണ് ഈ ഞാൻ!

2 അഥ യോ*f*ന്യാം ദേവതാമുപാസ്തേ അന്യോ*f*സാവന്യോ*f*ഹമസ്മീതി
ന സ വേദ യഥാ പശുരേവം സ ദേവാനാം. (ബൃ. 1.4.10)

എന്നാൽ വേറായുള്ള ഈശ്വരനെ ഉപാസിക്കുന്നവൻ – ഈശ്വരൻ വേറേ, ഞാൻ വേറേ എന്നിങ്ങനെ വിചാരിക്കുന്നവൻ – തത്ത്വം അറിയുന്നില്ല: മനുഷ്യർക്ക്) പശു എപ്രകാരമോ അപ്രകാരമാണ് അവൻ ദേവൻമാർക്ക്.

3 സർവഭൂതസ്ഥമാത്മാനം സർവഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവത്ര സമദർശനഃ. (ഗീ. 6.29)

അന്തഃകരണങ്ങളെ അടക്കിയവൻ സർവ്വഭൂതങ്ങളിലും ആത്മാവിനെയും സർവ്വഭൂതങ്ങളേയും ആത്മാവിലും കാണുന്നു. ആ യോഗി സർവ്വത്ര ഒരേ ബ്രഹ്മ ത്തെത്തന്നെ ഒരു ഭേദവുമില്ലാതെ ദർശിക്കുന്നു.

അമൃതനുമാണ്. അവൻെറ മഹിമ അനന്തമാണ്, അവൻെറ ശക്തി അക്ഷയമാണ്. ഞാനും അവനും ഒന്നാണ്.[1]

ഇത്രമാത്രമാണ് നിർഗുണോപാസന. ഫലമോ? മനുഷ്യജീവിതം ആകമാനം മാറുന്നു. ബലം, ബലമൊന്നുമാത്രമാണ് നമുക്ക് ഈ ജീവിതത്തിൽ അത്യാവശ്യമായിരിക്കുന്നത്. പാപമെന്നും ശോകമെന്നും പറയുന്നതിനെല്ലാം ഏകകാരണം നമ്മുടെ ദൗർബ്ബല്യമാണ്. ദൗർബല്യത്തോടുകൂടി അജ്ഞാനവും അജ്ഞാനത്തോടുകൂടി ക്ലേശങ്ങളും വന്നുചേരുന്നു. ഇതാകട്ടെ നമ്മെ ബലവാൻമാരാക്കും. അപ്പോൾ ക്ലേശങ്ങളെ നാം പരിഹസിച്ചു തള്ളും. ദുഷ്ടൻമാരുടെ അക്രമങ്ങളിൽ മന്ദഹസിക്കും. ക്രൂരനായ വ്യാഘ്രം അവൻെറ ക്രൂരസ്വഭാവത്തിനു പിന്നിൽ എൻെറ ആത്മസ്വരൂപത്തെ വെളിപ്പെടുത്തിത്തരും.[2] അതായിരിക്കും ഫലം. ഈശ്വരനുമായി ഒന്നായ ആത്മാവിനാണ് ബലം.[3] മററാർക്കും ബലമില്ല. നിങ്ങളുടെ ബൈബിളിൽ പറയുന്ന, നസറേത്തിലെ യേശുവിൻെറ ആ ബലത്തിനു ഹേതു എന്താണെന്നാണ് നിങ്ങൾ വിചാരിക്കുന്നത്? ചതിയൻമാരുടെ നേരെ ചിരിക്കയും കൊല്ലാൻ വന്നവരെ അനുഗ്രഹിക്കയും ചെയ്ത ആ മഹാത്മാവിൻെറ അനന്തബലം എവിടെ നിന്നു വന്നു? ''ഞാനും എൻെറ ജഗത്പിതാവും ഒന്നുതന്നെ.''[4] അതാണ് ബലം. ''പിതാവേ, ഞാൻ അങ്ങയോട് ഒന്നായിരിക്കുംപോലെ, ഇവരോടും ഞാൻ ഒന്നായിരിക്കണമേ'' എന്ന പ്രാർത്ഥനയാണ് നിരുപാധികനായ ഈശ്വരൻെറ ഭജനം. ജഗത്തുമായി ഏകീഭവിക്കുക, ഈശ്വരനുമായി ഏകീഭവിക്കുക. ഈ നിരുപാധികനായ ഈശ്വരനെ തെളിയിക്കാൻ വേറെ പ്രമാണങ്ങളും ദൃഷ്ടാന്തങ്ങളും വേണ്ട. അവൻ നമ്മുടെ ഇന്ദ്രിയങ്ങളെക്കാളുമധികം നമ്മോടടുത്തിരിക്കുന്നു. നമ്മുടെ മനസ്സിനേക്കാളുമധികം നമ്മോടടുത്തിരിക്കുന്നു.[5] അവനിൽക്കൂടിയാണ് നാം കാണുന്നതും വിചാരിക്കുന്നതും. മറ്റേതു വസ്തുവിനെയും കാണുവാൻ

1 ബൃ. 4.4.25 (പു.42, ചു.1)

2 ബ്രാഹ്മണേ പുല്കസേ സ്തേനേ ബ്രഹ്മണ്യേƒർക്കേ സ്ഫുലിംഗകേ
അക്രൂരേക്രൂരകേ ചൈവ സമദൃക് പണ്ഡിതോ മതഃ (ഭാ. 11.29.14)

ബ്രാഹ്മണനിലും പറയനിലും കള്ളനിലും ബ്രഹ്മജ്ഞാനിയിലും സൂര്യനിലും തീപ്പൊരിയിലും ശാന്തനിലും ക്രൂരനിലുംപോലും സമമായ ആത്മതത്ത്വത്തെ കാണുന്നവനാണ് പണ്ഡിതൻ.

3 ആത്മനാ വിന്ദതേ വീര്യം. (കേ. 2.4)

4 I and my father are one. (St. John 10.36)

5 ഏഷ ത ആത്മാ സർവ്വാന്തരഃ. (ബൃ. 3.4.2)

ഇതാണ് എല്ലാറ്റിലും ഉള്ളിലുള്ള ആത്മാവ്.

ആദ്യം അവനെ കാണണം.[1] ഈ ചുമർ കാണണമെങ്കിൽ ആദ്യം ഞാൻ അവനെ കാണണം, പിന്നെ ഈ ചുമരിനെയും. എന്തെന്നാൽ അവനാണ് നിത്യസാക്ഷി.[2] ആര് ആരെ കാണുന്നു? അവൻ ഇവിടെ നമ്മുടെ ഹൃദയാന്തർഭാഗത്തിലാണ്.[3] ശരീരങ്ങളും മനസ്സും മാറുന്നു. സുഖദുഃഖങ്ങളും നൻമതിൻമകളും വരുന്നു, പോകുന്നു. ദിവസങ്ങളും സംവൽസരങ്ങളും ഉരുണ്ടുപോകുന്നു. ജീവിതം വരികയും പോകുകയും ചെയ്യുന്നു. എന്നാൽ അവൻ മരിക്കുന്നില്ല.[4] ''ഞാനുണ്ട്'' ''ഞാനുണ്ട്'' എന്ന അതേ ശബ്ദം, അതിനു മാറ്റമില്ല: അതു നിത്യമാണ്. അവനിലും അവയിൽക്കൂടിയും നാം എല്ലാം അറിയുന്നു. അവനിലും അവനിൽക്കൂടിയും എല്ലാം കാണുന്നു, അവനിലും അവനിൽക്കൂടിയും നാം വിഷയങ്ങളെ സ്പർശിക്കുന്നു, ചിന്തിക്കുന്നു, ജീവിക്കുന്നു, നാം ഉണ്ട്. ഏതൊരാത്മാവിനെ ക്ഷുദ്രവും പരിമിതവുമായി നാം തെറ്റിദ്ധരിക്കുന്നുവോ ആ 'ഞാൻ' എൻെറ 'ഞാൻ' മാത്രമല്ല, നിങ്ങളുടെയുമാണ്, എല്ലാവരുടെയും 'ഞാൻ', മൃഗങ്ങളുടെയും ദേവൻമാരുടെയും അത്യന്തനികൃഷ്ടജീവികളുടെയും 'ഞാൻ', ആണ്. 'ഞാൻ ഉണ്ട്' എന്ന അതുതന്നെ കൊലയാളിയിലും സുകൃതിയിലും, അതുതന്നെ ധനികനിലും ദരിദ്രനിലും: അതുതന്നെ സ്ത്രീയിലും പുരുഷനിലും: അതുതന്നെ മനുഷ്യനിലും മൃഗങ്ങളിലും. അത്യന്തനികൃഷ്ടമായ ജീവാണുമുതൽ അത്യുത്കൃഷ്ടനായ ദേവൻ വരെയുള്ള സർവ്വത്തിൻെറയും ആത്മാവിൽ (ഹൃദയത്തിൽ) അവൻ കുടികൊണ്ട്[5] ''സോഽഹം, സോഽഹം'', എന്നിങ്ങനെ നിത്യവും

1 ആത്മാ തു പ്രമാണാദിവ്യവഹാരാശ്രയത്വാത് പ്രാഗേവ പ്രമാണാദിവ്യവഹാരാത് സിദ്ധ്യതി. (ബ്ര.സൂ.ശം.ഭാ. 2.3.7)

ആത്മാവ് പ്രമാണാദിവ്യവഹാരങ്ങൾക്ക് ആശ്രയമാകയാൽ പ്രമാണാദിവ്യവഹാരങ്ങൾക്കും മുമ്പുതന്നെ ഉള്ളതാണ്, സ്വയം സിദ്ധമാണ്.

2 ശ്വേ. 6.11 (പു.7, ചു.2)

3 ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേഽർജുന തിഷ്ഠതി. (ഗീ. 18.61)

4 നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം. (ക. 5.13)

അവൻ അനിത്യങ്ങളുടെ ഇടയ്ക്കു നിത്യനും ചേതനങ്ങളുടെയെല്ലാം ചേതനവുമാകുന്നു.

സമം സർവേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി. (ഗീ. 13.27)

സർവ്വഭൂതങ്ങളിലും ഒരുപോലെ – അവ നശിക്കുമ്പോഴും നശിക്കാതെ – നിലകൊള്ളുന്ന പരമേശ്വരനെ കാണുന്നവനാണ് കാണുന്നവൻ.

5 പ്രത്യങ്ജനാസ്തിഷ്ഠതി സർവതോമുഖഃ (ശ്വേ. 2.16)

സർവതോമുഖനായ ഈശ്വരൻ സർവജനങ്ങളുടെയും പ്രത്യഗാത്മാവായിരിക്കുന്നു.

സർവാനനശിരോഗ്രീവഃ സർവഭൂതഗുഹാശയഃ
സർവവ്യാപീ സ ഭഗവാൻ തസ്മാത് സർവഗതഃ ശിവഃ (ശ്വേ. 3.11)

പ്രഖ്യാപിക്കുന്നു. അവിടെ എന്നും മുഴങ്ങുന്ന ആ നാദത്തെ നാം എപ്പോൾ അറിയുന്നുവോ, ഈ തത്ത്വം നമുക്ക് എപ്പോൾ മനസ്സിലാകുന്നുവോ, അപ്പോൾ സമസ്തപ്രപഞ്ചവും സ്വരഹസ്യം പ്രകാശിപ്പിച്ചിരിക്കും, പ്രകൃതി സ്വരഹസ്യം നമുക്കു വിട്ടുതന്നിരിക്കും. ഇതിലധികം ഒന്നും അറിയേണ്ടതില്ല.[1] ഇപ്രകാരം എല്ലാ മതങ്ങളും അന്വേഷിക്കുന്ന ആ സത്യം നാം കണ്ടെത്തുന്നു. ഭൗതികവിജ്ഞാനങ്ങളെല്ലാം ആ സത്യത്തെ അപേക്ഷിച്ച് രണ്ടാംതരം മാത്രം. സർവ്വദേവാത്മകനായ സർവ്വേശ്വരനോട് നമ്മെ ഒന്നാക്കുന്ന ജ്ഞാനമേതോ, അതാണ് യഥാർത്ഥജ്ഞാനം.

---

1 ഏതാവദേവാഹമേതത് പരം ബ്രഹ്മ വേദ നാതഃ പരമസ്തി. (പ്ര. 6.7)

അറിയേണ്ടതായി ഇത്രയേയുള്ളു. ഈ പരബ്രഹ്മത്തെ എനിക്കറിയാം. ഇതിലപ്പുറമൊന്നുമില്ല.

> ഏതജ്ജ്ഞേയം നിത്യമേവാത്മസംസ്ഥം
> നാതഃ പരം വേദിതവ്യം ഹി കിഞ്ചിത്
> ഭോക്താ ഭോഗ്യം പ്രേരിതാരം ച മത്വാ
> സർവം പ്രോക്തം ത്രിവിധം ബ്രഹ്മമേതത്. (ശ്വേ. 1.12)

ആത്മാവിൽത്തന്നെ നീങ്ങാതെ നിലകൊള്ളുന്ന ഈ ബ്രഹ്മത്തെ അറിയേണ്ടതാണ്. ഇതിലപ്പുറം ഒന്നും അറിയാനില്ല: ഭോക്താവായ ജീവനും ഭോഗ്യമായ പ്രകൃതിയും പ്രേരിതാവായ ഈശ്വരനും എല്ലാം ഈ ബ്രഹ്മത്തിൻെറ മൂന്നു ഭാവങ്ങളാണ്. ഇതു ധ്യാനയോഗംകൊണ്ടു (മഹർഷിമാർ അറിഞ്ഞു) പറഞ്ഞിട്ടുണ്ട്.

# അദ്ധ്യായം 3

## സാധനകൾ

(അമേരിക്കൻ പ്രസംഗം)

ജ്ഞാനാർത്ഥികൾക്ക് അവശ്യം വേണ്ട യോഗ്യതകളിൽക്ക ആദ്യത്തേത് ശമവും ദമവും ആകുന്നു. ഇവ രണ്ടും ഒന്നിച്ചുപോകും. ഇന്ദ്രിയങ്ങളെ പുറത്തു പോയി അലഞ്ഞുതിരിയാതെ സ്വസ്വകേന്ദ്രങ്ങളിൽ നിർത്തുന്നതാണ് ഈ സാധന. 'ഇന്ദ്രിയം' എന്നാൽ എന്താണെന്ന് ആദ്യം വിവരിക്കാം. ഇതു നമ്മുടെ കണ്ണുകൾ, ഈ കണ്ണുകളല്ല ദർശനേന്ദ്രിയങ്ങൾ: ഇവ ബാഹ്യകരണങ്ങൾമാത്രം. എനിക്ക് ഈ കണ്ണുകളുണ്ടായാലും നേത്രേന്ദ്രിയമില്ലെങ്കിൽ കാണാൻ കഴിയില്ല. എന്നല്ല ഇന്ദ്രിയങ്ങളും കരണങ്ങളും ഉണ്ടായാലും മനസ്സുകൂടി സംബന്ധിച്ചില്ലെങ്കിൽ ദർശനമുണ്ടാവില്ല. അതുകൊണ്ട് ഓരോ പ്രത്യക്ഷത്തിലും മൂന്നു സാധനങ്ങൾ വേണം; ആദ്യം ബാഹ്യകരണങ്ങൾ, പിന്നെ അന്തരിന്ദ്രിയങ്ങൾ, അവസാനം മനസ്സ്. ഇതിലേതെങ്കിലും ഒന്നില്ലാഞ്ഞാൽ പ്രത്യക്ഷമുണ്ടാവില്ല. മനസ്സ് ഇപ്രകാരം ബാഹ്യവും ആന്തരവുമായ രണ്ടു കരണങ്ങളിൽക്കൂടി വ്യാപരിക്കുന്നു. ഞാൻ വിഷയങ്ങളെ ദർശിക്കുമ്പോൾ മനസ്സ് പുറത്തുപോകുന്നു. ഇനി ഞാൻ കണ്ണടച്ച് എന്തെങ്കിലും ചിന്തിക്കുന്നുവെന്നിരിക്കട്ടെ: മനസ്സ് പുറത്തു പോകുന്നില്ലെങ്കിലും ആന്തരമായി വ്യാപരിക്കുന്നുണ്ട്. ഇങ്ങനെ, രണ്ടു സന്ദർഭങ്ങളിലും ഇന്ദ്രിയവ്യാപാരമുണ്ട്. ഞാൻ

---

ക്ക തസ്മാദേവംവിച്ഛാന്തോ ദാന്ത ഉപരതസ്തിതിക്ഷുഃ സമാഹിതോ ഭൂത്വാ അത്മന്യേവാത്മാനം പശ്യതി. (ബൃ. 4.4.23)

അതുകൊണ്ട് കർമ്മത്തെ ആശ്രയിച്ചല്ല ആത്മമഹിമയിരിക്കുന്നത് എന്നറിയുന്നവൻ ശാന്തനും ദാന്തനും ഉപരതനും തിതിക്ഷുവും സമാഹിതനുമായിട്ട് തന്നിൽത്തന്നെ പരമാത്മാവിനെ ദർശിക്കുന്നു.

ഈ യോഗ്യതകൾക്ക് 'സാധനചതുഷ്ടയം' എന്നാണ് വേദാന്തപ്രസിദ്ധി;–

സാധനാന്യത്ര ചത്വാരി കഥിതാനി മനീഷിഭിഃ
യേഷു സൽസ്വേവ സന്നിഷ്ഠാ യദഭാവേ ന സിധ്യതി.
ആദൗ നിത്യാനിത്യവസ്തുവിവേകഃ പരിഗണ്യതേ
ഇഹാമുത്രഫലഭോഗവിരാഗസ്തദനന്തരം
ശമാദിഷട്കസമ്പത്തിർമുമുക്ഷുത്വമിതി സ്ഫുടം. (വി.ചൂ. 18,19)

നാലു സാധനകളെ ഇവിടെ അറിവുള്ളവർ പറഞ്ഞിട്ടുണ്ട്. അവയുണ്ടെങ്കിലേ സത്തായ ബ്രഹ്മത്തിൽ നിഷ്ഠയുണ്ടാവൂ. ഇല്ലെങ്കിലില്ല. ഒന്നാമതായി നിത്യാനിത്യവസ്തുവിവേകത്തെ പരിഗണിച്ചിരിക്കുന്നു: ഇഹപരഫലഭോഗവിരാഗം അതിനുശേഷം. പിന്നെ ശമാദിഷട്കസമ്പത്തിയും മുമുക്ഷുത്വവും, ഇത്രതന്നെ.

നിങ്ങളെ നോക്കി സംസാരിക്കുമ്പോൾ ഇന്ദ്രിയങ്ങളും കരണങ്ങളും പ്രവർത്തിക്കുന്നു. കണ്ണടച്ചു ചിന്തിക്കുമ്പോൾ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നെങ്കിലും കരണങ്ങൾ പ്രവർത്തിക്കുന്നില്ല. ഇന്ദ്രിയങ്ങളുടെ പ്രവൃത്തി കൂടാതെ യാതൊരു മനോവ്യാപാരവുമില്ല. വല്ലൊരാലംബനവുമില്ലാതെ നിങ്ങൾക്കൊന്നും സങ്കല്പിക്കാൻ കഴിയില്ലെന്നു കാണാം. കണ്ണുപൊട്ടനുപോലും, ഒരാലംബനത്തിൽക്കൂടി ചിന്തിക്കേണ്ടിയിരിക്കുന്നു. നേത്രവും ശ്രോത്രവും പ്രായേണ കർമ്മനിരതങ്ങളാണ്. ഇന്ദ്രിയങ്ങൾ[1] എന്നു പറയുന്നത് മസ്തിഷ്കത്തിലെ നാഡീകേന്ദ്രങ്ങളാണെന്നു പ്രത്യേകം ഓർക്കണം. ഈ കണ്ണും ചെവിയും കാണാനും കേൾക്കാനുമുള്ള കരണങ്ങൾമാത്രം: ഇന്ദ്രിയങ്ങൾ ഉള്ളിലാണ്. വല്ല കാരണത്താലും ഇന്ദ്രിയങ്ങൾ നശിച്ചാൽ, ഈ കണ്ണും ചെവിയുമുണ്ടായാലും, കാണാനോ കേൾക്കാനോ സാധിക്കില്ല. അതുകൊണ്ടു മനഃസ്വാധീനതയ്ക്ക് ആദ്യം ഈ ഇന്ദ്രിയങ്ങളെ സ്വാധീനമാക്കാൻ കഴിയണം.[2] മനസ്സിനെ ബാഹ്യമോ ആന്തരമോ ആയ വിഷയങ്ങളിൽ വ്യാപരിക്കാത്തവിധം നിയന്ത്രിച്ച്, ഇന്ദ്രിയങ്ങളെ അതാതിൻെറ കേന്ദ്രത്തിൽ നിർത്തുന്നതിനെയാണ് ഇവിടെ ശമദമങ്ങളെന്നു പറഞ്ഞത്. മനസ്സിനെ ബാഹ്യമുഖമാകാൻ വിടാത്തതു ശമം: ബാഹ്യകരണങ്ങളെ നിരോധിക്കുന്നതു ദമം.[3]

---

1 ഇന്ദ്രിയം വിഷയഗ്രഹണകാര്യാനുമേയം കരണസാമർത്ഥ്യം.
(ഛാ. ശം.ഭാ. 3.6.2)

വിഷയങ്ങളെ ഗ്രഹിക്കുന്നതിനു കരണത്തിനുള്ള സാമർത്ഥ്യമാണ് ഇന്ദ്രിയം: ഇതു വിഷയഗ്രഹണമെന്ന കാര്യംകൊണ്ട് അനുമാനിക്കാവുന്നതാണ്.

2 തസ്മാത്ത്വമിന്ദ്രിയാണ്യാദൗ നിയമ്യ ഭരതർഷഭ
പാപ്മാനം പ്രജഹി ഹ്യേനം ജ്ഞാനവിജ്ഞാനനാശനം. (ഗീ. 3.41)

അതുകൊണ്ട് അർജ്ജുന, നീ ആദ്യം ഇന്ദ്രിയങ്ങളെ ജയിച്ച്, പാപകാരിയായിരിക്കുന്ന കാമത്തെ പരിത്യജിക്കുക. അറിവിനെയും അനുഭവത്തെയും നശിപ്പിക്കുന്നതാണ് ഈ കാമം.

3 ഹൃദീന്ദ്രിയാണി മനസാ സന്നിവേശ്യ. (ശ്വേ. 2.8)
ആത്മനി സർവേന്ദ്രിയാണി സംപ്രതിഷ്ഠാപ്യ. (ഛാ. 8.15.1)

'ബുദ്ധിയിൽ ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ടു നിലനിർത്തിയിട്ട്, 'ബുദ്ധിയിൽ സർവ്വേന്ദ്രിയങ്ങളെയും നന്നായി ഉറപ്പിച്ചിട്ട്, എന്നു വേദവിധിയുണ്ട്.

വിരജ്യ വിഷയവ്രാതാദ്ദോഷദൃഷ്ട്യാ മുഹുർമുഹുഃ
സ്വലക്ഷ്യേ നിയതാവസ്ഥാ മനസഃ ശമമുച്യതേ.
വിഷയേഭ്യഃ പരാവൃത്യ സ്ഥാപനം സ്വസ്വഗോളകേ
ഉഭയേഷാമിന്ദ്രിയാണാം സ ദമഃ പരികീരത്തിതഃ. (വി.ചൂ. 22, 23)

വിഷയങ്ങളിൽ ദോഷമുണ്ടെന്നു പേർത്തും കണ്ട് വിഷയാവലിയിൽനിന്നു വിരക്തമായി മനസ്സ് ലക്ഷ്യത്തിൽ അടങ്ങിനിൽക്കുന്ന അവസ്ഥയ്ക്ക് ശമം എന്നു പറയുന്നു. കർമ്മേന്ദ്രിയങ്ങളേയും ജ്ഞാനേന്ദ്രിയങ്ങളേയും പിൻതിരിച്ച് അതതിൻെറ കേന്ദ്രത്തിൽ ഉറപ്പിച്ചുനിർത്തുന്നതിനു ദമം എന്നു പറയുന്നു.

അടുത്ത സാധന ഏറ്റവും പ്രയാസമുള്ള തിതിക്ഷയാണ്. (തത്ത്വ ജ്ഞാനിയാവുക വളരെ പ്രയാസപ്പെട്ട പണിയാണ്!) ''തിൻമയെ എതിർക്കരുത്''[1] എന്ന സഹിഷ്ണുതാദർശത്തിൽ കുറഞ്ഞ ഒന്നുമല്ല തിതിക്ഷ. ഇതിന് അല്പം വിവരണം വേണം. നാം തിൻമയെ എതിർക്കുന്നില്ലായിരിക്കാം. എന്നാൽ അതേസമയം വളരെ ക്ലേശം തോന്നുന്നുണ്ടായിരിക്കും. ഒരുവൻ എന്നോടു വളരെ പരുഷമായി സംസാരിച്ചാൽ, ഞാൻ അതിന് അയാളെ വെളിവായി വെറുത്തെന്നു വരില്ല, മറുവാക്ക് പറഞ്ഞെന്നു വരില്ല, കോപത്തെ അടക്കിനിർത്തിയെന്നും വരാം. എന്നാൽ കോപവും വെറുപ്പും ഉള്ളിലുണ്ടായിരിക്കും. അകമേ അതികഠിനമായ വിരോധം അയാളോടു തോന്നുന്നുമുണ്ടാവും. ഇതു തിതിക്ഷയല്ല. വെറുപ്പോ കോപമോ ഒട്ടും തോന്നരുത്, പ്രതികാരചിന്ത പോലുമരുത്. ഒന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ മനസ്സ് അത്ര ശാന്തമായിരിക്കണം. ഈ അവസ്ഥയിലായാലേ എനിക്കു തിതിക്ഷ സിദ്ധമായിട്ടുള്ളു: അതിനു മുമ്പില്ല. ദുഃഖങ്ങളെ എതിർക്കാനോ ഓടിക്കാനോ ഒരു വിചാരവുമില്ലാതെ, തെല്ലു വേദനയോ പശ്ചാത്താപമോപോലും മനസ്സിൽ തോന്നാതെ, സർവ്വവും സഹിക്കുക, ഇതാണ് തിതിക്ഷ.[2] ഞാൻ പ്രതികാരം ചെയ്തില്ല: എന്നിട്ട് വലുതായ ആപത്തു സംഭവിക്കുന്നു. എനിക്കു തിതിക്ഷയുണ്ടെങ്കിൽ, എതിർക്കാത്തതിൽ ഒരു പശ്ചാത്താപവും തോന്നാൻ പാടില്ല. മനസ്സ് ഈ അവസ്ഥയെ പ്രാപിച്ചാൽ അതു തിതിക്ഷയിൽ പ്രതിഷ്ഠിതമായി. ഈ തിതിക്ഷ ശീലിക്കാൻ ഭാരതീയർ അസാധാരണങ്ങളായ പലതും ചെയ്യാറുണ്ട്. അവർ ഭയങ്കരമായ ചൂടും തണുപ്പും കൂസാതെ സഹിക്കും. മഞ്ഞുകട്ടയും അവർക്കു നിസ്സാരം. എന്തെന്നാൽ ശരീരത്തെപ്പറ്റി അവർ ഗൗനിക്കുന്നേയില്ല. അതിനെ ഒരു പരകീയവസ്തു[3] എന്ന നിലയിൽ അങ്ങനെതന്നെ വിട്ടിരിക്കയാണ്.

---

ധൃത്യാ ശിശ്നോദരം രക്ഷേത് പാണിപാദം ച ചക്ഷുഷാ
ചക്ഷുഃശ്രോത്രേ ച മനസാ മനോ വാചം ച വിദ്യയാ.
(മ.ഭാ.ശാ. 330.28)

ശിശ്നം ഉദരം എന്നിവയെ തൻേറടംകൊണ്ടു രക്ഷിക്കണം: കൈകാലുകളെ (ചാപല്യത്തിൽനിന്നു) കണ്ണുകൊണ്ട് കാത്തുകൊള്ളണം. കണ്ണും കാതും (ഇളകാതെ) മനസ്സുകൊണ്ടു രക്ഷിക്കുക: മനസ്സും വാക്കും (പതറാതെ) വിദ്യകൊണ്ടും പാലിക്കണം.

1 Resist not evil. (St. Mathew 7.39.)

2 സഹനം സർവദുഃഖാനാമപ്രതീകാരപൂർവകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ. (വി.ചൂ. 24)

3 പിത്രോഃ കിം? സ്വം നു? ഭാര്യയാഃ? സ്വാമിനോഽഗ്നേഃ? ശ്വഗൃധ്രയോഃ?
കിമാത്മനഃ? കിം സുഹൃദാമിതി യോ നാവസീയതേ. (ഭാ. 11.26.19)

ഇനിയത്തേത് ഉപരതിയാണ്.[1] ഇന്ദ്രിയവിഷയങ്ങളെ ചിന്തിക്കാതിരിക്കുകയാണ് അത്. നമ്മുടെ സമയത്തിലേറെയും നാം ഇന്ദ്രിയവിഷയങ്ങളെ ചിന്തിച്ചുകളകയാണ്.[2] നാം കണ്ടതും കേട്ടതും, കാണേണ്ടതും കേൾക്കേണ്ടതും, തിന്നതും തിന്നുന്നതും തിന്നേണ്ടതുമായ ഓരോന്നിനെയും, മുമ്പു താമസിച്ച സ്ഥലങ്ങളെയും മറ്റോരോ വിഷയങ്ങളെയും പറ്റി സദാ ചിന്തിക്കയോ പറയുകയോ ചെയ്ത് നമ്മുടെ കാലമധികവും കളയുന്നു. വേദാന്തിയാവാൻ ആഗ്രഹിക്കുന്നവൻ ഈ ശീലം ഉപേക്ഷിക്കതന്നെ വേണം.

അടുത്ത സാധന ശ്രദ്ധ[3]യാണ്: അതായത് വിശ്വാസം. മതത്തിലും ഈശ്വരനിലും ദൃഢവിശ്വാസമുണ്ടായിരിക്കണം. ഈ ശ്രദ്ധയുണ്ടാവുന്നതുവരെ ആർക്കും ജ്ഞാനിയാകുവാൻ യോഗ്യത സിദ്ധിക്കുന്നില്ല.

ഈ ശരീരം അച്ഛനമ്മമാരുടെയാണോ? ഭാര്യയുടെയാണോ? അതോ (ജോലി തരുന്ന) യജമാനന്റെ വകയോ? അതോ (ചുടലയിലെ) തീയുടെയോ നായയുടെയോ കഴുകന്റെയോ? അതോ (ഞാനെന്നഭിമാനിക്കുന്ന) എന്റെയോ, അതോ (എനിക്കു നൻമ ഉപദേശിച്ച) സുഹൃത്തുക്കളുടെയോ? ഇങ്ങനെ ആലോചിച്ചിട്ട് ഒരു തിട്ടവുമില്ല.

1 ബാഹ്യാനാലംബനം വൃത്തേരേഷോപരതിരുത്തമാ (വി. ചൂ. 23)

പുറമെ ഒന്നിനെയും ആശ്രയിക്കാതെയുള്ള ചിത്തവൃത്തിയുടെ ഇരിപ്പാണ് ഉത്തമമായ ഉപരതി.

2 അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു പതന്തി നരകേഽശുചൗ. (ഗീ. 16.16)

അവർ അനേക ചിന്തകളിൽ ചുറ്റിത്തിരിഞ്ഞു തെറ്റിദ്ധാരണയായ വലയിൽ കുടുങ്ങി കാമഭോഗങ്ങളിൽ അടങ്ങാത്ത ആസക്തിയോടെ നാറനരകത്തിൽ ചെന്നുവീഴുന്നു.

ശോകസ്ഥാനസഹസ്രാണി ഭയസ്ഥാനശതാനി ച
ദിവസേ ദിവസേ മൂഢമാവിശന്തി ന പണ്ഡിതം.
ഭൈഷജ്യമേതദ്ദുഃഖസ്യ യദേതന്നാനുചിന്തയേത്
ചിന്ത്യമാനം ഹി ന വ്യേതി ഭൂയശ്ചാപി പ്രവർദ്ധതേ.
(മ. ഭാ. ശാ. 330. 2,12)

നാൾതോറും ആയിരമായിരം ശോകാവസരങ്ങളും നൂറു നൂറു ഭയാവസരങ്ങളും മൂഢനിൽ ചെന്നുകയറുന്നു: ആത്മജ്ഞാനിയെ അവ ബാധിക്കുന്നില്ല. കഴിഞ്ഞതൊന്നും വൃഥാ ചിന്തിക്കാതിരിക്കുക എന്നതാണ് ദുഃഖത്തിനുള്ള മരുന്ന്. ചിന്തിക്കുന്നതുകൊണ്ടു ദുഃഖം വിട്ടുപോകുന്നില്ലെന്നുമാത്രമല്ല, മേൽക്കുമേൽ വളരുകകൂടി ചെയ്യുന്നു.

3 ശാസ്ത്രസ്യ ഗുരുവാക്യചസ്യ സത്യബുദ്ധ്യാവധാരണാ
സാ ശ്രദ്ധാ കഥിതാ സദ്ഭിർയയാ വസ്തൂപലഭ്യതേ. (വി.ചൂ. 25)

ശാസ്ത്രവും ഗുരുവാക്യവും സത്യമാണ് എന്ന ഉറച്ച ബുദ്ധിയാണ് ശ്രദ്ധയെന്ന് സത്തുക്കൾ പറയുന്നു. ആ ശ്രദ്ധകൊണ്ടു വസ്തുജ്ഞാനമുണ്ടാകുന്നു.

ശ്രദ്ധാമയോഽയം പുരഷോ യോ യച്ഛ്റദ്ധഃ സ ഏവ സഃ. (ഗീ.17.3)

ശ്രദ്ധാമയനാണ് മനുഷ്യൻ. ഒരുവൻ ഏതുതരം ശ്രദ്ധക്കാരനാണോ അവൻ അത്തരക്കാരൻതന്നെ.

ഈ ലോകത്തിൽ പല ലക്ഷത്തിലൊരുവൻപോലും ഈശ്വരനിൽ വിശ്വസിക്കുന്നില്ലെന്ന് ഒരു മഹാത്മാവ്[1] എന്നോടു പറയുകയുണ്ടായി. അതെന്തുകൊണ്ടാണെന്നു ഞാൻ ചോദിച്ചു. അദ്ദേഹം പറഞ്ഞു; ''ഈ മുറിയിൽ ഒരു കള്ളനുണ്ടെന്നു വിചാരിക്കുക. അടുത്ത മുറിയിൽ വളരെ സ്വർണ്ണമുണ്ടെന്നു കള്ളനറിയാമെന്നും കരുതുക. ഈ മുറികൾക്കിടയ്ക്ക് വളരെ നേർത്ത ഒരു തട്ടികയേയുള്ളു. എന്തായിരിക്കും ആ കള്ളൻെറ നില?'' ഞാൻ പറഞ്ഞു; ''അവനു തീരെ ഉറക്കം വരില്ല. മനസ്സു മുഴുവൻ ആ സ്വർണ്ണം തട്ടാനുള്ള തക്കം പാർത്തുകൊണ്ടിരിക്കും.'' അപ്പോൾ, അദ്ദേഹം പറഞ്ഞു; ''ഈശ്വരനിൽ വിശ്വസിക്കാനും അതോടൊപ്പം ഈശ്വരലാഭത്തിനു വേണ്ടി ഭ്രാന്തനാകാതിരിക്കുവാനും ഒരുവനു കഴിയുമെന്നു നീ വിചാരിക്കുന്നുവോ? അളവറ്റ അനന്താനന്ദനിധി അടുത്തുതന്നെ ഉണ്ടെന്നും അതു പ്രാപ്യമാണെന്നും സത്യമായി വിശ്വസിക്കുന്നെങ്കിൽ, അവൻ അതിനെ പ്രാപിക്കാനുള്ള പ്രയത്നത്തിൽ ഭ്രാന്തനാകയില്ലേ?''[2] ഈശ്വരനിൽ ഉറച്ച വിശ്വാസവും അതുകൊണ്ട് തത്പ്രാപ്തിക്കുള്ള വ്യഗ്രതയും[3] ചേർന്നതാണ് ശ്രദ്ധ.

അടുത്തതു സമാധാനം,[4] മനസ്സിനെ ഈശ്വരനിൽ നിർത്താനുള്ള നിരന്തരാഭ്യാസം. ഒരു ദിവസംകൊണ്ട് ഒന്നും സാധ്യമല്ല. ഈശ്വര

ശ്രദ്ധാവാംല്ലഭതേ ജ്ഞാനം
അജ്ഞശ്ചാശ്രദ്ധധാനശ്ച സംശയാത്മാ വിനശ്യതി
നായം ലോകോഽസ്തി ന പരോ ന സുഖം സംശയാത്മനഃ. (ഗീ. 17.39,40)

ശ്രദ്ധയുള്ളവൻ ജ്ഞാനം നേടുന്നു. ആത്മതത്ത്വം അറിയാത്തവനും, അറിഞ്ഞിട്ടു നിശ്ചയിക്കാത്തവനും, ശരിയോ തെറ്റോ എന്നു സംശയിച്ചിരിക്കുന്നവനും തീരെ നശിക്കുന്നു. 'സംശയിച്ചുകഴിയുന്നവന് ഈ ലോകവുമില്ല, പരലോകവുമില്ല, സുഖം അവനു കിട്ടുന്നേ ഇല്ല.

അസ്തീത്യേവോപലബ്ധവ്യഃ (ക.6.13)

ബ്രഹ്മം ഉള്ളതുതന്നെ എന്നിങ്ങനെമാത്രമേ അറിയാൻ കഴിയൂ.

1 ശ്രീരാമകൃഷ്ണദേവൻ

2 ഇഹ ചേദവേദീദഥ സത്യമസ്തി ന ചേദിഹാവേദീൻമഹതീ വിനഷ്ടിഃ
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി.
(കേ. 2.5)

ആത്മതത്ത്വം വെച്ചറിഞ്ഞാൽ ജൻമം സത്യമായി (സഫലമായി): ഇപ്പോൾത്തന്നെ അറിഞ്ഞില്ലെങ്കിലോ നാശം ഭയങ്കരം! വിവേകികൾ സർവ്വഭൂതങ്ങളിലും ബ്രഹ്മതത്ത്വം ദർശിച്ച് അവിദ്യാത്മകങ്ങളായ അഹംമമാദിഭാവങ്ങളിൽനിന്നു വിട്ട് അമൃതൻമാരാകുന്നു.

3 ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി: സോഽഹം
ഭഗവഃ ശോചാമി. തം മാ ഭഗവാഞ്ഛോകസ്യ പാരം താരയതു. (ഛാ. 7.1.3)

4 സർവഥാ സ്ഥാപനം ബുദ്ധേഃ ശുദ്ധേ ബ്രഹ്മണി സർവദാ
തത് സമാധാനമിത്യുക്തം ന തു ചിത്തസ്യ ലാളനം. (വി.ചൂ. 26)

നിഷ്ഠ എന്നതു ഗുളികയാക്കി വിഴുങ്ങാവുന്നൊന്നല്ല. അതിനു കഠിനവും നിരന്തരവുമായ അഭ്യാസം വേണം. ക്ഷമയോടും സ്ഥൈര്യത്തോടുംകൂടി അഭ്യസിച്ചാലേ മനസ്സു സ്വാധീനമാവൂ.

അടുത്തതു മുമുക്ഷുത്വ☸മാണ്, തീവ്രമായ സ്വാതന്ത്ര്യതൃഷ്ണ (മോക്ഷേച്ഛ). എഡ്വിൻ ആർനോൾഡിന്റെ 'പൗരസ്ത്യദീപം' വായിച്ചിട്ടുള്ള നിങ്ങളിൽ ചിലർക്ക് അതിൽ വിവർത്തനം ചെയ്തിട്ടുള്ള ബുദ്ധന്റെ ആദ്യത്തെ ഉപദേശഗീതം ഓർമ്മയുണ്ടായിരിക്കും. അവിടെ ബുദ്ധന്റെ ഒരു വചനം;

> അഴലാമഴിയാർന്നശ്രുകണനേമിയിയന്നിടും
> ശൂന്യനാഭിയെഴും ജൻമമൃത്യുചക്രം പുണർന്നിടാൻ
> മുകരാനൊരുവൻ വേറെയില്ല നിന്നെപ്പിടിച്ചിടാൻ:
> വലയുന്നിതു തന്നെത്താൻ വലയ്ക്കുന്നില്ലയാരുമേ.

നമ്മുടെ കഷ്ടപ്പാടുകളെല്ലാം നാംതന്നെ വരിച്ചതാണ്. അതാണ് നമ്മുടെ സ്വഭാവം. ആ വൃദ്ധനായ ചൈനക്കാരൻ – അയാളെ അറുപതു കൊല്ലം തടവിലിട്ട് ഒരു പുതിയ ചക്രവർത്തിയുടെ പട്ടാഭിഷേകത്തിൻനാൾ വിട്ടയച്ചു – പുറത്തു വന്നപ്പോൾ തനിക്കു ജീവിക്കാൻ വയ്യെന്നു നിലവിളിച്ചു. അയാൾക്കു തന്റെ ഇരുളടഞ്ഞ കൊടിയ തുറങ്കിലേക്ക്, എലികളുടേയും പെരുച്ചാഴികളുടേയും ഇടയിലേക്കുതന്നെ, മടങ്ങിപ്പോകണമത്രേ! അയാൾക്കു വെളിച്ചം അസഹ്യമായിരുന്നു. അതുകൊണ്ട് ഒന്നുകിൽ തന്നെ കൊല്ലണം, അല്ലെങ്കിൽ തന്നെ തടവിലേക്കു മടക്കിയയ്ക്കണം എന്നയാൾ ആവശ്യപ്പെട്ടു. അങ്ങനെതന്നെ അയാളെ കാരാഗൃഹത്തിലടയ്ക്കുകയും ചെയ്തു. ഇതുപോലെയാണ് എല്ലാ മനുഷ്യരുടേയും കഥ. നാം നാനാതരം കഷ്ടപ്പാടുകളുടേയും പിന്നാലെ പരക്കം പായുകയാണ്. അതിൽനിന്ന് വിമുക്തരാകാൻ ഇഷ്ടവുമില്ല. നാം എന്നും ഭോഗങ്ങളുടെ പിന്നാലെ ഓടുന്നു. എന്നാൽ കൈയ്ക്കലെത്തുമ്പോഴേക്കും അത് പോയ്ക്കഴി

---

എല്ലാവിധത്തിലും എല്ലായ്പോഴും ശുദ്ധബ്രഹ്മത്തിൽ ബുദ്ധിയെ നിർത്തുന്നതിനാണ് സമാധാനമെന്നു പറയുന്നത്, അല്ലാതെ ചിത്തത്തെ വെറുതെ ലാളിക്കലല്ല.

> യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം
> തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേത്. (ഗീ. 6.26)

ഉറപ്പില്ലാതെ ഇളകിക്കൊണ്ടിരിക്കുന്ന മനസ്സ് എപ്പോഴെപ്പോൾ പുറത്തേക്കു ചാടിപ്പോകുന്നുവോ അപ്പോഴപ്പോൾ അതിനെ പിടിച്ചടക്കി അവിടവിടെ നിന്നു തന്നിലേക്കുതന്നെ കൊണ്ടാക്കണം.

☸ അഹങ്കാരാദിദേഹാന്താൻ ബന്ധാനജ്ഞാനകല്പിതാൻ
സ്വസ്വരൂപാവബോധേന മോക്തുമിച്ഛാ മുമുക്ഷുതാ. (വി.ചൂ. 27)

അജ്ഞാനകല്പിതങ്ങളായി, അഹങ്കാരം മുതൽ ദേഹംവരെയുള്ള, എല്ലാ ബന്ധങ്ങളെയും സ്വസ്വരൂപാവബോധംകൊണ്ടു വിട്ടുകളയാനുള്ള ആഗ്രഹമാണ് മുമുക്ഷുത്വം.

ഞ്ഞെന്നു കാണാം. നമ്മുടെ വിരൽപ്പഴുതിൽക്കൂടി അതു വഴുതി പ്പോയി. എന്തായാലും ഈ ഭ്രാന്തുപിടിച്ച ഓട്ടത്തിൽനിന്നു നാം വിരമിക്കുന്നില്ല: ഓട്ടംതന്നെ ഓട്ടം. കണ്ണിനു കെട്ടുപെട്ട വിഡ്ഢി കളാണ് നമ്മൾ.

ഇന്ത്യയിൽ ചിലേടത്ത് ചക്കിനു കാളയെ കെട്ടാറുണ്ട്, കാളയുടെ കഴുത്തിൽ ഒരു നുകം. നുകത്തിൽനിന്നു മുമ്പോട്ടുന്തിനിൽക്കുന്ന ഒരു മരക്കഷ്ണമുണ്ട്, അതിൻെറ അറ്റത്ത് ഒരു പിടി വയ്ക്കോലും കെട്ടിത്തൂക്കും. മുന്നോട്ടു മാത്രം കാണാവുന്ന തരത്തിൽ കാളയുടെ കണ്ണുകൾ കെട്ടിയിരിക്കും. കാള മുമ്പിലുള്ള വയ്ക്കോൽ എത്തിപ്പിടി ക്കാൻ കഴുത്തു നീട്ടുന്നു. പിടി കിട്ടുന്നില്ല. വീണ്ടും നീട്ടുന്നു. അതോടുകൂടി നുകവും കുറേശ്ശെ മുമ്പോട്ടു നീങ്ങുന്നു. ഇങ്ങനെ അതു വയ്ക്കോലിൽ ആശവെച്ച്, ഒരിക്കലും പിടികിട്ടാതെ, നുകത്തെ മുമ്പോട്ടു വലിച്ചു വലിച്ചു, ചക്കിനു ചുറ്റും തിരിഞ്ഞ് എണ്ണയാട്ടി ക്കൊടുക്കുന്നു. ഇങ്ങനെതന്നെ, പ്രകൃതിക്ക്, പണത്തിനും ധനത്തിനും ഭാര്യക്കും മക്കൾക്കും, ജൻമനാ അടിമകളായ നിങ്ങളും ഞാനും, ഒരു പിടിവയ്ക്കോലിനെ, മിഥ്യാവസ്തുക്കളെ, പിൻതുടർന്ന്, തേടുന്ന തൊന്നും നേടാതെ, അനേകജൻമങ്ങളായി ഈ സംസാരചക്രത്തിൽ ചുറ്റിത്തിരിയുകയാണ്. *സ്നേഹമാണ് വലിയ സ്വപ്നം. നമ്മളെല്ലാം സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും പോകയാണ്. ദുഃഖത്തെ ഒരി ക്കലും നേരിടാതെ സുഖിക്കാനാണ് നമ്മുടെ പുറപ്പാട്. എന്നാൽ സുഖത്തോടടുക്കുംതോറും അതു നമ്മിൽനിന്ന് അകന്നകന്നു പോകുന്നു. ഇങ്ങനെ പോകുന്നു ലോകം, സമുദായവും പോയ്ക്കൊ ണ്ടിരിക്കുന്നു. നമ്മൾ, കണ്ണു കെട്ടിയ അടിമകൾ, അറിയാതെതന്നെ അതിൻെറ വില കൊടുക്കുകയും വേണം. നിങ്ങളുടെ സ്വന്തം ജീവിതംതന്നെ ഒന്നു പഠിച്ചിട്ട്, എത്ര തുച്ഛമായ സുഖമേ അതിലുണ്ടാ യിരുന്നുള്ളുവെന്നു കാണുക. ഈ ലോകത്തിലെ കാട്ടുകോഴി

* പരാചഃ കാമാനനുയന്തി ബാലാസ്തേ മൃത്യോർയന്തി വിതതസ്യ പാശം
അഥ ധീരാ അമൃതത്വം വിദിത്വാ ധ്രുവമധ്രുവേഷ്വിഹ ന പ്രാർഥയന്തേ. (ക.4.2.)

ബാലബുദ്ധികൾ പുറമേ നിരന്നുകാണുന്ന കാമങ്ങളുടെ പിന്നാലെ ചെന്ന് എങ്ങും പരന്ന മൃത്യുവിൻെറ കെണിയിൽ എത്തിപ്പെടുന്നു. വിവേകിയാകട്ടെ അമൃതത്വം മാത്രമാണ് മാറ്റമില്ലാത്തതെന്നറിഞ്ഞ് മാറിമറിയുന്നവയിലെ സുഖ ഭോഗങ്ങളെ കൊതിക്കുന്നില്ല.

നൈവോദ്വിജേ പര ദുരത്യയവൈതരണ്യാ-
സ്തദ്വീര്യഗായനമഹാമൃതമഗ്നചിത്തഃ
ശോചേ തതോ വിമുഖചേതസ ഇന്ദ്രിയാർഥ-
മായാസുഖായ ഭരമുദ്വഹതോ വിമൂഢാൻ. (ഭാ. 7.9.43)

ഭഗവൻമാഹാത്മ്യഗാനമായ മഹാമൃതത്തിൽ മഗ്നനായ പ്രഹ്ലാദന് വൈതരണി പോലും ഭയങ്കരമല്ല. എന്നാൽ സത്യവും ജ്ഞാനാനന്ദസ്വരൂപവുമായ ആത്മതത്ത്വ ത്തിൽനിന്നു മനസ്സു തിരിച്ച് ഇന്ദ്രിയാർത്ഥങ്ങളിലെ മായാസുഖം കൊതിച്ചു ഭാരം വഹിക്കുന്നവരെപ്പറ്റി ആ കൃപാലു അനുശോചിക്കുന്നു.

വേട്ടയിൽനിന്നു യഥാർത്ഥത്തിൽ എത്ര ലേശമേ കിട്ടിയുള്ളു എന്ന് ഒന്നു ചിന്തിക്കുക. സോളൻേറയും ക്രീസസ്സിൻേറയും[1] കഥ ഓർമ്മയില്ലേ? ഏഷ്യാമൈനർ വളരെ സുഖകരമായ പ്രദേശമാണെന്നു രാജാവ് (ക്രീസസ്സ്) മഹാത്മാവായ സോളനോടു പറഞ്ഞു. ആ മഹാത്മാവ് ചോദിച്ചു; 'ആരാണിവിടെ അത്ര വളരെ സുഖിക്കുന്നവൻ? അങ്ങനെ സുഖിക്കുന്ന ആരേയും ഞാൻ കണ്ടില്ലല്ലോ.''

''എന്തസംബന്ധം! ലോകത്തിൽ ഏറ്റവും സുഖിക്കുന്നവൻ ഞാനാണ്.''

''കുറച്ചു കഴിയട്ടെ. നിങ്ങളുടെ മരണംവരെ ക്ഷമിച്ചിരിക്കുക, തിരക്കു പിടിക്കേണ്ട'' എന്നു പറഞ്ഞ് ആ മഹാത്മാവു പോയി. കുറേക്കാലം കഴിഞ്ഞു പേർഷ്യക്കാർ ആ രാജാവിനെ തോല്പിച്ചു പിടിക്കയും ജീവനോടെ ദഹിപ്പിക്കുവാൻ ആജ്ഞാപിക്കുകയും ചെയ്തു. ചിത കൂട്ടിയിരിക്കുന്നതു കണ്ട പാവം ക്രീസസ്സ്, ''സോളൻ! സോളൻ!'' എന്ന് ഉറക്കെ നിലവിളിച്ചു. ആരെയാണ് വിളിക്കുന്നതെന്നു ചോദിച്ചപ്പോൾ രാജാവ് തൻെറ പൂർവ്വവൃത്താന്തം പറഞ്ഞു കേൾപ്പിച്ചു. അതു പേർഷ്യൻ ചക്രവർത്തിയുടെ ഹൃദയത്തെ സ്പർശിക്കുകയും, അദ്ദേഹം ക്രീസസ്സിന് അഭയം കൊടുക്കുകയും ചെയ്തു.

നമ്മളിൽ ഓരോരുത്തൻെറയും കഥയിതാണ്. പ്രകൃതിക്കു നമ്മുടെ മേൽ അത്ര വലിയ പ്രഭാവമാണുള്ളത്.[2] അതു വീണ്ടും വീണ്ടും നമ്മെ തൊഴിച്ചെറിയുന്നു. എന്നാലും നമ്മൾ ജ്വരാവേശത്തോടുകൂടി അതിൻെറ പിന്നാലെ പായുന്നു. എത്ര ആശ പൊളിഞ്ഞാലും നാം പിന്നെയും ആശിക്കും. ഈ ആശ, ഈ മായ, നമ്മെ ഉൻമത്തരാക്കുന്നു. നാം എന്നെന്നും ആശിച്ചുകഴിയുന്നു.[3]

1 ഏഷ്യാമൈനറിൽ ലിഡിയയിലെ ഒടുവിലത്തെ രാജാവായ ക്രീസസ്സിനെ (ക്രി.മു. 560–546) പേർഷ്യൻ ചക്രവർത്തിയായ സൈറസ്സ് തോല്പിച്ചു ബന്ധിക്കുകയും ഒടുവിൽ അഭയം കൊടുത്തുവിടുകയും ചെയ്ത കഥ ഗ്രീക്കു ചരിത്രത്തിൽ പ്രസിദ്ധമാണ്. സോളൻ (ക്രി.മു. 638–558 വരെ) ഒരു ഗ്രീക്കുതത്ത്വജ്ഞാനിയും രാഷ്ട്രമീമാംസകനുമായിരുന്നു.

2 പ്രകൃതേർഗുണസംമൂഢാഃ സജ്ജന്തേ ഗുണകർമ്മസു. (ഗീ. 3.29)

പ്രകൃതിഗുണങ്ങൾ താൻതന്നെയെന്നു തെറ്റിദ്ധരിച്ചവൻ ആ ഗുണകർമ്മങ്ങളിൽ ഒട്ടിപ്പോകുന്നു.

3. ഭാ. 10.40.24,25

ആശാപാശശതൈർബദ്ധാഃ കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാർഥമന്യായേനാർഥസഞ്ചയാൻ (ഗീ. 16.12.)

നൂറുനൂറാശകളിൽ കുടുങ്ങി, കാമക്രോധങ്ങളെത്തന്നെ അങ്ങേയറ്റം ആശ്രയിച്ച്, കാമഭോഗത്തിനുവേണ്ടിമാത്രം നെറികെട്ടും പണമുണ്ടാക്കാൻ പരിശ്രമിക്കുന്നവരാണ് അസുരസമ്പത്തുകാർ.

ദുരാപൂരേണ കാമേന മോഹേന ച ബലീയസാ
ശേഷം ഗൃഹേഷു സക്തസ്യ പ്രമത്തസ്യാപയാതി ഹി. (ഭാ. 7.6.8.)

പ്രാചീനഭാരതത്തിൽ മഹാനായ ഒരു രാജാവു വാണിരുന്നു. അദ്ദേഹത്തോടു നാലു ചോദ്യം[1] ചോദിച്ചതിൽ ഒന്നിതാണ്;– ''ലോകത്തിൽ ഏറ്റവും വലിയ ആശ്ചര്യമേത്?'' ''ആശ!'' എന്നുത്തരം. ''ഇതാണ് അത്യാശ്ചര്യകരമായ വസ്തുത. രാപകൽ ചുറ്റും ആളുകൾ മരിക്കുന്നത് നാം കാണുന്നു. എന്നിട്ടും തങ്ങൾക്കു മരണമില്ലെന്ന് ഓരോരുത്തനും വിചാരിക്കുന്നു.''[2] താൻ മരിക്കുമെന്നോ, ക്ലേശിക്കുമെന്നോ ആരും ഒരിക്കലും വിചാരിക്കുന്നില്ല, ജയം തനിക്കാണെന്ന് ഓരോരുത്തനും ആശിക്കുന്നു. എല്ലാ പ്രതിബന്ധങ്ങൾക്കും നിശിതയുക്തികൾക്കുമെതിരായി നാം ആശിച്ചുകൊണ്ടിരിക്കുന്നു. ആശയ്ക്കുമേൽ ആശതന്നെ. ഇവിടെ ആർക്കും ഒരിക്കലും യഥാർത്ഥ സുഖമില്ല. ഒരുവൻ ധനികനാണ്, തിന്നാൻ ധാരാളമുണ്ട്, പക്ഷേ ദഹനശക്തിയില്ല, തിന്നാൻ വയ്യാ. ഒരുത്തനു നല്ല ദഹനശക്തിയുണ്ട്, ബകാസുരൻെറ ആർത്തിയും: അവനു വായ്ക്കരിയ്ക്കു വകയില്ല. സമ്പന്നനാണെങ്കിൽ സന്താനമില്ല. വിശന്നു വലയുന്ന ദരിദ്രനോ സന്താനങ്ങളുടെ ഒരു സൈന്യം. ഇവരെ എന്തു ചെയ്യണമെന്ന് അവനറിഞ്ഞുകൂടാ. ഇതെന്താ ഇങ്ങനെ? സുഖവും ദുഃഖവും ഒരേ

---

നിറവേറാൻ ഞെരുങ്ങുന്ന കാമവും കരുത്തുറ്റ തെറ്റിദ്ധാരണയും മൂലം ഗൃഹാദികളിൽ ആസക്തനും പ്രമത്തനുമായവൻെറ ആയുശേഷം വെറുതെ പൊയ്പോകുന്നു.

1 യുധിഷ്ഠിരനോടു യമൻെറ നാലു പ്രശ്നങ്ങൾ; ആരു മോദിക്കുന്നു? ആശ്ചര്യമെന്ത്? പന്ഥാവെന്ത്? വാർത്തയെന്ത്?

2 നാലുത്തരങ്ങൾ യഥാക്രമം;

> പഞ്ചമേഽഹനി ഷഷ്ഠേ വാ ശാകം പചതി സ്വേ ഗൃഹേ
> അനൃണീ ചാപ്രവാസീ ച സ വാരിചര മോദതേ
> അഹന്യഹനി ഭൂതാനി ഗച്ഛന്തീഹ യമാലയം
> ശേഷാഃ സ്ഥാവരമിച്ഛന്തി കിമാശ്ചര്യമതഃ പരം.

> തർക്കോഽപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ നൈകോ ഋഷിർയസ്യ മതം പ്രമാണം
> ധർമ്മസ്യ തത്ത്വം നിഹിതം ഗുഹായാം മഹാജനോ യേന ഗതഃ സ പന്ഥാഃ
> അസ്മിൻ മഹാമോഹമയേ കടാഹേ സൂര്യാഗ്നിനാ രാത്രിദിവേന്ധനേന
> മാസർത്തുദർവീപരിഘട്ടനേന ഭൂതാനി കാലഃ പചതീതി വാർത്താ.
> (മ.ഭാ. വനം. 313. 115–118)

(i) അഞ്ചാറു ദിവസം കൂടുമ്പോൾ ചീര തിന്നു കഴിഞ്ഞാലും കടം മേടിക്കാതെ നാടു വിട്ടോടാതെയുള്ളവൻ മോദിക്കുന്നു. (ii)ദിവസേന ജീവികൾ മരിച്ചുപോകുന്നു. എന്നിട്ടും ശേഷമുള്ളവർ, നിലനിൽക്കുമെന്നു വിചാരിക്കുന്നു. ഇതിൽ പരം ആശ്ചര്യമെന്ത്? (iii) തർക്കത്തിനു നിലയില്ല, വേദവിധികൾ വിഭിന്നങ്ങളാണ്. ഒരു ഋഷിയുടെ മതം പ്രമാണമായെടുക്കാമെന്നുവെച്ചാൽ ഋഷിയും ഒന്നല്ല. ധർമ്മത്തിൻെറ തത്ത്വം ഗുഹയിൽ ഒളിഞ്ഞിരിക്കുന്നു. മഹാജനം പോയതുതന്നെ പന്ഥാവ്. (iv) മഹാമോഹമയമായ (തെറ്റിദ്ധാരണതന്നെയായ) ഈ പെരുംപാത്രത്തിൽ ഭൂതങ്ങളെ ഇട്ട്, സൂര്യാഗ്നികൊണ്ട് രാപകലുകളായ വിറകു കത്തിച്ച്, മാംസം ഋതു എന്ന ചട്ടുകങ്ങളിട്ടിളക്കി, കാലൻ വേവിക്കുന്നു എന്നതാണ് വാർത്ത

നാണയത്തിൻെറ രണ്ടു വശങ്ങളാണ്. സുഖത്തെ വരിക്കുന്നവൻ ദുഃഖത്തെയും വരിക്കണം. ദുഃഖമില്ലാത്ത സുഖം കിട്ടാമെന്നു നാമെല്ലാം മൂഢമായി വിചാരിക്കുന്നു. അതു നമ്മെ എത്രയും കൈയടക്കിയിരിക്കുകയാണ്. എന്നിട്ട് ഇന്ദ്രിയങ്ങളുടെ മേൽ നമുക്കൊരു നിയന്ത്രണവും ഇല്ലാതായിരിക്കുന്നു.

ബോസ്റ്റണിൽവെച്ച് ഒരു ചെറുപ്പക്കാരൻ എന്നെ സമീപിച്ച് കയ്യിൽ ഒരു കടലാസുതുണ്ടു തന്നു. അതിൽ ഒരു പേരും മേൽവിലാസവും, തുടർന്ന് ഈ വാക്യങ്ങളും എഴുതിയിരുന്നു; ''ലോകത്തിലെ സർവ്വ സമ്പത്തും സുഖവും നിങ്ങൾക്കുള്ളതാണ്. അവ സമ്പാദിക്കാനുള്ള വഴിയറിഞ്ഞാൽ മതി. എൻെറ അടുക്കൽ വന്നാൽ വഴി പറഞ്ഞുതരാം. ചാർജ്ജ് 5 ഡോളർമാത്രം!'' ഇതെനിക്കു തന്നിട്ട് അയാൾ ചോദിച്ചു, ''ഇതേപ്പറ്റി നിങ്ങളെന്തു വിചാരിക്കുന്നു?'' ഞാൻ പറഞ്ഞു; ''യുവാവേ, ഇതച്ചടിക്കാനുള്ള പണമെങ്കിലും തനിക്കുണ്ടായിരിക്കാമായിരുന്നില്ലേ? അച്ചടിക്കൂലിക്കുള്ള വകപോലും തനിക്കില്ലല്ലോ!''

ഞാനീപ്പറഞ്ഞത് അയാൾക്കു മനസ്സിലായില്ല. ഒരു ക്ലേശവുമില്ലാതെ വേണ്ടത്ര സമ്പത്തും സുഖവും തനിക്കു ലഭിക്കുമെന്നുള്ള വിചാരത്തിൽത്തന്നെ അയാൾ ആമഗ്നനായിരുന്നു. രണ്ടറ്റങ്ങളിലേക്കാണ് മനുഷ്യർ ഉന്നംവെച്ചു പായുന്നത്. ഒന്ന് അങ്ങേയറ്റത്തെ ശുഭദർശനം: അവിടെയെല്ലാം ശുഭം, സുന്ദരം, സുഭിക്ഷം. മറ്റേത്, അങ്ങേയറ്റത്തെ അശുഭദർശനം: അവിടെ എല്ലാം തനിക്കെതിരാണെന്നു കാണും. മനുഷ്യരിൽ മിക്കവരുടെയും മസ്തിഷ്കത്തിനു വേണ്ടത്ര വളർച്ച വന്നിട്ടില്ല. നല്ലവണ്ണം പുഷ്ടിപ്പെട്ട തലച്ചോറ് പല ലക്ഷത്തിലൊരുവനേ ഉണ്ടായിരിക്കൂ. ബാക്കിയുള്ളവർ ഓരോ വിഡ്ഢിത്തവും പേറി നടക്കുന്നവരോ, തന്നിഷ്ടക്കിറുക്കൻമാരോ ആണ്.

സ്വാഭാവികമായിത്തന്നെ നാം അങ്ങേയറ്റങ്ങളിൽ ചെന്നുചാടുന്നു. യൗവനവും ആരോഗ്യവുമുള്ളപ്പോൾ നാം ഈ ലോകത്തിലെ സമ്പത്തെല്ലാം നമ്മുടേതാകുമെന്നു വിചാരിക്കുന്നു. പിന്നീട് സമുദായം നമ്മെ ഇട്ടു പന്തടിച്ച് നമുക്കു വയസ്സാകുമ്പോൾ ഒരു മൂലയിലിരുന്നു ചുമച്ചുകൊണ്ട് മറ്റുള്ളവരുടെ ഉൽസാഹത്തീയിൽ തണുത്ത വെള്ളം തളിക്കുന്നു. സുഖത്തോടൊപ്പം ദുഃഖവും ദുഃഖത്തോടൊപ്പം സുഖവും വന്നുചേരുമെന്നു വളരെ കുറച്ചുപേരേ അറിയുന്നുള്ളു. ദുഃഖംപോലെ തന്നെ മടുപ്പിക്കുന്നതാണ് സുഖവും[ക്ഷ]: എന്തെന്നാൽ അതു ദുഃഖ

ക്ഷ മാത്രാസ്പർശാസ്തു കൗന്തേയ ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോ/നിത്യാസ്താംസ്തിതിക്ഷസ്വ ഭാരത. (ഗീ. 2.14)

അർജ്ജുന, ശീതം, ഉഷ്ണം, സുഖം, ദുഃഖം ഇവ വെറും വിഷയസ്പർശങ്ങളാണ്. അവ വന്നും പോയും ഇരിക്കുന്നു, അനിത്യങ്ങളാണ്. അല്ലയോ ഭാരത അവ ആത്മധർമ്മങ്ങളല്ലെന്നറിഞ്ഞു സഹിക്കുക. (സുഖത്തെയും സഹിച്ചുകൊള്ളുവാനാണ് ആസ്വദിക്കാനല്ല ഉപദേശം)

ത്തിൻെറ കൂടെപ്പിറവിയാണ്. ദുഃഖം തേടിപ്പോകുന്നത് മനുഷ്യൻെറ മഹിമയ്ക്ക് ഇടിച്ചലാണ്: അത്രതന്നെ ഇടിച്ചലാണ് സുഖം തേടിപ്പോകുന്നതും. നിഷ്പക്ഷമായി വിചാരം ചെയ്യുന്നവർ ഇവ രണ്ടും തള്ളിക്കളയണം.[1] മനുഷ്യർ എന്തുകൊണ്ട് ഈ പാരതന്ത്ര്യത്തിൽ നിന്നു മോചനം തേടുന്നില്ല? ഈ നിമിഷം പ്രകൃതി നമ്മെ ചാട്ട കൊണ്ടടിക്കുന്നു: നാം കരഞ്ഞുതുടങ്ങുമ്പോൾ അവൾ ഒരു ഡോളർ തരുന്നു. വീണ്ടും പ്രഹരം. വീണ്ടും കരയുമ്പോൾ ഒരു മിഠായി: നാം ചിരിക്കാനും തുടങ്ങും.

വിവേകിക്കു സ്വാതന്ത്ര്യം വേണം. ഇന്ദ്രിയാർത്ഥങ്ങളെല്ലാം മിഥ്യയാണെന്നും സുഖദുഃഖങ്ങൾക്ക് അവസാനമില്ലെന്നും അയാൾ കാണുന്നു.[2] ലോകത്തിൽ എത്ര ധനവാൻമാരാണ് പുതിയ പുതിയ ഭോഗങ്ങളെ തേടിക്കൊണ്ടിരിക്കുന്നത്! ഭോഗങ്ങളെല്ലാം പഴകിപ്പോയി. ഇനി പുതിയ ഭോഗങ്ങൾ വേണം. നിങ്ങൾ കാണുന്നില്ലേ, ഇന്ദ്രിയങ്ങളെ ക്ഷണനേരത്തേക്കു രസിപ്പിക്കാൻ എന്തെന്തു വിഡ്ഢിത്തരങ്ങളാണ് ഓരോ ദിവസവും അവർ കണ്ടുപിടിക്കുന്നത്? അനുഭവിച്ചാൽ ഉടൻ തിരിച്ചടിയും.[3] ജനങ്ങളിൽ ഭൂരിപക്ഷവും ആട്ടിൻപറ്റംപോലെയാണ്. മുമ്പേ പോയവൻ കുഴിയിൽ വീണാലും ബാക്കി എല്ലാവരും

1 യം ഹി ന വ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ
സമദുഃഖസുഖം ധീരം സോഽമൃതത്വായ കല്പതേ (ഗീ. 2.15)

അല്ലയോ പുരുഷശ്രേഷ്ഠ, ഈ വിഷയസ്പർശങ്ങൾ, സുഖദുഃഖങ്ങളിൽ ഹർഷവിഷാദങ്ങളില്ലാത്ത വിവേകിയായ ഏതു പുരുഷനെ ഉലയ്ക്കുന്നില്ലയോ അവൻ അമൃതത്വപ്രാപ്തിക്ക് അർഹനാകുന്നു.

ഇഷ്ടം ച മേ സ്യാദിതരച്ച ന സ്യാദേതത്കൃതേ കർമ്മവിധിഃ പ്രവൃത്തേഃ
ഇഷ്ടം ത്വനിഷ്ടം ച ന മാം ഭജേതേത്യേതത്കൃതേ ജ്ഞാനവിധിഃ പ്രവൃത്തഃ.
(മ.ഭാ. ശാ. 201.10)

എനിക്ക് ഇഷ്ടം വരണം അനിഷ്ടം വരരുത് എന്ന ഉദ്ദേശ്യത്തിലാണ് കർമ്മവിധി പ്രവർത്തിക്കുന്നത്. ജ്ഞാനവിധിയാകട്ടെ ഇഷ്ടവും അനിഷ്ടവും എനിക്കു വരാതിരിക്കട്ടെ എന്ന ഉദ്ദേശ്യത്തിലാണ് പ്രവർത്തിക്കുന്നത്.

2 കിമേതൈരാത്മനസ്തുച്ഛൈഃ സഹ ദേഹേന നശ്വരൈഃ
അനർത്ഥൈരർഥസങ്കാശൈർനിത്യാനന്ദമഹോദധേഃ? (ഭാ. 7.7.45)

നിത്യാനന്ദമഹാസമുദ്രമായ ആത്മാവിനു വെറും തുള്ളിപോലെ തുച്ഛമായ ധനാദികളെക്കൊണ്ട് – ദേഹത്തോടൊപ്പം നശിക്കുന്നവയും പുരുഷാർത്ഥംപോലെ തോന്നിക്കുന്നവയുമായ ഈ അനർത്ഥങ്ങളെക്കൊണ്ട് – എന്തു പ്രയോജനം?

(ക. 4.2. നോക്കുക)

3 യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ. (ഗീ. 5.22)

ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ സ്പർശിക്കുന്നതുകൊണ്ടുള്ള ഭോഗം തീർച്ചയായും ദുഃഖങ്ങൾക്കു കാരണമാണ്. അവ ക്ഷണനേരത്തേക്കു മാത്രം നിലനിന്നു പെട്ടെന്നു നശിക്കുന്നവയുമാണ്. അർജ്ജുന, അവയിൽ വിവേകി രമിക്കുന്നില്ല.

ചെന്ന് അതിൽത്തന്നെ വീണു കഴുത്തൊടിക്കും. അതുപോലെ സമുദായപ്രമാണി ഒന്നു ചെയ്താൽ, അതേതാണെന്നാലോചിക്കാതെ, ബാക്കിയുള്ളവരും അതുതന്നെ ചെയ്യും. ലൗകികവിഷയങ്ങളുടെ മിഥ്യാത്വം കണ്ടുതുടങ്ങുമ്പോൾ, ഇപ്രകാരം പ്രകൃതികിങ്കരനായി പ്രകൃതിപ്രവാഹത്തിൽ പെട്ടുപോകുന്നതു ശരിയല്ലെന്ന് ഒരുവനു തോന്നുന്നു.[1] അത് അടിമത്തമാണ്. മനുഷ്യൻ രണ്ടു നല്ല വാക്കു കേൾക്കുമ്പോൾ ചിരിക്കുന്നു: രണ്ടു ചീത്ത വാക്കു കേൾക്കുമ്പോൾ കരയാനും തുടങ്ങുന്നു (അവൻ വാക്കിന് അടിമയാണ്), അവൻ ഒരു കഷണം അപ്പത്തിനും, ഒരു വീർപ്പു വായുവിനും അടിമയാണ്. വസ്ത്രാലങ്കാരങ്ങൾക്കടിമയാണ്, സ്വദേശാഭിമാനത്തിനും സ്വദേശത്തിനും, പേരിനും പെരുമയ്ക്കും അടിമയാണ്. അവൻ അടിമത്തത്തിന്റെ ഒത്ത നടുക്കാണ്. അവനിലുള്ള യഥാർത്ഥ മനുഷ്യനെ ഈ ബന്ധങ്ങൾകൊണ്ട് ഉള്ളിൽ കുഴിച്ചുമൂടിയിരിക്കുകയാണ്.[2] മനുഷ്യനെന്നു നിങ്ങൾ പറയുന്നത് ഒരടിമയാണ്. ഈ ബന്ധത്തെക്കുറിച്ച് എപ്പോൾ ബോധമുണ്ടാകുന്നുവോ, അപ്പോൾ സ്വതന്ത്രനാകാൻ ആഗ്രഹമുണ്ടാകുന്നു; മോക്ഷേച്ഛ തീവ്രമാകുന്നു. ഒരുവന്റെ തലയിൽ തീക്കനൽ കോരിയിട്ടാൽ അതു കടഞ്ഞുകളയുവാൻ എത്ര തീവ്രമായി പിടയുന്നുവെന്നു നോക്കൂ. അത്ര തീവ്രമായിരിക്കും, താൻ പ്രകൃതിബദ്ധനാണെന്നു ശരിക്കറിയുന്നവന്റെ മോക്ഷപ്രയത്നവും.[3]

1 പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവശഃ
അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ.
തത്ത്വവിത്തു മഹാബാഹോ ഗുണകർമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വർത്തന്ത ഇതി മത്വാ ന സജ്ജതേ. (ഗീ. 3. 27,28)

പ്രകൃതിയുടെ ഗുണങ്ങളാണ് എല്ലാത്തരം കർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നത്. പ്രകൃതിഗുണങ്ങളായ ശരീരേന്ദ്രിയമനസ്സുകളിൽ ഞാനെന്ന ഭാവം കാരണം മൗഢ്യം പിടിപെട്ടവൻ എല്ലാറ്റിനും കർത്താവു താനാണെന്നു കരുതുന്നു. ഗുണവിഭാഗത്തിന്റേയും കർമ്മവിഭാഗത്തിന്റേയും തത്ത്വമറിയുന്നവനാകട്ടെ, ഗുണങ്ങളായ ഇന്ദ്രിയങ്ങൾ ഗുണങ്ങളായ വിഷയങ്ങളിലാണ് നിൽക്കുന്നത്, ആത്മാവിലല്ല എന്നു വിചാരം ചെയ്ത് ആസക്തനാകാതിരിക്കുന്നു.

2 അംഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
തം സ്വാച്ഛരീരാത് പ്രവൃഹേൻമുഞ്ജാദിവേഷീകാം ധൈര്യേണ.
തം വിദ്യാച്ഛുക്രമമൃതം തം വിദ്യാച്ഛുക്രമമൃതം. (ക. 6.17)

സർവാന്തര്യാമി പുരുഷനായി ജനങ്ങളുടെയെല്ലാം ബുദ്ധിയിൽ പെരുവിരൽ വലിപ്പത്തിൽ എപ്പോഴും നിലകൊള്ളുന്നു. ആ പുരുഷനെ, മുഞ്ഞപ്പുല്ലിൽനിന്നു നാമ്പെന്നപോലെ സ്വശരീരത്തിൽനിന്ന് – ശരീരാഭിമാനത്തിൽനിന്ന് – പിഴയ്ക്കാതെ വേർപെടുത്തുക. ആ പുരുഷൻ ശുദ്ധനും അമൃതനുമാണ് എന്നറിയുക.

3 തം മാ ഭഗവാഞ്ഛോകസ്യ പാരം താരയതു. (ഛാ. 7.1.3)
താപത്രയേണാഭിഹതസ്യ ഘോരേ സന്തപ്യമാനസ്യ ഭവാധ്വനീശ
പശ്യാമി നാന്യച്ഛരണം തവാംഘ്രിദ്വന്ദ്വാതപത്രാദമൃതാഭിവർഷാത്.
(ഭാ. 11.19.9)

മുമുക്ഷുത്വം എന്താണെന്നു കണ്ടു. അടുത്ത സാധനയും വളരെ പ്രയാസമുള്ളതാണ്; നിത്യാനിത്യവസ്തുവിവേകം.[1] അതായത്, നിത്യവും അനിത്യവും തമ്മിലുള്ള വിവേചനവും, സത്യവും മിഥ്യയും തമ്മിലുള്ള വിവേചനവും. ഈശ്വരൻമാത്രമാണ് നിത്യം, മറ്റുള്ളതെല്ലാം അനിത്യം എല്ലാം നശ്വരമാണ്.[3] ദേവൻമാർ മരിക്കുന്നു, മനുഷ്യൻ

---

മൂന്നുതരം ദുഃഖങ്ങളുടെ അടിയേറ്റ് ഘോരസംസാരമാർഗ്ഗത്തിൽ ചുട്ടുപൊരിയുന്ന എനിക്ക് എമ്പാടും അമൃതു പൊഴിക്കുന്ന അങ്ങയുടെ തൃപ്പാദങ്ങളായ ആതപത്രമല്ലാതെ മറ്റൊരു ശരണവുമില്ല.

ഏതമേവ പ്രവ്രാജിനോ ലോകമിച്ഛന്തഃ പ്രവ്രജന്തി. ഏതദ്ധ സ്മ തത് പൂർവേ വിദ്വാംസഃ പ്രജാം ന കാമയന്തേ കിം പ്രജയാ കരിഷ്യാമോ യേഷാം നോഽയമാത്മാഽയം ലോക ഇതി, തേ ഹ സ്മ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി. (ബൃ.4.4.22)

ഈ ആത്മലോകം നേടുവാൻ ആഗ്രഹിക്കുന്നവർ സന്ന്യാസികളായി സർവകാമങ്ങളും തീരെ വിട്ടുപോകുന്നു. അതുകൊണ്ട് പണ്ടുണ്ടായിരുന്ന ആത്മജ്ഞാനികൾ മക്കൾ വേണമെന്നാഗ്രഹിച്ചില്ല. 'ഈ ആത്മലോകത്തിന്റെ അവകാശികളായ ഞങ്ങൾ മക്കളെക്കൊണ്ടെന്തു കാട്ടും!' എന്നു വിചാരം ചെയ്ത് അവർ മക്കളോ പണമോ പരലോകമോ വേണമെന്ന ആഗ്രഹത്തിൽനിന്നു വിട്ടുയർന്ന് ഭിക്ഷയെടുത്ത് നടന്നു.

1 ബ്രഹ്മ സത്യം ജഗൻമിഥ്യേത്യേവംരൂപോ വിനിശ്ചയഃ
സോഽയം നിത്യാനിത്യവസ്തുവിവേകഃ സമുദാഹൃതഃ. (വി.ചൂ. 20)

ബ്രഹ്മം സത്യം, ജഗത്തു മിഥ്യ എന്നിങ്ങനെയുള്ള ഉറച്ച നിശ്ചയം – ഇതിനെയാണ് നിത്യാനിത്യവസ്തുവിവേകം എന്നു പറയുന്നത്.

വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം. (ഛാ. 6.1.4)

പറയാനുള്ള വെറും പേരുമാത്രമാണ് വികാരം (കുടം): മണ്ണുമാത്രമാണ് സത്യം. (നാമരൂപാത്മകമായ ജഗത്തു പറയാനുള്ള വെറും പേരു മാത്രം: ബ്രഹ്മം മാത്രമാണ് സത്യം.)

നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം. (ക. 5.13)

നിത്യം വിഭും സർവഗതം സുസൂക്ഷ്മം. (മു. 1.1.6)

ബ്രഹ്മൈവേദമമൃതം പുരസ്താദ്
ബ്രഹ്മപശ്ചാദ് ബ്രഹ്മദക്ഷിണതശ്ചോത്തരേണ
അധശ്ചോർധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം. (മു. 2.2.12)

2 വൈരാഗ്യത്തെയാണ് ഇനി വർണ്ണിക്കുന്നത്.

തദ്വൈരാഗ്യം ജിഹാസാ യാ ദർശനശ്രവണാദിഭിഃ
ദേഹാദിബ്രഹ്മപര്യന്തേ ഹ്യനിത്യേ ഭോഗവസ്തുനി. (വി.ചൂ. 21)

ദേഹം തുടങ്ങി ബ്രഹ്മപദംവരെയുള്ള അനിത്യങ്ങളായ ഭോഗവസ്തുക്കളിൽ എല്ലാം തോന്നുന്ന ഉപേക്ഷാബുദ്ധിയാണ് വൈരാഗ്യം.

പരീക്ഷ്യ ലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ നിർവേദമായാത് നാസ്ത്യകൃതഃ കൃതേന. (മു. 1.2.12)

മരിക്കുന്നു, മൃഗങ്ങൾ മരിക്കുന്നു. ഭൂമി നശിക്കുന്നു, സൂര്യചന്ദ്രൻമാരും നക്ഷത്രങ്ങളും നശിക്കുന്നു, എല്ലാം നശിക്കുന്നു. ഒന്നും സ്ഥിരമല്ല, സർവ്വവും സദാ മാറിക്കൊണ്ടിരിക്കുന്നു. ഇന്നത്തെ പർവ്വതങ്ങൾ ഇന്നലത്തെ സമുദ്രങ്ങളായിരുന്നു, നാളത്തെ സമുദ്രങ്ങളാണ്. എല്ലാം ചഞ്ചലം. സമസ്തപ്രപഞ്ചവും പരിണാമമയമാണ്. എന്നാൽ ഒരിക്കലും മാറാത്ത ഒന്നുണ്ട്, അതാണ് ഈശ്വരൻ.[1] നാം എത്രത്തോളം ഈശ്വരനെ സമീപിക്കുന്നുവോ അത്രത്തോളം നമുക്കു മാറ്റം കുറയും. പ്രകൃതിക്കു നമ്മുടെമേലുള്ള നിയന്ത്രണവും അത്രയ്ക്കു കുറയും. അങ്ങനെ ഈശ്വരനെ പ്രാപിച്ച് അവനോടു ചേർന്നുനിന്നാൽ പ്രകൃതിയെ ജയിക്കാം, പ്രകൃതികാര്യങ്ങളെ അടക്കിവാഴാം. അവ നമ്മളിൽ തീരെ ഫലിക്കയുമില്ല.

മേല്പറഞ്ഞ സാധനങ്ങളെ യഥാവിധി അനുഷ്ഠിച്ചാൽ ഈ ലോകത്തിൽ നമുക്കു മറ്റൊന്നും ആവശ്യമില്ലെന്നു കാണാം. എല്ലാ ജ്ഞാനവും നമ്മുടെ ഉള്ളിലുണ്ട്. സർവ്വസമ്പൂർണ്ണതയും ആ ആത്മാവിലുള്ളതാണ്. എന്നാൽ ഈ പൂർണ്ണതയെ പ്രകൃതി മൂടിയിരിക്കുന്നു. ആത്മാവിൻെറ നിത്യശുദ്ധസ്വരൂപത്തെ പ്രകൃതി അട്ടിയട്ടിയായി പൊതിഞ്ഞുമൂടിയിരിക്കുന്നു.[2] നാമെന്താണ് ചെയ്യേണ്ടത്? വാസ്തവ

ബ്രാഹ്മണൻ (ജൻസാഫല്യത്തിനുവേണ്ടി വ്രതപൂർവം പ്രവർത്തിക്കുന്നവൻ) കർമ്മങ്ങളെക്കൊണ്ടു നേടാവുന്ന ലോകങ്ങളെ (പ്രത്യക്ഷാനുമാനോപമാനാഗമപ്രമാണങ്ങൾകൊണ്ട്) പരീക്ഷിക്കണം. അകൃതമായ ആത്മതത്ത്വം കർമ്മകൃതമായ ഒന്നുകൊണ്ടും കിട്ടുന്നതല്ല എന്നറിഞ്ഞ് കൃതത്തിൽനിന്നെല്ലാം വിരക്തനാകണം.

സർവം ചേദം ക്ഷയിഷ്ണു പശ്യാമോ യഥേമേ ദംശമശകാദയസ്തൃണവന്നശ്യതയോദ്ഭൂതപ്രധ്വംസിനഃ (മൈ.1.4)

നശിക്കുന്ന മട്ടിലുള്ള വെറും പുല്ലുപോലെ, ഉണ്ടാകുകയും അങ്ങനെതന്നെ നശിക്കുകയും ചെയ്യുന്ന ഉറുമ്പും കൊതുകും എപ്രകാരമോ, അപ്രകാരം ഈ ജഗത്തു മുഴുവൻതന്നെ ക്ഷയിക്കുന്നതായി ഞങ്ങൾ കാണുന്നു.

1 ആബ്രഹ്മഭുവനാല്ലോകാഃ പുനരാവർത്തിനോഽർജ്ജുന
മാമുപേത്യ തു കൗന്തേയ പുനർജൻമ ന വിദ്യതേ
പരസ്തസ്മാത് തു ഭാവോഽന്യോഽവ്യക്തോഽവ്യക്താത് സനാതനഃ
യഃ സ സർവേഷു ഭൂതേഷു നശ്യത്സു ന വിനശ്യതി. (ഗീ. 8.16,20)

അർജ്ജുന, ബ്രഹ്മലോകംവരെയുള്ള സർവലോകങ്ങളും പുനരാവൃത്തിയുള്ളവയാണ്. അല്ലയോ കുന്തീപുത്ര, എന്നെ പ്രാപിച്ചാൽപ്പിന്നെ പുനർജൻമമില്ല. സകലത്തിനും കാരണമായ അവ്യക്തത്തിൽനിന്നു വേറെ ലക്ഷണമുള്ളതാണ് അതിനും കാരണമായ സനാതനബ്രഹ്മം. അതു സർവഭൂതങ്ങളും നശിച്ചാലും തീരെ നശിക്കാത്തതാണ്.

നിത്യം ഹി നാസ്തി ജഗതി ഭൂതം സ്ഥാവരജംഗമം
ഋതേ തമേകം പുരുഷം വാസുദേവം സനാതനം. (മ.ഭാ. ശാ. 339.31)

സ്ഥാവരജംഗമമായ ഈ ജഗത്തിൽ സനാതനനും വാസുദേവനുമായ പരമപുരുഷനൊന്നൊഴിച്ച് ഒരു വസ്തുവും നിത്യമായില്ലതന്നെ.

2 അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ (ഗീ. 6.15)

ത്തിൽ, നാം ആത്മാവിനെ സംസ്കരിക്കുകയല്ല. സ്വയം (സത്യ ജ്ഞാനാദിഗുണ) പൂർണ്ണമായതിനെ എന്തുകൊണ്ട് സംസ്കരിക്കാനാണ്? നാം മറ മാറ്റുകയാണ്. അപ്പോൾ ആത്മാവ് നിത്യശുദ്ധവും നിത്യമുക്തവുമായ സ്വസ്വരൂപത്തെ സ്വയം പ്രകാശിപ്പിക്കുന്നു.[1]

ഇവിടെ ഒരു ജിജ്ഞാസ ഉദിക്കുന്നു. ഈ സാധനാനുഷ്ഠാനം ഇത്ര ആവശ്യമായതെന്ത്? അദ്ധ്യാത്മനിഷ്ഠ, കാതിലൂടെയോ കണ്ണിലൂടെയോ മസ്തിഷ്കത്തിലൂടെയോപോലും നേടാവതല്ല.[2] അതുകൊണ്ട് ഒരു വേദത്തിനും വയ്യ നമ്മെ മതനിഷ്ഠരാക്കാൻ. ലോകത്തിലുള്ള ഗ്രന്ഥങ്ങളൊക്കെ പഠിച്ചാലും മതനിഷ്ഠയെയോ ഈശ്വരനെയോ സംബന്ധിച്ച ഒരു വാക്കും നമുക്കു മനസ്സിലാവില്ല. ആയുഷ്ക്കാലം മുഴുവൻ പറഞ്ഞുകൊണ്ടിരിക്കാം: ഒരു ഗുണവും അതുകൊണ്ടില്ല. ലോകത്തിൽ ഇതേവരെയുണ്ടായ മേധാവികളിൽ വെച്ചു നാം അഗ്രഗണ്യൻമാരാവാം: എന്നാലും നാം ഈശ്വരനിലേക്കു തീരെ തിരിഞ്ഞില്ലെന്നു വരാം.[3] നേരേമറിച്ച് ഇന്നത്തെ മികച്ച ബുദ്ധിശിക്ഷണത്തിൻെറ ഫലമായി എന്തെന്തു നിരീശ്വരബുദ്ധികളാണ് ലോകത്തിലുണ്ടായിട്ടുള്ളത്! നിങ്ങളുടെ പാശ്ചാത്യപരിഷ്കാരത്തിൻെറ ദോഷങ്ങളിൽ ഒന്നിതാണ്; നിങ്ങൾ ബുദ്ധിപരമായ വിദ്യാഭ്യാസത്തിലേർപ്പെട്ടിരിക്കുന്നു. ഹൃദയത്തെ തീരെ ആദരിക്കുന്നില്ല. ഇതു മനുഷ്യരെ പത്തിരട്ടി സ്വാർത്ഥമതികളാക്കുകയേ ചെയ്യുന്നുള്ളൂ: അത് നിങ്ങളുടെ നാശവുമായിരിക്കും. ബുദ്ധിയും ഹൃദയവും തമ്മിൽ പിണങ്ങുമ്പോൾ ഹൃദയത്തെയാണ് അനുസരിക്കേണ്ടത്. എന്തെന്നാൽ ബുദ്ധിക്കു യുക്തിവിചാരമെന്ന ഒരു നിലപാടേയുള്ളൂ. അത് ആ പരിധിക്കുള്ളിൽ പ്രവർത്തിക്കുന്നു. അപ്പുറം പോകാൻ അതിനു

ജ്ഞാനം അജ്ഞാനംകൊണ്ടു മൂടിയിരിക്കയാൽ ജന്തുക്കൾ തെറ്റിദ്ധരിച്ചു പോകുന്നു.

1 ജ്ഞാനേന തു തദജ്ഞാനം യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവജ്ജ്ഞാനം പ്രകാശയതി തത്പരം. (ഗീ. 8.16)

ജ്ഞാനംകൊണ്ട് ആരുടെ അജ്ഞാനമാണോ നശിച്ചിരിക്കുന്നത് അവരുടെ ജ്ഞാനം ആദിത്യനെപ്പോലെ പരമാർത്ഥവസ്തുവിനെ പ്രകാശിപ്പിക്കുന്നു.

2 നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ. (ക. 6.12)

ആത്മാവ് വാക്കുകൊണ്ടോ മനസ്സുകൊണ്ടോ കണ്ണുകൊണ്ടോ പ്രാപിക്കാവതല്ല.

3 നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം. (ക. 2.23)

ഈ ആത്മാവ് വേദാധ്യയനംകൊണ്ടോ മേധാശക്തികൊണ്ടോ, വളരെ കേട്ടു പഠിച്ചതുകൊണ്ടോ പ്രാപിക്കാവതല്ല. യാതൊരു സാധകനാണോ ഇതിനെത്തന്നെ വരിച്ചുകൊള്ളുന്നത് അവനു കിട്ടും. അവന് അവൻെറ ആത്മാവ് സ്വസ്വരൂപത്തെ പ്രകാശിപ്പിച്ചുകൊടുക്കുന്നു.

കഴിവില്ല. ബുദ്ധിക്ക് ഒരിക്കലും എത്തരുതാത്ത അത്യുച്ചമേഖലയിലേക്കു ഹൃദയം നമ്മെ നയിക്കുന്നു. അത് യുക്തിയേയും അതിക്രമിച്ച് അന്തഃപ്രബോധത്തിൽ എത്തുന്നു. യുക്തികൊണ്ട് ഒരിക്കലും അന്തഃപ്രബോധം സാധ്യമല്ല. ഹൃദയശൂന്യനായ യുക്തിവാദിക്ക് അന്തഃപ്രബോധം അസാദ്ധ്യമാണ്. പ്രേമമുള്ളവൻ സംസാരിക്കുന്നത് എപ്പോഴും ഹൃദയംകൊണ്ടാണ്. ബുദ്ധിക്കു തരാൻ കഴിയുന്നതിലും ഉത്കൃഷ്ടമായ ഒരുപകരണത്തെ – അന്തഃപ്രബോധത്തെ – ഹൃദയം തുറന്നുതരുന്നു. ബുദ്ധി ജ്ഞാനത്തിൻെറ കാരണമായതുപോലെ ഹൃദയം അന്തഃപ്രബോധത്തിൻെറ കാരണമാണ്. എന്നാൽ കീഴ്പ്പടികളിൽ ഹൃദയം ബുദ്ധിയെ അപേക്ഷിച്ച് വളരെ ദുർബ്ബലമായ കരണമാണ്. പാമരന് ഒന്നുമറിഞ്ഞുകൂടാ, എന്നാൽ പ്രകൃത്യാ അല്പം മൃദുലഹൃദയനായിരിക്കും. അവനെ ഒരു വലിയ പണ്ഡിതനുമായി താരതമ്യപ്പെടുത്തുക. എന്താശ്ചര്യകരമായ ബുദ്ധിസാമർത്ഥ്യമാണ് പണ്ഡിതന്! പക്ഷേ പണ്ഡിതൻ തൻെറ ബുദ്ധികൊണ്ടു ബദ്ധനാണ്. അയാൾ മഹാബുദ്ധിശാലിയായിരിക്കുന്നതോടൊപ്പംതന്നെ ഒരസുരനുമാവാം. എന്നാൽ ഹൃദയാലുവിന് അസുരനാവുക സാധ്യമല്ല. ഹൃദയാലു ഒരിക്കലും അസുരനായിട്ടില്ല. അതുകൊണ്ട് ഹൃദയത്തെ വേണ്ടവണ്ണം സംസ്കരിച്ചാൽ, അതു ബുദ്ധിയെയും കടന്ന് അന്തഃപ്രബോധയോഗ്യമാവും. മനുഷ്യൻ ഒടുവിൽ ഈ ബുദ്ധിയെ കടന്നുപോവുകതന്നെ വേണം. ഇന്നു മനുഷ്യൻെറ വിജ്ഞാനങ്ങളും നിരീക്ഷണപാടവവും യുക്തിവിചാരവും മേധാശക്തിയും ഹൃദയവും എല്ലാം ലോകമാകുന്ന പാൽ കടയുന്നതിൽ വ്യാപൃതമാണ്. ഇങ്ങനെ നെടുനാൾ കടഞ്ഞിട്ടു വെണ്ണ കിട്ടുന്നു. ഈ വെണ്ണ ഈശ്വരനാകുന്നു. ഹൃദയാലുക്കൾക്ക് ''വെണ്ണയും'' ബുദ്ധിശാലികൾക്കു ''മോരും.'' ഇതെല്ലാം ഹൃദയത്തിനും പ്രേമത്തിനും ഹൃദയസംബന്ധിയായ തീവ്രാനുഭവത്തിനും വേണ്ട സാധനകളാണ്.[1]

ഈശ്വരപ്രാപ്തിക്കു പഠിപ്പോ പാണ്ഡിത്യമോ വേണ്ടേ വേണ്ട. ഒരു മഹാത്മാവ്[2] എന്നോടൊരിക്കൽ പറയുകയുണ്ടായി; ''അന്യരെ കൊല്ലുവാൻ വാളും പരിചയുമെല്ലാം വേണം. ആത്മഹത്യയ്ക്ക് ഒരു സൂചി മതി. അതുപോലെ, മറ്റുള്ളവരെ പഠിപ്പിക്കാൻ മികച്ച ബുദ്ധിയും പാണ്ഡിത്യവും വേണം. ആത്മജ്ഞാനത്തിന് അതൊന്നും വേണ്ട.'' നിങ്ങൾ പരിശുദ്ധൻമാരാണെങ്കിൽ ഈശ്വരനെ പ്രാപിക്കും. ''ഹൃദയശുദ്ധിയുള്ളവരത്രേ ധന്യൻമാർ, എന്തെന്നാൽ

1 യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ ജ്ഞാനദീപ്തിരാവിവേകഖ്യാതേഃ.
(യോ.സൂ. 2.28)

യമാദിയോഗാംഗങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ട് അവിദ്യാദികളായ അശുദ്ധികൾ ക്ഷയിച്ച് പ്രകൃതിപുരുഷവിവേകപര്യന്തമുള്ള ജ്ഞാനം പ്രകാശിക്കുന്നു.

2 ശ്രീരാമകൃഷ്ണദേവൻ.

അവർ ഈശ്വരനെ കാണും.''[1] ഹൃദയശുദ്ധിയില്ലെങ്കിൽ, ലോകത്തിലുള്ള സകലവിദ്യകളും അറിയാമെങ്കിലും അതു നിങ്ങൾക്കുതകുകയേ ഇല്ല. നിങ്ങൾ സദാ ഗ്രന്ഥപാരായണത്തിൽ മുഴുകിയിരുന്നാലും വലിയ പ്രയോജനമില്ല.[2] ഹൃദയമാണ് ലക്ഷ്യത്തിലെത്തുന്നത്. ഹൃദയത്തെ അനുസരിക്കുക. നിർമ്മലഹൃദയം ബുദ്ധിയെയും കടന്നു കാണുന്നു, അന്തഃപ്രബുദ്ധമാകുന്നു. യുക്തിക്കു ദർശിക്കാനാവാത്ത തത്ത്വത്തെ ഹൃദയം സാക്ഷാൽക്കരിക്കുന്നു. അതുകൊണ്ടു നിർമ്മല ഹൃദയവും ബുദ്ധിയും തമ്മിൽ പിണങ്ങുമ്പോഴെല്ലാം നിർമ്മലഹൃദയത്തോടു ചേർന്നുനിൽക്കുക, ഹൃദയചോദനം യുക്തിഹീനമായി തോന്നിയാൽത്തന്നെയും. യുക്തിയെ അനുസരിക്കുമ്പോഴുണ്ടാകുന്നതിനെക്കാൾ കുറഞ്ഞ തെറ്റുകളേ നിങ്ങൾക്കു പറ്റൂ. പരോപകാരം ചെയ്വാൻ ഹൃദയത്തിൽ പ്രേരണയുണ്ടാകുമ്പോൾ, അതു ന്യായമല്ലെന്നു നിങ്ങളുടെ തലച്ചോറ് ഉപദേശിച്ചേക്കാം. എന്നാലും ഹൃദയത്തെ അനുസരിക്കുക: ബുദ്ധിയെ പിൻതുടരുന്നതിനെക്കാൾ കുറച്ചേ തെറ്റു ചെയ്യുന്നുള്ളു എന്ന് നിങ്ങൾക്ക് കാണാം. ശുദ്ധഹൃദയമാണ് സത്യത്തെ പ്രതിഫലിപ്പിക്കുന്ന എത്രയും നല്ല കണ്ണാടി. ഈ സാധനകളെല്ലാം ഹൃദയശുദ്ധീകരണത്തിനുവേണ്ടിയത്രേ. അതു ശുദ്ധമായാലുടനെ സത്യമെല്ലാം അതിൽ ഒരു ഞൊടിക്കുള്ളിൽ മിന്നിപ്രകാശിക്കുന്നു.[3] നിങ്ങൾ വേണ്ടത്ര ഹൃദയശുദ്ധിയുള്ളവരാണെങ്കിൽ പ്രപഞ്ചരഹസ്യങ്ങളെല്ലാം ഉള്ളിൽ പ്രകാശിക്കും.

പരമാണുക്കളെയും സൂക്ഷ്മഭൂതങ്ങളെയും സൂക്ഷ്മദർശനങ്ങളെയും മറ്റും സംബന്ധിച്ച ഉത്കൃഷ്ടരഹസ്യങ്ങൾ എത്രയോ മുമ്പേ അറിയപ്പെട്ടവയാണ്. അവർ ദൂരദർശിനിയോ സൂക്ഷ്മദർശിനിയോ നിരീക്ഷണശാലയോ ഒന്നും ഒരിക്കലും കണ്ടില്ല. ഇതെല്ലാം അവരെങ്ങ

1 Blessed are the pure in heart: for they shall see God. (St. Matthew 5.8)

2 നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്. (ക. 2.24)

ദുശ്ചരിതങ്ങളിൽനിന്നു വിരമിക്കാത്തവനോ, ഇന്ദ്രിയചാപല്യംകൊണ്ട് അശാന്തനായിരിക്കുന്നവനോ, മനസ്സിനടക്കം വരാത്തവനോ: മനഃസമാധാനം വന്നിട്ടും അതിൻെറ ഫലം ആഗ്രഹിച്ച് അശാന്തനായവനോ, പഠിപ്പുകൊണ്ട് ഈ ആത്മാവിനെ കിട്ടാൻ പോകുന്നില്ല. എന്നാൽ ആരാണോ സുചരിതനും ശാന്തേന്ദ്രിയനും സമാഹിതനും ശാന്തമാനസനുമായിരിക്കുന്നത്: അവൻ ഗുരുവരുളിയ ജ്ഞാനം കൊണ്ട് ആത്മാവിനെ പ്രാപിക്കുന്നു.

3 യദാ സർവേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (ക. 6. 14)

ഹൃദയത്തിലുള്ള സർവകാമങ്ങളും തീരെ വിട്ടുപോയാലുടൻ മർത്ത്യൻ അമൃതനാകുന്നു, ഇവിടെവെച്ചുതന്നെ ബ്രഹ്മാനന്ദം അനുഭവിക്കുന്നു, ബ്രഹ്മമായിത്തീരുന്നു. (ഗീ. 8.16 നോക്കുക)

യെന്നറിഞ്ഞു? ഹൃദയംകൊണ്ട്: അവർ ഹൃദയത്തെ ശുദ്ധമാക്കി. അത് ഇന്നും നമുക്കു സാദ്ധ്യമാണ്. വാസ്തവത്തിൽ ഹൃദയസംസ്കരണമാണ് ലോകത്തിനു ശോകശാന്തി ചെയ്യുന്നത്, യുക്തിവികാസമല്ല.

ബുദ്ധി സംസ്കരിച്ചതിൻെറ ഫലമായി ഭൗതികവിജ്ഞാനങ്ങൾ ശതക്കണക്കായി ആവിഷ്കരിക്കപ്പെട്ടു. അതിൻെറ ഫലമായി കുറച്ചു പേർ വളരെപ്പേരെ അടിമകളാക്കി: ഉണ്ടായ ആകെ ഗുണം ഇതാണ്. കൃത്രിമങ്ങളായ ആവശ്യങ്ങൾ സൃഷ്ടിക്കപ്പെട്ടു. ഓരോ പാവപ്പെട്ട വനും, കഴിവുണ്ടെങ്കിലും ഇല്ലെങ്കിലും, ആ ആവശ്യങ്ങളെല്ലാം നിറ വേറ്റണം: തരപ്പെടാഞ്ഞാൽ അതിനു പാടുപെടുകയായി: അങ്ങനെ പാടുപെട്ടു ചാവുകയും ചെയ്യുന്നു. ഇതാണ് ഫലം. ശോകശാന്തി ക്കുള്ള മാർഗ്ഗം ബുദ്ധിയിൽക്കൂടിയല്ല, ഹൃദയത്തിൽകൂടിയാണ്.[1] ഈ വമ്പിച്ച പ്രയത്നമെല്ലാം മനുഷ്യനെ അധികം നിർമ്മലനും ശാന്തനും ക്ഷമാശീലനുമാക്കാൻ വിനിയോഗിച്ചിരുന്നുവെങ്കിൽ, ഇന്നുള്ളതിൻെറ ആയിരം മടങ്ങു സുഖം ലോകത്തിലുണ്ടായേനേ. എപ്പോഴും ഹൃദ യത്തെ സംസ്കരിക്കുക; ഹൃദയത്തിലൂടെ ഈശ്വരൻ സംസാരി ക്കുന്നു. ബുദ്ധിയിൽകൂടെ സംസാരിക്കുന്നതു നിങ്ങൾതന്നെ.

മോസസ്സിനു ലഭിച്ച ഈശ്വരാദേശം, പഴയ നിയമത്തിലുള്ളതു നിങ്ങൾക്കോർമ്മയുണ്ടല്ലോ. ''നിൻെറ കാലിലെ ചെരുപ്പഴിച്ചു വെയ്ക്കുക. നീ നിൽക്കുന്ന സ്ഥലം പുണ്യഭൂമിയാണ്.'' അപ്രകാര മുള്ള വിനയാദരങ്ങളോടുകൂടി വേണം എപ്പോഴും അദ്ധ്യാത്മവിദ്യാ ഭ്യസനത്തെ സമീപിക്കുവാൻ. ശുദ്ധഹൃദയത്തോടും ആദരഭാവ ത്തോടുംകൂടി വരുന്നവൻെറ ഹൃദയം വിടരുന്നു. അവനു വാതിലുകൾ തുറന്നു കിട്ടുന്നു. അവൻ തത്ത്വം ദർശിക്കുകയും ചെയ്യുന്നു.

നിങ്ങൾ ബുദ്ധിയുംകൊണ്ടു മാത്രമാണ് വരുന്നതെങ്കിൽ ബുദ്ധിക്കു കുറച്ചു കസർത്തും ബുദ്ധിക്കൊത്ത ചില സിദ്ധാന്തങ്ങളും

1 പാണ്ഡിത്യം നിർവിദ്യ ബാല്യേന തിഷ്ഠാസേത്. (ബൃ. 5.1)

പാണ്ഡിത്യം മതിയാക്കിയിട്ട് ബാല്യത്തിൽ നിലകൊള്ളണം. ഈ ഉപനിഷദ് വാക്യത്തെ ചർച്ചചെയ്യുന്ന ബ്ര.സൂ. 3.4.50-ൻെറ ഭാഷ്യത്തിൽ ശ്രീശങ്കരാചാര്യ സ്വാമികൾ പറയുന്നു;

ജ്ഞാനാധ്യയനധാർമ്മികത്വാദിഭിരാത്മാനം അവിഖ്യാപയൻ ദംഭദർപ്പരഹിതോ ഭവേത്. യഥാ ബാലോ$\mathcal{f}$പ്രരൂഢേന്ദ്രിയതയാ ന പരേഷാമാത്മാനമാവിഷ്കർത്തുമീ ഹതേ തദ്വത്.

ജ്ഞാനം, അധ്യയനം, ധാർമ്മികത്വം മുതലായവകൊണ്ട് തന്നെത്താൻ പ്രഖ്യാപി ക്കാതെ, ദംഭവും ദർപ്പവും കൂടാതെയിരിക്കണം: എപ്രകാരമാണോ ഇന്ദ്രിയശക്തി മുളച്ചിട്ടില്ലാത്ത ബാലൻ മറ്റുള്ളവർ മുമ്പാകെ തന്നെ പ്രകാശിപ്പിക്കാൻ നോക്കാത്തത്, അപ്രകാരമാണിത്. (ഹൃദയശുദ്ധിയുള്ളവർ ഈ ബാല്യത്തിൽ നിലകൊള്ളുന്നു.)

കിട്ടും. സത്യം കിട്ടുകയില്ല. സത്യത്തിൻെറ മുഖം കാണുന്ന ആർക്കും അതു (സത്യമാണെന്ന്) ബോധപ്പെടും. അത്തരം മുഖമാണ് സത്യത്തിനുള്ളത്. സൂര്യനെ കാണിച്ചുതരാൻ പന്തം വേണ്ട. സൂര്യൻ സ്വയം ജ്യോതിസ്സാണ്. സത്യത്തിനു തെളിവു വേണമെങ്കിൽ ആ തെളിവിനെ എന്തു തെളിയിക്കും? സത്യത്തിന് ഒരു സാക്ഷി വേണമെങ്കിൽ ആ സാക്ഷിക്കു സാക്ഷി എവിടെ?[1] നാം പ്രേമാദരങ്ങളോടു കൂടി വേണം മതത്തെ സമീപിക്കുവാൻ. അപ്പോൾ ഹൃദയം എണീറ്റ് 'ഇതു സത്യമാണ്' 'ഇത് അസത്യമാണ്' എന്നു നമ്മോടു പറയും.

മതമണ്ഡലം നമ്മുടെ ഇന്ദ്രിയങ്ങൾക്കപ്പുറമാണ്, മനസ്സിനും അപ്പുറമാണ്. ഈശ്വരൻ ഇന്ദ്രിയഗ്രാഹ്യനല്ല. ആരും ഈശ്വരനെ കണ്ണുകൊണ്ടു കണ്ടിട്ടില്ല, കാണുകയുമില്ല. ഈശ്വരൻ ആർക്കും ബുദ്ധിഗമ്യനല്ല.[2] ഞാൻ ഈശ്വരനെക്കുറിച്ച് ബോധമുള്ളവനല്ല: നിങ്ങളുമല്ല, ആരുമല്ല. പിന്നെ ഈശ്വരൻ എവിടെ? മതമണ്ഡലം എവിടെ? അത് ഇന്ദ്രിയങ്ങൾക്കപ്പുറമാണ്, മനസ്സിനപ്പുറമാണ്. പ്രജ്ഞ എന്നത് നാം വ്യാപരിക്കുന്ന പല ഭൂമികകളിൽ ഒന്നുമാത്രം, ആ പ്രജ്ഞാഭൂമികയെ അതിക്രമിക്കണം: ഇന്ദ്രിയങ്ങളെ പിന്നിട്ട് സ്വന്തം അന്തരംഗത്തിലേക്കു കൂടുതൽ കൂടുതൽ അടുക്കണം. അതോടെ, നിങ്ങൾ ഈശ്വരൻെറ അടുത്തടുത്തെത്തും.[3] ഈശ്വരൻ ഉണ്ട് എന്നതിന് എന്താണ്

---

1 ആത്മാ തു പ്രമാണാദിവ്യവഹാരാശ്രയത്വാത് പ്രാഗേവ പ്രമാണാദിവ്യവഹാരാത് സിദ്ധ്യതി.

(ബ്ര.സൂ. ശം.ഭാ. 2.3.7)

2 ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോ മനഃ
ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാത്. (കേ. 1.3)

പരമാർത്ഥസത്യമായ ബ്രഹ്മത്തിൽ കണ്ണെത്തുന്നില്ല, വാക്കും മനസ്സും ചെല്ലുന്നില്ല. ബ്രഹ്മം ഇന്നവിധമെന്നു ഞങ്ങൾ അറിയുന്നില്ല. ഇത് എങ്ങനെ ഉപദേശിക്കേണ്ടു എന്നും ഞങ്ങൾക്കറിഞ്ഞുകൂടാ.

1 സ യ ഏവം വിത്, അസ്മാല്ലോകാത് പ്രേത്യ, ഏതമന്നമയമാത്മാനമുപസംക്രാമതി: ഏതം പ്രാണമയമാത്മാനമുപസംക്രാമതി: ഏതം മനോമയമാത്മാനമുപസംക്രാമതി: ഏതം വിജ്ഞാനമയമാത്മാനമുപസംക്രാമതി: ഏതമാനന്ദമയമാത്മാനമുപസംക്രാമതി.

യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ
ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. (തൈ. 2.8,9)

സത്യവും ജ്ഞാനവും അനന്തവുമായ ആത്മാവാണ് ഞാൻ എന്നറിഞ്ഞവൻ ഈ സമസ്തജഗത്തിൽനിന്നും പിൻവാങ്ങി (വിരക്തനായി) ഈ അന്നമയമായ ആത്മാവിലേക്കു പകരുന്നു: ഈ പ്രാണമയമായ ആത്മാവിലേക്കു പകരുന്നു: ഈ മനോമയമായ ആത്മാവിലേക്കു പകരുന്നു: ഈ വിജ്ഞാനമയമായ ആത്മാവിലേക്കു പകരുന്നു: ഈ ആനന്ദമയമായ ആത്മാവിലേക്കു പകരുന്നു. (അന്നമയാദി

തെളിവ്? പ്രത്യക്ഷം, സാക്ഷാത്ദർശനം.[1] ഈ ഭിത്തി ഇവിടെയുണ്ടെന്നുള്ളതിന് തെളിവെന്താണ്? ഞാൻ അതിനെ സാക്ഷാത്തായി ദർശിക്കുന്നു എന്നതുതന്നെ. അനേകായിരം പേർ ഇപ്രകാരം ഈശ്വരനെ സാക്ഷാത്തായി ദർശിച്ചിട്ടുണ്ട്.[2] ദർശിക്കണമെന്നുള്ള

---

കളിൽനിന്നെല്ലാം ആത്മബുദ്ധി ക്രമേണ വിട്ട് ഒടുവിൽ ഹൃദയാകാശത്തിലുള്ള സത്യജ്ഞാനാനന്ദസ്വരൂപമായ ബ്രഹ്മത്തിൽ അഭയപ്രതിഷ്ഠ നേടുന്നു.) എവിടെ നിന്നാണോ മനസ്സിനോടൊപ്പം വേദമന്ത്രങ്ങൾ കൂടെ പിടികിട്ടാതെ പിൻമടങ്ങുന്നത് ആ ബ്രഹ്മത്തിൻെറ ആനന്ദം അറിയുന്നവന് ഒരിടത്തുനിന്നും പേടിയില്ല.

1 യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ. (ബൃ. 3.4.1)

യാതൊന്നാണോ മറവറ്റു നേരിട്ടുള്ള ബ്രഹ്മം.

തേ ധ്യാനയോഗാനുഗതാ അപശ്യൻ. (ശ്വേ. 1.3)

അവർ ധ്യാനമാർഗ്ഗം അനുസരിച്ചു ദർശിച്ചു.

ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ. (ഗീ. 13.14)

ചിലർ ശുദ്ധാന്തഃകരണംകൊണ്ടു ധ്യാനിച്ച് സ്വബുദ്ധിയിൽ പരമാത്മാവിനെ ദർശിച്ചു.

'ശ്രുത്യാദയോഽനുഭവോദയശ്ച യഥാസംഭവമിഹ പ്രമാണം, അനുഭവാവസാനത്വാദ് ഭൂതവസ്തു വിഷയത്വാച്ച ബ്രഹ്മജ്ഞാനസ്യ.' 'ന പുരുഷവ്യാപാരതന്ത്രാ ബ്രഹ്മവിദ്യാ. കിം തർഹി? പ്രത്യക്ഷാദിപ്രമാണവിഷയവസ്തുജ്ഞാനവദ്വസ്തുതന്ത്രാ' 'പരിനിഷ്പന്നരൂപം തു ബ്രഹ്മാവഗമ്യതേ, പരിനിഷ്പന്നേ ച വസ്തുനി പ്രമാണാന്തരാണാമസ്ത്യവകാശോ യഥാ പൃഥിവ്യാദിഷു..... അനുഭവാവസാനം ച ബ്രഹ്മവിജ്ഞാനമവിദ്യായാ നിവർത്തകം മോക്ഷസാധനം ച ദൃഷ്ടഫലതയേഷ്യതേ.'

(ബ്ര.സൂ.ശം.ഭാ. 1.1.2,4,2.1.4)

'ശ്രുത്യാദികളും അനുഭവാദികളും വരുംപോലെ ഇവിടെ (ബ്രഹ്മജിജ്ഞാസയിൽ) പ്രമാണമാണ്. എന്തെന്നാൽ ബ്രഹ്മജ്ഞാനം അനുഭവത്തിൽ അവസാനിക്കുന്നതും ഭൂതവസ്തു (വാസ്തവത്തിലുള്ള വസ്തു)വിനെ വിഷയീകരിക്കുന്നതുമാണ്.' 'ബ്രഹ്മവിദ്യ പുരുഷവ്യാപാരതന്ത്രമല്ല. പിന്നെയോ? പ്രത്യക്ഷാദിപ്രമാണങ്ങൾക്കു വിഷയമായ വസ്തുവിൻെറ ജ്ഞാനമെന്നപോലെ വസ്തുതന്ത്രമാണ്.' 'സിദ്ധവസ്തുവാണ് ബ്രഹ്മമെന്ന് അറിയപ്പെടുന്നു. സിദ്ധവസ്തുവിൽ മറ്റു (ശ്രുതിയല്ലാത്ത) പ്രമാണങ്ങൾക്കും അവകാശമുണ്ട്, പൃഥിവ്യാദിയിലെന്നപോലെ. ബ്രഹ്മവിജ്ഞാനം അനുഭവത്തിലവസാനിക്കുന്നതും അവിദ്യയെ നിവർത്തിക്കുന്നതും മോക്ഷത്തെ സാധിക്കുന്നതുമാണെന്ന് ദൃഷ്ടമായ ഫലംകൊണ്ടുതന്നെ അറിയാം.'

2 ശ്വേതാശ്വതരമഹർഷി പ്രഖ്യാപിക്കുന്നു;-

വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാഽതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ.

(ശ്വേ.3.8)

ആദിത്യവർണ്ണനായി ഇരുളിനപ്പുറത്തു വിളങ്ങുന്ന ഈ പരമപുരുഷനെ ഞാൻ അറിഞ്ഞിരിക്കുന്നു. അവനെ അറിഞ്ഞാൽമാത്രമേ മൃത്യുവിനെ അതിക്രമിക്കാനാവൂ. ഇതിനു വേറെ വഴിയില്ല.

വരെല്ലാം ദർശിക്കുകയും ചെയ്യും. എന്നാൽ ഈ ദർശനം ഇന്ദ്രിയപ്രത്യക്ഷമല്ല. അത് ഇന്ദ്രിയാതീതവും പ്രജ്ഞാതീതവുമാകുന്നു. ഈ സാധനാനുഷ്ഠാനങ്ങളെല്ലാം നമ്മെ ഇന്ദ്രിയാതീതരാക്കുവാനാണ്. നാനാതരത്തിലുള്ള പൂർവ്വകർമ്മങ്ങളും ബന്ധങ്ങളും നമ്മെ കീഴ്പോട്ടു വലിച്ചുകൊണ്ടിരിക്കയാണ്. ഈ സാധനകൾ നമുക്കു ശുദ്ധിയും ലഘുത്വവും തരും. ബന്ധങ്ങളെല്ലാം തനിയേ അഴിഞ്ഞു വീഴും.ക്ഷ നാം കുടുങ്ങിക്കിടക്കുന്ന ഇന്ദ്രിയലോകത്തെയും വിട്ട് ഊർദ്ധ്വതലങ്ങളിലേയ്ക്കുയരും. അവിടെവെച്ച് സാധാരണമായ അവസ്ഥാത്രയത്തിൽ (ജാഗ്രത്-സ്വപ്നം-സുഷുപ്തി) വർത്തിക്കുന്നവർക്കു തമ്മിൽ കാണാനും കേൾക്കാനും സ്പർശിക്കാനും കഴിയാത്ത വിഷയങ്ങളെ കാണുകയും കേൾക്കുകയും സ്പർശിക്കുകയും ചെയ്യാം. അപ്പോൾ, അലൗകികമായ ഭാഷയിലാണ് നാം സംസാരിക്കുക: അതു

---

ഇതാ കൃതാർത്ഥത തികഞ്ഞു വഴിയുന്നു;-

ഇഹൈവ സന്തോƒഥ വിദ്മസ്തദ്വയം
ന ചേദവേദീൻമഹതീ വിനഷ്ടിഃ
യേ തദ്വിദുരമൃതാസ്തേ ഭവ-
ന്ത്യഥേതരേ ദുഃഖമേവാപിയന്തി. (ബൃ.4.4.14)

ഇവിടെവെച്ചുതന്നെ, ഭാഗ്യാതിരേകംകൊണ്ട്, ആത്മാവു ബ്രഹ്മംതന്നെ എന്ന് ഞങ്ങൾ അറിഞ്ഞിരിക്കുന്നു. അറിയാഞ്ഞിരുന്നെങ്കിലത്തെ നാശം വമ്പിച്ചതായേനേ, ഇങ്ങനെ അറിഞ്ഞവരെല്ലാം അമൃതൻമാരായി. അതറിയാത്തവരോ ദുഃഖത്തെത്തന്നെ പ്രാപിക്കുന്നതേയുള്ളൂ.

ക്ഷ തപസാ ബ്രഹ്മ വിജിജ്ഞാസസ്വഃ തപോ ബ്രഹ്മ. (തൈ. 3.2)

തപസ്സുകൊണ്ട് ബ്രഹ്മത്തെ സ്പഷ്ടമായറിയുവാൻ നോക്കുക. തപസ്സു ബ്രഹ്മംതന്നെ.

യാവദ് ബ്രഹ്മണോ ലക്ഷണം നിരതിശയം ന ഭവതി യാവച്ച ജിജ്ഞാസാ ന നിവർത്തതേ താവത് തപ ഏവ സധനം. (തൈ.ശം.ഭാ. 3.2)

ബ്രഹ്മലക്ഷണം നിരതിശയമാകാത്തിടത്തോളം കാലം, ജിജ്ഞാസ നിവർത്തിക്കാത്തിടത്തോളം കാലം, നിനക്കുള്ള സാധനം (ഉപായം) തപസ്സുതന്നെ.

ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ സത്ത്വശുദ്ധൗ ധ്രുവാ സ്മൃതിഃ സ്മൃതി ലാഭേ സർവഗ്രന്ഥിനാം വിപ്രമോക്ഷഃ. തസ്മൈ മൃദിതകഷായായ തമസസ്പാരം ദർശയതി ഭഗവാൻ സനത്കുമാരഃ. (ഛാ. 7.26.2)

(സർവേന്ദ്രിയങ്ങളിലൂടെയും ഉൾക്കൊള്ളുന്ന) ആഹാരത്തിൻെറ ശുദ്ധി (രാഗദ്വേഷമോഹദോഷരാഹിത്യം)കൊണ്ട് അന്തഃകരണം ശുദ്ധമാകുന്നു. അന്തഃകരണശുദ്ധിയുണ്ടാകുമ്പോൾ അപാരമഹിമയുള്ള ഭൂമാത്മാവിനെപ്പറ്റി സ്മൃതി (ഇടതടവില്ലാതെ) ലഭിക്കുന്നു. സ്മൃതി ഉണ്ടാകുന്നതോടെ ഹൃദയത്തിലെ (അഹംമമാദി രൂപത്തിലുള്ള) കെട്ടുകളെല്ലാം പൊട്ടുന്നു. ഇപ്രകാരം മനോമാലിന്യങ്ങൾ (ജ്ഞാനവൈരാഗ്യാഭ്യാസമായ കാരംകൊണ്ട്) കഴുകപ്പെട്ടു ശുദ്ധനായ നാരദന് (അറിവില്ലായ്മയെന്ന) ഇരുളിൻെറ മറുകര ഭഗവാൻ സനത്കുമാരൻ കാട്ടിക്കൊടുത്തു.

ലോകത്തിനു മനസ്സിലാവില്ല. എന്തെന്നാൽ അവർക്ക് ഇന്ദ്രിയങ്ങളല്ലാതെ ഒന്നും അറിഞ്ഞുകൂട. യഥാർത്ഥമായ മതം തികച്ചും അതീന്ദ്രിയമാണ്. ഇന്ദ്രിയങ്ങളെ അതിക്രമിക്കുവാനുള്ള ശക്തി പ്രപഞ്ചത്തിൽ സർവ്വപ്രാണികളിലും അന്തർലീനമായുണ്ട്, പുഴുപോലും ഒരിക്കൽ ഇന്ദ്രിയങ്ങളെ അതിക്രമിച്ച് ഈശ്വരനെ പ്രാപിക്കും. ഒരു ജീവിതവും പരാജയമാവില്ല. പരാജയമെന്നൊരു സംഗതി ലോകത്തിലില്ല. മനുഷ്യൻ നൂറുവട്ടം ആത്മഹാനി ചെയ്തേയ്ക്കാം. ആയിരം തവണ അടി തെറ്റി വീണേയ്ക്കാം. എന്നാലും ഒടുവിൽ താൻ ഈശ്വരനാണെന്നു സാക്ഷാൽക്കരിക്കും. നേർവഴിയിൽക്കൂടി പുരോഗതിയില്ലെന്നു നമുക്കറിയാം. ജീവൻമാരെല്ലാം വട്ടത്തിൽ ചുറ്റുകയാണ്: വട്ടം മുഴുമിക്കുകയും വേണം. ഒരു ജീവനും തീരെ അധഃപതിക്കാൻ സാദ്ധ്യമല്ല: ഉയർന്നേ ഒക്കൂ എന്ന ഒരു കാലം വരിക തന്നെ ചെയ്യും. ആരും നഷ്ടനാകുന്നില്ല. നാമെല്ലാം ഒരേ കേന്ദ്രത്തിൽനിന്നു വിസൃഷ്ടരാണ്. ആ കേന്ദ്രം ഈശ്വരനത്രേ. ഈശ്വരവിസൃഷ്ടമായ അത്യുത്കൃഷ്ടജീവിയും അതുപോലെ അതിനികൃഷ്ടജീവിയും ആ സർവ്വജീവപിതാവിലേക്കു മടങ്ങിച്ചെല്ലും. ''യാതൊന്നിൽനിന്ന് ഈ ജീവജാലങ്ങൾ ഉളവായോ, യാതൊന്നിൽ ഉയിർക്കൊള്ളുന്നുവോ, യാതൊന്നിലേക്കു തിരികെ ലയിക്കുന്നുവോ അത് ഈശ്വരനാകുന്നു.''ꕥ

ꕥ യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത് പ്രയന്ത്യഭിസംവിശന്തി, തദ്വിജിജ്ഞാസസ്വ തദ്ബ്രഹ്മ. (തൈ. 3.1)

## അധ്യായം 4

## മതം അത്യാവശ്യം

(ലണ്ടൻ പ്രസംഗം)

മനുഷ്യവർഗ്ഗത്തിൻെറ ഭാവിയെ രൂപവൽക്കരിച്ചുകൊണ്ട് ഇന്നോളം പ്രവർത്തിച്ചിട്ടുള്ളതും ഇന്നും പ്രവർത്തിച്ചുവരുന്നതുമായ ശക്തികളിലെല്ലാംവെച്ചു മതമെന്ന പേരിൽ പ്രകാശിക്കുന്ന ശക്തിയേക്കാൾ ബലവത്തരമായ ശക്തിയില്ലെന്നു തീർച്ച. ആ ശക്തിവിശേഷം ഏതു ജനസമുദായത്തിൻെറ സംഘടനയ്ക്കും ആധാരമായി എവിടെയോ ഇരുന്നു പ്രവർത്തിക്കുന്നുണ്ട്: ഏതു കാലത്തും മനുഷ്യനെ മനുഷ്യനോടു ചേർക്കുന്ന ബലവത്തരപ്രേരണകളുണ്ടായിട്ടുള്ളത് ആ ശക്തിയിൽനിന്നത്രേ. ഒരേ വർഗ്ഗം, ഒരേ ദേശം, ഒരേ വംശം എന്നീ ബന്ധങ്ങളേക്കാൾ ഒരേ മതമെന്ന ബന്ധമത്രേ ബലവത്തരമെന്ന് നമുക്കെല്ലാമറിയാം. ഒരേ മതം വിശ്വസിച്ച് ഒരേ ഈശ്വരനെ ആരാധിക്കുന്ന ജനങ്ങൾ ഒരേ വംശ്യരേക്കാൾ, സഹോദരൻമാരേക്കാൾ പോലും ഏറെ സ്ഥിരതയോടും ശക്തിയോടുംകൂടി പരസ്പരസഹായമായി നിന്നിട്ടുണ്ടെന്നുള്ളതും സുപ്രസിദ്ധമാണ്. മതമുദ്ഭവിച്ചതെങ്ങനെ എന്നു കണ്ടുപിടിപ്പാൻ പല യത്നങ്ങളുമുണ്ടായിട്ടുണ്ട്. അതിനെസ്സംബന്ധിച്ച ഒരു സിദ്ധാന്തം ഇന്നോളം നിലനിന്നിട്ടുള്ള പുരാതനമതങ്ങളിലെല്ലാം കാണാം. മതങ്ങൾ അപൗരുഷേയങ്ങളാണെന്നുള്ളതത്രേ അത്; അതായത് അവ ഉദ്ഭവിച്ചത് മനുഷ്യൻെറ മസ്തിഷ്കത്തിൽനിന്നല്ല, അതിന്നപ്പുറത്ത് എവിടെയോ നിന്നാണെന്ന്.

മതോല്പത്തിയെക്കുറിച്ച് രണ്ടു സിദ്ധാന്തങ്ങളാണ് ആധുനികപണ്ഡിതൻമാരുടെ ഇടയിൽ ഒരുവിധം സമ്മതമായിട്ടുള്ളത്; ഒന്ന്, പരേതസിദ്ധാന്തം: മറ്റേത് അനന്തസത്തയെക്കുറിച്ചുള്ള അറിവിൻെറ പരിണാമം. പരേതാരാധനയാണ് മതപ്രാരംഭമെന്ന് ഒരു കക്ഷിയും, പ്രകൃതിശക്തികളിൽ പുരുഷത്വാരോപണമാണ് മതോല്പത്തിക്കു കാരണമെന്ന് മറ്റേ കക്ഷിയും വാദിക്കുന്നു. ബന്ധുക്കൾ മരിച്ചുപോയാലും അവരുടെ സ്മരണ നിലനിർത്തണമെന്ന് മനുഷ്യർക്കാഗ്രഹമുണ്ട്: അവരുടെ ശരീരം നശിച്ചുപോയാലും അവർ നിശ്ശേഷം നശിച്ചിട്ടില്ലെന്ന് അവർ വിചാരിക്കുന്നു: അതുകൊണ്ട് അവർക്ക് ആഹാരം ബലികൊടുപ്പാനും, ഒരു വിധത്തിൽ അവരെ ആരാധിപ്പാനും ഒരുങ്ങുന്നു. ഈ വിധത്തിലാണ് മതമുദ്ഭവിച്ചു വളർന്നതെന്നതിനു തെളിവുകൾ, ഈജിപ്തുകാർ ബാബിലോണിയക്കാർ ചീനക്കാർ മുതലായ പല വർഗ്ഗക്കാരുടേയും പുരാതനമതങ്ങൾ പരീക്ഷിക്കുമ്പോൾ കാണുന്നുണ്ട്. ഈജിപ്തുകാരുടെ ഇടയിൽ ആത്മാവിനെക്കുറിച്ച്

ആദ്യമുണ്ടായിരുന്ന ഭാവന, അതു ശരീരത്തിന് ഇണയാണെന്നാണ്. ഓരോ ശരീരത്തിനുള്ളിലും മിക്കവാറും അതുപോലുള്ള ഒരു സത്വമുണ്ട്: അതു മരണകാലത്ത് സ്ഥൂലശരീരം വിട്ടു പുറത്തുപോയി തുടർന്നു ജീവിച്ചിരിക്കും. ആ ജീവിതകാലം അതിൻെറ മൃതശരീരം ഊനമില്ലാതെ നിലനിൽക്കുന്ന കാലത്തോളം മാത്രം. ഈ വിശ്വാസം നിമിത്തമാണ് മൃതശരീരം കേടുകൂടാതെ സൂക്ഷിപ്പാൻ ഈജിപ്തുകാരുടെ ഇടയിൽ അത്ര താല്പര്യം കാണുന്നത്. അവർ അതുകൊണ്ടാണ് ശവസംരക്ഷണത്തിന് പിരമിഡ് (Pyramid) എന്ന ഗംഭീര കോണകുടീരങ്ങൾ നിർമ്മിച്ചുപോന്നതും. ശവത്തിൻെറ വല്ല ഭാഗത്തിനും ഊനം തട്ടിയാൽ ഇണസ്സത്വത്തിൻേറയും അതേ ഭാഗത്തിനു ഹാനി പറ്റുമെന്നായിരുന്നു അവരുടെ വിശ്വാസം. ഇതു ശരിക്കും പരേതാരാധനയത്രേ. ബാബിലോണിയക്കാരുടെ ഇടയിലും 'ഇണ'യെന്ന ഈ ബോധമുണ്ടായിരുന്നു: എന്നാൽ ഒരു വ്യത്യാസമുണ്ട്. അവരുടെ ഇണയുടലിനു സ്നേഹമെന്ന ഭാവം തീരെയില്ല. അതിനു ഭക്ഷ്യപേയങ്ങൾ നൽകാനും പലവിധത്തിൽ സഹായിപ്പാനും വേണ്ടി ജീവിച്ചിരിക്കുന്നവരെ ഭയപ്പെടുത്തുകയാണ് അതു ചെയ്യുക. സ്വന്തം കളത്രപുത്രാദികളെപ്പോലും അതിനു സ്നേഹമില്ല. വ്യത്യാസം ഇത്രമാത്രം. പുരാതനഹിന്ദുക്കളുടെ ഇടയിലും പ്രേതാരാധന ഉണ്ടായിരുന്ന ലക്ഷണങ്ങൾ കാണുന്നുണ്ട്. ചീനക്കാരുടെ മതത്തിൻെറ അടിസ്ഥാനംതന്നെ പ്രേതാരാധനയാണെന്നു പറയാം. അതിപ്പോഴും ആ വലിയ രാജ്യം നീളെ വ്യാപിച്ചുകിടക്കുന്നു. വാസ്തവത്തിൽ അവിടെ ഉണ്ടെന്നു പറയാവുന്ന ഒരു മതം അതേയുള്ളു. ഇങ്ങനെ: പ്രേതാരാധനയാണ് മതോല്പത്തിക്കു കാരണമെന്ന വാദത്തിന് ഒരുവിധം നില കിട്ടി എന്നു കരുതാം.

മറുഭാഗത്ത് പ്രകൃതിപൂജയാണ് മതത്തിനു മൂലമെന്നു വാദിക്കുന്ന പണ്ഡിതൻമാർ അതിനു തെളിവു തരുന്നത് പുരാതനമായ ആര്യസാഹിത്യമാണ്. പ്രേതാരാധനയ്ക്കുള്ള തെളിവുകളും ഇപ്പോൾ ഇന്ത്യയിൽ എവിടെയും കാണാമെന്നതു ശരിതന്നെ. എന്നാൽ ഇന്ത്യയിലെ പ്രാചീനലക്ഷ്യങ്ങളിൽ അതില്ല. ഋഗ്വേദസംഹിതയാണ് ആര്യവർഗ്ഗക്കാരുടെ ലക്ഷ്യങ്ങളിൽവെച്ച് ഏറ്റവും പ്രാചീനം. അതിൽ പ്രേതാരാധനയില്ല, പ്രകൃതിപൂജയാണുള്ളത് എന്ന് ആധുനികപണ്ഡിതൻമാർ മിക്കവരും അഭിപ്രായപ്പെടുന്നു. മനുഷ്യഹൃദയം പ്രപഞ്ചയവനികയ്ക്കപ്പുറത്തേക്ക് ഒരു നോക്കു കാൺമാൻ ആയാസപ്പെടുന്നതുപോലെയാണ് അതിൽ കാണുന്നത്. ഉഷസ്സ്, അസ്തമയം, ഝംഝാവാതം, പ്രപഞ്ചഗംഭീരാപരിമേയശക്തികൾ, പ്രകൃതിസൗന്ദര്യങ്ങൾ എന്നിവയാൽ പ്രേരിതമായ മനുഷ്യമനസ്സ് ഇവയ്ക്കപ്പുറം കടപ്പാനും ഇവയെപ്പറ്റി വല്ലതുമറിവാനും ആഗ്രഹിക്കുന്നു. ഈ പരിശ്രമത്തിൽ അവയ്ക്കു പുരുഷഗുണങ്ങൾ ആരോപിക്കുന്നു: ജീവനുണ്ടെന്നും ദേഹമുണ്ടെന്നും ഭാവനചെയ്യുന്നു: ഇവ ചിലപ്പോൾ സുന്ദരങ്ങൾ എന്നും

ചിലപ്പോൾ അതീന്ദ്രിയങ്ങളെന്നും കല്പിക്കുന്നു.* എന്നാൽ ഈ ഓരോ പരിശ്രമവും ഇവയെ അമൂർത്തമാക്കി പര്യവസാനിക്കുന്നു. അതു സഗുണമായെന്നും വരാം, അല്ലെന്നും വരാം. പുരാതനഗ്രീക്കുകാരുടെ ഇടയിൽ കാണുന്നതും ഈ സമ്പ്രദായമാണ്. അവരുടെ ദേവതാചരിതമാകെ ഈ പ്രകൃതിപൂജയിൽനിന്നുള്ള തത്ത്വോദ്ധാരണംതന്നെ. ജർമ്മൻ, സ്കാൻഡിനേവിയൻ മുതലായ പുരാതനാര്യവർഗ്ഗക്കാരെല്ലാം ഇതുതന്നെയാണ് ചെയ്തത്. ഇങ്ങനെ, പ്രകൃതിശക്തികൾക്കു പുരുഷത്വമാരോപിച്ചുകൊണ്ടാണ് മതമുദ്ഭവിച്ചത് എന്നു മറുഭാഗത്തെ വാദത്തിനും ഒരു നല്ല നില കാണുന്നുണ്ട്.

ഈ രണ്ടു സിദ്ധാന്തങ്ങൾ പരസ്പരവിരുദ്ധങ്ങളാണെന്നു തോന്നാമെങ്കിലും, ഇവയെ മൂന്നാമതൊരടിസ്ഥാനത്തിൻമേൽ യോജിപ്പിക്കാമെന്നെനിക്ക് തോന്നുന്നു: മതത്തിൻെറ യഥാർത്ഥമായ മൂലവും അതാണെന്നു തോന്നുന്നു. ഞാൻ അതിനു പേർ കൊടുപ്പാൻ ഉദ്ദേശിക്കുന്നത് ഇന്ദ്രിയോല്ലംഘനയത്നം-ഇന്ദ്രിയപരിധി കടന്നുപോകുവാനുള്ള പരിശ്രമം-എന്നാണ്. ഒന്നുകിൽ മനുഷ്യൻ ബന്ധുക്കളുടെയോ മറ്റു മൃതജനങ്ങളുടെയോ പ്രേതങ്ങളെ ആരാധിപ്പാൻ നോക്കുന്നു. മറ്റൊരു തരത്തിൽ പറഞ്ഞാൽ, ശരീരനാശത്തിലും നശിക്കാതെ നിൽക്കുന്നതു വല്ലതുമുണ്ടോ എന്നു മനുഷ്യൻ അന്വേഷിക്കുന്നു.** അഥവാ, പ്രപഞ്ചത്തിൻെറ ഗംഭീരവിലാസത്തിനു പിന്നിൽ അതിനെ പ്രവർത്തിപ്പിക്കുന്ന ശക്തി ഏതെന്നറിയുവാൻ

---

* ശം നോ മിത്രഃ ശം വരുണഃ ശം നോ ഭവത്വര്യമാ: ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം നോ വിഷ്ണുരുരുക്രമഃ. നമോ ബ്രഹ്മണേ, നമസ്തേ വായോ. ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം വദിഷ്യാമി, സത്യം വദിഷ്യാമി. തൻമാവതു, തദ്വക്താരമവതു: അവതു മാം, അവതു വക്താരം.(തൈ. 1.1)

(പ്രാണൻെറയും പകലിൻെറയും ദേവതയായ) മിത്രനും (അപാനൻെറയും രാത്രിയുടെയും ദേവതയായ) അര്യാമാവ് നമുക്ക് മംഗളമായിത്തീരട്ടെ. (കരത്തിൻെറയും കരബലത്തിൻെറയും ദേവതയായ) ഇന്ദ്രനും (വാക്കിൻെറയും ബുദ്ധിയുടെയും ദേവതയായ) ബൃഹസ്പതിയും നമുക്കു മംഗളമായിത്തീരട്ടെ. നീണ്ട നടയോടുകൂടിയ വിഷ്ണു (പാദദേവത) നമുക്കു മംഗളകരനാകട്ടെ. ബ്രഹ്മത്തിനു നമസ്കാരം. വായുദേവ, നമസ്തേ. (സർവ്വക്രിയാഫലങ്ങളും വായുവിനധീനമാകയാൽ) നീതന്നെയല്ലോ പ്രത്യക്ഷബ്രഹ്മം. നിന്നെത്തന്നെ പ്രത്യക്ഷബ്രഹ്മമെന്നു ഞാൻ പറയുന്നു. ഞാൻ ഋതം പറയുന്നു: ഞാൻ സത്യം പറയുന്നു. പരംപൊരുൾ എന്നെ പരിപാലിക്കട്ടെ. അപ്പൊരുൾ, അരുൾ ചെയ്യുന്ന ഗുരുവിനെ പാലിക്കട്ടെ, എന്നെ പാലിക്കട്ടെ: അരുൾ ചെയ്യുന്ന ഗുരുവിനെ പാലിക്കട്ടെ.

** അസ്യ വിസ്രംസമാനസ്യ ശരീരസ്ഥസ്യ ദേഹിനഃ
ദേഹാദ് വിമുച്യമാനസ്യ കിമത്ര പരിശിഷ്യതേ? (ക. 5.4)

ശരീരത്തിലിരുന്നിട്ട് അതിൽനിന്നു വേർപെട്ടുപോകുന്ന ഈ ദേഹിക്ക് ബാക്കി എന്തുള്ളു?

ശ്രമിക്കുന്നു.[1] ഇതിലേതായാലും ഇന്ദ്രിയങ്ങളുടെ പരിധിയെ ലംഘിപ്പിക്കാനാണ് മനുഷ്യൻെറ യത്നമെന്നുള്ളതു തീർച്ച. മനുഷ്യന് ഇന്ദ്രിയങ്ങളെക്കൊണ്ടു തൃപ്തനായിരിപ്പാൻ വയ്യ. അവയെ കടന്നുപോകണം. ഇത് ഒരാശ്ചര്യമല്ല. ഈ സംഗതി ദുരൂഹമായിരിക്കയും വേണ്ട. എന്നാൽ ഇനി സ്വപ്നം വഴിക്കാണ് മതബോധമങ്കുരിക്കുന്നതെന്നത് വളരെ സ്വാഭാവികമായി തോന്നുന്നു. മരണമില്ലായ്മ എന്നൊരു ബോധം ആദിയിൽ ഉണ്ടാകുന്നതു തീർച്ചയായും സ്വപ്നം വഴിക്കാവാം.[2] സ്വപ്നാവസ്ഥ വിസ്മയകരമല്ലേ? അതിനും ജാഗ്രദവസ്ഥയ്ക്കും തമ്മിൽ വളരെ കുറച്ചു വ്യത്യാസമേ ബാലൻമാരും ബാലിശബുദ്ധികളും കാണുന്നുള്ളു. ഉറക്കത്തിൽ ദേഹം മൃതപ്രായമായി കിടക്കുമ്പോഴും പല മനോവ്യാപാരങ്ങളും നടക്കുന്നു. ഈ ശരീരം എന്നെന്നേയ്ക്കും വിശീർണ്ണമായാലും ഈ വിധം മനോവ്യാപാരം നടക്കുമെന്ന തീരുമാനത്തിൽ ആളുകൾ പെട്ടെന്നു വന്നുചേരുന്നെങ്കിൽ അതിലെന്താശ്ചര്യം? അതീന്ദ്രിയങ്ങളായ വിഷയങ്ങൾക്കു കൂടുതൽ സ്വാഭാവികമായ സമാധാനം ഇതാണെന്ന് എനിക്കു തോന്നുന്നു. സ്വപ്നാവസ്ഥയെപ്പറ്റിയ വിചാരം വഴിക്കു മനസ്സ് ഉപരിഭാവനകളിലേക്കു കയറിപ്പോകും. എന്നാൽ സ്വപ്നാവസ്ഥയ്ക്ക് ജാഗ്രദവസ്ഥയുടെ സത്യത്വമില്ലെന്നും, ജാഗ്രദനുഭവങ്ങളിലെ ചിലതിനെ ആവർത്തിക്കുന്നു എന്നല്ലാതെ ഒരു പുതിയ ജീവിതമോ നിലയോ സ്വപ്നാവസ്ഥയിലില്ലെന്നും കാലക്രമത്തിൽ മിക്കപേരും അറിയുന്നുണ്ട്.

പക്ഷേ അന്വേഷണം ആരംഭിച്ച് കുറച്ചു കാലമായപ്പോഴേക്കും അത് അന്തർമുഖമായി തുടർന്ന് ജാഗ്രത്സ്വപ്നങ്ങൾക്കും ഉപരിയായ അവസ്ഥകൾ മനസ്സിനുണ്ടെന്നു മനുഷ്യർ കണ്ടുപിടിച്ചു.[3] അതു

1 ഭീഷാസ്മാദ് വാതഃ പവതേ ഭീഷോദേതി സൂര്യഃ
ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ച മൃത്യുർധാവതി പഞ്ചമഃ. (തൈ. 2.8)

ബ്രഹ്മത്തെ ഭയന്നു കാറ്റടിക്കുന്നു, സൂര്യനുദിക്കുന്നു: അഗ്നിയും ഇന്ദ്രനും മര്യാദയ്ക്കു പ്രവർത്തിക്കു. അഞ്ചാമതു മരണവും അതിനെപ്പേടിച്ചു നീളെ പാഞ്ഞു നടക്കുന്നു.

2 യ ഏഷ സുപ്തേഷു ജാഗർത്തി കാമം കാമം പുരുഷോ നിർമ്മിമാണഃ
തദേവ ശുക്രം തദ് ബ്രഹ്മ തദേവാമൃതമുച്യതേ. (ക. 5.8)

ഇന്ദ്രിയങ്ങൾ ഉറങ്ങിക്കിടക്കുമ്പോഴും ഓരോരോ പ്രിയവിഷയങ്ങളെ നിർമ്മിച്ചുകൊണ്ട് ഉണർന്നിരിക്കുന്നതാരോ അതുതന്നെ ശുദ്ധം, അതത്രേ ബ്രഹ്മം, അതുതന്നെ അമൃതമെന്നു പറയപ്പെടുന്നു.

3 പ്രജാപതി ഇന്ദ്രന് ആത്മതത്ത്വം ഉപദേശിക്കുന്നു;
തദ് യത്രൈതത് സുപ്തഃ സമസ്തഃ സംപ്രസന്നഃ സ്വപ്നം ന വിജാനാതി
ഏഷ ആത്മേതി ഹോവാച ഏതദമൃതമഭയമേതദ് ബ്രഹ്മേതി. (ഛാ. 8.10.2)

എപ്പോഴാണോ ഈ ജീവൻ സർവ്വകരണങ്ങളും ഉപസംഹരിച്ച് സ്വപ്നം കാണാതെ എത്രയും തെളിഞ്ഞ് ഉറങ്ങിയിരിക്കുന്നത്, അപ്പോൾ ഇവൻ ആത്മാവാണ്: ഈ ആത്മാവ് അമൃതമാണ്, അഭയമാണ്, ഇതു ബ്രഹ്മമാണ്.

കൾക്കു ഉദയമെന്നോ ആവേശമെന്നോ എന്തു പേർ പറഞ്ഞാലും അങ്ങനെ ചിലതുണ്ടെന്നു സുപ്രതിഷ്ഠിതമതങ്ങളിലെല്ലാം കാണാം. ആ മതങ്ങളുടെ സ്ഥാപകൻമാരോ പ്രചാരകൻമാരോ ദേവദൂതൻമാരോ ജാഗ്രത്സുഷുപ്ത്യവസ്ഥകൾക്കപ്പുറമുള്ള ഒരവസ്ഥയിൽ[1] എത്തിയെന്നും, അതിൽവെച്ച് ആദ്ധ്യാത്മികമെന്നു പറയുന്ന ലോകത്തെസ്സംബന്ധിച്ച് ചില തത്ത്വങ്ങൾ സാക്ഷാൽക്കരിച്ചുവെന്നും ആ മതങ്ങൾ പ്രഖ്യാപനം ചെയ്യുന്നു. ആ സാക്ഷാൽക്കാരമാകട്ടെ, നാം ചുറ്റുമുള്ള വസ്തുക്കളെ ജാഗ്രദവസ്ഥയിൽ സാക്ഷാൽക്കരിക്കുന്നതിനെക്കാൾ അത്യധികം ശക്തിമത്തായിരുന്നുവെന്നും പറയുന്നു. ഉദാഹരണത്തിന് ബ്രാഹ്മണമതം എടുത്തുനോക്കുക. അവരുടെ വേദങ്ങൾ ഋഷിപ്രോക്തങ്ങളാണെന്നു പറയപ്പെടുന്നു. ഋഷികൾ തത്ത്വങ്ങളെ സാക്ഷാൽക്കരിച്ച തപസ്വികളാണ്. 'ഋഷി' എന്ന പദത്തിൻെറ അർത്ഥം മന്ത്രദ്രഷ്ടാവ് എന്നത്രേ. മന്ത്രങ്ങളെന്നു പറയുന്നത് വേദസൂക്തങ്ങളിലെ ആശയങ്ങളുമത്രേ. ആ തത്ത്വങ്ങളെ അവർ സാക്ഷാൽക്കരിച്ചു:[2] അഥവാ, അതീന്ദ്രിയസംഗതികളെ ഇന്ദ്രിയഗോചരമാക്കി എന്നു പറയാമെങ്കിൽ അങ്ങനെ ചെയ്തു എന്ന് അവർ ഊന്നിപ്പറഞ്ഞിരിക്കുന്നു. അങ്ങനെ സാക്ഷാൽക്കരിച്ച തത്ത്വങ്ങളെ രേഖപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഈ വാസ്തവം യഹൂദരുടെയും ക്രിസ്ത്യരുടെയും വേദഗ്രന്ഥങ്ങളിലുമുണ്ട്.

ബുദ്ധമതക്കാരിൽ ദാക്ഷിണാത്യശാഖയുടെ കാര്യത്തിൽ അല്പം വ്യത്യാസം പറയാം. അവർ ഈശ്വരനോ ആത്മാവോ ഉണ്ടെന്നു വിശ്വസിക്കാതിരിക്കെ അവരുടെ മതം അതീന്ദ്രിയാവസ്ഥയിൽ നിന്നുദ്ഭവിച്ചു എന്ന് എങ്ങനെ പറയാം എന്നൊരു ചോദ്യമു

1 ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥാത്രയത്തിന് അപ്പുറമായും അവയ്ക്ക് അധിഷ്ഠാനമായുള്ളത് നിർവ്വിശേഷവും തുരീയം – നാലാമത്തേത് – എന്നു പറയപ്പെടുന്നതുമായ പരമാത്മാവുതന്നെയാണ്, അതിനെ അറിയേണ്ടതാണ്;–

നാന്തഃപ്രജ്ഞം ന ബഹിഃപ്രജ്ഞം നോഭയതഃപ്രജ്ഞം ന പ്രജ്ഞാനഘനം ന പ്രജ്ഞം നാപ്രജ്ഞം അദൃശ്യമവ്യവഹാര്യമഗ്രാഹ്യമലക്ഷണമചിന്ത്യമവ്യപദേശ്യമേകാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം ചതുർഥം മന്യന്തേ സ ആത്മാ സ വിജ്ഞേയഃ. (മാ.7)

2 യജ്ഞേന വാചഃ പദവീയമായൻ
താമന്വവിന്ദൻ ഋഷിഷു പ്രവിഷ്ടാം. (ഋ.10.71.3)

പൂർവസുകൃതംകൊണ്ട് വേദം ഗ്രഹിക്കത്തക്ക യോഗ്യത അവർ നേടി ഋഷിമാരിൽ പ്രവേശിച്ചു വിളങ്ങിയ മന്ത്രത്തെ അവർ നേടുകയും ചെയ്തു.

യേ ധ്യാനയോഗാനുഗതാ അപശ്യൻ. (ശ്വേ. 1.3)
യുഗാന്തേfന്തർഹിതാൻ വേദാൻ സേതിഹാസാൻ മഹർഷയഃ
ലേഭിരേ തപസാ പൂർവമനുജ്ഞാതാഃ സ്വയം ഭുവാ. (മ.ഭാ.ശാ. 210.19)

യുഗാവസാനത്തിൽ മറഞ്ഞുകിടന്ന വേദങ്ങളെ ഇതിഹാസങ്ങളോടുകൂടി, മഹർഷിമാർ, ബ്രഹ്മാവിൻെറ അനുഗ്രഹത്താൽ, തപസ്സുകൊണ്ട് പണ്ടു നേടി.

ണ്ടാവാം.അതിന് ഇങ്ങനെ സമാധാനം പറയാം; ബുദ്ധമതക്കാരും അതീന്ദ്രിയമായ സനാതനധർമ്മം ഒന്നുണ്ടെന്നു പറയുന്നു. അതും നാം സാധാരണമായി പറയുന്ന 'യുക്തി' ഉപയോഗിച്ചല്ല: അതീന്ദ്രിയാവസ്ഥയിലാണ് ബുദ്ധൻ അതു കണ്ടെത്തിയത്. ബുദ്ധൻ സമാധി നേടുവോളം ബോധിവൃക്ഷമൂലത്തിൽ ആസനസ്ഥനായിരുന്നവിധം[1] വർണ്ണിച്ചിട്ടുള്ളതു ബുദ്ധചരിതം സംക്ഷിപ്തമായെങ്കിലും വിവരിക്കുന്ന 'പൗരസ്ത്യദീപം' എന്ന സുന്ദരകാവ്യം വായിച്ചിട്ടുള്ള നിങ്ങൾ ഓർക്കുന്നുണ്ടാവാം. ബുദ്ധൻ ഉപദേശിച്ച തത്ത്വങ്ങളെല്ലാം ആ അവസ്ഥയിൽനിന്നു സിദ്ധിച്ചതല്ലാതെ ബുദ്ധിയുടെ യുക്തിവ്യാപാരങ്ങളാൽ സിദ്ധിച്ചവയല്ല.

ഇങ്ങനെ അതീന്ദ്രിയതത്ത്വസാക്ഷാൽക്കാരം എന്നൊരു സംഗതി സർവ്വമതങ്ങളും ഉദ്ഘോഷിക്കുന്നുണ്ട്. മനുഷ്യമനസ്സ് ഇന്ദ്രിയപരിധികളെ മാത്രമല്ല, ബുദ്ധിശക്തിയേയും അതിക്രമിച്ചുപോകും.[2] അപ്പോൾ അത് ഇന്ദ്രിയമൂലമായോ യുക്തിമൂലമായോ മനുഷ്യന് ഒരു കാലത്തും അറിവാൻ കഴിവാകാത്ത തത്ത്വങ്ങളെ നേരിട്ടു കാണുകയും ചെയ്യും. ആവക തത്ത്വങ്ങളത്രേ ലോകത്തിലുള്ള സർവ്വമതങ്ങൾക്കും ആസ്പദം. അവ യുക്തിക്കനുസരിച്ചിരിക്കുന്നുണ്ടോ, അവ ശരിതന്നെയോ എന്നു തീർച്ചയായും നമുക്കു പരീക്ഷിക്കാവുന്നതാണ്.[3] ഏതുവിധവും, മനസ്സിനു ബുദ്ധിയെയും ഇന്ദ്രിയങ്ങളെയും അതിലംഘിച്ചുപോകുവാൻ കഴിവുണ്ടെന്ന്, അതൊരു വാസ്തവമാണെന്ന്, സർവ്വമതങ്ങളും വിളിച്ചുപറയുന്നു.

ഇങ്ങനെ സർവ്വമതങ്ങളും പറയുന്നത് എത്രത്തോളം വാസ്തവമാണെന്ന ചോദ്യം ഇരിക്കട്ടെ. അവയ്ക്കെല്ലാം ഒരു പൊതുധർമ്മമുണ്ട്. അവയൊന്നും പ്രകൃതിശാസ്ത്രകാര്യങ്ങളെപ്പോലെ മൂർത്തങ്ങളല്ല, അമൂർത്തങ്ങളാകുന്നു. അതിനും പുറമെ, സുസംഘടിതമതങ്ങളിൽ ആ തത്ത്വങ്ങളെല്ലാം ഏകതത്വത്തിൽ പര്യവസാനിക്കുകയും ചെയ്യുന്നു. അതിൻെറ സ്വഭാവം ഇന്നതെന്ന് ഓരോ മതത്തിൽ ഓരോ വിധമാണ് പറഞ്ഞിരിക്കുക: കേവലസാന്നിദ്ധ്യം, സർവ്വഗതസത്വം, ഈശ്വരൻ,

1 ഇഹാസനേ ശുഷ്യതു മേ ശരീരം
ത്വഗസ്ഥിമാംസം വിലയം പ്രയാതു
അപ്രാപ്യ ബോധിം ബഹുസംഭവാന്തേ
നൈവാസനാത് കായമഹം ചലിഷ്യേ.

ഇവിടെ ഈ ഇരുപ്പിൽ എൻെറ ശരീരം ശോഷിച്ചുപോകട്ടെ. എല്ലും തൊലിയും മാംസവും വിലയം പ്രാപിക്കട്ടെ. അറിവില്ലായ്മയിൽ അനേകജൻമങ്ങൾ കഴിഞ്ഞുപോയിരിക്കുന്നു. ഇനി ബോധിയെ പ്രാപിക്കാതെ ഈ ഇരുപ്പിൽ നിന്നു ഞാൻ ശരീരം ഇളക്കില്ല.

2 യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ
ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. (തൈ. 2.9)

3 മനു. 12.105. (പു. 26 ചു.1)

ധർമ്മം, കേവലസത് – എന്നിങ്ങനെ ഏതെങ്കിലും പേരിൽ സർവ്വ ഭാവാധിഷ്ഠാനമായി അമൂർത്തമായ ഒരു ഏകത്വമുണ്ട്. ഈ കാലത്ത് ചിലർ അതീന്ദ്രിയാവസ്ഥയെ അപേക്ഷിക്കാതെ മതം ഉപദേശിപ്പാൻ ചെയ്യുന്ന പരിശ്രമങ്ങളിലും ആ പുരാതനൻമാരുടെ അമൂർത്തതത്ത്വങ്ങളെ എടുത്ത് അവയ്ക്കു വേറെ ചില പേരുകൾ കൊടുക്കുകയേ ചെയ്യുന്നുള്ളു. ധർമ്മമെന്നോ ആദർശഭൂതമായ ഏകത്വമെന്നോ മറ്റോ ഉള്ള ആ പേരുകൾതന്നെ അവയ്ക്ക് ഇന്ദ്രിയാതീതത്വമുണ്ടെന്നു വെളിപ്പെടുത്തുന്നു. ആദർശഭൂതനായ പരമപുരുഷനെ[1] നാമാരും ഇതേവരെ കണ്ടിട്ടില്ലെങ്കിലും അങ്ങനെ ഒരാദർശത്തിൽ വിശ്വസിക്കണമെന്നു നമ്മോടാവശ്യപ്പെടുന്നു. നമുക്കു സങ്കല്പിക്കാവുന്നത്രതികവെത്തിയ ഒരു മനുഷ്യനെ നാമാരും ഇന്നേവരെ കണ്ടിട്ടില്ലെങ്കിലും അങ്ങനെ ഒരാദർശമില്ലാതെ നമുക്കു പുരോഗതി സാദ്ധ്യമല്ല. ഈവിധം ആദർശഭൂതമായി ഏകമായ തത്ത്വമുണ്ടെന്ന സംഗതിയത്രേ സർവ്വമതങ്ങളിലും മുന്തിനിൽക്കുന്നത്. ആ തത്ത്വത്തിനു സഗുണമെന്നോ നിർഗുണമെന്നോ സാന്നിദ്ധ്യമെന്നോ നിയതിയെന്നോ സാക്ഷിയെന്നോ സത്തെന്നോ മറ്റോ പേർ പറഞ്ഞാണ് അത് നമുക്ക് ഉപദിഷ്ടമായിരിക്കുന്നത്. ആ തത്ത്വപദത്തിലേക്ക് താന്താങ്ങളെ ഉയർത്തുവാനാണ് നാം സർവ്വകാലവും യത്നിക്കുന്നത്. മനുഷ്യൻ ഏതു തരക്കാരനായാലും ഏതു രാജ്യക്കാരനായാലും അയാൾക്ക് അനന്തശക്തി എന്നൊരു സങ്കല്പമുണ്ടാകും: ഏതു മനുഷ്യനും അനന്തസുഖമെന്ന ഒരു ഒരു സങ്കല്പമുണ്ടാകും.[2] ആ അനന്തശക്തിയും അനന്തസുഖവും സമ്പാദിപ്പാനുള്ള അതിപ്രയത്നത്തിലൂടെയാണ് നാം ചുറ്റുപാടും കാണുന്ന മിക്ക കർമ്മങ്ങളും എങ്ങും പ്രകടമായ എല്ലാ വ്യാപാരങ്ങളും നടക്കുന്നത്. അനന്തശക്തിസമ്പാദനത്തിനു യത്നിക്കുന്നുവെങ്കിലും ഇത് ഇന്ദ്രിയങ്ങളിലൂടെയല്ല സമ്പാദിക്കാൻ സാധിക്കുക എന്നു ചുരുക്കം ചിലർ വേഗം മനസ്സിലാ

1 ഇങ്ങനെയൊരാദർശമാണ് സഗുണബ്രഹ്മം;–

മനോമയഃ പ്രാണശരീരോ ഭാരൂപഃ സത്യസങ്കല്പ ആകാശാത്മാ സർവകർമ്മാ സർവകാമഃ സർവഗന്ധഃ സർവരസഃ സർവമിദമഭ്യാത്തോഽവാക്യനാദരഃ(ഛാ. 3.14.2)

ഈശ്വരൻ മനോമയനും പ്രാണശരീരനും ചൈതന്യസ്വരൂപനും സത്യസങ്കല്പനും അകാശതുല്യമായ ആത്മാവും സർവകർമ്മാവും സർവകാമനും സർവഗന്ധനും സർവരസനും ഈ ജഗത്തു സർവവും വ്യാപിച്ചിരിക്കുന്നവനും സ്വയം വാഗാദി ഇന്ദ്രിയങ്ങളില്ലാത്തവനും ആപ്തകാമനാകയാൽ അസംഭ്രമനും ആകുന്നു.

2 സർവകർമ്മാ സർവകാമഃ സർവഗന്ധഃ സർവരസഃ സർവമിദമഭ്യാത്തോഽവാക്യനാദര ഏഷ മ ആത്മാഽന്തർഹൃദയ ഏതദ്ബ്രഹ്മൈതമിതഃ പ്രേത്യാഭിസംഭവിതാസ്മി. (ഛാ. 3.14.4)

സർവകർമ്മാവും സർവകാമനും സർവഗന്ധനും സർവരസനും സർവവ്യാപിയും അവാകിയും അനാദരനുമായ ഇവൻതന്നെയാണ് എന്റെ ആത്മാവ്, എന്റെ ഹൃദയത്തിൽ: ഇതു ബ്രഹ്മംതന്നെ ഈ ബ്രഹ്മത്തെ ഈ ശരീരത്തിൽനിന്നു വിട്ട് ഞാൻ നേരിട്ടു പ്രാപിക്കും.

ക്കുന്നു. അനന്തസുഖം ഇന്ദ്രിയങ്ങൾ വഴിക്കു സിദ്ധിക്കാവതല്ലെന്ന് അവർ അല്പകാലംകൊണ്ടു കണ്ടെത്തുന്നു.[1] അതായത് അനന്തത്തെ പ്രകാശിപ്പിപ്പാൻ ഇന്ദ്രിയങ്ങൾക്കു പരപ്പു പോരാ, ശരീരത്തിനു വലിപ്പം പോരാ, എന്നവർ ക്ഷണത്തിൽ കാണുന്നു. പരിമിതം വഴി അപരിമിതത്തെ പ്രകാശിപ്പിക്കുക അസാധ്യം.[2] ഈ വാസ്തവം ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ മനസ്സിലാക്കി മനുഷ്യൻ ഈ ഉദ്യമത്തിൽ നിന്നു പിന്തിരിയുന്നു.[3] ഈ പിന്തിരിയൽ, ഈ ഉദ്യമത്യാഗം, ആകുന്നു ധർമ്മാചരണത്തിന്നടിസ്ഥാനം. ത്യാഗം എന്ന ആസ്പദത്തിൻമേലത്രേ ധർമ്മാചരണം നിലനിൽക്കുന്നത്. ത്യാഗത്തെ ആധാരമാക്കിയല്ലാതെ ഒരു കാലത്തും ധർമ്മോപദേശം ഉണ്ടായിട്ടില്ല.[4]

---

1 ഗീ. 5.22. (പു. 59. ചു.3)

2 ജാനാമ്യഹം ശേവധിരിത്യനിത്യം
ന ഹ്യധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത് (ക. 2.10)

(കർമ്മഫലമെന്ന) നിധി അനിത്യമാണെന്ന് ഞാൻ അറിയുന്നു. അനിത്യത്തെക്കൊണ്ട് നിത്യത്തെ തീർച്ചയായും പ്രാപിക്കാനാവില്ല.

3 'യമധർമ്മരാജാവിൻെറ ലോകപ്രലോഭനങ്ങളായ വരങ്ങൾകൊണ്ടിളകാത്ത കുമാരനായ നചികേതസ്സിൻെറ ധീരമായ മറുപടി;

ശ്വോഭാവാ മർത്ത്യസ്യ യദന്തകൈതത്
സർവേന്ദ്രിയാണാം ജരയന്തി തേജഃ
അപി സർവം ജീവിതമല്പമേവ
തവൈവവാഹാസ്തവ നൃത്യഗീതേ. (ക.1.26)

അല്ലയോ അന്തക, മരിക്കുന്ന മനുഷ്യന് ഈ ഭോഗൈശ്വര്യങ്ങൾ നാളേയ്ക്കില്ല. ഈ ഭോഗങ്ങൾ സർവേന്ദ്രിയങ്ങളുടേയും തേജസ്സിനെ (ധർമ്മവീര്യപ്രജ്ഞാതേജോയശഃപ്രഭൃതികളെ) നശിപ്പിച്ചുംകളയുന്നു. ദീർഘായുസ്സിൻെറ കാര്യമാണെങ്കിൽ സർവരുടേയും ജീവിതം അല്പംതന്നെ. അതുകൊണ്ട് അങ്ങയ്ക്കുതന്നെ ഇരിക്കട്ടെ അങ്ങയുടെ തേരുകളും നൃത്യഗീതങ്ങളും.

4 യദ്യത് ത്യജതി കാമാനാം തത്സുഖസ്യാഭിപൂര്യതേ
കാമാനുസാരീ പുരുഷഃ കാമാനനു വിനശ്യതി
യച്ച കാമസുഖം ലോകേ യച്ച ദിവ്യം മഹത് സുഖം
തൃഷ്ണാക്ഷയസുഖസ്യൈതേ നാർഹതഃ ഷോഡശീം കലാം.

(മ.ഭാ. ശാ. 174.47,48)

കാമങ്ങളിൽ എത്രകണ്ട് വെടിയുന്നുവോ അത്രകണ്ടു സുഖം വന്നു നിറയും. കാമങ്ങളുടെ പിന്നാലെ പോകുന്നവൻ ആ കാമങ്ങളുടെ നാശത്തോടൊപ്പം നശിക്കുന്നു. ഇഹലോകത്തിലെ കാമസുഖവും സ്വർഗ്ഗത്തിലെ മഹത്തായ ദിവ്യസുഖംപോലും തൃഷ്ണ ക്ഷയിച്ചാലത്തെ സുഖത്തിൻെറ പതിനാറിലൊന്നിനില്ല.

നാത്യക്ത്വാ സുഖമാപ്നോതി നാത്യക്ത്വാ വിന്ദതേ പരം
നാത്യക്ത്വാ ചാഭയഃ ശേതേ ത്യക്ത്വാ സർവം സുഖീ ഭവ.
(മ.ഭാ.ശാ. 176.12)

''സ്വാർത്ഥം വിട്ടു പരാർത്ഥനിഷ്ഠ'' എന്നത്രേ ധർമ്മാചരണം എപ്പോഴും പറയുന്നത്. നിർമ്മമതി[1] എന്നാണ് അതിന്റെ മുദ്രാവാക്യം ആ അനന്തശക്തിയോ അനന്തസുഖമോ സമ്പാദിപ്പാൻ ശ്രമിക്കുമ്പോൾ മനുഷ്യൻ മുറുകെ പിടിച്ചിരിക്കുന്ന മിഥ്യയായ അഹംഭാവനകളെ തീരെ ത്യജിക്കണം[2] എന്നാകുന്നു ധർമ്മശാസ്ത്രവചനം. 'ഞാൻ പിമ്പ്, നീ മുമ്പ്.' എന്നാൽ, ഇന്ദ്രിയങ്ങൾ പറയുന്നത്. 'ഞാൻ മുമ്പ്' എന്നാണ്. അങ്ങനെയല്ല. 'എന്റെ കാര്യം അവസാനം' എന്നു ധർമ്മം ഉപദേശിക്കുന്നു. ഈ ത്യാഗബുദ്ധിയിൻമേലത്രേ ധർമ്മാചരണങ്ങളെല്ലാം പ്രതിഷ്ഠിതമായിട്ടുള്ളത്. ഭൗതികരംഗത്തിൽ അഹംബോധത്തിന്റെ വിദ്ധ്വംസനമാണ്, സംരക്ഷണമല്ല, ഉപദേശിക്കപ്പെട്ടിരിക്കുന്നത്: അനന്തത്തിന്റെ പൂർണ്ണപ്രകാശം ഒരിക്കലും (അന്തത്തോടുകൂടിയ) ഭൗതികരംഗത്തിലുണ്ടാകയില്ല. അതു സാദ്ധ്യമല്ല: വിചാരിക്കാവുന്നതുമല്ല.

അതുകൊണ്ട് അനന്തത്തിന്റെ പരിപൂർണ്ണപ്രകാശനത്തിനുദ്യമിക്കുന്ന മനുഷ്യൻ ഭൗതികരംഗം വിട്ടുവിട്ട് ഉപരിതലങ്ങളിലേക്ക് ഉയരുകതന്നെ വേണം. ഈ രീതിയിലത്രേ നാനാധർമ്മശാസ്ത്രങ്ങളും രൂപപ്പെട്ടുവരുന്നത്. അവയിലെല്ലാറ്റിലും കേന്ദ്രമായി നിൽക്കുന്ന ഭാവന സ്വാർത്ഥത്തിന്റെ ശാശ്വതരിത്യാഗവുമാകുന്നു. അഹന്തയുടെ പരിപൂർണ്ണധ്വംസമത്രേ ധർമ്മാചരണാദർശം.[3] തൻഭാവത്തെപ്പറ്റി വിചാരിക്കരുതെന്നു കേൾക്കുമ്പോൾ ജനങ്ങൾ ഞെട്ടിപ്പോകുന്നു. തങ്ങളുടെ വ്യക്തിത്വമെന്നു പറയുന്നത് നഷ്ടമാകുന്നതിനെപ്പറ്റി അവർ അത്രയേറെ ഭയപ്പെടുന്നതുപോലിരിക്കുന്നു. എന്നാൽ അതേ സമയത്ത് അതേ മനുഷ്യൻ ധർമ്മാചരണത്തിന്റെ പരമാദർശങ്ങൾ

---

ത്യജിക്കാതെ സുഖം കിട്ടില്ല. (അപരത്തെ) ത്യജിക്കാതെ പരം കൈവരില്ല. ത്യജിക്കാതെ ഭയമറ്റ് ഉറങ്ങാൻ പറ്റില്ല. സർവവും ത്യജിച്ചു സുഖിയാവുക.

1 ദ്വ്യക്ഷരസ്തു ഭവേൻമൃത്യുസ്ത്ര്യക്ഷരം ബ്രഹ്മ ശാശ്വതം
മമേതി ച ഭവേൻമൃത്യുർ ന മമേതി ച ശാശ്വതം. (മ.ഭാ. അശ്വ. 51.30)

രണ്ടക്ഷരമാണ് മൃത്യു: മൂന്നക്ഷരം ശാശ്വതബ്രഹ്മവും. മമ (എന്റെ) എന്നു വെച്ചാൽ മൃത്യു: 'ന മമ' (എന്റേതല്ല) എന്നതു ശാശ്വതവും.

2 വിഹായ കാമാൻ യഃ സർവാൻ പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി. (ഗീ. 2.71)

സർവ്വകാമങ്ങളും വെടിഞ്ഞ്, കൊതികൂടാതെ, മമത തള്ളി, അഹങ്കാരമറ്റു നടക്കുന്നവനാരോ അവൻ ശാന്തിയെ പ്രാപിക്കുന്നു.

3 യദാ സർവേ പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ
അഥ മർത്ത്യോƒമൃതോ ഭവത്യേതാവദ്ധ്യനുശാസനം. (ക. 6.15)

ഹൃദയത്തിലുള്ള അഹം, മമ എന്ന കടുംകെട്ടുകളെല്ലാം എപ്പോൾ പൊട്ടുന്നുവോ അപ്പോൾത്തന്നെ, മരണധർമ്മമുള്ള മനുഷ്യൻ അമൃതനാവുന്നു. ഇത്രമാത്രമാണ് അനുശാസനം.

ശരിയാണെന്നുൽഘോഷിക്കുകയും ചെയ്യും. വ്യക്തിയെ തകർക്കുകയാണ്, തടിപ്പിക്കുകയല്ല, ധർമ്മാചരണത്തിന്റെ താൽപര്യവും ലക്ഷ്യവും കാര്യവും എന്ന് അവർ ഒരു നിമിഷവും ഓർക്കുന്നില്ല.

മനുഷ്യർക്കു തമ്മിൽത്തമ്മിലുള്ള ധാർമ്മികബന്ധങ്ങൾക്കു സമാധാനം പറയുവാൻ പ്രയോജനത്തോതുകൾക്കു കഴിവില്ല: ഒന്നാമത്, പ്രയോജനചിന്തയിൽനിന്ന് ധർമ്മവിധികളൊന്നും കണ്ടെടുപ്പാൻ കഴിവില്ല. ധർമ്മാചരണത്തിനാസ്പദമായി പറയപ്പെടുന്ന അലൗകിക ശാസനം, അഥവാ ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്ന പേരായ അതീന്ദ്രിയപ്രത്യക്ഷം, എന്നതുതന്നെ വേണം. അനന്തപ്രാപ്തിക്കുള്ള പരിശ്രമമില്ലെങ്കിൽ എങ്ങനെ ഒരാദർശമുണ്ടാകും? മനുഷ്യരെ അതാതു സമുദായപരിധിക്കുള്ളിൽ തളച്ചിടുവാൻ നോക്കുന്ന സമ്പ്രദായങ്ങൾക്കൊന്നും മനുഷ്യലോകത്തിന്റെ ധർമ്മാചരണനിയമങ്ങൾക്കു സമാധാനം കാൺമാൻ കഴിവില്ല. അനന്തത്തെ പ്രാപിക്കാനുള്ള യത്നം, അതീന്ദ്രിയസാക്ഷാൽക്കാരപരിശ്രമം, ഇത് അർത്ഥശൂന്യവും അപ്രായോഗികവുമാണെന്നും അതുകൊണ്ട് അതു കൈവിടണമെന്നും പ്രയോജനവാദി നമ്മോടാവശ്യപ്പെടുന്നു: അതേ ശ്വാസത്തിൽ നമ്മോടു ധർമ്മാചരണം സ്വീകരിക്കാനും സമുദായത്തിനു നൻമ ചെയ്യാനും ഉപദേശിക്കുകയും ചെയ്യുന്നു. നാം എന്തിനു നൻമ ചെയ്യണം? (നൻമ ചെയ്യുക എന്നത് അപ്രധാനം), നമുക്ക് ഒരാദർശമുണ്ടായിരിക്കണം (എന്നതാകുന്നു പ്രധാനം). ധർമ്മാചരണം ഒരു സാധനം എന്നല്ലാതെ അതു സ്വയം സാദ്ധ്യമാകുന്നില്ല. ആ സാദ്ധ്യമല്ലെങ്കിൽപ്പിന്നെ ധർമ്മാചരണം എന്തിന്? ഞാൻ എന്തിനു പരോപകാരം ചെയ്യണം: എന്തുകൊണ്ടു പരോപദ്രവം ചെയ്തുകൂടാ? സുഖജീവിതമാണ് മനുഷ്യലക്ഷ്യമെങ്കിൽ എനിക്ക് എന്റെ സുഖത്തിനു വേണ്ടി അന്യനെ ദുഃഖിപ്പിച്ചുകൂടേ? അതിനെന്തു വിരോധം? രണ്ടാമത്, പ്രയോജനവാദത്തിന്റെ അടിസ്ഥാനത്തിനു വിസ്താരം പോരാ. സമുദായത്തിൽ ഇന്നുള്ള മര്യാദകളും സമ്പ്രദായങ്ങളുമെല്ലാം അതിന്റെ സ്വരൂപത്തെ അനുസരിച്ചുണ്ടായതാണ്. ഈ സമുദായം ശാശ്വതമാണെന്നു വിശ്വസിപ്പാൻ പ്രയോജനവാദിക്ക് എന്തവകാശം? പുരാതനകാലത്ത് സമുദായം എന്നൊരേർപ്പാടുണ്ടായിരുന്നില്ല. കാലാന്തരത്തിൽ പക്ഷേ അത് ഇല്ലാതാകുകയും ചെയ്യാം. അധികപക്ഷവും നാം ഉച്ചതരമായ ഒരു പരിണാമത്തിലേക്കു ചെയ്യുന്ന പ്രയാണത്തിലെ ഒരു ഘട്ടം മാത്രമാണതെന്നു വരാം. അതുകൊണ്ട് സമുദായസ്വരൂപത്തിൽനിന്നു മാത്രമുണ്ടായ നിയമമൊന്നും ശാശ്വതമാവാൻ വയ്യ: അതിനു മനുഷ്യപ്രകൃതിയെ മുഴുവൻ വ്യാപിപ്പാനും കഴിവില്ല. എന്നിരിക്കെ പ്രയോജനസിദ്ധാന്തങ്ങൾ കവിഞ്ഞപക്ഷം ഇന്നത്തെ സാമുദായികാവസ്ഥകളിൽ മാത്രം പ്രായോഗികമാവാം. അതിനപ്പുറം അവയ്ക്കു വിലയില്ല. മതത്തിൽനിന്നും അദ്ധ്യാത്മികതയിൽനിന്നും ഉളവാകുന്ന സദാചാരനിയമവും ധർമ്മശാസ്ത്രവുമാവട്ടെ, അനന്തമായ

മനുഷ്യപ്രകൃതിയെ മുഴുവൻ വ്യാപിക്കുന്നു. അത് ഓരോ വ്യക്തിയേയും ഉദ്ദേശിച്ചിട്ടുള്ളതുതന്നെ, എങ്കിലും അത് അനന്തത്തോടത്രേ ബന്ധിച്ചിരിക്കുന്നത്:ക്ല അതു സമുദായകാര്യവും നോക്കുന്നുണ്ട്: എന്തുകൊണ്ടെന്നാൽ സമുദായമെന്നതു വ്യക്തികളുടെ സമൂഹമാണല്ലോ. അങ്ങനെ അത് ഓരോ വ്യക്തിയെയും അവൻെറ ശാശ്വതബന്ധങ്ങളേയും സ്പർശിക്കുന്നതുകൊണ്ടു തീർച്ചയായും മുഴുവൻ സമുദായത്തേയും അതിൻെറ സർവ്വകാലാവസ്ഥകളിലും സ്പർശിക്കുന്നതായിരിക്കും. ഈ വിധം നോക്കുമ്പോൾ മനുഷ്യന് അദ്ധ്യാത്മമതം എപ്പോഴും ആവശ്യമാണെന്നു കാണുന്നു. ഇന്ദ്രിയാർത്ഥങ്ങൾ എത്ര സുഖകരമായാലും മനുഷ്യന് എല്ലാ സമയത്തും അവയെപ്പറ്റി മാത്രം വിചാരിപ്പാൻ കഴിവില്ല.

മറിച്ച് ആത്മവിചാരം ഏറിപ്പോയാൽ നമ്മുടെ ഭൗതികകാര്യങ്ങൾ ഇളകിപ്പോകും എന്നു ചിലർ പറയുന്നുണ്ട്. ''നമുക്കിപ്പോൾ ഐഹിക കാര്യം നോക്കുക: ഇതു കഴിഞ്ഞിട്ടാവാം ആമുഷ്മികകാര്യം നോക്കുക'' എന്നു പണ്ടു ചീനയിലെ തത്ത്വജ്ഞാനിയായ കൺഫ്യൂഷ്യസ്സിൻെറ കാലത്തേ പറഞ്ഞിട്ടുണ്ട്. ഐഹികകാര്യം നോക്കിരക്ഷിക്കണമെന്നതു വളരെ നല്ലതുതന്നെ. ആത്മവിഷയത്തിൽ ഏറെ ശ്രദ്ധിക്കുന്നത് ഐഹികബന്ധങ്ങളെ കുറഞ്ഞൊന്നു ബാധിച്ചേക്കാം. എന്നാൽ ഐഹികകാര്യം കൂടുതൽ പ്രയോജനകരമെന്നുവെച്ച് അതിൽ അതിശ്രദ്ധ പതിപ്പിക്കുന്നത് ഇഹത്തിലും പരത്തിലും ദോഷകരമാകും. അതു നമ്മെ വെറും പ്രാകൃതരാക്കും, പ്രകൃതിയെയല്ല മനുഷ്യൻ ലക്ഷീകരിക്കേണ്ടത്, അതിനും ഉപരിയായ ഒന്നിനെയാകുന്നു.

പ്രകൃതിയെ കടന്നുയരുവാൻ ഉദ്യമിക്കുന്ന കാലത്തോളമേ മനുഷ്യനു മനുഷ്യത്വമുള്ളു. ഈ പ്രകൃതി ബാഹ്യവും ആഭ്യന്തരവും രണ്ടുമാകുന്നു. ശരീരത്തിലും ചുറ്റുമുള്ള ഭൗതികപദാർത്ഥങ്ങളെ നിയന്ത്രിക്കുന്ന നിയമങ്ങൾ എന്നു മാത്രമല്ല, അവയെ വാസ്തവത്തിൽ ഭരിക്കുന്നതും ആന്തരവുമായ സൂക്ഷ്മതരപ്രകൃതികൂടി അതിലുൾപ്പെടുന്നു. ബാഹ്യപ്രകൃതിയെ ജയിക്കുന്നതു നല്ലതും ഗംഭീരവുംതന്നെ.

ക്ല ധർമ്മാനുഷ്ഠാനത്തിൻെറ പ്രയോജനം അമൃതത്വപ്രാപ്തിയിൽ കുറഞ്ഞൊന്നുമല്ല;–

ഇന്ദ്രിയാണാം നിരോധേന രാഗദ്വേഷക്ഷയേണ ച
അഹിംസയാ ച ഭൂതാനാമമൃതത്വായ കല്പതേ. (മനു. 6.60)

ഇന്ദ്രിയങ്ങളെ അടക്കുക, രാഗദ്വേഷങ്ങളെ ഒടുക്കുക, സർവഭൂതങ്ങളിലും അഹിംസ എന്നിവകൊണ്ട് അമൃതത്ത്വത്തിന് അർഹനാകുന്നു.

ദമസ്ത്യാഗോഽപ്രമാദശ്ച ഏതേഷ്വമൃതമാഹിതം
താനി സത്യമുഖാന്യാഹുർബ്രാഹ്മണാ യേ മനീഷിണഃ. (മ.ഭാ.ഉ. 42.22)

ദമം, ത്യാഗം, അപ്രമാദം ഇവയിലത്രേ അമൃതം വെച്ചിരിക്കുന്നത്. ഇവ മൂന്നും സത്യത്തിൻെറ (പരമാത്മാവിൻെറ) മുഖങ്ങളാണെന്ന് അറിവുള്ള മഹാത്മാക്കൾ പറയുന്നു.

അതിനേക്കാൾ ഗംഭീരമാകുന്നു ആന്തരപ്രകൃതിയെ ജയിക്കുന്നത്, ഗ്രഹനക്ഷത്രാദിനിയമജ്ഞാനം ശ്രേഷ്ഠംതന്നെ: എന്നാൽ മനുഷ്യരുടെ വികാരവിചാരേച്ഛാശക്തികളെ നിയന്ത്രിക്കുന്ന നിയമങ്ങളുടെ ജ്ഞാനം ശ്രേഷ്ഠതരമാകുന്നു. മനുഷ്യമനസ്സിൽ നടക്കുന്ന സൂക്ഷ്മവൃത്തികളുടെ രഹസ്യം മനസ്സിലാക്കി, അതിൻെറ പരമാശ്ചര്യരഹസ്യങ്ങളറിഞ്ഞ് അന്തഃകരണത്തെ സ്വാധീനമാക്കുക എന്നുള്ളത് കേവലം മതവിഷയമാകുന്നു.[1] സാധാരണമനുഷ്യപ്രകൃതിക്കു വലിയ ഭൗതികകാര്യങ്ങൾ കാൺമാനാണ് താല്പര്യം. സൂക്ഷ്മഗ്രഹണമൊന്നും സാധാരണമനുഷ്യനു ശക്യമല്ല. ആയിരം ആടുകളെ കൊല്ലുന്ന സിംഹത്തെ ആരാധിക്കുന്നതാണ് ബഹുജനങ്ങളുടെ സ്വഭാവം എന്നു പറഞ്ഞിട്ടുള്ളതു വാസ്തവം. അതു സിംഹത്തിനു ക്ഷണികമായ പരാക്രമപ്രദർശനമാണെങ്കിലും ആടുകൾക്കു മരണമാണെന്ന് അവർ നിമിഷംപോലും ഓർക്കുന്നില്ല. ഭൗതികശക്തിപ്രദർശനത്തിലാണ് ബഹുജനങ്ങൾക്കു രസം. അതാണ് സാധാരണമനുഷ്യരുടെ സ്വഭാവം. ബാഹ്യമായതെല്ലാം അവർക്കു മനസ്സിലാകും: അതിൽ അവർക്കു രസവും തോന്നും. എന്നാൽ എല്ലാ ജനസമുദായത്തിലും ചെറിയൊരു സംഘമുണ്ട്: അവർ ഇന്ദ്രിയങ്ങളിൽ രമിക്കുന്നവരല്ല: അവയ്ക്കപ്പുറം ഭൗതികപദാർത്ഥങ്ങളെ അതിക്രമിച്ച ഏതോ ഒന്നിൻെറ ഒരു നോക്ക് അവർക്ക് ചില സമയങ്ങളിൽ കിട്ടുന്നു: അതിനെ പ്രാപിക്കാൻ അവർ യത്നിക്കുകയും ചെയ്യുന്നു: അനന്തമായ അതിനെ പ്രാപിക്കാനുള്ള യത്നം നിഷ്ഫലമെന്നു പ്രയോജനവാദക്കാർ എത്ര പറഞ്ഞാലും വേണ്ടില്ല, ഒരു രാഷ്ട്രത്തിൽ അങ്ങനെയുള്ളവരുടെ[2] സംഖ്യ വർദ്ധിക്കുന്തോറും ആ രാഷ്ട്രം ഉന്നതിയെ പ്രാപിക്കുകയും, ആ യത്നം ഇല്ലാതാകുന്നതോടുകൂടി രാഷ്ട്രത്തിൻെറ അധഃപതനം ആരംഭിക്കുകയും ചെയ്യും. ഇതു ചരിത്രം സൂക്ഷ്മമായി പരീക്ഷിച്ചാൽ കാണാം. ഇതിൻെറ താല്പര്യമെന്ത്? ഒരു ജനവർഗ്ഗത്തിൻെറ ശക്തിക്കുള്ള ബീജം അതിൻെറ അദ്ധ്യാത്മികതയാകുന്നു.[3] അദ്ധ്യാത്മ

1 ഉദാഹരണം;

ധ്യാനമധ്യയനം ദാനം സത്യം ഹ്രീരാർജവം ക്ഷമാ
ശൗചമാഹാരതഃ ശുദ്ധിരിന്ദ്രിയാണാം ച സംയംമം
ഏതൈർവിവർദ്ധതേ തേജഃ പാപ്മാനമുപഹന്തി ച
സിധ്യന്തി ചാസ്യ സങ്കല്പാ വിജ്ഞാനം ച വിവർദ്ധതേ. (മ.ഭാ. ശാ. 273. 15,16)

ധ്യാനം തുടങ്ങിയ ഈ പത്തും ശീലിച്ചാൽ തേജസ്സു വർദ്ധിക്കും, പാപമൊടുങ്ങും, സങ്കല്പങ്ങളൊക്കെ സാധിക്കും, വിജ്ഞാനം പ്രവർത്തിക്കും.

2 ഗീ. 2.55–72–ൽ സ്ഥിതപ്രജ്ഞനെ വർണ്ണിക്കുന്നതു കാണുക.

3 ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേ$\mathit{f}$മൃതം. (കേ. 2.4.)
ആത്മാവിനെക്കൊണ്ടു വീര്യം ലഭിക്കുന്നു: വിദ്യകൊണ്ട് അമൃതവും.

തസ്മാദാത്മജ്ഞം ഹ്യർച്ചയേദ് ഭൂതികാമഃ (മു.3.1.10)

ആത്മജ്ഞാനി സത്യസങ്കല്പനും ആപ്തകാമനുമാകയാൽ ഐശ്വര്യം വേണമെന്നുള്ളവൻ ആത്മജ്ഞാനിയെ ആരാധിച്ചുകൊള്ളണം.

തയ്ക്കു കുറവു തട്ടി ഭൗതികത വർദ്ധിപ്പിക്കുന്നതെന്നോ അന്ന് ആ വർഗ്ഗത്തിൻെറ വിനാശം ആരംഭിക്കുന്നു.

ഇങ്ങനെ മതത്തിൽനിന്നു നമുക്കറിവാകുന്ന കനത്ത വാസ്തവങ്ങൾക്കും തത്ത്വങ്ങൾക്കും പുറമേ, അതിൽനിന്നു നമുക്കു ലഭിക്കാവുന്ന മനസ്സമാധാനങ്ങൾക്കും പുറമേ, ഒരദ്ധ്യയനവിഷയം ഒരു ശാസ്ത്രം എന്ന നിലയിൽ അതു മനുഷ്യനുണ്ടാകാവുന്ന മനോവ്യാപാരങ്ങളിൽവെച്ച് ഏറ്റവും ശ്രേഷ്ഠവും ആരോഗ്യകരവുമാകുന്നു.[1] ഈ അപരിമിതാനുപ്രയാണം, ഈ അഖണ്ഡാവാപ്തിപരിശ്രമം, ഈ ഇന്ദ്രിയോല്ലംഘനയത്നം, ഭൂതസംഘാതത്തെ പിളർന്ന് അദ്ധ്യാത്മമനുഷ്യനെ ആവിഷ്കരിക്കാനുള്ള ഈ യത്നം, അനന്തമായതിനെ സ്വാത്മാവാക്കുവാൻ (ആത്മാവിനെ സാക്ഷാൽക്കരിപ്പാൻ) ദിവാരാത്രം ചെയ്യുന്ന ഈ തീവ്രോദ്യമം – ഇതുതന്നെയാണ് മനുഷ്യസംരംഭങ്ങളിൽവെച്ച് മഹത്തമവും മഹനീയതമവും.[2] ചില മനുഷ്യർക്ക് ഏറ്റവും

1 സ ബ്രഹ്മവിദ്യാം സർവവിദ്യാപ്രതിഷ്ഠാം
അഥർവായ ജ്യേഷ്ഠപുത്രായ പ്രാഹ. (മു.1.1.1)

ബ്രഹ്മാവ് സർവ്വവിദ്യാപ്രതിഷ്ഠയായിരിക്കുന്ന ബ്രഹ്മവിദ്യ ജ്യേഷ്ഠപുത്രനായ അഥർവന് ഉപദേശിച്ചു.

രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം സുസുഖം കർത്തുമവ്യയം. (ഗീ.9,2)

ബ്രഹ്മവിദ്യ വിദ്യകളിൽവെച്ചും ഗുഹ്യങ്ങളിൽവെച്ചും രാജാവാണ്. പവിത്രങ്ങളിൽവെച്ച് അത്യുത്തമമാണ്: പ്രത്യക്ഷമാക്കാവുന്നതും ധർമ്മത്തിൽനിന്ന് വിട്ടുനിൽക്കാത്തതും അനുഷ്ഠിക്കാൻ സുഖമുള്ളതും, എന്നാൽ അനന്തഫലം തരുന്നതുമാണ്.

2 സർവേ വേദാ യത് പദമാമനന്തി തപാംസി സർവാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി തത്തേ പദം സംഗ്രഹേണ ബ്രവീമി.

സർവവേദങ്ങളും യാതൊന്നാണോ പ്രാപ്യമായി ഒരുപോലെ പ്രതിപാദിക്കുന്നത്, തപസ്സുകളൊക്കെ എന്തു പ്രാപിക്കാനാണോ, യാതൊന്നിച്ഛിച്ചാണോ ആളുകൾ ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കുന്നത്, ആ പദം നിനക്ക് ഞാൻ ചുരുക്കി പറഞ്ഞുതരാം.

ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗം പഥസ്തത് കവയോ വദന്തി. (ക. 3.14)

ബ്രഹ്മവിദ്യക്കുവേണ്ട ബുദ്ധി വാൾത്തലപോലെ മൂർച്ചയേറിയതും അതിക്രമിക്കാൻ വിഷമമുള്ളതുമാണ്. ആ വഴി കടക്കാൻതന്നെ വളരെ കഷ്ടമെന്നു ബുദ്ധിമാൻമാർ പറയുന്നു.

ശ്രീ നാരദമഹർഷി ശുകൻെറ പൗരുഷത്തെ തട്ടിയുണർത്തുന്നു:

പരിഗ്രഹം പരിത്യജ്യ ഭവ താത ജിതേന്ദ്രിയഃ
അശോകം സ്ഥാനമാതിഷ്ഠ ഇഹ ചാമുത്ര ചാഭയം.
തപോനിത്യേന ദാന്തേന മുനിനാ സംയതാത്മനാ.
അജിതം ജേതുകാമേന ഭാവ്യം സംഗേഷ സംഗിനാ.
അഹിതേ ഹിതസംജ്ഞസ്ത്വമധ്രുവേ ധ്രുവസംജ്ഞകഃ
അനർഥേ ചാർഥ സംജ്ഞസ്ത്വം കിമർഥം നാവബുധ്യസേ.
(മ.ഭാ. ശാ. 329. 20, 22, 27)

വലിയ സുഖം തീറ്റയിലാണ്. അതരുതെന്നു പറയുവാൻ നമുക്കധികാരമില്ല. വേറെ ചിലർക്ക് ചില സാധനങ്ങൾ പരിഗ്രഹിക്കുന്നതാണ് വലിയ സുഖം. അതും ശരിയല്ലെന്നു പറയുവാൻ നമുക്കധികാരമില്ല. മറിച്ച് അദ്ധ്യാത്മചിന്തയിൽ അത്യധികം രമിക്കുന്നവരോട് അങ്ങനെയരുതെന്നു പറയുവാൻ മറ്റാർക്കും അധികാരമില്ല. ജീവിതപരിണാമത്തിൽ ഓരോ പടി താഴുംതോറും ഇന്ദ്രിയങ്ങളിൽ രതിയേറും. നായയ്ക്കോ, ചെന്നായയ്ക്കോ ഉണ്ടാകുന്ന രുചിയോടുകൂടി ഭക്ഷിപ്പാൻ ചുരുക്കം മനുഷ്യർക്കേ സാധിക്കൂ. നായിൻേറയും ചെന്നായിൻേറയും സുഖമാകട്ടെ, മുഴുവനും ഇന്ദ്രിയങ്ങളിൽ പെട്ടുപോയിരിക്കുന്നു. ഏതു രാജ്യത്തും താണതരം മനുഷ്യർ ഇന്ദ്രിയങ്ങളിൽ തൃപ്തിയടയുന്നവരായിരിക്കും: വിദ്യാഭ്യാസവും സംസ്കാരവും സിദ്ധിച്ചവരാകട്ടെ, ആലോചനാവിഷയങ്ങളിലും തത്ത്വജ്ഞാനത്തിലും കലാവിദ്യകളിലും ശാസ്ത്രങ്ങളിലും രസിക്കുന്നവരായിരിക്കും. ആത്മവിഷയം അതിനേക്കാൾ ഉയർന്ന പടിയാണ്. വിഷയം അപരിമിതമാകകൊണ്ട്, രംഗം ഉച്ചതമം: അതനുഭവിപ്പാൻ കഴിവുള്ളവർക്ക് അതിലുള്ള സുഖവും ഉച്ചതമം. അതുകൊണ്ട്, സുഖമാണ് മനുഷ്യൻ അന്വേഷിക്കേണ്ടത് എന്നു പ്രയോജനവാദി പറയുന്ന പക്ഷത്തിലും മനുഷ്യൻ മതവിചാരം അഭ്യസിക്കണം.[1] സുഖങ്ങളിൽവെച്ച് മികച്ചത് അതാകുന്നു.[2] അതുകൊണ്ട് മതം ഒരു പാഠ്യവിഷയത്തിൻെറ നിലയിൽ അത്യാ

ഓമനേ, നീ പരിഗ്രഹം പരിത്യജിച്ചു ജിതേന്ദ്രിയനായി ഇഹത്തിലും പരത്തിലും അഭയമരുളുന്ന അശോകമായ സ്ഥാനം നേടുക. നിത്യതപസ്വിയായി, ദാന്തനും മനനശീലനുമായി, അന്തഃകരണങ്ങളൊതുക്കി, വിഷയങ്ങളിൽ ഒട്ടാതെ, അജിതമായ ആത്മതത്ത്വത്തെ ജയിച്ചടക്കാനാഗ്രഹിക്കാനാഗ്രഹമുള്ളവനായിത്തീരണം നീ. അഹിതത്തെ ഹിതമെന്നും അസ്ഥിരത്തെ സ്ഥിരമെന്നും അനർത്ഥത്തെ അർത്ഥമെന്നും കരുതി എന്തെടോ പരമപുരുഷാർത്ഥം അറിയാതെ ഇങ്ങനെ ഇരിക്കുന്നു?

1 തരതി ശോകമാത്മവിത്. (ഛാ. 7.1.3)

പതിനെട്ടു വിദ്യകളിലും വിചക്ഷണമായ നാരദന് ശോകസാഗരം തരണം ചെയ്യാൻ ആത്മവിദ്യതന്നെ വേറെ പഠിക്കേണ്ടിവന്നു.

2 യോ വൈ ഭൂമാ തത് സുഖം, നാല്പേ സുഖമസ്തി: ഭൂമൈവ സുഖം, ഭൂമാത്വേവ വിജിജ്ഞാസിതവ്യഃ. യോ വൈ ഭൂമാ തദമൃതമഥ യദല്പം തൻമർത്ത്യം.

(ഛാ. 7.23.1: 7.24.1)

യാതൊന്നോ ഭൂമാവ് (നിരതിശയമഹിമ) അതത്രേ സുഖം, അല്പത്തിൽ സുഖമില്ല: ഭൂമാവുതന്നെ സുഖം, ഭൂമാവിനെതന്നെയാണറിയേണ്ടത്. ഭൂമാവേതോ അതാണമൃതം. അല്പമേതോ അതു മർത്ത്യം (മരിക്കുന്നത്) ആണ്.

ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. (തൈ. 2.9)

ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി. (ബൃ. 4.3.32)

സുഖമാത്യന്തികം യത്തദ്ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ.
യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരണാപി വിചാല്യതേ (ഗീ. 6.21,22)

വശ്യമാണെന്നെനിക്കു തോന്നുന്നു. അങ്ങനെയാണെന്നു ഫലം കൊണ്ടു കാൺമാനും കഴിയും.[1] മനുഷ്യന്റെ മനസ്സിനെ സ്വയം പ്രേരിപ്പിക്കുന്ന ഏറ്റവും വലിയ ശക്തി അതാണ്. നമ്മളിൽ ഇത്ര മാത്രം ഊർജ്ജത്തെ ഉളവാക്കാൻ ആദ്ധ്യാത്മികതയെപ്പോലെ മറ്റൊരാദർശവുമില്ല. ചരിത്രംകൊണ്ട് അറിയാവുന്നേടത്തോളം കാര്യം ഇങ്ങനെയായിരുന്നു എന്നു നമുക്കെല്ലാം വ്യക്തമാണ്. അതിന്റെ ശക്തി നശിച്ചിട്ടുമില്ല. പ്രയോജനം മാത്രം ചുവടാക്കിയും മനുഷ്യർ സദ്വൃത്തരും സത്തുക്കളുമാവാമെന്നതിനെ ഞാൻ നിഷേധിക്കുന്നില്ല. പ്രയോജനമാത്രവാദികളായ പല മഹാൻമാരും ലോകത്തിലുണ്ടായിട്ടുണ്ട്. എന്നാൽ ലോകത്തെ ആകമാനം ഇളക്കുന്ന മഹാത്മാക്കൾ, അയസ്കാന്തംപോലെയുള്ള ശക്തിപുഞ്ജം ലോകത്തിലേക്കു കടത്തിവിടുന്നവർ, അനേകായിരം ജനങ്ങളിൽ സ്വശക്തിയും ആശയങ്ങളും സംക്രമിപ്പിക്കുന്നവർ, സ്വജീവിതത്തിൽ, അന്യജീവിതങ്ങളിൽ, അദ്ധ്യാത്മവഹ്നിയെ ജ്വലിപ്പിക്കുന്നവർ – അങ്ങനെയുള്ള മഹാൻമാർക്ക്, എപ്പോഴും ആത്മപരത്വമാണ്[2] അടിസ്ഥാനമെന്നു നാം കാണുന്നു, അവരുടെ ശക്തി മതത്തിൽനിന്നാണുണ്ടായത്. സർവ്വരുടെയും പ്രകൃതിയും ജൻമാവകാശവുമായ അനന്തചൈതന്യം സമ്പാദിപ്പാൻ മനുഷ്യന് ഏറ്റവും വലിയ ശക്തി നൽകുന്നത്, മതമാണ്. സ്വഭാവരൂപവൽക്കരണത്തിലും, സത്തും മഹത്തുമായ

---

ബുദ്ധികൊണ്ടു ഗ്രഹിക്കാവുന്നതും ഇന്ദ്രിയങ്ങളുടെ പിടിയെ അതിക്രമിച്ചു നിൽക്കുന്നതുമായ ആത്യന്തികസുഖത്തെ യോഗി അനുഭവിക്കുന്നു. അതിൽ നിലകൊണ്ടവൻ പിന്നെ ആത്മസ്വരൂപത്തിൽനിന്ന് ഇളകുന്നില്ല. അതു കിട്ടിയാൽപ്പിന്നെ അതിലധികമായി ഒരു ലാഭത്തേയും കരുതുകയില്ല. അതിൽ നിലകൊണ്ടവൻ കനത്ത ദുഃഖംകൊണ്ടും കുലുങ്ങിപ്പോവില്ല.

1 അഭയം പ്രതിഷ്ഠാം വിന്ദതേ. (തൈ. 2.7) അമൃതത്വം ഹി വിന്ദതേ. (കേ. 2.4) അഭയം വൈ ബ്രഹ്മ ഭവതി (ബൃ. 4.4.25)

അഭയപ്രതിഷ്ഠയെ നേടുന്നു: അമൃതത്വമേ നേടുന്നു. ജ്ഞാനി അഭയമായ ബ്രഹ്മംതന്നെയാകുന്നു.

ബാഹ്യാനന്ദസാധനരഹിതാ അപ്യനീഹാ നിരേഷണാ ബ്രാഹ്മണാ ബാഹ്യരസലാഭാദിവ സാനന്ദാ ദൃശ്യന്തേ വിദ്വാംസഃ; നൂനം ബ്രഹ്മൈവ രസസ്തേഷാം. ആത്മൈവ ഹ്യാത്മനോഽഭയകാരണം. സർവതോ ഹി നിർഭയാ ബ്രാഹ്മണാ ദൃശ്യന്തേ സത്സു ഭയഹേതുഷു. തച്ചായുക്തമസതി ഭയത്രാണേ ബ്രഹ്മണി. (തൈ. ശം.ഭാ. 2.7)

ആനന്ദമിയറ്റുന്ന ബാഹ്യസാധനങ്ങളൊന്നുമില്ലാത്തവരും, ഒന്നും നേടാൻ പ്രവർത്തിക്കാത്തവരും, അവയിലൊന്നിലും ആഗ്രഹമില്ലാത്തവരും, വിദ്വാൻമാരുമായ ബ്രാഹ്മണർ ബാഹ്യരസം ലഭിച്ചിട്ടെന്നപോലെ ആനന്ദമുള്ളവരായി കാണപ്പെടുന്നു. തീർച്ചയായും ബ്രഹ്മംതന്നെ അവരുടെ രസം. ആത്മാവിന്റെ അഭയത്തിനു കാരണം ആത്മാവുതന്നെ. ഭയഹേതുക്കൾ ഉണ്ടായിരിക്കെ ബ്രാഹ്മണർ സർവത്ര നിർഭയൻമാരായി കാണപ്പെടുന്നു. ഭയത്തിൽനിന്നു രക്ഷിക്കുന്ന ബ്രഹ്മമില്ലെങ്കിൽ അത് അയുക്തവുമാണ്.

2 മു. 2.2.5 (പു. 32, ചു.1)

ഏതും ഉളവാക്കുന്നതിലും, പരൻമാർക്കും സ്വന്തം ആത്മാവിനു തന്നെയും ശാന്തി കൈവരുത്തുന്നതിലും വ്യാപരിക്കുന്ന പരമശക്തി മതമാണ്.ꙮ ആ നിലയിൽ വേണം താനും മതമഭ്യസിക്കുക. മതപഠന ത്തിന്റെ അടിസ്ഥാനം മുമ്പത്തേതിനെക്കാൾ അധികം വിപുലമാക്കണം. ഇടുങ്ങിയും കുടുങ്ങിയും പിണങ്ങിയുമുള്ള മതഭാവനകൾ ഇല്ലാതാകണം. മതകാര്യത്തിൽ വർഗ്ഗീയമെന്നും വംശീയമെന്നും രാഷ്ട്രീയമെന്നുമുള്ള ബോധങ്ങൾ പരിത്യജിക്കണം. അതാതു വർഗ്ഗത്തിനോ രാഷ്ട്രത്തിനോ പ്രത്യേകമായി ഒരീശ്വരൻ വേണമെന്നും, സ്വന്തമൊഴിച്ചു മറ്റെല്ലാം തെറ്റുമെന്നുമുള്ള ഭാവന ഭൂതകാലത്തിലേക്കു മടങ്ങിച്ചെന്നു മറയേണ്ട അന്ധവിശ്വാസമാകുന്നു. ആവക ഭാവനകളെല്ലാം ദൂരെക്കളയണംꙮꙮ

മനുഷ്യന്റെ മനസ്സു വികസിക്കുന്തോറും അദ്ധ്യാത്മപദ്ധതികൾക്കും വികാസം കൂടും. എവിടെയെങ്കിലും ഒരാൾ ഒരു വിചാരം ആവിഷ്കരിക്കുന്നു: അത് ആ നിമിഷത്തിൽ എല്ലാ ദിഗന്തരത്തിലും പറന്നെത്തുന്നു. അതിനെ തടുക്കുക വയ്യ: കാലം അങ്ങനെയിരിക്കുന്നു, ഭൗതികോപകരണങ്ങളെക്കൊണ്ടുതന്നെ നാം സർവ്വലോകത്തോടും സമ്പർക്കം സമ്പാദിച്ചുകഴിഞ്ഞു: അതുകൊണ്ട് ഇനിമേലിൽ മതങ്ങളും അത്ര വിപുലങ്ങളും സാർവത്രികങ്ങളുമാകണം.

ഭാവിയിലെ മതാദർശങ്ങൾ, ഇന്നു ലോകത്തിൽ സത്തായും മഹത്തായുമുള്ളതിനെ മുഴുവൻ ഉൾക്കൊള്ളുന്നവയും അതോടൊപ്പം മേലിൽ അനന്തവികാസത്തിന് അവകാശം നൽകുന്നവയുമായിരിക്കണം. മുമ്പുണ്ടായിരുന്ന നൻമയെല്ലാം സംരക്ഷിക്കണം: ഭാവിയിൽ വന്നുചേരാവുന്നതിനു വാതിൽ തുറന്നുവെയ്ക്കുകയും വേണം. ഈശ്വരനെപ്പറ്റിയ ഭാവനകൾ ഓരോ മതത്തിലും വ്യത്യസ്തമാണെന്നു വെച്ച് മതങ്ങൾ അന്യോന്യം നിന്ദിക്കാതിരിക്കുകയും, സ്വീകാര്യബുദ്ധി കൈക്കൊള്ളുകയും വേണം. ഈശ്വരനെന്നു നാം കരുതിവരുന്ന അർത്ഥത്തിൽ ഈശ്വരവിശ്വാസം ഇല്ലാത്തവരെന്നു പറയാവുന്ന അനേകം ആത്മവാൻമാരെ, ബുദ്ധിമാൻമാരെ, ഞാൻ കണ്ടിട്ടുണ്ട്. ഒരുപക്ഷേ, അവർ, ഈശ്വരനെക്കുറിച്ച് നമുക്ക് ഏതു കാലത്തും അറിയാവുന്നതിനെക്കാളും അധികം നന്നായി അറിഞ്ഞിട്ടുണ്ടാവാം.

ꙮ നിത്യോƒനിത്യാനാം ചേതനശ്ചേതനാനാ–
മേകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേƒനുപശ്യന്തി ധീരാ –
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം. (ക. 5.13)

അനിത്യങ്ങളിൽ നിത്യനും അചേതനങ്ങളിൽ ചേതനനും സർവകാമികൾക്കും കർമ്മാനുസാരം കാമങ്ങളെ ഒറ്റയ്ക്ക് അനായാസേന കൊടുക്കുന്നവനും സർവരുടെയും ആത്മാവിൽ കുടികൊള്ളുന്നവനുമായ ഈശ്വരനെ ഏതു വിവേകികൾ കാണുന്നുവോ, അവർക്കാണ് ശാശ്വതമായ ശാന്തി, അനാത്മദർശികൾക്കല്ല.

ꙮꙮ സാധനചതുഷ്ടയസമ്പത്തി നേടിക്കഴിഞ്ഞാൽ ആർക്കും ബ്രഹ്മജ്ഞാനത്തിന് ആഗ്രഹിക്കാവുന്നതാണ്. (അദ്ധ്യായം 3, പു.49)

സഗുണം, നിർഗ്ഗുണം, അനന്തം, ധർമ്മം, ആദർശപുരുഷൻ എന്നിവയെല്ലാം മതനിർവ്വചനത്തിൽ അടങ്ങണം. ഈവിധത്തിൽ വിസ്തൃതി കൂട്ടുന്ന മതങ്ങൾക്കു ലോകഹിതം ചെയ്യാൻ ശതഗുണം ശക്തി വർദ്ധിക്കും. മതങ്ങൾക്കു ഗംഭീരശക്തിയുണ്ടായിട്ടും സങ്കുചിതത്വവും പരിമിതിയുംകൊണ്ടുമാത്രം അവ പലപ്പോഴും ലോകത്തിനു നൻമയേക്കാളധികം തിൻമയാണ് വരുത്തിയിട്ടുള്ളത്.

ഈ കാലത്തും മിക്കവാറും ഒരേ അഭിപ്രായത്തോടുകൂടിയ പല ശാഖകളും സംഘങ്ങളും ഉണ്ട്. അവയിൽ ഒന്നിനുള്ള അഭിപ്രായങ്ങളെ അതുപോലെതന്നെ പ്രകാശിപ്പിക്കുവാൻ മറ്റൊന്ന് ഇഷ്ടപ്പെടുന്നില്ലെന്ന കാരണത്തിൻമേൽ അവ തമ്മിൽ തല്ലിക്കൊണ്ടിരിക്കുന്നതു നാം കാണുന്നു. അതിനു പരിഹാരം വേണമെങ്കിൽ മതങ്ങൾക്കു വിസ്താരം കൂടണം. മതഭാവനകൾ സാർവ്വജനീനങ്ങളും വിശാലങ്ങളും അപരിച്ഛിന്നങ്ങളുമാകണം: എന്നാൽ മാത്രമേ മതത്തിൻെറ ശക്തി മുഴുവൻ പ്രകാശിക്കൂ: അത് ഇപ്പോഴേ ലോകത്തിൽ പ്രകാശിപ്പാൻ തുടങ്ങീട്ടുമുള്ളൂ. മതങ്ങൾ നശിച്ചുതുടങ്ങി, അദ്ധ്യാത്മഭാവങ്ങൾ ലോകത്തിൽനിന്നു മറഞ്ഞുതുടങ്ങി എന്നിങ്ങനെ ജനങ്ങൾ പറയാറുണ്ട്: എന്നാൽ ഇപ്പോഴേ അവയ്ക്കു വളർച്ച തുടങ്ങിയിട്ടുള്ളൂ എന്നാണ് എനിക്കു തോന്നുന്നത്. മതശക്തി വിസ്തൃതവും സംശുദ്ധവുമായി മനുഷ്യജീവിതത്തിൻെറ സർവ്വാംശങ്ങളിലും കയറിക്കലരാൻ പോകയാണ്. മതം അതിന്നധികാരികളെന്നു പറഞ്ഞു ചുരുക്കം ചിലരുടെയോ ഒരു പുരോഹിതസംഘത്തിൻെറയോ അവകാശമായിരുന്ന കാലത്തോളം അതു ക്ഷേത്രങ്ങളിലും പള്ളികളിലും ഗ്രന്ഥങ്ങളിലും സിദ്ധാന്തങ്ങളിലും ചടങ്ങുകളിലും വിഗ്രഹങ്ങളിലും ക്രിയാകലാപങ്ങളിലും മാത്രമായിരുന്നു. അതിൻെറ യഥാർത്ഥവും ആത്മികവും സാർവ്വജനീനവുമായ ഭാവത്തിൽ വരുമ്പോൾ മാത്രമേ അതു വാസ്തവവും സജീവവുമാകൂ. അപ്പോൾ അതു നമ്മുടെ പ്രകൃതിയിൽ കടന്നുകൂടും: നമ്മുടെ ഓരോ ചേഷ്ടയിലും പ്രകാശിക്കും: സമുദായത്തിൻെറ സർവ്വസുഷിരങ്ങളിലും നിറഞ്ഞുനിൽക്കും. ഇതിനു മുമ്പ് ഒരു കാലത്തുമുണ്ടായിട്ടില്ലാത്തവിധം അനന്തമംഗളത്തിനും അതു വഴിവെയ്ക്കും.

മതങ്ങൾക്കൊന്നിനും വെവ്വേറെ നിലനിൽക്കാനാവില്ല, അവ നിലനിൽക്കുകയായാലും നശിക്കുകയായാലും കൂട്ടത്തോടെയായിരിക്കും. ഈ വാസ്തവം മനസ്സിലാക്കി വിഭിന്നരൂപങ്ങളായ മതസമ്പ്രദായങ്ങൾക്കു പരസ്പരം സാഹോദര്യമുണ്ടാകണം, അന്യോന്യാദരവും ബഹുമാനവും നിമിത്തമായ സഹോദരഭാവം. അതല്ലാതെ, നിർഭാഗ്യവശാൽ ഇപ്പോൾ പരക്കെ പലരിലും കണ്ടുവരുന്നവിധം വമ്പും

ഡംഭും നിറഞ്ഞ് ഔദാര്യം കുറഞ്ഞ സൗമനസ്യപ്രകടനമായാൽ പ്പോരാ. സഹോദരഭാവമാണ് സർവ്വോപരി വേണ്ടത്. ഒരു വശത്തു മാനസികവ്യാപാരങ്ങളുടെ നിരീക്ഷണപരീക്ഷണഫലമായി പ്രകാശി ക്കുന്നവയും, എന്നിട്ടും മതമെന്ന പേരിന് ഇതിനേ അർഹതയുള്ളു എന്ന് നിർഭാഗ്യവശാൽ സിദ്ധാന്തിക്കുന്നവയുമായ മതസമ്പ്രദായ ങ്ങളും, മറുവശത്ത് ഭൂമിയിൽ അടിയുറച്ചുനിൽക്കുന്നവയെങ്കിലും പരലോകരഹസ്യങ്ങളിലേക്ക് അധികമധികം തലപൊക്കിനോക്കുന്ന – അതായത് ഭൗതികപ്രകൃതിശാസ്ത്രങ്ങൾ എന്നു പറയപ്പെടുന്ന – മതപ്രകാശനങ്ങളും തമ്മിലാണ് ഈ സൗഹാർദ്ദം സർവ്വോപരി ഉണ്ടാകേണ്ടത്.

ഈ സൗഹാർദ്ദമുണ്ടാക്കുവാൻ ഇരുകക്ഷികളും വിട്ടുവീഴ്ചകൾ ചെയ്യേണ്ടിവരും: അതു ചിലപ്പോൾ വളരെ അധികമാണെന്നു തോന്നാം: എന്നല്ല, ചിലപ്പോൾ അതുകൊണ്ടു വേദനയുമുണ്ടാകാം. എന്നാൽ ആ ത്യാഗം നിമിത്തം ഇരുകക്ഷികൾക്കും നൻമ വർദ്ധിച്ച തായും സത്യപഥത്തിൽ പുരോഗതി സിദ്ധിച്ചതായും കാണാം. ഒടു ക്കം, ദേശകാലപരിധിക്കുള്ളിലുള്ള ജ്ഞാനം ദേശകാലങ്ങൾ രണ്ടും അതിക്രമിച്ച, ഇന്ദ്രിയമനസ്സുകൾക്കപ്രാപ്യമായ ജ്ഞാനത്തോടുചേർന്ന് ഏകീഭവിക്കും.[1] അത് അഖണ്ഡമാണ്, അനന്തം, ഏകം, അദ്വിതീയം.

1 പരേ/വ്യയേ സർവ ഏകീഭവന്തി. (മു. 3.2.7)

## അധ്യായം 5

# മനുഷ്യൻെറ യാഥാർത്ഥ്യം

(ലണ്ടൻ പ്രസംഗം)

ബഹുമുറുക്കത്തിലാണ് മനുഷ്യൻ ഇന്ദ്രിയങ്ങളെ പിടിച്ചിരിക്കുന്നത്.[1] താൻ ജീവിക്കുകയും സഞ്ചരിക്കുകയും ചെയ്യുന്ന ബാഹ്യപ്രപഞ്ചം എത്ര വാസ്തവമാണെന്നു വിചാരിച്ചാലും ''ഇതു വാസ്തവം തന്നെയോ?'' എന്നു താനറിയാതെ ചോദിച്ചുപോകുന്ന ഒരു ഘട്ടം ഏതു മനുഷ്യൻേറയും ഏതു ജനവർഗ്ഗത്തിൻേറയും ജീവിതത്തിൽ ഒരിക്കലെങ്കിലും വന്നുചേരും.[2] സദാസമയവും ഏതെങ്കിലും വിധം ഇന്ദ്രിയസുഖത്തിൽ ആസക്തനായി, ഇന്ദ്രിയങ്ങളെ വിശ്വസിക്കാമോ എന്നു ചോദിപ്പാൻ നിമിഷംപോലും അവസരമില്ലാത്ത മനുഷ്യനുണ്ട് – അവനേയും മൃത്യു സമീപിക്കുന്നു.[3] അയാളും ബലാൽ ചോദിച്ചുപോകുന്നു: ''ഇതു വാസ്തവംതന്നെയോ?'' ഈ ചോദ്യത്തിൽ മതം ആരംഭിക്കുന്നു, ഇതിൻെറ സമാധാനത്തിൽ അവസാനിക്കയും ചെയ്യുന്നു. ഈ ഒരു ചോദ്യം ഏതു കാലത്തും ഉണ്ടായിട്ടുണ്ട്: ചരിത്രസഹായമില്ലാത്ത വിദൂരഭൂതകാലത്തും, പുരാണങ്ങളുടെ ദുർവിജ്ഞേയ

---

1 ദുരന്തേഷ്വിന്ദ്രിയാർത്ഥേഷു സക്താഃ സീദന്തി ജന്തവഃ
യേ ത്വസക്താ മഹാത്മാനസ്തേ യാന്തി പരമാംഗതിം. (മ.ഭാ.ശാ. 215.1)

പ്രാണികൾ ദുരന്തങ്ങളായ ഇന്ദ്രിയാർത്ഥങ്ങളിൽ ആസക്തരായി തളർന്നുപോകുന്നു. ആസക്തരല്ലാത്ത മഹാത്മാക്കളാകട്ടെ പരമഗതിയെ പ്രാപിക്കുന്നു.

യതതോ ഹ്യപി കൗന്തേയ പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ. (ഗീ. 2.60)

പ്രയത്നശാലിയും ബുദ്ധിമാനുമായ പുരുഷൻെറ മനസ്സിനെപ്പോലും, ക്ഷോഭിപ്പിക്കുന്ന ഇന്ദ്രിയങ്ങൾ ബലാൽ അപഹരിക്കുന്നു.

2 യദിദം മനസാ വാചാ ചക്ഷുർഭ്യാം ശ്രവണാദിഭിഃ
നശ്വരം ഗൃഹ്യമാണം ച വിദ്ധി മായാമനോമയം. (ഭ. 11.7.7)

മനസ്സുകൊണ്ടോ വാക്കുകൊണ്ടോ കണ്ണുകൊണ്ടോ കാതുകൊണ്ടോ മറ്റോ ഗ്രഹിക്കപ്പെടുന്ന ഈ ജഗത്ത് സമസ്തവും സ്വയം അസത്യമാണ്, മനോമയം മാത്രമാണ് എന്നറിഞ്ഞാലും.

യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ (ഗീ. 5.22)

3 തം പുത്രപശുസമ്പന്നം വ്യാസക്തമനസം നരം
സുപ്തം വ്യാഘ്രോ മൃഗമിവ മൃത്യുരാദായ ഗച്ഛതി. (മ.ഭാ. ശാ. 175.18)

മക്കളും പശുക്കളും മറ്റുമുള്ളതുകൊണ്ട് സമ്പന്നനെന്നു തന്നെത്താൻ കരുതി അവയിൽ അനേകവിധം ആസക്തമായ മനസ്സോടുകൂടിയവനെ, മരണം ഉറങ്ങിക്കിടക്കുന്ന മാനിനെ കടുവയെന്നപോലെ, തട്ടിയെടുത്തുകൊണ്ടു പൊയ്ക്കളയുന്നു.
(ഭാ.10.51.50 കൂടി കാണുക)

പ്രകാശത്തിലും, പരിഷ്കാരത്തിൻെറ ധൂസരസന്ധ്യയിലും ഈ ചോദ്യം ചോദിച്ചതായിക്കാണുന്നു; ''ഇതെന്തായി പോകുന്നു? എന്താണ് വാസ്തവം?''

ഉപനിഷത്തുകളിൽ കാവ്യഭംഗി കൂടിയവയിലൊന്നായ കഠോപ നിഷത്ത് ഈ ചോദ്യംകൊണ്ടാരംഭിക്കുന്നു; ''മരിച്ചുപോയ ആളെപ്പറ്റി ഒരു തർക്കം: അയാൾ തീരെ നശിച്ചുപോയെന്ന് ഒരു കൂട്ടർ പറയുന്നു: ഇല്ല, പിന്നേയും ശേഷിക്കുന്നുണ്ടെന്നു മറ്റൊരു കൂട്ടർ ഉറപ്പുപറയുന്നു. ഇതിൽ ഏതാണ് വാസ്തവം?''[1] ഈ ചോദ്യത്തിനു പല സമാധാന ങ്ങളും ഉണ്ടായിട്ടുണ്ട്. തത്ത്വശാസ്ത്രങ്ങളുടെയും മതങ്ങളുടെയും മണ്ഡലം മുഴുവൻ വാസ്തവത്തിൽ ഇതിൻെറ വിവിധ സമാധാനങ്ങൾ കൊണ്ടു നിറഞ്ഞവതന്നെ. എന്നാൽ അതേ സമയം ഈ ചോദ്യം അമർത്തിവെപ്പാനും, ''ഇതിനപ്പുറമെന്ത്? വാസ്തവത്തിൽ ഉള്ളതെന്ത്?'' എന്നു ചോദിച്ചു മനസ്സിനു സ്വൈരക്കേടുണ്ടാക്കുന്നതു നിർത്താനും ശ്രമങ്ങളുണ്ടായിട്ടുണ്ട്. പക്ഷേ, മരണമുള്ള കാലത്തോളം അമർത്തി വെക്കാനുള്ള ശ്രമം എപ്പോഴും വിഫലമായിരിക്കും. അപ്പുറത്തു യാതൊ ന്നുമില്ല, നമ്മുടെ ആശകളും അഭിലാഷങ്ങളുമെല്ലാം ഇഹത്തെപ്പറ്റി മതി എന്ന് നാം പറയാറുണ്ട്: ഇന്ദ്രിയലോകത്തിൽ കവിഞ്ഞൊന്നും ചിന്തിക്കാതിരിപ്പാൻ കഠിനമായി പ്രയത്നിക്കുന്നുണ്ട്: ഇന്ദ്രിയങ്ങളുടെ ഇടുക്കിനുള്ളിൽ ഒതുങ്ങിനില്പാൻ പരിസരങ്ങളെല്ലാം നമ്മെ പക്ഷേ സഹായിക്കുന്നുമുണ്ട്: നാം ഇന്നത്തേതിൽ കവിഞ്ഞു വികസിച്ചു പോകാതിരിപ്പാൻ ലോകം മുഴുവനും ഒത്തുചേർന്നേക്കാം. എങ്കിലും മരണമുള്ള കാലത്തോളം ഈ ചോദ്യം വീണ്ടും വീണ്ടും ഉദിക്കുക തന്നെ ചെയ്യും; ''അത്യന്തസത്യമെന്നും അത്യന്തവാസ്തവമെന്നും കരുതി നാം അള്ളിപ്പിടിച്ചിരിക്കുന്ന ഈ സമസ്തവിഷയങ്ങളുടെയും അന്ത്യം മരണമാണോ?''[2] നിമിഷംകൊണ്ടു ലോകം മാഞ്ഞു വെറും

---

1 യേയം പ്രേതേ വിചികിൽസാ മനുഷ്യേ
അസ്തീത്യേകേ നായമസ്തീതി ചൈകേ. (ക.1.20)

2 ഈ ചോദ്യം ചോദിക്കാൻ കൂട്ടാക്കാത്ത ഒരച്ഛനോട് ചുണക്കുട്ടിയായ മകൻ പറഞ്ഞതാണിത്;–

കോ ഹി ജാനാതി കസ്യാദി മൃത്യുകാലോ ഭവിഷ്യതി
യുവൈവ ധർമ്മശീലഃ സ്യാദനിത്യം ഖലു ജീവിതം.
മൃത്യുർജരാ ച വ്യാധിശ്ച ദുഃഖം ചാനേകകാരണം
അനുഷക്തം യദാ ദേഹേ കിം സ്വസ്ഥ ഇവ തിഷ്ഠസി.

കിം തേ ധനൈർബാന്ധവൈർവാപി കിം തേ
കിം തേ ദാരൈർബ്രാഹ്മണ യോ മരിഷ്യസി
ആത്മാനമന്വിച്ഛ ഗുഹാം പ്രവിഷ്ടം
പിതാമഹാസ്തേ ക്വ ഗതാഃ പിതാ ച. (മ.ഭാ. ശാ. 175.16,23,38)

ആർക്കറിയാം, ആർക്കാണ് ഇന്നു മരണകാലമെന്ന്? യുവാവായിരിക്കെത്തന്നെ ധർമ്മശീലനാകുക. എന്തെന്നാൽ ജീവിതം അനിത്യമാണ്. മരണം, ജര, രോഗം, അനേകകരണമായുള്ള ദുഃഖം എന്നിവയൊക്കെ ദേഹത്തിൽ വിടാതെ തുടർന്നു കൂടിയിരിക്കെ എന്താണ് സ്വസ്ഥനായിരിക്കുന്നത്? അങ്ങയ്ക്കു ധനങ്ങളെക്കൊ

ശൂന്യമാകുന്നു: അഗാധമായ പാതാളം വായ പിളർന്നു നിൽക്കുന്നു: അതിൻെറ തൂക്കായുള്ള വക്കത്ത്, ചെങ്കുത്തിൻെറ നിറുകയിൽ, കാലെത്തുമ്പോൾ, ഏവനും, എത്ര കഠിനഹൃദയനും. ഒന്നഞ്ചിച്ചോദിച്ചുപോകും; ''ഇതു വാസ്തവംതന്നെയോ?'' ഒരായുസ്സിലെ ആശ മുഴുവൻ, ഒരു ഗംഭീരമനസ്സിൻെറ ശക്തികളത്രയുമുപയോഗിച്ച് അല്പാല്പമായ് കെട്ടിപ്പൊന്തിച്ചതു സമസ്തവും, ഒരു നിമിഷംകൊണ്ട് തകർന്നുപോകുന്നു.[1] അവ വാസ്തവമോ? ചോദ്യത്തിനു സമാധാനം പറഞ്ഞേതീരൂ. കാലം അതിൻെറ ശക്തി ഒരിക്കലും കുറയ്ക്കുന്നില്ല. കൂട്ടുന്നേയുള്ളു. പിന്നെ ഒരു സംഗതിയുള്ളത്. മനുഷ്യനു സുഖം വേണം. അതിനുവേണ്ടി നാം ഏതിൻെറയും പിറകെ പായുന്നു. ഇന്ദ്രിയഗോചരമായ ബാഹ്യലോകത്തിൽ പരക്കം പായുന്നു. ജീവിതത്തിൽ വിജയികളായ ചെറുപ്പക്കാരനോടു ചോദിച്ചാൽ അയാൾ പറയും. ''ഇതെല്ലാം വാസ്തവമാണ്.'' അയാൾ അതു വിശ്വസിക്കുന്നുമുണ്ട്. അതേ മനുഷ്യൻ വയസ്സനായി, ഭാഗ്യലക്ഷ്മി സദാ വഴുതിപ്പോയതല്ലാതെ തൻെറ പിടിയിൽ വന്നിട്ടില്ലെന്നു കാണുമ്പോൾ 'എല്ലാം വിധികല്പിതം' എന്നു പറയും. കാമം നിറവേറ്റാവതല്ലെന്ന് അയാൾ ഒടുവിൽ കണ്ടുപിടിക്കും. എവിടെച്ചെന്നാലും അപ്പുറത്തേക്ക് കടപ്പാൻ വിടാത്ത ഒരു വജ്രഭിത്തി തടഞ്ഞുനിൽക്കുന്നു, ഇന്ദ്രിയവ്യാപാരമേതും തിരിഞ്ഞടിക്കും, ഏതൊന്നും ക്ഷണഭംഗുരം. സുഖം, ദുഃഖം, അതിഭോഗം, ധനം, ബലം, ദാരിദ്ര്യം എന്നു വേണ്ട ജീവിതം മുഴുവൻതന്നെയും ക്ഷണികം.[2]

മനുഷ്യർക്ക് രണ്ടിലൊന്നേ നിലയുള്ളു. ഒന്നുകിൽ ശൂന്യവാദികളോടൊപ്പം സർവ്വം ശൂന്യമെന്നു വിശ്വസിക്കുക: നമുക്ക് ഒന്നും അറിഞ്ഞുകൂടെന്നും, ഭാവിയെയോ ഭൂതത്തെയോ കുറിച്ചു മാത്രമല്ല, വർത്തമാനത്തെ കുറിച്ചുപോലും ഒന്നും അറിവാൻ കഴിയില്ലെന്നും

ണ്ടെന്തു കിട്ടി? ബന്ധുക്കളെക്കൊണ്ടും അങ്ങയ്ക്കെന്തായി? ഭാര്യയെക്കൊണ്ടും അങ്ങയ്ക്കു കിട്ടിയതെന്ത്? അല്ലയോ മരിക്കുവാൻ പോകുന്ന ബ്രാഹ്മണ, അങ്ങയുടെ ഹൃദയഗുഹയിൽ വിളങ്ങുന്ന സത്യമായ അങ്ങയെ (ആത്മാവിനെ) അന്വേഷിക്കൂ. അങ്ങയുടെ പിതാമഹൻമാരെവിടെപ്പോയി? അച്ഛനോ? (ഓർത്തുനോക്കൂ!)

1 അഹാന്യസ്തമയാന്താനി ഉദയാന്താ ച ശർവരി
സുഖസ്യാന്തം സദാ ദുഃഖം ദുഃഖസ്യാന്തം സദാ സുഖം.
സർവേ ക്ഷയാന്താ നിചയാഃ പതനാന്താഃ സമുച്ഛ്രയാഃ
സംയോഗാ വിപ്രയോഗാന്താ മരണാന്തം ച ജീവിതം.
സർവം കൃതം വിനാശാന്തം ജാതസ്യ മരണം ധ്രുവം
അശാശ്വതം ഹി ലോകേഽസ്മിൻ സദാ സ്ഥാവരജംഗമം.
ഇഷ്ടം ദത്തം തപോഽധീതം വ്രതാനി നിയമാശ്ച യേ
സർവമേതദ് വിനാശാന്തം ജ്ഞാനസ്യാന്തോ ന വിദ്യതേ.
(മ.ഭാ. അശ്വ. 44–18–21)

2 അനിത്യം യൗവനം രൂപം ജീവിതം ദ്രവ്യസഞ്ചയഃ
ആരോഗ്യം പ്രിയസംവാസോ ഗൃധ്യേത്തത്ര ന പണ്ഡിതഃ. (മ.ഭാ. ശാ. 330.14)

വിശ്വസിക്കുക. ഭൂതഭാവികളെ നിഷേധിച്ചു വർത്തമാനത്തെ അവലംബിപ്പാൻ ആഗ്രഹിക്കുന്നവൻ വെറും ഭ്രാന്തൻ. മാതാപിതാക്കളില്ലാതെ സന്താനം വേണമെന്നും അയാൾക്കു പറയാം. രണ്ടിനും ന്യായം തുല്യം. ഭൂതത്തെയോ ഭാവിയെയോ നിഷേധിക്കണമെങ്കിൽ: വർത്തമാനത്തെയും നിഷേധിച്ചേ തീരൂ. ഇങ്ങനെയുള്ള ശൂന്യവാദികളുടെ നിലയാണൊന്ന്. ഒരു നിമിഷമെങ്കിലും വാസ്തവത്തിൽ ശൂന്യവാദിയായിരിപ്പാൻ കഴിവുള്ള മനുഷ്യനെ ഞാൻ കണ്ടിട്ടില്ല. വാക്കുകൊണ്ടു പറയുക വളരെ എളുപ്പം.

ആ നിലയല്ലെങ്കിൽ പിന്നത്തേത് സമാധാനം തേടുക: സത്യം അന്വേഷിക്കുക:[1] നിരന്തരപരിണാമിയും ക്ഷണികവുമായ ജഗത്തിൽ നിത്യമായൊന്നുണ്ടെന്നു കണ്ടുപിടിക്കുക. ഭൂതപരമാണുക്കളുടെ സംഘാതമായ ഈ ദേഹത്തിൽ അനശ്വരമായി വല്ലതുമുണ്ടോ?[2] ഇതത്രേ മനുഷ്യമനോവ്യാപാരചരിതത്തിൽ ആദ്യന്തം കാണുന്ന ഒരന്വേഷണം. അതിപ്രാചീനകാലത്തും മനുഷ്യമനസ്സിൽ പലപ്പോഴും പ്രകാശത്തിൻെറ മിന്നലേറ്റിട്ടുണ്ട്. അന്നും, ഈ ശരീരത്തിൽനിന്ന് ഒരുപടി മുന്നോട്ടുവെച്ച്, ഏതാണ്ടിതുപോലെയാണെങ്കിലും ഇതല്ലാതെയും ഇതിനെക്കാൾ തികവും സിദ്ധിയുമുള്ളതും ഇതു നശിക്കുമ്പോഴും നശിക്കാത്തതുമായ ഒന്നുണ്ടെന്നു മനുഷ്യർ കണ്ടെത്തിയിരിക്കുന്നു.[3] മൃതശരീരം ദഹിപ്പിക്കുന്ന അഗ്നിഭഗവാനോട് ''അല്ലയോ

1 കിം കാരണം ബ്രഹ്മ കുതഃ സ്മ ജാതാഃ ജീവാമ കേന ക്വ ച സംപ്രതിഷ്ഠാ
അധിഷ്ഠിതാഃ കേന സുഖേതരേഷു വർത്താമഹേ ബ്രഹ്മവിദോ വ്യവസ്ഥാം.
(ശ്വേ.1.1)

എന്താണ് (ജഗത്) കാരണം? ബ്രഹ്മമാണോ? നാം എവിടെ നിന്നുണ്ടായി? എന്തുകൊണ്ടു ജീവിക്കുന്നു? എവിടെയാണ് ഒടുക്കത്തെ നില? അല്ലയോ ബ്രഹ്മജ്ഞാനികളേ, ആരുടെ പിടിയിൽ പെട്ടാണ് നാം സുഖദുഃഖങ്ങളിൽ നിയമേന കഴിയുന്നത്?

2 അഗ്നിർദാരുഗതോ യദ്വദ്ഭിന്നേ ദാരൗ ന ദൃശ്യതേ
തഥൈവാത്മാ ശരീരസ്ഥോ ഭിന്നേ ദേഹേ ന ദൃശ്യതേ.
അഗ്നിര്യഥാ ഹ്യുപായേന മഥിത്വാ ദാരു ദൃശ്യതേ.
നദീഷ്വാപോ യഥാ യുക്താ യഥാ സൂര്യോ മരീചയഃ
സന്തതത്വാദ് യഥാ യാന്തി തഥാ ദേഹാഃ ശരീരിണഃ.
(മ.ഭാ. ശാ. 210. 42–44)

മരത്തിലുള്ള തീയ്, മരം പൊളിച്ചുനോക്കിയാൽ കാണാത്തതുപോലെ ശരീരത്തിലുള്ള ആത്മാവിനെ ദേഹം കീറിനോക്കിയാൽ കാണാൻ കിട്ടില്ല. മരം കടഞ്ഞു തീയെടുക്കുംപോലെ യോഗംകൊണ്ട് ആത്മാവിനെ ശരീരത്തിൽ ഈ ജൻമത്തിൽ ത്തന്നെ കാണാം. പുഴയിൽ വെള്ളവും സൂര്യനിൽ പ്രകാശവും വിട്ടുപിരിയാതെ സദാ ചേർന്നു പോകുന്നതുപോലെയാണ് ശരീരികളുടെ ദേഹങ്ങളും.

3 ജീവാപേതം വാവ കിലേദം മ്രിയതേ ജീവോ മ്രിയതേ. (ഛാ. 6.11.3)

ജീവൻ വിട്ടുപോയിട്ട് ഈ ശരീരമാണ് മരിക്കുന്നത്, ജീവൻ മരിക്കുന്നില്ല.

അഗ്നേ, അവനെ അങ്ങയുടെ കൈകളിൽ പതുക്കെ കിടത്തി കൊണ്ടു പോവണേ, അവനു ഭാസ്വരവും പൂർണ്ണവുമായ ദേഹം നൽകണേ, അവനെ ദുഃഖമരണങ്ങളില്ലാത്ത പിതൃലോകത്തിലേക്കു നയിക്കണേ'' എന്നിങ്ങനെ പ്രാർത്ഥിക്കുന്ന ഋക്കുകൾ ഋഗ്വേദസംഹിതയിൽ കാണുന്നു. ആദ്യമതങ്ങളിലും ഇതേ ഭാവനയുണ്ട്. അതോടൊന്നിച്ചു മറ്റൊരാശയംകൂടി കാണാം; മനുഷ്യൻ തന്റെ പൂർവ്വാവസ്ഥയിൽനിന്നു ഭ്രംശിച്ചിരിക്കയാണെന്ന്[1] ഈ സംഗതി, ഗുപ്താർത്ഥങ്ങളായ പുരാണപദങ്ങളിലാവട്ടെ, വ്യക്തമായ ശാസ്ത്രീയഭാഷയിലാവട്ടെ, സുന്ദരമായ കവിതാവാക്യങ്ങളിലാവട്ടെ, സർവ്വമതങ്ങളും ഒന്നൊഴിയാതെ സിദ്ധാന്തിക്കുന്നു എന്നതു വളരെ സാരഗർഭമത്രേ. മനുഷ്യൻ മുമ്പു തനിക്കുണ്ടായിരുന്ന നിലയിൽനിന്നു താണിരിക്കുന്നു എന്ന സംഗതിയാകുന്നു ഏതു വേദത്തിലും ഏതു പുരാണത്തിലും പ്രധാനമായി നിൽക്കുന്നത്. യഹൂദരുടെ വേദപുസ്തകത്തിൽ ആദാമിന്റെ പതനം എന്ന കഥയിലെ സാരം ഇതാണ്. ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിൽ[2] ഇതു വീണ്ടും വീണ്ടും ആവർത്തിച്ചിട്ടുണ്ട്. മനുഷ്യൻ സ്വച്ഛന്ദമൃത്യുവായും സ്വച്ഛന്ദജീവിതനായും നിർമ്മലദൃഢമനസ്കനായും ഇരുന്ന സത്യയുഗം എന്നൊരു കാലം അവർ സങ്കല്പിക്കുന്നു. അന്നു കൻമഷമില്ല, ദുഃഖമില്ല.[3] ആ യുഗം ദുഷിച്ച് ഈ യുഗമായിരിക്കുന്നു. ഈ ആശയത്തോടൊപ്പം പ്രളയകഥയും സാർവ്വത്രികമാകുന്നു. പൂർവ്വയുഗം ദുഷിച്ചുവന്നതാണ് ഈ യുഗമെന്നു

1 ആത്മ ക്ഷേത്രജ്ഞ ഇത്യുക്തഃ സംയുക്തഃ പ്രാകൃതൈർഗുണൈഃ
തൈരേവ തു വിനിർമുക്തഃ പരമാത്മേത്യുദാഹൃതഃ. (മ.ഭാ. ശാ. 18.7.24)

പ്രകൃതിഗുണങ്ങളോടുകൂടിയ ആത്മാവിനെ ക്ഷേത്രജ്ഞൻ എന്നു പറയുന്നു. അവയിൽനിന്നു തികച്ചും വേർപെട്ട ആത്മാവിനെത്തന്നെ പരമാത്മാവെന്നു പറയുന്നു.

രാജപുത്രൻ കാട്ടാളരുടെ ഇടയിൽപ്പെട്ടു കാടനായി വളർന്നുവന്നതും ഒടുവിൽ അയാൾക്ക് അയാളുടെ മഹിമയെ ഒരു പരമകാരുണികൻ ബോധിപ്പിച്ചുകൊടുത്തതും അയാൾ ആ രാജത്വം വീണ്ടെടുത്തതുമായ ആഖ്യായിക ശ്രീശങ്കരാചാര്യസ്വാമികൾ ബൃഹദാരണ്യകഭാഷ്യത്തിൽ (2.1.20) പറഞ്ഞ്, പരബ്രഹ്മത്തിൽനിന്നു ഭ്രഷ്ടനായ ജീവനു വീണ്ടും 'അഹം ബ്രഹ്മാസ്മി' എന്നു ഗുരൂപദേശത്താൽ ജ്ഞാനമുണ്ടാകുന്നതിനെ രസകരമായി വിശദീകരിക്കുന്നുണ്ട്.

2 മഹാഭാരതം ഭീഷ്മപർവ്വം 10-ാമധ്യായവും ഭാഗവതം ദ്വാദശസ്കന്ധം 2, 3 അധ്യായങ്ങളും നോക്കുക.

3 കൃതേ പ്രവർത്തതേ ധർമ്മശ്ചതുഷ്പാത് സജ്ജനൈർധൃതഃ
സത്യം ദയാ തപോ ദാനമിതി പാദാ വിഭോർനൃപ.
സന്തുഷ്ടാഃ കരുണാ മൈത്രാഃ ശാന്താ ദാന്തസ്തിതിക്ഷവഃ
ആത്മാരാമാഃ സമദൃശഃ പ്രായശഃ ശ്രമണാ ജനാഃ. (ഭാ. 12.3.18,19)

കൃതയുഗത്തിൽ ചതുഷ്പാത്തായ (നാലു പാദങ്ങളുള്ള) ധർമ്മം അന്നത്തെ ജനങ്ങളാൽ ധരിക്കപ്പെട്ടു പ്രവർത്തിക്കുന്നു. ഈശ്വരസ്വരൂപമായ ധർമ്മത്തിന്റെ പാദങ്ങൾ സത്യവും ദയയും തപസ്സും ദാനവുമാണ്. അക്കാലത്തെ ആളുകൾ സന്തുഷ്ടരും കരുണാമയരും മൈത്രരും ശാന്തരും തിതിക്ഷുക്കളും ആത്മാരാമരും സമദൃക്കുകളുമാകുന്നു. അവർ പ്രായേണ അഭ്യാസികൾതന്നെയാണ്.

സർവ്വമതങ്ങൾക്കും അഭിപ്രായമുള്ളതിന് ഈ കഥതന്നെ തെളിവായി രിക്കുന്നു. കാലദോഷം പെരുകിപ്പെരുകി ഒടുവിൽ പ്രളയം വന്നു മനുഷ്യരിൽ മിക്കവരെയും തട്ടിനീക്കിക്കളഞ്ഞു. പിന്നെ കയറ്റം തുടങ്ങി. ആദിയിലുണ്ടായിരുന്ന ശുദ്ധിയെത്തുന്നതുവരെ കയറിപ്പോകും. (ക്രിസ്ത്യാനികളുടെ) പഴയ വേദപുസ്തകത്തിലെ പ്രളയകഥ നിങ്ങൾ ക്കറിയാമല്ലോ. ആ കഥ, പുരാതനബാബിലോണിയക്കാർ ഈജിപ്തു കാർ, ചീനക്കാർ, ഹിന്ദുക്കൾ എന്നിവരുടെ ഇടയിലും നടപ്പുണ്ട്. മനുക്ഷ എന്ന രാജർഷി നദിയിൽ തർപ്പണം ചെയ്കെ ഒരു ശഫരി (മൽസ്യം) അദ്ദേഹത്തെ ശരണം പ്രാപിച്ചു. എന്തു വേണമെന്നു മനു ചോദിച്ചപ്പോൾ 'യാദസ്സുകൾ എന്നെ ഭക്ഷിപ്പാൻ വരുന്നു, രക്ഷിക്കണം' എന്നു ശഫരി പറഞ്ഞു. മനു അതിനെ തൻെറ കല ശത്തിലിട്ട് ആശ്രമത്തിലേക്കു കൊണ്ടുപോയി: പിറ്റേന്നു രാവിലേക്ക് അതു കലശത്തോളം വലുതായി, 'എനിക്ക് ഇതിൽ കിടക്ക വയ്യ' എന്നു പറഞ്ഞു. അപ്പോൾ അദ്ദേഹം അതിനെ ഒരു കുളത്തിലാക്കി: ആ രാത്രികൊണ്ട് അതു കുളത്തോളം വളർന്നു: അതിൽ കിടക്ക വയ്യെന്നു പറഞ്ഞു. പിന്നെ അതിനെ നദിയിലേക്കു കൊണ്ടുപോയി: നേരം പുലർന്നപ്പോൾ അതു നദി നിറഞ്ഞുകിടക്കുന്നു. അതിനെ സമുദ്രത്തിലേക്കു കൊണ്ടുചെന്നു. അപ്പോൾ അതു പറഞ്ഞു; ''ഞാൻ ജഗത്സ്രഷ്ടാവാണ്: ഞാൻ ലോകത്തെ പ്രളയത്തിലാഴ്ത്തുവാൻ പോകുന്ന വിവരം നിനക്കു മുന്നറിവുതരുവാനാണ് വന്നത്. നീ ഒരു കപ്പലുണ്ടാക്കി ജീവികളിൽ ഓരോ ജാതി മിഥുനത്തെയും അതിൽ കയറ്റി നീയും അതിൽ സകുടുംബം കയറിക്കൊൾക. പ്രളയജലത്തിൽ എൻെറ കൊമ്പു പൊങ്ങിക്കാണാം. കപ്പൽ അതി നോടു ബന്ധിച്ചുകൊൾക. പ്രളയാവസാനത്തിൽ എല്ലാറ്റിനെയും ഇറക്കി ഭൂമിയിൽ ജീവജാലങ്ങളെ വർദ്ധിപ്പിക്കയും ചെയ്ക.'' ആവിധം പ്രളയമുണ്ടായി. മനു തന്നേയും കുടുംബത്തേയും ഓരോ ജാതി മിഥുനത്തേയും എല്ലാ സസ്യബീജങ്ങളേയും രക്ഷിച്ചു. പ്രളയം ശമി ച്ചപ്പോൾ ഭൂമിയിലിറങ്ങി ജീവജാലങ്ങളെ വളർത്തി. നാം മനുവിൻെറ സന്തതികളായതുകൊണ്ടാണ് നമ്മെ മാനവൻമാർ എന്നു പറയുന്നത്.

മനുഷ്യഭാഷ എന്നു പറയുന്നത് ഉള്ളിലിരിക്കുന്ന തത്ത്വം പ്രകാ ശിപ്പിക്കാനുള്ള യത്നമാണ്. അവ്യക്തങ്ങളായ വർണ്ണങ്ങൾ പുറപ്പെടു വിക്കുന്ന ശിശു പരമതത്ത്വം പ്രകാശിപ്പിക്കാൻ ശ്രമിക്കയാണെന്നു ദൃഢബോധം എനിക്കുണ്ട്. പ്രകാശിപ്പിക്കാനുള്ള അവയവപൂർത്തിയോ ഉപകരണസാമഗ്രിയോ അതിനില്ലെന്നു മാത്രം. അത്യുന്നതനായ തത്ത്വജ്ഞൻെറ ഭാഷയ്ക്കും ശിശുവിൻെറ പ്രലപനത്തിനും തമ്മിൽ മാത്രയിലല്ലാതെ വസ്തുവിൽ വ്യത്യാസമില്ല. അതുപോലെ വളരെ

ക്ഷ സത്യവ്രതൻ എന്നാണ് മനുവിൻെറ പേര്. ഈ കഥ ഭാഗവതം അഷ്ടമ സ്കന്ധത്തിൽ 24-ാമധ്യായത്തിൽ വർണ്ണിക്കുന്നുണ്ട്.

പ്രസന്നവും ചിട്ടപ്പെടുത്തിയതും മിതവുമെന്നു നിങ്ങൾ പറയുന്ന ആധുനികഭാഷയ്ക്കും, അസ്പഷ്ടവും ദുരൂഹവും ചരിത്രാത്മകവുമായ പൗരാണികഭാഷയ്ക്കും തമ്മിലും മാത്രാവ്യത്യാസമേയുള്ളു. അവയി ലെല്ലാം വെളിപ്പെടുവാൻ പണിപ്പെടുന്ന മട്ടിലുള്ള മഹത്തായ ആശയം അടങ്ങിയിട്ടുണ്ട്: പഴയ പുരാണകഥകൾക്കുള്ളിൽ പലപ്പോഴും തത്ത്വ പ്പൊൻകട്ടകൾ കാണാം: ആധുനികൻമാരുടെ ലളിതകോമളപദങ്ങൾ ക്കുള്ളിലാവട്ടെ പലപ്പോഴും ചപ്പും ചവറുമായിരിക്കും എന്നു പറയേണ്ടി വരുന്നതിൽ ഞാൻ വ്യസനിക്കുന്നു. അതുകൊണ്ട് വല്ലൊരു സംഗ തിയും പൗരാണികഭാഷയിലാണ് പറഞ്ഞിരിക്കുന്നതെന്നോ, അത് ആധുനികനായ ഇന്ന മഹാൻെറയോ ഇന്ന മഹതിയുടെയോ അഭി പ്രായങ്ങൾക്കു യോജിച്ചിരിക്കുന്നില്ലെന്നോവെച്ച് അതിനെ നാം നിര സിക്കണമെന്നില്ല. പ്രവാചകൻമാർ പറഞ്ഞ കഥകളെ വിശ്വസിക്കണ മെന്ന് മിക്ക മതങ്ങളും പറയുന്നതുകൊണ്ട് അവ പരിഹാസപാത്ര ങ്ങളാകണമെങ്കിൽ ആ ആധുനികൻമാർ അധികം പരിഹാസ്യരാ കണം. ഇന്ന് ആരെങ്കിലും മോസ്സസിനെയോ ബുദ്ധനെയോ ക്രിസ്തുവി നെയോ പ്രമാണമായി പറഞ്ഞാൽ അതു പരിഹാസ്യമായി. എന്നാൽ ആയാൾ ഒരു ഹക്സ്ലിയുടെയോ ടിൻഡാളിൻെറയോ ഡാർവിൻെറ യോ പേർ പറയട്ടെ: ഉപ്പ് കൂട്ടാതെ അതങ്ങു വിഴുങ്ങും. ''ഹക്സ്ലി അങ്ങനെ പറഞ്ഞിട്ടുണ്ട്!'' ഇതു പലർക്കും പിടിപ്പതായി. നമുക്കു അന്ധവിശ്വാസങ്ങൾ ഇല്ലതന്നെ! അന്ന് അന്ധവിശ്വാസം മതത്തിൻെറ പേരിലായിരുന്നു: ഇന്നു ശാസ്ത്രത്തിൻെറ പേരിൽ: അന്നത്തെ അന്ധ വിശ്വാസം വഴിക്ക് നമുക്കു കൈവന്നതു ചൈതന്യപ്രദങ്ങളായ, ആത്മബോധകങ്ങളായ, ആശയങ്ങളായിരുന്നു:1 ഇന്നത്തെ അന്ധ വിശ്വാസത്തിൽക്കൂടെ കൈവരുന്നതു കാമവും ലോഭവും. ആ അന്ധ വിശ്വാസം ഈശ്വരാരാധനയായിരുന്നു: ഈ അന്ധവിശ്വാസമോ മലിന മായ ധനത്തിൻെറ, മാനത്തിൻെറ, മദനത്തിൻെറ, ആരാധന: ഇതത്രേ വ്യത്യാസം.

ഇങ്ങനെ മനുഷ്യൻ സ്വരൂപഭ്രഷ്ടനായിരിക്കുന്നു എന്ന സംഗതി പുരാണകഥകളിലെല്ലാം മുന്തിനിൽക്കുന്നതു കാണാം. ഈ കാലത്ത് ആധുനികഗവേഷണങ്ങൾ ഈ അഭിപ്രായത്തെ തീരെ നിഷേധിക്കു ന്നതുപോലിരിക്കുന്നു. പരിണാമവാദികൾ ഇതിനെ നിശ്ശേഷം

1 പൗരാണികൻമാർക്കു കഥയിലല്ല താല്പര്യം, തത്ത്വത്തിലായിരുന്നു: ഭാഗവത കാരൻ ഇതു തുറന്നുപറയുന്നു;–

കഥാ ഇമാസ്തേ കഥിതാ മഹീയസാം
വിതായ ലോകേഷു യശഃ പരേയുഷാം
വിജ്ഞാനവൈരാഗ്യവിവക്ഷയാ വിഭോ
വചോ വിഭൂതിർന തു പാരമാർഥ്യം. (ഭാ. 12.3.14)

ഹേ മഹാരാജ, പാരെങ്ങും പുകൾ പരത്തി പരലോകം പൂകിയ മഹാൻമാരുടെ ഈ കഥകൾ അങ്ങയെ വർണ്ണിച്ചുകേൾപ്പിച്ചതു വിജ്ഞാനവും വൈരാഗ്യവും പറഞ്ഞുതരാൻവേണ്ടിയാണ്. വാഗ്വിവാദങ്ങൾ പരമാർത്ഥമല്ല.

എതിർക്കുന്നുണ്ടെന്നു കാണാം. അവരുടെ മതം മനുഷ്യൻ അണുപ്രാണിയിൽനിന്നു പരിണമിച്ചുണ്ടായി എന്നും, അതുകൊണ്ട് പൗരാണികവചനം സത്യമായിരിപ്പാൻ പാടില്ലെന്നുമാണ്. എന്നാൽ ഇന്ത്യയിൽ ഒരു പൗരാണികപക്ഷമുണ്ട്: അത് ഈ രണ്ടഭിപ്രായങ്ങളെയും യോജിപ്പിച്ചുകൊണ്ടുപോകും. അതിനു യുഗസിദ്ധാന്തമെന്നോ തരംഗന്യായമെന്നോ പറയാം. പുരോഗതിയെല്ലാം തരംഗരൂപത്തിലേയുള്ളു. ഓരോ തരംഗത്തിനും ഒരു താഴ്ചയുണ്ട്, പിന്നെ ഉയർച്ച: പിന്നെയും താഴ്ച, പിന്നെയും ഉയർച്ച. ഇങ്ങനെ ആരോഹാവരോഹക്രമത്തിലാണ് ചലനം. ആധുനികപരീക്ഷണന്യായങ്ങളാലും മനുഷ്യൻ വെറുമൊരു പരിണാമമാകുവാൻ വഴിയില്ലെന്നു തീർച്ചയാണ്. ഒരു പരിണാമത്തിനു മുമ്പ് ഒരു ഗർഭീകരണം വേണം. ഒരു യന്ത്രത്തിൽ എത്ര ശക്തി ചെലുത്തിയിട്ടുണ്ടോ അത്രയേ അതിൽനിന്നു പരിണമിച്ചുകിട്ടൂ എന്ന് ആധുനികശാസ്ത്രജ്ഞനും പറയും. ശൂന്യത്തിൽനിന്ന് ഒന്നും കിട്ടില്ല.[1] മനുഷ്യൻ അണുപ്രാണിയുടെ പരിണാമമാണെങ്കിൽ സിദ്ധമനുഷ്യൻ – ബുദ്ധത്വമോ ക്രിസ്തുത്വമോ ഉള്ളവൻ – ആ അണുപ്രാണിയിൽ മുമ്പു ഗർഭിച്ചിട്ടുണ്ടാവണം. അല്ലെങ്കിൽ ഈ ഗംഭീരസ്വഭാവങ്ങൾ പിന്നെ എവിടെനിന്നുണ്ടായി. ശൂന്യത്തിൽനിന്ന് ഒന്നുണ്ടാവുകവയ്യല്ലോ. മെല്ലെ മെല്ലെ വളർന്നു വിവിധാവസ്ഥകളായി പ്രകാശിച്ച് ഒടുവിൽ സിദ്ധമനുഷ്യനായി പരിണമിക്കുന്ന ചൈതന്യം ശൂന്യത്തിൽനിന്നുദ്ഭവിക്കുവാൻ വയ്യ. അത് എവിടെയോ ഒതുങ്ങിയിരുന്നു. അതിനു നമുക്കു കാൺമാൻ കഴിയുന്ന ആദിമൂലം അണുജീവിയോ ജീവധാതുവോ ആണെങ്കിൽ ആ അണുജീവിയിലോ ജീവധാതുവിലോ എങ്ങനെയോ ആ ശക്തി അടങ്ങിയിരുന്നിരിക്കണം. ഇങ്ങനെ നോക്കുമ്പോൾ മതശാസ്ത്രങ്ങളെ പുതിയ വെളിച്ചവുമായി അനുരഞ്ജിപ്പിക്കാൻ വഴി കിട്ടുന്നു.

ജീവനെന്നും മനസ്സെന്നും മറ്റും പറയുന്ന ശക്തിയുടെ പ്രകാശത്തിനു ശരീരമെന്നു നാം പറയുന്ന ഭൂതകണസംഘാതമോ കാരണം, അതോ മറിച്ച് ശരീരത്തിനു മനസ്സു കാരണമോ എന്നൊരു വലിയ വാദം നടക്കുന്നുണ്ട്. മനസ്സു ശരീരത്തിനു കാരണമാകുന്നതല്ലാതെ മറിച്ചല്ല എന്നാണ് ലോകത്തിലെ മതങ്ങൾ തീർത്തുപറയുന്നത്.[2]

1 കഥമസതഃ സജ്ജായേത? (ഛാ. 6.2.2)

ഇല്ലാത്തതിൽനിന്ന് ഉള്ളതെങ്ങനെ ഉണ്ടാവും?

നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ. (ഗീ. 2.16)

ഇല്ലാത്തതിന് ഉൺമയില്ല, ഉള്ളതിന് ഇല്ലായ്മയുമില്ല.

2 മനോ ഹ്യാത്മാ മനോ ഹി ലോകോ മനോ ഹി ബ്രഹ്മ. (ഛാ. 7.3.1)

മനസ്സാണ് ജീവാത്മാവ്, മനസ്സാണ് ലോകം: മനസ്സു ബ്രഹ്മമാണ്.

യഥാ സ്വപ്നേ ദ്വയാഭാസം സ്പന്ദതേ മായയാ മനഃ
തഥാ ജാഗ്രദ് ദ്വയാഭാസം സ്പന്ദതേ മായയാ മനഃ (മാ.കാ. 3.29)

എപ്രകാരമോ മായകൊണ്ട് (ആത്മാവിനെ അറിയായ്കയാൽ) മനസ്സു സ്പന്ദിച്ച് സ്വപ്നത്തിൽ രണ്ടുണ്ടെന്നു തോന്നുന്നത്, അപ്രകാരം മായകൊണ്ട് മനസ്സു സ്പന്ദിച്ചാണ്

ആധുനികചിന്തകരിൽ ചിലരാകട്ടെ, ശരീരയന്ത്രങ്ങളിലെ വിവിധ ഭാഗങ്ങളുടെ വിന്യാസവിശേഷംകൊണ്ടുമാത്രമാണ് വിചാരശക്തിയുണ്ടാകുന്നതെന്നും പറയുന്നു. ശരീരമസ്തിഷ്കങ്ങളുടെ രൂപത്തിലാവുന്ന ഭൂതകണങ്ങളുടെ സംയോഗശക്തിനിമിത്തമാണ് ഈ മന്ത്രത്തിൽനിന്നു വിചാരശക്തിയുദ്ഭവിക്കുന്നത്.[1] എന്ന രണ്ടാമത്തെ നിലപാട് പ്രശ്നത്തിനു സമാധാനമാകുന്നില്ല. എന്തുകൊണ്ടെന്നാൽ ശരീരത്തെ നിർമ്മിച്ചതെന്ത്? ഭൂതകണങ്ങളെ സംയോജിപ്പിക്കുന്ന ശക്തിയേത് എന്ന ചോദ്യം ശേഷിക്കുന്നു. ഭൂതകണങ്ങളെ ശരീരരൂപത്തിലിണക്കുന്ന ശക്തിയേത്? മഹാഭൂതസംഘാതത്തിൽനിന്നു വേണ്ടുന്ന സാമഗ്രികളെടുത്ത്, എന്റെ ശരീരം ഒരുവിധം, നിങ്ങളുടേതു മറ്റൊരു വിധം എന്നിങ്ങനെ നിർമ്മിക്കുന്ന ശക്തിയേത്? ഈ അനന്തവൈവിധ്യം വിധാനം ചെയ്തതെന്ത്? ശരീരപരമാണുക്കളുടെ സംയോഗം വിചാരശക്തിക്കു കാരണമെന്നു പറയുന്നത് കുതിരയ്ക്കു

ജാഗ്രത്തിലും രണ്ടുണ്ടെന്നു തോന്നുന്നത്. (മനസ്സു സ്പന്ദിക്കുമ്പോൾ ഉണ്ടെന്നും സ്പന്ദിക്കാത്തപ്പോൾ ഇല്ലെന്നും തോന്നുന്നതെന്തോ അതു മനസ്സുമാത്രമാണെന്ന യുക്തി മാ.കാ. 3.31-ൽ പറഞ്ഞിരിക്കുന്നു.)

1 ബ്ര.സൂ.ശം.ഭാ. 3.3.53,54 കൊണ്ട് ദേഹവ്യതിരിക്തമായി ഒരാത്മാവില്ലെന്ന ഒരുതരം ലോകായതികമതത്തെ ഉന്നയിച്ചു ഖണ്ഡിക്കുന്നുണ്ട്. പൂർവസൂത്രത്തിൽ ആത്മാവിനെ നിഷേധിക്കുന്ന യുക്തികൾ; (1) ബാഹ്യങ്ങളായ പൃഥിവ്യാദികളിലില്ലെങ്കിലും ശരീരാകാരമായി പരിണമിച്ച ഭൂതങ്ങളിൽ (പുളിച്ച മദ്യത്തിൽ മദശക്തിയെന്നപോലെ) ചൈതന്യമുണ്ട്. ചൈതന്യവിശിഷ്ടമായ ശരീരമാണ് പുരുഷൻ. (2) പ്രാണചേഷ്ട, ചൈതന്യം, സ്മൃതി മുതലായി ആത്മവാദികളുടെ അഭിപ്രായപ്രകാരമുള്ള ആത്മധർമ്മങ്ങൾ ദേഹത്തിലേ ഉള്ളു, പുറത്തില്ല. ദേഹമുള്ളപ്പോളുള്ളതും ദേഹമില്ലാത്തപ്പോളില്ലാത്തതുമായ ചൈതന്യം ദേഹധർമ്മമെന്നു വരാനേ നിവൃത്തിയുള്ളു. അതുകൊണ്ടു സ്വർഗ്ഗാപവർഗ്ഗങ്ങൾ നേടാൻ ദേഹവ്യതിരിക്തമായൊരാത്മാവില്ല.

ചാർവാകമതത്തെ ഖണ്ഡിച്ച് ആത്മാസ്തിത്വത്തെ സാധിക്കുന്ന ഉത്തരസൂത്രത്തിലെ യുക്തികൾ; (1) ദേഹമുള്ളപ്പോളുള്ളതാണ് ചൈതന്യമെന്ന യുക്തി മൃതദേഹത്തിൽ ചേരുന്നില്ല. ദേഹമുണ്ടെങ്കിലും മരിച്ചാൽ ചൈതന്യമില്ലല്ലോ. അതുകൊണ്ട് ചൈതന്യം ദേഹധർമ്മമല്ല: ജീവദ്ദേഹത്തിലുണ്ടെന്നു പറയുകയല്ലാതെ ദേഹമില്ലെങ്കിൽ ഇല്ലാത്തതാണെന്നു പറഞ്ഞുകൂടാ. (2) ഭൂതസംഘാതസംഭവമാണ് ചൈതന്യമെങ്കിൽ ചൈതന്യവും ഭൗതികമായി. ചൈതന്യത്തിന് വിഷയങ്ങളാണ് ഭൂതങ്ങൾ. അപ്പോൾ ചാർവാകൻമാർക്ക് ഭൗതികത്തിനുതന്നെ ഭൗതികം വിഷയമാകും. രൂപം രൂപത്തെ തെളിയിക്കാറില്ല, ചൈതന്യമേ രൂപാദികളെ തെളിയിക്കൂ. അതുകൊണ്ട് ഭൂതഭൗതികങ്ങളെ അറിയുന്ന ചൈതന്യസ്വരൂപൻ വേറേയുണ്ട്: അതു ഭൗതികമായ ദേഹമല്ല. (3) ഒരിക്കൽ കണ്ടതു പിന്നൊരിക്കൽ ഓർക്കുന്നതുകൊണ്ട് ഓർക്കുന്നവൻ, അറിയുന്ന ആത്മാവ്, നിത്യനാണ്. (4) ഉപകരണമായ വിളക്കുള്ളപ്പോൾ ഉള്ളതും, ഇല്ലാത്തപ്പോളില്ലാത്തതുമായ കാഴ്ച വിളക്കിന്റെ ധർമ്മമാകാത്തതുപ്പോലെ ചൈതന്യം ശരീരധർമ്മവുമാകുന്നില്ല: വിളക്കിനെപോലെ ശരീരം ചൈതന്യത്തിന്റെ ഉപകരണമാകുന്നതേയുള്ളു. (5) അത്ര അപരിഹാര്യവുമല്ല, ദേഹാപേക്ഷ. ഈ ദേഹം നിശ്ചേഷ്ടമായിരിക്കെ സ്വപ്നത്തിൽ പലേ അറിവുകളും ഉണ്ടാകുന്നുണ്ടല്ലോ. അതുകൊണ്ട് ദേഹത്തെ വിട്ടൊരാത്മാവുണ്ടെന്നുള്ളതിനു പിഴവില്ല.

മുമ്പിൽ വണ്ടിയെ കെട്ടുകയാവും. അണുസംയോഗം എങ്ങനെയുണ്ടായി? സംയോജിപ്പിച്ച ശക്തിയേത്? അതു മറ്റൊരു ശക്തിയാണെന്നും, ആ ശക്തി, അല്ലെങ്കിൽ ജീവചൈതന്യം, ശരീരപദാർത്ഥങ്ങളെ എടുത്ത് ഒരുക്കൂട്ടി ശരീരം നിർമ്മിച്ചുവെന്നും, അങ്ങനെ നിർമ്മിക്കപ്പെട്ട ശരീരയന്ത്രത്തിൽനിന്ന് വിചാരശക്തി, അതായത് മറ്റൊരു ജീവചൈതന്യം, ഉണ്ടായി എന്നും പറയുന്നത് ഒരു സമാധാനമല്ല. അന്വേഷണത്തിലിരിക്കുന്ന വിഷയങ്ങളെല്ലാറ്റിനെയും, അഥവാ അധികപക്ഷത്തെയും, സമാധാനിപ്പിക്കുന്നതും നമുക്കറിവുള്ള മറ്റു സിദ്ധാന്തങ്ങളെ ബാധിക്കാത്തതുമായ സിദ്ധാന്തത്തെയേ നാം സ്വീകരിക്കാവൂ. ഇവിടെ ശരീരത്തിൽക്കൂടെ പ്രകാശിച്ചുകാണുന്ന ശക്തിയേതോ, അതുതന്നെയാണ് ശരീരപരമാണുക്കളെ സമാഹരിച്ചു ശരീരരൂപത്തിലടുക്കിയിരിക്കുന്നത്1 എന്നു പറയുന്നതാണ് കൂടുതൽ യോജിച്ചത്. അങ്ങനെയിരിക്കെ ശരീരപദാർത്ഥങ്ങളുടെ ഘടനാവിശേഷമാണ് വിചാരശക്തിക്കു നിമിത്തമെന്നും, വിചാരശക്തിക്കു സ്വതവേ നിലയില്ലെന്നും പറയുന്നത് അർത്ഥശൂന്യമാണ്. മാത്രമല്ല, ജഡത്തിൽനിന്നു ശക്തിയുണ്ടാകാനും നിവൃത്തിയില്ല. ജഡമെന്നു നാം പറയുന്ന വസ്തു വാസ്തവത്തിൽ ഇല്ലതന്നെ: അതു ശക്തിയുടെ ഒരവസ്ഥാവിശേഷംമാത്രമാണ്. ഇതു തെളിയിപ്പാൻ കഴിയും. പദാർത്ഥങ്ങൾക്ക് ദാർഢ്യം കടുപ്പം മുതലായ സ്വഭാവങ്ങൾ ചലനംകൊണ്ടുണ്ടാകുന്നു എന്ന് പ്രത്യക്ഷത്തിൽ കാണിക്കാം. ദ്രവപദാർത്ഥങ്ങളെ തീവ്രവേഗത്തിൽ ചുഴറ്റിയാൽ അവയ്ക്കു ഘനപദാർത്ഥങ്ങളുടെ ബലമുണ്ടാകും: വായുപോലും അതിവേഗത്തിൽ ചുഴലിക്കാറ്റുപോലെ തിരിഞ്ഞാൽ ഘനപദാർത്ഥത്തിൻെറ ഒപ്പമായി പരിണമിക്കും: അത് അന്യഘനപദാർത്ഥങ്ങളെ തട്ടിമുറിച്ചോ പൊട്ടിച്ചോ കടന്നുപോകും. എട്ടുകാലിവലയുടെ ഒരു നൂൽ ഏതാണ്ട് അനന്തവേഗത്തിൽ സഞ്ചരിപ്പിച്ചാൽ ഇരിമ്പുകമ്പിക്കു തുല്യമാകും: അതുകൊണ്ട് ഒരു വൻമരത്തേയും മുറിക്കാം. ഇങ്ങനെ നോക്കിയാൽ ജഡമെന്നു നാം പറഞ്ഞുവരുന്നവ വാസ്തവത്തിൽ ഉള്ളവയല്ല (എന്ന് തെളിയിക്കുന്നതാണ് എളുപ്പം), മറിച്ചു തെളിയിപ്പാൻ കഴിയുകയുമില്ല.

ശരീരത്തിൽക്കൂടെ പ്രകാശിക്കുന്ന ഈ ശക്തിയെന്ത്? അതിൻെറ സാക്ഷാൽ സ്വരൂപമെന്ത്? എന്തായാലും അതാണ് പദാർത്ഥങ്ങളെ

1 ചേതനത്തെ കൂടാതെ അചേതനത്തിനു സ്വയം ഒന്നും സാദ്ധ്യമല്ല: ഇതിനു യുക്തികൾ ബ്ര.സൂ.ശം.ഭാ. 2.2.1–10 വർണ്ണിക്കുന്നുണ്ട്; (1) ജഡത്തിനു സ്വയം ഒന്നും ഒരു പ്രത്യേകക്രമത്തിൽ രചിക്കുവാനാവില്ല: (2) പ്രവൃത്തിയും വയ്യ. (3) പശുവിൻെറ അകിട്ടിൽ നിന്നു ജഡമായ പാൽ തനിയേ ചുരക്കുംപോലെ ജഡം പ്രവർത്തിക്കുമെന്നും പറഞ്ഞുകൂടാ: ചേതനത്തെ ആശ്രയിച്ചുമാത്രമാണ് പാലൊഴുകുന്നത്. (4) പശു തിന്നുന്ന പുല്ലു പാലായി പരിണമിക്കുന്നതുപോലെയാകട്ടെ എന്നു വെച്ചാൽ, അതും ചേതനമായ ഒന്നിനെ ആശ്രയിക്കുന്നു (5) സ്വയം സ്വഭാവേന പ്രവർത്തിക്കുകയാണെന്നുവെച്ചാൽ നിവൃത്തിയേ ഇല്ലാതെ പോകും. (6) ജഡത്തിനു പ്രവർത്തിക്കാൻ ഒരു പ്രഥമപ്രേരകനെങ്കിലും വേണം.

എടുത്തു മനുഷ്യശരീരമാക്കി പരിണമിപ്പിക്കുന്നതെന്നു വെളിവാകുന്നു. നിങ്ങൾക്കും എനിക്കുംവേണ്ടി ഇവിടെ മറ്റാരും വന്നു ശരീരങ്ങൾ നിർമ്മിക്കുന്നില്ല.[1] എനിക്കുവേണ്ടി മറ്റാരും ഭുജിക്കുന്നതു ഞാൻ കണ്ടിട്ടില്ല: അതു ഞാൻതന്നെ ദഹിപ്പിച്ചു സാത്മീകരിച്ച് രക്തവും അസ്ഥിയും മറ്റും അതിൽനിന്നു നിർമ്മിക്കണം. ഈ അസാധാരണ ശക്തിയെന്ത്? കഴിഞ്ഞകാലത്തെയോ വരുംകാലത്തെയോ പറ്റിയുള്ള ചിന്ത ഭയങ്കരമായി പലർക്കും തോന്നാറുണ്ട്, അതു വെറും മനോരാജ്യം കാണുകയാണെന്നു പലർക്കും വിചാരമുണ്ട്. (അങ്ങനെയാകട്ടെ, നമുക്കു ഭൂതത്തെയും ഭാവിയെയും വിട്ടു) വർത്തമാനത്തിൽ നടക്കുന്നതിനെപ്പറ്റി മാത്രം ഒന്നാലോചിക്കുക. ഈ നിമിഷത്തിൽ നമ്മുടെ ശരീരത്തിൽ പ്രവർത്തിക്കുന്ന ശക്തിയെന്ത്? അതിനു പ്രാചീനതമങ്ങളായ മതഗ്രന്ഥങ്ങൾ പറയുന്ന സമാധാനം, ''അത് ഈ സ്ഥൂലശരീരത്തെ[2]പ്പോലെയുള്ളതും, എന്നാൽ അതോടൊപ്പം നശിക്കാത്തതും, പ്രകാശമുള്ളതുമായ ഒരു ശരീരമാണ്''[3] എന്നാണ്. ഈ കാലക്രമത്തിൽ അതിനെ കടന്ന ഒരാശയമുണ്ടായി. അത്, ആ ശോഭനശരീരവും ആ ശക്തിയല്ല എന്നാണ്. രൂപമുള്ളതെല്ലാം അവയവകണങ്ങളുടെ സംഘാതമാവണം: അതിന്റെ പിന്നിൽ

1 തദ്യഥാ പേശസ്കാരീ പേശസോ മാത്രാമപാദായ അന്യന്നവതരം കല്യാണതരം രൂപം തനുതേ, ഏവമേവായമാത്മാ ഇദം ശരീരം നിഹത്യ അവിദ്യാം ഗമയിത്വാ അന്യന്നവതരം കല്യാണതരം രൂപം കുരുതേ. (ബൃ. 4.4.4)

എപ്രകാരമാണോ പൊൻപണിക്കാരൻ കുറച്ചു പൊന്നെടുത്തു കുറെക്കൂടെ പുതിയതും അഴകുള്ളതുമായ വേറൊരു രൂപം നിർമ്മിക്കുന്നത്, അപ്രകാരംതന്നെ ഈ ആത്മാവ് ഈ ശരീരത്തെ അചേതനമാക്കി തള്ളിക്കളഞ്ഞ് കുറേക്കൂടി പുതിയതും മനോഹരവുമായ മറ്റൊരു രൂപം സൃഷ്ടിക്കുന്നു.

2 പഞ്ചീകൃതമഹാഭൂതസംഭവം കർമ്മസഞ്ചിതം
ശരീരം സുഖദുഃഖാനാം ഭോഗായതനമുച്യതേ. (ആ.വി. 22)

അശുദ്ധങ്ങളായ പഞ്ചമഹാഭൂതങ്ങളെക്കൊണ്ടുണ്ടായതും അവനവന്റെ കർമ്മത്തിനനുസരിച്ച് ഉണ്ടാക്കപ്പെട്ടതും സുഖദുഃഖങ്ങൾ വെച്ച് അനുഭവിക്കാനുള്ള സ്ഥാനം നശിക്കുന്നതുമായതിനെ (ശരീരത്തെ) സ്ഥൂലശരീരമെന്നു പറയുന്നു.

ത്വങ്മാംസരുധിരസ്നായുമേദോമജ്ജാസ്ഥിസങ്കലം
പൂർണ്ണം മൂത്രപുരീഷാഭ്യാം സ്ഥൂലം നിന്ദ്യമിദം വപുഃ. (വി.ചൂ. 8.7)

തൊലി, മാംസം, ചോര, ഞരമ്പ്, മേദസ്സ്, മജ്ജ, എല്ല് എന്നിവ കൂടിച്ചേർന്നു മലമൂത്രങ്ങൾ നിറഞ്ഞ ഈ സ്ഥൂലശരീരം നിന്ദ്യംതന്നെ. (ഞാനെന്നു വിചാരിക്കാൻ കൊള്ളരുതാത്തതാണ്.)

3 പഞ്ചപ്രാണമനോബുദ്ധിദശേന്ദ്രിയസമന്വിതം
അപഞ്ചീകൃതഭൂതോത്ഥം സൂക്ഷ്മാംഗം ഭോഗസാധനം. (ആ.വി. 26)

അഞ്ചു പ്രാണങ്ങളും (പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ വ്യാനൻ) മനസ്സും (ഇതിൽ അഹങ്കാരവും പെടും) ബുദ്ധിയും (ഇതിൽ ചിത്തവും പെടും) പത്തിന്ദ്രിയങ്ങളും (അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ; കാത്, തൊലി, കണ്ണ്, നാക്ക്, മൂക്ക് ഇവയിലുള്ള ജ്ഞാനശക്തി–ശ്രോത്രത്വക്ചക്ഷുർജിഹ്വാഘ്രാണങ്ങൾ: അഞ്ചു കർമ്മേന്ദ്രിയങ്ങൾ; വാക്ക്, കൈ, കാല്, മലദ്വാരം, മൂത്രദ്വാരം ഇവയിലുള്ള അഞ്ചു കർമ്മശക്തി – വാക്പാണിപാദപായൂപസ്ഥങ്ങൾ.) ഒന്നിച്ചുചേർന്നുള്ളതും ശുദ്ധ

അതിനെ പ്രവർത്തിപ്പിക്കുന്ന ഒരു ശക്തിയും വേണം. ഈ സ്ഥൂല ശരീരത്തെ കൈകാര്യം ചെയ്യാൻ അശരീരമായ ഒന്നു വേണമെങ്കിൽ ഈ സൂക്ഷ്മശരീരത്തെ കൈകാര്യം ചെയ്യാനും, അതേ യുക്തി പ്രകാരം ഒരു അശരീരശക്തിയാവശ്യമാകുന്നു. അതിനെയാണ് സംസ്കൃതഭാഷയിൽ ആത്മാവ് എന്നു പറയുന്നത്. ആത്മാവ് സൂക്ഷ്മദേഹം വഴി സ്ഥൂലത്തിൽ പ്രവർത്തിക്കുകയാണ്.[2] മനസ്സ് സൂക്ഷ്മദേഹത്തിലിരിക്കുന്നു: അതിനുമപ്പുറമാണ് ആത്മാവ്.[3] അതു മനസ്സല്ല: മനസ്സിനെ വ്യാപരിപ്പിക്കുന്ന ശക്തിയാണ്, നിങ്ങൾക്കൊരാത്മാവുണ്ട്, എനിക്കു വേറൊന്നുണ്ട്. നമുക്ക് ഓരോരുത്തർക്കും വെവ്വേറെ ഓരോ ആത്മാവുണ്ട്, ഓരോ സൂക്ഷ്മശരീരവുമുണ്ട്, അതിലൂടെ സ്ഥൂലശരീരത്തെ നാം പ്രവർത്തിപ്പിക്കുകയാണ് ചെയ്യുന്നത്. ഇത്രയും ആലോചിച്ചെത്തിയതിനുശേഷവും ആത്മസ്വരൂപത്തെപ്പറ്റിയ വിചാരം[4] തുടർന്നു. മനസ്സും ദേഹവുമല്ലാത്ത ഈ

ഭൂതങ്ങളെക്കൊണ്ടുണ്ടായതുമാണ് ജീവൻെറ ഭോഗസാധനം – ഭോഗകാരണം – ആയ സൂക്ഷ്മശരീരം. (ഇതും നശിക്കുന്നതാണ്.) ഇതിനു ലിംഗശരീരമെന്നും പറയും. ഈ ശരീരങ്ങൾക്കും ഹേതുവായി വേറൊരു ശരീരം ഉണ്ട്;–

കാരണശരീരം നാമ ശരീരദ്വയഹേതുഃ. (ആ.വി. 29)

അനാദിയും അനിർവചനീയവും ഈശ്വരാഭാസം (പ്രതിബിംബം) ഉള്ളതും ബ്രഹ്മാത്മൈകത്വവിജ്ഞാനംകൊണ്ടു മറയുന്നതുമായ അജ്ഞാനമാണ് കാരണശരീരമെന്നു പറയുന്നത്. (ആ.വി. 30)

1 യച്ചാപ്നോതി യദാദത്തേ യച്ചാത്തി വിഷയാനിഹ
യച്ചാസ്യ സന്തതോ ഭാവസ്തസ്മാദാത്മേതി കീർത്ത്യതേ.
(ക.ശം.ഭാ. 4.1–ൽ ഉദ്ധൃതം)

സർവ്വത്തേയും വ്യാപിക്കയാലും, സമസ്തത്തെയും ഉൾക്കൊണ്ടു തന്നിൽ വിലയിപ്പിക്കയാലും, ഈ ലോകത്തിൽ വിഷയങ്ങളെ അനുഭവിക്കയാലും, മാറുന്നതിൻെറ പിന്നിലെ മാറാത്ത അധിഷ്ഠാനമാകയാലും ആത്മാവെന്നു പറയപ്പെടുന്നു.

2 സചേതനം ജീവഗുണം വദന്തി സ ചേഷ്ടതേ ചേഷ്ടയതേ ച സർവം
അതഃ പരം ക്ഷേത്രവിദോ വദന്തി പ്രാവർത്തയദ്യോ ഭുവനാനി സപ്ത.
(മ.ഭാ.ശാ. 187,27)

ചേതനത്തോടുകൂടിയിരിക്കുക എന്നതാണ് ജീവൻെറ ഗുണം (ലക്ഷണം). അവനാണ് ചേഷ്ടിക്കുന്നതും എല്ലാം ചേഷ്ടിപ്പിക്കുന്നതും. അതിനുമപ്പുറമാണ് ഏഴു ലോകത്തെയും പ്രവർത്തിപ്പിക്കുന്ന പരമാത്മാവ് എന്നു ക്ഷേത്രവിത്തുക്കൾ (ശരീരേന്ദ്രിയമനസ്സുകളെ അറിയുന്നവർ) പറയുന്നു.

3 ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിർയോ ബുദ്ധേഃ പരതസ്തു സഃ. (ഗീ. 3.42)

സ്ഥൂലശരീരത്തെ അപേക്ഷിച്ച് ഇന്ദ്രിയങ്ങൾ സൂക്ഷ്മങ്ങളും ശ്രേഷ്ഠങ്ങളുമാണ്. ഇന്ദ്രിയങ്ങളെക്കാൾ സൂക്ഷ്മവും ശ്രേഷ്ഠവുമാണ് മനസ്സ്. മനസ്സിനുമപ്പുറമാണ് ബുദ്ധി. ബുദ്ധിക്കും അപ്പുറത്തുള്ളവനാണ് അവൻ (ഈശ്വരൻ).

4 ബ്രഹ്മസൂത്രങ്ങൾ ജീവസ്വരൂപത്തെ നല്ലതുപോലെ വിചാരം ചെയ്തു നിർണ്ണയിച്ചിട്ടുണ്ട്; (1) ജീവനു ജൻമവും മരണവും ഉണ്ടോ ഇല്ലയോ? ഇല്ല. (2.3.16): (2) ജീവന് ഉല്പത്തിയുണ്ടോ ഇല്ലയോ? ഇല്ല (2.3.17): (3) ജീവൻ

ആത്മാവിൻെറ സ്വഭാവമെന്ത്? അതിനെപ്പറ്റി ഗംഭീരവാദങ്ങൾ നടന്നു. വിവിധതത്ത്വചിന്തകളും വിവിധമതങ്ങളും ഉണ്ടായി. അവയിൽ ആത്മ സ്വരൂപത്തെപ്പറ്റിയുള്ള ചില സിദ്ധാന്തങ്ങൾ മനസ്സിലാക്കിത്തരുവാൻ ശ്രമിക്കാം. ആത്മാവ് എന്തായാലും അതിനു രൂപമില്ല, ആകൃതിയില്ല: രൂപവും ആകൃതിയുമില്ലാത്തത് സർവ്വവ്യാപിയാവണം. ഇത്രയും സംഗതി സർവ്വമതങ്ങൾക്കും സമ്മതമാണ്. പിന്നെ, കാലമെന്നു പറയുന്നത് മനോജന്യമാണ്: ദേശവും അങ്ങനെതന്നെ. കാലമില്ലാതെ, നിമിത്തം എന്നുള്ളതില്ല. മുൻപിൻഭാവനകൂടാതെ കാര്യകാരണഭാവന സാദ്ധ്യമല്ല. അതുകൊണ്ട് ദേശവും കാലവും നിമിത്തവും മനസ്സിലിരി ക്കുന്നു. ആത്മാവ് മനസ്സിന്നപ്പുറവും അരൂപവുമാകയാൽ അതു ദേശകാലനിമിത്തങ്ങൾക്കു മീതെയാവണം. ദേശത്തിനും കാല ത്തിനും നിമിത്തത്തിനും മീതെയായത് അനന്തമാവണം.[1] ഇനിയാണ് ഞങ്ങളുടെ തത്ത്വവിചാരം പരമോച്ചാവസ്ഥയിൽ എത്തുന്നത്. അനന്തം രണ്ടില്ല. ആത്മാവ് അനന്തമാണ് എങ്കിൽ ആത്മാവ് ഒന്നേ യുള്ളു. എൻെറ ആത്മാവ്, നിങ്ങളുടെ ആത്മാവ് എന്നിങ്ങനെയുള്ള ഭേദഭാവന യഥാർത്ഥമല്ല. അതുകൊണ്ട് മനുഷ്യൻെറ യാഥാർത്ഥ്യം – യഥാർത്ഥമനുഷ്യൻ – ഏകനും അനന്തനും സർവ്വഗതനുമായ ആത്മാവാകുന്നു.[2] ആ യഥാർത്ഥമനുഷ്യൻെറ ഒരു പരിമിതസ്വരൂപ

ആഗന്തുക ചൈതന്യമോ, നിത്യചൈതന്യമോ? നിത്യചൈതന്യം (2.3.18): (4) ജീവൻ അണുപരിമാണമോ മദ്ധ്യമപരിമാണമോ മഹാപരിമാണമോ? മഹാപരിമാണം (2.3.19–32): (5) ബുദ്ധിയോ ജീവനോ കർത്താവ്? ജീവൻ (2.3. 33–40): (6) ജീവൻെറ കർത്തൃത്വം സ്വാഭാവികമോ ഉപാധിനിമിത്തമോ? ഉപാധിനിമിത്തം (2.3.40): (7) ജീവൻെറ കർത്തൃത്വം സ്വതന്ത്രമോ? ഈശ്വരതന്ത്രമോ? ഈശ്വരതന്ത്രം (2.3.41,42): (8) ജീവൻ ഈശ്വരഭൃത്യനോ ഈശ്വരാംശമോ? ഈശ്വരാംശം (2.3.43–45): (9) ജീവൻ ദുഃഖിക്കുന്നതെന്തുകൊണ്ട്? (2.3.46–48): (10) അദ്വൈതമതമായാൽ ഒരു ജീവൻെറ കർമ്മവും ഫലവും വേറൊരു ജീവനായി പോകുകയില്ലേ? ഇല്ല (2.3.49–53): (11) ജീവനും ഈശ്വരനും വേറെയോ ഒന്നുതന്നെയോ? ഒന്നുതന്നെ. (3.2.24–26, 4.1.,3)

1 അശബ്ദമസ്പർശമരൂപമവ്യയം
തഥാ/രസം നിത്യമഗന്ധവച്ച യത്
അനാദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തം മൃത്യുമുഖാത് പ്രമച്യതേ. (ക. 3.15)

ശബ്ദസ്പർശരൂപരസഗന്ധങ്ങളില്ലായ്കയാൽ എത്ര സൂക്ഷ്മവും മഹത്തും വിശു ദ്ധവും നിത്യവുമെന്നു പറയാനാവാത്തതായി, ഒരിക്കലും ക്ഷയിക്കാത്തതിനാൽ അത്യന്തനിത്യമായി, കാരണമില്ലായ്കയാൽ അനാദിയായി, കാര്യമില്ലായ്കയാൽ അനന്തമായി, ബുദ്ധിക്കുമപ്പുറം, സർവ്വസാക്ഷിയായി, മാറ്റമില്ലാതിരിക്കുന്ന ആ ആത്മാവിനെ താനെന്നറിഞ്ഞാൽ മൃത്യുമുഖങ്ങളായ അവിദ്യാകാമകർമ്മ ങ്ങളിൽനിന്നു വിട്ടുപോകാം.

2 ബൃ.4.4.25 (പു.60, ചു.3): ശ്വേ. 6.11 (പു. 17, ചു.2)

യഥാ ഹ്യയം ജ്യോതിരാത്മാ വിവസ്വാ–
നപോ ഭിന്നാ ബഹുധൈകോ/നുഗച്ഛൻ
ഉപാധിനാ ക്രിയതേ ഭേദരൂപോ
ദേവഃ ക്ഷേത്രേഷ്വേവമജോ/യമാത്മാ. (ബ്ര.സൂ.ശം.ഭാ. 3.2.18–ൽ ഉദ്ധൃതം)

മാണ് ഈ കാണുന്ന മനുഷ്യൻ. ഈ അർത്ഥത്തിൽ (യഥാർത്ഥ മനുഷ്യനു സ്വരൂപഭ്രംശമുണ്ടായിട്ടുണ്ട്) എന്ന പുരാണവചനം സത്യമാകുന്നു. പ്രത്യക്ഷമനുഷ്യൻ എത്ര മഹാനായാലും അപ്രത്യക്ഷ-യഥാർത്ഥമനുഷ്യന്റെ മങ്ങിയ പ്രതിബിംബമേ ആകുന്നുള്ളു. യഥാർത്ഥമനുഷ്യൻ, ആത്മാവ്, കാര്യകാരണങ്ങൾക്കപ്പുറം, ദേശകാലപരിച്ഛേദമില്ലാതിരിക്കുന്നതുകൊണ്ട് സ്വതന്ത്രനാവണം. ആത്മാവ് ഒരു കാലത്തും ബദ്ധനായിട്ടില്ല, ബദ്ധനാവാൻ സംഗതിയുമില്ല. പ്രത്യക്ഷമനുഷ്യൻ പ്രതിബിംബം, ദേശകാലനിമിത്താധീനനാണ്, അതുകൊണ്ട് ബദ്ധനുമാണ്. ഞങ്ങളുടെ ചില തത്ത്വജ്ഞൻമാരുടെ ഭാഷയിൽ പറഞ്ഞാൽ ആത്മാവ് ബദ്ധമെന്നപോലെ തോന്നുന്നു. വാസ്തവത്തിൽ മുക്തമാണ്.* ഇതത്രേ നമ്മുടെ പരമാർത്ഥസ്വഭാവം: ഈ സർവ്വഗതത്വം, ആത്മത്വം, അനന്തത്വം, ഓരോ ജീവനും അനന്തമാകയാൽ ജനനമരണപ്രശ്നമില്ല. **ഒരിക്കൽ ചില കുട്ടികളെ പരീക്ഷിക്കയായിരുന്നു. പരീക്ഷകൻ കുറെ കടുപ്പമുള്ള ചോദ്യങ്ങൾ ചോദിച്ച കൂട്ടത്തിൽ ''എന്തുകൊണ്ടാണ് ഭൂമി വീഴാത്തത്?'' എന്നു ചോദിച്ചു. ആകർഷണശക്തി എന്ന് ഉത്തരം പറയണമെന്നായിരുന്നു പരീക്ഷകന്റെ ആശയം. മിക്ക കുട്ടികൾക്കും ഉത്തരമൊന്നും പറയുവാൻ കഴിഞ്ഞില്ല. ചുരുക്കം ചിലർ ആകർഷണം എന്നോ മറ്റോ പറഞ്ഞു. മിടുക്കിയായ ഒരു ചെറിയ പെൺകുട്ടി ഒരു മറുചോദ്യംകൊണ്ടുത്തരം പറഞ്ഞു; ''എവിടേയ്ക്കു വീഴാൻ?'' പരീക്ഷകന്റെ ചോദ്യം അസംബന്ധമാകുന്നു. ഭൂമിക്ക് എങ്ങോട്ടെങ്കിലും വീഴുവാനുണ്ടോ? അതിനു

---

ജ്യോതിഃസ്വരൂപനായ ഈ സൂര്യൻ ഒന്നേയുള്ളുവെങ്കിലും പലതരം ജലാശയങ്ങളിൽ പലമട്ടായി കയറിക്കാണപ്പെടുന്നപ്രകാരംതന്നെ ജൻമരഹിതനും സ്വയം പ്രകാശസ്വരൂപനുമായ ഈ ആത്മാവും ഒന്നേയുള്ളുവെങ്കിലും ഉപാധിവശാൽ പല രൂപമായിത്തീരുകയാണ് ചെയ്യുന്നത്.

* ന നിരോധോ ന ചോത്പത്തിർന ബദ്ധോ ന ച സാധകഃ
ന മുമുക്ഷുർന വൈ മുക്ത ഇത്യേഷാ പരമാർത്ഥതാ.
അലബ്ധാവരണാഃ സർവേ ധർമ്മാഃ പ്രകൃതിനിർമ്മലാഃ
ആദൗ ബുദ്ധസ്ഥഥാ മുക്താ ബുധ്യന്ത ഇതി നായകാഃ. (മാ.കാ. 2.32: 4.98)

ആത്മാക്കളെല്ലാം അവിദ്യയായ ആവരണമില്ലാത്തവരും സ്വതേ നിർമ്മലൻമാരുമാണ്. ആദ്യംതന്നെ ബുദ്ധൻമാരും മുക്തൻമാരുമാണ്. (നിത്യശുദ്ധബുദ്ധമുക്തൻമാരാണ്.) അറിയുന്നു എന്നു വെച്ചാൽ അറിയാൻ സാമർത്ഥ്യമുള്ളവർ അറിയുന്നു എന്നു മാത്രം. (സൂര്യൻ പ്രകാശിക്കുന്നു എന്നു പറയുന്നതുപോലെ.)

** ന ജായതേ മ്രിയതേ വാ വിപശ്ചി-
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ. (ക.2.18)

വിവേകമുള്ളവൻ ജനിക്കുന്നില്ല, മരിക്കുന്നുമില്ല: ഒരു കാരണത്താലും ആരുംതന്നെ ഉണ്ടായിട്ടില്ല. അതുകൊണ്ട് ഈ ആത്മാവ് ജനിക്കാത്തതാണ്, നിത്യവും അക്ഷയവുമാണ്: ഒരു മാറ്റവുമില്ലായ്കയാൽ, പണ്ടേയുള്ളതെങ്കിലും പുത്തൻതന്നെയാണ്: ശരീരം നശിക്കുമ്പോഴും ഇതു നശിക്കുന്നില്ല.

വീഴ്ചയുമില്ല, എഴുന്നേൽപ്പുമില്ല: അനന്തദേശത്തിൽ മേലും കീഴുമില്ല: അതു സാപേക്ഷത്തിലേ ഉള്ളു. അനന്തത്തിനു പോക്കുവരവെവിടെ? എവിടേയ്ക്കു പോകും? എവിടെ നിന്നു വരും? മനുഷ്യൻ, ഈവിധം ഭൂതഭാവികളെ വിചാരിക്കാതെ, താൻ വന്നുംപോയുമിരിക്കുന്ന പരിമിതമായ ദേഹമാണെന്ന ഭാവന വിടുമ്പോൾ ഉയർന്ന ഒരാദർശത്തിലേക്കു കടന്നു എന്നു പറയാം. യഥാർത്ഥമനുഷ്യൻ ദേഹമല്ല, മനസ്സുമല്ല: മനസ്സിനു വൃദ്ധിക്ഷയങ്ങളുണ്ട്, സർവ്വാതീതമായ ആത്മാവിനു മാത്രമേ നിത്യത്വമുള്ളു. മനശ്ശരീരങ്ങൾ സദാ മാറിമാറിക്കൊണ്ടിരിക്കുന്നു. പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്ന ജലകണങ്ങളായിരുന്നിട്ടും അവിച്ഛിന്നപ്രവാഹരൂപമായി കാണുന്ന നദികളെന്നപോലെ ശരീരമനസ്സുകളും വാസ്തവത്തിൽ നിരന്തരമായി പൊയ്ക്കൊണ്ടിരിക്കുന്ന വികാരപരമ്പരകൾക്കുള്ള പേരുകൾ മാത്രമാണ്.[1] ഈ ശരീരത്തിലെ ഓരോ കണവും ഓരോ നിമിഷത്തിലും മാറുന്നുണ്ട്. അല്പനിമിഷനേരത്തേക്കെങ്കിലും ഒരേ ശരീരമെന്നു പറയുവാൻ ആർക്കുമില്ല. എങ്കിലും അതേ ശരീരമെന്ന് നാം കരുതിപ്പോകുന്നു. മനസ്സും അതുപോലെതന്നെ: ഈ നിമിഷം അതു സുഖിയാകുന്നു, അടുത്ത നിമിഷം ദുഃഖി: ഒരു നിമിഷം ബലവത്ത്, അടുത്ത നിമിഷം ബലഹീനം, ഇങ്ങനെ സദാ വികാരവത്തായ ഒരാവർത്തം. അത് അപരിമിതമായ ആത്മാവാകാൻ വയ്യ. പരിമിതവസ്തുവിൽ മാത്രമേ വികാരത്തിനു വകയുള്ളു. അപരിമിതത്തിൽ വല്ലവിധത്തിലും ഒരു വികാരമുണ്ടാകാം എന്നു പറയുന്നതിനർത്ഥമില്ല: അതുണ്ടാകയില്ല.[2] പരിമിതശരീരങ്ങളുടെ നിലയിൽ നിങ്ങൾക്ക് ചലനമുണ്ട്: എനിക്കു ചലനമുണ്ട്; ജഗത്തിൽ ഏതൊന്നിനും ചലനമുണ്ട്. എന്നാൽ ജഗത്ത്

1 യഥാർച്ചിഷോ*ഗ്നേഃ പവനസ്യ വേഗോ
മാരീചയോ*ർക്കസ്യ നദീഷു ചാ*പഃ
ഗച്ഛന്തി ചായാന്തി ച സഞ്ചരന്ത്യ-
സ്തദ്വച്ഛരീരാണി ശരീരിണാം തു. (മ.ഭാ.ശാ. 202. 11)

അഗ്നിയുടെ ആളലും കാറ്റിന്റെ വീശലും സൂര്യന്റെ രശ്മികളും പുഴയിലെ വെള്ളവുംപോലെ ജീവൻമാരുടെ ശരീരവും സഞ്ചരിച്ചു പോയും വന്നുമിരിക്കുന്നു.

സോ*യം ദീപോ*ർച്ചിഷാം യദ്വത് സ്രോതസാം തദിദം ജലം
സോ*യം പുമാനിതി നൃണാം മൃഷാ ഗീർധീർമൃഷായുഷാം. (ഭാ. 11.22.44)

മുമ്പത്തെ ദീപമാണിതെന്നു ജ്വാലകൾക്കും പഴയ പുഴ(വെള്ളം)തന്നെ ഇതെന്ന് ഒഴുക്കുകൾക്കും പേരു പിഴച്ചു പറയാറുണ്ട്. അതുപോലെ അന്നു കണ്ട ആളാണിത് എന്നുള്ളതും ഒരു വെറും വാക്കാണ്, വെറുതേ ആയുസ്സു കളയുന്ന കൂട്ടരുടെ വെറും വിചാരമാണിത്.

2 ജലഗതം ഹി സൂര്യപ്രതിബിംബം ജലവൃദ്ധൗ വർദ്ധതേ, ജലഹ്രാസേ ഹ്രസതി. ജലചലനേ ചലതി, ജലഭേദേ ഭിദ്യത ഇത്യേവം ജലധർമ്മാനുയായീ ഭവതി ന തു പരമാർഥതഃ സൂര്യസ്യ തഥാത്വമസ്തി. ഏവം പരമാർഥതോ* വികൃതമേകരൂപമപി സദ്ബ്രഹ്മ ദേഹാദ്യുപാധ്യന്തർഭാവാദ്ഭജത ഇവോപാധിധർമാൻ വൃദ്ധിഹ്രാസാദീൻ. (ബ്ര.സൂ. ശം.ഭാ. 3.2.20)

ആകെക്കൂടി ചലിക്കുക എന്നതില്ല: മാറിപ്പോകുകയെന്നുള്ളതുമില്ല: ചലനം എപ്പോഴും സാപേക്ഷമാകുന്നു. മറ്റൊന്നിനെ അപേക്ഷിച്ച് എനിക്കു ചലനമുണ്ട്? ജഗത്തിൽ ഏതെങ്കിലും ഒരംശകത്തെ സംബന്ധിച്ചു മറ്റൊരംശകം ചലിക്കുന്നു എന്നു പറയാം, ജഗത്ത് ആകെക്കൂടെ മറ്റെന്തിനെ അപേക്ഷിച്ചു ചലിക്കും? അതല്ലാതെ മറ്റൊന്നുമില്ലല്ലോ. അതുപോലെ അനന്തവും അപരിച്ഛിന്നവുമായ ആത്മാവിനു ചലനമില്ല. മാറ്റമില്ല: അതു നിരപേക്ഷം:[1] അതാണ് യഥാർത്ഥമനുഷ്യർ. നമ്മുടെ യാഥാർത്ഥ്യം അപരിമിതത്തിലാണ്: പരിമിതത്തിലല്ല. നാം ഇന്നവരാണ്, നമുക്കു വികാരമുണ്ട് എന്നും മറ്റുമുള്ള പഴയ ഭാവനകൾ എത്ര സുഖപ്രദമായാലും അവ മിഥ്യ യത്രേ. നിങ്ങൾ അനന്തവും സർവ്വഗതവുമായ ആത്മാവാണ്[2] എന്നു പറയുമ്പോൾ ജനങ്ങൾ ഭയപ്പെടുന്നു. വാസ്തവമായും നിങ്ങൾ സർവ്വ വ്യാപിയാണ്. നിങ്ങൾ ജഗത്തിലുള്ള സർവ്വവസ്തുക്കളിൽക്കൂടെയും പ്രവർത്തിക്കുന്നു: സർവ്വപാദങ്ങളിൽക്കൂടെയും ചരിക്കുന്നു: സർവ്വ മുഖങ്ങളിൽക്കൂടെയും സംസാരിക്കുന്നു: സർവ്വഹൃദയങ്ങളിൽ ക്കൂടെയും സുഖദുഃഖങ്ങൾ അനുഭവിക്കുന്നു.[3]

ഈ സംഗതി പറയുമ്പോൾ ജനങ്ങൾക്കു ഭയമാകുന്നു. അങ്ങനെ യാകുമ്പോൾ തങ്ങളുടെ സ്വന്തം നില നശിച്ചുപോകയില്ലേ എന്ന്

---

വെള്ളത്തിലെ സൂര്യപ്രതിബിംബം വെള്ളം കൂടിയാൽ കൂടുന്നു, കുറഞ്ഞാൽ കുറയുന്നു, ഇളകിയാൽ ഇളകുന്നു, മാറിയാൽ മാറുന്നു: ഇങ്ങനെ ജലധർമ്മത്തെ അനുസരിക്കുന്നുണ്ട്: വാസ്തവത്തിൽ സൂര്യന് അതൊന്നുംതന്നെയില്ല. ഇപ്രകാരം പരമാർത്ഥത്തിൽ വികാരമില്ലാതെ ഒരേ രൂപത്തിലുള്ളതാണ് ബ്രഹ്മമെങ്കിലും ദേഹാദ്യുപാധികളിൽ അകപ്പെട്ട് ഉപാധിധർമ്മങ്ങളായ ഏറ്റക്കുറച്ചിലുകൾ ഉള്ളതു പോലെ കാണപ്പെടുകയാണ് ചെയ്യുന്നത്.

1 നിഷ്കളം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനം. (ശ്വേ. 6.19)

ആത്മാവു നിരവയവമാണ്, നിഷ്ക്രിയമാണ്, ശാന്തമാണ്, നിർദ്ദോഷമാണ്, നിഷ്കളങ്കമാണ്.

2 അനന്തശ്ചാത്മാ വിശ്വരൂപോ ഹ്യകർത്താ. (ശ്വേ. 1.9)

ആത്മാവ് അനന്തനും വിശ്വരൂപനും അകർത്താവുമാണ്.

സ യോ ഹ വൈ തത് പരമം ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി. (മു. 3.2.9)

ആരാണോ ആ പരബ്രഹ്മത്തെ അറിയുന്നത് അവൻ ബ്രഹ്മംതന്നെയായി ത്തീരുന്നു.

ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി. (ബൃ. 4.4;6)

ബ്രഹ്മമായിരുന്നുകൊണ്ടുതന്നെ ബ്രഹ്മത്തെ പ്രാപിക്കുന്നു. (ബ്ര.സൂ. 3.2.26 കാണുക)

3 സർവാനനശിരോഗ്രീവഃ സർവഭൂതഗുഹാശയഃ
സർവവ്യാപീ സ ഭഗവാംസ്തസ്മാത് സർവഗതഃ ശിവഃ.
സഹസ്രശീർഷാഃ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാത്
സ ഭൂമിം വിശ്വതോ വൃത്വാ അത്യതിഷ്ഠദ്ദശാംഗുലം
സർവതഃ പാണിപാദം തത് സർവതോക്ഷിശിരോമുഖം
സർവതഃ ശ്രുതിമല്ലോകേ സർവമാവൃത്യ തിഷ്ഠതി. (ശ്വേ. 3.11.14.16)

അവർ വീണ്ടും വീണ്ടും ചോദിക്കുന്നു. ഈ സ്വന്തം നിലയെന്ന തെന്ത്? അതൊന്നു കണ്ടാൽ കൊള്ളാമായിരുന്നു. കുട്ടിക്കു മേൽ മീശയില്ല. അതു വളരുമ്പോൾ മേൽമീശമാത്രമല്ല, താടിമീശയും ഉണ്ടാവാം. അപ്പോൾ സ്വന്തം നില ദേഹത്തിലാണെങ്കിൽ അതു പൊയ്പോകുമല്ലോ. ഒരു കണ്ണോ കയ്യോ നഷ്ടമായാലും സ്വന്തം നില, അതു ദേഹത്തിലാണെങ്കിൽ, പോകുമല്ലോ. എന്നു മാത്രമല്ല, മദ്യപൻ മദ്യം കഴിക്കാതായാൽ ആയാളുടേയും സ്വന്തം നില നശിച്ചു പോകും. കള്ളൻ സ്വന്തം നില പുലർത്തിപ്പോരണമെങ്കിൽ നല്ലവനാ കാതിരിക്കണം. ഇതു പേടിച്ച് ആരും സ്വഭാവവും നടപടിയും ഒന്നും മാറ്ററുത്. വാസ്തവത്തിൽ സ്വന്തം നില എന്നൊന്ന് അപരിമിതത്തി നല്ലാതെ മറ്റൊന്നിനുമില്ല. അതൊന്നേ മാറ്റമില്ലാതുള്ളു. മറ്റുള്ള തെല്ലാം പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്നു. ഇനി സ്മൃതികൊ ണ്ടാണ് സ്വന്തം നില എന്നു പറയുന്നതും ശരിയാവില്ല. തലയ്ക്ക് ഒരടി തട്ടി എന്നിരിക്കട്ടെ. അതുകൊണ്ടു ഭൂതകാലത്തിൻെറ വിസ്മൃതി വന്നേയ്ക്കാം. അങ്ങനെ വന്നാൽ സ്വന്തം നില നശിച്ചുപോയല്ലോ. എൻെറ ബാല്യത്തിലെ രണ്ടോ മൂന്നോ കൊല്ലത്തെ കാര്യമൊന്നും എനിക്കോർമ്മയില്ല. ഓർമ്മയും ഉൺമയും ഒന്നാണെങ്കിൽ എൻെറ ജീവിതത്തിൽ എനിക്കോർമ്മയില്ലാത്ത കാലം ഞാൻ ജീവിച്ചിരുന്നി ല്ലെന്നു പറയേണ്ടിവരുമല്ലോ. അതു സ്വന്തം നിലയെപ്പററി വളരെ സങ്കുചിതമായ ബോധമാണ്. നമുക്ക് ഇനിയും സ്വന്തം നില വന്നിട്ടില്ല. അതു സിദ്ധിപ്പാൻ നാം പ്രയത്നിക്കുകയാണ്. ആ സ്വന്തം നില അപരിമിതത്വവുമാകുന്നു.[1] അതാണ് മനുഷ്യൻെറ യഥാർത്ഥ സ്വഭാവം. ജഗത്തിൽ മുഴുവൻകൂടി ജീവിക്കുന്നവർ മാത്രമേ യഥാർ ത്ഥത്തിൽ ജീവിക്കുന്നുള്ളു. നാം പരിമിതങ്ങളിൽ എത്രകണ്ടൊതു ങ്ങുന്നുവോ അത്രകണ്ടു വേഗത്തിൽ മൃത്യുവിലേക്കു ചെല്ലുന്നു.[2] ജഗദ്ധിതാർത്ഥം, പരഹിതാർത്ഥം ജീവിക്കുന്ന നിമിഷങ്ങളിലേ നാം

എല്ലാ മുഖവും കഴുത്തും അവൻേറതാണ്. എല്ലാ ഹൃദയഗുഹകളിലും അവൻ ശയിക്കുന്നു. അതുകൊണ്ട് ആ മംഗളസ്വരൂപിയായ ശിവൻ സർവ്വവ്യാപിയും ഐശ്വര്യപൂർണ്ണനും സർവഗതനുമാണ്. ആയിരമായിരം തലകളുള്ളവനാണ് (വിരാട്) പുരുഷൻ, ആയിരമായിരം കണ്ണുള്ളവൻ, ആയിരമായിരം കാതുള്ളവൻ: അവൻ ഭൂമിയെ ആകെ മൂടി പിന്നെയും പത്തുവിരല്പാടു കവിഞ്ഞുനിൽക്കുന്നു. അവൻെറ യാണ് ഈ ലോകത്തിലുള്ള എല്ലാ കൈകാലുകളും: എല്ലാ കണ്ണും തലയും വായും അവൻേറതുതന്നെ. കാതുകളെല്ലാം അവൻേറതാണ്. അവൻ എല്ലാം മൂടി നിലകൊള്ളുന്നു.

1 അസ്പർശയോഗോ വൈ നാമ ദുർദശഃ സർവ്വയോഗിനാം
യോഗിനോ ബിഭ്യതി ഹ്യസ്മാദഭയേ ഭയദർശിനഃ. (മാ.കാ. 3.39)

സർവ്വസംബന്ധാതീതമെന്നു പ്രസിദ്ധമായ ഈ യോഗം വേദാന്തവിജ്ഞാന മില്ലാത്ത സർവ്വയോഗികൾക്കും കണ്ടുകിട്ടാൻ പണിയുണ്ട്. ഈ യോഗംകൊണ്ട് ആത്മനാശമാണ് വരുന്നതെന്നു വിചാരിച്ച് യോഗികൾ വാസ്തവത്തിൽ അഭയമരു ളുന്ന ഇതിനെ ഭയപ്പെടുന്നു!

2 അശരീരം ശരീരേഷു അനവസ്ഥേഷ്വവസ്ഥിതം
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി. (ക. 2.22)

വാസ്തവത്തിൽ ജീവിക്കുന്നുള്ളു. അതല്ലാതുള്ള ഈ ക്ഷുദ്രജീവിതം മരണംതന്നെ, യഥാർത്ഥമരണം:[1] അതു നിമിത്തമാണ് നമുക്കു മരണഭയമുണ്ടാകുന്നതും. ഈ ജഗത്തിൽ ഒരു ജീവിയെങ്കിലും ഉള്ള കാലത്തോളം താൻ ജീവിച്ചിരിക്കുന്നുണ്ട് എന്ന് സാക്ഷാൽക്കരിക്കുമ്പോൾ മാത്രമേ മനുഷ്യനു മൃത്യുഭയത്തെ ജയിപ്പാൻ കഴിയൂ. സർവ്വത്തിലും ഞാനുണ്ട്, സർവ്വമനുഷ്യനിലും സർവ്വജീവിതത്തിലും ഞാനുണ്ട്, സർവ്വജഗത്തും ഞാൻതന്നെ എന്നു പറയാറാകുമ്പോൾ മാത്രമാണ് നിർഭയത്വമുണ്ടാകുന്നത്. സദാ മാറിമാറിക്കൊണ്ടിരിക്കുന്ന വസ്തുക്കളിൽ നിത്യത്വപ്രസംഗം അർത്ഥശൂന്യം. സംസ്കൃതത്തിൽ ഒരു തത്ത്വജ്ഞൻ പറയുന്നു, ''ആത്മാവിനു മാത്രമേ തൻനിലയുള്ളു. അത് അനന്തമായതുകൊണ്ട്: അനന്തം അവിഭാജ്യമാണ്, അഖണ്ഡമാണ്.'' അത് എന്നും ഒരേ അഖണ്ഡാദ്വയവസ്തു: അതത്രേ മനുഷ്യന്റെ സ്വന്തം നില: അതത്രേ യഥാർത്ഥമനുഷ്യൻ. ആ സ്വന്തം നില,[2] ആ യഥാർത്ഥമനുഷ്യത്വം പ്രകാശിപ്പിക്കാനുള്ള പരിശ്രമമാണ് പ്രത്യക്ഷമനുഷ്യൻ. പരിണാമങ്ങളൊന്നും ആത്മാവിലല്ല. ദുഷ്ടൻ ശിഷ്ടനാകുന്നതും, മൃഗം മനുഷ്യനാകുന്നതും, ഏതു വിധത്തിലെടുത്താലും ഈ മാറ്റങ്ങളൊന്നും ആത്മാവിലല്ല. അവ പ്രകൃതിപരിണാമവും ആത്മപ്രകാശനവുമാണ്. എന്റെ മുമ്പിൽ ഒരു മറ നിങ്ങളെ മറച്ചുകൊണ്ടുണ്ടെന്നു കരുതുക. അതിൽ ചെറിയൊരു ദ്വാരവുമുണ്ട്, അതിൽക്കൂടെ നോക്കിയാൽ ചുരുക്കം ചിലരുടെ മുഖം മാത്രം

ശരീരങ്ങളിൽ അശരീരനായി, നിലനില്പില്ലാത്തവയിൽ നിലനിൽക്കുന്നവനായി, മഹാനും സർവ്വവ്യാപിയുമായ ആത്മാവാണ് താനെന്ന് അറിയുന്ന വിവേകി ദുഃഖിക്കുന്നില്ല.

1 വിഷയാഭിനിവേശേന നാത്മാനം യത് സ്മരേത് പുനഃ
ജന്തോർവൈ കസ്യചിദ്ധേതോർമൃത്യുരത്യന്തവിസ്മൃതിഃ. (ഭാ.11.22.38)

വിഷയങ്ങളിലുള്ള അത്യന്താസക്തികൊണ്ട് ആത്മാവിനെ പിന്നെ ഓർക്കാതെ പോകുന്നു. ജന്തുക്കൾക്ക് എന്തോ കാരണവശാലുണ്ടാകുന്ന ഈ അത്യന്തവിസ്മൃതിയത്രേ മരണം. (ഛാ. 7.24.1 (പു. 84, ചു.2) നോക്കുക)

2 ന ഹീഹ ലാഭോഽഭ്യധികോഽസ്തി കശ്ചന
സ്വരൂപലാഭാത് സ ഇതോ ഹി നാന്യഥാ
ന ദേയമൈന്ദ്രാദപി രാജ്യതോഽധികം
സ്വരൂപലാഭം ത്വപരീക്ഷ്യ യത്നതഃ. (ഉ.സാ. 2.16.74)

സ്വരൂപലാഭത്തിൽ കവിഞ്ഞ ഒരു ലാഭവും ഈ ജഗത്തിലില്ല. അതുതന്നെ വേദാന്തവിജ്ഞാനംകൊണ്ടേ ഉണ്ടാകൂ. ഇന്ദ്രപദത്തേക്കാളും മഹിമയേറിയ ഈ സ്വരൂപലാഭം പ്രയത്നിച്ചു പരീക്ഷിച്ചറിയാതെ ആർക്കും കൊടുക്കരുത്.

ദേഹോഽഹമിത്യേവ ജഡസ്യ ബുദ്ധിർദ്ദേഹേ ച ജീവേ വിദുഷസ്ത്വഹംധീഃ
വിവേകവിജ്ഞാനവതോ മഹാത്മനോ ബ്രഹ്മാഹമിത്യേവ മതിഃ സദാത്മനി. (വി.ചൂ. 160)

'ദേഹമാണ് ഞാൻ' എന്നേ ജഡനു വിചാരമുള്ളു. വിദ്വാൻ, ദേഹത്തിലും ജീവനിലും ഞാനെന്നു വിചാരിക്കുന്നു. വിവേകവും വിജ്ഞാനവുമുള്ള മഹാത്മാക്കൾക്കോ, 'സത്തായ ബ്രഹ്മമാണ് ഞാൻ' എന്ന വിചാരമേ ഉള്ളു.

കാണാം. ആ ദ്വാരം വലുതായി വലുതായി വരുന്നതോടുകൂടി എന്റെ മുമ്പിലുള്ള രംഗം എനിക്ക് അധികമധികം വെളിപ്പെടും. ആ മറ മുഴുവൻ നീങ്ങുമ്പോൾ നിങ്ങളെല്ലാവരെയും നേരിട്ടു കാണുകയും ചെയ്യാം. നിങ്ങൾക്കു യാതൊരു മാറ്റവും ഉണ്ടായിട്ടില്ല, ദ്വാരം മാറി വന്നു, അതിനനുസരിച്ച് നിങ്ങൾ ക്രമേണ വെളിപ്പെട്ടുകൊണ്ടിരുന്നു.# ഇതുപോലെതന്നെ ആത്മാവിന്റെ കാര്യം, പരിപൂർണ്ണത്വം കൈവരുവാനില്ല: നിങ്ങൾ സ്വതേ പരിപൂർണ്ണൻമാരും മുക്തൻമാരുമാണ്. മനുഷ്യനു മതമെന്നും ഈശ്വരനെന്നും പരലോകമെന്നും മറ്റുമുള്ള വിചാരങ്ങളുണ്ടാകുന്നതെന്തുകൊണ്ട്? ഒരീശ്വരനെ ആരായുന്നതെന്തുകൊണ്ട്? ഏതു രാജ്യത്തുള്ളവനായാലും, ഏതുതരം സമുദായത്തിൽ പെട്ടവനായാലും മനുഷ്യനു മനുഷ്യരൂപത്തിലാവട്ടെ, മറ്റേതെങ്കിലും നിലയിലാവട്ടെ, ഒരു പരിപൂർണ്ണമായ ആദർശം വേണമെന്നു തോന്നുന്നതെന്തുകൊണ്ട്? ആ ഭാവം ഉള്ളിലുള്ളതുകൊണ്ടുതന്നെ. നിങ്ങളുടെ സ്വന്തം ഹൃദയമാണ് സ്പന്ദിച്ചിരുന്നത്, അതു നിങ്ങളിലില്ല, അത് എന്തോ പുറമെ ഒന്ന് എന്നു നിങ്ങൾ തെറ്റിദ്ധരിച്ചു. നിങ്ങളുടെ ഹൃദയത്തിലിരിക്കുന്ന ഈശ്വരൻ നിങ്ങളെ ഈശ്വരാന്വേഷണത്തിനും ഈശ്വരസാക്ഷാൽക്കാരത്തിനും പ്രേരിപ്പിക്കുന്നു. അതനുസരിച്ച് നിങ്ങൾ ക്ഷേത്രങ്ങളിലും പള്ളികളിലും ഭൂമിയിലും സ്വർഗ്ഗത്തിലും അങ്ങുമിങ്ങും നീണാൾ തേടിത്തിരിഞ്ഞ് ഒരു വട്ടമെത്തിച്ചിട്ട് ഒടുക്കം നിങ്ങളുടെ ഹൃദയത്തിലേക്കുതന്നെ – നിങ്ങൾ ആദ്യം പുറപ്പെട്ട സ്ഥലത്തേയ്ക്കുതന്നെ – മടങ്ങിവരുന്നു. ## നിങ്ങൾ ആരെ കാൺമാൻ ജഗത്തിൽ മുഴുവൻ അന്വേഷിച്ചുവോ, ആരെ ലഭിപ്പാൻ ക്ഷേത്രങ്ങളിലും പള്ളികളിലും ചെന്നു കരഞ്ഞും പ്രാർത്ഥിച്ചും

# ബുദ്ധിയുടെ ഗുണങ്ങളെ വിട്ട്, കേവലനായ ആത്മാവിനു സംസാരിത്വമില്ല. ബുദ്ധിയാകുന്ന ഉപാധിയുടെ ധർമ്മത്തെ അധ്യസിക്കകൊണ്ട് കർത്തൃത്വഭോക്തൃത്വാദിലക്ഷണമായ സംസാരിത്വം അകർത്താവും അഭോക്താവും അസംസാരിയും നിത്യമുക്തനും സത്തുമായ ആത്മാവിനു വന്നുചേരുന്നതാണ്. അതുകൊണ്ട് തദ്ഗുണസാരത്വംകൊണ്ട് (ബുദ്ധിയുടെ ഗുണത്തെ സാരമാക്കിയിട്ട്) ആണ് ബുദ്ധിയുടെ വലുപ്പത്തിനനുസരിച്ച് ആത്മാവിനു വലുപ്പം കല്പിക്കുന്നത്: അതിന്റെ വിട്ടുപോകൽ മുതലായവയെക്കൊണ്ടാണ് ആത്മാവിനു വിട്ടുപോകലും (മരണവും) മറ്റും കല്പിക്കുന്നത്: സ്വതേ അങ്ങനെയുണ്ടായിട്ടല്ല. (ബ്ര. സൂ. ശം.ഭാ. 2.3.29)

## യോഽയം വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ സ സമാനഃ സന്നുഭൗ ലോകാവനുസഞ്ചരതി ധ്യായതീവ ലേലായതീവ. (ബൃ.4.3.7)

വിജ്ഞാന(ബുദ്ധി)മയനായി പ്രാണങ്ങൾക്കിടയിലൂടെ ഈ കാണപ്പെടുന്നത് ഹൃദയത്തിൽത്തന്നെ സ്വയം വിളങ്ങുന്ന അന്തർജ്യോതിസ്സാണ്, നിരതിശയമഹിമയുള്ള പുരുഷനാണ്. ആ പുരുഷൻ ബുദ്ധിയുടെ ധർമ്മങ്ങൾക്കു സമാനനായി രണ്ടു ലോകങ്ങളിലും (ഇഹപരങ്ങളിലും ജാഗ്രത്സ്വപ്നങ്ങളിലും) തുടർന്നു സഞ്ചരിക്കുന്നു. അവനും ബുദ്ധിക്കൊപ്പം ധ്യാനിക്കുന്നതുപോലെ, ഇളകുന്നതുപോലെ, കാണപ്പെടുകയാണ്.

വരുന്നുവോ, ആരെക്കുറിച്ചു നിഗൂഢനായി ഗുഹ്യാദ്ഗുഹ്യതമൻ എന്നു വിചാരിച്ചുപോന്നുവോ, ആ ഈശ്വരൻ നിങ്ങൾക്ക് അത്യന്തം അടുത്തിരിക്കുന്നവനും നിങ്ങളുടെ സ്വന്തം ആത്മാവും നിങ്ങളുടെ ദേഹമനോജീവിതങ്ങളുടെ കാതലുമാണെന്നും നിങ്ങൾ ഒടുവിൽ കണ്ടെത്തും.[1] അതു നിങ്ങളുടെ സ്വസ്വരൂപനുമാകുന്നു. ആ ഭാവം ബലമായുറപ്പിക്കുക: അതിനെ പ്രകാശിപ്പിക്കുക. നിങ്ങൾ നിർമ്മലൻമാരാകേണ്ടതില്ല, ഇപ്പോഴേ നിങ്ങൾ നിർമ്മലൻമാരാണ്: പൂർണ്ണൻമാരാകേണ്ടതില്ല, ഇപ്പോഴേ നിങ്ങൾ പൂർണ്ണൻമാർതന്നെ.[2] പ്രകൃതി നമുക്കപ്പുറമിരിക്കുന്ന പരമാർത്ഥത്തെ മറയ്ക്കുന്ന മറപോലെയാണ്. നിങ്ങളുടെ ഓരോ സദ്വിചാരവും സൽക്കർമ്മവും ആ മറയെ പറിച്ചുചീന്തുന്നപോലെയും അതുവഴി അകത്തുള്ള പവിത്രത, അനന്തത, ഈശ്വരൻ, അധികമധികം വെളിവാകും. ഇതത്രേ മനുഷ്യൻെറ ആദ്യന്തചരിത്രം. മറ നേർത്തുനേർത്തു വരുന്നു. അപ്പുറമിരിക്കുന്ന പ്രകാശം അധികമധികം പ്രത്യക്ഷമാകുന്നു: പ്രകാശം അതിൻെറ സ്വഭാവമത്രേ.[3]

അതിനെ അറിവാൻ വയ്യ, അറിവാൻ ശ്രമിക്കുന്നതു വെറുതെ. അറിയാവുന്ന വസ്തുവായാൽ, അതു പിന്നെ അതായിരിക്കയില്ല.

---

നായം സ്വതോ ധ്യായതി, നാപി ചലതി: ധ്യായന്ത്യാം ബുദ്ധൗ ന്യായതീവ, ചലന്ത്യാം ബൗദ്ധൗ ചലതീവേതി. അപി ച മിഥ്യാജ്ഞാനപുരഃസരോഽയമാത്മനോ ബുദ്ധ്യുപാധിസംബന്ധഃ. ന ച മിഥ്യാജ്ഞാനസ്യ സമ്യഗ്ജ്ഞാനാദന്യത്ര നിവൃത്തിരസ്തി. അതോ യാവദ് ബ്രഹ്മാത്മതാനവബോധസ്താവദയം ബുദ്ധ്യുപാധിസംബന്ധോ ന ശാമ്യതി (ബ്ര.സൂ.ശം.ഭാ. 2.3.30)

ഈ ആത്മാവ് സ്വതേ ധ്യാനിക്കുന്നില്ല, ഇളകുന്നുമില്ല. ബുദ്ധി ധ്യാനിക്കുമ്പോൾ ധ്യാനിക്കുന്നതുപോലെ, ബുദ്ധി ഇളകുമ്പോൾ ഇളകുന്നതുപോലെ, തോന്നുന്നു. കൂടാതെ, മിഥ്യാജ്ഞാനത്തെ മുൻനിർത്തിയാണ് ആത്മാവിൻെറ ബുദ്ധ്യുപാധിസംബന്ധം (സർവവിധവ്യവഹാരങ്ങളും ലോകയാത്രകളും.) മിഥ്യാജ്ഞാനത്തിനു സമ്യഗ്ജ്ഞാനംകൊണ്ടല്ലാതെ നിവൃത്തിയുമില്ല. അതുകൊണ്ട് ബ്രഹ്മാത്മതാബോധമുണ്ടാകുന്നതുവരെ ഈ ബുദ്ധ്യുപാധിസംബന്ധം ശമിക്കുകയില്ല.

1 യസ്മിൻ ദേവാശ്ച വേദാശ്ച പവിത്രം കൃത്സ്നമേകതാം
വ്രജേത്തൻമാനസം തീർഥം യസ്മിൻ സ്നാത്വാഽമൃതോ ഭവേത്. (ഉ.സാ. 2.14.40)

യാതൊന്നിലാണോ ദേവൻമാരും വേദങ്ങളും പവിത്രങ്ങളായവ സർവവും ഒന്നായിത്തീരുന്നത്, യാതൊന്നിൽ കുളിച്ചാലാണോ അമൃതനാകുന്നത്, ആ മാനസതീർത്ഥത്തിലേക്കു ചെല്ലുക.

2 യ ആത്മാ അപഹതപാപ്മാ വിജരോ വിമൃത്യുർവിശോകോ
വിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ സോഽന്വേഷ്ടവ്യഃ
സ വിജിജ്ഞാസിതവ്യഃ. (ഛാ. 8.7.1)

ആത്മാവ് പാപമറ്റതാണ്. അതിനു ജരയില്ല, മൃത്യുവില്ല, ശോകമില്ല, വിശപ്പില്ല, ദാഹമില്ല: അതിൻെറ കാമങ്ങളെല്ലാം സത്യമാണ്, സങ്കല്പങ്ങൾ സത്യമാണ്. ആ ആത്മാവിനെ ശാസ്ത്രാചാര്യോപദേശങ്ങൾകൊണ്ട് അന്വേഷിക്കേണ്ടതാണ്, അതിനെ സ്വയം വിശേഷാൽ അറിയേണ്ടതാണ്.

3 ശ്വേ. 3.8. (പു. 68, ചു. 2)

അത് എന്നും അറിയുന്നവനാണ് (ജ്ഞാതാവാണ്, ജ്ഞേയമല്ല). അറിയുകയെന്നാൽ അളവിൽ പെടുത്തലാണ്. അറിയുക എന്നാൽ വിഷയീകരിക്കലാണ്. അവനാകട്ടെ, സർവവിഷയങ്ങളുടെയും നിത്യ ദ്രഷ്ടാവാണ്, ജഗത്തിൻെറ നിത്യസാക്ഷി, നിങ്ങളുടെ സ്വന്തം ആത്മാവ്.[1] ജ്ഞാനം ഒരു താഴ്ന്നപടി, അപകർഷംപോലെയാണ്. നാം ഇപ്പോഴേ ആ നിത്യജ്ഞാതാവാകുന്നു. നാം അതെങ്ങനെ അറിയും? അതാണ് എല്ലാ മനുഷ്യരുടെയും യഥാർത്ഥസ്വഭാവം. അതിനെ പലവിധം പ്രകാശിപ്പിക്കാൻ ഓരോ മനുഷ്യനും പാകപ്പെടുകയാണ് ചെയ്യുന്നത്. അല്ലെങ്കിൽപ്പിന്നെ സദാചാരനിയമങ്ങളെന്തിന്? സദാചാരത്തിനു യുക്തിയെന്ത്? ഏതെങ്കിലും രൂപത്തിൽ പരോപകാരം എന്നൊരാശയമാണല്ലോ സർവ്വസദാചാരശാസ്ത്രങ്ങളിലും കേന്ദ്രമായി നിൽക്കുന്നത്. മനുഷ്യരോടു ദയ, സർവ്വഭൂതങ്ങളോടും ദയ, ഇതായിരിക്കണം കർമ്മപ്രേരകശക്തി എന്നാണല്ലോ സദാചാര മൂലം. ഇതെല്ലാം ''സർവ്വജഗത്തും ഞാൻതന്നെ, ഈ ജഗത്ത് ഏകമാകുന്നു'' എന്നുള്ള നിത്യസത്യത്തിൻെറ വിവിധസ്ഫുരണങ്ങൾമാത്രം. അല്ലാതെ മറ്റൊരു യുക്തിയെന്ത്? എന്തിനു സ്വജനസഹായം ചെയ്യണം? എന്തിനു ഞാൻ പരോപകാരം ചെയ്യണം? എന്താണ് പ്രേരകം? സഹതാപം നിമിത്തം! സർവ്വത്ര സമഭാവം നിമിത്തം! കഠോരഹൃദയൻമാർക്കും ചിലപ്പോൾ അന്യരോടു ദയ തോന്നും. സ്വന്തം നില എന്ന ഭാവന വെറും മിഥ്യാഭ്രമമാണെന്നും അതിനെ മുറുകെ പിടിച്ചിരിക്കുന്നതു ലജ്ജാവഹമാണെന്നും പറയുമ്പോൾ ഭയപ്പെടുന്ന മനുഷ്യനുണ്ടല്ലോ, ആ മനുഷ്യൻപോലും പരിപൂർണ്ണമായ സ്വാർത്ഥത്യാഗമാണ് സദാചാരത്തിൻെറ സാരം എന്നു സമ്മതിക്കും. പരിപൂർണ്ണ സ്വാർത്ഥത്യാഗം എന്നതെന്താണ്? ഈ ഞാൻ എന്ന ഭാവത്തിൻെറ, തന്നിഷ്ടത്തിൻെറ, സംപൂർണ്ണപരിത്യാഗം: മറ്റൊന്നുമല്ല. ഞാനെന്നും എൻേറതെന്നുമുള്ള ഭാവന, അഹന്തയും മമതയും, പഴയ മൂഢവിശ്വാസങ്ങളുടെ ഫലമാണ്. ഈ അഹം എത്രത്തോളം പൊയ്പോകുന്നുവോ അത്രത്തോളം നമുക്കു യഥാർത്ഥമായ ആത്മപ്രകാശമുണ്ടാകും.[2] ഇതത്രേ ശരിയായ സ്വാർത്ഥത്യാഗം, സർവ്വ ധർമ്മോപദേശങ്ങളുടെയും കാതൽ, അസ്ഥിവാരം, ചുരുക്കം അതാ

1 ഏഷ ത ആത്മാ അന്തർയാമ്യമൃതഃ, അദൃഷ്ടോ ദ്രഷ്ടാഽശ്രുതഃ ശ്രോതാഽമതോ മന്താഽവിജ്ഞാതാ. (ബൃ.3.7.23)

യസ്യാമതം തസ്യ മതം മതം യസ്യ ന വേദ സഃ
അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം. (കേ. 2.3)

2 ഗീ. 2.71 (പു. 79, ചു. 2)

അഹംകാരം ബലം ദർപം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ. (ഗീ. 18.53)

ശരീരേന്ദ്രിയാദികളിൽ ഞാനെന്ന ഭാവം വിട്ട്, തൻകാര്യം നേടാൻ ബലം പ്രയോഗിക്കാതെ, ദർപ്പംകൊണ്ടു മര്യാദയെ മറക്കാതെ, കാമവും ക്രോധവും വർജ്ജിച്ച്, സ്വാർത്ഥമായ സർവ്വപരിഗ്രഹവും വിട്ടുകളഞ്ഞ്, ഒന്നിലും എൻെറ എന്ന ഭാവം പുലർത്താതെ, അലയടങ്ങിയ ആഴിപോലെ അക്ഷുബ്ധനായവൻ

കുന്നു. മനുഷ്യൻ അറിഞ്ഞോ അറിയാതെയോ, മന്ദം മന്ദം അതിലേക്കു പൊയ്ക്കൊണ്ടിരിക്കുകയാണ്. ഏറെക്കുറെ അതഭ്യസിക്കുകയാണ്. എന്നാൽ മനുഷ്യവർഗ്ഗത്തിൽ ബഹുഭൂരിപക്ഷവും അറിയാതെ ചെയ്യുകയാണെന്നു മാത്രം. അവർ അറിഞ്ഞു ചെയ്യട്ടെ: ഈ മമതയും അഹങ്കാരവും യഥാർത്ഥമല്ല, പരിമിതമാണ്, മിഥ്യയാണ് എന്നറിഞ്ഞ് അവയെ മനഃപൂർവ്വം ത്യജിക്കട്ടെ.[1] പുറമെ കാണുന്ന മനുഷ്യൻ അകമേയുള്ള അനന്തസത്യത്തിൻെറ ഒരൊളിമിന്നൽമാത്രം: സർവ്വമായിരിക്കുന്ന അനന്തവഹ്നിയിൽനിന്നുള്ള ഒരു പൊരിമാത്രം: യഥാർത്ഥമനുഷ്യനോ അഖണ്ഡം അനാദ്യന്തം.

ഈ ജ്ഞാനംകൊണ്ട് ഉപയോഗമെന്ത്? ഇതിൻെറ ഫലവും പ്രയോജനവുമെന്ത്? ഈ കാലത്ത് ഏതൊന്നിനെയും അതിൻെറ പ്രയോജനംകൊണ്ടാണളക്കുന്നത്. അതുകൊണ്ട് എത്ര പണം കിട്ടും എന്നാണ് നോക്കുന്നത്. സത്യത്തെ ധനംകൊണ്ടോ പ്രയോജനംകൊണ്ടോ വേണം വിലവെയ്ക്കാൻ എന്നു പറയുവാൻ ആർക്കെന്തവകാശം? പ്രയോജനമൊന്നും ഇല്ലെന്നിരിക്കട്ടെ, എന്നാൽ അതിൻെറ സത്യത്വം കുറഞ്ഞുപോകുമോ? പ്രയോജനമല്ല സത്യത്തിൻെറ മാനം. ഈ സംഗതിയിലാവട്ടെ, പരമപ്രയോജനമുണ്ടുതാനും. എല്ലാവരും ആനന്ദത്തെയാണല്ലോ തേടുന്നത്. അധികം പേരും അത് അനിത്യക്ഷണികവസ്തുക്കളിൽനിന്നു കിട്ടാനാണ് നോക്കുന്നത്. ഇന്ദ്രിയങ്ങൾ ഒരു കാലത്തും ആനന്ദപ്രദങ്ങളായിരുന്നിട്ടില്ല. ഇന്ദ്രിയങ്ങളിലോ ഇന്ദ്രിയാർത്ഥങ്ങളിലോ ആനന്ദമനുഭവിച്ച ഒരു മനുഷ്യനും ഉണ്ടായിട്ടില്ല, ആനന്ദം ആത്മാവിലേ ഉള്ളു.[2] ആത്മാനന്ദം അനുഭവിക്കുന്നതാകുന്നു മനുഷ്യനു പരമപ്രയോജനം. രണ്ടാമത് അജ്ഞാനമാണ് സർവ്വദുഃഖങ്ങൾക്കും കാരണം.[3] 'അപരിമിതം ചിരിക്കും

ബ്രഹ്മമായിത്തീരാൻ സമർത്ഥനാകുന്നു. (ആറിലഞ്ചും പോയാലും പോകാത്തതുകൊണ്ടാണ് അഹങ്കാരത്തിന് ഒന്നാം സ്ഥാനം. പരിഗ്രഹം വിടുന്നതിലും എത്രയോ വിഷമമാണ് അഹങ്കാരം വേണ്ടെന്നുവെയ്ക്കുക!)

1 അഹമിത്യാത്മധീർയാ ച മമേത്യാത്മീയധീരപി
അർഥശൂന്യേ യദാ യസ്യ സ ആത്മജ്ഞോ ഭവേത് തദാ. (ഉ.സാ. 2.14.29)

ഞാനല്ലാത്തവയിൽ ഞാൻ, എൻെറ എന്ന വിചാരങ്ങൾ രണ്ടും അർത്ഥശൂന്യമാകുമ്പോൾ ആത്മജ്ഞാനിയാകുന്നു.

2 ബാഹ്യസ്പർശേഷ്വസക്താത്മാ വിന്ദത്യാത്മനി യത് സുഖം
സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയമശ്നുതേ. (ഗീ. 5.21)

വിഷയസ്പർശങ്ങളിൽ ആസക്തിയില്ലാത്തവൻ ആത്മാവിൽ സുഖം അനുഭവിക്കുന്നു. ബ്രഹ്മസമാധിയിൽ മുഴുകിയ അയാൾ ആ സുഖം അവസാനമില്ലാതെ അനുഭവിക്കുന്നു. (ഛാ. 7.24.1, തൈ. 2.7, ഗീ. 5.22 ഇവ കാണുക)

3 ഏകഃ ശത്രുർന ദ്വിതീയോഽസ്തി ശത്രു -
രജ്ഞാനതുല്യഃ പുരുഷസ്യ രാജൻ
യേനാവൃതഃ കുരുതേ സംപ്രയുക്തോ
ഘോരാണി കർമാണി സുദാരുണാനി. (മ.ഭാ. ശാ. 297. 29)

കരയും, അപരിമിതം പരിമിതമാണ് എന്നു വിചാരിക്കുന്നതാണ് അടിസ്ഥാനമായ അജ്ഞാനം. അജ്ഞാനങ്ങൾക്കെല്ലാറ്റിനും മൂലമായിട്ടുള്ളത് അമൃതവും നിത്യശുദ്ധവും പൂർണ്ണാത്മാവുമായ നാം ക്ഷുദ്രദേഹങ്ങളും ക്ഷുദ്രമനസ്സുകളുമാണെന്നു വിചാരിക്കുന്നതാണ്. ഇതാണ് സർവ്വസ്വാർത്ഥത്തിനും വിളനിലം. ഞാൻ ദേഹമാണെന്നു വിചാരിക്കുമ്പോഴേക്ക് അതിനെ നിലനിർത്തണം, മറ്റു ശരീരങ്ങളെ നശിപ്പിച്ചും അതിനെ രക്ഷിക്കണം. സുഖിപ്പിക്കണം എന്ന തോന്നലുണ്ടാകുന്നു. അപ്പോൾ ഞാൻ വേറെ, നിങ്ങൾ വേറെ. ഈ ഭേദഭാവന വരുന്നതോടുകൂടി സർവ്വദ്രോഹങ്ങൾക്കും വാതിൽ തുറക്കുന്നു, സർവ്വകഷ്ടപ്പാടുകൾക്കും വഴി തെളിയുന്നു.[1] ഇന്നുള്ള മനുഷ്യരിൽ നന്നെ ചെറിയൊരു ഭാഗമെങ്കിലും ഈ ക്ഷുദ്രസങ്കുചിത സ്വാർത്ഥബുദ്ധിയെ ത്യജിക്കുമെങ്കിൽ ഈ ഭൂമിതന്നെ നാളെ സ്വർഗ്ഗമായിത്തീരും. ഭൗതികശാസ്ത്രപുരോഗതികൊണ്ടും യന്ത്രംകൊണ്ടും മാത്രം അതൊരിക്കലും ഉണ്ടാവുകയില്ല. അതുകൾ കത്തുന്ന തീയിൽ ഒഴിക്കുന്ന തൈലംപോലെ ദുഃഖത്തെ പ്രോജ്ജ്വലിപ്പിക്കുകയേയുള്ളു. ആത്മജ്ഞാനസഹിതമല്ലാത്ത ഭൗതികജ്ഞാനം കത്തുന്ന തീയിൽ തള്ളുന്ന വിറകാണ്.[2] അതു സ്വാർത്ഥബുദ്ധികളുടെ കൈയിൽ പരസ്വാപഹരണത്തിന് ഒരായുധംകൂടി കൊടുക്കുകയാണ്: അന്യനു

---

രാജൻ, ഒരേഒരു ശത്രുവേയുള്ളു; അജ്ഞാനതുല്യം രണ്ടാമതൊരു ശത്രു മനുഷ്യന്നില്ല. ആ അജ്ഞാനംകൊണ്ടു മൂടപ്പെട്ടിട്ട്, അതിനാൽ പ്രേരിപ്പിക്കപ്പെട്ട്, അവൻ ഘോരങ്ങളും അതിഭയങ്കരങ്ങളുമായ കർമ്മങ്ങൾ ചെയ്തുപോകുന്നു.

1 കരുണാകുലനായ പ്രജാപതി പുത്രനായ ഇന്ദ്രനു വാൽസല്യപൂർവം ഉപദേശിക്കുകയാണ്;–

മഘവൻ, മർത്ത്യം വാ ഇദം ശരീരമാത്തം മൃത്യുനാ: തദസ്യാമൃതസ്യാശരീരസ്യാ *ff*ത്മനോ*f*ധിഷ്ഠാനം: ആത്തോ വൈ സശരീരഃ പ്രിയാപ്രിയാഭ്യാം: ന വൈ സശരീരസ്യ സതഃ പ്രിയാപ്രിയയോരപഹതിരസ്തി: അശരീരം വാവസന്തം ന പ്രിയാപ്രിയേ സ്പൃശതഃ. (ഛാ. 8.12.1)

മഘവൻ, ഈ ശരീരം (ശരീരേന്ദ്രിയമനസ്സുകളെല്ലാം) മരിക്കുന്നതുതന്നെയാണ്: മൃത്യു വിഴുങ്ങിക്കഴിഞ്ഞതാണ്. അമൃതനും അശരീരനുമായ ആത്മാവിൻെറ അധിഷ്ഠാനമാണിത്: സശരീരന് (ശരീരാഭിമാനിക്ക്) പ്രിയാപ്രിയങ്ങൾ വന്നുകൂടുന്നു: സശരീരനായിത്തീർന്ന സത്തിന് (വന്നുകൂടുന്ന) പ്രിയാപ്രിയങ്ങൾക്ക് അവസാനമില്ല. അശരീരനായ ആത്മാവിനെയാകട്ടെ പ്രിയാപ്രിയങ്ങൾ തീണ്ടുന്നില്ല.

ശോകഹർഷഭയക്രോധലോഭമോഹസ്പൃഹാദയഃ
അഹംകാരസ്യ ദൃശ്യന്തേ ജന്മ മൃത്യുശ്ച നാത്മനഃ. (ഭാ.11.28.15)

ശോകം, ഹർഷം, ഭയം, ക്രോധം, ലോഭം, മോഹം, സ്പൃഹ മുതലായവയും ജൻമമരണങ്ങളും അഹങ്കാരത്തിനാണ് കാണപ്പെടുന്നത്, ആത്മാവിനല്ല.

2 അനുപലഭ്യാത്മാനമനനുവിദ്യ വ്രജതോ യതര ഏതദുപനിഷദോ ഭവിഷ്യന്തി ദേവാ വാസുരാ വാ തേ പരാഭവിഷ്യന്തി. (ഛാ. 8.8.4)

ആത്മാവിനെ (പരമാർത്ഥമായി) അറിയാതെയും സാക്ഷാൽക്കരിക്കാതെയും ആരാണോ ദേഹാത്മബുദ്ധിയും വെച്ചുകൊണ്ടു പോകുന്നത് – ദേവൻമാരാകട്ടെ, അസുരൻമാരാകട്ടെ – അവർ നശിച്ചുപോകും.

വേണ്ടി സ്വന്തജീവിതം ത്യജിക്കുന്നതിനുപകരം തനിക്കുവേണ്ടി പരജീവിതം അപഹരിപ്പാൻ അവരെ സഹായിക്കുകയാണ്.

എന്നാൽ ഈ ജ്ഞാനം പ്രായോഗികമോ എന്ന് മറ്റൊരു ചോദ്യമുണ്ട്. ഇന്നത്തെ സമുദായസ്ഥിതിയിൽ അതു നടക്കുമോ? സമുദായം ഇന്നത്തേതായാലും വേണ്ടതില്ല, പണ്ടത്തേതായാലും വേണ്ടതില്ല. സത്യം ഒരു സമുദായത്തിൻെറ മുമ്പിലും കുമ്പിടുകയില്ല. ഏതു സമുദായവും സത്യത്തെ വണങ്ങണം: അല്ലെങ്കിൽ നശിക്കണം. സത്യത്തിൻമേലായിരിക്കണം, സമുദായത്തിൻെറ സ്വരൂപപ്രതിഷ്ഠ: സമുദായാവശ്യത്തിനുവേണ്ടി സത്യത്തിനു നീക്കുപോക്കു വരുത്താവുന്നതല്ല. നിഃസ്വാർത്ഥതയെപ്പോലൊരു വിശിഷ്ടധർമ്മം സമുദായത്തിൽ പ്രായോഗികമായില്ലെങ്കിൽ ആ സമുദായം വിട്ട് മനുഷ്യൻ കാട്ടിൽ പോകുന്നതാണ് നല്ലത്: അതു ധീരതയായിരിക്കും. ധീരത രണ്ടുവിധമുണ്ട്. ഒന്നു പീരങ്കിക്കു മാറു കാണിക്കുന്ന ധീരത. മറ്റേത് ആത്മാവിൽ വിശ്വസിക്കുന്ന ധീരത. ഇന്ത്യയെ ആക്രമിച്ച ഒരു ചക്രവർത്തിയോട്[1] അവിടെയുള്ള ജ്ഞാനികളിൽ ചിലരെ ചെന്നു കാണണമെന്ന് അദ്ദേഹത്തിൻെറ ഗുരു പറഞ്ഞിരുന്നു. ചക്രവർത്തി വളരെയെല്ലാം അന്വേഷിച്ച് ഒടുവിൽ ഒരു പാറപ്പുറത്തിരിക്കുന്ന വളരെ വയസ്സായ ഒരാളെ കണ്ടെത്തി: അദ്ദേഹത്തോട് കുറച്ചു നേരം സംസാരിച്ചു. അദ്ദേഹത്തിൻെറ വിജ്ഞാനത്തിൽ ബഹുമതി തോന്നി, തൻെറ രാജ്യത്തേക്കു വരണമെന്ന് ചക്രവർത്തി ക്ഷണിച്ചു. ''ഞാൻ വരുന്നില്ല: എനിക്കീ വനം മതി'' എന്ന് അദ്ദേഹം മറുപടി പറഞ്ഞു. അപ്പോൾ ചക്രവർത്തി ''നിങ്ങൾക്കു സ്ഥാനമാനങ്ങളും സമ്പത്തും തരാം, ഞാൻ ലോകചക്രവർത്തിയാണ്'' എന്നു പറഞ്ഞു. ''വേണ്ട, അതൊന്നും ഞാൻ സാരമാക്കുന്നില്ല'' എന്ന് വൃദ്ധൻ തീർത്തുപറഞ്ഞപ്പോൾ ''നിങ്ങൾ വരികയില്ലെങ്കിൽ ഞാൻ നിങ്ങളെ കൊല്ലും'' എന്ന് ചക്രവർത്തി പറഞ്ഞു. അദ്ദേഹം പ്രശാന്തമായി മന്ദഹസിച്ചു. ''അല്ലയോ ചക്രവർത്തി, താങ്കൾ ഇതിൽപരം ഒരു വിഡ്ഢിത്തം ഇതിനു മുമ്പു പറഞ്ഞിരിക്കില്ല. എന്നെ കൊല്ലുകയോ? അതു താങ്കൾക്കു കഴിവുള്ളതല്ല. സൂര്യൻ എന്നെ ശോഷിപ്പിക്കയില്ല: വഹ്നി എന്നെ ദഹിപ്പിക്കയില്ല: വാൾ എന്നെ കൊല്ലുകയില്ല: ഞാൻ അജൻ: അമൃതൻ, സനാതനൻ, സർവ്വശക്തൻ, സർവ്വാന്തര്യാമിയാകുന്നു''[2] എന്നു പറഞ്ഞു. അത് അദ്ധ്യാത്മധീരത.[3] മറ്റേതു സിംഹത്തിൻെറയോ വ്യാഘ്രത്തിൻെറയോ ധീരത.

1 അലക്സാണ്ടർ.

2 അച്ഛേദ്യോഽയമദാഹ്യോഽയമക്ലേദ്യോഽശോഷ്യ ഏവ ച
നിത്യഃ സർവഗതഃ സ്ഥാണുരചലോഽയം സനാതനഃ. (ഗീ. 2.24)

3 ഗതസ്വാർഥമിമം ദേഹം വിരക്തോ മുക്തബന്ധനഃ
അവിജ്ഞാതഗതിർജഹ്യാത് സ വൈ ധീര ഉദാഹൃതഃ. (ഭാ. 1.13.25)

1857–ലെ ലഹളക്കാലത്ത് മഹാത്മാവായ ഒരു സ്വാമിയുണ്ടായിരുന്നു. അദ്ദേഹത്തെ ഒരു മുസ്ലീം ലഹളക്കാരൻ ഉഗ്രമായി കുത്തി മുറിവേൽപ്പിച്ചു. ഹിന്ദുലഹളക്കാർ അയാളെ പിടിച്ചു സ്വാമിയുടെ മുമ്പിൽ കൊണ്ടുചെന്ന്, കൊല്ലട്ടേ എന്നു ചോദിച്ചു. സ്വാമി പ്രശാന്തമായി നോക്കി, 'സഹോദരാ! തത്ത്വമസി, തത്ത്വമസി' എന്നു പറഞ്ഞ് ദേഹത്യാഗം ചെയ്തു.[1] അതു മറ്റൊരുദാഹരണം. നിങ്ങൾക്കു നിങ്ങളുടെ സമുദായത്തെ സത്യത്തോടു യോജിപ്പിക്കാൻ കഴിവില്ലെങ്കിൽ, പരമസത്യം പ്രായോഗികമാക്കാവുംവിധം സമുദായത്തെ സംഘടിപ്പിക്കാൻ കഴിവില്ലെങ്കിൽ, സ്വന്തം കയ്യൂക്കിനെപ്പറ്റിയും പാശ്ചാത്യ സമ്പ്രദായത്തിൻെറ മേൻമയെപ്പറ്റിയും പുകഴ്ത്തിപ്പറഞ്ഞിട്ടു ഫലമെന്ത്? നിങ്ങൾ എണീറ്റുനിന്ന് ''ഈ ധീരത പ്രായോഗികമല്ല'' എന്നു പറയുകയാണെങ്കിൽ പിന്നെ നിങ്ങളുടെ വലുപ്പവും പ്രതാപവും കൊട്ടിഘോഷിക്കുന്നതെന്തിന്? പവൻ, ഷില്ലിംഗ്, പെൻസ് – ഇതൊഴിച്ചു മറ്റൊന്നും പ്രായോഗികമല്ലേ? അല്ലെങ്കിൽ നിങ്ങളുടെ സമുദായത്തെ സ്തുതിക്കാതിരിക്കുക. പരമസത്യം അനുഷ്ഠാനത്തിൽ കൊണ്ടുവരാവുന്ന സമുദായം ഉത്തമസമുദായം, ഇതാണെൻെറ അഭിപ്രായം. സമുദായം സമുന്നതസത്യത്തിനു തക്കതായിട്ടില്ലെങ്കിൽ അതിനെ അങ്ങനെയാക്കുക: എത്ര വേഗമോ അത്ര നല്ലത്. അല്ലയോ പുരുഷൻമാരേ! അല്ലയോ സ്ത്രീകളേ! നിങ്ങൾ ഈ ധീരതയോടെ നിവർന്നു നിൽപ്പിൻ! സത്യത്തിൽ വിശ്വസിപ്പാൻ ധൈര്യപ്പെടുക: സത്യം അനുഷ്ഠിപ്പാൻ ധൈര്യപ്പെടുക. അനേകശതം ധീരപുരുഷൻമാരെയും സ്ത്രീകളെയും ഇന്നു ലോകത്തിനു വേണം. തത്ത്വമറിവാൻ മുതിരുന്ന ധൈര്യം: തത്ത്വം സ്വജീവിതത്തിൽ പ്രായോഗികമാക്കുന്ന ധൈര്യം, മൃത്യുവിനു മുമ്പിൽ കുലുങ്ങാത്ത, പോര, മൃത്യുവിനെ സ്വാഗതം ചെയ്യുന്ന ധൈര്യം: ഞാൻ ആത്മാവ്, എന്നെ ഹനിപ്പാൻ ജഗത്തിലൊന്നിനും കഴിവില്ല. എന്നറിവാൻ കഴിവുണ്ടാക്കുന്ന ധൈര്യം അഭ്യസിപ്പിൻ.[2] എന്നാൽ നിങ്ങൾ സ്വതന്ത്രരാകും. നിങ്ങളുടെ

---

നേടേണ്ടതെല്ലാം നേടി കൃതകൃത്യമായിക്കഴിഞ്ഞ ഈ ശരീരത്തെ, അവിജ്ഞാതഗതിയും വിരക്തനും സർവബന്ധവിമുക്തനുമായ ആരാണോ ഉപേക്ഷിക്കുന്നത് അവനെയാണ് ധീരൻ എന്നു പറയുന്നത്.

1 ആത്മാനം ചേദ്വിജാനീയാദ് അയമസ്മീതി പൂരുഷഃ
കിമിച്ഛൻ കസ്യ വാ ഹേതോഃ ശരീരമനു സംജ്വരേത്. (ബൃ. 4.4.12)

അനേകായിരമാളുകളിൽ ഒരു ഭാഗ്യശാലി, താൻ സർവശോകാതീതമായി നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായുള്ള പരമാത്മാവാണെന്ന് അറിയുന്നു എന്നു വന്നാൽ, അയാൾ എന്തു കിട്ടാൻ, എന്തിനുവേണ്ടി, ശരീരത്തിനു പിന്നാലെ ജ്വരം പിടിച്ചു നടക്കണം? (അയാൾ ശരീരതാപത്തെ തൻെറ താപമായി അറിയുകയില്ല.)

2 ഇദം ച ത്വാം സർവപരം ബ്രവീമി
പുണ്യം പദം താത മഹാവിശിഷ്ടം
ന ജാതു കാമാന്ന ഭയാന്ന മോഹാത്
ധർമ്മം ജഹ്യാത് ജീവിതസ്യാപി ഹേതോഃ

യഥാർത്ഥസ്വരൂപം നിങ്ങൾക്കറിയാറാകും. ''ആ ആത്മാവിനെപ്പറ്റി കേൾക്കണം, പിന്നെ ആലോചിക്കണം, പിന്നെ ധ്യാനിക്കണം.''[1]

ഈ കാലത്ത് കർമ്മപരതയെ പ്രശംസിപ്പാനും ചിന്താപരതയെ നിന്ദിപ്പാനും ഒരു വാസന കാണുന്നുണ്ട്. കർമ്മം വളരെ നല്ലത്, എന്നാൽ അത് ആലോചനയുടെ ഫലമാണ്. ശക്തി ശരീരത്തിൽ കൂടെ ലഘുവായി പ്രകാശിക്കുന്നതിനെ കർമ്മമെന്നു പറയുന്നു. എന്നാൽ എവിടെ വിചാരമില്ലയോ അവിടെ കർമ്മമില്ല.[2] അതുകൊണ്ട് ഉൽകൃഷ്ടവിചാരങ്ങളും ഉന്നതാദർശങ്ങളുംകൊണ്ടു ബുദ്ധി നിറയ്ക്കുക, രാപ്പകൽ അതിൽത്തന്നെ ദൃഷ്ടിവെയ്ക്കുക. അതിൽനിന്നു മഹാകർമ്മങ്ങൾ ഉദ്ഭവിക്കും. പാപത്തെപ്പറ്റി പറയാതിരിപ്പിൻ. നാം പരിശുദ്ധൻമാരാണെന്നു പറയുവിൻ. നാം ക്ഷുദ്രജീവികളാണ്, ജനിച്ചവരാണ്, മരിപ്പാൻ പോകുകയാണ് എന്നുള്ള വിചാരത്തിലും നിത്യഭയത്തിലും നാംതന്നെ നമ്മെ മയക്കിയിട്ടിരിക്കുകയാണ്. ഒരു കഥയുണ്ട്; ഗർഭിണിയായ സിംഹം ഇര തേടി നടന്ന് ഒരു ആട്ടിൻകൂട്ടത്തെ കണ്ട് അതിൽ ചെന്നുചാടി. ആ ഉദ്യമത്തിൽ അതു പെറ്റു, അപ്പോഴേ മരിക്കയും ചെയ്തു. തള്ളയില്ലാത്ത സിംഹക്കുഞ്ഞിനെ ആടുകൾ വളർത്തി. അതും ആടിനെപ്പോലെ കൂട്ടത്തിൽ നടന്ന് പുല്ലു തിന്ന്, ആടിനെപ്പോലെ കരഞ്ഞ്, വളർന്ന്, കാലക്രമത്തിൽ ഒരു വലിയ സിംഹമായി. എങ്കിലും താൻ ഒരാടാണെന്നേ അതിനു ഭാവനയുണ്ടായിരുന്നുള്ളു. ഒരു ദിവസം മറ്റൊരു സിംഹം ഇര തേടി നടന്ന്, ആട്ടിൻപറ്റത്തിൽ ഈ സിംഹത്തെ കണ്ട് ആശ്ചര്യപ്പെട്ടു: ഒരു തനി സിംഹം, അപകടം വരുമ്പോൾ പേടിച്ചോടുന്നു. ''നീ ആടല്ല, സിംഹമാണ്'' എന്ന് അതിനോടു പറയണമെന്നു നിശ്ചയിച്ച് അതിൻെറ സമീപത്തേക്കു ചെല്ലുവാൻ ശ്രമിച്ചു. പക്ഷേ ആ സാധു ഭയപ്പെട്ടോടി.

---

നിത്യോ ധർമ്മഃ സുഖദുഃഖേ ത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യ ത്വനിത്യഃ
ത്യക്ത്വാƒനിത്യം പ്രതിതിഷ്ഠസ്വ നിത്യേ
സംതുഷ്യ ത്വം തോഷപരോ ഹി ലാഭഃ. (മ.ഭാ.ഉ. 40.12.13)

ഒരു കാലത്തും കാമംകൊണ്ട് ധർമ്മം വെടിയരുത്: ഭയപ്പെട്ടും ധർമ്മം വിടരുത്: ലോഭംകൊണ്ടും ധർമ്മം ത്യജിക്കരുത്: ജീവിതം രക്ഷിക്കാൻവേണ്ടിപ്പോലും ധർമ്മം വിട്ടുകളയരുത്. ധർമ്മം നിത്യമാണ്. സുഖദുഃഖങ്ങളാകട്ടെ അനിത്യങ്ങളാണ്. ധർമ്മസ്വരൂപമായ ജീവൻ (ആത്മാവ്) നിത്യനാണ്. അതിൻെറ ആവിർഭാവസ്ഥാനമായ ശരീരാദി അനിത്യവുമാണ്.

1 ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ (ബൃ. 2.4.5)

2 സ യഥാകാമോ ഭവതി തത്ക്രതുർഭവതി: യത്ക്രതുർഭവതി തത് കർമ്മ കുരുതേ; യത് കർമ്മ കുരുതേ തദഭിസമ്പദ്യതേ. (ബൃ. 4.4.5)

ഒരുവൻ ഏതുതരം കാമമുള്ളവനാണോ അത്തരം സങ്കല്പമുള്ളവനാകുന്നു: ഏതുതരം സങ്കല്പമുള്ളവനാണോ അത്തരം കർമ്മം ചെയ്യുന്നു: എന്തു കർമ്മം ചെയ്യുന്നുവോ അതിൻെറ ഫലം പ്രാപിക്കുകയും ചെയ്യുന്നു.

ഇരിക്കട്ടെ, അവസരമുണ്ടാകും എന്നുവെച്ച് സിംഹം കാത്തിരുന്നു. ഒരു ദിവസം ആ അജസിംഹം ഉറങ്ങിക്കിടക്കുന്നതു കണ്ടു. അപ്പോൾ അതിൻറ അടുത്തുചെന്ന് ''നീ സിംഹമാണല്ലോ'' എന്ന് അതിനോടു പറഞ്ഞു. ''അല്ല, ഞാൻ ആടാണ്'' എന്നു അജസിംഹം കരഞ്ഞു, ആടല്ലെന്നു വിചാരിപ്പാൻ കഴിയാതെ അങ്ങു വിലാപം തുടങ്ങി. അപ്പോൾ സിംഹം അതിനെ ഒരു സരസ്സിനരികത്തേക്ക് പിടിച്ചു കൊണ്ടുപോയി – ''ഇതാ നോക്ക് എൻെറ നിഴൽ, നിൻെറയും നോക്ക്'' എന്നു പറഞ്ഞു. അജസിംഹം രണ്ടും ഒത്തുനോക്കി. സിംഹത്തിൻെറ നിഴൽ കണ്ടു: തൻേറതും അതുപോലിരിക്കുന്നതു കണ്ടു. താൻ സിംഹമാണെന്ന ബോധം ആ നിമിഷത്തിൽ ഉദിച്ചു: അതു ഗർജ്ജിച്ചു: പിന്നെ അതിന് ആടിൻെറ കരച്ചിലുണ്ടായില്ല. അല്ലയോ മനുഷ്യരേ, നിങ്ങൾ അജങ്ങളല്ല, സിംഹങ്ങളാണ്: നിങ്ങൾ ആത്മാക്കൾ, നിർമ്മലനിത്യപൂർണ്ണാത്മാക്കൾ: ജഗത്തിൻെറ കരുത്തു മുഴുവൻ നിങ്ങളിലിരിക്കുന്നു. ''സ്നേഹിതാ! നീ എന്തേ കരയുന്നു? നിനക്ക് ജനനമില്ല: മരണമില്ല: നീ കരയുന്നതെന്തിന്? നിനക്ക് രോഗമില്ല, ദുഃഖമില്ല:❀ നീ അനന്താകാശതുല്യൻ, വിവിധവർണ്ണങ്ങളായ മേഘങ്ങൾ ആകാശത്തിൽ വന്നു നിമിഷനേരം പാറി നടക്കുന്നു, മാഞ്ഞുംപോകുന്നു. ആകാശമോ, നിത്യനീലമായിത്തന്നെ ഇരിക്കുന്നു! നാം ദുഷ്ടത കാൺമാൻ കാരണമെന്ത്? ഇരുളിൽ ഒരു മരക്കുറ്റിയുണ്ടായിരുന്നു. ഒരു കള്ളൻ ആ വഴിയേ വന്ന്, അതൊരു പോലീസുകാരനാണെന്നു വിചാരിച്ചു. പ്രിയതമയെ കാത്തിരുന്ന ഒരു യുവാവ് അതു കണ്ട്, അതു തൻെറ ഹൃദയേശ്വരിയാണെന്നു കരുതി. ഭൂതങ്ങളുടെ കഥകൾ കേട്ടിരുന്ന ഒരു കുട്ടി അതൊരു ഭൂതമാണെന്നു ധരിച്ച് ഉറക്കെ നിലവിളിച്ചു. ഈ സമയമത്രയും അതൊരു മരക്കുറ്റിത്തന്നെയായിരുന്നു. നാമെങ്ങനെയോ, അങ്ങനെയാണ് നമുക്കു ലോകം. ഈ മുറിയിൽ ഒരു ഭാരം കനകവും ഒരു ചെറുപൈതലും ഉണ്ടെന്നു വിചാരിക്കുക. ഒരു കള്ളൻ വന്ന് ആ കനകം കട്ടുകൊണ്ടുപോയാൽ, അതു കട്ടുകൊണ്ടുപോയി എന്നു കുട്ടി ധരിക്കുമോ? നമ്മുടെ ഉള്ളിലുള്ളതു നാം പുറമേയും കാണുന്നു.❀❀ കുട്ടിയുടെ ഉള്ളിൽ കള്ളനില്ല:

❀ കിം നാമ രോദിഷി സഖേ ന ജരാ ന മൃത്യുഃ
കിം നാമ രോദിഷി സഖേ ന ച ജൻമ ദുഃഖം
കിം നാമ രോദിഷി സഖേ ന ച തേ വികാരോ
ജ്ഞാനാമൃതം സമരസം ഗഗനോപമോഽഹം. (അ.ഗീ. 3.34)

ഇഷ്ടാ, നീയെന്തേ കരയുന്നു? നിനക്കു ജരയില്ല, മൃത്യുവില്ല, ജൻമമില്ല, ദുഃഖമില്ല, നിനക്കു വികാരമേയില്ല. 'ജ്ഞാനാമൃതമാണ്, സമരസമാണ്, ഗഗനതുല്യനാണ് ഞാൻ' എന്നറിയുക.

❀❀ സർവതഃ ശങ്കതേ സ്തേനോ മൃഗോ ഗ്രാമമിവേയിവാൻ
ബഹുധാചരിതം പാപമന്യത്രൈവാനുപശ്യതി.

പുറമേയും കള്ളനെ കാണുന്നില്ല. എല്ലാ ജ്ഞാനവും ഇതുപോലെ തന്നെയാണ്. ലോകത്തിലെ ദുഷ്ടതയെയും പാപത്തെയും പറ്റി പറയേണ്ട. ഞാൻ ഇനിയും ദുഷ്ടത കണ്ടുപോകുന്നല്ലോ എന്നു വ്യസനിക്കുക. എൻെറ പാപദൃഷ്ടി നശിച്ചിട്ടില്ലല്ലോ എന്നു ദുഃഖിക്കുക. ലോകത്തിനുപകാരം ചെയ്യണമെന്നുണ്ടെങ്കിൽ ലോകത്തെ നിന്ദിക്കാതിരിക്കുക: അതിനു ദുർബ്ബലത വർദ്ധിപ്പിക്കാതിരിക്കുക: പാപവും ദുഃഖവും മറ്റുമെല്ലാം ദുർബ്ബലതയുടെ ഫലമല്ലാതെ മറ്റെന്ത്? അത്തരം ഉപദേശങ്ങളാൽ ലോകം ദിനംതോറും ദുർബ്ബലതരമാകുന്നു. നിങ്ങൾ പാപികൾ, ദുർബ്ബലൻമാർ എന്നു മനുഷ്യരെ ബാല്യംമുതൽ പഠിപ്പിക്കുന്നുവല്ലോ. അവർ അമൃതത്വത്തിൻെറ ദിവ്യസന്താനങ്ങളാണെന്നു പഠിപ്പിക്കുക.❀ ഏറ്റവും ക്ഷീണിച്ച പ്രകാശമുള്ളവരെപ്പോലും അങ്ങനെ പഠിപ്പിക്കുക. ബലവും കഴിവും പൗരുഷവും തോന്നിക്കുന്ന വിചാരങ്ങൾ ബാല്യംമുതൽ അവരുടെ ബുദ്ധിയിൽ പ്രവേശിക്കട്ടെ. നിങ്ങളെ ഈ വിചാരങ്ങൾക്കു വിധേയമായി വിട്ടുകൊടുക്കുക: ബലം കെടുത്തി തളർത്തുന്നവയ്ക്കല്ല. ''സോഽഹം സോഽഹം'' എന്നു സ്വന്തം മനസ്സിനോടു പറയുക, അതൊരു ഗീതംപോലെ രാപ്പകൽ മനസ്സിൽ മുഴങ്ങട്ടെ: അന്ത്യനിമിഷത്തിലും സോഽഹം എന്നു പറയുക, അതത്രേ സത്യം. ലോകത്തിലെ അനന്തശക്തിയും നിങ്ങളിലുണ്ട്. ഇപ്പോൾ നിങ്ങളുടെ മനസ്സിനെ മൂടിക്കിടക്കുന്ന മൂഢവിശ്വാസങ്ങളെ അടിച്ചു പുറത്താക്കുക. നമുക്കു ധീരരാവുക. സത്യം അറിയുക, സത്യം അനുഷ്ഠിക്കുക, ലക്ഷ്യം വളരെ ദൂരത്തായിരിക്കാം: എന്നാലെന്ത്? ''ഉണരുക, എഴുന്നേൽക്കുക, ലക്ഷ്യപ്രാപ്തിവരെ വിരമിക്കാതിരിക്കുക.''

---

മുദിതഃ ശുചിരഭ്യേതി സർവതോ നിർഭയഃ സദാ
ന ഹി ദുശ്ചരിതം കിഞ്ചിദാത്മനോഽന്യേഷു പശ്യതി .
(മ.ഭാ. ശാ. 258. 15,16)

നാട്ടിൻപുറത്തു കട്ടുകടന്ന മാനിനെപ്പോലെ കള്ളൻ സർവ്വത്ര ശങ്കിക്കുന്നു. താൻ എമ്പാടും ചെയ്ത പാപത്തെത്തന്നെ അവൻ അന്യൻമാരിൽ കണ്ടുകൊണ്ടിരിക്കുന്നു. നിർമ്മലനാകട്ടെ സന്തോഷത്തോടുകൂടി നിർഭയനായി എപ്പോഴും നേരിട്ടു തന്നെ ചെല്ലുന്നു. തന്നിൽ പാപമൊന്നുമില്ലായ്കയാൽ അന്യരിലും പാപം കാണുന്നില്ല.

❀ ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ.

''അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളേ!'' എന്നാണ് ശ്വേതാശ്വതരമഹർഷി ലോകരെ വിളിക്കുന്നത്.

ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത. (ക. 3.14)

# അധ്യായം 6

## മായയും വ്യാമോഹവും

(ലണ്ടൻ പ്രസംഗം)

മായ എന്ന പദം നിങ്ങൾ മിക്കപേരും കേട്ടിട്ടുണ്ട്. അതു സാധാരണമായി ജാലം അല്ലെങ്കിൽ വ്യാമോഹം എന്ന അർത്ഥത്തിലാണു പയോഗിക്കുന്നത്. എന്നാൽ (അതു ശരിയല്ല) വേദാന്തത്തിൻെറ മൂലസ്തംഭങ്ങളിലൊന്നാണ് മായാവാദം. അതു ശരിയായി മനസ്സിലാക്കി വെയ്ക്കേണ്ടതാണ്. അതിനെ തെറ്റിദ്ധരിക്കാൻ വളരെ എളുപ്പമുള്ളതു കൊണ്ട് അല്പം ക്ഷമ വേണമെന്നു ഞാൻ ആവശ്യപ്പെട്ടുകൊള്ളുന്നു. മായ എന്ന പദത്തിനു വൈദികസാഹിത്യത്തിലെ ഏറ്റവും പഴയ പ്രയോഗത്തിൽ ജാലം എന്ന അർത്ഥമുണ്ട്. എന്നാൽ ആ കാലത്ത് (വേദാന്ത) മായാവാദം ഉദ്ഭവിച്ചിട്ടില്ല. ''ഇന്ദ്രൻ മായകൾകൊണ്ടു ബഹുരൂപങ്ങൾ ധരിച്ചു'',[1] ഇത്യാദി വാക്യങ്ങളിൽ ആ പദത്തിനു ജാലവിദ്യയെന്നോ മറ്റോ തന്നെ അർത്ഥം. ഈ അർത്ഥത്തിൽ പല പദങ്ങളും വേദത്തിൽ കാണാം. പിന്നെ കുറേ കാലത്തേക്ക് ആ പദത്തിൻെറ പ്രയോഗമേ ഇല്ല, എങ്കിലും തത്സംബന്ധിയായ ഭാവന വളർന്നുവന്നു. ''എന്തുകൊണ്ട് നമുക്ക് ഈ ജഗത്തിൻെറ രഹസ്യം മനസ്സിലാകുന്നില്ല'' എന്നൊരു ചോദ്യം ചോദിച്ചുകാണുന്നു. അതിനു സമാധാനം; ''നാം പാഴ്വാക്കുകൾ പറയുന്നു, നാം ഇന്ദ്രിയ തൃപ്തരാകുന്നു: നാം കാമങ്ങളുടെ പിന്നാലെ പായുന്നു: അതുകൊണ്ട് നാം സത്യവസ്തുവിനെ മൂടൽമഞ്ഞുകൊണ്ടെന്നപോലെ മൂടിയിരിക്കുന്നു.''[2] ഈ സമാധാനം സാരഗർഭമാണ്. ഇതിൽ മായ എന്ന പദം ഉപയോഗിച്ചിട്ടില്ലെങ്കിലും, മഞ്ഞുപോലുള്ള ഒരു മൂടലാണ് നമ്മുടെ അജ്ഞാനത്തിനു കാരണമെന്നും, അതു നമുക്കും സത്യത്തിനും മദ്ധ്യേ വന്നുനിൽക്കുന്നു എന്നും ഒരാശയമുണ്ട്. പിന്നീട് വളരെ ക്കാലം കഴിഞ്ഞ് ഒരുപനിഷത്തിൽ മായാപദം വീണ്ടും പ്രത്യക്ഷമാ

1 ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ. (ബൃ. 2.5.19)

2 ന തം വിദാഥ യ ഇമാ ജജാന അന്യദ്യുഷ്മാകമന്തരം ബഭൂവ
നീഹാരേണ പ്രാവൃതാ ജല്പ്യാ ചാസുതൃപ ഉക്ഥശാസശ്ചരന്തി. (ശു.യ. 17.31)

അല്ലയോ ജീവൻമാരേ, നിങ്ങൾ ഈ സമസ്തഭൂതങ്ങളെയും ജനിപ്പിച്ച ആ പരമപുരുഷനെ അറിയുന്നില്ല. സംസാരികളായ നിങ്ങളുടെ ഉള്ളിൽത്തന്നെ സംസാരിയല്ലാത്ത ആ നിത്യശുദ്ധബുദ്ധമുക്താനന്ദസ്വരൂപൻ വിളങ്ങുന്നതുമുണ്ട്. അറിവില്ലായ്മയായ മൂടൽമഞ്ഞുകൊണ്ട് ആകെ മൂടപ്പെട്ട്, വെളിവില്ലാതെ പലതും പുലമ്പി, ഇന്ദ്രിയതർപ്പണപരായണരായി, പരലോകസുഖംകൂടെ കൊതിച്ച് അതിനുള്ള മന്ത്രങ്ങളും കർമ്മങ്ങളുമായി കാമികളായി കഴിയുകയാണ് നിങ്ങൾ.

കുന്നു. അപ്പോഴേക്കും അതിൻെറ അർത്ഥത്തിൽ വലിയ പരിണാമം വന്നിരിക്കുന്നു. പുതിയ ഭാവനകൾ പലതും അതിൽ ചേർന്നിരിക്കുന്നു. ഈ കാലത്തിനിടയ്ക്ക് അതിനെസ്സംബന്ധിച്ച് പല സിദ്ധാന്തങ്ങളും അവതരിപ്പിക്കയും ആവർത്തിക്കയും മാറ്റുകയും ചെയ്തിരിക്കണം. ഒടുവിൽ ആശയം സ്ഥിരപ്പെട്ടു. ''മായയെ പ്രകൃതിയെന്നും മായിയെ മഹേശ്വരനെന്നും അറിയുക''[1] എന്നു ശ്വേതാശ്വരോപനിഷത്തിൽ കാണുന്നു. എന്നാൽ ശ്രീ ശങ്കരാചാര്യരുടെ കാലംവരെ ദാർശനികൻമാരുടെയിടയിൽ ഈ പദത്തിനു പിന്നെയും അർത്ഥപരിണാമം വന്നു. ബൗദ്ധൻമാരും ഈ പദംകൊണ്ടു വ്യവഹരിച്ചിട്ടുണ്ട്. അവർക്ക് ഇതിന് ഭാവനാമയത്വം – സങ്കല്പസത്യത്വം (idealism) എന്നാണ് ഏതാണ്ടർത്ഥം. ഇപ്പോൾ സാധാരണ ധരിച്ചുവരുന്നതും ആ അർത്ഥമാണ് – ഈ ലോകം മായയാണ്[2] എന്നു ഹിന്ദുക്കൾ പറയുമ്പോൾ ജനങ്ങൾ ഉടനെ ധരിക്കുന്നത് ഇതു വെറും വ്യാമോഹം എന്നാണ്. ഈ ലോകം ഇല്ലാത്തതാണെന്ന് ബുദ്ധമതക്കാരിൽ ചിലർ സിദ്ധാന്തിച്ചിരുന്നു. ഈ പദം അവരുടെ കയ്യിൽക്കൂടെ കടന്നുപോന്നു. അതുകൊണ്ട് മുൻപറഞ്ഞ അർത്ഥത്തിന് അടിസ്ഥാനമില്ലെന്നില്ല. എന്നാൽ വേദാന്തത്തിൻെറ പരിണതമായ രൂപത്തിൽ മായ എന്നതു സങ്കല്പത്വമല്ല, വാസ്തവികത്വമല്ല, സിദ്ധാന്തവുമല്ല: അതൊരു കാര്യവിവരണമെന്നേയുള്ളു: നാമെന്ത്, നമുക്കു ചുറ്റും കാണുന്നതെന്ത് എന്നുള്ള സംഗതികളുടെ വിവരണംമാത്രം. ആരുടെ മനസ്സിലൂടെ വേദങ്ങൾ ആവിർഭവിച്ചുവോ, ആ ഋഷിമാർ തത്ത്വാന്വേഷണത്തിലും തത്ത്വദർശനത്തിലും ബദ്ധശ്രദ്ധരായിരുന്നുവെന്നു പറഞ്ഞിട്ടുണ്ടല്ലോ. തത്ത്വങ്ങളെ വിസ്തരിക്കാനോ അതിനുവേണ്ടി കാക്കാനോ അവർക്കു സമയമുണ്ടായിരുന്നില്ല. അവർക്കു വസ്തുതകളുടെ ഹൃദയത്തിലേക്ക് ആണ്ടുപോകേണ്ടിയിരുന്നു. അപ്പുറത്തെന്തോ ഒന്ന് അവരെ വിളിക്കുന്നതുപോലെയായിരുന്നു. അവർക്കു നിന്നു താമസിക്കാൻ കഴിവുണ്ടായിരുന്നില്ല. അതുകൊണ്ട്, അവർ വിഷയങ്ങളെ വിസ്തരിച്ചുവല്ലതും പറഞ്ഞിട്ടുള്ളതിൽത്തന്നെയും പലപ്പോഴും തെറ്റുകൾ പറ്റീട്ടുണ്ടെന്ന് ഉപനിഷത്തുകളിൽ കാണാം. അവ ഇന്നത്തെ പ്രകൃതിശാസ്ത്രവിഷയങ്ങളാണ്. മൂലതത്ത്വങ്ങളെ സംബന്ധിച്ച് ഋഷിമാരുടെ ദൃഷ്ടി ശരിയാണ്. ഒരുദാഹരണം പറയാം. ആകാശം എന്നൊരു പദാർത്ഥമുണ്ടെന്ന് ആധുനികപ്രകൃതിശാസ്ത്രം ഇയ്യിടെയാണ് കണ്ടുപിടിച്ചത്. ഈ ശാസ്ത്രദർശനത്തെക്കാൾ കുറേക്കൂടി വിപുലവും വ്യക്തവുമായ രൂപത്തിൽ അതിൻെറ തത്ത്വം മാത്രം ഞങ്ങളുടെ പ്രാചീന സാഹിത്യത്തിലുണ്ട്. ആ തത്ത്വപ്രപഞ്ചനവിഷയത്തിൽ (അത് ഈ

1 ശ്വേ. 4.10 (പു.5, ചു.2)    2 ഭാ. 11.7.7. (പു. 89, ചു.2)

3 യദൂർധ്വം ഗാർഗി ദിവോ, യദവാക പൃഥിവ്യാ, യദന്തരാ ദ്യാവാപൃഥിവി ഇമേ, യദ്ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാപക്ഷതേ ആകാശേ തദോതം ച പ്രോതം ചേതി. (ബൃ.3.8.4)

ജഗത്തിൽ ഏതെല്ലാം വിധത്തിൽ പ്രകാശിക്കുന്നു എന്നു തെളിയിപ്പാനുള്ള പരിശ്രമങ്ങളിൽ) അവർക്കു പല തെറ്റുകളും വന്നിട്ടുണ്ട്. അതുപോലെ ജഗത്തു മുഴുവൻ വ്യാപിക്കുന്ന ഒരു ജീവചൈതന്യമുണ്ടെന്നും[1] അതിൻെറ വിവിധാവസ്ഥാപ്രകാശനങ്ങളാണ് ജഗത്തിൽ കാണുന്ന ജീവിതങ്ങൾ എന്നുമുള്ള തത്ത്വവും വൈദികകാലത്ത് അറിവായിരുന്നു. അതു ബ്രാഹ്മണങ്ങളിൽ കാണാം. സർവ്വജീവിതപ്രകാശകമായ ആ പ്രാണനെപ്പറ്റി ദീർഘമായ ഒരു സൂക്തം വേദസംഹിതകളിലുണ്ട്. ജീവിതോല്പത്തിയെപ്പറ്റി നവീനയൂറോപ്യൻശാസ്ത്രജ്ഞൻമാർ പുറപ്പെടുവിച്ചിട്ടുള്ള ചില വാദങ്ങളോട് അത്യന്തസാദൃശ്യമുള്ള വാദങ്ങളും വൈദികവിജ്ഞാനത്തിലുണ്ടെന്നു കേൾക്കുന്നത് നിങ്ങൾക്കു രസകരമാവും. ജീവിതം ഇതരഗൃഹഗോളങ്ങളിൽ നിന്നാണ് ഭൂമിയിൽ വന്നതെന്നൊരു വാദമുള്ളതു നിങ്ങൾക്കറിയാമല്ലോ. ചന്ദ്രനിൽനിന്നാണ് ജീവോല്പത്തി എന്നു ചില വൈദികതത്ത്വദർശികൾക്കു തീർച്ചയായ അഭിപ്രായമായിരുന്നു.[2]

തത്ത്വങ്ങളുടെ കാര്യത്തിൽ ഋഷിമാർ അതിധീരരായിരുന്നു. വിപുലവും വ്യാപകങ്ങളുമായ തത്ത്വങ്ങളെ പ്രഖ്യാപനം ചെയ്യുന്നതിൽ അവരുടെ ധൈര്യം ആശ്ചര്യകരമാണ്. ലോകരഹസ്യത്തിൻെറ വെളിപാട് ബാഹ്യലോകത്തിൽനിന്നു കിട്ടാവുന്നിടത്തോളം അവർക്കും കിട്ടി. അവരെക്കവിഞ്ഞ് ഒരടിയും മുന്നോട്ടു പോവാൻ ആധുനിക ശാസ്ത്രത്തിൻെറ നാനാവിധ പരീക്ഷണങ്ങൾക്കും കഴിഞ്ഞിട്ടില്ല,

യാജ്ഞവൽക്യൻ; ''ഗാർഗ്ഗി, വിണ്ണിനു മേലെയുള്ളതും മണ്ണിനു താഴെയുള്ളതും ഇടയ്ക്കുള്ളതും ഈ വിണ്ണുമണ്ണുകളും, ഉണ്ടായത് ഉള്ളത് ഉണ്ടാകാൻ പോകുന്നത് എന്നു പറയുന്നതും ഒക്കെ ആകാശത്തിലാണ് ഊടും പാവുമായിരിക്കുന്നത്.''

1 ഇദം സർവം യദയമാത്മാ (ബൃ.2.4.6)

യഥാ സുദീപ്താത് പാവകാദ് വിസ്ഫുലിംഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാ*f*ക്ഷരാദ് വിവിധാഃ സോമ്യ ഭാവാഃ
പ്രജായന്തേ തത്ര ചൈവാപിയന്തി. (മു. 2.1.1)

എപ്രകാരമാണോ കത്തിജ്വലിക്കുന്ന തീയ്യിൽനിന്ന് അത്തരം (ചുട്ടുതിളങ്ങുന്ന) തീപ്പൊരികൾ ആയിരക്കണക്കിനു പൊട്ടിപ്പുറപ്പെടുന്നത്, അതുപോലെതന്നെ അക്ഷരമായ ബ്രഹ്മത്തിൽനിന്നു നാനാതരം ജീവൻമാർ ജനിക്കുന്നു, അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. (ഈ മന്ത്രത്തിൻെറ ശങ്കരഭാഷ്യവും നോക്കുക)

2 സ സോമലോകേ വിഭൂതിമനുഭൂയ പുനരാവർത്തതേ (പ്ര. 5.4)

ചന്ദ്രലോകത്തിൽ വിഭൂതികൾ അനുഭവിച്ചിട്ട് അവൻ മനുഷ്യലോകത്തിലേക്കു മടങ്ങുന്നു.

തസ്മിൻ യാവത്സംപാതമുഷിത്വാ*f*ഥൈതമേവാധ്വാനം പുനർനിവർത്തന്തേ. (ഛാ. 5.10.5)

പുണ്യം ഒടുങ്ങുവോളം ചന്ദ്രലോകത്തിൽ താമസിച്ചിട്ട് (അങ്ങോട്ടു പോയ) അതേ (ആകാശ-ധൂമ-അഭ്ര-മേഘ-വർഷ-വ്രീഹി-രേതസ്സുകളുടെ) വഴിക്ക് മനുഷ്യലോകത്തിലേക്കു വീണ്ടും മടങ്ങുന്നു.

മൂലതത്ത്വങ്ങൾ പിഴച്ചുപോയതുകൊണ്ട്. ലോകരഹസ്യം പ്രകാശിപ്പിപ്പാൻ പഴയ കാലത്ത് ആകാശതത്ത്വം മതിയായില്ലെങ്കിൽ, ഈ കാലത്ത് അതേ തത്ത്വത്തിന്റെ പ്രപഞ്ചനംകൊണ്ട് സത്യം കൂടുതൽ വെളിപ്പെടില്ലല്ലോ. ജഗദ്വ്യാപിയായ ജീവചൈതന്യം എന്ന സിദ്ധാന്തം ജഗദ്രഹസ്യത്തിനു മിതമായ സമാധാനം പഴയ കാലത്തു തന്നിട്ടില്ലെങ്കിൽ, അതേ സിദ്ധാന്തം സ്വീകരിച്ച് അതിന്റെ വ്യാപാരം വിസ്മരിച്ചതുകൊണ്ട് കൂടുതൽ ഫലം ഈ കാലത്തും ഉണ്ടാവില്ല. ഞാൻ പറയുന്നതിതാണ്; തത്ത്വാന്വേഷണവിഷയത്തിൽ ഹിന്ദുചിന്തകൻമാർ ആധുനികരോളമെന്നല്ല ചില സംഗതികളിൽ ഇവരേക്കാൾ അധികം ധീരൻമാരായിരുന്നു. മനുഷ്യർ കണ്ടെത്തിയ സാമാന്യതത്ത്വങ്ങളിൽ വെച്ച് ഏറ്റവും ഗംഭീരമായ ചിലത് അവരാണ് കണ്ടുപിടിച്ചത്. അതിൽ ചിലത് ഒരു താൽക്കാലികസിദ്ധാന്തത്തിന്റെ നിലയ്ക്കുപോലും ആധുനികർ ഇന്നും കണ്ടിട്ടില്ല. ഒരുദാഹരണം പറയാം; അവർ ആകാശസിദ്ധാന്തത്തിലെത്തി എന്നു മാത്രമല്ല, അതും കടന്ന് മനസ്സിനെ[1] സൂക്ഷ്മതരാകാശമായി തരംതിരിച്ചു. അതും കടന്നു സൂക്ഷ്മതമമായ ഒരാകാശംകൂടി അവർ കണ്ടെത്തി. അതുകൊണ്ടും സമാധാനമായില്ല. ബാഹ്യലോകജ്ഞാനം എത്രയുണ്ടായാലും അതുകൊണ്ടു ലോകരഹസ്യം വെളിപ്പെടുകയില്ല. ''അങ്ങനെ വിചാരിക്കേണ്ട, ഞങ്ങൾ അത് അല്പാല്പം അറിവാൻ ആരംഭിച്ചിട്ടേയുള്ളൂ. കുറച്ചായിരം കൊല്ലം കാത്തിരിക്കുക, സമാധാനം ഉണ്ടാകും'' എന്നു ശാസ്ത്രജ്ഞൻ പറയുമായിരിക്കാം. അതിനു വേദാന്തി ''ഇല്ല'' എന്നു തീർത്തുപറയുന്നു. എന്തുകൊണ്ടെന്നാൽ, മനസ്സ് പരിമിതവും ദേശകാലനിമിത്തപരിധികളെ ലംഘിച്ചുപോവാൻ കഴിവില്ലാത്തതുമാണെന്നു നിസ്സംശയം തെളിഞ്ഞിരിക്കുന്നു. ആർക്കും അവനവനെ വിട്ടു പുറത്തുചാടുവാൻ കഴിവില്ലാത്തതുപോലെ ദേശകാലനിയമങ്ങളാൽ നിബദ്ധമായ പരിധികളെ കടന്നുപോവാൻ മനുഷ്യനു സാധ്യമല്ല. ദേശകാലനിമിത്തോപാധികൾക്കു സമാധാനം കാൺമാൻ ഉദ്യമിക്കുന്നതുതന്നെയും അതുകളുടെ സത്തയെ സിദ്ധവൽക്കരിച്ചു വേണ്ടിയിരിക്കെ, ആ ഉദ്യമം നിഷ്ഫലമായിരിക്കും. എന്നാൽപ്പിന്നെ ഈ ലോകം ഉണ്ടെന്നു പറയുന്നതിന്റെ അർത്ഥമെന്ത്? ''ഈ ലോകത്തിന് ഉൺമയില്ല.''[2] എന്നു പറയുന്നതിന്റെ താല്പര്യമെന്ത്?

1 അന്നമശിതം ത്രേധാ വിധീയതേ: തസ്യ യഃ സ്ഥവിഷ്ഠോ ധാതുസ്തത്‌ഃ പുരീഷം ഭവതി, യോ മദ്ധ്യമസ്തൻമാംസം, യോഽണിഷ്ഠസ്തൻമനഃ. (ഛാ. 6.5.1)

കഴിച്ച അന്നം ദഹിച്ചു മൂന്നായി തിരിയുന്നു. അതിൽ ഏറ്റവും സ്ഥൂലമായ ധാതു മലമായിത്തീരുന്നു: മദ്ധ്യമഭാഗമായ ധാതു രസരക്താദിക്രമേണ മാംസമായിത്തീരുന്നു: ഏറ്റവും അണു(സൂക്ഷ്മ)വായ ധാതു മുകളിലേക്കു പോയി ഹൃദയത്തിലെത്തി മനസ്സായിത്തീരുന്നു.

2 യഥാ ഘടകരകാദ്യാകാശാനാം മഹാകാശാനന്യത്വം, യഥാ ച മൃഗതൃഷ്ണികോദകാദീനാം ഊഷരാദിഭ്യോഽനന്യത്വം, ദൃഷ്ടനഷ്ടസ്വരൂപത്വാത്സ്വരൂപേണാനുപാഖ്യത്വാത്, ഏവമസ്യ ഭോഗ്യഭോക്ത്രാദിപ്രപഞ്ചജാതസ്യ ബ്രഹ്മവ്യതിരേകേണ അഭാവ ഇതി ദ്രഷ്ടവ്യം. (ബ്ര.സൂ. ശം.ഭാ. 2.1.14)

അതിനു സ്വതന്ത്രസൽഭാവം ഇല്ലെന്നുമാത്രം. എൻേറയോ നിങ്ങളുടേയോ മറ്റൊരാളുടേയോ മനസ്സിനെ സംബന്ധിച്ചുമാത്രം അതിനു സദ്ഭാവമുണ്ട്.[1] നാം ലോകത്തെ അറിയുന്നതു പഞ്ചേന്ദ്രിയങ്ങൾ മുഖേനയാണല്ലോ: നമുക്കു വേറൊരിന്ദ്രിയംകൂടി ഉണ്ടെങ്കിൽ ലോകത്തിൽ ഇനിയും ചിലതുകൂടി നാം കണ്ടേനെ. വീണ്ടും ഒരിന്ദ്രിയംകൂടിയുണ്ടെങ്കിൽ ലോകം നമുക്കു വീണ്ടും കുറേക്കൂടി വ്യത്യാസപ്പെട്ടിരിക്കും. അതുകൊണ്ട് അതിനെ സ്വതന്ത്രസത്തയില്ല: നിർവ്വികാരവും നിശ്ചലവും നിരുപാധികവുമായ സൽഭാവമില്ല.[2] എന്നാൽ അതിനെ അസത്തെന്നും പറയുക വയ്യ: അതുണ്ടെന്നു നാം കാണുന്നു: അതിലിരുന്നും അതിൽക്കൂടിയും നാം വ്യാപരിക്കുന്നു. അതുകൊണ്ട് കേവലം ഇല്ലാത്തതുമല്ല. അതു സത്തിൻെറയും അസത്തിൻെറയും ഒരു കലർപ്പാണെന്നുമാത്രം പറയാം.[3]

തത്ത്വവിചാരത്തിൽനിന്ന്, സാധാരണ നിത്യജീവിതകാര്യങ്ങളിൽ കടന്നുനോക്കിയാലോ, നമ്മുടെ ജീവിതം മുഴുവനും പരസ്പരവിരുദ്ധമായ ഈ സദസത്തുക്കളുടെ സങ്കലനമാണെന്നു കാണാം. ജ്ഞാനത്തിൽ ഈ വൈരുദ്ധ്യം കാണാം. മനുഷ്യന് അറിയണമെന്നാഗ്രഹമുണ്ടായാൽ മതി സർവ്വവും അറിവാൻ സാധിക്കും എന്നു നമുക്കു തോന്നുന്നു: എന്നാൽ ഏതാനും ചുവടുകൾ വെക്കുന്നതിനുമുമ്പ് നമ്മുടെ ഗതി തടഞ്ഞുകൊണ്ട് ഒരു വജ്രഭിത്തി നിൽക്കുന്നതു കാണാം. മനുഷ്യൻെറ സർവ്വകർമ്മങ്ങളും ഒരു വൃത്തത്തിനുള്ളിൽ കിടന്നു തിരിയുകയാണ്: ആ വൃത്തം കടന്നുപോവുക മനുഷ്യനു സാധ്യമല്ല. തനിക്ക് അത്യന്തം അടുത്തതും പ്രിയപ്പെട്ടതുമായ സംഗതികൾ, അവയ്ക്കു സമാധാനം അന്വേഷിച്ചുകൊണ്ടു മനുഷ്യനെ മുമ്പോട്ടു മുമ്പോട്ടു തള്ളിക്കൊണ്ടിരിക്കുന്നു. എന്നാൽ മനുഷ്യന്

കുടം കലം മുതലായവയുടെ ആകാശങ്ങൾക്കു മഹാകാശത്തിൽനിന്നു വേറല്ലായ്മയുള്ളതുപോലെ, കാനൽജലം മുതലായവയ്ക്ക് ഊഷരാദികളിൽനിന്നു വേറല്ലായ്മയുള്ളതുപോലെ, കണ്ടിരിക്കെത്തന്നെ സ്വരൂപനാശം വരികകൊണ്ട് സ്വന്തം നിലയ്ക്കു പറഞ്ഞറിയപ്പെടായ്കയാൽ, ഭോഗ്യവും ഭോക്താവും മറ്റും ചേർന്ന ഈ സമസ്തപ്രപഞ്ചത്തിനും ബ്രഹ്മത്തിൽനിന്നു വേറിട്ടു നിലയില്ലെന്ന് അറിയേണ്ടതാണ്.

1. മാ.കാ. 3.31 (പു. 96 ചു. 2 നോക്കുക.)

2 ആദാവന്തേ ച യന്നാസ്തി വർത്തമാനേഽപി തത്തഥാ
വിതഥൈഃ സദൃശാഃ സന്തോഽവിതഥാ ഇവ ലക്ഷിതാഃ. (മാ.കാ. 2.6)

ആദിയിലും അന്തത്തിലും ഇല്ലാത്തത് ഇടയ്ക്കുമില്ല. ഇല്ലാത്ത മൃഗതൃഷ്ണികയെപ്പോലെമാത്രമുള്ളവയാണെങ്കിലും സത്യമായി ഉള്ളവതന്നെയാണെന്നു തോന്നിപ്പോകുന്നു.

3 മിഥ്യാജ്ഞാനനിമിത്തഃ സത്യാനൃതേ മിഥുനീകൃത്യ അഹമിദം മമേദം ഇതി നൈസർഗികോ യം വ്യവഹാരഃ. (ബ്ര.സൂ.ശം.ഭാ. ഉപോദ്ഘാതം.)

മിഥ്യാജ്ഞാനം നിമിത്തം സത്യവും അസത്യവും കൂട്ടിക്കുഴച്ച് 'ഇതു ഞാൻ' 'ഇതെൻെറ' എന്നിങ്ങനെയുള്ള ഈ ലോകവ്യവഹാരം ജൻമസിദ്ധമാണ്.

ബുദ്ധിയുടെ പരിധി കടന്നുപോവാൻ കഴിവില്ലാത്തതുകൊണ്ട് അവയ്ക്കൊരു സമാധാനം കിട്ടുന്നുമില്ല. ആഗ്രഹം അവനിൽ വേരൂന്നി ബലത്തിൽ നിൽപ്പുണ്ടുതാനും. അതിനെ ഒതുക്കി അമർത്തുന്നതേ തനിക്കു നൻമയായിരിക്കൂ എന്നു മനുഷ്യനറിയാം.[1] സ്വാർത്ഥം നോക്കണം എന്നത്രേ നമുക്കു വീർപ്പിനു വീർപ്പിനുള്ള ഹൃദയ പ്രേരണ. അതോടൊപ്പംതന്നെ ത്യാഗമേ നല്ലൂ എന്ന് ഏതോ അപ്പുറത്തുള്ള ഒരു ശക്തി നമ്മോടു പറയുന്നുമുണ്ട്. ബാലൻമാരെല്ലാം ശുഭൈകദൃഷ്ടികളാണ്, ജൻമനാതന്നെ അവർ കാണുന്നതു പൊൻകിനാവുകൾ. അവർ യൗവനത്തിൽ അതിലധികം ശുഭദൃഷ്ടിയാണ്. മരണം, പരാജയം, അധഃപതനം എന്നൊക്കെയുണ്ടെന്നു വിചാരിപ്പാൻ പോലും യുവാവിനു വളരെ പ്രയാസം. വാർദ്ധക്യം വരുന്നു. അപ്പോൾ ജീവിതം നഷ്ടശിഷ്ടങ്ങളുടെ ഒരു ഭാണ്ഡമായി. സ്വപ്നങ്ങളെല്ലാം ആകാശത്തിൽ അലിഞ്ഞുപോയി. മനുഷ്യൻ അശുഭൈകദൃക്കായി. ഇങ്ങനെ നാം പ്രകൃതിയുടെ പ്രഹരങ്ങളേറ്റ് ഒരറ്റത്തുനിന്നു മറ്റേ അറ്റത്തേക്കു പോകുന്നു: എങ്ങോട്ടാണ് പോകുന്നതെന്ന് അറിയുന്നുമില്ല. ഈ സന്ദർഭത്തിൽ ലളിതവിസ്താരം എന്ന ബുദ്ധചരിതത്തിലുള്ള ഒരു സുപ്രസിദ്ധഗീതം എനിക്കോർമ്മവരുന്നു. മനുഷ്യലോകത്തിൻെറ സമുദ്ധാരകനായിട്ടാണ് ബുദ്ധൻ ജനിച്ചത്. അദ്ദേഹം അരമനയിലെ ആഡംബരങ്ങളിൽപ്പെട്ട് ആ കാര്യം മറന്നു. അപ്പോൾ ആ സ്മരണയുണർത്തുവാൻവേണ്ടി ചില ദേവദൂതൻമാർ വന്ന് ഒരു ഗീതം പാടി. പ്രതിനിമിഷം മാറിമാറിക്കൊണ്ടിരിക്കുന്ന ജീവിതനദിയിൽ ഒരു വിശ്രമവും സ്വൈരവുമില്ലാതെ നാം കീഴ്പ്പോട്ട് ഒഴുകിക്കൊണ്ടേയിരിക്കുന്നു.[2] എന്തു ചെയ്യാം? അന്നപാനങ്ങൾ സുഭിക്ഷമായുള്ളവനു ലോകം സുഖമയം! ദുഃഖത്തെപ്പറ്റി മിണ്ടുകയേ ഇല്ല: അതയാൾക്കു ഭയങ്കരം. ലോകത്തിലെ കഷ്ടാരിഷ്ടങ്ങളെപ്പറ്റിയൊന്നും അയാളോടു പറയേണ്ട: എല്ലാം ക്ഷേമമായിരിക്കുന്നു എന്നു പറയുക. അയാൾ

1 യാ ദുസ്ത്യജാ ദുർമതിഭിർയാ ന ജീര്യതി ജീര്യതഃ
യോ/സൗ പ്രാണാന്തികോ രോഗസ്താം തൃഷ്ണാം ത്യജതഃ സുഖം.

(മാ.ഭാ.ശാ. 174.58)

ദുർമ്മതികൾക്കു വിടാൻ വിഷമമുള്ളതും ആൾ ജീർണ്ണിച്ചാലും ജീർണ്ണിക്കാത്തതും പ്രാണൻ പോകുമ്പോൾപ്പോലും പീഡിപ്പിക്കുന്നതുമായ യാതൊരു രോഗമുണ്ടോ ആ തൃഷ്ണയെ കൈവിട്ടുകളയുന്നവർക്കാണ് സുഖം.

2 ഈ പ്രവാഹത്തെ വ്യാസൻ മകനു വർണ്ണിച്ചുകൊടുക്കുന്നു;
സർവതഃസ്രോതസം ഘോരാം നദീം ലോകപ്രവാഹിനീം
പഞ്ചേന്ദ്രിയഗ്രാഹവതീം മനഃസങ്കല്പരോധസം
ലോഭമോഹതൃണച്ഛന്നാം കാമക്രോധസരീസൃപാം
സത്യതീർഥാനൃതക്ഷോഭാം ക്രോധപങ്കാം സരിദ്വരാം
അവ്യക്തപ്രഭവാം ശീഘ്രാം ദുസ്തരാമകൃതാത്മഭിഃ
പ്രതരസ്വ നദീം ബുദ്ധ്യാ കാമഗ്രാഹസമാകുലാം. (മ.ഭാ.ശാ. 249.12–14)

അതു ശരിവെയ്ക്കും. ''ക്ഷേമംതന്നെ, കണ്ടില്ലേ, നല്ല വീട്, ദാരിദ്ര്യ ഭയമില്ല, ശൈത്യബാധയില്ല, (എല്ലാം സുഖമായിരിക്കുന്നു.) അന്യൻെറ കഷ്ടപ്പാടുകളുടെ കൊടിയ കഥകളൊന്നും എനിക്കു കേൾക്കണ്ട,'' എന്നയാൾ പറയും. അങ്ങേപ്പുറത്താകട്ടെ തണുപ്പും പട്ടിണിയും കൊണ്ട്, ആളുകൾ മരിക്കുന്നു. അവരോടു ചെന്ന് ''എല്ലാം ക്ഷേമ മായിരിക്കുന്നു'' എന്നു പറഞ്ഞാൽ അവരതു കേൾക്കില്ല. അവർ ദുഃഖമനുഭവിച്ചുകൊണ്ടിരിക്കെ അന്യൻ സുഖിയായിരിക്കണമെന്ന് അവരെങ്ങനെ വിചാരിക്കും? ഇങ്ങനെ സുഖഭാവനയ്ക്കും ദുഃഖഭാവന യ്ക്കും മദ്ധ്യേ നാം കിടന്നാടുകയാണ്.

ഇതിനും പുറമെയാണ് മരണമെന്ന ഗംഭീരവസ്തുത. സർവ്വ ലോകവും കാലവശമാണ്: എല്ലാം നശിക്കുന്നു. നമ്മുടെ പുരോ ഗതിയും നമ്മുടെ അഭിമാനവും നമ്മുടെ പരിഷ്കാരവും നമ്മുടെ ആഡംബരങ്ങളും നമ്മുടെ സമ്പത്തും നമ്മുടെ ജ്ഞാനവും എല്ലാം അതിൽ അസ്തമിക്കുന്നു – മരണത്തിൽ: അതൊന്നേ നമുക്കു തീർച്ച യായുള്ളു. നഗരങ്ങൾ ഉളവാകുന്നു, നശിക്കുന്നു: സാമ്രാജ്യങ്ങൾ തലപൊന്തിക്കുന്നു, തകർന്നുവീഴുന്നു: ഗ്രഹഗോളങ്ങൾ ഉദിക്കുന്നു, പൊട്ടിപ്പിളർന്നു തവിടുപൊടിയായി ഇതരഗ്രഹങ്ങളുടെ വായുമണ്ഡല ങ്ങളിൽ അങ്ങിങ്ങു പാറുന്നു. ഇങ്ങനെ അനാദികാലം മുതൽ നടന്നു വരുന്നു. എല്ലാത്തിൻെറയും അന്ത്യം നാശം[1] ജീവിതത്തിൻെറ, സൗന്ദ ര്യത്തിൻെറ, ധനത്തിൻെറ, ബലത്തിൻെറ, പുണ്യത്തിൻെറ എല്ലാം അന്ത്യം നാശംതന്നെ. മഹർഷിമാർ മരിക്കുന്നു. മഹാപാപികളും മരിക്കുന്നു: അരചൻ മരിക്കുന്നു, യാചകനും മരിക്കുന്നു. എല്ലാ വരും മൃത്യുവിലേക്കെത്തുന്നു.[2] എന്നിട്ടും ജീവിതാസക്തി ബലവ

---

1 അപാം ഫേനോപമം ലോകം വിഷ്ണോർമായാശതൈർവൃതം
ചിത്രഭിത്തിപ്രതീകാശം നളസാരമനർഥകം
തമഃശ്വഭ്രനിഭം ദൃഷ്ട്വാ വർഷബുദ്ബുദസന്നിഭം
നാശപ്രായം സുഖാദ്ധീനം നാശോത്തരമിഹാവശം.
(മ.ഭാ. ശാ. 301. 59,60)

നീർപ്പതപോലുള്ളതാണ് ഈ ലോകം. വിഷ്ണുവിനെ അറിയായ്ക എന്ന മായ പലപാടും ഇതിനെ പൊതിഞ്ഞിരിക്കുന്നു. ചിത്രത്തിൽ കണ്ട ഭിത്തിയെപ്പോലെ കാണാൻ കൊള്ളാം. ഓട്ടുപ്പുല്ലിനുള്ള ബലമേ ഇതിനുള്ളു. അനർത്ഥമേ ഇതിൽ നിന്നുണ്ടാകൂ. ഇരുട്ടുപോലെ ഇല്ലാത്തതും പിളർപ്പുപോലെ രൂപവത്തായി തോന്നി ക്കുന്നതും മഴ പെയ്യുമ്പോഴത്തെ കുമിളകൾപോലെ പൊള്ളയുമായ ഈ ലോകം ഇപ്പോൾത്തന്നെ നശിച്ച മട്ടാണ്, സുഖം പോയ്പോയതാണ്: ഇവിടെ, ഇന്ന് അസ്വാതന്ത്ര്യവും പിന്നേയ്ക്കു നാശവുമാണ് കിട്ടുക എന്നു കണ്ട് (ഇതിനെ അസത്യമെന്നു തള്ളി ജ്ഞാനബലംകൊണ്ട് വിദ്വാൻമാർ ശോകസാഗരം കടന്നു കയറുന്നു).

2 ദുർബലം ബലവന്തം ച ശൂരം ഭീരും ജഡം കവിം
അപ്രാപ്തം സർവകാമാർഥാൻ മൃത്യുരാദായ ഗച്ഛതി. (മ.ഭാ.ശാ. 175.22)

ത്തായിരിക്കുന്നു.[1] എന്തുകൊണ്ടെന്ന് നമുക്കറിഞ്ഞുകൂടാ: എങ്ങനെയോ നാം ജീവിതത്തെ മുറുകെപ്പിടിക്കുന്നു: അതു കൈവിടുവാൻ നമുക്കു കഴിയുന്നില്ല, ഇതു മായയാകുന്നു.[2]

അമ്മ തൻെറ ശിശുവിനെ വളരെ വാൽസല്യത്തോടെ വളർത്തുന്നു: അമ്മയുടെ ജീവനും പ്രാണനുമെല്ലാം ആ ശിശുവിൽത്തന്നെ. അതു വളർന്നു മുതിർന്ന മനുഷ്യനാകുന്നു, അപ്പോഴേയ്ക്ക്, പക്ഷേ ഒരു മൃഗപ്രായനും ദുർവൃത്തനുമാകുന്നു: അമ്മയെ നിത്യവും അടിക്കും, തൊഴിക്കും. എന്നിട്ടും മാതൃഹൃദയം അവനോടു ദൃഢബദ്ധമായിരിക്കുന്നു. അതിനെപ്പറ്റി ആലോചിക്കുമ്പോൾ മാതൃവാൽസല്യം എന്നു പേർ കൊടുത്ത് അതിനെ സംരക്ഷിക്കയും ചെയ്യുന്നു, അതു വാൽസല്യമല്ല, തൻെറ ഞരമ്പുകളെ ബാധിച്ച, തനിക്കു വിട്ടൊഴിപ്പാൻ കഴിയാത്ത, എന്തോ ഒന്നാണെന്ന് അമ്മ തെല്ലും അറിയുന്നില്ല: എത്ര മിനക്കെട്ടാലും വേണ്ടില്ല, തന്നെ കുടുക്കിയിരിക്കുന്ന ആ കെട്ടു കുടഞ്ഞുകളയാൻ അവർക്കു കഴിയുന്നില്ല.[3] ഇതും മായയാകുന്നു.

നാമെല്ലാവരും സ്വർഗ്ഗസുഖം അന്വേഷിക്കുന്നു. അതു നമുക്കു കിട്ടുമെന്നു നാമോരോരുത്തനും വിശ്വസിക്കുന്നു. എന്നാൽ ഇരുനൂറു ലക്ഷത്തിലൊരുവനു മാത്രമേ അതു സിദ്ധിപ്പാനിടയുള്ളു എന്നു

ദുർബ്ബലനെയും ബലവാനെയും ശൂരനേയും ഭീരുവിനെയും ജഡനെയും കവി (സത്യദർശി)യെയും കാമങ്ങളെല്ലാം നേടിക്കഴിയാത്തവനേയും മൃത്യു തട്ടിക്കൊണ്ടു പോകുന്നു.

1 ജന്തുർവൈ ഭവ ഏതസ്മിൻ യാം യാം യോനിമനുവ്രജേത്
തസ്യാം തസ്യാം സ ലഭതേ നിർവൃതിം ന വിരജ്യതേ.
നരകസ്ഥോഽപി ദേഹം വൈ ന പുമാൻ ത്യക്തുമിച്ഛതി
നാരക്യാം നിർവൃതൗ സത്യാം ദേവമായാവിമോഹിതഃ. (ഭാ. 3.30.4,5)

ജന്തു ഈ ജനനമരണപ്രവാഹത്തിൽ ഏതേതു ജൻമമെടുത്താലും ശരി അതാതിൽ സുഖിച്ചു മയങ്ങുകയല്ലാതെ മടുത്തു മാറുന്നില്ല. നരകത്തിലെ ശരീരമായാലും വേണ്ടില്ല, ഈശ്വരമായാവിമോഹിതനായ ജീവൻ, ആ നാരകീയനിർവൃതിയിൽ നിമഗ്നനായി അതിൽനിന്നു വിട്ടുപോവാൻ ആഗ്രഹിക്കുന്നേയില്ല.

2 കസ്മാത് സംക്ലിശ്യതേ വിദ്വാൻ വ്യർഥയാർഥേഹയാഽസകൃത്
കസ്യചിൻമായയാ നൂനം ലോകോഽയം സുവിമോഹിതഃ. (ഭാ. 11.23.26)

അറിവുള്ളവൻപോലും അർത്ഥത്തിലാശവെച്ച് പലപാടു വെറുതെ പാടുപെടുന്നതിനു കാരണമെന്ത്? ആരുടെയോ മായകൊണ്ട് ഈ ലോകം നന്നെ മോഹിച്ചു പോയിരിക്കുന്നു, സംശയമില്ല.

3 കുടുംബപോഷായ വിയൻ നിജായുർന ബുധ്യതേഽർഥം വിഹതം പ്രമത്തഃ
സർവത്ര താപത്രയദുഃഖിതാത്മാ നിർവിദ്യതേ ന സ്വകുടുംബരാമഃ.
(ഭാ. 7.6.14)

കുടുംബം പുലർത്താൻ ആയുർവ്യയം ചെയ്തുകൊണ്ടിരിക്കുന്നവൻ അനാത്മവസ്തുക്കളിൽ മയങ്ങിയിരിക്കയാൽ തൻെറ ജീവിതംകൊണ്ടുണ്ടാകേണ്ട പരമപ്രയോജനം പൊളിഞ്ഞുകിടക്കുന്നതറിയുന്നില്ല: അവൻ സർവ്വത്ര താപത്രയത്താൽ പീഡിതനായിട്ടും സകുടുംബാസക്തനാകയാൽ ആ ദുഃഖം അറിയുന്നില്ല. മടുത്തു മാറുന്നില്ല.

ബുദ്ധിയുള്ളവർക്കെല്ലാം ആലോചിച്ചാലറിയാമെങ്കിലും എല്ലാവരും അതിനു കഠിനപ്രയത്നം ചെയ്യുന്നു. ഇതും മായയാകുന്നു.

രാവും പകലും മൃത്യു ഭൂമിയിൽ ചരിച്ചുകൊണ്ടിരിക്കുന്നു.[1] എന്നാൽ നാം ചിരഞ്ജീവികളായിരിക്കുമെന്നു നാം വിശ്വസിക്കയും ചെയ്യുന്നു. ലോകത്തിൽ അത്യാശ്ചര്യകരമായ സംഗതിയെന്താണെന്നു പണ്ടു യുധിഷ്ഠിരമഹാരാജാവിനോടു ചോദിക്കയുണ്ടായി. അതിന് അദ്ദേഹം മറുപടി പറഞ്ഞു; ''എവിടെ നോക്കിയാലും ജീവികൾ മരിക്കുന്നതു നിത്യവും കാണാം. എന്നിട്ടും തങ്ങൾക്കു മരണമില്ലെന്നാണ് മനുഷ്യർ വിചാരിക്കുന്നത്. ഇതിലധികം ആശ്ചര്യകരമായിട്ടെന്തുണ്ട്?[2] ഇതും മായയാകുന്നു.

നമ്മുടെ ബുദ്ധിയുടെയും ജ്ഞാനത്തിൻെറയും കാര്യത്തിലെന്നു വേണ്ട, ജീവിതത്തിൻെറ ഏതു വശത്തും ഈ പരസ്പരവിരോധം സാർവ്വത്രികമായുണ്ട്. ഒരു രാജ്യത്തുണ്ടാകുന്ന ദോഷങ്ങളെ പരിഹരിപ്പാൻ ഒരു നേതാവു പുറപ്പെടുന്നു. അദ്ദേഹം കണ്ട ദോഷങ്ങളെ പരിഹരിച്ചുകഴിയുമ്പോഴേക്ക് വേറെ ആയിരം ദോഷങ്ങൾ പുതുതായി പൊന്തിക്കാണുന്നു. ഈ ദോഷപരിഹാരശ്രമങ്ങളെല്ലാം പഴയ വീടു നന്നാക്കുന്നതുപോലെയാണ്. ഒരു വശം ശരിപ്പെടുത്തുമ്പോഴേക്ക് മറ്റൊരു വശം പൊടിയാറാകുന്നു. ഇന്ത്യയിൽ ഞങ്ങളുടെ പരിഷ്കാരവാദികൾ ഇപ്പോൾ വിധവകൾക്കു വിവാഹം വിലക്കിയതിലുള്ള ദോഷത്തെ പഴിച്ചു പ്രസംഗിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലാകട്ടെ വിവാഹമില്ലായ്മയാണ് വലിയ ദോഷം. ഒരു പുറത്തു വിവാഹം കഴിക്കാത്തവർ കഷ്ടപ്പെടുന്നു: അവരെയും സഹായിക്കണം. ഇത് ഒരുവിധം മാറാവ്യാധിയായ വാതംപോലെയാണ്: തലയിൽനിന്നിളക്കിയാൽ ഉടലിൽ കടക്കും: അവിടെ നിന്നാട്ടിയാൽ കാലിലേക്കെത്തും. പരിഷ്കാരികൾ പുറപ്പെടുന്നു, ''വിദ്യയും വിത്തവും സംസ്കാരവും

1 മൃത്യുനാഭ്യാഹതോ ലോകോ ജരയാ പരിവാരിതഃ
അമോഘാ രാത്രയശ്ചാപി നിത്യമായാന്തി യാന്തി ച
മൃത്യുർജരാ ച വ്യാധിശ്ച ദുഃഖം ചാനേകകാരണം
അനുഷക്തം യദാ ദേഹേ കിം സ്വസ്ഥ ഇവ തിഷ്ഠസി?
അഹോരാത്രമയേ ലോകേ ജരാരൂപേണ സംസരൻ
മൃത്യുർഗ്രസതി ഭൂതാനി പവനം പന്നഗോ യഥാ.
(മ.ഭാ.ശാ. 175.9, 23: 298.30)

ലോകം മൃത്യുവിനാൽ ആക്രമിക്കപ്പെട്ടിരിക്കുന്നു: ജര ഇതിനെ വളഞ്ഞിരിക്കുന്നു. നിത്യവും രാത്രികൾ വിട്ടുവീഴ്ചയില്ലാതെ വന്നുംപോയുമിരിക്കുന്നു. മൃത്യുവും ജരയും വ്യാധിയും, അനേകപ്രകാരം വരുന്ന ദുഃഖങ്ങളും, ദേഹത്തെ തുടർന്നു പിടികൂടിയിരിക്കെ അങ്ങ് സ്വസ്ഥനെപ്പോലെ നിൽക്കുന്നതെന്ത്? അഹോരാത്രമയമായ ലോകത്തിൽ ജരാരൂപത്തിൽ സർവത്ര നടന്ന്, മൃത്യു, പാമ്പ് കാറ്റ് വിഴുങ്ങുംപോലെ സർവഭൂതങ്ങളെയും വിഴുങ്ങുന്നു.

2 മ.ഭാ. വനം 313. 115 (പു. 57, ച.2)

ചുരുക്കം ചിലരുടെ കയ്യിൽമാത്രമായിരിക്കരുത്: അവ സാർവ്വജനീനങ്ങളായിരിക്കണം,'' അവർ പ്രസംഗിക്കുന്നു: അങ്ങനെയാക്കുവാൻ കഴിവതും പരിശ്രമിക്കയും ചെയ്യുന്നു. അതു ഫലത്തിൽ വരുമ്പോൾ ചിലർക്ക് അധികം സൗഖ്യമുണ്ടായേക്കാം: എന്നാൽ സംസ്ക്കാരം വർദ്ധിക്കുമ്പോൾ ഇന്ദ്രിയസുഖം ചുരുങ്ങുന്നു. സുഖജ്ഞാനത്തോടൊപ്പം ദുഃഖജ്ഞാനവുമുണ്ട്, അപ്പോൾ നാം ഏതു വഴിക്കു പോകും? നാം അനുഭവിക്കുന്ന ഭൗതികസുഖത്തിൻെറ ലേശാംശംപോലും വേറൊരിടത്ത് അത്രമാത്രം ഭൗതികദുഃഖത്തിനു കാരണമാകുന്നുണ്ട്. അതു പ്രകൃതിനിയമമാണ്. യൗവനദശയിൽ ഇതത്ര വെളിവായിക്കാണില്ലായിരിക്കാം. പ്രായം ചെന്ന് കുറേ കഷ്ടപ്പാടുകൾ അനുഭവിച്ചവർക്ക് ഇതു ബോധപ്പെടും. ഇതും മായയത്രേ. ഇതെല്ലാമിങ്ങനെ രാപ്പകൽ നടന്നുകൊണ്ടിരിക്കുന്നു. ഇതിനൊരു യുക്തി കണ്ടെത്തുക അസാദ്ധ്യം. എന്തുകൊണ്ട്? ചോദ്യംതന്നെ യുക്തിപൂർവ്വകം ചോദിക്കാവുന്നതല്ല. അതുകൊണ്ട് അതിനു യുക്തിയോ സമാധാനമോ ഉണ്ടാവുകയുമില്ല. എന്തുകൊണ്ട് എന്നും എങ്ങനെ എന്നും വസ്തുസ്ഥിതിയിൽ ഇല്ല. അത് ഉണ്ട് എന്നുമാത്രം നാം കാണുന്നു. നമുക്കു വേറെ ഗതിയില്ല. അതിനെ യഥാവിധേ ഗ്രഹിക്കാനോ അതിൻെറ യഥാർത്ഥചിത്രം മനസ്സിൽ വരക്കാനോ പോലും നമുക്കു കഴിവില്ല. അങ്ങനെയിരിക്കെ അതിനൊരു സമാധാനം നാമെങ്ങനെ കാണും?

ഈ ജഗത്തിൻെറ വാസ്തവാവസ്ഥയുടെ, ഇതെങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു എന്നതിൻെറ, വിവരണമത്രേ മായ.[1] ഈ സംഗതികൾ കേൾക്കുമ്പോൾ ജനങ്ങൾ ഭയപ്പെടുന്നതു സാധാരണമാണ്. നാം ധീരൻമാരായിരിക്കതന്നെ വേണം. സംഗതികൾ ഒളിച്ചുവെയ്ക്കുകയല്ല അവയുടെ നിവൃത്തിക്കുള്ള വഴി. മുയലിനെ നായാടുമ്പോൾ അതു തല പൂഴ്ത്തി രക്ഷപ്പെട്ടു എന്നു കരുതുന്നത് നിങ്ങൾക്കറിയാമല്ലോ. (നമുക്കു വിഷമങ്ങൾ നേരിടുമ്പോൾ) നാം ശുഭപ്രതീക്ഷയെ ശരണം പ്രാപിക്കുമ്പോൾ നമുക്കു മുയലിൻെറ സ്വഭാവംതന്നെയാണ്. അതുകൊണ്ട് കാര്യനിവൃത്തി വരുന്നില്ല. വിഷമതകളെപ്പറ്റി വിചാരിക്കുന്നതും പറയുന്നതും തെറ്റാണെന്നൊരു പക്ഷമുണ്ട്. ആ പക്ഷക്കാർ ഏറെയും ലൗകികസുഖാനുഭവങ്ങൾ പലതും ഉള്ളവരാണെന്നു നോക്കിയാൽ കാണാം. ഈ രാജ്യത്ത് (ഇംഗ്ലണ്ടിൽ) അശുഭദൃക്കാകാൻ വളരെ പ്രയാസം. ലോകം എത്ര വിസ്മയകരമായി പൊയ്ക്കൊണ്ടിരിക്കുന്നു, എന്തൊരഭിവൃദ്ധി എന്നാണ് ഇവിടെ ഓരോരുത്തനും പറയുന്നത്. അവനവൻെറ നില, അവനവൻെറ ലോകം. പഴയ

1 മായാം തു പ്രകൃതിം വിദ്യാൻമായിനം ച മഹേശ്വരം
തസ്യാവയവഭൂതൈസ്തു വ്യാപ്തം സർവമിദം ജഗത്. (ശ്വേ. 4.10)

പ്രകൃതിയെ മായയെന്നും മഹേശ്വരനെ മായിയെന്നും അറിയുക. അവൻെറ അവയവങ്ങളായിട്ടുള്ളവയെക്കൊണ്ട് ഈ ജഗത്തു മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു.

ചോദ്യങ്ങളും പുറപ്പെടുന്നുണ്ട്. (ലോകത്തിൽ ശരിയായ മതം ഏത്?) അതു ക്രിസ്തുമതംമാത്രം! എന്തുകൊണ്ട്? ആ മതക്കാർക്കാണ് ഐശ്വര്യം! എന്തബദ്ധം! ആ വാദം ആ മതത്തെ ഖണ്ഡിക്കയാണ് ചെയ്യുന്നത്. ക്രിസ്ത്യൻമാർക്ക് ഐശ്വര്യമുണ്ടാകുന്നതു ക്രിസ്ത്യൻമാരല്ലാത്തവർക്കു ദാരിദ്ര്യമുണ്ടാക്കിയിട്ടാണ്. ഭോക്താവിനു ഭോജ്യം വേണം. ലോകമാകെ ക്രിസ്തുമതമായി എന്നു വിചാരിക്കുക. അപ്പോൾ ചില ക്രിസ്ത്യൻരാജ്യക്കാർ ദരിദ്രരായിരിക്കും. ക്രിസ്ത്യൻമാർക്ക് ഇരയാകാൻ ക്രിസ്ത്യരല്ലാത്തവർ അപ്പോൾ ഉണ്ടായിരിക്കയില്ലല്ലോ. അതുകൊണ്ട് ആ ന്യായം സ്വന്തം വാദത്തെത്തന്നെ ഖണ്ഡിക്കുന്നു. മൃഗങ്ങൾ സസ്യം തിന്നുന്നു. മനുഷ്യർ മൃഗങ്ങളെ തിന്നുന്നു, എന്നുമാത്രമോ, കഷ്ടാൽ കഷ്ടതരം, മനുഷ്യൻ മനുഷ്യരെത്തന്നെ തിന്നുന്നു: തന്നിലെളിയതു തനിക്കിര. ഇതു സർവ്വത്ര നടന്നുകൊണ്ടിരിക്കുന്നു. ഇതും മായയാകുന്നു. ഇതിനു പരിഹാരമെന്ത്? നിത്യവും പല സമാധാനങ്ങളും കേൾക്കുന്നുണ്ട്: എല്ലാം ഒടുവിൽ ശുഭമാകുമെന്നു പറയുന്നു. അതങ്ങനെ ആകുമെന്നുതന്നെ വിചാരിക്കുക, എന്നാൽ നൻമ വരുത്തുന്നതു പൈശാചികമായിട്ടു വേണമോ? നല്ല വഴിയേതന്നെ നൻമ വരുത്തിക്കൂടേ? ഈ പൈശാചികമാർഗ്ഗങ്ങളിൽക്കൂടെ പോകണമോ? ഇന്നുള്ള മനുഷ്യരുടെ സന്താനങ്ങൾ സുഖികളാകുമത്രേ! എന്നാൽ ഇന്ന് ഈ കഷ്ടപ്പാടുകളെല്ലാം എന്തിന്? ആ പറയുന്നത് ഒരു സമാധാനമല്ല. ഇതും മായയാകുന്നു. പിന്നെയും പറയുന്നു, പരിണാമക്രമത്തിൽ തിൻമ തള്ളിനീക്കപ്പെടുകയും നിരന്തരം തള്ളിനീക്കപ്പെട്ട തിൻമ നിശ്ശേഷമകന്ന് അവസാനം നൻമമാത്രം ലോകത്തിൽ ശേഷിക്കുകയും ചെയ്യുമെന്ന്. ഇതു കേൾപ്പാൻ വളരെ സുഖമുണ്ട്: ലൗകിക ഭോഗവിഷയങ്ങൾ വേണ്ടുവോളമുള്ളവരും, അരിഷ്ടങ്ങളോടു നിത്യവും മല്ലിടേണ്ടാത്തവരും, പരിണാമമെന്നു പറയുന്ന ഈ ചക്രത്തിന്നടിയിൽപ്പെട്ടു ഞെരുങ്ങാത്തവരുമായ ജനങ്ങൾക്ക് ഈ വാദം അഭിമാനകരവുമാവാം. അങ്ങനെയുള്ള ഭാഗ്യവാൻമാർക്ക് അതു നല്ലതും സുഖപ്രദവുംതന്നെ. അവർക്കു ബഹുജനങ്ങൾ കഷ്ടപ്പെട്ടാലെന്ത്? നശിച്ചുപോയാലെന്ത്? അതു കണക്കിൽ കൂട്ടാനില്ല, നിസ്സാരം. വളരെ നല്ലത്: എന്നാൽ ഈ വാദം ആദ്യന്തം യുക്തിവിഹീനമാണ്. ഒന്നാമത്, വാദത്തിന്നടിസ്ഥാനമായി അതിലടങ്ങിയ സംഗതി ഇതത്രേ; നൻമയെന്നും തിൻമയെന്നും പ്രത്യക്ഷപ്പെട്ടുകാണുന്നത് രണ്ടു കേവല പദാർത്ഥങ്ങളാണ്. രണ്ടാമത്, അതിനേക്കാളുമേറെ യുക്തിശൂന്യമായ സംഗതി: നൻമയെന്നുള്ളത് വർദ്ധിച്ചുകൊണ്ടും തിൻമയെന്നുള്ളതു ക്ഷയിച്ചുകൊണ്ടും ഇരിക്കും. അങ്ങനെ പരിണാമമെന്ന് അവർ പറയുന്ന നിയമത്തിൻെറ പ്രവർത്തനത്താൽ തിൻമ പുറംതള്ളപ്പെട്ടു നിശ്ശേഷം ഇല്ലാതാകുന്ന ഒരു കാലം വരികയും, അപ്പോൾ നൻമമാത്രം ശേഷിക്കുകയും ചെയ്യും. ഇതു പറയുവാൻ വളരെ എളുപ്പം, എന്നാൽ തിൻമയുടെ ആകത്തുക കുറഞ്ഞുവരുമെന്ന് എങ്ങനെ തെളിയിക്കാം? കാടൻെറ കാര്യമെടുക്കുക. അവന് മനസ്സംസ്കാരമെ

ന്തെന്നറിഞ്ഞുകൂടാ, ഗ്രന്ഥം വായിപ്പാനറിഞ്ഞുകൂടാ, എഴുത്ത് എന്തെന്നു കേട്ടിട്ടേ ഇല്ല. അവനു കഠിനമായ ഒരു മുറിവേൽക്കട്ടെ, വളരെ വേഗം സ്വാസ്ഥ്യം കിട്ടുന്നു. നമ്മൾ, ഒരു കോറലേറ്റാൽ മതി, മരിക്കും. യന്ത്രങ്ങൾ ചുരുങ്ങിയ വിലയ്ക്കു സാധനങ്ങൾ ഉണ്ടാക്കുന്നു: അതു വഴിക്ക് അഭിവൃദ്ധിയും പരിഷ്കാരവുമുണ്ടാകുന്നു. എന്നാൽ അതോടൊപ്പം ലക്ഷോപലക്ഷം ജനങ്ങൾ ഞെരിഞ്ഞുപോകുന്നു. ഒരുവൻ ധനികനാകുവാൻവേണ്ടി അനേകായിരം ജനങ്ങൾ ദാരിദ്ര്യത്തിൽ താണുതാണു പോകുന്നു, വലിയ ജനവിഭാഗങ്ങൾ അടിമപ്പെടുന്നു. ലോകം ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. മൃഗപ്രായമനുഷ്യൻ ഇന്ദ്രിയങ്ങളിൽ ജീവിക്കുന്നു. അവനു വേണ്ടുവോളം തിന്നാൻ കിട്ടാഞ്ഞാൽ ദുഃഖമായി, അഥവാ വല്ല പരിക്കും പറ്റിപ്പോയാലും അവൻ ദുഃഖിക്കും. അവൻെറ സുഖവും ദുഃഖവും ഇന്ദ്രിയങ്ങളിൽ ആരംഭിക്കുകയും അവസാനിക്കുകയും ചെയ്യുന്നു. അവനു പുരോഗതിയുണ്ടാകുമ്പോൾ, അയാളുടെ സുഖപരിധി വിസ്തൃതമാകും. അതോടൊപ്പം ദുഃഖപരിധിയും. കാട്ടുമനുഷ്യന് അസൂയയെന്തെന്നറിഞ്ഞുകൂടാ. കോടതിക്കു പോകുക, നികുതി കൊടുക്കുക, സ്വജനങ്ങൾക്കു തെറ്റുകാരനാവുക, മനുഷ്യൻെറ നീചത്വം കണ്ടുപിടിച്ചിട്ടുള്ള സർവ്വദ്രോഹങ്ങളിലുംവെച്ച് അതികഠിനവും പരഹൃദയരഹസ്യങ്ങളെ ചൂഴ്ന്നുനോക്കുന്നതുമായ പീഡനഭരണത്തിനു വിധേയനാവുക, ഇതൊന്നും കാട്ടുമനുഷ്യന്നറിഞ്ഞുകൂടാ. എത്രയോ വൃഥാജ്ഞാനവും എത്രയോ ഗർവ്വവും വെച്ചുകൊണ്ടു മനുഷ്യൻ മറ്റേതൊരു ജീവിയെക്കാളും ആയിരം മടങ്ങു ക്രൂരനാകുന്നതെങ്ങനെയെന്ന് അവന്നറിഞ്ഞുകൂടാ. ഇങ്ങനെയാണ്, നാം ഇന്ദ്രിയങ്ങളെ കടന്ന് ഉയർന്ന് സുഖസംവേദനശക്തി സമ്പാദിക്കുംതോറും ഏറിയ ദുഃഖസംവേദനശക്തിയും സമ്പാദിക്കേണ്ടിയിരിക്കുന്നത്. ഞരമ്പുകൾ സൂക്ഷ്മതരങ്ങളും സംവേദനക്ഷമങ്ങളുമായിത്തീരുന്നു. മൂഢനായ സാധാരണമനുഷ്യനെ ശകാരിച്ചാൽ അവനൊന്നുമില്ല, കണക്കിനൊരു പ്രഹരം അവൻ സഹിക്കയുമില്ല. ഇത് എല്ലാ ജനസമുദായങ്ങളിലും കാണാം. എന്നാൽ പരിഷ്കൃതമനുഷ്യൻ ഒരൊറ്റ നിന്ദാവാക്കും സഹിക്കില്ല, അയാളുടെ സിരകൾ അതിസൂക്ഷ്മങ്ങളായിരിക്കുന്നു. അയാളുടെ സുഖസംവേദനത്തോടൊപ്പം ദുഃഖസംവേദനവും വർദ്ധിച്ചിരിക്കുന്നു. ഇതു പരിണാമവാദിക്ക് അത്ര അനുകൂലമായ തെളിവല്ല. സുഖസംവേദനം കൂടുന്നത്ര ദുഃഖസംവേദനവും കൂടും. എന്നു മാത്രമല്ല, ചില സംഗതികളിൽ ഒരു സുഖസംവേദനം ഇരട്ടിക്കുമ്പോൾ ദുഃഖസംവേദനം ഇരട്ടിക്കിരട്ടിയാകും എന്നുകൂടി എനിക്കു തോന്നുന്നു.ꣳ

ꣳ സുഖാദ്ബഹുതരം ദുഃഖം ജീവിതേ നാത്ര സംശയഃ
സ്നിഗ്ദ്ധത്വം ചേന്ദ്രിയാർത്ഥേഷു മോഹാൻമരണമപ്രിയം
പരിത്യജതി യോ ദുഃഖം സുഖം ചാപ്യുഭയം നരഃ
അഭ്യേതി ബ്രഹ്മ സോഽത്യന്തം ന തം ശോചന്തി പണ്ഡിതാഃ.

(മ.ഭാ. ശാ. 330.16,17)

പുരോഗമിച്ചുകൊണ്ടിരിക്കുന്ന നമുക്കറിയാം, നമ്മുടെ പുരോഗതി എത്രയധികമോ അത്രയധികം നമുക്കു സുഖപഥങ്ങളും ദുഃഖപഥങ്ങളും ഒരുപോലെ തുറുന്നുവരുന്നുണ്ടെന്ന്. ഇതും മായയാകുന്നു.

ഇങ്ങനെ മായ എന്നത്, ലോകസ്വഭാവത്തിന് ഒരു സമാധാനം കണ്ടതല്ലെന്നും, ലോകസ്ഥിതിയുടെ ഒരു വിവരണം[1] മാത്രമാണെന്നും കാണാം. ഒരു പരസ്പരവൈരുധ്യമാണ് ജീവിതത്തിന് അടിസ്ഥാനമായി കാണുന്നത്: ഈ ഭയങ്കരവൈരുധ്യത്തിൽക്കൂടിയേ നമുക്കു ഗതിയുള്ളു. നൻമയുള്ളേടത്തു തിൻമയുണ്ട്, തിൻമയുള്ളേടത്തു നൻമയുമുണ്ട്: ജീവനുള്ളേടത്ത് അതിൻെറ നിഴൽപോലെ മരണവുമുണ്ടാവണം. ചിരിച്ചതിനു കരയണം: കരഞ്ഞതിന് ഒരിക്കൽ ചിരിക്കയും വേണം. ഇതാണ് ലോകസ്വഭാവമെന്നു പറയുന്നതു മാത്രമത്രേ മായ. ഈ സ്ഥിതിക്കു പരിഹാരവുമില്ല. തിൻമയില്ലാതെ നൻമമാത്രമുള്ളതും ചിരിക്കാനല്ലാതെ കരയാൻ വഴിവെയ്ക്കാത്തതുമായ ഒരു സ്ഥലം (സ്വർഗ്ഗം) ഉണ്ടാകുമെന്ന് നമുക്ക് എളുപ്പത്തിൽ സ്വപ്നം കാണാം. വസ്തുസ്വഭാവം നോക്കിയാൽ അത് അസംഭാവ്യമാണ്. എന്തുകൊണ്ടെന്നാൽ ഈ നിലയ്ക്കു മാറ്റം വരാൻ നിവൃത്തിയില്ല. ഒരു ചിരി ചിരിപ്പിക്കുവാനുള്ള ശക്തിയെവിടെയുണ്ടോ അവിടെ കണ്ണുനീർ തൂകിപ്പാനുള്ള ശക്തിയും ഒളിച്ചിരിപ്പുണ്ട്. സുഖോൽപ്പാദനശക്തിയുള്ളേടത്ത് ദുഃഖോൽപ്പാദനശക്തിയും നിഗൂഢമായുണ്ട്.

ഇങ്ങനെ വേദാന്തദർശനം സുഖൈകദർശിയല്ല, ദുഃഖൈകദർശിയുമല്ല. അത്, രണ്ടും വർണ്ണിച്ചിട്ട്, ഉള്ള പാടു നോക്കിക്കൊള്ളുക[2] എന്നേ പറയുന്നുള്ളു. സുഖദുഃഖങ്ങളും ഗുണദോഷങ്ങളും കലർന്നിരിക്കുന്നതാണ് ലോകം. അതിൽ ഒന്നു വർദ്ധിപ്പിക്കുമ്പോൾ മറ്റേതും വർദ്ധിക്കും. കേവലം നൻമയെന്നോ കേവലം തിൻമയെന്നോ ഉള്ള ഭാവനയേ അസംബന്ധം. അങ്ങനെയൊരു സ്ഥിതി ഒരു കാലത്തും ഉണ്ടാവില്ല. ഇങ്ങനെ പരീക്ഷിക്കുമ്പോൾ വലിയൊരു രഹസ്യം വെളിപ്പെടുന്നു. നൻമയും തിൻമയും പരസ്പരബന്ധമില്ലാത്ത വെവ്വേറെ പദാർത്ഥങ്ങളല്ല. ഇതു നൻമ, കേവലം നൻമ എന്നു വേർതിരിക്കത്തക്ക ഒരു പദാർത്ഥവും ലോകത്തിലില്ല. അതുപോലെ ഇതു തിൻമ, കേവലം തിൻമ എന്നു പറയാവുന്നതായും ഒന്നുമില്ല. നല്ല

ഈ ജീവിതത്തിൽ സുഖത്തേക്കാൾ വളരെ കൂടുതലാണ് ദുഃഖം, സംശയമില്ല. തെറ്റിദ്ധാരണകൊണ്ട് ഇന്ദ്രിയാർത്ഥങ്ങളിലുള്ളു സ്നേഹഭാവം – അതാണ് സുഖമെന്നു പറഞ്ഞുവരുന്നത് – ആകട്ടെ, അപ്രിയമായ മരണമാണ്. അതുകൊണ്ട്, ആരാണോ സുഖദുഃഖങ്ങൾ രണ്ടും വേണ്ടെന്നുവെയ്ക്കുന്നത്, അവൻ അനന്തബ്രഹ്മത്തെ നേരിട്ടു പ്രാപിക്കുന്നു. അവനെക്കുറിച്ചു ജ്ഞാനികൾ ശോചിക്കുന്നില്ല. (മറ്റെല്ലാവരും ശോച്യൻമാർതന്നെ.)

1 പ്രകൃത്യൈവ ച കർമാണി ക്രിയമാണാനി സർവശഃ (ഗീ. 13.29)

ത്രിഗുണാത്മികമായ പ്രകൃതി (ഭഗവാൻെറ മായാശക്തി)യെക്കൊണ്ടാണ് സർവപ്രകാരമായ കർമ്മങ്ങളും ചെയ്യപ്പെടുന്നത്.

2 ഗീ. 2.56 (പു.11, ചു.1 നോക്കുക)

തെന്ന് ഈ നിമിഷത്തിൽ തോന്നുന്നതു ചീത്തയെന്ന് അടുത്ത നിമിഷത്തിൽ തോന്നും. ഒരാൾക്കു സുഖപ്രദമായ വസ്തുതന്നെ മറ്റൊരാൾക്ക് അസുഖപ്രദം. കുട്ടിയെ പൊള്ളിക്കുന്ന തീതന്നെ പട്ടിണിക്കാരനു നല്ല ഭക്ഷണം വേവിച്ചുകൊടുക്കും. സുഖസംവേദനം തരുന്ന സിരകൾതന്നെ ദുഃഖസംവേദനവും തരുന്നു. അങ്ങനെയിരിക്കെ, ദോഷനിവാരണത്തിന് ഒറ്റവഴി ഗുണനിവാരണംതന്നെ, മറ്റില്ല. മരണമില്ലാതാക്കുവാൻ ജനനവുമില്ലാതാക്കണം. മൃതിയില്ലാതെ ജീവിതം ദുഃഖമില്ലാതെ സുഖം എന്നെല്ലാം പറയുന്നതു പരസ്പരവിരോധം. ഒന്നോടു ചേർന്നേ മറ്റേതു നിൽക്കൂ: രണ്ടും ഒരേ വസ്തുവിന്റെ രൂപാന്തരങ്ങൾ മാത്രം.ക്ല നല്ലതെന്ന് എനിക്ക് ഇന്നലെ തോന്നിയിരുന്നത്, ഇന്നങ്ങനെ തോന്നുന്നില്ല. എന്റെ ജീവിതത്തിൽ ഓരോ കാലത്തുണ്ടായിരുന്ന ലക്ഷ്യങ്ങൾ ഈ വസ്തുത തെളിയിക്കുന്നു. ഒരു കാലത്ത് ഞാനാഗ്രഹിച്ചത്, ഒരു ജോഡി മികച്ച കുതിരകളെ തെളിക്കുന്ന കുതിരക്കാരനാകണമെന്നാണ്. പിന്നീട്, ഒരുതരം മധുരപലഹാരം ഉണ്ടാക്കുവാൻ അറിഞ്ഞാൽ മുഴുഭാഗ്യമായി എന്നു വിചാരിച്ചിരുന്നു. പിന്നീടൊരു കാലത്ത് ഭാര്യയും മക്കളും ധാരാളം സമ്പത്തുമുണ്ടായാൽ പൂർണ്ണസൗഖ്യമാകും എന്നും കരുതിയിരുന്നു. ഇന്ന് അതുകളെപ്പറ്റി ആലോചിക്കുമ്പോൾ എനിക്കു ചിരി വരുന്നു. അതെല്ലാം എത്ര ബാലിശം, എന്തു വിഡ്ഢിത്തം എന്ന് ഇപ്പോൾ തോന്നുന്നു. 'ഞാൻ' എന്ന വ്യക്തിഭാവം ഉപേക്ഷിപ്പാൻ നമുക്കിപ്പോൾ വലിയ ഭയമുണ്ട്. എന്നാൽ 'ആ വിധം ഒരു ഭയഭാവനയുണ്ടായിരുന്നുവല്ലോ!' എന്നോർത്ത് ചിരിക്കുന്ന ഒരു കാലം വരും എന്ന് വേദാന്തം പറയുന്നു. ഈ ശരീരം നീണാൾ നിലനിർത്തണം, സുഖമായിരിക്കണം എന്നു നാമോരോരുത്തനും ഇപ്പോൾ വിചാരിക്കുന്നു: എന്തു വിഡ്ഢിത്തമാണ് വിചാരിച്ചിരുന്നതെന്ന് ഇതിനെപ്പറ്റി വിചാരിക്കുന്ന ഒരു കാലവും നമുക്കു വരാം. ഇങ്ങനെയിരിക്കെ ഒരിക്കലും തമ്മിലിണങ്ങാത്ത വിരുദ്ധഭാവങ്ങളുടെ മദ്ധ്യത്തിലാണ് നമ്മുടെ സ്ഥിതി. സത്തല്ല, അസത്തല്ല: സുഖമല്ല, ദുഃഖമല്ല: അതുകളുടെ ഒരു കലർപ്പ്, അതിലാണ് നാം വർത്തിക്കുന്നത്. എന്നാൽപ്പിന്നെ വേദാന്തവും തത്ത്വജ്ഞാനവും മതവും മറ്റുമെന്തിന്? അതുമല്ല, സൽകർമ്മംതന്നെ എന്തിന്? നൻമ ചെയ്യുമ്പോൾ തിൻമയുണ്ടാകും, സുഖത്തിനു യത്നിക്കുമ്പോൾ ദുഃഖവും നിശ്ചയമായും ഉണ്ടാകും: പിന്നെ നൻമയ്ക്കു വേണ്ടി യത്നിക്കുന്നതെന്തിന് ആരും ചോദിക്കും. അതിന് ഇങ്ങനെ സമാധാനം പറയാം. ഒന്നാമത്, ദുഃഖശമനത്തിനു കർമ്മം ചെയ്തേ കഴിയൂ. സ്വസുഖപ്രാപ്തിക്ക് അതേ മാർഗ്ഗമുള്ളൂ. ഇതു നമുക്കനുഭവപ്പെടും. ബുദ്ധിയുള്ളവർ ഇതു കാലേകൂട്ടി കാണും: ബുദ്ധി കുറഞ്ഞവർ കുറേക്കാലം ചെന്നശേഷം കാണും. ഏറിയ കഷ്ടങ്ങൾ

ക്ല അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജുന. (ഗീ 9–19)

അർജുന, അമൃതവും സത്തും അസത്തും ഞാൻതന്നെയാണ്.

അനുഭവിച്ചേ മന്ദബുദ്ധികൾ അതു കണ്ടെത്തൂ. ബുദ്ധിശാലികൾ അത്ര കഷ്ടപ്പെടുന്നതിനുമുമ്പേ കണ്ടെത്തും. രണ്ടാമത്, ഇത്ര പരസ്പരവിരുദ്ധമായ മിശ്രസ്ഥിതി കടന്നുകേറുവാൻ വിഹിതമായ കർമ്മം ചെയ്കയേ വഴിയുള്ളു. ഈ ജീവിതസ്വപ്നം തകർത്ത് ദേഹനിർമ്മാണ കർമ്മം അവസാനിപ്പിക്കുന്നതുവരെ നമുക്കു പ്രപഞ്ചം നിലനിൽക്കും,[1] നൻമതിൻമകളെന്ന രണ്ടു ശക്തികളും അതിനെ നിലനിർത്തിപ്പോരും. ആ പാഠം നാം പഠിക്കണം. അതിനു വളരെ കാലം ചെല്ലും. (തത്ത്വജ്ഞാനപരമായി) ജർമ്മനിയിൽ ഒരു പരിശ്രമം നടന്നു, അപരിമിതം പരിമിതമായിത്തീർന്നിരിക്കുന്നു എന്ന സിദ്ധാന്തത്തിൻമേൽ ഒരു തത്ത്വദർശനം സ്ഥാപിപ്പാൻ. ഇംഗ്ലണ്ടിലും അതുണ്ടായിട്ടുണ്ട്. ഈ തത്ത്വജ്ഞാനികളുടെ സിദ്ധാന്തം പരീക്ഷിച്ചാൽ അതിൽ അന്തർഭവിച്ചുകാണുന്ന സംഗതി, അപരിമിതമായ വസ്തു ഈ ജഗദ്രൂപത്തിൽ സ്വയം പ്രകാശിപ്പാൻ ഉദ്യമിക്കുന്നുവെന്നും, ആ ഉദ്യമം ഒരു കാലത്ത് പൂർണ്ണമായി ഫലിക്കുമെന്നുമാണ്. ഇവിടെ, അപരിമിതം, സ്വയം പ്രകാശം എന്നും മറ്റുമുള്ള പദങ്ങളാണ് ഉപയോഗിച്ചിട്ടുള്ളത്. അതെല്ലാം വളരെ നന്നായി. എന്നാൽ പരിമിതത്തിൽ അപരിമിതം പൂർണ്ണമായി പ്രകാശിക്കുമെന്ന സിദ്ധാന്തത്തിനു യുക്തിയുണ്ടോ എന്നു തത്ത്വാന്വേഷികൾ ചോദിക്കാതിരിക്കില്ലല്ലോ? അപരിമിതവും അദ്വിതീയവുമായ വസ്തു പരിമിതമായി ഈ ജഗത്തായിത്തീരുന്നത് ഉപാധികൾകൊണ്ടുമാത്രം. ഏതൊന്ന് ഇന്ദ്രിയങ്ങളാലോ മനസ്സാലോ ബുദ്ധിയാലോ നമുക്ക് അറിവാകുന്നുവോ, അത് അപരിമിതമാകുമെന്നു പറയുന്നതു തീരെ അസംബന്ധം. അത് ഒരു കാലത്തും സംഭാവ്യമല്ല.

അപരിമിതവസ്തു പരിമിതത്തിൽക്കൂടി പ്രകാശിച്ചുനോക്കുന്നു എന്ന് വേദാന്തദർശനവും സമ്മതിക്കുന്നു.[2] എന്നാൽ അതു സാദ്ധ്യമല്ലെന്ന് അനുഭവപ്പെടുമെന്നും, അപ്പോൾ അതു നിവർത്തിച്ചു മടക്കയാത്ര

1 സർവവ്യവഹാരാണാമേവ പ്രാഗ്ബ്രഹ്മാത്മതാവിജ്ഞാനാത് സത്യത്വോപപത്തേഃസ്വപ്നവ്യവഹാരസ്യേവ പ്രാക്തു ബ്രഹ്മാത്മത്വദർശനാദ്വിയദാദിപ്രപഞ്ചോ വ്യവസ്ഥിതരൂപോ ഭവതി. തയാ ചാവിദ്യാ ബാധ്യതേ, തതശ്ചാവിദ്യാധ്യസ്തഃ സകലോऽയം നാമരൂപപ്രപഞ്ചഃ സ്വപ്നപ്രപഞ്ചവത് പ്രവിലീയതേ.

(ബ്ര.സൂ.ശം.ഭാ. 2.1.14, 3.4.21)

ഉണരുന്നതിനുമുമ്പു സ്വപ്നവ്യവഹാരത്തിനെന്നപോലെ, ബ്രഹ്മാത്മതാവിജ്ഞാനത്തിനുമുമ്പു സർവവ്യവഹാരങ്ങൾക്കും സത്യത്വമുള്ളതുകൊണ്ട് സമസ്തപ്രപഞ്ചത്തിനും മായാത്വം (വ്യാവഹാരികമായ വില) മാത്രമേയുള്ളു. ബ്രഹ്മാത്മത്വദർശനത്തിനുമുമ്പ് ആകാശാദിപ്രപഞ്ചം അങ്ങനെതന്നെ നിലകൊള്ളുന്നു. വിദ്യകൊണ്ട് അവിദ്യ മായുന്നതോടെ അവിദ്യാകല്പിതമായ ഈ നാമരൂപപ്രപഞ്ചം സകലവും സ്വപ്നപ്രപഞ്ചംപോലെ തീരെ വിലയിക്കുന്നു.

2 അനപായോപജനധർമ്മകചൈതന്യമാത്മൈവ നാമരൂപാദ്യുപാധിധർമ്മൈഃ പ്രത്യവഭാസതേ. (പ്ര. ശം. ഭാ. 6.2)

തുടങ്ങുമെന്നും, നിവൃത്തി[1]പരമായ ഈ പ്രയാണമാണ് ത്യാഗവൈരാഗ്യമെന്നും, അതാണ് മതത്തിൻെറ യഥാർത്ഥപ്രാരംഭമെന്നുംകൂടി വേദാന്തദർശനം പറയുന്നു. ഈ കാലത്ത് ത്യാഗത്തെപ്പറ്റി സംസാരിക്കുന്നതുപോലും വളരെ വിഷമം. 'അയ്യായിരം കൊല്ലമായി ചത്തുമറചെയ്തുകിടക്കുന്ന രാജ്യത്തുനിന്നു വന്ന് ത്യാഗം പ്രസംഗിക്കുന്ന മനുഷ്യൻ' എന്ന് എന്നെപ്പറ്റി അമേരിക്കയിൽവെച്ചു പറയുകയുണ്ടായി. ഇംഗ്ലണ്ടിലെ തത്ത്വജ്ഞാനികളും പക്ഷേ അങ്ങനെ പറയുന്നുണ്ടാവാം. എങ്കിലും മതമാർഗ്ഗം അതേ ഉള്ളു എന്നതു സത്യം. ത്യജിക്കുക, സന്ന്യസിക്കുക. ക്രിസ്തു എന്തു പറഞ്ഞു? ''എനിക്കു വേണ്ടി ജീവിതം ത്യജിക്കുന്നവൻ അതു കണ്ടെത്തും''[2] എന്ന്. ത്യാഗമൊന്നേ പരിപൂർണ്ണതയ്ക്കു വഴിയുള്ളൂ[3] എന്ന് അദ്ദേഹം പേർത്തും പേർത്തും പറഞ്ഞിരിക്കുന്നു. ഒരു കാലത്ത് മനസ്സ് ഈ ദീർഘദുസ്വപ്നത്തിൽനിന്നുണരും:[4] കളി വിട്ടു വീണ്ടും മാതാവിനോടണയുവാൻ കുട്ടി കൊതിക്കും. ''സുഖങ്ങൾ എത്ര അനുഭവിച്ചാലും

---

നാശം, ജൻമം എന്ന ധർമ്മങ്ങളൊന്നുമില്ലാത്ത ചൈതന്യമായ പരമാത്മാവു തന്നെയാണ് നാമരൂപാധിധർമ്മങ്ങളോടുകൂടി (ജഗത്തായി) പ്രകാശിക്കുന്നത്.

1 പ്രവൃത്മിഃ പുനരാവൃത്തിർനിവൃത്തിഃ പരമാ ഗതിഃ. (മ.ഭാ.ശാ. 217.4)

പ്രവൃത്തിയെന്നാൽ സംസാരത്തിലേക്കുതന്നെ വീണ്ടും മടങ്ങലാണ്. നിവൃത്തി പരമഗതിയായ മോക്ഷം പ്രാപിക്കലാണ്.

2 "He that loseth his life for my sake shall find it." (St. Matthew 10.39)

3 ന കർമണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശുഃ (കൈ. 1.3)

കർമ്മംകൊണ്ടോ മകനെക്കൊണ്ടോ ധനംകൊണ്ടോ അല്ല ത്യാഗംകൊണ്ടാണ് മഹാഭാഗ്യവാൻമാരായ ചിലർ അമൃതത്വം പ്രാപിച്ചത്.

ബൃ. 4.4.22 കൂടെ കാണുക (പു.60, ചു. 3)

മനസ്സിനുറപ്പും ഇന്ദ്രിയങ്ങൾക്കൊതുക്കവും നേടി ബ്രഹ്മപദം പ്രാപിക്കാനുള്ള വഴി ചോദിച്ച ശുകന് അച്ഛനായ വ്യാസൻ വാൽസല്യപൂർവം ഉപദേശിക്കുന്നതാണിത്;–

നാന്യത്ര വിദ്യാതപസോർനാന്യത്രേന്ദ്രിയനിഗ്രഹാത്
നാന്യത്ര സർവസംത്യാഗാത് സിദ്ധിം വിന്ദതി കശ്ചന. (മ.ഭാ.ശാ. 238. 5)

വിദ്യയും തപസ്സുമൊഴികെ ഇന്ദ്രിയനിഗ്രഹമൊഴികെ, സർവ്വവും സംത്യജിക്കുന്നതൊഴികെ, ആരും സിദ്ധി (തികവ്) നേടുന്നില്ല.

4 അനാദിമായയാ സുപ്തോ യദാ ജീവഃ പ്രബുധ്യതേ
അജമനിദ്രമസ്വപ്നമദ്വൈതം ബുധ്യതേ തദാ. (മാ.കാ. 1.16)

അനാദികാലമായി പ്രവർത്തിച്ചുവരുന്ന മായകൊണ്ട് ഉറങ്ങിക്കിടക്കുന്ന ജീവൻ എപ്പോഴോ ഉണർത്തപ്പെടുന്നത് അപ്പോൾ ജൻമ(വികാര)വും നിദ്ര(അറിയായ്മ)യും സ്വപ്ന(പിഴച്ചറി)വും ഇല്ലാതെ അദ്വൈതമായ സത്യത്തെ അറിയുന്നു.

സുഖാശ നശിക്കില്ല: നെയ്യൊഴിച്ചാൽ തീയ്യ്, ആളിക്കത്തുകയേയുള്ളൂ. സുഖം അനുഭവിക്കുന്തോറും സുഖാശ വർദ്ധിക്കും''[1] എന്ന വാക്യത്തിൻെറ തത്ത്വം മനുഷ്യൻ ക്രമത്തിൽ മനസ്സിലാക്കും. ഈ തത്ത്വം ഇന്ദ്രിയസുഖങ്ങളെ മാത്രമല്ല, ബുദ്ധിവ്യാപാരങ്ങളേയും, മനസ്സിനു വിഷയമാകുന്ന സർവ്വസുഖാനുഭവങ്ങളേയും[2] സംബന്ധിച്ചും സത്യമാണ്. സുഖങ്ങൾ നിസ്സാരം, അവയെല്ലാം മായയ്ക്കുള്ളിൽ ഇരിക്കുന്നു. മായാജാലം ഭേദിച്ചുപോവാൻ നമുക്കു കഴിവില്ല. നാം അനന്തകാലം അതിനുള്ളിൽ പാഞ്ഞുതിരിഞ്ഞാലും അവസാനം കാണില്ല.[3] ഒരല്പസുഖത്തിനു യത്നിക്കുമ്പോൾ അനല്പദുഃഖഭാരം വന്നു നമ്മുടെ മേൽ വീഴുന്നു. ഇതെന്തൊരു ഭയങ്കരാവസ്ഥ![4] ഇതിനെപ്പറ്റി

---

1 ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭി വർദ്ധതേ. (മനു. 2.94)

2 സമാധി സാധിക്കുവാൻ പോകുന്നവൻ അതിനു മുമ്പ് ഇടയിൽ വന്നുചേരുന്ന സുഖംപോലും ആസ്വദിച്ചുപോകരുത് എന്നു ശാസിച്ചിട്ട് വിവേകബുദ്ധികൊണ്ട് നിശ്ചലമായ ചിത്തം രാഗവശാൽ നിർഗ്ഗമിക്കുവാൻ തുടങ്ങിയാൽ പ്രയത്നിച്ചിട്ടും അതിനെ ആത്മാവിൽ ഏകാഗ്രമാക്കാൻ ഗൗഡപാദർ ഉപദേശിക്കുന്നു.

നാസ്വാദയേത് സുഖം തത്ര നിഃസംഗഃ പ്രജ്ഞയാ ഭവേത്
നിശ്ചലം നിശ്ചരച്ചിത്തമേകീകുര്യാത് പ്രയത്നതഃ. (മാ.കാ. 3.45)

3 ശ്രീനാരദമഹർഷി യുവാവായ ശുകന് സംസാരദുഃഖം വർണ്ണിച്ചുകൊടുക്കുന്നു;

തത്ര മൃത്യുജരാദുഃഖൈഃ സതതം സമഭിദ്രുതഃ
സംസാരേ പച്യതേ ജന്തുസ്തത് കഥം നാവബുധ്യസേ
അഹിതേ ഹിതസംജ്ഞസ്ത്വമധ്രുവേ ധ്രുവസംജ്ഞകഃ
അനർത്ഥേ ചാർത്ഥസംജ്ഞസ്ത്വം കിമർത്ഥം നാവബുധ്യസേ.
പുത്രദാരകുടുംബേഷു സക്താഃ സീദതി ജന്തവഃ
സരഃപങ്കാർണവേ മഗ്നാ ജീർണാ വനഗജാ ഇവ.
മഹാജാലസമാകൃഷ്ടാൻ സ്ഥലേ മൽസ്യാനിവോദ്ധൃതാൻ
സ്നേഹജാലസമാകൃഷ്ടാൻ പശ്യ ജന്തൂൻ സുദുഃഖിതാൻ.
(മ.ഭാ. ശാ. 329. 26,27,30,31)

ഈ സംസാരത്തിൽ മൃത്യുജരാദുഃഖങ്ങളാൽ എപ്പോഴും അനുധാവനം ചെയ്യപ്പെടുന്ന ജന്തു(ജീവൻ) വെന്തുനീറുകയാണ് ചെയ്യുന്നത്. അതു നീ അറിയാതിരിക്കുന്നതെന്ത്? നീ അഹിതത്തെ ഹിതമെന്നും അസ്ഥിരത്തെ സ്ഥിരമെന്നും അനർത്ഥത്തെ അർത്ഥമെന്നും ചെല്ലിക്കഴിയുന്നല്ലോ! നീ ഇങ്ങനെ അർത്ഥ(മോക്ഷ)ത്തെ അറിയാതെ പോകുന്നതെന്ത്? (നോക്കൂ) തടാകത്തിലെ ചെളിപ്പരപ്പിൽ അമർന്നു ചീഞ്ഞ കാട്ടാനകളെപ്പോലെ പുത്രദാരകുടുംബങ്ങളിൽ ഒട്ടിയ ജന്തുക്കളെല്ലാം ക്ലേശിച്ചു തളരുന്നു. വലിയ വല വീശി വലിച്ചുപൊക്കി കരയ്ക്കിടപ്പെട്ട മൽസ്യങ്ങളെന്നപോലെ സ്നേഹമായ വലയിൽപ്പെട്ടു പിടിക്കപ്പെട്ട് ജന്തുക്കൾ വളരെ ദുഃഖിക്കുന്നതു കണ്ടാലും.

4 പ്രസക്തബുദ്ധിർവിഷയേഷു യോ നരോ
ന ബുദ്ധ്യതേ ഹ്യാത്മഹിതം കദാചന
സ സർവഭാവാനുഗതേന ചേതസാ
നൃപാമിഷേണേവ ഝഷോ നിബധ്യതേ.

ആലോചിച്ചുനോക്കുമ്പോൾ ഈ മായാവാദ1മത്രേ ഉത്തമസമാധാനം, അതൊന്നേ ശരിയായുള്ളു എന്നു തോന്നുന്നു. ലോകത്തിൽ എന്തൊരു ദുഃഖഭാരം ഇരിക്കുന്നു എന്ന് നാനാരാജ്യങ്ങളിൽ സഞ്ചരിച്ചുനോക്കിയാൽ കാണാം. ദുഃഖനിവൃത്തിക്ക് ഒരു രാജ്യക്കാർ

---

നീഹാരേണ ഹി സംവീതഃ ശിശ്നോദരപരായണഃ
ജാത്യന്ധ ഇവ പന്ഥാനമാവൃതാത്മാ ന ബുധ്യതേ.

(മ.ഭാ. ശാ. 298.16,28)

വിഷയങ്ങളിൽ അത്യാസക്തൻ തനിക്കു നൻമയെന്തെന്ന് ഒരു കാലത്തും അറിയുന്നില്ല. ഇരകൊണ്ട് മീനെന്നപോലെ അവനും കുടുങ്ങിപ്പോകുന്നു. മൂടൽ മഞ്ഞുകൊണ്ട് മൂടപ്പെട്ട്, ശിശ്നവും ഉദരവുംതന്നെ ആനന്ദത്തിൻെറ പരമാസ്പദ മെന്നുറച്ച്, മനസ്സ് ചുറ്റും മൂടിക്കെട്ടിയിരിക്കയാൽ, ജൻമനാ അന്ധനെന്നപോലെ, അവൻ പോംവഴി അറിയുന്നതേയില്ല.

1 ന ഹി ബുദ്ധേർഗുണൈർവിനാ കേവലസ്യാത്മനഃ സംസാരിത്വമസ്തി. ബുദ്ധ്യുപാധി ധർമ്മാധ്യാസനിമിത്തം ഹി കർത്തൃത്വഭോക്തൃത്വാദിലക്ഷണം സംസാരിത്വമകർത്തുര ഭോക്തുശ്ചാസംസാരിണോ നിത്യമുക്തസ്യസത ആത്മനഃ.

യാവദേവ ചായം ബുദ്ധ്യുപാധിസംബന്ധസ്താവജ്ജീവസ്യ ജീവത്വം സംസാ രിത്വം ച.

ജീവോ ഹ്യവിദ്യാവേശവശാദ്ദേഹാദ്യാത്മഭാവമിവ ഗത്വാ തത്കൃതേന ദുഃഖേന ദുഃഖ്യഹമിത്യവിദ്യയാ കൃതം ദുഃഖാപഭോഗമഭിമന്യതേ.

(ബ്ര.സൂ.ശം.ഭാ. 2.3. 29,30,46)

ബുദ്ധിയുടെ (ഇച്ഛാദ്വേഷസുഖദുഃഖാദി)ഗുണങ്ങളെ വിട്ട് കേവലനായ ആത്മാ വിനു സംസാരിത്വമില്ലതന്നെ. ബുദ്ധിയാകുന്ന ഉപാധിയെയും ബുദ്ധിയുടെ ധർമ്മ ത്തെയും (തന്നിൽ) അധ്യസിക്ക(കല്പിക്ക)നിമിത്തം മാത്രമാണ്, കർത്തൃത്വം ഭോക്തൃത്വം മുതലായ ലക്ഷണത്തോടുകൂടിയ സംസാരിത്വം അകർത്താവും അഭോ ക്താവും അസംസാരിയും നിത്യമുക്തനും നശിക്കാത്ത സത്തുമായ ആത്മാവിന് (വന്നുചേരുന്നത്). ഈ ബുദ്ധ്യുപാധിയോടുള്ള (അഭിമാന) സംബന്ധം എത്രവരെ യുണ്ടോ അത്രവരെയാണ് ജീവൻെറ ജീവത്വവും സംസാരിത്വവും. ജീവൻതന്നെയും അവിദ്യാവേശവശാൽ ദേഹാദിയിൽ ആത്മഭാവം പ്രാപിച്ചിട്ടെന്നപോലെ, അതിനെ ക്കൊണ്ടുണ്ടായ ദുഃഖത്തെക്കൊണ്ട് 'ഞാൻ ദുഃഖി' എന്നിങ്ങനെ അവിദ്യകൊണ്ടു ണ്ടായ ദുഃഖാനുഭവത്തിൽ അഭിമാനിക്കുകയാണ് ചെയ്യുന്നത്.

അവിദ്യാത്മികാ ഹി ബീജശക്തിരവ്യക്തശബ്ദനിർദ്ദേശ്യാ പരമേശ്വരാശ്രയാ മായാമയീ മഹാസുപ്തിഃ, യസ്യാം സ്വരൂപപ്രതിബോധരഹിതാഃ ശേരതേ സംസാ രിണോ ജീവാഃ...... അവ്യക്താ ഹി സാ മായാ തത്ത്വാന്യത്വനിരൂപണസ്യാശക്യത്വാത്...... അവിദ്യാവത്ത്വേനൈവ ജീവസ്യ സർവഃ സംവ്യവഹാരഃ സംതതോ വർത്തതേ.

(ബ്ര.സൂ.ശം.ഭാ. 1.4.3)

അവിദ്യാസ്വരൂപിണിയാണ് (ജഗത്സൃഷ്ടിക്കുള്ള) ബീജശക്തി. 'അവ്യക്തം' എന്ന ശബ്ദംകൊണ്ട് അതിനെ പറയുന്നു. പരമേശ്വരനെ ആശ്രയിച്ചിരിക്കുന്ന ഈ അവിദ്യ, മായാമയിയായ മഹാസുപ്തി (ഗംഭീരനിദ്ര)യാണ്. ഈ അവിദ്യയിൽ സ്വരൂപത്തെപ്പറ്റി തെല്ലും ബോധമില്ലാതെ കിടക്കുകയാണ് സംസാരികളായ ജീവൻമാർ. ഈ മായ ബ്രഹ്മമാണോ മറ്റു വല്ലതുമാണോ എന്നു നിശ്ചയമായിപ്പറയാ നാവാത്തതിനാൽ അവ്യക്തംതന്നെയാണ്. അവിദ്യയുള്ളതുകൊണ്ടുമാത്രമാണ് ജീവൻെറ സർവവ്യവഹാരവും വിസ്തൃതമായി നടന്നുകൊണ്ടിരിക്കുന്നത്.

ഒരു മാർഗ്ഗമാശ്രയിക്കുന്നു: മറ്റൊരു രാജ്യക്കാർ മറ്റൊരു മാർഗ്ഗം. ഒരേ ദോഷത്തെ പരിഹരിപ്പാൻ വിവിധരാജ്യക്കാർ വിവിധമാർഗ്ഗങ്ങളിൽ പരിശ്രമിച്ചിട്ടും ദോഷനിവൃത്തി ആർക്കും ഉണ്ടായിട്ടില്ല. ദോഷം ഒരു വശത്ത് അല്പം ശമിച്ചിട്ടുണ്ടെങ്കിൽ മറ്റൊരു വശത്ത് വർദ്ധിച്ചിട്ടുമുണ്ട്. അങ്ങനെ നടക്കുന്നു. ഹിന്ദുക്കൾ ചാരിത്രശുദ്ധിക്കുവേണ്ടി ബാല്യവിവാഹം ഏർപ്പെടുത്തി. അതിൻെറ ഫലമായി അവർക്ക് ശരീരബലം ചുരുങ്ങി. എന്നാൽ ബാല്യവിവാഹം ചാരിത്രശുദ്ധിയെ വർദ്ധിപ്പിക്കുന്നില്ലെന്നു പറയുകവയ്യ. ഇതിൽ ഏതു സ്വീകാര്യം? വംശത്തിൻെറ ചാരിത്രശുദ്ധിക്കുവേണ്ടി സ്ത്രീപുരുഷൻമാരുടെ ദേഹം ദുർബ്ബലമാക്കുന്നു. ഇനി ഇംഗ്ലണ്ടിൽ നിങ്ങളുടെ കാര്യം മെച്ചമോ? അല്ല. ചാരിത്രമത്രേ വംശത്തിൻെറ ജീവൻ: ചാരിത്രഹാനിയാണ് വംശനാശത്തിൻെറ പ്രഥമലക്ഷണം എന്ന് ചരിത്രം കാണിച്ചുതരുന്നു. ചാരിത്രക്ഷയം കണ്ടുതുടങ്ങിയാൽ വംശത്തിൻെറ നാശവും കണ്ടുതുടങ്ങി. ഈ ദോഷങ്ങൾക്കു നിവൃത്തിയെന്ത്? സന്താനങ്ങൾക്കു ഭാര്യാഭർത്താക്കൻമാരെ തിരഞ്ഞെടുക്കുന്നത് മാതാപിതാക്കളായാൽ ഈ ദോഷത്തിന് അല്പം പരിഹാരമുണ്ടാകും. ഇന്ത്യയിലെ കന്യകമാർക്ക് മനോരാജ്യം കുറയും. അവരുടെ ദൃഷ്ടി അധികവും കാര്യഭാഗത്തിലാണ്. അതു നിമിത്തം അവരുടെ ജീവിതത്തിൽ കാവ്യഭംഗി കുറയും. എന്നാൽ മറുവശത്ത് വിവാഹസ്വാതന്ത്ര്യം അധികസുഖപ്രദമായി കാണുന്നുണ്ടോ? അതില്ലതാനും. ഇന്ത്യയിലെ സ്ത്രീകൾക്കു പ്രായേണ നല്ല മനസ്സുഖമുണ്ട്. അവിടെ ഭാര്യാഭർത്താക്കൻമാർ തമ്മിൽ വളരെ കലഹമുണ്ടാകുന്നില്ല. നേരേമറിച്ച് വിവാഹവിഷയത്തിൽ അതിസ്വാതന്ത്ര്യമുള്ള ഐക്യരാജ്യങ്ങളിൽ (അമേരിക്കയിൽ) തരംകെട്ട വിവാഹങ്ങളും സുഖംകെട്ട ഗൃഹങ്ങളും നിരവധിയുണ്ട്. ദുഃഖം അവിടെയും ഇവിടെയും എല്ലായിടത്തുമുണ്ട്. ഇതുകൊണ്ട് എന്തു തെളിയുന്നു? നമ്മുടെ ലൗകികാദർശങ്ങൾ ഒന്നുകൊണ്ടും വലിയ സുഖമുണ്ടാകുകയില്ല. നാമെല്ലാവരും സുഖത്തിനുവേണ്ടി കഠിനമായി പ്രയത്നിക്കുന്നു. ഒരു ഭാഗത്ത് അല്പം സുഖമുണ്ടാകുമ്പോഴേക്കും മറുഭാഗത്ത് അനല്പദുഃഖം[1] പ്രത്യക്ഷമാകുന്നു.

ഇങ്ങനെയിരിക്കെ നൻമയ്ക്കുവേണ്ടി നാം പ്രയത്നിക്കേണ്ട എന്നു വെയ്ക്കുകയോ? ഒരിക്കലുമില്ല. നാം പൂർവ്വാധികം ഉൽസാഹിച്ചു പ്രയത്നിക്കണം. എന്നാൽ ഈ ജ്ഞാനം നമുക്കുണ്ടായിരിക്കണം. അതു നമുക്കു ഭ്രാന്തില്ലാതാക്കും. ഇംഗ്ലീഷുകാരൻ ഭ്രാന്തുനിമിത്തം ഹിന്ദുക്കളെ ശപിക്കാതാകും. ഭിന്നവർഗ്ഗക്കാരുടെ ഭിന്നാചാരങ്ങളെ മാനിക്കയത്രേ വേണ്ടതെന്ന് അയാൾക്കു മനസ്സിലാകും. ഭ്രാന്തു

1 ഭോഗേ രോഗഭയം കുലേ ച്യുതിഭയം വിത്തേ നൃപാലാദ്ഭയം
മാനേ ദൈന്യഭയം ഗുണേ ഖലഭയം രൂപേ ജരായാ ഭയം
ശാസ്ത്രേ വാദിഭയം ബലേ രിപുഭയം കായേ കൃതാന്താദ്ഭയം
സർവം വസ്തു ഭയാന്വിതം ഭുവി നൃണാം വൈരാഗ്യമേവാഭയം. (വൈ.31)

ചുരുങ്ങുമ്പോൾ യഥാർത്ഥകർമ്മം ശക്തിമത്താകും. ഭ്രാന്തുള്ളവൻ കർമ്മത്തിന്നശക്തനാണ്. അവൻെറ ശക്തി മുക്കാലും ദുർവ്യയം ചെയ്തുപോകുന്നു. ശാന്തനും സമചിത്തനുമായവൻ കർമ്മകുശലനാകുന്നു. കർമ്മകൗശലം വർദ്ധിപ്പാൻ ഈ ജ്ഞാനം ഉപകരിക്കും. കാര്യസ്വഭാവം ഇതാണെന്നറിഞ്ഞാൽ പൂർവ്വാധികം ക്ഷമയുണ്ടാകും. ദുഃഖങ്ങളും ദോഷങ്ങളും കാണുമ്പോഴേയ്ക്കു മതി മറന്നുപോവില്ല. നിഴലിൻെറ പിന്നാലെ പാഞ്ഞുപോകയുമില്ല. ലോകം അതിൻെറ സ്വഭാവത്തിനൊത്തു പോയിക്കൊണ്ടിരിക്കുന്നു എന്ന ദൃഢജ്ഞാനത്താൽ നമുക്കു ക്ഷമയുണ്ടാകും.[1] ഇനി സർവ്വമനുഷ്യരും ശുദ്ധസാത്വികരായി എന്നു വിചാരിക്കുക. ആ കാലമാകുമ്പോഴേക്ക് ഇന്നുള്ള മൃഗങ്ങൾ പരിണമിച്ചു മനുഷ്യരായിവന്നിരിക്കും. അവർക്കും ഈ വിഷമപഥങ്ങളിൽക്കൂടി പോകേണ്ടിവരും. അപ്പോഴേക്കു സസ്യങ്ങൾ മൃഗങ്ങളായിവന്നിരിക്കും. ഒരു സംഗതി നിസ്സംശയമാകുന്നു. മഹാനദി സമുദ്രത്തിലേക്കു പാഞ്ഞുചെല്ലുന്നു. അതിലെ ഓരോ നീർത്തുള്ളിയും അനന്തസമുദ്രത്തിൽ ചെന്നുചേരും. അതുപോലെ ഈ ജീവിതതരംഗിണിയിൽ എന്തു കഷ്ടാരിഷ്ടങ്ങളും, സുഖാനുഭവങ്ങളും, കണ്ണീരും ചിരിയും ഉണ്ടായിരുന്നാലും നിങ്ങളും ഞാനും മൃഗങ്ങളും സസ്യങ്ങളും എന്നു വേണ്ട സർവ്വജീവാണുക്കളും പരിപൂർണ്ണതയുടെ അനന്തസമുദ്രത്തിൽ, ആ ആത്യന്തികസ്വാതന്ത്ര്യത്തിൽ, ഈശ്വരങ്കൽ, എന്നെങ്കിലും ഒരിക്കൽ ചെന്നെത്താതിരിക്കില്ല.

ഒരിക്കൽക്കൂടി ഞാൻ ആവർത്തിച്ചുപറയാം. വേദാന്തമതം സുഖവാദിയല്ല. ദുഃഖവാദിയുമല്ല. ലോകം സുഖമയമെന്നോ ദുഃഖമയമെന്നോ അതു പറയുന്നില്ല. ലോകം ആ രണ്ടിൻേറയും കലർപ്പായിത്തന്നെ ഇരിക്കും. നൻമയ്ക്കുള്ളതിനേക്കാൾ ഒട്ടും കുറയാത്ത വില തിൻമയ്ക്കുണ്ട്. തിൻമയ്ക്കുള്ളതിനെക്കാൾ കൂടുതൽ വില നൻമയ്ക്കില്ല. അവ രണ്ടും പരസ്പരം ബദ്ധമായിരിക്കുന്നു. അതാണ് ലോകം. അതറിഞ്ഞാൽ ക്ഷമയോടുകൂടി കർമ്മം ചെയ്യാം. എന്തിനു കർമ്മം ചെയ്യണം? ലോകസ്വഭാവം ഇതായിരിക്കെ നമുക്കെന്തു ചെയ്വാനുണ്ട്? നമുക്ക് അജ്ഞേയവാദികളായിക്കൂടേ? ഈ വിഷമതയ്ക്കു നിവാരണമില്ല, മായയ്ക്കപ്പുറം കടപ്പാൻ നിർവ്വാഹമില്ല; അതിനാൽ ഉള്ളതുകൊണ്ടു തൃപ്തിപ്പെട്ട്, ഉള്ള സുഖം അനുഭവിക്കുക എന്നാണ് അജ്ഞേയവാദികൾ പറയുന്നത്. ഇതിൽ ഒരു പിഴവുണ്ട് ഒരു വലിയ ഗംഭീരമായ പിഴവ്, യുക്തിശൂന്യമായ പിഴവ് എന്നുതന്നെ പറയാം. അതായത്; ജീവിതമെന്നാലെന്തെന്നാണ് നിങ്ങൾ പറയുന്നത്? ഇന്ദ്രിയപരമായ ജീവിതം എന്നു മാത്രമോ? അതു മാത്രമാ

1 സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി. (ഗീ. 3.33)

ജ്ഞാനമുള്ളവൻപോലും തൻെറ സഹജപ്രകൃതിക്കനുസരിച്ചാണ്, പ്രവർത്തിക്കുന്നത്. സർവ്വഭൂതങ്ങളും പ്രകൃതിയെ അനുസരിക്കുന്നു എന്നിരിക്കെ നിഗ്രഹം എന്തു ചെയ്യാനാണ്?

ണെങ്കിൽ നാം മൃഗങ്ങളിൽനിന്ന് ഏറെ അകന്നവരല്ല. ഇന്ദ്രിയങ്ങളിൽ മാത്രമായി ജീവിക്കുന്ന ഒരാളും ഈ സദസ്സിലില്ലെന്ന് എനിക്കു നിശ്ചയമുണ്ട്. ഈ ജീവിതം ഇന്ദ്രിയപരിധിയെക്കാൾ അധികം പരപ്പുള്ളതാണ്. നമ്മുടെ വികാരങ്ങൾ, വിചാരങ്ങൾ, ഉൽക്കർഷേച്ഛകൾ ഇവയെല്ലാം ജീവിതാംശങ്ങളല്ലേ? മഹത്തായ ഒരാദർശം പ്രാപിപ്പാൻ പരിപൂർണ്ണത സിദ്ധിപ്പാൻ, നാം ചെയ്യുന്ന കഠിനയത്നം നമ്മുടെ ജീവിതമെന്നു പറയുന്നതിൻെറ അതിപ്രധാനമായ ഒരു ഭാഗമല്ലേ? ജീവിതത്തിൻെറ സ്വാഭാവികനിലയിൽ വർത്തിച്ച് നമുക്കു സുഖിക്കുക എന്നതാണല്ലോ അജ്ഞേയവാദികളുടെ ഉപദേശം. ഒരുത്കൃഷ്ട ലക്ഷ്യത്തെ അന്വേഷിക്കുക എന്നുള്ളത് ഈ സ്വാഭാവികനിലയിൽപ്പെട്ടതല്ലേ? ജീവിതസാരംതന്നേയും പരിപൂർണ്ണതയിലേക്കുള്ള പ്രയാണമല്ലേ? അതു വിട്ടൊഴിപ്പാൻ നമുക്കു കഴിവില്ല. അതുകൊണ്ട് അജ്ഞേയവാദികളായിരിപ്പാനും നമുക്കു സാദ്ധ്യമല്ല. ഇന്നു കാണുന്നതെപ്രകാരമോ അപ്രകാരം മാത്രമാണ് ലോകസ്വഭാവം എന്നു വിചാരിപ്പാനും ന്യായമില്ല. ജീവിതത്തിൽ ആദർശങ്ങളെന്നു പറയുന്ന അംശമൊഴിച്ചു ശേഷിപ്പുള്ളതേ സത്തായുള്ളു എന്നും, ആദർശാംശം അപ്രാപ്യമായതുകൊണ്ട് അതു കയ്യൊഴിക്കയല്ലാതെ അന്വേഷിക്കേണ്ടതില്ലെന്നുമാകുന്നു അജ്ഞേയവാദികളുടെ മതം. (ഇതു സ്വീകാര്യമോ? അല്ല) ഇതാകുന്നു മായ, പ്രകൃതി, പ്രപഞ്ചം. അതിനെ കടപ്പാൻ ഏറെക്കുറെയുള്ള യത്നമത്രേ മതം[1] ഓരോന്നും. ഏറ്റവും അപരിഷ്കൃതമോ, അത്യന്തമുത്കൃഷ്ടമോ, പുരാണകഥാരൂപമോ, ദേവദൈത്യാദികളുടെയോ മഹാപുരുഷൻമാരുടെയോ കഥയുടെ രൂപത്തിലോ, ഏതു വിധമുള്ള മതമായാലും അതിന് ഈ ഉപാധികളെയെല്ലാം ഭേദിച്ച് അപ്പുറം കടക്കുക എന്ന ഒരുദ്ദേശ്യമേയുള്ളു. ചുരുക്കിപ്പറഞ്ഞാൽ ഏതൊരു മതവും മുക്തിയെ ലക്ഷ്യമാക്കിയിരിക്കുന്നു.[2]

ഞാൻ ബദ്ധനാണ്, സ്വേച്ഛയ്ക്കൊത്ത നിലയല്ല എനിക്കുള്ളത് എന്നൊരു തോന്നൽ മനുഷ്യന് അറിഞ്ഞോ അറിയാതെയോ ഉണ്ട്. കണ്ണു മിഴിച്ചു നോക്കാൻ തുടങ്ങിയ നിമിഷത്തിലേ അതു പഠിക്കുന്നു: ബദ്ധനായിരിക്കുന്നു എന്ന് ആ നിമിഷം അവൻ പഠിച്ചു. ഇതു വിട്ടു പറന്നുപോവാൻ ഉൽസുകമായി ഏതോ ഒന്ന് തൻെറ ഉള്ളിലുണ്ട്, അതിനൊപ്പം പോവാൻ ശരീരത്തിനു കഴിവില്ല: ഏതെല്ലാമോ

1 ഈ യത്നമാണ്, ന്യായ-വൈശേഷിക-സാംഖ്യ-യോഗ-മീമാംസാ-വേദാന്തങ്ങളെന്ന ആറു ദർശനങ്ങളും ശൈവ-ശാക്ത-വൈഷ്ണവതന്ത്രങ്ങളും.

2 ശ്വേ. 1.11 (പു. 14, ചു.2)

തരതി ശോകം തരതി പാപ്മാനം
ഗുഹാഗ്രന്ഥിഭ്യോ വിമുക്തോƒമൃതോ ഭവതി. (മു.3.2.9)

ബ്രഹ്മജ്ഞാനി ശോകത്തെ തരണം ചെയ്യുന്നു, പാപത്തെ (ധർമ്മാധർമ്മങ്ങളെ) കടന്നുപോകുന്നു: ബുദ്ധിയുടെ അവിദ്യാനിർമ്മിതങ്ങളായ അഭിമാനക്കെട്ടുകളിൽ നിന്നു വിട്ടുപോന്ന് അമൃതനാകുന്നു.

പരിമിതികൾ അതിനെ ചങ്ങലയ്ക്കിട്ടിരിക്കുന്നു എന്നും ആ നിമിഷത്തിലേ മനുഷ്യനു മനസ്സിലാകുന്നു. ഏറ്റവും താണതരം മതഭാവനകളിൽപ്പോലും – അതായത് ഉഗ്രമൂർത്തികളായി ക്രൂരൻമാരായി രക്തത്തിലും മദ്യത്തിലും സന്തോഷിക്കുന്നവരായി സ്വജനഗൃഹങ്ങളിൽ ചുറ്റിക്കൂടുന്ന പ്രേതങ്ങളെ ആരാധിക്കുന്നവയിൽപ്പോലും – ഈ സ്വാതന്ത്ര്യഭാവന കാണാം. അതു സർവ്വമതസാധാരണമാകുന്നു. ദേവൻമാരെ ആരാധിക്കുന്നവൻ ആ ദേവൻമാർക്ക് തങ്ങളെക്കാളേറെ സ്വാതന്ത്ര്യമുണ്ടെന്ന് സർവ്വോപരി ഭാവന ചെയ്യുന്നു: വാതിലടച്ചാലും ദേവൻമാരുടെ ഗതിക്കു തടസ്സമില്ല. ചുമരുകളും അവരെ തടയുന്നില്ല. ഈ സ്വാതന്ത്ര്യബോധമാണ് വളർന്ന് സഗുണേശ്വരഭാവനയിൽ എത്തുന്നത്. ഈ ജഗത്തിനെല്ലാം മീതെ, മായാതീതമായി ഏകനായ പുരുഷൻ[1] എന്നാണ് അതിലെ പ്രധാന ഭാവം: ഇന്ത്യയിൽ അരണ്യാശ്രമങ്ങളിൽവെച്ച് പുരാതനമഹർഷിമാർ ഈ സംഗതിയെപ്പറ്റി ചർച്ച ചെയ്യുന്നതായും, അവരിൽവെച്ചു തപോവയോവൃദ്ധൻമാർ പോലും തൃപ്തികരമായ സമാധാനം കണ്ടെത്താതിരിക്കെ ഒരു യുവാവ് എഴുന്നേറ്റു മുമ്പോട്ടു വന്ന് ''അല്ലയോ അമൃതസന്താനങ്ങളേ! ദിവ്യധാമങ്ങളിൽ നിവസിക്കുന്നവരേ! കേൾപ്പിൻ, മാർഗ്ഗം തെളിഞ്ഞിരിക്കുന്നു, ആദിത്യവർണ്ണനും തമസ്സിനപ്പുറമുള്ളവനുമായ അവനെ അറിഞ്ഞു നമുക്കു മൃത്യുവിനെ ജയിക്കാം''[2] എന്ന് ഉദ്ഘോഷിക്കുന്നതായും ഞാനെന്റെ കൺമുമ്പിൽ കാണുന്നതുപോലിരിക്കുന്നു.

ഈ മായ സർവ്വവ്യാപി, ഭയങ്കരം:[3] അതിൽക്കൂടെ വേണംതാനും കർമ്മം ചെയ്യുക. ഈ ലോകത്തിൽ നൻമമാത്രം ശേഷിക്കുമ്പോൾ കർമ്മംചെയ്തു സുഖിക്കാമെന്നു പറയുന്നതും, ഗംഗാതീരത്തിരുന്ന്

1 ഇന്ദ്രിയേഭ്യഃ പരാ ഹ്യർഥാ അർഥേഭ്യശ്ച പരം മനഃ
മനസസ്തു പരാ ബുദ്ധിർബുദ്ധേരാത്മാ മഹാൻ പരഃ.
മഹതഃ പരമവ്യക്തമവ്യക്താത് പുരുഷഃ പരഃ
പുരുഷാന്ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ. (ക. 3.10,11)

ഇന്ദ്രിയങ്ങളേക്കാൾ പരം (സൂക്ഷ്മവും ശ്രേഷ്ഠവും) ആണ് (അവയെക്കൊണ്ടറിയപ്പെടുന്ന) അർത്ഥങ്ങൾ: അർത്ഥങ്ങളേക്കാൾ പരം മനസ്സും മനസ്സിനെക്കാളും പരം ബുദ്ധിയും ബുദ്ധിയെക്കാളും പരം മഹത്തത്ത്വവും മഹത്തത്ത്വത്തേക്കാൾ പരം മായയും, മായയ്ക്കും പരൻ പുരുഷനുമാണ്. പുരുഷനും പരമായി ഒന്നുമില്ല. എല്ലാത്തിന്റെയും പരമകാഷ്ഠ (പരിസമാപ്തി) അതാണ്: എല്ലാവരുടെയും പരമ ഗതിയും അതുതന്നെ.

2 ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ ആ യേ ധാമാനി ദിവ്യാനി തസ്ഥു
വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ അയനായ.
(ശ്വേ. 2.5: 3.8)

3 'ഏഷ സർവേഷു ഭൂതേഷു ഗൂഢോഽത്മാ ന പ്രകാശതേ' (ക. 3.12)

എന്ന മന്ത്രത്തിന്റെ ഭാഷ്യത്തിൽ ശ്രീ ശങ്കരാചാര്യസ്വാമികൾ മായയെപ്പറ്റി പറയുന്നതു നോക്കുക;

ഈ ജലം മുഴുവൻ സമുദ്രത്തിലെത്തിയശേഷം നദി കടക്കാമെന്നു പറയുന്നതും തുല്യം. മായയെ അനുസരിക്കുന്നതല്ല, എതിർക്കുന്നതാണ് മാർഗ്ഗം. അറിയേണ്ട മറ്റൊരു സംഗതിയാണിത്. നാം മായയോട് സഹകരിപ്പാനല്ല ജനിച്ചത്, പൊരുതുവാനാണ്. നാം അതിന് അധിപൻമാരാണ്, എങ്കിലും സ്വയം ബദ്ധർ. ഇവിടെ ഈ 'ഗൃഹമെന്തിന്? അതു പ്രകൃതി കെട്ടിയതല്ല. ''നീ പോയി കാട്ടിലിരി!'' എന്നു പ്രകൃതി കല്പിക്കുന്നു. അപ്പോൾ മനുഷ്യൻ 'നീ പോ, ഞാനൊരു വീടുണ്ടാക്കും' എന്നു പറയുന്നു, ഉണ്ടാക്കുകയും ചെയ്യുന്നു. മനുഷ്യചരിത്രം ആകെ നോക്കിയാൽ അതു പ്രകൃതിനിയമങ്ങളെ – നിയമങ്ങളെന്നാണ് പറയുക – അതിക്രമിപ്പാനുള്ള നിരന്തരശ്രമമാണെന്നും ഒടുവിൽ മനുഷ്യൻ വിജയിയാകുന്നുവെന്നും കാണാം. അന്തർലോകത്തിലും അതുന്നെ. മൃഗസ്വഭാവവും ദിവ്യസ്വഭാവവും തമ്മിൽ, ഇരുട്ടും വെളിച്ചവും തമ്മിൽ, യുദ്ധം നടക്കുന്നു. അവിടേയും മനുഷ്യൻ വിജയിക്കുന്നു. പ്രകൃതിയെ വെട്ടിത്തുറന്ന്[1] മനുഷ്യൻ വിമുക്തനാകുന്നു. ഇങ്ങനെ വേദാന്തികൾ മായയ്ക്ക

ഏഷ പുരുഷഃ സർവേഷു ബ്രഹ്മാദിസ്തംബപര്യന്തേഷു ഭൂതേഷു ഗൂഢഃ സംവൃതോ ദർശനശ്രവണാദികർമ്മാ അവിദ്യാമായാച്ഛന്നോഽത ഏവ ആത്മാ ന പ്രകാശത ആത്മത്വേന കസ്യചിത്. അഹോ അതിഗംഭീരാ ദുരവഗാഹ്യാ വിചിത്രാ ചേയം മായാ യദയം സർവോ ജന്തുഃ പരമാർത്ഥതഃ പരമാർഥസതത്ത്വോഽച്യേവം ബോധ്യമാനോഽഹം പരമാത്മേതി ന ഗൃഹ്ണാതി, അനാത്മാനം ദേഹേന്ദ്രിയാദി സംഘാതമാത്മനോ ദൃശ്യമാനമപി ഘടാദിവദാത്മത്വേനാഹമമുഷ്യ പുത്ര ഇത്യനുച്യമാനോഽപി ഗൃഹ്ണാതി. നൂനം പരസ്യൈവ മായയാ മോമുഹ്യമാനഃ സർവോ ലോകോ ബംഭ്രമീതി. (ക. ശം.ഭാ. 3.12)

ഈ (സമസ്തജഗത്തിൻെറയും പരമകാഷ്ഠയും പരമഗതിയുമായ) പുരുഷൻ ബ്രഹ്മാവു മുതൽ പുല്ലുവരെയുള്ള സർവ്വഭൂതങ്ങളിലും ഗൂഢനായി, മൂടപ്പെട്ട്, കാണൽ കേൾക്കൽ മുതലായ കർമ്മങ്ങളോടുകൂടി അവിദ്യ (ആത്മാവിനെ അറിയായ്ക)യെന്ന മായകൊണ്ടു മറഞ്ഞു നിലകൊള്ളുന്നു. അതുകൊണ്ട് ആർക്കും ആത്മാവ് ആത്മാവെന്ന നിലയ്ക്കു വെളിപ്പെടുന്നില്ല. അഹോ! അതിഗംഭീരവും ഇറങ്ങിക്കയറാൻ വളരെ കഷ്ടമുള്ളതും വിചിത്രവുമാണ് ഈ മായ! എന്തെന്നാൽ സർവജന്തുവും പരമാർത്ഥത്തിൽ പരമാർത്ഥസത്യമാണ് എങ്കിലും, ആണെന്ന് അറിയിച്ചിട്ടും, 'ഞാൻ പരമാത്മാവാണ്' എന്ന നില കൈക്കൊള്ളുന്നില്ല: അനാത്മാവായ ദേഹേന്ദ്രിയാദിസംഘാതം, കുടം മുതലായവയെപ്പോലെ കാണപ്പെടുന്നതായിരുന്നിട്ടും, ആത്മാവായി, ഞാൻ ഇന്നയാളിൻെറ പുത്രൻ എന്നു പറഞ്ഞുകൊടുക്കാതിരുന്നാൽപ്പോലും, ഗ്രഹിക്കപ്പെടുകയും ചെയ്യുന്നു. തീർച്ചയായും പരമപുരുഷൻെറ മായകൊണ്ട് തികച്ചും തെറ്റിദ്ധരിച്ചുകൊണ്ടുതന്നെ സർവലോകവും ഭയങ്കരമായി ഭ്രമിക്കുകയാണ്.

1 ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർന ച സംപ്രതിഷ്ഠാ
അശ്വത്ഥമേനം സുവിരൂഢമൂല-
മസംഗശസ്ത്രേണ ദൃഢേന ഛിത്വാ. (ഗീ. 15.3)

ഈ സംസാരത്തിൻെറ ഒരു രൂപം ഇവിടെ അപ്രകാരം കാണാൻ കിട്ടുന്നില്ല. (എന്തെന്നാൽ സ്വപ്നം, മരീച്യുദകം, മായ, ഗന്ധർവനഗരം എന്നിവയ്ക്കൊപ്പം

പ്പുറത്തു മായാബദ്ധമല്ലാതെ ഒന്നുണ്ടെന്നു കണ്ടിരിക്കുന്നു.[1] അതിനെ പ്രാപിച്ചാൽപ്പിന്നെ മായാബന്ധമില്ല. ഈ സംഗതി ഏതെങ്കിലും രൂപത്തിൽ എല്ലാ മതത്തിലുമുണ്ട്. വേദാന്തത്തിൽ അതു മതത്തിന്റെ ആരംഭമാണ്, അവസാനമല്ല എന്നേ വ്യത്യാസമുള്ളു. സ്രഷ്ടാവും ജഗത്പാലകനും മായാധീശനുമായ ഈശ്വരൻ എന്നു പറയുന്നത് വേദാന്തദർശനത്തിന്റെ പരിസമാപ്തിയല്ല, ആരംഭമേ ആകുന്നുള്ളു.[2] ഈ ആശയം വളർന്നുവളർന്ന്, മുമ്പു ബഹിഃസ്ഥിതനെന്നു കരുതിയ ആ ഈശ്വരൻ അന്തഃസ്ഥനാണെന്നും, അതു തന്റെ സ്വന്തം

---

കണ്ടിരിക്കെക്കാണാതാകുന്നതാണ് സംസാരം). ഇത് എന്നൊടുങ്ങുമെന്നോ എങ്ങനെ തുടങ്ങിയെന്നോ എങ്ങനെ നിലനിൽക്കുന്നുവെന്നോ ആർക്കും പിടികിട്ടുന്നില്ല. നല്ലതുപോലെ വേരുറച്ചിട്ടുള്ള ഈ (സംസാരമെന്ന) അശ്വത്ഥത്തെ, (പുത്ര–വിത്ത–ലോകേഷണാദികളിൽ) അസംഗം എന്ന (അധ്യാത്മസാധനാഭ്യാസംകൊണ്ട്) മൂർച്ചയേറിയ വാളുകൊണ്ടു മുറിച്ചിട്ട് (പരമപദത്തെ അറിയേണ്ടതാണ്.)

മഹായോഗിയായ ഭീഷ്മർ യുധിഷ്ഠിരന് മായാബന്ധച്ഛേദനമാർഗ്ഗം ഉപദേശിക്കുന്നു;

രാഗം മോഹം തഥാ സ്നേഹം കാമം ക്രോധം ച കേവലം
യോഗാച്ഛിത്വാ തതോ ദോഷാൻ പഞ്ചൈതാൻ പ്രാപ്നുവന്തി തത്.
യഥൈവാനിമിഷാഃ സ്ഥൂലാ ജാലം ഛിത്വാ പുനർജലം
പ്രാപ്നുവന്തി തഥാ യോഗാസ്തത്പദം വീതകല്മഷാഃ.
യഥാ ച ശകുനാഃ സൂക്ഷ്മം പ്രാപ്യ ജാലമരിന്ദമ
തത്ര സക്താ വിപദ്യന്തേ മുച്യന്തേ ച ബലാന്വിതാഃ.
കർമ്മജൈർബന്ധനൈർബദ്ധാസ്തദ്വദ്യോഗാഃ പരംതപ
അബലാ വൈ വിനശ്യന്തി മുച്യന്തേ ച ബലാന്വിതാഃ.
(മ.ഭാ.ശാ. 300.11,12,17,18)

രാഗാദിപഞ്ചദോഷങ്ങളെ യോഗംകൊണ്ടു ഛേദിച്ച് യോഗികൾ പരമാത്മപദം പ്രാപിക്കുന്നു – വലിയ മൽസ്യങ്ങൾ വല പൊട്ടിച്ച് വീണ്ടും ജലാശയത്തെ പ്രാപിക്കുന്നതുപോലെ. വളരെ സൂക്ഷ്മമായ കെണിയിൽപ്പെട്ട് അതിൽത്തന്നെ ആസക്തരായ പക്ഷികൾ നശിച്ചുപോകുന്നു: ബലമുള്ളവ പൊട്ടിച്ചുപോരുന്നു. അതുപോലെ കർമ്മങ്ങളെക്കൊണ്ടുണ്ടായ കെട്ടുകളിൽ കുടുങ്ങി ബലമില്ലാത്തവർ തീരെ നശിക്കുകയും യോഗബലമുള്ളവർ രക്ഷപ്പെടുകയും ചെയ്യുന്നു.

1 ശ്വേ. 3.8.

വിശ്വരൂപധരനായ നാരായണൻ നാരദനോടു പറയുന്നു;

മായാ ഹ്യേഷാ മയാ സൃഷ്ടാ യൻമാം പശ്യസി നാരദ
സർവഭൂതഗുണൈർയുക്തം നൈവം ത്വം ജ്ഞാതുമർഹസി.
(മ.ഭാ. ശാ. 339. 44)

നാരദ, സർവഭൂതങ്ങളുടെയും ഗുണങ്ങളോടുകൂടിയവിധം നീ കാണുന്ന ഈ വിശ്വരൂപം എന്റെതന്നെ സൃഷ്ടിയായ മായയാണ്. ഞാൻ പരമാർത്ഥത്തിൽ ഇപ്രകാരമാണെന്നു നീ ധരിച്ചുപോകരുത്. (മായാതീതമാണ് എന്റെ സ്വരൂപം).

2 അവ്യക്തം ക്ഷേത്രമിത്യുക്തം തഥാ സത്ത്വം തഥേശ്വരഃ
അനീശ്വരമതത്ത്വം ച തത്ത്വം തത് പഞ്ചവിംശകം. (മ.ഭാ.ശാ. 306. 41)

ആത്മാവുതന്നെയാണെന്നും വേദാന്തി കണ്ടെത്തുന്നു.[1] സ്വതവേ മുക്തനായവൻ ഉപാധികൾ നിമിത്തം താൻ ബദ്ധനാണെന്നു തെറ്റിദ്ധരിച്ചു എന്നേ ഉള്ളു.[2]

---

അവ്യക്തമാണ് ക്ഷേത്രം. അതുപോലെ ബുദ്ധിയും, അങ്ങനെതന്നെ ഈശ്വരനും കൂടി അവ്യക്തം (പ്രകൃതി, മായ) ആണ്. ഈശ്വരനല്ല, ഇരുപത്തിനാലു തത്ത്വങ്ങളുമല്ല, ഇരുപത്തഞ്ചാം തത്ത്വമായ പരമാർത്ഥവസ്തു.

1 ബൃഹച്ച തദ്ദിവ്യമചിന്ത്യരൂപം
സൂക്ഷ്മാച്ച തത് സൂക്ഷ്മതരം വിഭാതി
ദൂരാത് സുദൂരേ തദിഹാന്തികേ ച
പശ്യത്സ്വിഹൈവ നിഹിതം ഗുഹായാം. (മു. 3.1.7)

നിരതിശയമഹിമയുള്ളതും സ്വയംപ്രകാശവും അചിന്ത്യരൂപത്തോടുകൂടിയതും (ആകാശാദി)സൂക്ഷ്മവസ്തുക്കളേക്കാൾ സൂക്ഷ്മവുമായ ബ്രഹ്മം വിവിധം പ്രകാശിക്കുന്നു. അത് അറിവില്ലാത്തവർക്ക് അത്യന്തം ദൂരദൂരവും അറിവുള്ളവർക്കാകട്ടെ ആത്മസ്വരൂപേണ ഇവിടെ ശരീരത്തിൽത്തന്നെ നിലകൊള്ളുന്നതുമാണ്: കാണാൻ കഴിവുള്ളതുമാകുന്നു. ചേതനങ്ങളായവയിലെല്ലാം അതു ബുദ്ധിഗുഹയിൽത്തന്നെ, അവിദ്യയിൽ, ഒളിഞ്ഞുവിളങ്ങുന്നു.

2 ഉപാധിതന്ത്രോ ഹി ജീവ ഇത്യുക്തം. (ബ്ര.സൂ. ശം.ഭാ. 2.3.49)

ന ഹി ബുദ്ധേർഗുണൈർവിനാ കേവലസ്യാത്മനഃ സംസാരിത്വമസ്തി.
(ടി. 2.3.29)

വിവേകാവിവേകമാത്രേണൈവാത്മനോƒശരീരത്വം സശരീരത്വം ച....... തസ്മാദ് യദവിദ്യാപ്രത്യുപസ്ഥാപിതമപാരമാർത്ഥികം ജൈവം രൂപം കർത്തൃഭോക്തൃ രാഗദ്വേഷാദിദോഷകലുഷിതമനേകാനർഥയോഗീ തദ്വിലയനേന തദ്വിപരീത മപഹതപാപ്മത്വാദിഗുണകം പാരമേശ്വരം സ്വരൂപം വിദ്യയാ പ്രതിപദ്യതേ, സർപ്പാദിവിലയനേനേവ രജ്ജ്വാദിൻ. (ടി. 1.3.19)

ഉപാധിക്കു വശപ്പെട്ട ആത്മാവിനെ ജീവനെന്നു പറയുന്നു. ബുദ്ധിയുടെ ഗുണങ്ങളെക്കൊണ്ടല്ലാതെ കേവലനായ ആത്മാവിനു സംസാരിത്വമില്ല. വിവേകവും അവിവേകവുംകൊണ്ടുമാത്രമാണ് ആത്മാവിന് അശരീരത്വമെന്ന മോക്ഷവും സശരീരത്വമെന്ന ബന്ധവും. അതുകൊണ്ട്, അവിദ്യകൊണ്ടു വന്നു കൂടിയതും പരമാർത്ഥമല്ലാത്തതും ജീവസംബന്ധവുമായ രൂപം – കർത്തൃത്വം, ഭോക്തൃത്വം, രാഗം, ദ്വേഷം മുതലായവകൊണ്ടു കലങ്ങി അനേകം അനർത്ഥങ്ങളോടു ചേർന്ന അത് – വിലയിപ്പിച്ച് അതിനു വിപരീതവും പാപം തട്ടാത്തതും മറ്റുമായ ഗുണങ്ങളോടുകൂടിയ പരമേശ്വരസംബന്ധമായ സ്വന്തം രൂപം വിദ്യകൊണ്ടു പ്രാപിക്കുന്നു – സർപ്പാദികളെ വിലയിപ്പിച്ചു രജ്ജ്വാദികളെ പ്രാപിക്കുന്നതുപോലെ.

# അധ്യായം 7

## മായയും ഈശ്വരഭാവനാപരിണാമവും

(ലണ്ടൻ പ്രസംഗം, 1896 ഒക്ടോബർ 20)

വേദാന്തത്തിൻെറ മൂലതത്ത്വങ്ങളിലൊന്നെന്നു പറയാവുന്ന മായാവാദം അതിൻെറ ബീജാവസ്ഥയിൽ വേദസംഹിതകളിൽപ്പോലും കാണുന്നുണ്ട്. ആ വാദം മാത്രമല്ല, ഉപനിഷത്തുകളിൽ മുളച്ചുതഴച്ച നിലയിൽ കാണുന്ന ഭാവനകളെല്ലാംതന്നെ ഏതെങ്കിലും രൂപത്തിൽ സംഹിതകളിൽ കാണാം. ഇത്രയും നാം മനസ്സിലാക്കീട്ടുണ്ടല്ലോ. മായാവാദസ്വരൂപം നിങ്ങളിൽ മിക്കപേർക്കും പരിചിതമായിട്ടുണ്ട്. സാധാരണജനങ്ങൾ അതിനെ മിഥ്യാഭ്രമം എന്നു തെറ്റിദ്ധരിക്കാറുണ്ടെന്നും, ജഗത്തു മായയാണെന്നു പറയുമ്പോൾ അവിടെയും അതിനു മിഥ്യയെന്നാണർത്ഥം കല്പിക്കാറുള്ളതെന്നും നിങ്ങൾക്കറിയാം. അതിന് illusion എന്ന ഇംഗ്ലീഷ് പരിഭാഷ ഉചിതമോ ശരിയോ അല്ല. അത് ഒരു സിദ്ധാന്തവുമല്ല: ജഗത്തിൻെറ സ്ഥിതിയെന്ത് എന്ന വിവരണം മാത്രമാണ്;ஐ അതു ശരിയായി

---

ஐ അദ്വൈതവേദാന്തത്തിൻെറ മുഖ്യപ്രമാണഗ്രന്ഥമായ ബ്രഹ്മസൂത്രശങ്കരഭാഷ്യത്തിൻെറ ഉപോദ്ഘാതവും സുപ്രസിദ്ധവുമായ അധ്യാസഭാഷ്യത്തിൽ ജഗദ്വ്യവഹാരക്രമത്തെ ഇങ്ങനെ വർണ്ണിക്കുന്നു;–

തമേതമവിദ്യാഖ്യമാത്മാനാത്മനോരിതരേതരാധ്യാസം പുരസ്കൃത്യ സർവേ പ്രമാണപ്രമേയവ്യവഹാരാ ലൗകികാ വൈദികാശ്ച പ്രവൃത്താഃ, സർവാണി ച ശാസ്ത്രാണി വിധിപ്രതിഷേധപരോക്ഷാണി. കഥം പുനരവിദ്യാവദ്വിഷയാണി പ്രത്യക്ഷാദീനി പ്രമാണാനി ശാസ്ത്രാണി ചേതി? ഉച്യതേ, ദേഹേന്ദ്രിയാദിഷ്വഹം മമാഭിമാനരഹിതസ്യ പ്രമാതൃത്വാനുപപത്തൗ പ്രമാണപ്രവൃത്ത്യനുപപത്തേഃ. ന ഹീന്ദ്രിയാണ്യനുപാദായ പ്രത്യക്ഷാദിവ്യവഹാരഃ സംഭവതി. ന ചാധിഷ്ഠാനമന്തരേണേന്ദ്രിയാണാം വ്യവഹാരഃ സംഭവതി. ന ചാനധ്യസ്താത്മഭാവേന ദേഹേന കശ്ചിദ് വ്യാപ്രിയതേ. ന ചൈതസ്മിൻ സർവസ്മിന്നസതി അസംഗസ്യാത്മനഃ പ്രമാതൃത്വമുപപദ്യതേ. ന ച പ്രമാതൃത്വമന്തരേണ പ്രമാണപ്രവൃത്തിരസ്തി. തസ്മാദവിദ്യാവദ്വിഷയാണ്യേവ പ്രത്യക്ഷാദീനി പ്രമാണാനി ശാസ്ത്രാണി ച......

അധ്യാസോ നാമ അതസ്മിംസ്തദ്ബുദ്ധിരിത്യവോചാമ. തദ്യഥാ പുത്രഭാര്യാദിഷു വികലേഷു സകലേഷു വാ അഹമേവ വികലഃ സകലോ വേതി ബാഹ്യധർമാനാത്മന്യധ്യസ്യതി: തഥാ ദേഹധർമാൻ – സ്ഥൂലോ*f*ഹം കൃശോ*f*ഹം, ഗൗരോ*f*ഹം – തിഷ്ഠാമി, ഗച്ഛാമി, ലങ്ഘയാമി ചേതി. തഥേന്ദ്രിയധർമ്മാൻ – മൂകഃ, കാണഃ, ക്ലീബഃ, ബധിരഃ അന്ധോ*f*ഹമിതി. തഥാന്തഃകരണധർമാൻ–കാമസങ്കല്പവിചികിത്സാധ്യവസായാദീൻ. ഏവമഹം പ്രത്യയിനമശേഷസ്വപ്രചാരസാക്ഷിണി പ്രത്യഗാത്മന്യധ്യസ്യ, തം ച പ്രത്യഗാത്മാനം സർവസാക്ഷിണം തദ്വിപര്യയേണാന്തഃകരണാദിഷ്വധ്യസതി. ഏവമയമനാദിരനന്തോ നൈസർഗികോ*f*ധ്യാസോ മിഥ്യാപ്രത്യയരൂപഃ കർത്തൃത്വഭോക്തൃത്വപ്രവർത്തകഃ സർവലോകപ്രത്യക്ഷഃ. അസ്യാനർഥഹേതോഃ പ്രഹാണായ, ആത്മൈകത്വവിദ്യാപ്രതിപത്തയേ, സർവേ വേദാന്താ ആരഭ്യന്തേ.

മനസ്സിലാകണമെങ്കിൽ സംഹിതകളിലെ ആ ബീജാവസ്ഥതൊട്ടു തുടങ്ങുകയും വേണം. ദേവൻമാർ എന്ന ഭാവനയുടെ ഉൽപത്തിയും നാം കണ്ടു. ശക്തൻമാരായ സത്വങ്ങൾ എന്നു മാത്രമാണ് ആദിയിൽ അവരെപ്പറ്റിയുണ്ടായിരുന്ന ഭാവന. അതിൽ കവിഞ്ഞ് ഒന്നുമുണ്ടായിരുന്നില്ലെന്നു നമുക്കറിയാം. അവരുടെ ചില കർമ്മങ്ങൾ നമുക്കു ജുഗുപ്സാവഹമാണെന്നു പുരാണങ്ങൾ നോക്കുമ്പോൾ കാണുന്നുണ്ട്: അവ ഗ്രീക്കുകാരുടെയോ ഹീബ്രുക്കളുടെയോ പേർഷ്യക്കാരുടെയോ ആരുടേതായാലും വേണ്ടില്ല. എന്നാൽ ആ പഴയ ഗ്രന്ഥങ്ങൾ വായിക്കുന്ന നാം പത്തൊമ്പതാം നൂറ്റാണ്ടുകാരാണെന്നും, ആ ദേവൻമാർ അനേകായിരം സംവൽസരം മുമ്പുണ്ടായിരുന്നവരാണെന്നും നാം തീരെ വിസ്മരിച്ചുപോകുന്നു. ആ ദേവൻമാരുടെ ഭക്തൻമാർ അവരെപ്പോലിരുന്നതുകൊണ്ട് അവരുടെ സ്വഭാവത്തിൽ ഒരു ചേർച്ച

ഇപ്രകാരം അവിദ്യയെന്നു പറയപ്പെടുന്ന ഇതിനെ – ആത്മാവിൻെറയും അനാത്മാവിൻെറയും അന്യോന്യാധ്യാസത്തെ – മുൻനിർത്തിയാണ് ലൗകികങ്ങളും വൈദികങ്ങളുമായ സർവ്വപ്രമാണപ്രമേയവ്യവഹാരങ്ങളും വിധി – പ്രതിഷേധമോക്ഷപരങ്ങളായ സർവ്വശാസ്ത്രങ്ങളും പ്രവർത്തിക്കുന്നത്. അതെങ്ങനെ – പ്രത്യക്ഷാദികളായ പ്രമാണങ്ങളും ശാസ്ത്രങ്ങളും അവിദ്യയുള്ളവർക്കു വിഷയങ്ങളാണെന്നോ? പറയാം: ദേഹേന്ദ്രിയാദികളിൽ ഞാൻ, എൻെറ എന്നഭിമാനമില്ലാത്തവനു പ്രമാതൃത്വം (പ്രമാണങ്ങളെക്കൊണ്ട് അറിയുന്നവൻെറ അവസ്ഥ) ഇല്ലായ്കയാൽ പ്രമാണങ്ങളെക്കൊണ്ടു പ്രവൃത്തിയില്ല. ഇന്ദ്രിയങ്ങളെ കൈക്കൊള്ളാതെ പ്രത്യക്ഷാദിവ്യവഹാരം സംഭവിക്കുന്നില്ല. അധിഷ്ഠാനം (ഇരിപ്പിടം) ഇല്ലാതെ ഇന്ദ്രിയങ്ങൾക്കു വ്യവഹാരം ഉണ്ടാകുന്നില്ല. ദേഹത്തിൽ ആത്മഭാവം അധ്യസിക്കാതെ ആരും വ്യാപരിക്കുന്നുമില്ല. ഇതെല്ലാമില്ലാതെ അസംഗനായ ആത്മാവിനു പ്രമാതൃത്വം ചേരുന്നതുമല്ല. ത്തപ്രമാതൃത്വത്തെ വിട്ട് പ്രമാണപ്രവൃത്തിയുമില്ല. അതുകൊണ്ട് അവിദ്യയുള്ളവർക്കുമാത്രം വിഷയങ്ങളാണ് പ്രത്യക്ഷാദികളായ പ്രമാണങ്ങളും ശാസ്ത്രങ്ങളും.

അധ്യാസമെന്നാൽ അതല്ലാത്തതിൽ അതെന്ന നിശ്ചയമെന്ന് ഞങ്ങൾ പറയുന്നു. അതെങ്ങനെയെന്നാൽ പുത്രഭാര്യാദികൾ വികലൻമാരോ സകലപൂർണ്ണൻമാരോ ആകുമ്പോൾ, ഞാൻതന്നെ വികലൻ അല്ലെങ്കിൽ സകലൻ എന്ന് ബാഹ്യധർമ്മങ്ങൾ ആത്മാവിൽ അധ്യസിക്കുന്നു. അതുപോലെ ദേഹധർമ്മങ്ങളെയും – ഞാൻ സ്ഥൂലനാണ് ഞാൻ കൃശനാണ്, ഞാൻ വെളുമ്പനാണ് – ഞാൻ നിൽക്കുന്നു, നടക്കുന്നു, ചാടുന്നു എന്നിങ്ങനെ. അപ്രകാരം ഇന്ദ്രിയധർമ്മങ്ങളെ ഞാൻ ഊമ, ഒറ്റക്കണ്ണൻ, നപുംസകം, ചെകിടൻ, കുരുടൻ എന്നീവിധം. അതുപോലെ അന്തഃകരണധർമ്മങ്ങളെ – കാമ–സങ്കല്പ–സംശയ–നിശ്ചയാദികളെ ഇങ്ങനെ ഞാൻ എന്ന തോന്നൽകാരനെ സർവമനോവൃത്തികളുടെയും സാക്ഷിയായ പ്രത്യഗാത്മാവിൽ അധ്യസിച്ചിട്ട് ആ പ്രത്യഗാത്മാവിനെ, സർവസാക്ഷിയെ, മറിച്ച്, അന്തഃകരണാദികളിലും അധ്യസിക്കുന്നു. ഇപ്രകാരം അനാദിയും അനന്തവും നൈസർഗ്ഗികവും തെറ്റിദ്ധാരണയുടെ രൂപത്തിലുള്ളതുമായ ഈ അധ്യാസം (ജീവൻമാരുടെ) കർത്തൃത്വത്തെയും ഭോക്തൃത്വത്തെയും പ്രവർത്തിപ്പിക്കുന്നതായി സർവലോകപ്രത്യക്ഷമാണ്. അനർത്ഥഹേതുവായ ഈ തെറ്റിദ്ധാരണയുടെ ഉൻമൂലനാശത്തിന് ആത്മാവൊന്നേയുള്ളു എന്ന പരമാർത്ഥജ്ഞാനത്തെ പ്രാപിക്കുവാൻവേണ്ടിയാണ് സർവവേദാന്തങ്ങളും ആരംഭിക്കുന്നത്.

കേടും അവർക്ക് തോന്നിയിരുന്നില്ല: ഒരു ഭയങ്കരത്വവും അവർ കണ്ടിരുന്നില്ല. ഈ സംഗതിയും നാം വിസ്മരിക്കുന്നു. ഇവിടെ ഒരു കാര്യം ഞാൻ പറഞ്ഞുവെയ്ക്കാം. നാം ആജീവനാന്തം പഠിക്കേണ്ട ഒരു പാഠമുണ്ട്. നമ്മുടെ സ്വന്തം ആദർശങ്ങൾകൊണ്ടാണ് നാം അന്യരെ ഗണിക്കാറുള്ളത്, അതു ശരിയല്ല. ഒരാളെ ഗണിക്കുന്നത് അയാളുടെ സ്വന്തം ആദർശങ്ങളനുസരിച്ചുവേണം, മറ്റൊരാളുടേതനുസരിച്ചല്ല. ഈയൊരു തെറ്റു സഹജീവികളോടുള്ള പെരുമാറ്റത്തിൽ നമുക്ക് അടിക്കടി പറ്റാറുണ്ട്. അന്യരുടെ ദേവൻമാരെ നമ്മുടെ ദേവൻമാരോടും അന്യരുടെ ആദർശങ്ങളെ നമ്മുടെ ആദർശങ്ങളോടും അന്യരുടെ ഉദ്ദേശ്യങ്ങളെ നമ്മുടെ ഉദ്ദേശ്യങ്ങളോടും ഒപ്പിച്ചുകൊണ്ടാണു നാം നോക്കാറുള്ളത്. ഇതിൽനിന്നു മാത്രമാണ് നമ്മുടെ പരസ്പരകലഹങ്ങൾ മിക്കതും ഉദ്ഭവിക്കുന്നതെന്നു എനിക്കു തോന്നുന്നു. ചില പ്രത്യേകസംഗതികളിൽ ഞാൻ ഒരു കാര്യം ചെയ്യുന്നു. അതേ കാര്യം മറ്റൊരാൾ ചെയ്തു കാണുമ്പോൾ എനിക്കുണ്ടായിരുന്ന ഉദ്ദേശ്യം തന്നെയാണ് അയാൾക്കും എന്നു ഞാൻ കരുതുന്നു. കാര്യം ഒന്നാണെങ്കിലും അതിനു കാരണം പലതാകാം എന്നു നാം ഓർക്കുന്നില്ല. ഒന്നു കരുതി ഞാൻ ഒന്നു ചെയ്യുന്നു: അതുതന്നെ മറ്റൊരാൾ ചെയ്യുന്നത് കേവലം മറ്റൊന്നു കരുതിയാവാം. അതുകൊണ്ട് പഴയ മതങ്ങളെ നിരൂപണം ചെയ്യേണ്ടത് നമുക്ക് ഇന്നുള്ള അഭിപ്രായങ്ങൾ വെച്ചുകൊണ്ടല്ല. ആ പഴയ കാലത്ത് അന്നുള്ളവരുടെ ചിന്താഗതിയുടെയും ജീവിതത്തിൻെറയും നില എന്തായിരുന്നു എന്നു നോക്കിയാണ് വേണ്ടത്.

യഹൂദരുടെ പഴയ നിയമത്തിൽ ഈശ്വരനെ (യഹോവയെ) കഠിനനും നിർദ്ദയനുമായി വർണ്ണിച്ചിട്ടുള്ളത് പലർക്കും ഭയങ്കരമായി തോന്നിയിട്ടുണ്ട്. എന്തിനങ്ങനെ തോന്നണം? പുരാതനയഹൂദൻമാരുടെ ദേവൻ ആധുനികൻമാരുടെ സങ്കേതപ്രകാരമുള്ള ദേവനോടു സമനാകണം എന്നു പറയുവാൻ അവർക്കെന്തവകാശം? പുരാതനൻമാരുടെ മതഭാവനകളെ നാം പരിഹസിക്കുന്നതുപോലെ, മതത്തെയും ഈശ്വരനെയും പറ്റിയുള്ള നമ്മുടെ ഭാവനകളെ പരിഹസിക്കുന്ന ആളുകൾ വരാനിരിക്കുന്നു എന്നും നാം മറക്കരുത്. എന്നാൽ ഈ വിഭിന്നഭാവനകളെയെല്ലാം യോജിപ്പിച്ചുകൊണ്ട് അതുകളിൽകൂടെ ഒരു സുവർണ്ണസൂത്രം ഓടുന്നുണ്ട്. അതു കണ്ടുപിടിപ്പാനാണ് വേദാന്തം ഉദ്ദേശിക്കുന്നത്. ''മണിപ്രായങ്ങളായ വിവിധമതങ്ങളിൽകൂടേയും ഓടുന്ന സൂത്രം ഞാനാകുന്നു.[1]'' എന്ന് ശ്രീകൃഷ്ണൻ പറഞ്ഞിരിക്കുന്നു. ഈ ഭിന്നമതഭാവനകൾ ഇന്നത്തെ തോതു വെച്ചുനോക്കുമ്പോൾ എത്ര ജുഗുപ്സാവഹങ്ങളോ വിരുദ്ധങ്ങളോ ആയാലും അവയിലെല്ലാം ഈ ഐക്യസൂത്രമുണ്ടെന്നു പ്രത്യക്ഷപ്പെടുത്തുകയത്രേ വേദാന്തത്തിൻെറ കർത്തവ്യം. പഴയ ഭാവനകൾ പഴയകാലത്തു ഭംഗിയിൽ ഇണങ്ങിയിരുന്നു. ആധുനികഭാവനകൾക്ക് ആധുനികകാലത്തുള്ളതിനെക്കാൾ

[1] മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ. (ഗീ. 7.7)

കവിഞ്ഞ വൈരൂപ്യമൊന്നും അവയ്ക്ക് കാലത്തുണ്ടായിരുന്നില്ല. ഇപ്പോൾ അവയെ പഴയ ചേർപ്പുകളിൽനിന്നു പറിച്ചെടുത്തു പുതിയ തോതുകളിൽ കൊള്ളിക്കുമ്പോഴാണ് അവയ്ക്കു വൈരൂപ്യം തോന്നുന്നത്. പഴയ പരിതസ്ഥിതികൾ പൊയ്പോയിരിക്കുന്നു. പുരാതന യഹൂദൻ വളർന്ന് ഇന്നത്തെ സമർത്ഥനും തീക്ഷ്ണബുദ്ധിയുമായ യഹൂദനായിരിക്കുന്നു. പുരാതനാര്യൻ ഇന്നത്തെ ബുദ്ധിമാനായ ഹിന്ദുവായിരിക്കുന്നു. അതുപോലെ യഹോവ വളർന്നു, ദേവൻമാരും വളർന്നു. ആരാധകരുടെ പരിണാമം നാം അംഗീകരിച്ചു, ആരാധ്യൻമാരുടെ പരിണാമം അംഗീകരിച്ചില്ല, ഇതാണ് വലിയ തെറ്റ്. ഭക്തൻമാരുടെ പുരോഗതി ഭഗവാനുമുണ്ടെന്ന് നാം സമ്മതിക്കുന്നില്ല. ഈ പറഞ്ഞതിന്റെ സാരം ഇതാണ്: ആശയങ്ങളുടെ പ്രതിനിധികളെന്ന നിലയിൽ എനിക്കും നിങ്ങൾക്കും വളർച്ചയുണ്ടായിട്ടുണ്ട്. അതുപോലെ ആശയങ്ങളുടെ പ്രതിനിധികളെന്ന നിലയിൽ ദേവൻമാർക്കും വളർച്ചയുണ്ടായിട്ടുണ്ട്.[1] ഈശ്വരനു വളർച്ച എന്നു കേട്ടാൽ നിങ്ങൾക്കു വല്ലായ്മ തോന്നും. ഈശ്വരനു മാറ്റമുണ്ടാകുവാൻ വയ്യ, അതു വളർച്ചയുമല്ല എന്നു നിങ്ങൾ പറയും. ശരിയാണ്, ആ അർത്ഥത്തിൽ യഥാർത്ഥമനുഷ്യനും വളർച്ചയില്ല. എന്നാൽ ഈശ്വരനെപ്പറ്റി മനുഷ്യനുണ്ടാകുന്ന ഭാവനകൾ നിരന്തരം മാറിയും വളർന്നുമിരിക്കും. ഓരോ പ്രത്യക്ഷമനുഷ്യനും ആസ്പദമായ യഥാർത്ഥമനുഷ്യൻ ഒരു മാറ്റവും ചലനവുമില്ലാതെ നിത്യശുദ്ധനും സിദ്ധനുമായിരിക്കുന്നു എന്നു നമുക്കു വഴിയെ കാണാം. അതുപോലെ ഈശ്വരനെന്ന ഭാവനയ്ക്ക് ആധാരമായ യഥാർത്ഥേശ്വരൻ നിത്യനും നിർവ്വികാരനും നിർമ്മലനുമാണെന്നു നമുക്കു കാണാം: എന്നാൽ പ്രത്യക്ഷമനുഷ്യനു മാറ്റമുണ്ട്. ഈശ്വരനെക്കുറിച്ചു മനുഷ്യനുള്ള ഭാവന മനുഷ്യബുദ്ധിയിലുള്ള ഒരു പ്രകാശനം മാത്രമാണ്. അതു മനുഷ്യകല്പിതമാണ്, അതിനു മാറ്റവുമുണ്ട്. ബുദ്ധിയിലുണ്ടാകുന്ന പ്രകാശനം സത്യസ്വരൂപത്തെ ഏറെയേറെ പ്രകാശിപ്പിച്ചുകൊണ്ടു മാറിമാറിവരുന്നു.[2] സത്യത്തെ കൂടുതൽ പ്രകാശിപ്പിക്കുമ്പോൾ അതിനു പുരോഗതിയെന്നും

1 സത്ത്വാനുരൂപാ സർവസ്യ ശ്രദ്ധാ ഭവതി ഭാരത
ശ്രദ്ധാമയോ$ഽ$യം പുരുഷോ യോ യച്ഛ്റദ്ധഃ സ ഏവ സഃ
യജന്തേ സാത്ത്വികാ ദേവാൻ യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ. (ഗീ. 17.3,4)

അല്ലയോ അർജ്ജുന, അന്തഃകരണത്തിനനുരൂപമാണ് സർവരുടെയും ശ്രദ്ധ (വിശ്വാസം). ഒരാൾ എന്നുവെച്ചാൽ ശ്രദ്ധാമയനാണ്. ഒരുവൻ എന്തുതരം ശ്രദ്ധയുള്ളവനാണോ അവൻ അത്തരക്കാരനാണ്. സാത്വികൻമാർ ദേവൻമാരെയും രാജസൻമാർ യക്ഷൻമാരെയും രക്ഷസ്സുകളെയും, താമസൻമാരായ മറ്റുള്ളവർ പ്രേതങ്ങളെയും ഭൂതഗണങ്ങളെയും പൂജിക്കുന്നു. (ഭാ. 3.29.7.–10 കൂടെ നോക്കുക)

2 നമഃ ശാന്തായ ഘോരായ മൂഢായ ഗുണധർമ്മിണേ
നിർവിശേഷായ സാമ്യായ നമോ ജ്ഞാനഘനായ ച. (ഭാ. 8.12)

കൂടുതൽ മറയ്ക്കുമ്പോൾ തിരോഗതി എന്നും പറയുന്നു. നമുക്കു ണ്ടാകുന്ന പുരോഗതി നമ്മുടെ ദേവൻമാർക്കും ഉണ്ടാകുന്നു.ക്ഷ ലൗകികനിലയിൽ നാം പരിണമിക്കുന്നതോടൊപ്പം നമ്മുടെ യഥാർത്ഥസ്വഭാവം അധികമധികം വെളിപ്പെടുന്നതുപോലെ നമ്മുടെ ദേവൻമാരുടെ സ്വഭാവവും അധികമധികം പ്രകാശിച്ചുവരാം.

ഇനി നമുക്കു മായാവാദത്തിലേക്കു കടക്കാം. സർവ്വമതങ്ങളും ചിന്താവിഷയമാക്കുന്നത് ഈ ഒരു പ്രശ്നമാണ്; ജഗത്തിൽ അസമത്വമെന്തിന്? തിൻമയെന്തിന്? മതത്തിൻെറ പ്രാരംഭദശയിൽ, അതി പ്രാചീനകാലത്ത്, ഈ പ്രശ്നം തെളിഞ്ഞുകാണില്ല. അന്നത്തെ മനുഷ്യനു ലോകം വിഷമതകൾ നിറഞ്ഞതായി തോന്നിയിരിക്കില്ല. ആ കാലത്ത് വിവിധാഭിപ്രായങ്ങളുടെ സംഘട്ടനമോ നൻമതിൻമകളുടെ പോരാട്ടമോ ഇല്ല. സ്ഥിതിഗതികൾ ഇണക്കമറ്റതായിരുന്നില്ല. ആദിമമനുഷ്യഹൃദയത്തിൽ അതെ എന്നുള്ള ഒന്നിനെപ്പറ്റിയും അല്ല എന്നുള്ള ഒന്നിനെപ്പറ്റിയും ഒരു തോന്നലേ ഉണ്ടായിരുന്നുള്ളു: അവനു വികാരം പ്രധാനമായിരുന്നതുകൊണ്ട് അവനു തോന്നിയത് അവൻ ചെയ്തു: മനസ്സിൽ തോന്നിയതു മാംസപേശിയിൽക്കൂടെ പ്രത്യക്ഷമായി. അതിൻെറ ഗുണദോഷങ്ങളെപ്പറ്റി നിരൂപിപ്പാനോ വികാരങ്ങളെ ഒതുക്കുവാനോ അവൻ തുനിഞ്ഞില്ല. അവൻെറ ദേവൻമാരും അതുപോലെ വികാരപ്രധാനരായിരുന്നു. ഇന്ദ്രൻ വന്ന് അസുരസൈന്യങ്ങളെ തകർത്തുകളയുന്നു. യഹോവയ്ക്ക് ഒരാളോടിഷ്ടം, മറ്റൊരാളോടനിഷ്ടം സംഗതി ആർക്കും അറിഞ്ഞുകൂടാ, ചോദ്യവുമില്ല. അന്വേഷണശീലം അന്നാരംഭിച്ചിട്ടില്ല. ചെയ്തതെന്തോ അതു ശരി. ധർമ്മം അധർമ്മം എന്ന ഭാവനയേയില്ല. ഇന്നു നമുക്കു അന്യായമെന്നു തോന്നുന്ന പല കർമ്മങ്ങളും ദേവൻമാർ ചെയ്തിട്ടുണ്ട്. ഇന്ദ്രനും മറ്റു ദേവൻമാരും പലപ്പോഴും അതിദുഷ്ടകർമ്മങ്ങൾ ചെയ്തിട്ടുണ്ട്. എന്നാൽ ഇന്ദ്രഭക്തൻമാർക്ക് അതു ദുഷ്കർമ്മ

സാത്ത്വികൻമാർക്കു ശാന്തമായും രാജസൻമാർക്കു ഘോരനായും താമസൻമാർക്കു മൂഢനായും ഗുണധർമ്മിയായി ആവിർഭവിക്കുന്ന പരമാത്മാവിനു നമസ്കാരം. പരമാർഥസ്വരൂപേണ നിർവിശേഷവും സാമ്യവും ജ്ഞാനഘനവുമായ പരബ്രഹ്മത്തിനു നമസ്കാരം.

ക്ഷ ജ്ഞാനപ്രസാദേന വിശുദ്ധസത്ത്വ-
സ്തതസ്തു തം പശ്യതേ നിഷ്കളം ധ്യായമാനഃ. (മു. 3.1.8)

വിഷയരാഗാദികൾകൊണ്ടു കലങ്ങിമറിഞ്ഞു കിടക്കുന്ന ജ്ഞാനം വൈരാഗ്യാദ്യഭ്യാസംകൊണ്ടു തെളിഞ്ഞു ശാന്തമായി അന്തഃകരണം ശുദ്ധമായാൽ, സർവാവയവവർജ്ജിതമായ ബ്രഹ്മത്തെ സത്യാദിസാധനകൾ ശീലിച്ച് ഏകാഗ്രമായ മനസ്സുകൊണ്ടു ധ്യാനിച്ചു ദർശിക്കുന്നു.

യസ്മിൻ വിശുദ്ധേ വിഭവത്യേഷ ആത്മാ. (മു. 3.1.9)

ക്ലേശാദികളൊഴിഞ്ഞു നിർമ്മലമായ ചിത്തത്തിൽ ആത്മാവു സ്വസ്വരൂപേണ ആവിർഭവിക്കുന്നു.

മാണെന്ന തോന്നലുണ്ടായില്ല.[1] ധർമ്മാധർമ്മവിചാരമോ, ആ കർമ്മങ്ങളുടെ നൻമതിൻമകളെപ്പറ്റി ചോദ്യമോ അവർക്കുണ്ടായിരുന്നില്ല.

ധർമ്മബോധം പുരോഗമിച്ചതോടുകൂടി ഒരു സമരം ആരംഭിച്ചു. മനുഷ്യമനസ്സിൽ ഒരു വിശിഷ്ടഭാവം ആവിർഭവിച്ചു. ഓരോ ഭാഷയിലും ഓരോ വർഗ്ഗക്കാരുടെ ഇടയിലും അതിന് ഓരോ പേരുകളായിരിക്കാം. മനസ്സാക്ഷിയോ സംസ്ക്കാരമോ എന്തായാലും അതു ചെയ്യുന്നതു മനുഷ്യനു സ്വാഭാവികമായുണ്ടാകുന്ന വികാരത്തെ തടയുകയാകുന്നു. ഇന്നതു ചെയ്യണം എന്നൊരു പ്രേരണ മനസ്സിലുദിക്കുന്നു. ഉടനേ അതു ചെയ്യരുതെന്ന ഒരു കല്പനയും മനസ്സിൽനിന്നു പുറപ്പെടുന്നു. ഇന്ദ്രിയങ്ങൾ വഴിയായി ബാഹ്യലോകത്തിൽ വ്യാപരിപ്പാൻ ഒരുതരം ആശയങ്ങൾ മുതിരുന്നു. മറ്റൊരുതരം ആശയങ്ങൾ അരുതേ, പുറത്തേക്കു പോകരുതേ എന്ന്, ദുർബ്ബലമായെങ്കിലും താണസ്വരത്തിലെങ്കിലും, നമ്മെ വിലക്കുന്നു. ഈ വിരുദ്ധപ്രേരണകൾക്കു സംസ്കൃതഭാഷയിൽ ഭംഗിയായി രണ്ടു പേരുണ്ട്. ഒന്നു പ്രവൃത്തി, മറ്റേതു നിവൃത്തി. പ്രവൃത്തിയാണ് നമ്മെ ലൗകികവ്യവഹാരങ്ങളിൽ ഇറക്കുന്നത്. നിവൃത്തിയിൽനിന്നു മതം ആരംഭിക്കുന്നു.[2] 'അരുത്' എന്നുള്ളേടത്തുനിന്നാണ് മതമുദിക്കുന്നത്. ഈ നിഷേധമത്രേ[3] അദ്ധ്യാത്മതാപ്രാരംഭം. ഇതെവിടെയില്ലയോ അവിടെ മതം

1 എന്തു കാരണംകൊണ്ടുമാകട്ടെ അനേകം മഹാപാതകങ്ങൾ ചെയ്ത ഇന്ദ്രൻ പരമാർത്ഥസത്യസാക്ഷാൽക്കാരംകൊണ്ടു സത്യസ്വരൂപൻതന്നെയായി, ആ പാപങ്ങളൊന്നും തൻെറ രോമത്തെപ്പോലും സ്പർശിക്കുകയില്ലെന്ന് പ്രതർദ്ദനനോടു തുറന്നു പറഞ്ഞിട്ട്, ഈ സത്യസാക്ഷാൽക്കാരമാണ് സർവപാപാതിക്രമണത്തിനു മനുഷ്യർക്ക് ഏറ്റവും ശ്രേയസ്കരമായിട്ടുള്ളതെന്നു നിർദ്ദേശിക്കുകയും ചെയ്യുന്ന കഥ കൗശിതകി ഉപനിഷത്തിലെ 3-ാമദ്ധ്യായത്തിലുണ്ട്.

2 ദ്വാവിമാവഥ പന്ഥാനൗ യത്ര വേദാഃ പ്രതിഷ്ഠിതാഃ
പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തൗ ച സുഭാഷിതഃ.
കർമ്മണാ ബധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ. (മ.ഭാ. ശാ. 240.6)

ഈ രണ്ടു വഴികളിലാണ് വേദങ്ങൾ നിലകൊള്ളുന്നത്: (ഒന്ന്) പ്രവൃത്തി(കർമ്മം) ലക്ഷണമായ ധർമ്മം: (രണ്ട്) അത്യുത്തമമെന്നു കീർത്തിപ്പെടുന്ന ധർമ്മം – ആത്മദർശനം – ആകട്ടെ നിവൃത്തിയിലാണ്. കർമ്മംകൊണ്ട് ഒരുവൻ ബദ്ധനാകുന്നു, വിദ്യകൊണ്ടു വിമുക്തനാകുന്നു.

3 ഇന്ദ്രിയാണി പ്രമാഥീനി ബുദ്ധ്യാ സംയമ്യ യത്നതഃ
സർവതോ നിഷ്പതിഷ്ണൂനി പിതാ ബാലാനിവാത്മജാൻ
മനസശ്ചേന്ദ്രിയാണാം ചാപ്യൈകാഗ്ര്യം പരമം തപഃ
തജ്ജ്യായഃ സർവധർമ്മേഭ്യഃ സ ധർമ്മഃ പര ഉച്യതേ. (മ.ഭാ.ശാ. 249. 3,4)

എല്ലായിടത്തുനിന്നും എടുത്തുചാട്ടക്കാരായ കുഞ്ഞുമക്കളെ അച്ഛനെന്നപോലെ, തട്ടിത്തകർപ്പൻമാരായ ഇന്ദ്രിയങ്ങളെ ബുദ്ധികൊണ്ടു പ്രയത്നം ചെയ്തു നന്നായി അടക്കിയിട്ട് മനസ്സിനും ഇന്ദ്രിയങ്ങൾക്കുമുണ്ടാകുന്ന ഏകാഗ്രതയാണ് പരമമായ തപസ്സ്. സർവധർമ്മങ്ങളിലും വെച്ച് ശ്രേഷ്ഠമാണ് അത്. അതു പരമധർമ്മമെന്നു പറയപ്പെടുന്നു.

ആരംഭിച്ചിട്ടില്ല. ഈ ബോധോദയം എപ്പോഴുണ്ടായോ അപ്പോൾ മുതൽ മനുഷ്യന്, താൻ ആരാധിച്ചിരുന്ന പോരാടിദേവൻമാർ ഇരുന്നിട്ടും, ആശയങ്ങൾ വളർന്നുതുടങ്ങി.

അല്പം പ്രേമം എന്നൊന്നു മനുഷ്യഹൃദയത്തിൽ ഉണർന്നു. ആദിയിൽ അത്യല്പമേ ഉണ്ടായിരുന്നുള്ളു. ഇപ്പോഴും അധികമില്ല. ആരംഭത്തിൽ അതൊരു വർഗ്ഗത്തിന്റെ പേരിൽ മാത്രമായിരുന്നു. പക്ഷേ ആ വർഗ്ഗത്തിൽപ്പെട്ട എല്ലാവരേയും ഉൾപ്പെടുത്തിയിരിക്കാം. ഓരോ വർഗ്ഗക്കാരുടെ ദേവനും ആ വർഗ്ഗക്കാരെ സ്നേഹിക്കുന്നവനും രക്ഷിക്കുന്നവനും അവരുടെ പ്രത്യേകനാഥനുമായിരുന്നു. ആ വർഗ്ഗത്തിൽപ്പെട്ട ജനങ്ങൾ ആ ദേവന്റെ സന്തതികളാണെന്നുപോലും അവർ ചിലപ്പോൾ വിചാരിച്ചിരുന്നു. ഒരേ വംശത്തിലെ ഭിന്നതാവഴികളിൽ പെട്ടവർ തങ്ങൾ ഒരേ മൂലപുരുഷന്റെ സന്തതികളാണെന്നു വിചാരിക്കാറുണ്ടല്ലോ. ഇങ്ങനെ ഓരോ വംശദേവൻമാരുടെ സന്തതികളാണെന്നു മാത്രമല്ല, സൂര്യന്റേയോ ചന്ദ്രന്റേയോ സന്തതികളാണ് തങ്ങളെന്നുപോലും വിശ്വസിച്ചിരുന്നവർ മുമ്പുണ്ടായിരുന്നു, ഇപ്പോഴുമുണ്ട്. സൂര്യവംശ്യരും ചന്ദ്രവംശ്യരുമായ മഹാരാജാക്കൻമാരെപ്പറ്റി പുരാതനസംസ്കൃതഗ്രന്ഥങ്ങളിൽ വായിക്കാം. അവർ ആദിയിൽ സൂര്യനെയോ ചന്ദ്രനെയോ ആരാധിച്ചിരുന്നു. ക്രമത്തിൽ തങ്ങൾ സൂര്യദേവന്റേയോ ചന്ദ്രദേവന്റേയോ സന്തതികളാണെന്നു വിചാരിച്ചുതുടങ്ങി. ഇങ്ങനെ വംശഭാവനയുണ്ടായപ്പോൾ വംശസ്നേഹം, അന്യോന്യബന്ധം, സമുദായഘടന എന്നിവ ഉണ്ടായിത്തുടങ്ങി. കുറച്ചെല്ലാം സഹിക്കാതെയും ക്ഷമിക്കാതെയും കൂട്ടുജീവിതം സാധ്യമാണോ എന്നു ജനങ്ങൾ ചോദിച്ചുതുടങ്ങി. ചിലപ്പോഴെങ്കിലും തോന്നലുകളെ ഒതുക്കാതെയും വികാരങ്ങളെ അടക്കാതെയും ഒരു സമുദായത്തിൽ സമാധാനമായി ജീവിപ്പാൻ സാധിക്കുമോ? ഒരിക്കലുമില്ല. ഇങ്ങനെയാണ് സംയമംക്ക എന്ന ബോധമുണ്ടാകുന്നത്. സമുദായസംഘടനയ്ക്കു മുഴുവനും ആസ്പദം ഈ സംയമമാണ്. അതു ശീലിക്കാത്ത സ്ത്രീക്കോ പുരുഷനോ – പൊറുക്കുക, ഒതുക്കുക എന്ന വലിയ പാഠം അഭ്യസിച്ചു പഠിച്ചിട്ടില്ലാത്തതാരോ അവർക്ക് – ജീവിതം അതിക്ലേശകരമായിരിക്കുമെന്നു നമുക്കറിയാമല്ലോ.[2]

1 ഇന്ദ്രിയാണാം വിചരതാം വിഷയേഷ്വപഹാരിഷു
സംയമേ യത്നമാതിഷ്ഠേദ് വിദ്വാൻ യന്തേവ വാജിനം (മനു. 2.8)

അപഹരണശീലംപൂണ്ട് വിഷയങ്ങളിൽ പലമട്ടു സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ സംഗദോഷമറിയുന്ന വിദ്വാൻ, അശ്വശിക്ഷകൻ കുതിരയെ മെരുക്കുന്നതുപോലെ, സമ്പൂർണ്ണം നിയന്ത്രിക്കാൻ സർവാത്മനാ പ്രയത്നിക്കണം.

ന പാണിപാദചപലോ ന നേത്രചപലോऽനൃജുഃ
ന സ്യാദ് വാക്ചപലശ്ചൈവ ന പരദ്രോഹകർമധീഃ (മനു. 4.177)

കൈകാലുകൾക്കു ചാപല്യമരുത്. നേത്രചാപല്യവും പാടില്ല. വളഞ്ഞ് ഇരിക്കുകയോ നിൽക്കുകയോ അരുത്. വാക്ചാപല്യവും കൊള്ളരുത്. പരദ്രോഹം ചെയ്യുന്നതിൽ വിചാരംപോലും അരുത്.

2 ക. 4.2 (പു. 55, ചു.1)

ഇങ്ങനെ മതപരങ്ങളായ ചില ഭാവങ്ങൾ ഉണ്ടായപ്പോൾ ഉച്ചതരമായ, കുറേക്കൂടെ ധാർമ്മികമായ, ഒരു പ്രകാശം മനുഷ്യബുദ്ധിയിൽ ഉദിച്ചു. അപ്പോൾ പഴയ ദേവൻമാർ പന്തിയല്ലെന്നു തോന്നി. മൂരിമാംസം തിന്ന്, മദ്യം കുടിച്ച്, ലഹള കൂട്ടി തമ്മിൽത്തല്ലുന്ന ദേവൻമാർ ശരിയായ ദേവൻമാരല്ല. വറുത്ത മാംസത്തിൻെറ മണവും കടുത്ത മദ്യത്തിൻെറ ഗന്ധധാരയും മാത്രം ഇഷ്ടപ്പെടുന്ന ദേവൻമാർ ആരാധ്യൻമാരോ? ഇന്ദ്രൻ ചിലപ്പോൾ അതിയായി മദ്യം കുടിച്ചു മറിഞ്ഞുവീണ് അസംബന്ധം പ്രലപിക്കുന്നു! ഇങ്ങനെയുള്ള ദേവൻമാർ അസഹ്യൻമാരായി. കർമ്മം ചെയ്യുന്നതിൻെറ ഉദ്ദേശ്യമെന്തെന്ന് അന്വേഷണം തുടങ്ങി. ദേവൻമാരും അതിൽനിന്ന് ഒഴിവായില്ല. ദേവൻമാരുടെ കർമ്മവും ധർമ്മപരമായിരിക്കണമെന്നായി. അതങ്ങനെയല്ലെന്നു കണ്ടപ്പോൾ ആ ദേവൻമാരെ കൈവിട്ടു തുടങ്ങി. അഥവാ അവരെ സ്സംബന്ധിച്ച ആശയങ്ങൾ മാറി അവ കുറേക്കൂടെ ഉച്ചതരങ്ങളായി. എല്ലാ ദേവൻമാരുടേയും ഗുണകർമ്മങ്ങളെക്കുറിച്ച്[1] ഏതാണ്ടൊരു പരീക്ഷണം നടത്തി. ത്യാജ്യങ്ങളെ ത്യജിച്ച് ഗ്രാഹ്യങ്ങളെ ഗ്രഹിച്ച് ഒന്നിച്ചുകൂട്ടി ദേവദേവൻ എന്ന സംജ്ഞ കൊടുത്ത് ഏകദേവനെ കല്പിച്ചു. ആരാദ്ധ്യനായ ദേവൻ വെറും ശക്തിയുടെ പ്രതീകമല്ലാതായി. വേറെ ചിലതുകൂടിയാകണം. ദേവൻ ധാർമ്മികനായി. മനുഷ്യരെ സ്നേഹിച്ചു. അവർക്കു നൻമ ചെയ്തു. ദേവൻ എന്ന ഭാവന നിലനിന്നു. ദേവൻെറ ധാർമ്മികത്വം വർദ്ധിച്ചു, ബലവും വർദ്ധിച്ചു. ദേവൻ സർവ്വരിലുംവെച്ച് അത്യന്തധാർമ്മികനും ഏതാണ്ടു സർവ്വശക്തനുമായി.

ഇങ്ങനെ ഏച്ചുകൂട്ടിയതുകൊണ്ടും കാര്യമായില്ല. സമാധാനങ്ങൾക്കു വലുപ്പം കൂടിവന്നതുപോലെ പ്രശ്നങ്ങൾക്കു കാഠിന്യവും കൂടിവന്നു. ദേവൻെറ ഗുണങ്ങൾ ഒന്നുരണ്ട് എന്ന തോതിൽ വർദ്ധിച്ചപ്പോൾ, ദേവനെപ്പറ്റിയ സംശയങ്ങളും തർക്കങ്ങളും രണ്ട് നാല് എന്ന തോതിൽ വർദ്ധിച്ചു. ദേവദേവൻെറ – സർവ്വേശ്വരൻെറ – വൈഷമ്യങ്ങളെ അപേക്ഷിച്ച് യഹോവയുടെ വൈഷമ്യങ്ങൾ നിസ്സാരങ്ങളായിരുന്നു. സർവ്വശക്തനും ദയാമയനുമായ ജഗദീശ്വരൻ രക്ഷാകർത്താവായിരിക്കെ ജഗത്തിൽ അതിക്രൗര്യങ്ങൾ നിലനിൽക്കേണ്ട കാര്യമെന്ത്?[2] സുഖത്തേക്കാൾ എത്രയോ അധികം ദുഃഖവും നൻമയേക്കാൾ എത്രയോ അധികം തിൻമയും എന്തിനു നിലനിൽക്കുന്നു?

1 ഏതു ദേശ–കാല–സമുദായങ്ങളിലും സാത്വിക–രാജസ–താമസ–ഗുണാതീതൻമാരുണ്ടാകാം. അവരുടെ ഈശ്വരൻ അത്തരക്കാരനുമായിരിക്കും.

(പു. 184 ചു. 1, 2 കൂടെ നോക്കുക)

2 മ.ഭാ. വനപർവ്വം 30–ാമദ്ധ്യായത്തിൽ ഇത്തരത്തിലൊരു വാദവും 31–ാമദ്ധ്യായത്തിൽ അതിനു യുധിഷ്ഠിരൻെറ മറുപടിയും കാണാം. ബ്ര.സൂ. 2.1. 34–ൽ ഈശ്വരനു വൈഷമ്യ(പക്ഷപാത)വും നൈഘൃണ്യ(നിർദ്ദയത്വ)വും ഉണ്ടെന്ന് ഒരു പൂർവപക്ഷം ഉന്നയിച്ച് അതിനെ യുക്തിയും ശ്രുതിയുംകൊണ്ടു ഖണ്ഡിക്കുന്നുണ്ട്.

ഇതൊന്നും കാഴ്ചയിൽ പെടേണ്ടെന്നുവെച്ച് നമുക്കു കണ്ണു ചിമ്മിയിരിക്കാം: അതുകൊണ്ട് ലോകസ്ഥിതി ഭേദപ്പെടില്ല, ലോകം ഭയങ്കരമായി തുടരുന്നു. എങ്കിലും അതിൽ ആശയ്ക്കവകാശമുണ്ടെന്നാണ് കവിഞ്ഞ നില പറയാനുള്ളത്. ബലവത്തായ വാസനകളും ബലവത്തരങ്ങളായ കാമങ്ങളും നമുക്കുണ്ട്: അതു നിറവേറ്റുവാൻ ശക്തിയില്ലതാനും. വേണ്ടെന്നുവെച്ചാലും ഒരു തിര പൊന്തിവന്ന് നമ്മെ മുമ്പോട്ടു തള്ളുന്നു: നാം ഒരടി മുമ്പോട്ടു പോകുമ്പോഴേയ്ക്ക് നമുക്ക് ഒരിടി കിട്ടുന്നു. ഈ ആശാനരകത്തിൽക്ല ജീവിപ്പാനാണ് നമ്മുടെ വിധി. ഇന്ദ്രിയപരിധിയെ കടന്ന ആദർശങ്ങൾ നമ്മുടെ ബുദ്ധിയിലുദിക്കുന്നു: അവയെ അനുഭവപ്പെടുത്തുവാൻ നാം യത്നിക്കുന്നതു നിഷ്ഫലമായും ഭവിക്കുന്നു, എന്നു മാത്രമല്ല, ചുറ്റുപാടും തള്ളിക്കയറുന്ന വിഷയവീചികൾ നമ്മെ തകർത്തുകളയുന്നു. എന്നാൽ അതീന്ദ്രിയാദർശങ്ങളെ വിട്ടുകളഞ്ഞ് തനിപ്രാപഞ്ചികനായി ജീവിക്കാമെന്നുവെച്ചാൽ നാം മൃഗപ്രായരാകും, ദുഷിച്ച് അധഃപതിക്കും. ഏതു വഴിക്കും സുഖമില്ല: ഈ ലോകം മതി എന്നു കരുതുന്നവർക്കു ജൻമനാതന്നെ ദുഃഖം ഫലം: ഈ മൃഗോചിതജീവിതം പോരാ, ഇതിൽനിന്നുപരിയായി തത്ത്വാർത്ഥമായി ജീവിക്കണം എന്നു മുതിരുന്ന ധീരൻമാർക്കാവട്ടെ, ദുഃഖം ആയിരം മടങ്ങധികം. ഇതത്രേ വാസ്തവം. ഇതിനു സമാധാനമില്ല. സമാധാനം ഉണ്ടാവാൻ തരമില്ല. എന്നാൽ വേദാന്തം പോംവഴി കാണിച്ചുതരുന്നു. ഒരുവേള ഭയമുളവാക്കുന്ന കാര്യങ്ങളായിരിക്കും എനിക്കു നിങ്ങളോടു പറയുവാനുണ്ടാവുക എന്നോർക്കണം. എന്നാൽ അതു ശരിയായി ഗ്രഹിച്ച്, ചിന്തിച്ച്, അനുഭവപ്പെടുത്തിയാൽ അതു നിങ്ങളുടെ സ്വന്തമാകും, അതു നിങ്ങൾക്ക് ഉത്കർഷമുണ്ടാക്കും, സത്യമെന്തെന്നറിഞ്ഞു സത്യത്തിൽ വർത്തിപ്പാൻ നിങ്ങൾക്കു കഴിവുണ്ടാക്കുകയും ചെയ്യും.

ഈ ലോകം ആശാനരകമാണെന്നും അതിനെപ്പറ്റി ഒന്നും നമുക്കറിഞ്ഞുകൂടെന്നും, എന്നാൽ അറിഞ്ഞുകൂടെന്നു പറയുവാൻ വയ്യാത്തതാണെന്നുമുള്ളതു വാസ്തവപ്രസ്താവമാണ്. ഈ ചങ്ങലയെപ്പറ്റി എനിക്കറിഞ്ഞുകൂടെന്ന വിചാരം എനിക്കുണ്ടായിരിക്കെ ഇതുള്ളതാണെന്ന് എനിക്കു പറയുക വയ്യ. അതുണ്ടെന്നുള്ളത് എന്റെ വെറും ഭ്രാന്തിയാവാം. ഞാൻ സ്വപ്നം കാണുകയാവാം. ഞാൻ നിങ്ങളോടു സംസാരിക്കുന്നു എന്നും നിങ്ങൾ കേട്ടുകൊണ്ടിരിക്കുന്നു എന്നും ഞാൻ സ്വപ്നം കാണുകയാവാം. സ്വപ്നമല്ലെന്നു തെളിയിക്കാൻ ആർക്കുമാവില്ല. എന്റെ തലച്ചോറ് എന്നുള്ളതും ഒരു സ്വപ്നമാവാം.

ക്ല Tantalus's Hell. ഗ്രീക്ദേവനായ സ്യൂസിന്റെ മകനാണ് റ്റൻറാലസ്. അയാളെ ഒരു കുറ്റത്തിനു ശിക്ഷിച്ചു നരകത്തിലേക്കയച്ചു. അവിടെ കഴുത്തറ്റം വെള്ളത്തിലിറങ്ങിനിൽക്കണം. കുടിക്കാൻ കുനിഞ്ഞാൽ വെള്ളം പിൻവാങ്ങിപ്പോകും. മുകളിൽ പഴങ്ങൾ തൂങ്ങിനിൽക്കുന്നു: തിന്നാൻ മുതിർന്നാൽ കാറ്റടിച്ചു മാറ്റിക്കളയും. കുടിക്കാനും തിന്നാനും ധാരാളമുള്ളിടത്തു ദാഹിച്ചും വിശന്നും ആശിച്ചും ക്ലേശിച്ചും കഴിയുകയാണ് എല്ലാവരും.

അവനവൻെറ തലച്ചോറു കണ്ടവരാരുമില്ലല്ലോ. അതുണ്ടെന്ന് നാം വിശ്വസിക്കുന്നു അതുപോലെതന്നെ മറ്റെല്ലാം. എൻെറ ശരീര മുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. അതിനെപ്പറ്റി അറിഞ്ഞുകൂടെന്നും പറയുക വയ്യ. ഇങ്ങനെ ജ്ഞാനത്തിനും അജ്ഞാനത്തിനും നടുവി ലാണ് നമ്മുടെ നില്പ് – സത്യാസത്യങ്ങളുടെ കലർപ്പിൽ, അവ തമ്മിൽ കൂട്ടിമുട്ടുന്നത് എവിടെയെന്നറിയാൻ വയ്യാതെ, ദുർജ്ഞേയ മായ ഒരു സന്ധ്യ[1]യിലാണ് നാം നിൽക്കുന്നത്. പാതിയുറങ്ങിയും പാതിയുണർന്നുമുള്ള ഒരു സ്വപ്നത്തിലാണ് നാം നടക്കുന്നത്.[2] ഒരു

1 യഥാ മന്ദാന്ധകാരേ സ്ഥാണുരയമിത്യഗൃഹ്യമാണവിശേഷേ പുരുഷശബ്ദ പ്രത്യയൗ സ്ഥാണുവിഷയൗ, യഥാ വാ ശുക്തികായാമകസ്മാദ് രജതമിതി നിശ്ചിതൗ ശബ്ദപ്രത്യയൗ, തദ്വദ്ദേഹാദിസംഘാതേƒഹമിതി നിരുപചാരേണ ശബ്ദപ്രത്യയാവാത് മാനാത്മാവിവേകേനോത്പദ്യമാനൗ കഥം ഗൗണൗ ശക്യൗ വദിതും? ആത്മാനാത്മ വിവേകിനാമപി പണ്ഡിതാനാമജാവിപാലാനാമിവാവിവിക്തൗ ശബ്ദപ്രത്യയൗ ഭവതഃ. തസ്മാദ്ദേഹാദിവ്യതിരിക്താത്മാസ്തിത്വവാദിനാം ദേഹാദാവഹം പ്രത്യയോ മിഥ്യൈവ, ന ഗൗണഃ. (ബ്ര.സൂ.ശം.ഭാ. 1.4.4)

നേർത്ത ഇരുട്ടത്ത് ഇതു കുറ്റിയെന്നു തിരിച്ചറിയാത്തപ്പോൾ ആളെന്നു പറയു ന്നതും തോന്നുന്നതും കുറ്റിയെപ്പറ്റിയായതെപ്രകാരമോ, അഥവാ ചിപ്പിയെപ്പറ്റി വെള്ളിയെന്ന് എങ്ങനെയോ പിഴച്ചു പറയുകയും തോന്നുകയും ചെയ്യുന്നതെപ്രകാ രമോ, അപ്രകാരം ദേഹാദികളുടെ പറ്റത്തിൽ ഞാനെന്നു വെറുതെ പറയലും തോന്നലും ആത്മാവിനെയും അനാത്മാവിനെയും തിരിച്ചറിയായ്കയിൽ നിന്നുണ്ടാ കുന്നതാണ്. അതു ഗൗണം (ഗുണസാദൃശ്യം സംബന്ധിച്ച്) ആണെന്ന് എങ്ങനെ പറയാം? ആത്മാനാത്മവിവേകം (പഠിപ്പുകൊണ്ടുമാത്രം) ഉള്ള പണ്ഡിതൻമാർ പോലും ആടുകോലാടുകളെ മേച്ചു നടക്കുന്ന കൂട്ടരെപ്പോലെ പിഴച്ചു പറയുകയും വിചാരിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ദേഹാദികളിൽനിന്നു വേറായ ആത്മാവു ണ്ടെന്നു വാദിക്കുന്നവർക്കു ദേഹാദിയിൽ ഞാനെന്ന വിചാരം മിഥ്യതന്നെ, ഗൗണമല്ല.

2 അനാദിമായയാ സുപ്തോ യദാ ജീവഃ പ്രബുധ്യതേ (മാ.കാ. 1.16 എന്ന ശ്ലോക ത്തിൻെറ ഭാഷ്യത്തിൽ ശ്രീശങ്കരാചാര്യസ്വാമികൾ മായയെ സ്വപ്നമായി വർണ്ണിക്കുന്നു;

യോƒയം സംസാരീ ജീവഃ സ ഉഭയലക്ഷണേന തത്ത്വാപ്രതിബോധരൂപേണ ബീജാത്മനാ അന്യഥാഗ്രഹണലക്ഷണേന ചാനാദികാലപ്രവൃത്തേന മായാലക്ഷ ണേന സ്വപ്നേന – മമായം പിതാ പുത്രോƒയം നപ്താ ക്ഷേത്രം ഗൃഹം പശവോƒ- ഹമേഷാം സ്വാമീ സുഖീ ദുഃഖീ ക്ഷയിതോƒഹമനേന വർദ്ധിതശ്ചാനേനേത്യേ വംപ്രകാരാൻ സ്വപ്നാൻ സ്ഥാനദ്വയേƒപി പശ്യൻ സുപ്തോ, യദാ വേദാന്താർഥ തത്ത്വാഭിജ്ഞേന പരമകാരുണികേന ഗുരുണാ 'നാസ്യേവം ത്വം ഹേതുഫലാത്മകഃ കിം തു തത്ത്വമസി' ഇതി പ്രതിബോധ്യമാനോ തദൈവം പ്രബുധ്യതേ.

സംസാരിയായ ഈ ജീവൻ രണ്ടു ലക്ഷണങ്ങളോടുകൂടി അനാദികാലമായി പ്രവർത്തിക്കുന്ന മായകൊണ്ട്, തത്ത്വത്തിൻെറ അഗ്രഹണം (അറിയായ്മ) – ഇതു (സംസാരപ്രപഞ്ചത്തിൻെറ) ബീജമാണ് – അന്യഥാഗ്രഹണം – അതുകൊണ്ടാണ് സംസാരപ്രപഞ്ചം ഉണ്ടാകുന്നത് – എന്നീ ലക്ഷണങ്ങളോടുകൂടിയ മായകൊണ്ട് – ഇതെൻെറ അച്ഛൻ പുത്രൻ പറമ്പ് പശുക്കൾ, ഞാൻ ഇവരുടെ നാഥൻ, ഞാൻ സുഖിക്കുന്നു, ദുഃഖിക്കുന്നു, ഇവനെക്കൊണ്ടു ഞാൻ ക്ഷയിച്ച് ഇവനെക്കൊണ്ടു വർദ്ധിക്കുകയും ചെയ്തു എന്നിപ്രകാരം (ജാഗ്രത്, സ്വപ്നം എന്ന) രണ്ടു സ്ഥാനങ്ങളിലും സ്വപ്നം കണ്ട്, ഉറങ്ങിക്കിടക്കുകയാണ്. വേദാന്തപ്പൊരുൾ ഉള്ളവണ്ണം

മൂടലിലാണ് നാം ജീവിതം നയിക്കുന്നത്: ഇതത്രേ നമ്മളിൽ ഓരോരുത്തരുടേയും തലവിധി. ഇതത്രേ ഇന്ദ്രിയജ്ഞാനത്തിൻെറ തലവിധി: അതിൻെറ മാത്രമല്ല, തത്ത്വശാസ്ത്രം എന്നു പറയുന്ന തിൻേറയും ഉയർന്ന നിലയിലെത്തിയതായിപ്പറയുന്ന ഭൗതിക ശാസ്ത്രത്തിൻേറയും സർവ്വമനുഷ്യശാസ്ത്രത്തിൻേറയും വിധി ഇതത്രേ. ഇതാണ് ഈ ജഗത്ത്.

ഇതിനെ പ്രകൃതിയെന്നോ ആത്മാവെന്നോ മനസ്സെന്നോ എന്തു പറഞ്ഞാലും, ഇതുള്ളതാണെന്ന് നമുക്കു പറയുക വയ്യ: ഇല്ലാത്ത താണെന്നും പറയുക വയ്യ. വെളിച്ചമുണ്ട്, ഇരുട്ടുണ്ട്: രണ്ടും തമ്മിൽ വേർതിരിപ്പാൻ കഴിയാത്തവിധം അഭേദ്യമായി, അപരിച്ഛേദ്യമായി, സമ്മിശ്രമായി, ശാശ്വതമായ ഒരു കളി. ഇതു വാസ്തവമാണ്, എന്നാൽ അതേ സമയത്ത് അവാസ്തവവുമാണ്. ജാഗ്രത്താണ്, സുഷുപ്തിയു മാണ്. കാര്യസ്വഭാവം ഇങ്ങനെയാണെന്നുള്ള ഈ വിവരണമത്രേ മായ[1] എന്നു പറയുന്നത്. നാം ജനിക്കുന്നതും ജീവിച്ചിരിക്കുന്നതും ഈ മായയിൽ: നാം വിചാരം ചെയ്യുന്നതും സ്വപ്നം കാണുന്നതും ഇതിൽ: നമ്മുടെ തത്ത്വജ്ഞാനവും അദ്ധ്യാത്മകതയും ഇതിൽ ത്തന്നെ. നമ്മുടെ ദേവത്വം ഇതിൽ: നമ്മുടെ അസുരത്വവും ഇതിൽ ത്തന്നെ. നമ്മുടെ ഭാവനകളെ പിന്നെയും പിന്നെയും വിപുലമാക്കി, പിന്നെയും പിന്നെയും ഉച്ചമാക്കി, അനന്തം എന്നോ മറ്റോ പേർ പറയത്തക്കതാക്കിയാലും വേണ്ടതില്ല; അതെല്ലാം ഈ മായയ്ക്കു ള്ളിൽ: അതല്ലാതാക്കുവാൻ വയ്യ. നമുക്കു പ്രത്യക്ഷമാകുന്ന ഈ മായയുടെ സാമാന്യസ്വഭാവം മനസ്സിലാക്കലാണ് മനുഷ്യൻെറ ജ്ഞാനമെന്നു പറയുന്നത്. ഇതു നാമരൂപങ്ങളുടെ കൃതിയാകുന്നു. ഏതൊന്നിനു രൂപമുണ്ടോ, ഏതൊന്നിനു നമ്മുടെ മനസ്സിൽ ഒരു ബോധമുളവാക്കുവാൻ കഴിവുണ്ടോ, അതു മായാധീനമാകുന്നു.

നേരിട്ടറിയുന്ന പരമകാരുണികനായ ഗുരു ''നീ ഇങ്ങനെ ഓരോ ധർമ്മാധർമ്മങ്ങളും അവയുടെ ഫലങ്ങളുംകൊണ്ടു കഴിയേണ്ടവനല്ല, പിന്നെയോ പരമാർത്ഥതത്ത്വം തന്നെയാണ് നീ'' എന്നിങ്ങനെ നേരിട്ടുണർത്തുന്നതെപ്പോഴോ അപ്പോൾ ഈ ജീവൻ ഇങ്ങനെ (അജവും അനിദ്രവും അസ്വപ്നവും അദ്വൈതവുമായി) ഉണരുന്നു.

1 സർവജ്ഞസ്യേശ്വരസ്യാത്മഭൂതേ ഇവാവിദ്യാകല്പിതേ നാമരൂപേ തത്ത്വാ-ന്യത്വാഭ്യാമനിർവചനീയേ സംസാരപ്രപഞ്ചബീജഭൂതേ സർവജ്ഞസ്യേശ്വ-രസ്യ മായാശക്തിഃ പ്രകൃതിരിതി ച ശ്രുതിസ്മൃത്യോരഭിലപ്യേതേ. താഭ്യാ-മന്യഃ സർവജ്ഞ ഈശ്വരഃ. (ബ്ര.സൂ.ശം.ഭാ. 2.1.14)

സർവജ്ഞനായ ഈശ്വരൻെറ മൂർത്തിയെന്നപോലുള്ളതും അവിദ്യകൊണ്ടു കല്പിക്കപ്പെട്ടതും ബ്രഹ്മമാണോ മറ്റു വല്ലതുമാണോ എന്നു നിശ്ചയിച്ചു പറയാവാത്തതും സംസാരപ്രപഞ്ചത്തിനു ബീജവുമായ നാമരൂപങ്ങളെ സർവജ്ഞ നായ ഈശ്വരൻെറ മായാശക്തിയെന്നും പ്രകൃതിയെന്നും ശ്രുതിസ്മൃതികൾ പറയുന്നു. ഇവയിൽനിന്നു വേറെയാണ് സർവജ്ഞനായ ഈശ്വരൻ.

ഏതൊന്നു കാലദേശനിമിത്തങ്ങളാൽ ബദ്ധമാണോ അതു മായയിൽപ്പെട്ടതാകുന്നു.[1]

ഇനി ഈശ്വരനെപ്പറ്റി പുരാതനകാലത്തുണ്ടായിരുന്ന ഭാവനകൾ എന്തായിപ്പോയെന്നു നോക്കാം. ജഗത്തിൻെറ നിയന്താവും നിരീഹനും സർവ്വശക്തനുമായി നിരന്തരം നമ്മെ സ്നേഹിക്കുന്നവനായ പുരുഷവിശേഷം എന്ന ആശയം കേവലം തൃപ്തികരമല്ലെന്ന് എളുപ്പത്തിൽ കാണാം. ഈശ്വരൻെറ കൃപയെവിടെ? നീതിയെവിടെ?'' എന്ന് തത്ത്വചിന്തകൻ ചോദിച്ചു. മനുഷ്യരൂപത്തിലും മൃഗരൂപത്തിലും ലക്ഷോപലക്ഷം ജീവികൾ നിത്യം നശിച്ചുപോകുന്നത് ഈശ്വരൻ കാണുന്നില്ലേ? നിമിഷനേരമെങ്കിലും ഹിംസ കൂടാതെ ജീവിപ്പാൻ ആർക്കാനും സാദ്ധ്യമാണോ? അനേകലക്ഷം ജീവികളെ ഹിംസിക്കാതെ ഒരു വീർപ്പിടാൻ നിങ്ങൾക്കാകുമോ? അനേകലക്ഷം മരിക്കുന്നതുകൊണ്ടാണ് നിങ്ങൾ ജീവിച്ചിരിക്കുന്നത്. നിങ്ങളുടെ ജീവിതത്തിൽ ഓരോ നിമിഷവും നിങ്ങളുടെ ഓരോ ശ്വാസവും അനേകായിരം ജീവികൾക്കു മൃതിയാണ്. നിങ്ങളുടെ ഓരോ ചലനവും ഓരോ ഉരുള ഭക്ഷണവും ലക്ഷക്കണക്കിൽ ജീവികളെ ഹിംസിക്കുന്നു. ഇങ്ങനെ ഹിംസിപ്പിക്കുന്നതെന്തിന്? ആ ജീവികൾ താണതരം എന്നൊരു പഴയ സിദ്ധാന്താഭാസമുണ്ട്. അതു ശരിയോ എന്ന കാര്യം സംശയമാണ്: അതിൻെറ വാസ്തവം ആർക്കറിയാം? ഉറുമ്പോ മനുഷ്യനോ വലുതെന്നു തെളിയിപ്പാൻ ആർക്കു സാധിക്കും? ഇനി ആ പഴയ സിദ്ധാന്തം ശരിയെന്നു വെയ്ക്കുക: എന്നാൽത്തന്നെയും ആ ജീവികൾ നശിക്കുന്നതെന്തിന്? അവ താണതരമാണെങ്കിൽ അവ നശിക്കാതെ ജീവിച്ചിരിക്കയാണ് വേണ്ടതെന്നതിന് അധികം ന്യായമുണ്ട്. അവയുടെ ജീവിതം ഇന്ദ്രിയപരമാണ്. അതുകൊണ്ട് അവയുടെ സുഖദുഃഖങ്ങൾ നമ്മുടേതിനെക്കാൾ ആയിരം മടങ്ങധികമാണ്. നായയോ ചെന്നായയോ അനുഭവിക്കുന്ന രുചിയോടുകൂടി ഭക്ഷിപ്പാൻ നമ്മളിൽ ആർക്കു കഴിയും? ആർക്കും കഴിയില്ല. എന്തു

1 സർവവ്യവഹാരാണാമേവ പ്രാഗ്ബ്രഹ്മാത്മതാവിജ്ഞാനാത് സത്യത്വോപപത്തേഃ, സ്വപ്നവ്യവഹാരസ്യേവ പ്രാഗ്പ്രബോധാത്. യാവദ്ധി ന സത്യാത്മൈകത്വപ്രതിപത്തിസ്താവത്പ്രമാണപ്രമേയഫലലക്ഷണേഷു വികാരേഷ്വനൃതത്വബുദ്ധിർന കസ്യചിദുത്പദ്യതേ. വികാരാനേവ ത്വഹം മമേത്യവിദ്യയാffത്മാത്മീയേന ഭാവേന സർവോ ജന്തുഃ പ്രതിപദ്യതേ സ്വാഭാവികീം ബ്രഹ്മാത്മതാം ഹിത്വാ. (ബ്ര.സൂ. ശം.ഭാ. 2.1.14)

ഉണരുന്നതിനു മുമ്പു സ്വപ്നവ്യവഹാരത്തിനെന്നപോലെ, ബ്രഹ്മംതന്നെയാണ് ആത്മാവെന്ന വിജ്ഞാനത്തിനുമുമ്പ്, സർവവ്യവഹാരങ്ങൾക്കും സത്യത്വം യുക്തമാകയാൽ (വ്യവഹാരം നിന്നുപോകുമെന്ന ആശങ്ക വേണ്ട): സത്യമായ ആത്മാവുമായി ഏകത്വം പ്രാപിക്കാത്തിടത്തോളം കാലം, പ്രമാണം പ്രമേയം ഫലം എന്ന ലക്ഷണങ്ങളോടുകൂടിയ വികാരങ്ങളിൽ അസത്യത്വബുദ്ധി, ആർക്കും ഉണ്ടാകുന്നതല്ല. സ്വാഭാവികമായ ബ്രഹ്മാത്മത്വം വിട്ടു വികാരങ്ങളെത്തന്നെ ഞാൻ എൻെറ എന്നിപ്രകാരം അവിദ്യകൊണ്ടു താനും തൻേറതുമായി സർവജന്തുവും പ്രാപിക്കുകയും ചെയ്യുന്നു. (അധ്യാസഭാഷ്യം നോക്കുക പു. 130, പു.1)

കൊണ്ട്? നമ്മുടെ ശക്തികൾ ഇന്ദ്രിയങ്ങളിലല്ല, ബുദ്ധിയിലും ആത്മാവിലുമാണ്. മൃഗങ്ങൾക്കാവട്ടെ, ജീവിതം മുഴുവൻ ഇന്ദ്രിയങ്ങളിലാണ്. അവ ഇന്ദ്രിയസുഖത്തിനുവേണ്ടി മരിക്കപോലും ചെയ്യും. നമുക്ക് ആലോചിപ്പാനേ കഴിയാത്തത്ര സുഖം അവയ്ക്ക് ഇന്ദ്രിയങ്ങളിൽക്കൂടെ ലഭിക്കുന്നുണ്ട്. അതിനനുസരിച്ച ദുഃഖവും അവയ്ക്കുണ്ട്. സുഖദുഃഖങ്ങൾ ഒപ്പത്തിനൊപ്പമാണ്. മൃഗത്തിൻെറ സുഖാനുഭവം മനുഷ്യൻേറതിനേക്കാൾ അത്യധികമാണെങ്കിൽ അതിൻെറ ദുഃഖാനുഭവം അങ്ങനെതന്നെ: കുറഞ്ഞപക്ഷം അതു മനുഷ്യൻേറതിനോടു തുല്യമെങ്കിലുമാവണം. അതുകൊണ്ടു മരണത്തിൽ മനുഷ്യനു എത്ര വേദനയുണ്ടോ അതിനേക്കാൾ ആയിരം മടങ്ങു വേദന മൃഗത്തിനുണ്ടാകും. ഇതു വാസ്തവമാണ്. എന്നിട്ടും നാം അവയുടെ ദുഃഖത്തെപ്പറ്റി ഓർത്തുനോക്കുകയേ ചെയ്യാതെ അവയെ കൊന്നുകളയുന്നു: ഇതു മായയാകുന്നു. ഇതിൻെറയെല്ലാം സൃഷ്ടികർത്താവായി മനുഷ്യസദൃശനായ ഒരീശ്വരൻ ഉണ്ടെന്നു കല്പിച്ച് ഈ കാണുന്ന ദോഷവൈഷമ്യങ്ങളെല്ലാം ഒടുവിൽ ഗുണമായി ശരിപ്പെടും എന്നു വാദിക്കുന്നതു യുക്തിയെ തൃപ്തിപ്പെടുത്തുന്നതല്ല. നൻമ നൂറായിരം വന്നുകൊള്ളട്ടെ, അതു തിൻമയിൽനിന്നു വരണമെന്നുണ്ടോ? ആ ന്യായത്തിൻമേൽ എനിക്ക് എൻെറ സർവ്വേന്ദ്രിയതൃപ്തിക്കുവേണ്ടി മറ്റുള്ളവരുടെ കഴുത്തറുക്കാമല്ലോ! അതു ശരിയായ ന്യായമല്ല. നൻമ വരുന്നതു തിൻമയിൽക്കൂടെയാകണം എന്നതിനു ന്യായമെന്ത്. ആ ചോദ്യത്തിനു സമാധാനമില്ല. അതുണ്ടാകയുമില്ല. ഇന്ത്യയിലെ തത്ത്വജ്ഞാനികൾക്ക് ഇതു സമ്മതിക്കേണ്ടിവന്നു.

അന്നും ഇന്നും ധൈര്യത്തിൽ മുന്തിനിൽക്കുന്ന മതം വേദാന്തമത്രേ. ഭയമെന്നുള്ളത് അതിൽ ഒരിടത്തുമില്ല. അതിനു മറ്റൊരു മെച്ചം കൂടി ഉണ്ടായിരുന്നു. സത്യം പറയുവാൻ ഉദ്യമിച്ചവരെ അമർത്താൻ നോക്കുന്ന പൗരോഹിത്യം അന്നുണ്ടായിരുന്നില്ല. എന്നും പൂർണ്ണമായ മതസ്വാതന്ത്ര്യം ഉണ്ടായിരുന്നു. ഇന്ത്യയെ സംബന്ധിച്ചിടത്തോളം നിരർത്ഥകബന്ധങ്ങൾ ജനസമുദായസംഘടനയിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഈ പാശ്ചാത്യരാജ്യത്തിൽ സമുദായത്തിനാണ് പൂർണ്ണസ്വാതന്ത്ര്യം. ഇന്ത്യയിൽ സമുദായം ബദ്ധവും മതം സ്വതന്ത്രവുമാണ്. ഇംഗ്ലണ്ടിൽ ഒരാൾക്ക് അയാളുടെ ഇഷ്ടംപോലെ എങ്ങനെയും ഉടുക്കാം. എന്തും തിന്നാം. ആർക്കും എതിർപ്പില്ല. എന്നാൽ അയാൾ പള്ളിയിൽ പോകാതിരുന്നാൽ, യാഥാസ്ഥിതികത്വം ചാടിവീഴുകയായി. മതകാര്യത്തിൽ ഒന്നാമതായി സമുദായം പറയുന്നതു കേട്ടുകൊള്ളണം. പിന്നീടു തത്ത്വത്തെക്കുറിച്ചു സ്വച്ഛന്ദം ചിന്തിക്കാം. ഇന്ത്യയിൽ ഇതു നേരെമറിച്ചാണ്. ഒരാൾ ഒരു വിജാതീയനോടൊന്നിച്ചു ഭക്ഷണം കഴിച്ചു എന്നറിഞ്ഞാൽ സമുദായം അതിൻെറ കൊടിയ ശക്തി മുഴുവൻ പ്രയോഗിച്ച് അയാളെ പെട്ടെന്നു തകർത്തുകളയും. പരമ്പരാഗതമായ വസ്ത്രധാരണരീതിയിൽനിന്ന് അല്പം ഭേദിച്ചുപോയാൽ അയാളുടെ കഥ കഴിഞ്ഞു. അവിടെ തീവണ്ടി

നടപ്പായ കാലത്ത്, വളരെ ദൂരം നടന്നുചെന്ന് അതു കണ്ടുപോന്നതിന് ഒരാളെ ജാതിഭ്രഷ്ടനാക്കി എന്നൊരു കഥ കേട്ടിട്ടുണ്ട്. അതു കെട്ടുകഥയാണെന്നു വിചാരിക്കുക. മതകാര്യങ്ങളിലാവട്ടെ, അവിടെ നാസ്തികൻമാരും ചാർവ്വാകൻമാരും ബൗദ്ധൻമാരും എല്ലാ ഇനത്തിലും തരത്തിലും പെട്ട വിശ്വാസങ്ങളും മതങ്ങളും വാദങ്ങളും – ചിലതു വളരെ അസാധാരണമായിരിക്കും – ഒക്കെ ഒത്തൊരുമിച്ചു കഴിഞ്ഞുകൂടുന്നതു കാണാം. ആർക്കും സ്വമതം പ്രഖ്യാപനം ചെയ്യാം. അതിലേക്ക് ജനങ്ങളെ ചേർക്കാം, വിരോധമില്ല. ചാർവ്വാകൻമാർക്കും ബ്രാഹ്മണക്ഷേത്രഗോപുരത്തിൽനിന്നു ബ്രാഹ്മണമതത്തെ ദുഷിച്ചു പ്രസംഗിക്കാം. ആ കാര്യത്തിൽ ബ്രാഹ്മണരെ മാനിക്കണം.

ശ്രീബുദ്ധൻ വളരെ വൃദ്ധനായിട്ടാണ് സമാധിയടഞ്ഞത്. ബുദ്ധചരിതം വായിച്ചിരുന്ന എൻെറ ഒരു സ്നേഹിതനെ ഞാനോർക്കുന്നു. അദ്ദേഹം അമേരിക്കയിൽ ഒരു ശാസ്ത്രജ്ഞനായിരുന്നു. ബുദ്ധൻെറ മരണസമ്പ്രദായം അദ്ദേഹത്തിനു രുചിച്ചില്ല. കുരിശിൽ തറച്ചു മരിക്കേണ്ടിയിരുന്നു എന്നാണ് അദ്ദേഹത്തിൻെറ പക്ഷം. എന്തൊരു തെറ്റായ ധാരണ! ഒരാൾ മഹാനാകണമെങ്കിൽ അയാൾ കൊല്ലപ്പെടണം! ഈവക ധാരണയൊന്നും ഇന്ത്യയിൽ ഒരു കാലത്തും ഉണ്ടായിട്ടില്ല. ബുദ്ധൻ ഇന്ത്യയിൽ നീളെ ഇന്ത്യക്കാരുടെ ദേവൻമാരെയും ദേവദേവനേയും നിഷേധിച്ചുകൊണ്ടു നടന്നു: എന്നിട്ടും ദീർഘായുസ്സായിരുന്നു. 85 വയസ്സുവരെ ജീവിച്ചിരുന്നു: രാജ്യത്തിൽ പകുതിയും അദ്ദേഹത്തിൻെറ മതം സ്വീകരിച്ചു.

പിന്നെ, ചാർവ്വാകൻമാരുണ്ടായിരുന്നു. ഭയങ്കരകാര്യങ്ങളാണ് അവർ പ്രസംഗിച്ചിരുന്നത്. അത്ര തികഞ്ഞ ശുദ്ധഭൗതികത്വം പ്രഖ്യാപനം ചെയ്വാൻ ഈ 19-ാം നൂറ്റാണ്ടിലും ഒരാൾ ധൈര്യപ്പെടുകയില്ല. മതം ഭോഷ്കാണ്, അത് പുരോഹിതൻമാരുടെ കപടതന്ത്രം, വേദങ്ങൾ വിഡ്ഢികളുടെയും ചതിയൻമാരുടെയും അസുരൻമാരുടെയും പ്രലപനങ്ങൾ, ഈശ്വരനില്ല, ആത്മാവുമില്ല – ഇങ്ങനെ പലതും അവർ നാടുതോറും നടന്ന്, ക്ഷേത്രംതോറും കയറി നിർബാധം പ്രസംഗിച്ചു. ആത്മാവ് യഥാർത്ഥത്തിൽ ഉള്ളതാണെങ്കിൽ മരണശേഷം, അതു ഭാര്യാപുത്രാദികളിലുള്ള സ്നേഹം നിമിത്തം എന്തുകൊണ്ടു തിരികെ വന്നില്ല? മരണാനന്തരവും അതിനു സ്നേഹഭാവമുണ്ടായിരിക്കണം, രുചിയുള്ള ഭക്ഷണവും ഭംഗിയുള്ള വസ്ത്രവും അതിനു പിന്നെയും ഇഷ്ടമായിരിക്കണം, എന്നെല്ലാമായിരുന്നു അവരുടെ ധാരണ. ഈ ചാർവ്വാകൻമാരെയുംൣ ആരും ഉപദ്രവിച്ചില്ല. ഇങ്ങനെ പൂർണ്ണമായ മതസ്വാതന്ത്ര്യഭാവന ഭാരതഖണ്ഡത്തിൽ

ൣ വാല്മീകിരാമായണത്തിൽ ജാബാലി എന്ന ഒരു ബ്രാഹ്മണൻ രാമനെ സത്യത്തിൽനിന്നും വനത്തിൽനിന്നും പിൻമടങ്ങാൻ ചാർവാകമതം ഉപദേശിച്ചു നോക്കുന്നുണ്ട്;–

യദി ഭുക്തമിഹാന്യേന ദേഹമന്യസ്യ ഗച്ഛതി
ദദ്യാത് പ്രവസതഃ ശ്രാദ്ധം ന തത് പഥ്യശനം ഭവേത്.

ഏതു കാലത്തും ഉണ്ടായിരുന്നു. വളർച്ചയ്ക്ക് ആദ്യമായി വേണ്ടതു സ്വാതന്ത്ര്യമത്രേ. ഏതൊന്നിനു സ്വാതന്ത്ര്യമില്ലയോ അതിനു വളർച്ച യില്ല, ഒരു കാലത്തുമില്ല. എപ്പോഴും ഒരു ഗുരുവിൻെറ നിയന്ത്രണാധി കാരവും വെച്ചിരുന്ന്, അന്യൻമാരെ നേർവഴിക്കു നടത്തി അവരുടെ വളർച്ചയ്ക്കു സഹായിക്കാമെന്ന വിചാരം വിഡ്ഢിത്തവും ആപൽ ക്കരവുമാകുന്നു. അത് അനേകലക്ഷം ജനങ്ങളുടെ വളർച്ചയെ തട യുകയാണ് ചെയ്തിട്ടുള്ളത്. മനുഷ്യന് സ്വാതന്ത്ര്യത്തിൻെറ പ്രകാശം ഉണ്ടാകട്ടെ. വളർച്ചയ്ക്ക് അതേ വഴിയുള്ളൂ.

ഇന്ത്യയിൽ അദ്ധ്യാത്മവിഷയത്തിൽ ഞങ്ങൾ സ്വാതന്ത്ര്യം കൊടുത്തു. അതുകൊണ്ട് ഇന്നും ഗംഭീരമായ അദ്ധ്യാത്മശക്തി അവിടെയുണ്ട്. നിങ്ങൾ സമുദായസ്വാതന്ത്ര്യം അനുവദിച്ചുകൊടു ത്തതുകൊണ്ട് നിങ്ങളുടെ സമുദായസംഘടന വിശിഷ്ടമായിരി ക്കുന്നു. നിങ്ങൾ മതകാര്യത്തിൽ ഒരു കാലത്തും ഒരു സ്വാതന്ത്ര്യവും അനുവദിച്ചില്ലെന്നു മാത്രമല്ല, തീയും വാളുംകൊണ്ട് അന്യരിൽ സ്വാഭിപ്രായങ്ങളെ കുത്തിക്കയറ്റുകകൂടി ചെയ്തിട്ടുണ്ട്. തത്ഫലമായി യൂറോപ്യൻ മനസ്സിൽ മതം മുരടിച്ചു ദുഷിച്ചുപോയി. ഇപ്പോൾ ഇന്ത്യ യിൽ വേണ്ടത് സമുദായശൃംഖലകൾ നീക്കുകയും, യൂറോപ്പിൽ വേണ്ടത് മതപുരോഗതിയെ തടയുന്ന വിലങ്ങുകൾ മുറിച്ചുതള്ളു കയുമാണ്. അതു ചെയ്താൽ മനുഷ്യന് ആശ്ചര്യകരമായ വളർച്ചയും വികാസവും വന്നുചേരും. സാമുദായികം, ധാർമ്മികം, ആദ്ധ്യാത്മികം എന്നീ നാനാപരിണാമങ്ങളിൽക്കൂടിയും ഒരൈക്യസൂത്രം ഓടുന്നു ണ്ടെന്നു നാം കണ്ടെത്തുമ്പോൾ യഥാർത്ഥമതമെന്നു പറയുന്നത് സമുദായത്തിൽ കടന്നുകൂടേണ്ടതാണെന്നും അതു നിത്യജീവിത ത്തിൽ കലർന്നുചേരേണ്ടതാണെന്നുംകൂടി നാം കാണും. വേദാന്ത ത്തിൻെറ വെളിച്ചത്തിൽ എല്ലാ ഭൗതികശാസ്ത്രങ്ങളും അതുപോലെ

---

ദാനസംവനനാ ഹ്യേതേ ഗ്രന്ഥാ മേധാവിഭിഃ കൃതാഃ
യജസ്വ ദേഹി ദീക്ഷസ്വ തപസ്തപ്യസ്വ സംത്യജ.
സ നാസ്തി പരമിത്യേവ കുരു ബുദ്ധിം മഹാമതേ
പ്രത്യക്ഷം യത്തദാതിഷ്ഠ പരോക്ഷം പൃഷ്ഠതഃ കുരു. (വാ.രാ.അയോ.108. 15–17)

ബ്ര.സൂ.ശം.ഭാ. 3.3.53–ൽ ‘ന സ്വർഗമനായാപവർഗഗമനായ വാ സമർഥോ ദേഹവ്യതിരിക്ത ആത്മാസ്തി’ എന്ന ചാർവാകപക്ഷം യുക്തിപൂർവം സാധിച്ചിട്ട് അടുത്ത സൂത്രത്തിൽ അതു ഖണ്ഡിക്കുകയും ചെയ്യുന്നുണ്ട്.

മാധവാചാര്യരുടെ സർവദർശനസംഗ്രഹത്തിൽ;–
അഗ്നിഹോത്രം ത്രയോ വേദാസ്ത്രിദണ്ഡം ഭസ്മഗുണ്ഠനം
ബുദ്ധിപൗരുഷഹീനാനാം ജീവികാ ധാതൃനിർമിതാ.
യാവജ്ജീവം സുഖം ജീവേദൃണം കൃത്വാ ഘൃതം പിബേത്
ഭസ്മീഭൂതസ്യ ദേഹസ്യ പുനരാഗമനം കുതഃ.
യദി ഗച്ഛേത് പരം ലോകം ദേഹാദേവ വിനിർഗതഃ
കസ്മാദ്ഭൂയോ ന ചായാതി ബന്ധുസ്നേഹസമാകുലഃ.
ലോകസിദ്ധോ ഭവേദ് രാജാ പരേശോ നാപരഃ സ്മൃതഃ
ദേഹസ്യ നാശോ മുക്തിസ്തു ന ജ്ഞാനാൻമുക്തിരിഷ്യതേ. (ചാർവാകദർശനം)

ജഗത്തിലുള്ള സർവ്വവും മതത്തിൻെറതന്നെ നാനാപ്രകാശ ങ്ങളാണെന്നു നമുക്കു മനസ്സിലാകും.

സ്വാതന്ത്ര്യം വഴിക്കാണല്ലോ ശാസ്ത്രങ്ങൾ വളർന്നുവന്നത്. അവ യിൽ രണ്ടു പക്ഷമുണ്ട്. ഒന്നു നാസ്തികവും മതദൂഷകവും, മറ്റേത് ആസ്തികവും മതപോഷകവും. ഇത് ഏതു സമുദായത്തിലും കാണാ മെന്നുള്ളത് ഒരു വിശേഷംതന്നെ. ഒരു സമുദായത്തിൽ വല്ലൊരു ദോഷവുമുണ്ടെന്നിരിക്കട്ടെ. ഉടനെ ഒരു സംഘം പുറപ്പെട്ട് അതിനെ കഠിനമായി ആക്ഷേപിച്ചുതുടങ്ങുകയായി. അതു ചിലപ്പോൾ ദുഷിച്ച് ഒരുൻമാദംപോലെയാകും! ഈവിധം ഉൻമാദക്കാർ ഏതൊരു സമു ദായത്തിലുമുണ്ട്. സ്ത്രീകൾ വികാരാധിക്യമുള്ളവരായതുകൊണ്ട് ഈ കൂക്കുവിളിസ്സംഘങ്ങളിൽ പലപ്പോഴും ചേരാറുണ്ട്. വല്ലതിനെയും കഠിനമായാക്ഷേപിപ്പാൻ ഒരുങ്ങിപ്പുറപ്പെടുന്ന ഭ്രാന്തൻമാർക്കു കൂട്ടു കാരെ കിട്ടാതെ വരില്ല. അടിച്ചു തകർക്കുവാനെളുപ്പം. ഭ്രാന്തന് കണ്ണിൽ കണ്ടതേതും തകർത്തുകളയാം. ഒന്നു നിർമ്മിപ്പാനാണ് പ്രയാസം. ഈ ഭ്രാന്തൻമാർ ചെയ്യുന്നതിൽ അവരുടെ ദൃഷ്ടിയിൽ കുറച്ചു നൻമ പക്ഷേ ഉണ്ടാകാം. എന്നാൽ അധികപക്ഷവും തിൻമ യാണുണ്ടാകുന്നത്. സമുദായസംഘടനകൾ ഒരു ദിവസംകൊണ്ടു പൊട്ടിപ്പൊന്തുന്നവയല്ല. അവയിൽ മാറ്റം വരുത്തുന്നത് മൂലകാരണ ങ്ങളിൽ മാറ്റം വരുത്തിക്കൊണ്ടുവേണം. ഒരു ദോഷം ഉണ്ടെന്നു വെയ്ക്കുക. പക്ഷേ, അധിക്ഷേപിച്ചതുകൊണ്ടുമാത്രം അതു നീങ്ങുക യില്ല. അതിൻെറ ഹേതുവിനെ നീക്കം ചെയ്യണം. അതു തിരിഞ്ഞുപിടി ക്കുക, അതു നീക്കിക്കളയുക, അപ്പോൾ ആ ദോഷവും നീങ്ങും. വെറും അധിക്ഷേപം നിഷ്ഫലമാണെന്നു മാത്രമല്ല ആപത്കരവുമാണ്.

അടിയിൽ കിടക്കുന്ന കാരണമെന്തെന്ന് മനസ്സിലാക്കുകയാണ് വേണ്ടതെന്നു കണ്ട ചിലരും ഉണ്ടായിരുന്നു. അവരുടെ ഹൃദയത്തിനു മാർദ്ദവമുണ്ടായിരുന്നു. അവരെയാണ് മഹർഷിമാർ എന്നു പറയു ന്നത്. ഒരു സംഗതി നിങ്ങൾ പ്രത്യേകം ഓർമ്മവെയ്ക്കണം. മുടിക്കു വാനല്ല, മുഴുമിപ്പിക്കുവാനാണ് തങ്ങൾ വന്നതെന്നത്രേ ലോകാചാര്യൻ മാരെല്ലാം പറഞ്ഞിട്ടുള്ളത്. ആ വാക്യത്തിൻെറ സാരം പലർക്കും മനസ്സിലായിട്ടില്ല. ആചാര്യൻമാരുടെ ക്ഷമാഭാവം അന്നത്തെ പൊതു ജനാഭിപ്രായത്തോടുള്ള കീഴൊതുക്കമാണെന്നുകൂടി ചിലർ ധരിച്ചി ട്ടുണ്ട്. 'ഈ പ്രവാചകൻമാരും ആചാര്യൻമാരും ഏതാണ്ടു ഭീരുക്കൾ തന്നെ: ശരിയെന്നു തോന്നിയതു പറയുവാനും പ്രവർത്തിപ്പാനും അവർക്കു ധൈര്യമുണ്ടായില്ല', എന്നിങ്ങനെ ചിലർ ഇന്നും പറയുന്നു ണ്ട്. വാസ്തവം അങ്ങനെയല്ല, അവർ ഈ ലോകവാസികളെ സ്വന്തം കുട്ടികളെപ്പോലെ വിചാരിച്ചു. ആ മഹാത്മാക്കളുടെ സ്നേഹത്തിൻെറ അപാരത ഭ്രാന്തൻമാർക്ക് ഒട്ടും അറിഞ്ഞുകൂട. സർവ്വരോടും അളവറ്റ സഹതാപവും അളവറ്റ സഹിഷ്ണുതയുമാണ് അവർക്കുണ്ടായിരു ന്നത്. അവരത്രേ നമ്മുടെ യഥാർത്ഥപിതാക്കൾ, നമ്മുടെ യഥാർത്ഥ ദേവൻമാർ: അവർ സഹിപ്പാനും പൊറുപ്പാനും എപ്പോഴും ഒരുക്കമായി

രുന്നു. മനുഷ്യസമുദായം എങ്ങനെ വളരണമെന്നറിഞ്ഞ് അവർ പതുക്കെ ഉറപ്പോടും ക്ഷമയോടുംകൂടി അതിനു വഴികളുണ്ടാക്കി വന്നു. അതു ജനങ്ങളെ അധിക്ഷേപിച്ചും ഭയപ്പെടുത്തിയുംകൊണ്ടല്ല: പിന്നെയോ, നയത്തിലും സ്നേഹത്തിലും ജനങ്ങളെ പടിപടിയായി ഉയർത്തിക്കൊണ്ട്. അങ്ങനെയുള്ളവരായിരുന്നു ഉപനിഷദാചാര്യൻമാർ. അവർ കണ്ടു, കാലക്രമത്തിൽ വന്നുചേർന്ന ധാർമ്മികബോധവും പുരോഗതിയും പഴയകാലത്തുണ്ടായിരുന്ന ദേവഭാവനയോടു യോജിച്ചതല്ലെന്ന്. നാസ്തികവാദങ്ങളിൽ ചില സാരാംശങ്ങളും ചില തത്ത്വക്കട്ടകൾതന്നെയും ഉണ്ടെന്നും അവർ കണ്ടു. എന്നാൽ സമുദായമണികളെ ചേർത്തുകോർത്തിരുന്ന സൂത്രം മുറിച്ചുകളഞ്ഞ് ആകാശത്തിൽ ഒരു നൂതനസമുദായം സൃഷ്ടിക്കാമെന്ന് അവർ വിചാരിച്ചില്ല. അതിനുള്ള യത്നം വ്യർത്ഥമാണെന്നും അവർ കണ്ടു. നാമൊരിക്കലും പുതുതായൊന്നും സൃഷ്ടിക്കുന്നില്ല. നാം സ്ഥാനം മാറ്റുന്നതേയുള്ളു. പുതിയതുണ്ടാകുക സാധ്യമല്ല: ഉള്ള വസ്തുക്കളുടെ സ്ഥിതി മാറ്റുന്നതേയുള്ളു. വിത്തു പതുക്കെപ്പതുക്കെ വളർന്നു വൃക്ഷമായിത്തീരുന്നു. നാം നമ്മുടെ കഴിവുകളെ സത്യത്തിലേക്കു തിരിച്ചുവിടണം. നിലവിലുള്ള സത്യം നിറവേറ്റണം: പുതിയ സത്യം സൃഷ്ടിക്കുകയല്ല വേണ്ടത്. ഈ നിയമം അറിഞ്ഞ് പുരാതനാചാര്യൻമാർ ഈശ്വരനെ സംബന്ധിച്ച പഴയ ഭാവനകളെ ആ കാലത്തിനു ചേർന്നതല്ലെന്ന് അധിക്ഷേപിച്ച് തള്ളുന്നതിനുപകരം അതുകളിലുള്ള തത്ത്വാംശങ്ങളെ കണ്ടുപിടിപ്പാൻ ശ്രമിച്ചു.[1] അതിന്റെ ഫലമത്രേ വേദാന്തദർശനം. ദേവൻമാരെന്നും ജഗദീശ്വരനായ ഏകദേവനെന്നുമുള്ള പഴയ ഭാവനകളിൽനിന്ന് ഉപര്യുപരിയായ ഭാവനകൾ അനന്തനിർഗുണം[2] എന്നുള്ളതിൽ അവർ കണ്ടെത്തി. ജഗത്ത് ആകെയും ഏകമാണെന്ന് അവർ കണ്ടറിഞ്ഞു.

നാനാത്വമായി കാണുന്ന ജഗത്തിൽ ഏകത്വവും, മൃത്യുഗ്രസ്തമായ ജഗത്തിൽ അമരത്വവും, ജാഡ്യവും അജ്ഞാനവും നിറഞ്ഞ ജഗത്തിൽ ഏകചൈതന്യവും ജ്ഞാനവും ആർ കാണുന്നുവോ, അവർക്കു ശാന്തി ലഭിക്കും: മറ്റാർക്കും ലഭിക്കുകയില്ല: മറ്റാർക്കും ലഭിക്കയില്ല.[3]

1 ശ്രീ മധുസൂദനസരസ്വതിസ്വാമികൾ 'പ്രസ്ഥാനഭേദ'ത്തിൽ പറയുന്നു; (എല്ലാ വാദങ്ങളും) വിവർത്തവാദത്തിൽ പര്യവസാനിക്കുന്നു എന്നതിലൂടെ പ്രസ്ഥാനകർത്താക്കളായ സർവമുനിമാർക്കും പ്രതിപാദ്യനായ, അദ്വിതീയനായ, പരമേശ്വരനിൽത്തന്നെയാണ് താല്പര്യം. ആ മുനിമാർ ഭ്രാന്തൻമാരായിരുന്നില്ല, സർവജ്ഞൻമാരായിരുന്നല്ലോ അവർ. പിന്നെയോ ബഹിർവിഷയാസക്തൻമാരായവർക്കു പുരുഷാർത്ഥത്തിൽ പൊടുന്നനെ പ്രവേശമുണ്ടാകയില്ലെന്നു കണ്ട്, നാസ്തിക്യത്തിലേക്കു പോകാതെ തടയുവാനായി, അവർ പ്രകാരഭേദങ്ങൾ കാണിച്ചുകൊടുത്തതാണ്. എന്നിരിക്കെ അവരുടെ താല്പര്യമറിയാതെ, വേദവിരുദ്ധമായ അർത്ഥത്തിൽപ്പോലും താല്പര്യമുണ്ടെന്നു വിചാരിച്ച് ആ മതത്തെത്തന്നെ സ്വകാര്യമായി കൈക്കൊണ്ട്, ജനങ്ങൾ പല വഴിക്കാരായിത്തീരുന്നു എന്നീവിധം എല്ലാം നിർദ്ദോഷംതന്നെ.

2 ക. 3.15. പു.11 ചു.1

3 ക. 5. 13 പു. 56, ചു. 1

## അധ്യായം 8

# മായയും സ്വാതന്ത്ര്യവും

ലണ്ടൻ പ്രസംഗം, 1986 ഒക്ടോബർ 22

''കീർത്തിമേഘത്തെ വലിച്ചിഴച്ചുകൊണ്ട് നാം പ്രവേശിക്കുന്നു'' എന്നത്രേ കവിവാക്യം. എങ്കിലും എല്ലാവരും കീർത്തിമേഘം ഇഴയ്ക്കുന്നില്ല: നമ്മളിൽ ചിലരുടെ വരവിൽ കറുത്ത മൂടലാണിഴയുന്നത്, സംശയമില്ല. എന്നാൽ നാമോരോരുത്തരും സമരാങ്കണത്തിലേയ്ക്കെന്നപോലെ യുദ്ധം ചെയ്‌വാനാണ് ലോകത്തിലേക്കു വരുന്നത്. കരഞ്ഞുകൊണ്ടാണ് നാം വരുന്നതെങ്കിലും, അത് ആവുംവിധം പടവെട്ടി ജീവിതമഹാസമുദ്രത്തിൽക്കൂടെ നമുക്ക് ഒരു മാർഗ്ഗം നിർമ്മിപ്പാനാണ്. നാം മുന്നോട്ടു പോകുന്നു, നീണ്ട യുഗങ്ങൾ നമുക്കു പിറകിൽ കിടക്കുന്നു, നിരവധി വിസ്താരം നമുക്കു മുന്നിലുണ്ട്. അങ്ങനെ നാം പോയ്ക്കൊണ്ടിരിക്കേ, മൃത്യു വരുന്നു, നമ്മെകൊണ്ടുപോകുന്നു. നാം ജയിച്ചുവോ, തോറ്റുവോ, നമുക്ക് അറിഞ്ഞുകൂടാ. ഇതത്രേ മായ.

ശൈശവത്തിൽ ആശ മികച്ചുനിൽക്കും. കുട്ടി കൺമിഴിച്ചു നോക്കുമ്പോൾ കാണുന്ന ലോകം സുവർണ്ണമയം. ഇച്ഛിച്ചതു നടക്കുമെന്നാണതിൻെറ ബോധം. എന്നാൽ മുന്നോട്ട് ഓരോ അടിവെയ്ക്കുമ്പോഴും പ്രകൃതി അവൻെറ ഗതി തടഞ്ഞ് വജ്രഭിത്തിപോലെ നിൽക്കുന്നു. അതിനെ തകർത്തു കടന്നുപോവാൻ അവൻ പിന്നേയും പിന്നേയും തലയടിച്ചു നോക്കുന്നുണ്ടാകാം. എന്നാൽ മുന്നേറും തോറും അവൻെറ ലക്ഷ്യം പിൻമാറുന്നു. അങ്ങനെയിരിക്കെ മൃത്യു വന്നെത്തുന്നു. മോചനമായോ? ആർക്കറിയാം? ഇതത്രേ മായ.

ഒരു ശാസ്ത്രാന്വേഷകൻ ജനിക്കുന്നു. അയാൾ ജ്ഞാനസമ്പാദനത്തിനു കൊതിക്കുന്നു. അതിനുവേണ്ടി മറ്റെന്തും ത്യജിച്ചും എന്തും സഹിച്ചും പ്രകൃതിയിൽ അതിഗൂഢമായി കിടക്കുന്ന രഹസ്യങ്ങൾ ഓരോന്നായി തിരഞ്ഞ് ഓരോ തത്ത്വം കണ്ടുപിടിച്ചു മുന്നോട്ടു

---

ശ്ലോ ഇദം കൃതമിദം കാര്യമിദമന്യത് കൃതാകൃതം
ഏവമീഹാസമായുക്തം കൃതാന്തഃ കുരുതേ വശം. (മ.ഭാ.ശാ. 175.20)

ഇതു ചെയ്തു, ഇതു ചെയ്യാനുണ്ട് ഇതു പകുതിയായി എന്നിങ്ങനെ കർമ്മാസക്തനായിരിക്കുന്നവനെ മരണം പാട്ടിലാക്കുന്നു.

ഫേനമാത്രോപമേ ദേഹേ ജീവേ ശകുനിവത് സ്ഥിതേ
അനിത്യേ പ്രിയസംവാസേ കഥം സ്വപിഷി പുത്രക? (മ.ഭാ.ശാ. 321.7)

വെറും പതപോലുള്ള ദേഹത്തിൽ പക്ഷിയെപ്പോലെ ജീവൻ ഇരിക്കെ, പ്രിയജനങ്ങളോടു ചേർന്നുള്ള ജീവിതം അനിത്യമായിരിക്കെ, കുഞ്ഞേ നീ കിടന്നുറങ്ങുന്നതെങ്ങനെ?

മുന്നോട്ടുപോകുന്നു. അതുകൊണ്ടെന്ത്? നാം അയാളെ പുകഴ്ത്തുന്ന തെന്തിന്? മനുഷ്യനു സാദ്ധ്യമായതിനെക്കാൾ എത്രയോ വലിയ കാര്യങ്ങൾ പ്രകൃതി തനിയേ സാധിക്കുന്നില്ലേ? എങ്കിലും പ്രകൃതി ജഡമല്ലേ, ബോധശൂന്യമല്ലേ? ജഡപ്രകൃതിയെ അനുകരിക്കുന്നത് എന്തുകൊണ്ട് മഹത്ത്വത്തിന് കാരണമാവണം? എത്രയെങ്കിലും വലിയ വിദ്യുത്പുഞ്ജം (വജ്രായുധം) എത്രയെങ്കിലും ദൂരെയ്ക്കു ക്ഷേപിപ്പാൻ പ്രകൃതിക്കു കഴിവുണ്ട്. അതിൽ ഒരു സഹസ്രാംശം ഒരു മനുഷ്യൻ ചെയ്താൽ നാം അയാളെ പുകഴ്ത്തുന്നു, ദിവ്യനെന്നു പറയുന്നു. എന്തിന്? പ്രകൃതിയെ അനുകരിക്കുന്നതിന്, മൃത്യുവിനെ അനുകരിക്കുന്നതിന്, ജഡതയെ അനുകരിക്കുന്നതിന്, ബുദ്ധിശൂന്യ തയെ അനുകരിക്കുന്നതിന്, ഒരാളെ എന്തിനു പുകഴ്ത്തണം?

കേന്ദ്രാകർഷണ(Gravitation)ശക്തിക്കു ബ്രഹ്മാണ്ഡങ്ങളെ പ്പോലും പൊടിപൊടിയാക്കുവാൻ കഴിയും: എങ്കിലും അതു ബുദ്ധി വിഹീനമാണ്. ബുദ്ധിശൂന്യത്തെ അനുകരിക്കുന്നത് എങ്ങനെ കീർ ത്തീകരമാകുന്നു? എങ്കിലും നാമെല്ലാവരും അതിനാണ് പ്രയത്നിക്കു ന്നത്. ഇതത്രേ മായ.

ഇന്ദ്രിയങ്ങൾ നമ്മെ പുറത്തേക്കു വലിക്കുന്നു. സുഖവും ശാന്തിയും ഒരു കാലവും കിട്ടാത്തിടത്ത് മനുഷ്യൻ അവയെ തിര യുന്നു. അതു നിഷ്ഫലം, വ്യർത്ഥമെന്ന് അനാദികാലംമുതൽ നമ്മോടുപദേശിച്ചും വന്നിരിക്കുന്നു. എന്നിട്ടും നമുക്കു മനസ്സിലാകു ന്നില്ല.[1] നമ്മുടെ സ്വാനുഭവം വഴിക്കല്ലാതെ മനസ്സിലാവുകയുമില്ല. നാം പരീക്ഷിച്ചു നോക്കുന്നു, നമുക്ക് അടിയും കിട്ടുന്നു. അപ്പോഴെ ങ്കിലും നാം മനസ്സിലാക്കുന്നുണ്ടോ? ഇല്ലതാനും. ശലഭങ്ങൾ അഗ്നി യിൽ ചെന്നുചാടുന്നു, അതിൽ തൃപ്തിയടയുമെന്നാശിക്കുന്നു. തോറ്റു മടങ്ങി വീണ്ടും നവശക്തിയോടുകൂടി അതിൽത്തന്നെ ചെന്നു ചാടുന്നു: ഇങ്ങനെ ചെയ്തു ചെയ്ത് അംഗഭംഗം വന്നു ചതിപെട്ടു മരിച്ചുപോകയും ചെയ്യുന്നു.[2] ഇതത്രേ മായ.

ബുദ്ധിയുടെ കാര്യവും ഇതുതന്നെ. ജഗത്തിലെ രഹസ്യങ്ങൾ അറിവാൻ ആഗ്രഹിക്കയാൽ അന്വേഷണം നമുക്കു നിർത്താൻ വയ്യ:

---

1 വിദ്യാസു ശാസ്ത്രേഷു വിവേകദീപേ-
ഷ്വാദ്യേഷു വാക്യേഷു ച കാ ത്വദന്യാ
മമത്വഗർത്തേfതിമഹാന്ധകാരേ
വിഭ്രാമയത്യേതദതീവ വിശ്വം. (ദേ.മാ. 11.31)

വിദ്യകളും ശാസ്ത്രങ്ങളും വിവേകദീപങ്ങളായ വേദാന്തവാക്യങ്ങളും മറ്റും ഉണ്ടായിട്ടും ഈ ലോകത്തെ മമത്വമാകുന്ന കൂരിരുൾക്കുണ്ടിൽ ഇട്ടു ചുറ്റിക്കുന്നതും (മഹാമായേ) നീയല്ലാതെ മറ്റാരാണ്?

2 യോവിദ്ധിരണ്യാഭരണാംബരാദിദ്രവ്യേഷു മായാരചിതേഷു മൂഢഃ
പ്രലോഭിതാത്മാ ഹ്യുപഭോഗബുദ്ധ്യാ പതംഗവന്നശ്യതി നഷ്ടദൃഷ്ടിഃ.
(ഭാ. 11.8.3)

അറിഞ്ഞേ കഴിയൂ എന്നു നമുക്കു തോന്നുന്നു: അറിവു സമ്പാദിക്കാവതല്ലെന്നു വിശ്വാസം വരുന്നില്ല. നാം ഏതാനും അടി മുമ്പോട്ടു വെയ്ക്കുന്നു: നമ്മുടെ ഗതിയെ നിരോധിച്ചുകൊണ്ട് അനാദ്യന്തമായ കാലഭിത്തി നിൽക്കുന്നു. ഏതാനും അടി മുമ്പോട്ടു വെയ്ക്കുന്നു, അലംഘ്യമായി, അപരിച്ഛേദ്യമായ ദേശഭിത്തി നമ്മെ തടയുന്നു. അതു മാത്രമോ? ഇവയേയും ചുഴന്ന് അഭേദ്യമായ കാര്യകാരണഭിത്തികളും നിൽക്കുന്നു. അവ നമുക്ക് അതിക്രമിക്കാവതല്ല. എങ്കിലും നാം യത്നിച്ചുനോക്കുന്നു, യത്നിക്കാതിരിപ്പാനും നമുക്കു കഴിവില്ല: ഇതത്രേ മായ.

നമ്മുടെ ഓരോ ശ്വാസത്തിലും, നാഡിയുടെ ഓരോ മിടിപ്പിലും, ഓരോ ചലനത്തിലും നാം വിചാരിക്കുന്നത് നമുക്കു സ്വാതന്ത്ര്യമുണ്ടെന്നാണ്. എന്നാൽ അപ്പോൾത്തന്നെ സ്വാതന്ത്ര്യം നമുക്കില്ലെന്നും നമുക്കനുഭവപ്പെടുന്നു: നാം വെറും അടിമകൾ. പ്രപഞ്ചത്തിന്റെ നിത്യദാസൻമാർ: നമ്മുടെ ദേഹവും മനസ്സും വിചാരവും വികാരവും എല്ലാം പ്രകൃതിക്കധീനം എന്നു നമുക്ക് അനുഭവപ്പെടുന്നു. ഇതത്രേ മായ.

എന്റെ കുട്ടി, മഹാബുദ്ധിമാൻ! ഇതുപോലൊരു കുട്ടിയുണ്ടോ വേറെ? എന്നിങ്ങനെ വിചാരിക്കാത്ത ഒരമ്മയുമില്ല. അവൾ കുട്ടിയെ ലാളിക്കുന്നു. അവളുടെ ജീവൻ മുഴുവനും ആ കുട്ടിതന്നെ. കുട്ടി വളരുന്നു. പക്ഷേ മദ്യപനും മൂർഖനുമായിത്തീർന്ന് അമ്മയെ ദ്രോഹിച്ചുതുടങ്ങുന്നു. എത്രയധികം ദ്രോഹിക്കുന്നുവോ അത്രയധികം സ്നേഹമാണ് അമ്മയ്ക്കുണ്ടാകുന്നത്. 'ഹാ, മാതാവിന്റെ നിസ്വാർത്ഥപ്രേമം!' എന്നു ലോകർ അതിനെ വാഴ്ത്തുന്നു. അമ്മ പ്രകൃതിയുടെ ദാസിയായിരിക്കുന്നു, അവൾക്കു വേറെ നിവൃത്തിയില്ല: ഇതാരും ഓർക്കുന്നേയില്ല. ഒരു വിധം സാധിക്കുമെങ്കിൽ ആ ഭാരം അവൾ വലിച്ചെറിഞ്ഞേനേ. ആഗ്രഹമില്ലായ്കയല്ല, സാദ്ധ്യമല്ല. അപ്പോൾ അതിനെ മാതൃപ്രേമമെന്ന കുസുമാവലികൊണ്ടു മൂടുന്നു. ഇതത്രേ മായ.

ഈ ലോകത്തിൽ നാമെല്ലാവരും അതുപോലെയാണ്. ഒരു കഥ പറയാം. നാരദൻ ഒരിക്കൽ കൃഷ്ണനോട് ''ഭഗവാനേ, എനിക്കു മായ കാണിച്ചുതരണം,'' എന്നാവശ്യപ്പെട്ടു. ഒട്ടുനാൾ കഴിഞ്ഞ് കൃഷ്ണൻ ഒരു മരുഭൂമിയിലേക്കു പോവാൻ നിശ്ചയിച്ചു നാരദനെയും കൂട്ടി പുറപ്പെട്ടു. അവർ ബഹുദൂരം നടന്നു. അപ്പോൾ കൃഷ്ണൻ നാരദനോട്, ''നാരദാ, എനിക്കു വല്ലാതെ ദാഹിക്കുന്നു. കുറച്ചു വെള്ളം കൊണ്ടുവരാമോ?'' എന്നു ചോദിച്ചു. ''ഇതാ പോയി കൊണ്ടുവരാം, ഭഗവൻ'' എന്നു പറഞ്ഞ് നാരദൻ അവിടെ നിന്നു നടന്നു. കുറച്ചകലെ ഒരു ഗ്രാമമുണ്ടായിരുന്നു. നാരദൻ വെള്ളമന്വേഷിച്ച് ആ ഗ്രാമത്തിൽ കടന്ന് ഒരു ഗൃഹദ്വാരത്തിൽ ചെന്നു വിളിച്ചു. അതിസുന്ദരിയായ ഒരു യുവതി വാതിൽ തുറന്നു. അവളെക്കണ്ടതോടെ, നാരദൻ മറ്റു സംഗതികളെല്ലാം വിസ്മരിച്ചുപോയി. തന്റെ ഭഗവാൻ വെള്ളത്തിനു ദാഹിച്ചു പൊരിഞ്ഞുനിൽക്കുന്ന കഥ തീരെ

മറന്നു. ആ യുവതിയോടു സംസാരിച്ചുതുടങ്ങി. സമയം പോയതറിഞ്ഞില്ല. അന്നു മുഴുവൻ അങ്ങനെ കഴിഞ്ഞു: ഭഗവാൻെറയടുത്തേക്കു മടങ്ങിയില്ല. പിറ്റേന്നും സംസാരം തുടർന്നു. സംസാരം മൂത്ത് അനുരാഗമായി. നാരദന് അവളെ വിവാഹം ചെയ്യണം. അച്ഛനോട് അനുവാദം ചോദിച്ചു: വിവാഹം കഴിഞ്ഞു. അവർ സുഖമായി വസിച്ചു. കുട്ടികളും ജനിച്ചു. അങ്ങനെ പന്ത്രണ്ടു സംവൽസരം കഴിഞ്ഞു. ഭാര്യയുടെ അച്ഛൻ മരിച്ച് അദ്ദേഹത്തിൻെറ സ്വത്ത് നാരദനു ചേർന്നു: ഭൂമിയും ഗോക്കളും ഭാര്യയും മക്കളുമായി നാരദൻ സുഖമായി കാലം കഴിച്ചു. അങ്ങനെയിരിക്കെ, അവിടെ ഒരു വെള്ളപ്പൊക്കമുണ്ടായി. രാത്രിയിൽ നദി കരകവിഞ്ഞു ഗ്രാമം മൂടി. വീടുകൾ ഇടിഞ്ഞുപൊളിഞ്ഞു വീണു. മൃഗങ്ങളും മനുഷ്യരും ഒന്നൊഴിയാതെ സർവ്വവും ആ പ്രവാഹവേഗത്തിൽപ്പെട്ട് ഒലിച്ചുതുടങ്ങി. നാരദൻ രക്ഷപ്രാപിപ്പാൻ നോക്കി ഒരു കൈകൊണ്ടു ഭാര്യയെ പിടിച്ചു: മറ്റേ കൈകൊണ്ടു രണ്ടു കുട്ടികളെയും. ഒരു കുട്ടിയെ ചുമലിൽ വെച്ചു. വെള്ളത്തിൻെറ തള്ളൽ അസഹ്യം. എങ്കിലും അതു കടപ്പാൻ മെല്ലെ മെല്ലെ നടന്നു തുടങ്ങി. ഏതാനും അടി വെച്ചപ്പോഴേക്കും ഒഴുക്കു താങ്ങാൻ വയ്യാതായി: ചുമലിലെ കുട്ടി താഴെ വീണ് ഒലിച്ചുപോയി. ഉടനെ നാരദൻ അയ്യോ എന്നു നിലവിളിച്ച് ആ കുട്ടിയെ രക്ഷിപ്പാൻ ശ്രമിച്ചതിൽ മറ്റു രണ്ടു കുട്ടികളുടെയും പിടിവിട്ടു. അവരും ഒലിച്ചുപോയി. നാരദൻ മുറുകെ പിടിച്ചിരുന്ന ഭാര്യയേയും ഒടുവിൽ ആ ഒഴുക്കു തട്ടിക്കൊണ്ടു പോയി. എന്നാൽ അതു നാരദനെ കരയ്ക്ക് അടിച്ചുകയറ്റി. നാരദൻ അവിടെ കിടന്നു ദുഃഖാക്രാന്തനായി വിലപിച്ചുതുടങ്ങി. അപ്പോൾ പിൻഭാഗത്തുനിന്ന് ഒരു മധുരസ്വരം കേട്ടു, ''കുഞ്ഞേ! വെള്ളം എവിടെ! നീ വെള്ളത്തിനു പോയിട്ടു ഞാൻ നാഴികയായല്ലോ കാത്തുനിൽക്കുന്നു!'' നാരദൻ അമ്പരന്നു. ഒരു നാഴികയോ എന്നാശ്ചര്യപ്പെട്ടു. പന്ത്രണ്ടു സംവൽസരം മുഴുവൻ മനസ്സിൽക്കൂടെ കടന്നുപോയിരിക്കുന്നു. ഇതെല്ലാം ഒരു നാഴികയ്ക്കകം! ഇതത്രേ മായ.☘ അതിൽ ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ നാമെല്ലാവരും കുടുങ്ങിയിരിക്കുന്നു. ഈ

☘ ശ്രീശങ്കരാചാര്യസ്വാമികളുടെ മായാപഞ്ചകം നോക്കുക;–

നിരുപമനിത്യനിരംശകേƒപ്യഖണ്ഡേ
മയി ചിതി സർവവികല്പനാദിശൂന്യേ
ഘടയതി ജഗദീശജീവഭേദം
ത്വഘടിതഘടനാപടീയസീ മായാ. 1

ഇണങ്ങാത്തതിണക്കാൻ മിടുക്കുള്ള മായ, നിരുപമവും നിത്യവും നിരംശകവും കാര്യകാരണാദിവികല്പങ്ങളൊന്നുമില്ലാത്തതും അഖണ്ഡചിത്സ്വരൂപവുമായ എന്നിൽ ജഗത്, ഈശ്വരൻ, ജീവൻ എന്ന ഭേദത്തെ ഇണക്കുന്നു.

ശ്രുതിശതനിഗമാന്തശോധകാന–
പ്യഹഹ ധനാദിനിദർശനേന സദ്യഃ
കലുഷയതി ചതുഷ്പദാദ്യഭിന്നാ–
നഘടിതഘടനാപടീയസീ മായാ. 2

നൂലാമാല എത്രയും ദുർജ്ഞേയമായ വസ്തുസ്ഥിതിയാണ്. ഏതു രാജ്യത്തും ഇതു പ്രഖ്യാപനം ചെയ്തിട്ടുണ്ട്, എവിടെയും ഇതുപദേശിച്ചിട്ടുണ്ട്. എന്നാൽ ചുരുക്കം ചിലരേ അതു വിശ്വസിച്ചിട്ടുള്ളൂ. സ്വാനുഭവം കൂടാതെ വിശ്വാസം ഉണ്ടാകയില്ല. ഇതുകൊണ്ടു വന്നുകൂടുന്നതെന്ത്? അതിഭയങ്കരാവസ്ഥ. സർവ്വം വ്യർത്ഥം.

ജഗദ്ഭക്ഷകനായ കാലൻ വരുന്നു, സർവ്വവും മുടിക്കുന്നു. മഹർഷിയെയും മഹാപാപിയെയും അരചനെയും അരയനെയും ലോകോത്തരസൗന്ദര്യത്തെയും, ജുഗുപ്സാവഹവൈരൂപ്യത്തെയും, എല്ലാം കാലം വിഴുങ്ങുന്നു. അത് ഒന്നിനെയും വിട്ടുകളയുന്നില്ല. വിനാശം എന്ന ഏകലക്ഷ്യത്തിലേക്കു സർവ്വവും പാഞ്ഞുചെല്ലുന്നു. ജ്ഞാനമോ, കലാവിദ്യകളോ, ശാസ്ത്രങ്ങളോ എല്ലാം അങ്ങോട്ടുതന്നെ പായുന്നു.[1] അതു തടുപ്പാൻ ആർക്കും ആവതല്ല: ഒരു നിമിഷവും അതു നിർത്തി

ഇണങ്ങാത്തതിണക്കാൻ മിടുക്കുള്ള മായ നൂറു കണക്കിനു വേദവേദാന്തവാക്യവിചാരം ചെയ്യുന്ന പണ്ഡിതൻമാരെപ്പോലും ധനാദികളെ കാട്ടി പെട്ടെന്നു മനസ്സു കലക്കി, അഹോ ആശ്ചര്യം, വെറും നാൽക്കാലികളെപ്പോലെയാക്കിക്കളയുന്നു.

സുഖചിദഖണ്ഡമദ്വിതീയം
വിയദനലാദിവിനിർമിതേ നിയോജ്യ
ഭ്രമയതി ഭവസാഗരേ നിതാന്തം
ത്വഘടിതഘടനാപടീയസീ മായാ. 8

ഇണങ്ങാത്തതിണക്കാൻ മിടുക്കുള്ള മായ, സുഖവും ജ്ഞാനവും അഖണ്ഡവും അദ്വിതീയവുമായതിനെ ആകാശം അഗ്നി മുതലായ പഞ്ചഭൂതങ്ങളാൽ നിർമ്മിക്കപ്പെട്ട ശരീരാദിയിൽ ചേർത്തിണക്കി സംസാരസാഗരത്തിൽ സദാ ചുഴറ്റുന്നു.

അപഗതഗുണവർണജാതിഭേദേ
സുഖചിതി വിപ്രവിഡാദ്യഹംകൃതിം ച
സ്ഫുടയതി സുതദാരഗേഹമോഹം
ത്വഘടിതഘടനാപടീയസീ മായാ. 4

ഇണങ്ങാത്തതിണക്കാൻ മിടുക്കുള്ള മായ, ഗുണം, വർണ്ണം, ജാതി എന്നയാതൊരു ഭേദവുമില്ലാത്ത സുഖജ്ഞാനസ്വരൂപത്തിൽ ബ്രാഹ്മണവൈശ്യാദിയായ അഭിമാനവും, മക്കൾ ഭാര്യ വീട് എന്നിവയിൽ മോഹവും ഉളവാക്കുന്നു.

വിധിഹരിഹരഭേദമപ്യഖണ്ഡേ
ബത വിരചയ്യ ബുധാനപി പ്രകാമം
ഭ്രമയതി ഹരിഹരവിഭേദഭാവാ-
നഘടിതഘടനാപടീയസീ മായാ. 5

ഇണങ്ങാത്തതിണക്കാൻ മിടുക്കുള്ള മായ, ബ്രഹ്മാവ് വിഷ്ണു മഹേശ്വരൻ എന്ന ഭേദം അഖണ്ഡബ്രഹ്മത്തിൽ വിരചിച്ച് അഹോ ആശ്ചര്യം! വിദ്വാൻമാരെപ്പോലും ഹരിഹരവിഭിന്നഭാവനയുള്ളവരാക്കി എമ്പാടും ചുഴറ്റുന്നു.

1 യഥാ പ്രദീപ്തം ജ്വലനം പതങ്ഗാ വിശന്തി നാശായ സമൃദ്ധവേഗാഃ
തഥൈവ നാശായ വിശന്തി ലോകാസ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ.
(ഗീ. 11.29)

കത്തിക്കാളുന്ന തിയ്യിലേക്ക് ഇയ്യാംപാറ്റകൾ നശിക്കുവാൻ അതിവേഗം പറന്നുകയറുന്നതുപോലെ സർവലോകങ്ങളും കാലസ്വരൂപിയായ അങ്ങയുടെ വക്ത്രങ്ങളിലേക്ക് നശിക്കുവാൻവേണ്ടി പെരുത്ത വേഗത്തോടെ പാഞ്ഞുകയറുന്നു.

വെക്കുവാൻ ആരുമാളല്ല. അതു മറന്നുകളയാൻ നാം യത്നിക്കുന്നുണ്ടാവാം. ഒരു നഗരത്തിൽ പ്ലേഗ് ബാധിച്ചിരിക്കെ, അതു വിസ്മരിപ്പാൻ വേണ്ടി ജനങ്ങൾ മദ്യം കുടിക്കുന്നു, നൃത്തം വെയ്ക്കുന്നു: മറ്റു പലതും വിഫലമായി ചെയ്തുനോക്കുന്നു: എന്നിട്ടു തളർന്നുവീഴുന്നു. അതുപോലെ നാം പലതരം ഇന്ദ്രിയസുഖങ്ങൾമൂലം അതു മറക്കുവാൻ യത്നിക്കുന്നു. ഇതത്രേ മായ.

രണ്ടു വഴി പറയുന്നുണ്ട്. ഒന്ന് എല്ലാവർക്കും അറിയാവുന്ന സാധാരണ വഴി. അതായത് ''കാര്യമെല്ലാം നിങ്ങൾ പറയുംപോലെ തന്നെ. പക്ഷേ അതു വിചാരിച്ചിട്ടു ഫലമില്ല. തരം കിട്ടുമ്പോൾ സുഖം സമ്പാദിക്കുക. മരണമുണ്ട്, ദുഃഖമുണ്ട്, വാസ്തവംതന്നെ. പക്ഷേ, അതിൽ മനസ്സിരുത്തേണ്ട. ചില സുഖങ്ങളും കിട്ടുവാനുണ്ടല്ലോ, അതിൽ പിടികൂടുക. ആവുംവിധം കർമ്മം ചെയ്യുക. ഇരുണ്ട വശം നോക്കേണ്ട, ആശാവഹമായ ഭാഗം, കർമ്മപ്രേരകമായ ഭാഗം, അങ്ങോട്ടുമാത്രം നോക്കുക.''[1] ഇതത്രേ ഒരു വഴി. ഇതിൽ കുറേ ഗുണമുണ്ട്: ദോഷവുമുണ്ട്. ഗുണമെന്തെന്നാൽ, അതു നല്ല കർമ്മപ്രേരണയാണ്. ജീവിതത്തിൽ നമുക്കു പ്രാപിക്കാവുന്ന ഒരു ലക്ഷ്യവും അതു പ്രാപിക്കാമെന്ന ആശയും ഉണ്ടായിരിക്കുന്നതു കർമ്മം ചെയ്വാൻ വളരെ നല്ല പ്രേരകമാണ്. എന്നാൽ ഈ മാർഗ്ഗമനുസരിക്കുമ്പോൾ നാം (ദുഃഖനിവൃത്തിയിൽ) നിരാശപ്പെട്ട് (അതിനുള്ള) യത്നം ഉപേക്ഷിച്ചുകളയുന്നു. ഇതാണ് അതിലുള്ള ദോഷം. ഈ ലോകത്തെ കണ്ടപോലെ അങ്ങു കൈക്കൊള്ളുക. കഴിയുന്നത്ര ശാന്തവും സുഖവുമായിരിക്കുക. ഇക്കണ്ട കഷ്ടാരിഷ്ടങ്ങൾകൊണ്ടു സമാധാനിക്കുക. അടികിട്ടുമ്പോൾ അത് അടിയല്ല, പുഷ്പവൃഷ്ടിയാണെന്നു പറയുക: അടിമകളെപ്പോലെ തെളിച്ച വഴിക്കു പോകുമ്പോൾ അതു സ്വതന്ത്രസഞ്ചാരമാണെന്നു ഭാവിക്കുക. ഇങ്ങനെ രാപ്പകൽ അന്യരോടും അവനവനോടും നുണതന്നെ പറയുക. അതൊന്നേ സുഖമായും സൈ്വരമായും കഴിയാൻ വഴിയുള്ളു.'' ഇതാണ് പ്രായോഗികവിജ്ഞാനമെന്ന് ലോകം പറയുന്നത്. ഈ പത്തൊമ്പതാം നൂറ്റാണ്ടിലെപ്പോലെ ഇതു മുമ്പൊരു കാലത്തും ലോകത്തിൽ ഇത്ര മികച്ചുനിന്നിട്ടില്ല. ഇത്ര കൊടിയ പ്രഹരങ്ങൾ മുമ്പുണ്ടായിട്ടില്ല. കിടമൽസരത്തിന് ഇത്ര മൂർച്ച മുമ്പുണ്ടായിട്ടില്ല. പരസ്പരക്രൗര്യവും

1 ത്യാജ്യം സുഖം വിഷയസംഗമജൻമ പുംസാം
ദുഃഖോപസൃഷ്ടമിതി മൂർഖവിചാരണൈഷാ
വ്രീഹീഞ്ജിഹാസതി സിതോത്തമതണ്ഡുലാഢ്യാൻ
കോ നാമ ഭോ സ്തുഷകണോപഹിതാൻ ഹിതാർഥീ.

(സ.ദ.സം. ചാർവാകദർശനം)

ദുഃഖം കലർന്നതാണെന്നുവെച്ച്, വിഷയസംഗംകൊണ്ടുണ്ടാകുന്ന സുഖം വേണ്ടെന്നു വെയ്ക്കുക എന്നതു മൂർഖ(അജ്ഞ)ൻമാരുടെ വിചാരമാണ്. ഉമികൊണ്ടു പൊതിഞ്ഞിരിക്കുന്നു എന്നുവെച്ച്, നൻമ വരണമെന്നു വിചാരിക്കുന്ന ആരാണ്, ഹേ! ഒന്നാംതരം വെളുത്ത അരിയുള്ള മേൻമയേറിയ നെല്ലു വേണ്ടെന്നു വെയ്ക്കുക?

ഇത്രയധികം ഉണ്ടായിട്ടില്ല. അതുകൊണ്ടാണ് ഈ ആശ്വാസവാക്യങ്ങളും ഇപ്പോൾ വേണ്ടിവന്നിരിക്കുന്നത്. അതു വളരെ ശക്തിയോടുകൂടി പറയുന്നുമുണ്ട്. പക്ഷേ ഫലിക്കുന്നില്ല: ഒരിക്കലും ഫലിക്കയുമരുത്. ശവത്തെ പനിനീർപൂക്കൾകൊണ്ടു മൂടിവെച്ചിരിപ്പാനാകുമോ? അസാദ്ധ്യം. അങ്ങനെ ചെയ്താൽ അത് ഏറെ നാൾ നിൽക്കില്ല. പൂക്കൾ വേഗത്തിൽ വാടിപ്പോകും. ശവമോ പ്രതിനിമിഷം ചീഞ്ഞു നാറുകയും ചെയ്യും. നമ്മുടെ ജീവിതസ്വഭാവവും അതുതന്നെ. വ്രണങ്ങളെല്ലാം പൊൻപുടവകൊണ്ടു മൂടിവെയ്ക്കാം. എന്നാൽ പൊൻപുടവ നീക്കേണ്ട ദിവസം വരും. അന്നു വ്രണം ബീഭൽസമായി പ്രത്യക്ഷപ്പെടുകയും ചെയ്യും.

എന്നാൽപ്പിന്നെ വേറേ മാർഗ്ഗമില്ലേ? നാം മായാബദ്ധർതന്നെ. സത്യം. നാം മായയിൽ ജനിക്കുന്നു, മായയിൽ വർത്തിക്കുന്നു. അതിനെ അതിക്രമിപ്പാൻ മാർഗ്ഗമില്ലേ? ആശയ്ക്കവകാശമില്ലേ? കഷ്ടപ്പാടാണ് നമ്മുടെ അനുഭവം: ലോകം ഒരു കാരാഗൃഹമാണ്: നമ്മുടെ പ്രഖ്യാതമായ സൗന്ദര്യധോരണിയും ഒരു കുടുക്കാണ്, നമ്മുടെ മനോബുദ്ധികൾപോലും തടവുമുറികളാണ്. ഇതെല്ലാം അനാദികാലം മുതൽ അറിവായ സംഗതികളാണ്. വാക്കുകൊണ്ടെന്തു പറഞ്ഞാലും ശരി, ഈ സംഗതി നേരാണെന്ന് ഒരു കാലത്ത് അനുഭവപ്പെടാത്ത ഒരു മനുഷ്യജീവിയും ഉണ്ടായിട്ടില്ല. വൃദ്ധൻമാർക്ക് ഇതിൻെറ അനുഭവം ഏറെയുണ്ട്. ഒരു ജീവിതകാലത്തെ മുഴുവൻ കഥയും അവർക്കറിയാമല്ലോ. അവരെ ചതിക്കാൻ പ്രപഞ്ചത്തിൻെറ നുണകൾക്ക് അത്ര എളുപ്പമല്ല. നിർഗ്ഗമനമാർഗ്ഗം ഒന്നുമില്ലേ? സ്ഥിതികൾ ഇങ്ങനെയെല്ലാമാണെങ്കിലും കൺമുമ്പിലുള്ള വസ്തുത ഭയങ്കരമാണെങ്കിലും, ഈ കഷ്ടാരിഷ്ടങ്ങളുടെ മദ്ധ്യത്തിൽ, ജീവിതവും മൃത്യുവും പര്യായങ്ങളായുള്ള ഈ ലോകത്തിൽത്തന്നെയും, ഏതു കാലത്തും ഏതു ദേശത്തും ഏതു ഹൃദയത്തിലും ഒരു നേരിയ ശബ്ദം മണിനാദം പോലെ മുഴങ്ങുന്നുണ്ട്! "എൻെറ ഈ മായ ദിവ്യമാണ്. ഗുണസ്വരൂപമാണ്. അതിനെ കടപ്പാൻ പ്രയാസം. എന്നാൽ എന്നെത്തന്നെ ശരണം പ്രാപിക്കുന്നവരാരോ അവർ അതു കടന്നുപോകും.[1] "ഭാരാകുലരായി ആയാസപ്പെടുന്ന ജനങ്ങളേ! ഇങ്ങോട്ടു വരുവിൻ, നിങ്ങൾക്കു വിശ്രാന്തി ഞാൻ തരുന്നുണ്ട്."[2] ഈ ശബ്ദമാകുന്നു നമ്മെ മുന്നോട്ടു നയിക്കുന്നത്. മനുഷ്യൻ അതു കേട്ടിട്ടുണ്ട്, യുഗം തോറും കേൾക്കുന്നുമുണ്ട്. സർവ്വസ്വവും നശിച്ച്, ആശയെല്ലാം പറന്ന് ആത്മപൗരുഷം ഉടഞ്ഞുതകർന്ന് ഒന്നും തൻെറ പിടിയിൽ പെടാതെ സർവ്വവും വഴുതിപ്പോയി, ജീവിതം വെറും ശൂന്യമായി

1 ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ. (ഗീ.7.14)

2 Come unto me, all ye that labour and are heavy laden, and I will give you rest. (St. Matthew 11.28)

എന്നു കാണുമ്പോൾ മനുഷ്യൻ ഈ ശബ്ദം കേൾക്കുന്നു. ഇതിനെ മതമെന്നു പറയുന്നു.

ഇതെല്ലാം അർത്ഥശൂന്യം, ഇതു മായ എന്ന ധീരപ്രഖ്യാപനം ഒരു വശത്ത്. എന്നാൽ ഈ മായ കടപ്പാൻ മാർഗ്ഗമുണ്ട് എന്ന് ആശ്വാസവചനവും അതോടൊന്നിച്ചുണ്ട്. മറുവശത്ത് ലൗകികസമർത്ഥൻമാർ പറയുന്നു; ''മതവും തത്ത്വജ്ഞാനവുമെല്ലാം അസംബന്ധം; അതിൻമേൽ തല പുണ്ണാക്കേണ്ട. നമുക്ക് ഈ ലോകം വിട്ടുപോവാൻ തരമില്ല. ഇവിടെ കഷ്ടപ്പാടുകൾ വളരെയുണ്ട്, വാസ്തവംതന്നെ. എങ്കിലും ആവതു സുഖിക്കുക.'' ഈ ഉപദേശത്തിന്റെ താല്പര്യം തുറന്നുപറയുകയാണെങ്കിൽ, ''നിങ്ങൾ കാപടികൻമാരായിരുന്ന് സത്യം വിട്ടു നിരന്തരവ്യാജത്തിൽ വർത്തിക്കുവിൻ: വ്രണങ്ങളെയെല്ലാം കഴിവതും മൂടിവെയ്ക്കുവിൻ'' എന്നാകുന്നു. അങ്ങനെ പൊതിഞ്ഞു പൊതിഞ്ഞ്, ഉള്ളെല്ലാം ദ്രവിച്ച്, നിങ്ങൾ ഒരു ശൂന്യം പിടിച്ച പൊതിയായി കലാശിക്കും. ഇതാണ് പ്രായോഗികജീവിതം. ഇങ്ങനെ മൂടിപ്പൊതിഞ്ഞു തൃപ്തിപ്പെടുന്നവർ ഒരു കാലവും മതത്തിന്റെ സമീപത്തെത്തില്ല. മതമാരംഭിക്കുന്നത് ഇപ്പോഴത്തെ ഈ നിലയോടുള്ള അളവറ്റ അതൃപ്തിയോടെയാണ്. ജീവിതത്തോടുതന്നെ വെറുപ്പ്, ഈ പൊതിഞ്ഞുവെയ്ക്കുന്ന സമ്പ്രദായത്തോടു കഠിനമായ വിദ്വേഷം, കളവും ചതിയുമായി കഴിഞ്ഞുകൂടുന്നതിൽ അളവറ്റ ജുഗുപ്സ, ഇതാകുന്നു മതപ്രാരംഭം. ബുദ്ധദേവൻ ബോധിവൃക്ഷത്തിന്റെ ചുവട്ടിലിരിക്കുമ്പോൾ മേൽ വിവരിച്ച സാമർത്ഥ്യസ്വരൂപം അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷമാകാതിരുന്നില്ല. അതു വിഡ്ഢിത്തമാണെന്ന് അദ്ദേഹം കണ്ടു. മറ്റൊരു പോംവഴിയും അപ്പോൾ കണ്ടതുമില്ല. തത്ത്വാന്വേഷണപരിശ്രമം കൈവിട്ടുകളയുക: ലൗകികജീവിതത്തിലേക്കു മടങ്ങി പഴയ പടി ജീവിക്കുക: സത്യാസത്യങ്ങളെ വിപരീതമാക്കി വ്യാജത്തിൽ വർത്തിക്കുക എന്നുള്ള പ്രലോഭനം അദ്ദേഹത്തിനുണ്ടായി. എന്നാൽ അദ്ദേഹം, ആ മഹാഗംഭീരപുരുഷൻ, അതിനെ കീഴടക്കി. 'അങ്ങനെ സസ്യപ്രായം അന്ധനായി ജീവിക്കുന്നതിനെക്കാൾ നല്ലതു മരിക്കുകതന്നെ: തോറ്റു ജീവിക്കുന്നതിനെക്കാൾ നല്ലതു പോർക്കളത്തിൽവെച്ചു മരിക്കുകതന്നെ'' എന്നു ദൃഢമായി പറഞ്ഞു. ഇങ്ങനെ പറയാൻ ധൈര്യപ്പെടുന്നവർക്കേ മതമുണ്ടാവൂ. ഇതാണ് മതത്തിന് അസ്തിവാരം. ഈ നിലയിൽ ഉറച്ചുനിന്നാൽ മനുഷ്യൻ തത്ത്വദർശനത്തിനർഹനാകും. ഈശ്വരപ്രാപ്തിക്കു വഴിയാകും. ഈ ദൃഢനിശ്ചയമത്രേ മതത്തിലേക്കുള്ള പ്രഥമപ്രചോദനം. എനിക്കൊരു വഴി ഞാൻ വെട്ടിത്തുറക്കും. ഞാൻ തത്ത്വം കണ്ടെത്തും, ഇല്ലെങ്കിൽ ആ പരിശ്രമത്തിൽ മരിക്കും. ഈ വശത്തെല്ലാം ശൂന്യം, അനിത്യം, പ്രതിദിനം മാഞ്ഞുമാഞ്ഞുപോകുന്നു. ഇന്നു സുന്ദരനും ഉൽസാഹഭരിതനുമായിരിക്കുന്ന യുവാവ് നാളെ വാർദ്ധക്യഗ്രസ്തനും നിരുൽസാഹനുമാകുന്നു. ഇന്നു വികസിച്ചുനിൽക്കുന്ന സുഖങ്ങളും ആനന്ദവും ആശകളും നാളത്തെ ഹിമപാതത്തിൽ

വാടി നശിച്ചുപോകുന്ന കുസുമങ്ങൾ. അതാണ് ഒരുവശത്ത്. മറു വശത്ത് വിജയത്തിൻെറ മനോഹാരിത, സർവ്വജീവിതദുഃഖങ്ങളെയും, ജീവിതത്തിലെ സർവ്വകാര്യങ്ങളെയും ജയിച്ചു കീഴടക്കിക്കൊണ്ടുള്ള ദിഗ്വിജയംതന്നെ. ആ വശത്തു വേണം മനുഷ്യൻ നിൽക്കുവാൻ. ആ വിജയത്തിനുവേണ്ടി, സത്യത്തിനുവേണ്ടി, ധർമ്മത്തിനുവേണ്ടി ഞാൻ തീവ്രയത്നം[1] ചെയ്യും എന്നു ധൈര്യപ്പെട്ടിറങ്ങുന്നവർ നേർ വഴിയിലായി. അതാണ് വേദങ്ങൾ ഉപദേശിക്കുന്നത്. ''നിരാശത വേണ്ട, വഴി ദുർഗ്ഗമംതന്നെ, കത്തിവായ്മേൽ നടക്കുംപോലെതന്നെ. എങ്കിലും നിരാശനാകേണ്ട. എണീക്കുക, ഉണരുക, ലക്ഷ്യമായ തത്ത്വത്തിലെത്തിച്ചേരുക.''[2]

മതങ്ങൾ പല വിധത്തിലുമാണ് പ്രത്യക്ഷപ്പെട്ടുകാണുന്നത്: എന്നാൽ അവയ്ക്കെല്ലാം ആധാരമായി പൊതുവേ ഒരടിസ്ഥാനമുണ്ട്. അതായത് സ്വാതന്ത്ര്യപ്രഖ്യാപനം: ലോകാതിക്രമണത്തിനുള്ള മാർ ഗ്ഗോപദേശം. മതത്തെ ലോകത്തോട് ഇണക്കാനല്ല, കടുംകെട്ടറുത്ത് അതിൻെറ സ്വന്തം ആദർശത്തിൻമേൽ പ്രതിഷ്ഠിപ്പാനാണ് മതങ്ങൾ ആവിർഭവിച്ചിട്ടുള്ളത്. ലൗകികസുഖങ്ങളേയും മതത്തെയും കൂട്ടിയി ണക്കുവാൻ മതങ്ങൾ ഒരു കാലത്തും തുനിഞ്ഞിട്ടില്ല. ലോകാതിഗത്വ മാണ് എല്ലാ മതങ്ങളും ഉപദേശിക്കുന്നത്.[3] എന്നാൽ അതിൽ

1 അച്ഛൻ (വ്യാസൻ) മകനെ (ശുക്രനെ) ഉണർത്തുകയാണ്;-

അപ്രമത്തേഷു ജാഗ്രത്സു നിത്യയുക്തേഷു ശത്രുഷു
അന്തരം ലിപ്സമാനേഷു ബാലസ്ത്വം നാവബുധ്യസേ.
കാമം ക്രോധം ച മൃത്യും ച പഞ്ചേന്ദ്രിയജലാം നദീം
നാവം ധൃതിമയീം കൃത്വാ ജൻമദുർഗാണി സന്തര.
ഏവമഭ്യാഹതേ ലോകേ കാലേനോപനിപീഡിതേ
സമുഹദ്ധൈര്യമാലംബ്യ ധർമ്മം സർവാത്മനാ കുരു.
(മ.ഭാ. ശാ. 321. 8, 18,76)

ശത്രുക്കൾ ലാക്കു നോക്കിയിരിക്കെ, നീ ഉറങ്ങുന്നല്ലോ! തൻേറടമായ തോണി കൊണ്ട് അപകടംപിടിച്ച സംസാരനദി കടന്നുപോകൂ. കാലം കടന്നാക്രമിക്കെ എത്രയും വലിയ ധൈര്യമവലംബിച്ചു ധർമ്മം സർവാത്മനാ ചെയ്താലും.

2 ക. 3.14 (പു. 18, ചു.1)

3 ശ്രീനാരദൻ ശ്രീ ശുകനു ശ്രേയസ്സുപദേശിക്കുന്നു;-

മാനുഷ്യമസുഖം പ്രാപ്യ യഃ സജ്ജതി സ മുഹ്യതി
നാലം സ ദുഃഖമോക്ഷായ സംയോഗോ ദുഃഖലക്ഷണം.
സക്തസ്യ ബുദ്ധിശ്ചലതി മോഹജാലവിവർദ്ധനീ
മോഹജാലാവൃതോ ദുഃഖമിഹ ചാമുത്ര സോഽശ്നുതേ.
സർവോപായാത്തു കാമസ്യ ക്രോധസ്യ ച വിനിഗ്രഹഃ
കാര്യഃ ശ്രേയോഽർത്ഥിനാ തൗ ഹി ശ്രേയാഘാതാർത്ഥമുദ്യതൗ.
തപോനിത്യേന ദാന്തേന മുനിനാ സംയതാത്മനാ
അജിതം ജേതുകാമേന ഭാവ്യം സംഗേഷ്വസംഗിനാ.
യദാ സർവാൻ പരിത്യജ്യ ഗന്തവ്യമവശേന തേ
അനർത്ഥേ കിം പ്രസക്തവ്യം സ്വമർത്ഥം നാനുതിഷ്ഠസി.

വേദാന്തമതത്തിന് വിശേഷിച്ചൊരു കൃത്യമുണ്ട്. അതായത്, ലോകത്തിൽ അത്യുത്കൃഷ്ടനിലയിലോ അതിനികൃഷ്ടനിലയിലോ ഇരിക്കുന്ന നാനാമതങ്ങളെയും തമ്മിൽ രഞ്ജിപ്പിച്ച് അവയിലെല്ലാറ്റിലും പൊതുവായുള്ള മൂലധർമ്മങ്ങളെ പ്രകാശിപ്പിക്കുക. ഒന്നിനെ നാം വെറും മൂഢവിശ്വാസമെന്നു പറയുന്നു, മറ്റൊന്നിനെ വലിയ തത്ത്വജ്ഞാനമെന്നു പറയുന്നു; എന്നാൽ രണ്ടിനും ലക്ഷ്യം ഒന്നാണ്. ഒരേ ദുർഘടത്തിൽനിന്നു പുറത്തു ചാടാനുള്ള വഴിയുപദേശിക്കയാണ് രണ്ടും ചെയ്യുന്നത്. മിക്ക മതങ്ങളും പ്രപഞ്ചനിയമങ്ങളാൽ ബദ്ധനല്ലാത്ത ഒരു സ്വതന്ത്രപുരുഷന്റെ സാഹായ്യം അവലംബിച്ചുകൊണ്ടുള്ള മാർഗ്ഗമാണുപദേശിക്കുന്നത്. ആ സ്വതന്ത്രൻ സഗുണേശ്വരനോ മനുഷ്യസദൃശനോ പുരുഷനോ സ്ത്രീയോ നപുംസകമോ എന്ന വാദത്തിന് അവസാനമില്ല. ആ വക വൈഷമ്യങ്ങളും തീരാത്തർക്കങ്ങളും എന്തെല്ലാമായാലും എല്ലാറ്റിലും ആശയം ഒന്നുതന്നെ. പ്രത്യക്ഷത്തിൽ തീരെ യോജിപ്പില്ലാതെ പരസ്പരവിരുദ്ധമായി കാണുന്ന മതങ്ങളിൽകൂടെയും ഒരേ സുവർണ്ണസൂത്രം ഓടുന്നുണ്ട്. അതു വേദാന്തത്തിൽ കണ്ടെത്തിയിരിക്കുന്നു. അല്പാല്പമായി അതു നമ്മുടെ ദർശനത്തിനു വിഷയമാകുന്നുണ്ട്. ഈ ദർശനത്തിനുള്ള ഒന്നാമത്തെ പടി സർവ്വമതങ്ങളും സ്വാതന്ത്ര്യത്തിലേയ്ക്കെത്തുന്നു എന്ന സാധർമ്മ്യവുമാകുന്നു.

നമ്മുടെ സുഖങ്ങളിലും ദുഃഖങ്ങളിലും അദ്ധ്വാനങ്ങളിലും അരിഷ്ടങ്ങളിലും എല്ലാറ്റിലും പ്രത്യക്ഷമായുള്ള ഒരു വിശേഷം നമ്മുടെ ഗതി നിശ്ചയമായും സ്വാതന്ത്ര്യത്തിലേയ്ക്കാണെന്നതത്രേ. വാസ്തവത്തിൽ ചോദ്യം ഇതായിരുന്നു; ''ഈ പ്രപഞ്ചം എന്ത്? ഇത് എന്തിൽനിന്നുദിക്കുന്നു? എന്തിൽ ചെന്നുചേരുന്നു?'' ഇതിനു സമാധാനം; ''ഇതു സ്വാതന്ത്ര്യത്തിലുദിക്കുന്നു, സ്വാതന്ത്ര്യത്തിൽ നിൽക്കുന്നു, സ്വാതന്ത്ര്യത്തിൽ ലയിക്കുന്നു.''[1] സ്വാതന്ത്ര്യബോധം നാം നീക്കിയാലും നീങ്ങില്ല. അത് ഇല്ലാഞ്ഞാൽ ഒരു കർമ്മവും സാദ്ധ്യമല്ല: ജീവിതംതന്നെ അസാദ്ധ്യം. എന്നാൽ നമുക്കു സ്വാതന്ത്ര്യമില്ല, നാം ബദ്ധൻമാരാണ് എന്നു പ്രപഞ്ചം പ്രതിനിമിഷം നമ്മെ ബോധിപ്പിച്ചു

അവിശ്രാന്തമനാലംബമപാഥേയമദൈശികം
തമഃകാന്താരമധ്വാനം കഥമേകോ ഗമിഷ്യസി.
നിബന്ധനീ രജ്ജുരേഷാ യാ ഗ്രാമേ വസതോ രതിഃ
ഛിത്വൈതാം സുകൃതോ യാന്തി നൈനാം ഛിന്ദന്തി ദുഷ്കൃതഃ
(മ.ഭാ. ശാ. 329. 8–10, 22, 33, 34, 37)

ദുഃഖത്തെ പോക്കാൻ സംഗത്തിനാവില്ല: സംഗംകൊണ്ടു ദുഃഖവും പിഴയും പെരുകുകയേയുള്ളു. കാമക്രോധങ്ങളെ എങ്ങനെയും നിഗ്രഹിക്കണം. തപസ്സു മുതലായവകൊണ്ട് അജിതമായതിനെ ജയിക്കാൻ നോക്കൂ. ഒറ്റയ്ക്ക്, സർവവും വിട്ട്, പോയേ മതിയാവൂ എന്നിരിക്കെ എന്താണനർത്ഥത്തിൽപ്പെട്ടുകിടക്കുന്നത്? ഒരു തുണയുമില്ലാതെ നീ എങ്ങനെ ഒറ്റയ്ക്കു പോകും? വിഷയസുഖത്തിലുള്ള കൊതിയാണ് കെട്ടുകയർ. സുകൃതികൾ അതു മുറിച്ചുപോകുന്നു.

1 തൈ. 3.1 (പു. 94, ചു.)

വരുന്നു. എങ്കിലും ആ ഓരോ നിമിഷത്തിലും നാം സ്വതന്ത്രരാണെന്ന ഭാവനയും ഉദിക്കുന്നു. നാം ഓരോ അടി വെയ്ക്കുമ്പോഴും മായ നമ്മെ തള്ളി താഴെയിട്ട് നാം അടിമകളാണെന്ന് കാണിച്ചുതരുന്നു. ഓരോ മായാപ്രഹരം ഏൽക്കുമ്പോഴും ബന്ധമനുഭവിക്കുമ്പോഴും നാം ബദ്ധരല്ല, സ്വതന്ത്രരാണെന്നുള്ള ബോധം നമ്മിൽ അങ്കുരിക്കയും ചെയ്യുന്നു. ഉള്ളിൽനിന്ന് ഏതോ ഒരു ശബ്ദം നമ്മോടു നാം സ്വതന്ത്രരാണെന്നു പറയുന്നു. അതനുഭവപ്പെടുത്തുവാനും പ്രകാശിപ്പിക്കാനും ശ്രമിക്കുമ്പോഴാകട്ടെ തടസ്സങ്ങൾ അലംഘ്യങ്ങളായുമിരിക്കുന്നു. എങ്കിലും വേണ്ടില്ല, ''ഞാൻ മുക്തൻ, ഞാൻ സ്വതന്ത്രൻ'' എന്ന ആ ശബ്ദം ശക്തിയായി ആവർത്തിച്ചുകൊണ്ടേയിരിക്കുന്നു. ലോകത്തിൽ ഏതു മതം പരീക്ഷിച്ചാലും ഈ ആശയം പ്രകടമാണ്. മതം എന്നതിനെ അതിൻെറ സങ്കുചിതാർത്ഥത്തിൽ എടുക്കരുത്. അങ്ങനെ മതം എന്നുള്ളതിൽ മാത്രമല്ല, ജനസമുദായജീവിതം ആകെത്തന്നെ ഈ സ്വാതന്ത്ര്യതത്ത്വത്തിൻെറ ദൃഢപ്രഖ്യാപനമത്രേ. ഏതൊരു ചലനവും ആ ഒരു തത്ത്വത്തിൻെറ ഉദ്ഘോഷണമാണ്. ''ഭാരാകുലരായി ആയാസപ്പെടുന്ന ജനങ്ങളേ, ഇങ്ങോട്ടു വരുവിൻ: നിങ്ങൾക്ക് വിശ്രാന്തി ഞാൻ തരുന്നുണ്ട്,'' എന്നു വിളിച്ചു പറയുന്ന ആ ശബ്ദം നാമോരോരുത്തനും അറിഞ്ഞോ അറിയാതെയോ കേൾക്കുന്നുണ്ട്. ആ സ്വാതന്ത്ര്യകാഹളശബ്ദം എല്ലാ കാലത്തും എല്ലാ സ്ഥലത്തും ഒരേ ഭാഷയിലോ ഒരേ വാക്യത്തിലോ ആയിരിക്കയില്ല: എങ്കിലും ശബ്ദം അതുതന്നെ. വാസ്തവത്തിൽ അതു മൂലമാണ് നാം ഇവിടെ വന്നു ജനിച്ചിരിക്കുന്നത്. നമ്മുടെ ഓരോ ചലനവും അതിനുവേണ്ടിയുമാണ്. നാം അതറിയുന്നുണ്ടോ ഇല്ലയോ, നാം ആ ശബ്ദത്തെ പിന്തുടരുന്നു; സ്വാതന്ത്ര്യത്തിലേക്കു കുതിച്ചുപായുന്നു. തെരുവിലെ കുട്ടികൾ കുഴൽവിളിക്കാരൻെറ പാട്ടുകേട്ടു അതിനു പിന്നാലെ ചെല്ലുംപോലെ നാമെല്ലാവരും ആ ശബ്ദസംഗീതത്തിൻെറ പിന്നാലെ അറിയാതെ ചെല്ലുന്നു.

അതിനെ അനുസരിക്കുമ്പോഴത്രേ നാം ധർമ്മിഷ്ഠരാകുന്നത്. മനുഷ്യജീവികൾ മാത്രമല്ല, സർവ്വജീവജാലങ്ങളും അതു കേട്ട് അതിൻെറ നേർക്ക് പായുന്നു. ആ സംരംഭത്തിൽ ചിലർ അന്യോന്യം കൂടിച്ചേരുന്നു, ചിലർ തമ്മിൽ തള്ളിയകറ്റുന്നു. കിടമൽസരങ്ങളും സുഖദുഃഖങ്ങളും ജനനമരണങ്ങളും ഈ ജഗത്താകെയും ആ ശബ്ദത്തിലെത്താനുള്ള പരിഭ്രാന്തസംരംഭത്തിൻെറ ഫലമാണ്. ഇതത്രേ പ്രകൃതിവിലാസം.

പിന്നെ എന്തു സംഭവിക്കുന്നു? രംഗം മാറിത്തുടങ്ങുന്നു. ആ ശബ്ദം ഇന്നതാണെന്നും അതിൻെറ താല്പര്യം ഇന്നതാണെന്നും നമുക്കു മനസ്സിലായിത്തുടങ്ങുമ്പോൾ രംഗമാകെ മാറുന്നു, ഭയങ്കരമായ സമരാങ്കണമായിരുന്ന ഈ ലോകംതന്നെ ശിവവും സുന്ദരവുമായിത്തീരുന്നു. പിന്നെ നാം അതിനെ പഴിക്കില്ല. അതു ഭയങ്കരമാണെന്നോ അനർത്ഥകരമാണെന്നോ പറയുകയില്ല. പിന്നെ ദുഃഖിക്കു

കയും കരയുകയും വേണ്ട. ആ ശബ്ദം എന്തെന്നു മനസ്സിലാകുമ്പോൾ, ഈ ജീവിതക്ലേശം – ഈ തിക്കും തിരക്കും സ്പർദ്ധയും യുദ്ധവും സുഖവും ദുഃഖവും എല്ലാം – എന്തിനെന്നു നമുക്കു മനസ്സിലാകും. അവയെല്ലാം സ്വാഭാവികം: അതുകളില്ലെങ്കിൽ നാം ആ ശബ്ദത്തിനു പിന്നാലെ ചെല്ലുകയില്ല: നാം അറിഞ്ഞാലും അറിയാഞ്ഞാലും അതിനെ പ്രാപിക്കുന്നതാണ് നമ്മുടെ ലക്ഷ്യം. ഇതെല്ലാം നമുക്ക് അപ്പോൾ മനസ്സിലാകും. സ്വാതന്ത്ര്യപ്രാപ്തിയത്രേ ലക്ഷ്യം. സർവ്വമനുഷ്യരും, സർവ്വലോകവും അതിനുവേണ്ടിയാണ് യത്നിക്കുന്നത്. സൂര്യൻ ചലിക്കുന്നതും, ഭൂമി സൂര്യനെ ചുറ്റിത്തിരിയുന്നതും, ഭൂമി ചുറ്റി ചന്ദ്രൻ ഭ്രമിക്കുന്നതും എല്ലാം അതിനുവേണ്ടി. ആ ലക്ഷ്യത്തിലേക്കു ഗ്രഹങ്ങൾ നീങ്ങുന്നു, കാറ്റു വീശുന്നു. സർവ്വലക്ഷ്യം അതുതന്നെ. പുണ്യവാൻ ആ ശബ്ദം തേടിപ്പോകുന്നു: അല്ലാതെ അയാൾക്കു വയ്യ. അതിൽ അയാൾക്കു മേൻമയൊന്നുമില്ല. പാപിയും അങ്ങോട്ടുതന്നെ. വലിയ ദാനശീലൻ ആ ശബ്ദത്തിലേക്കു തടവറ്റു നേരിട്ടു ചെല്ലുന്നു. വലിയ ലുബ്ധനും അതേ ലക്ഷ്യത്തിലേക്കു പോകുന്നു. അതിസുകൃതശാലികൾ അകമെ ആ ശബ്ദം കേട്ട് അടക്കമില്ലാതെ അതിൻെറ വഴിയേ പായുന്നു. കുഴിമടിയൻമാർ ഇഴഞ്ഞുപോകുന്നതും അങ്ങോട്ടുതന്നെ. ഇവർ അധികം ഇടറി വീഴുന്നു എന്നുമാത്രം. അധികം ഇടറുന്നവരെ നാം ദുർജ്ജനങ്ങളെന്നു പറയുന്നു: കുറച്ചിടറുന്നവരെ സജ്ജനങ്ങളെന്നും. നൻമയും തിൻമയും രണ്ടും വെവ്വേറെ പദാർത്ഥങ്ങളല്ല. രണ്ടും ഒരേ ഒരു വസ്തു: വസ്തുഭേദമില്ല, മാത്രാഭേദമേ ഉള്ളു.

ഇങ്ങനെ സ്വാതന്ത്ര്യസംരംഭമാണ് വാസ്തവത്തിൽ ജഗന്നിയാമകശക്തിയെങ്കിൽ നമ്മുടെ വിശേഷവിഷയമായ മതകാര്യത്തെസ്സംബന്ധിച്ചും അത് അതിപ്രധാനംതന്നെ. മതങ്ങളിൽവെച്ച് ഏറ്റവും താണതരത്തെ പരീക്ഷിച്ചുനോക്കുക. അതിൽ പ്രേതങ്ങളെയോ രൗദ്രമൂർത്തികളെയോ ആരാധിക്കുന്നു. എന്നാൽ പ്രേതങ്ങളെയും രൗദ്രമൂർത്തികളെയും പറ്റിയുള്ള സുപ്രധാന ഭാവനയെന്ത്? അവർ പ്രകൃതിക്കു മീതെയാണ്, പ്രകൃതിനിയമങ്ങൾ അവരെ ബന്ധിക്കുന്നില്ല എന്നുതന്നെ. പ്രകൃതിയെസ്സംബന്ധിച്ച്, അവരുടെ ഭക്തൻമാർക്ക് അത്യല്പജ്ഞാനമേയുള്ളു എന്നു പറയേണ്ടതില്ലല്ലോ. ആ ഭക്തൻമാർക്ക് ആകാശത്തിൽക്കൂടെ സഞ്ചരിപ്പാനോ ഒരു ഭിത്തി മുറിച്ചു കടപ്പാനോ കഴിവില്ല. അവരുടെ ദേവൻമാർക്ക് ആ കഴിവുണ്ട്. അതിലടങ്ങിയ തത്ത്വമെന്ത്? സ്വാതന്ത്ര്യം! അവർക്കറിയാവുന്ന പ്രകൃതിയെ അതിക്രമിച്ചവർ ദേവൻമാർ: ഉയർന്നതരം ദേവൻമാരെ ആരാധിക്കുന്നവരുടെയും കഥ ഇതുതന്നെ. പ്രകൃതിയെക്കുറിച്ചുള്ള അറിവു വളരുന്നതോടുകൂടി പ്രകൃത്യതീതമായ ആത്മാവിനെപ്പറ്റിയുള്ള ഭാവനയും വളരുന്നു. അങ്ങനെ ഒടുവിൽ നാം ഏകദേവഭാവനയിൽ എത്തുന്നു. അതിൽ മായ (പ്രകൃതി)യുണ്ട്, ആ മായയ്ക്ക് ഈശ്വരനായി ഒരു ദേവനുമുണ്ട്.

ഇങ്ങനെ ഏകേശ്വരൻ എന്ന ഭാവനകൾ ഉദ്ഭവിക്കുമ്പോഴാണ് വേദാന്തം ആരംഭിക്കുന്നത്. ആ ഭാവനകൾകൊണ്ടു വേദാന്തം തൃപ്തിയടയുന്നില്ല. മായാധീനനല്ലാത്ത, മായാതീതനും മായാധീശനുമായ, സർവാകർഷകനായ, ഒരീശ്വരൻ ഉണ്ടെന്നും അവിടെയ്ക്കാണ് നമ്മുടെ പ്രയാണമെന്നുമുള്ള ഭാവന നല്ലതുതന്നെ. അതു തീരെ യുക്തിവിരുദ്ധവുമല്ല. എങ്കിലും അതിനു തെളിമ പോരാ, ആ കാഴ്ചയ്ക്കു മങ്ങലും മൂടലുണ്ട്[1] എന്നത്രേ വേദാന്തപക്ഷം. ക്രിസ്ത്യൻമാരായ നിങ്ങളുടെ ഒരു സ്തോത്രത്തിൽ ''ഭഗവാൻ! അങ്ങയോട് അധികസാമീപ്യം'' എന്നൊരു പാദമുണ്ട്. അതിൽ ഒരു പദം മാറ്റി ''ഭഗവൻ! എങ്കലേക്ക് അധികസാമീപ്യം'' എന്നാക്കിയാൽ അതു വേദാന്തപക്ഷത്തിന് ഏറെ യോജിക്കും. നമ്മുടെ ലക്ഷ്യം നമ്മിൽനിന്നു വളരെ അകലെ പ്രപഞ്ചത്തിനുമപ്പുറം ഇരുന്നു നമ്മെ ആകർഷിക്കുന്നു എന്ന ഭാവനയെ തരംതാഴ്ത്താതെയും ദുഷിപ്പിക്കാതെയും നമ്മോട് ഏറെയേറെ അടുപ്പിച്ചുകൊണ്ടുവരികയാണ് വേണ്ടത്. സ്വർഗ്ഗസ്ഥനായ പിതാവ് പ്രപഞ്ചസ്ഥനാകണം. പ്രപഞ്ചസ്ഥൻ പ്രപഞ്ചസ്വരൂപനാകണം. പ്രപഞ്ചരൂപൻ ദേഹക്ഷേത്രത്തിൽ സ്ഥിതനാകണം. ദേഹക്ഷേത്രസ്ഥൻ താൻതന്നെയാകണം. ജീവനും പരനും ഒന്നാകണം. ഇതിനപ്പുറം ഉപദേശമില്ല.[2]

മഹർഷിമാർ പ്രപഞ്ചത്തിലെങ്ങും ആരാഞ്ഞിരുന്ന സർവ്വേശ്വരൻ നമ്മുടെ ഹൃദയത്തിലിരിക്കുന്നു.[3] നാം ഒരു ശബ്ദം കേട്ടു എന്നുള്ളതു വാസ്തവം. എന്നാൽ നാം അതിൻെറ ഉദ്ഭവസ്ഥാനം കല്പിച്ചതു പിഴച്ചുപോയി.[4] സ്വാതന്ത്ര്യലക്ഷ്യം നാം ദർശിച്ചു എന്നുള്ളതു സത്യം. എന്നാൽ അതു നമുക്കു പുറത്താണെന്നു കല്പിച്ചതു പിഴച്ചുപോയി. അതിനെ അടുപ്പിച്ചടുപ്പിച്ചുവരിക: അത് ഇക്കാലമത്രയും നിങ്ങളുടെ ഉള്ളിൽത്തന്നെയായിരുന്നുവെന്നും അതു നിങ്ങളുടെ ആത്മാവിൻെറ

---

1 അവിദ്യാത്മകോപാധിപരിച്ഛേദാപേക്ഷമേവേശ്വരസ്യേശ്വരത്വം
സർവജ്ഞത്വം സർവേശ്വരത്വം ച. (ബ്ര.സൂ.ശം.ഭാ. 2.1.14)

2 രൂപം രൂപം പ്രതിരൂപോ ബഭൂവ തദസ്യ രൂപം പ്രതിചക്ഷണായ. ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ. തദേതദ്ബ്രഹ്മാപൂർവമനപരമനന്തരമബാഹ്യമയമാത്മാ ബ്രഹ്മ സർവാനുഭൂരിത്യനുശാസനം. (ബൃ. 2.5.19)

പരമേശ്വരൻ (നാമരൂപങ്ങളെ രചിച്ചു) ഓരോ രൂപത്തിനും അനുസരിച്ച രൂപമുള്ളവനായിത്തീർന്നു, തൻെറ (നിരുപാധികമായ) രൂപത്തെ പ്രഖ്യാപിക്കാനായിക്കൊണ്ട്. ഇന്ദ്രൻ (പരമേശ്വരൻ) മായകൾകൊണ്ട് (മിഥ്യാഭിമാനങ്ങളിലൂടെ നോക്കിയാൽ) പല രൂപങ്ങൾ കൈക്കൊള്ളുന്നു (എന്നവണ്ണം കാണപ്പെടുന്നു.) ആ പരമേശ്വരൻ തന്നെ ബ്രഹ്മം, മുൻപിന്നും അകം പുറവുമില്ലാത്ത ബ്രഹ്മം. ഈ ആത്മാവുതന്നെ സർവവും അറിയുന്ന ബ്രഹ്മം. ഇത്രതന്നെ സർവവേദാന്തസാരമായ ഉപദേശം.

3 മു. 2.2.7. (പു.9, ചു.4) ഛാ. 6.8.7. (പു. 27, ചു.2)

4 അന്യോƒസാവന്യോƒഹമസ്മീതി ന സ വേദ യഥാ പശുഃ. (ബൃ. 1.4.10)

അന്തരാത്മാവാണെന്നും ദർശിക്കുക. ആ സ്വതന്ത്രത നിങ്ങളുടെ സഹജാവസ്ഥയായിരുന്നു.[1] ഒരു കാലത്തും മായ നിങ്ങളെ ബന്ധിച്ചിട്ടില്ല. പ്രകൃതിക്കു നിങ്ങളുടെ മേൽ ഒരധികാരവുമില്ല: അതു നിങ്ങളുടെ കഴുത്തു ഞെരുക്കുന്നതായി പേടിച്ചരണ്ട കുട്ടിയെപ്പോലെ നിങ്ങൾ സ്വപ്നം കാണുകയായിരുന്നു. ഭയമോചനമത്രേ സാദ്ധ്യം.[2] ഇതു യുക്തിക്കു തൃപ്തികരമായാൽ മാത്രം പോരാ. അനുഭവമാകണം: സാക്ഷാൽക്കരിക്കണം. നമ്മുടെ പ്രപഞ്ചാനുഭവങ്ങളേക്കാൾ എത്രയോ അധികം വ്യക്തമായി കാണണം. അപ്പോഴേ നാം സ്വതന്ത്രരാണെന്നു നാമറിയൂ. അപ്പോഴേ ദുർഘടങ്ങൾ ഒടുങ്ങൂ. ഹൃദയശല്യങ്ങൾ നീങ്ങി സ്വസ്ഥതയുണ്ടാകൂ. വക്രതകളെല്ലാം അപ്പോൾ നിവരും. നാനാത്വ പ്രപഞ്ചഭ്രമങ്ങൾ അപ്പോൾ തിരോഭവിക്കും. ഭയങ്കര ദുഃസ്വപ്നമായി ഇപ്പോൾ തോന്നുന്ന മായതന്നെയും അപ്പോൾ അതിസുന്ദരമാകും. ഇപ്പോൾ നമുക്കു കാരാഗൃഹതുല്യമായിരിക്കുന്ന ഭൂമി അപ്പോൾ ലീലാരംഗമാകും. വിഷമതകളും വിപത്തുകളും സർവ്വദുഃഖങ്ങളും അപ്പോൾ ദിവ്യങ്ങളാകും. അവയുടെ യഥാർത്ഥാവസ്ഥ നമുക്ക് അപ്പോൾ വെളിപ്പെടും. അവയെല്ലാറ്റിനും ആധാരമായും എല്ലാറ്റിന്റെയും സത്തായും ഇരിക്കുന്നത് ഏകവസ്തുവാണെന്നും അതു യഥാർത്ഥവും അദ്വിതീയവുമായ പരമാത്മാവാണെന്നും നമുക്ക് അപ്പോൾ പ്രത്യക്ഷമാകും.[3]

---

1 മാ. കാ. 4.98 (പു. 102 ചു.1)

2 ബൃ. 4.425 (പു. 42, ചു.1)

3 'അശരീരം വാവ സന്തം ന പ്രിയാപ്രിയേ സ്പൃശതഃ' എന്ന ഛാന്ദോഗ്യമന്ത്രത്തിന്റെ ഭാഷ്യത്തിൽ (8.12.1) ശ്രീ ശങ്കരാചാര്യസ്വാമികൾ പറയുന്നു;–

സർവ്വാത്മത്വപ്രാപ്തിയിൽ ദുഃഖസംബന്ധവും ഉണ്ടാവില്ലേ? ഇല്ല. ദുഃഖത്തിന്റെയും കൂടെ ആത്മത്വപ്രാപ്തികൊണ്ടു വിരോധമില്ല. കയറിൽ പാമ്പു മുതലായവയെ കല്പിച്ചിട്ടെന്നപോലെയാണ് ആത്മാവിൽ അവിദ്യാകല്പനകൊണ്ടുള്ള ദുഃഖങ്ങൾ. ദുഃഖകാരണമായ ആ അവിദ്യതന്നെയും അശരീരമായ ആത്മാവിന്റെ ഏകത്വസ്വരൂപദർശനംകൊണ്ടു നശിക്കുന്നു എന്നതിനാൽ ദുഃഖസംബന്ധാശങ്ക ഉണ്ടാകുന്നില്ല. ശുദ്ധസത്വസങ്കല്പനിമിത്തങ്ങളായ കാമങ്ങൾ ഈശ്വരന്റെ ദേഹത്തോടു ചേർന്നതാണ്: സർവഭൂതങ്ങളിലും മാനസങ്ങളായ കാമങ്ങളുടെ ഭോക്താവ്, സർവസത്ത്വോപാധികളിലുംകൂടെ, പരമേശ്വരൻതന്നെയാണ്: ഇങ്ങനെ അവിദ്യാകൃതസംവ്യവഹാരങ്ങൾക്കെല്ലാം പരമാത്മാവുതന്നെയാണ് ആസ്പദം, മറ്റാരുമല്ല എന്നാണ് വേദാന്തസിദ്ധാന്തം. (ശുദ്ധസത്ത്വസങ്കല്പനിമിത്താനാം തു കാമാനമീശ്വരദേഹസംബന്ധഃ സർവഭൂതേഷു മാനസാനാം പര ഏവ സർവസത്ത്വോപാധിദ്വാരേണ ഭോക്താ ഇതി സർവാവിദ്യാകൃതസംവ്യവഹാരാണാം പര ഏവാത്മാ ആസ്പദം നാന്യോഽസ്തീതി വേദാന്തസിദ്ധാന്തഃ)

## അദ്ധ്യായം 5

## ബ്രഹ്മവും പ്രപഞ്ചവും

(ലണ്ടൻ പ്രസംഗം, 1896)

ബ്രഹ്മം എങ്ങനെ ദൃശ്യപ്രപഞ്ചമായി? കേവലം നിരുപാധികം എങ്ങനെ സോപാധികമായി? ഇതാണ് അദ്വൈതവേദാന്തത്തിൽ ഏറ്റവും ഗഹനമായ പ്രശ്നം. ഈ ചോദ്യം കൂടെക്കൂടെ ഉണ്ടാകും. ഏതു കാലത്തും ഈ ചോദ്യം ചോദിക്കും. ഇന്നു ഞാൻ അതിനെ പ്പറ്റി പറയാം. അതു വിവരിപ്പാൻ ഒരു ചിത്രം ഉപയോഗിക്കാം. എ. ബ്രഹ്മമെന്നും ബി. പ്രപഞ്ചമെന്നും വിചാരിക്കുക. ബ്രഹ്മം




പ്രപഞ്ചമായിരിക്കുന്നു. പ്രപഞ്ചമെന്നു പറഞ്ഞതു ഭൗതികലോകം മാത്രമല്ല, മനോലോകം അദ്ധ്യാത്മലോകം സ്വർഗ്ഗം ഭൂമി എന്നുവേണ്ട, ജഗത്ത് മുഴുവൻതന്നെ. മനസ്സ് ഒരു വികാര പരമ്പര ആണല്ലോ. ദേഹം മറ്റൊരു വികാരപരമ്പര. ഇങ്ങനെ നാനാ വികാരപരമ്പരകൾ കൂടിയതാണ് നമ്മുടെ ജഗത്ത്. ബ്രഹ്മം സി. എന്ന കാലദേശനിമിത്തങ്ങളിൽക്കൂടി വന്നതുകൊണ്ട് ജഗത്തായിരിക്കുന്നു. ഇതത്രേ അദ്വൈതമൂലാശയം. നിരുപാധികബ്രഹ്മത്തെ കാലദേശനിമിത്തങ്ങളെന്ന കണ്ണാടിച്ചില്ലു കളിൽക്കൂടെ നോക്കുമ്പോൾ അതു സോപാധികജഗത്തായി തോന്നു ന്നു. ഇപ്പോൾ ഒരു സംഗതി നിഷ്പ്രയാസം കാണാം. ബ്രഹ്മത്തിൽ ദേശകാലനിമിത്തങ്ങളില്ല. അതിൽ മനസ്സോ മനനമോ ഇല്ലാത്തതു കൊണ്ട് കാലഭാവനയ്ക്കു തരമില്ല. ബാഹ്യവികാരമില്ലാത്തതുകൊണ്ട് ദേശഭാവനയും വയ്യ. ഏകംമാത്രം ഉള്ളേടത്തു ചലനമോ കാരണ ഭാവമോ ഇല്ല. ഇതു ശരിയായി ഗ്രഹിച്ചു മനസ്സിൽ ഉറപ്പിക്കേണ്ട സംഗതിയാണ്. ബ്രഹ്മം ദൃശ്യപ്രപഞ്ചമായതിനുശേഷമല്ലാതെ അതിനു മുമ്പു കാര്യകാരണഭാവം ഉദ്ഭവിക്ക വയ്യ. ഇച്ഛാശക്തി മുതലായതെല്ലാം അതിനുശേഷമേ വരുന്നുള്ളു. വേദാന്തമതപ്രകാരം ഇച്ഛാശക്തിയാണ് സർവ്വത്തിനും കാരണമെന്ന് ഷോപ്പനർ (Schopenhauer) അഭിപ്രായപ്പെട്ടത് അബദ്ധമായിപ്പോയെന്നു തോന്നുന്നു. നിർവ്വികാരത്തിൻെറ സ്ഥാനമാണ് അദ്ദേഹം ഇച്ഛാശക്തിക്കു കല്പിക്കുന്നത് അതു ശരിയല്ല. ഇച്ഛാശക്തി വികാരിയും ദൃശ്യവുമാണ്. അതു ബ്രഹ്മമാകുവാൻ വയ്യ. ദേശം, കാലം, നിമിത്തം എന്ന ഖണ്ഡത്തിനു മീതെ വികാരമില്ല, ചലനമില്ല. അതിനു താഴെ മാത്രമേ

ബാഹ്യചലനമോ വിചാരമെന്ന ആഭ്യന്തരചലനമോ ഉദ്ഭവിക്കൂ. അതിനുമീതെ ഇച്ഛാശക്തിയുണ്ടാവാൻ വയ്യ. അതുകൊണ്ട് ഇച്ഛാശക്തി ജഗത്തിനു കാരണമാകുവാനും വയ്യ. നമ്മുടെ ശരീരമാണല്ലോ നമുക്ക് ഏറ്റവും അടുത്തുള്ളത്. അതിൽ നടക്കുന്ന കാര്യങ്ങൾ നോക്കുക. അതിലെ എല്ലാ ചലനങ്ങൾക്കും ഇച്ഛാശക്തിയല്ലല്ലോ നിമിത്തം. ഞാൻ ഈ മേശ ചലിപ്പിക്കുന്നു. അതിന് ഇച്ഛാശക്തി കാരണം. ഇച്ഛ ശാരീരികശക്തിയായി പരിണമിച്ചു ചലനമുണ്ടാക്കുന്നു. എന്നാൽ മേശയെ ചലിപ്പിച്ച ശക്തിയേതോ അതുതന്നെയാണ് ശ്വാസകോശം ഹൃദയം മുതലായ അന്തരാവയവങ്ങളേയും ചലിപ്പിക്കുന്നത്. ആ ചലനങ്ങൾ സ്വേച്ഛകൊണ്ടല്ലതാനും. വാസ്തവത്തിൽ രണ്ടും ഒരേ ശക്തി. അതു ബോധരംഗത്തിലെത്തുമ്പോഴേ ഇച്ഛാശക്തി എന്നു പറയാറാകുന്നുള്ളു. അതിനു മുമ്പ് ആ പേർ ശരിയല്ല. ഇതുകൊണ്ട് ഷോപ്പനറുടെ മതത്തിൽ വളരെ കുഴപ്പമുണ്ടാകുന്നുണ്ട്. ഒരു കല്ലു താഴെ വീഴുന്നു. അതെങ്ങനെ വീഴുന്നു എന്നു നാം ചോദിക്കുന്നു. കാരണമില്ലാതെ കാര്യമുണ്ടാവില്ല എന്ന ഭാവനയിലാണ് ഈ ചോദ്യം. ഇതു വെളിവായി ധരിക്കണം. ഒരു സംഭവം എങ്ങനെയുണ്ടായി എന്നു ചോദിക്കുമ്പോൾ ആ സംഭവത്തിനു മുമ്പ് അതിനെ സംഭവിപ്പിച്ച ഏതോ ഒന്ന് – ഒരു കാരണം – ഉണ്ട് എന്നു നാം കണക്കാക്കുകയാണ് ചെയ്യുന്നത്. ഈ മുമ്പുപിമ്പിനെ, ഈ പൗർവ്വാപര്യത്തെ, ആണ് നിമിത്തമെന്നു പറയുന്നത്. ഈ ജഗത്തിൽ എന്തും, അതിനു മുമ്പുണ്ടായ ഒന്നിൻെറ ഫലവും പിമ്പുണ്ടാവുന്ന ഒന്നിൻെറ ഹേതുവുമായിരിക്കും എന്ന് ഇതുകൊണ്ടു വന്നുകൂടുന്നു. ഇതിനെയാണ് നിമിത്തഭാവമെന്നു പറയുന്നത്. ഇതിനെ അനുസരിച്ചേ വിചാരത്തിനു ഗതിയുള്ളു, ലോകത്തിൽ ഏതൊന്നും മറ്റൊന്നിനോടു ബന്ധപ്പെട്ടിരിക്കുന്നു എന്നാണ് നമ്മുടെ വിശ്വാസം. ഈ ഭാവന എങ്ങനെയുണ്ടായി എന്നതിനെപ്പറ്റി വളരെ വാദം നടന്നിട്ടുണ്ട്. യൂറോപ്പിലെ അന്തഃപ്രബോധവാദികളായ ചില തത്ത്വചിന്തകൻമാർ അതു നമുക്കു സഹജമാണെന്നു വിശ്വസിച്ചിട്ടുണ്ട്: ചിലർ അതു അനുഭവജന്യമാണെന്നും. ഏതായാലും വാദം അവസാനിച്ചിട്ടില്ല. ഇതിൽ വേദാന്തമതം എന്താണെന്ന് വഴിയേ കാണാം. എന്നാൽ ഈ പറഞ്ഞ സംഗതി വെളിവായി ധരിക്കേണ്ടതുണ്ട്. നാം ഒരു കാര്യത്തിൻെറ കാരണം അന്വേഷിക്കുന്നത് ആ കാര്യത്തിനുമുമ്പു ചിലതു സംഭവിച്ചിട്ടുണ്ടെന്നും അതിനു പിമ്പു ചിലതു സംഭവിക്കുമെന്നും വിശ്വസിച്ചിട്ടാണ്. അതു തീർച്ച. ആ വിശ്വാസത്തിൽ മാത്രമേ ചോദ്യത്തിനവകാശമുള്ളു. എന്നാൽ ആ വിശ്വാസത്തിനു മറ്റൊരു മൂലമുണ്ട്. അതു ജഗത്തിലുള്ള സർവ്വപദാർത്ഥങ്ങളും പരസ്പരസംബദ്ധങ്ങളാണ് എന്ന വിശ്വാസംതന്നെ പരസ്പരാശ്രയത്വം ജഗദ്വ്യാപകധർമ്മമാണ്. നിരുപാധിക(ബ്രഹ്മ)ത്തിനെസ്സംബന്ധിച്ചു കാരണം ചോദിക്കുന്നത് എന്തൊരസംബന്ധം![1]

അതു സോപാധികമാണെന്നും മറ്റൊന്നിനോടു ബന്ധപ്പെട്ടിരിക്കുന്നു എന്നുമുള്ള ഭാവനയിൻമേലാണ് ആ ചോദ്യമുണ്ടാകുന്നത്. അതിനെ ജഗത്തിൻെറ നിലയിലേക്കു താഴ്ത്തിക്കൊണ്ടു വന്നശേഷമേ ആ ചോദ്യത്തിനവകാശമുള്ളു. നിരുപാധികത്തിൽ എന്തു കാലം, എന്തു ദേശം, എന്തു നിമിത്തം, അതു കേവലം അദ്വിതീയം. സ്വയം വർത്തിക്കുന്നതു മറ്റൊന്നിൻെറ കാര്യമാവില്ല. സ്വതന്ത്രത്തിനു മറ്റൊന്നു കാരണമാവില്ല. (കാരണത്തിൽനിന്നുണ്ടായതു കാരണബദ്ധമാവും). സാപേക്ഷം സ്വതന്ത്രവുമല്ല. അതുകൊണ്ടു നിരുപാധികം (ബ്രഹ്മം) എങ്ങനെ സോപാധിക(പ്രപഞ്ച)മായി എന്ന ചോദ്യം സ്വഹതമാണ്. ഇനി നമുക്കു സൂക്ഷ്മന്യായങ്ങൾ വിട്ടു സാധാരണ നിലയിൽ ആലോചിച്ചുനോക്കാം. താർക്കികസമ്പ്രദായത്തിലല്ലാതെയും ഒരു സമാധാനം ആലോചിക്കാം. ബ്രഹ്മം എങ്ങനെ പ്രപഞ്ചമായി എന്നറിഞ്ഞാൽപ്പിന്നെ ബ്രഹ്മം (നിരുപാധികം) എന്നുള്ളതില്ല. അതു സോപാധികമായി. നമ്മുടെ അറിവ്, ജ്ഞാനം, എന്നു പറയുന്നതിൻെറ സ്വഭാവം നോക്കുക. മനസ്സിൻെറ പരിധിയിൽ പെടുന്നതേ നമുക്ക് അറിവാകുന്നുള്ളു. അതിനപ്പുറമുള്ളതു നമ്മുടെ അറിവിനു വിഷയമാവില്ല. ബ്രഹ്മം നമ്മുടെ ജ്ഞാനത്തിനു വിഷയമായി എങ്കിൽ, അതു നിരുപാധികമായിരിക്കയില്ല: സോപാധികമായേ ഇരിക്കൂ. മനസ്സിൻെറ പരിധിയിൽപ്പെടുന്നതു പരിമിതമാകുവാനേ വയ്ക്കൂ, അതുകൊണ്ട് ബ്രഹ്മത്തെ അറിയുക എന്നു പറയുന്നത് ഉക്തിവൈരുദ്ധ്യമാണ്.ꝏ ഇതാണ് ഈ ചോദ്യത്തിന് ഇന്നോളം സമാധാനം ഉണ്ടാകാതിരുന്നത്. ഉണ്ടായിരുന്നെങ്കിൽ! അതു പിന്നെ ബ്രഹ്മമല്ലാതെപോകും. ജ്ഞാനവിഷയമായ ഈശ്വരൻ പിന്നെ ഈശ്വരനല്ല: നമ്മെപ്പോലെതന്നെ പരിമിതനാകും. ഈശ്വരൻ ജ്ഞേയനല്ല: എപ്പോഴും അജ്ഞേയൻ. ഈശ്വരനെ ജ്ഞേയനെന്നു പറഞ്ഞാൽ പോരാ എന്നാണ് അദ്വൈതവാദം. ഇതൊരു കനത്ത സംഗതിയാണ്. ഈശ്വരൻ അജ്ഞേയനാണെന്നു വേദാന്തികൾ പറയുന്നതും അതുതന്നെ അജ്ഞേയവാദികൾ പറയുന്നതും ഒരേ അർത്ഥത്തിലല്ല, ഈശ്വരനെ അറിവാൻ നമുക്കു കഴിയില്ല എന്ന് അജ്ഞേയവാദികൾ പറയുന്നതുതന്നെയാണ് വേദാന്തികളും പറയുന്നതെന്നു തെറ്റിദ്ധരിക്കരുത്. ഒരുദാഹരണം പറയാം. ഇതാ ഒരു കസേര. ഇതു നമുക്ക് അറിയാവുന്ന പദാർത്ഥം. എന്നാൽ ആകാശം എന്നൊരു പദാർത്ഥത്തിനപ്പുറത്തു വല്ലതുമുണ്ടോ, അവിടെ ജീവികളുണ്ടോ എന്നൊന്നും നമുക്കിപ്പോൾ അറിവാൻ കഴിവില്ല. ഈ രണ്ടു വിധത്തിലുമല്ല

1 തദേതദ് ബ്രഹ്മാപൂർവമനപരമനന്തരമബാഹ്യമയമാത്മാ ബ്രഹ്മ. (ബൃ.2.5.19)

ꝏ യദി മന്യസേ സുവേദേതി ഭദ്രമേവാപി നൂനം ത്വം വേത്ഥ ബ്രഹ്മണോരൂപം (കേ.2.1)

നന്നായി അറിയുന്നുണ്ട് എന്നു നീ വിചാരിക്കുന്നുവെങ്കിൽ ബ്രഹ്മത്തിൻെറ രൂപം അല്പമേ നീ അറിയുന്നുള്ളു.

ഈശ്വരൻ നമുക്കറിവാകുന്നതും അറിവാൻ കഴിയാതാവുന്നതും. ജ്ഞാനത്തെ കവിഞ്ഞ നിലയാണ് ഈശ്വരനുള്ളത്! ആ നിലയിലാണ് ഈശ്വരൻ അജ്ഞാതനും അജ്ഞേയനുമായിരിക്കുന്നത്. ചില ചോദ്യങ്ങൾക്കു സമാധാനം നമുക്കറിഞ്ഞുകൂട, അറിവാൻ കഴിയില്ല എന്നു പറയാറുള്ള ആ അർത്ഥത്തിലല്ല ഈശ്വരനെപ്പറ്റി പറയുന്നത്. ഈശ്വരനെ നാം അറിയുന്നു എന്നു പറഞ്ഞാൽ പോരാ. ഈ കസേര നമുക്കു അറിവാകുന്നതിനെക്കാൾ എത്രയോ കവിഞ്ഞ നിലയിലാണ് ഈശ്വരൻ നമുക്കറിവാകുന്നത്. അതെങ്ങനെ? നമുക്കു കസേരയുടെ ജ്ഞാനമുണ്ടാകുന്നതുപോലും ഈശ്വരനിലും ഈശ്വരനിൽകൂടെയും വേണ്ടിയിരിക്കുന്നു. അവൻ സാക്ഷിയാണ്, സർവ്വജ്ഞാനത്തിനും നിത്യസാക്ഷി. നാം ഏതൊന്നറിയുന്നതും ഈശ്വരനിൽവെച്ചും ഈശ്വരനിൽകൂടിയും വേണം. നമ്മുടെ ജീവിതസാരംതന്നെയും ഈശ്വരൻ. ഞാൻ എന്ന നമ്മുടെ ബോധത്തിൻെറ കാതലായുള്ളത് ഈശ്വരൻ[1] ആ ഞാൻ വഴിക്കല്ലാതെ നമുക്ക് ഒന്നിൻേറയും ജ്ഞാനമുണ്ടാകുന്നില്ല. ഏതൊന്നിനേയും ബ്രഹ്മത്തിലും ബ്രഹ്മത്തിൽകൂടെയും വേണം അറിയാൻ. ഈ കസേര നമുക്ക് അറിവാകുന്നതും ഈശ്വരനിലും ഈശ്വരനിൽക്കൂടിയുമാണ്. അപ്പോൾ ഈ കസേരയേക്കാൾ നമ്മോടു കൂടുതൽ അടുത്തും അതിനേക്കാൾ എത്രയോ അധികം ഉയർന്നും ഇരിക്കുന്നതാണ് ഈശ്വരൻ. നാം അറിഞ്ഞതുമല്ല, നമുക്ക് അറിവാൻ കഴിയാത്തതുമല്ല,[2] അതു രണ്ടിനും മേലേ, നമ്മുടെ ആത്മാവുതന്നെ,[3] ആ സച്ചിദാനന്ദമയൻ ജഗത്തു നിറഞ്ഞിരിക്കുന്നില്ലെങ്കിൽ ഒരു നിമിഷം ജീവിപ്പാൻ, ഒരു വീർപ്പിടുവാൻ, ആർക്കു കഴിയും?''[4] അവനിലും അവനിൽക്കൂടെയും നാം ശ്വസിക്കുന്നു. അവനിലും അവനിൽക്കൂടെയും നാം ജീവിക്കുന്നു. ഈശ്വരൻ ദൂരെ ഇരുന്നുകൊണ്ട്

1 പ്രതിബോധവിദിതം മതമമൃതത്വം ഹി വിന്ദതേ. (കേ. 2.4)

ഓരോ ബോധത്തിലും കൂടെ കാണപ്പെടുന്ന മാറാത്ത അറിവാണ് ബ്രഹ്മമെന്നറിയുമ്പോഴാണ് സമ്യഗ്ദർശനം. അതുകൊണ്ട് അമൃതത്വവും കിട്ടുന്നു.

2 അന്യദേവ തദ്വിദിതാദഥോ അവിദിതാദധി
ഇതി ശുശ്രുമ പൂർവേഷാം യേ നസ്തദ്വ്യാചചക്ഷിരേ. (കേ. 1.4)

ആ ബ്രഹ്മം അറിയപ്പെട്ടതിൽനിന്നു വേറെയാണ്, അറിയപ്പെടാത്തതിൽ നിന്നു പരിയുമാണ് എന്നു പണ്ടത്തെ മഹാപുരുഷൻമാരിൽനിന്നു പരമ്പരയാ ഞങ്ങൾ കേട്ടിട്ടുണ്ട്. അവർ അതു ഞങ്ങൾക്കു തെളിയെ പറഞ്ഞുതന്നിട്ടുണ്ട്.

3 കേ. 1.4–ൻെറ ഭാഷ്യത്തിൽ ആചാര്യസ്വാമികൾ പറയുന്നു:–

ന ഹ്യന്യസ്യ സ്വാത്മനോ വിദിതാവിദിതാഭ്യാമന്യതാം വസ്തുനഃ സംഭവ–തീത്യാത്മാ ബ്രഹ്മേത്യേഷ വാക്യാർഥഃ.

തൻെറ ആത്മാവിൽനിന്ന് അന്യമായ ഒരു വസ്തുവിന് അറിയപ്പെട്ടതിൽനിന്നും അറിയപ്പെടാത്തതിൽനിന്നും അന്യത്വം സംഭവിക്കായ്കയാൽ ആത്മാവാണ് ബ്രഹ്മം എന്നു വാക്യാർത്ഥം.

4 തൈ. 2.7 (പു. 6, ചു.1)

എൻെറ രക്തപരിവാഹം നടത്തുന്നു എന്നല്ല, ജീവനും ജീവനായി സർവ്വത്തിനും കാതലായിത്തന്നെയിരിക്കുന്നു.[1] ഈശ്വരനെ അറിയാമെന്ന് ഒരു കാലത്തും പറയാൻ വയ്യ. നമുക്കു നമ്മെത്തന്നെ വിട്ടു പുറത്തു പോവാൻ കഴിയുമോ? ഇല്ല. അതുപോലെ ഈശ്വരനെ അറിയാനും കഴികയില്ല.[2] ജ്ഞാനം വിഷയീകരണമാണ്[3] (മനസ്സിനെ വിഷയത്തിൻെറ ആകാരത്തിലാക്കൽ). നാം ചിലത് ഓർമ്മിച്ചു നോക്കുന്നു എന്നു വിചാരിക്കുക. അതുകളുടെ ചിത്രങ്ങൾ, അതുകളെസ്സംബന്ധിച്ച സംസ്ക്കാരങ്ങൾ, നമ്മുടെ മനസ്സിലുണ്ട്. എന്നാൽ നാം അവയെ ഓർത്തുതുടങ്ങുമ്പോൾ ഒന്നാമതായി അവയെ നമ്മിൽ നിന്നു വേറാക്കി പുറത്തിടുന്നു. ഇങ്ങനെയുള്ള ബഹിസംസ്ഥാപനം ഈശ്വരനെ സംബന്ധിച്ച് ഒരിക്കലും സാദ്ധ്യമല്ല.[4] നമ്മുടെ ജീവനും ജീവനായും ഒരു വിധത്തിലും നമ്മിൽനിന്ന് അന്യമായി കല്പിപ്പാൻ കഴിയാതേയുമാണ് ഈശ്വരൻെറ ഇരിപ്പ്. വേദാന്തമഹാവാക്യങ്ങളിലൊന്നിൽ പറയുന്നു; ''അല്ലയോ ശ്വേതകേതോ! നിൻെറ ജീവസാരമായി സത്യമായി ആത്മാവിയിരിക്കുന്നതേതോ അതാകുന്നു നീ''[5] എന്ന്. ഇതാണ് ''തത്ത്വമസി'' നീ ഈശ്വരനാണ് എന്നു പറഞ്ഞതിൻെറ താല്പര്യം. അവനെ മറ്റൊരു ഭാഷയിലും വിവരിക്ക വയ്യ. ഈശ്വരനെ പിതാവെന്നോ ഭ്രാതാവെന്നോ പ്രിയസഖാവെന്നോ മറ്റോ വിളിക്കുന്ന ഭാഷാപരിശ്രമമെല്ലാം ഈശ്വരനെ വിഷയീകരിക്കാനുള്ള പരിശ്രമമാണ്.[6] അതു ചെയ്ക വയ്യ. ഈശ്വരൻ സമസ്തനിത്യസാക്ഷി. ഞാൻ ഈ കസേരയ്ക്കു സാക്ഷിയായി ഇതു കാണുന്നു. ഈശ്വരൻ എൻെറ ജീവനും സാക്ഷിയായിരിക്കുന്നു. സർവ്വത്തിൻേറയും

1 കേ. 1.2 (പു.15, ചു.5)

2 വിജ്ഞാതാരമരേ കേന വിജാനീയാത്. (ബൃ.2.4.14)

പ്രിയേ, അറിയുന്നവനെ എന്തുകൊണ്ട് അറിയാനാണ്?

3 ഏതൊന്നിനെ നാം അറിയുന്നു എന്നു പറയുന്നുവോ അതിനെ നമ്മിൽനിന്ന് അന്യമാക്കി, ബാഹ്യമാക്കിക്കൊണ്ടത്രേ അറിവു സാധ്യമാകുന്നത്.

ഇതര ഇതരം മനുതേ, ഇതര ഇതരം വിജാനാതി. (ബൃ. 2.4.14)

ഒരുവൻ വേറൊരുവനെപ്പറ്റി വിചാരിക്കുന്നു, ഒരുവൻ വേറൊരുവനെ അറിയുന്നു.

4 ജ്ഞാതുശ്ച ജ്ഞേയ ഏവ ജിജ്ഞാസാ നാത്മനി. ന ചാഗ്നേരിവ ആത്മാ ആത്മനോ വിഷയോ, ന ചാവിഷയേ ജ്ഞാതുർജ്ഞാനമുപപദ്യതേ.

(ബൃ.ശം.ഭാ. 2.4.14)

അറിയുന്നവന് അറിയപ്പെടാവുന്നതിൽ മാത്രമാണ് അറിയാനാഗ്രഹം, അല്ലാതെ തന്നിൽ (ആത്മാവിൽ) അല്ല. അഗ്നിക്കെന്നപോലെ താൻ തനിക്കു വിഷയമല്ല: വിഷയമാകാത്തതിൽ അറിവ് എന്നത് അറിയുന്നവനു സാധ്യവുമല്ല.

5 ഛാ. 6.8.7 (പു.27 ചു.2)

6 യോ$f$ന്യാം ദേവതാമുപാസ്തേ $f$ന്യോ$f$സാവന്യോ$f$ഹമസ്മീതി ന സ വേദ.

(ബൃ. 1.4.10: പു.44. ചു.2)

സത്തായി ജീവൻേറയും ജീവനായിരിക്കുന്നതിനെ നമ്മുടെ ജ്ഞാനത്തിനു വിഷയമാക്കി പുറത്തിടുവാൻ എങ്ങനെ കഴിയും? അതുകൊണ്ട് ഈശ്വരനെ നമുക്ക് അറിയമാമെന്നു പറകവയ്യ: അറിഞ്ഞുകൂടെന്നും പറക വയ്യ. ജ്ഞാനത്തിനും അജ്ഞാനത്തിനും ഉപരിയാണ് ഈശ്വരൻ എന്നു ഞാൻ ഒന്നുകൂടെ ആവർത്തിക്കട്ടെ; നമ്മുടെ ജീവനായി, നിത്യം നമ്മോടൊന്നിച്ച്, ഒന്നായി നിൽക്കുന്നവൻ നമുക്ക് അറിവിനു വിഷയമാണെന്നും അല്ലെന്നും പറഞ്ഞുകൂടാ: നമ്മെ പുറത്തിട്ട് അതു നാം തന്നെ നോക്കിക്കാണ്മാൻ നമുക്കു കഴിയുന്നതല്ലല്ലോ. 'തത്ത്വമസി', നാം അതുതന്നെ. നമ്മിൽനിന്നു നമ്മെത്തന്നെ നാം എങ്ങനെ പറിച്ചു പുറത്തിട്ട് നമ്മുടെ ജ്ഞാനത്തിനു വിഷയമാക്കും? എന്നാൽ നാം നമ്മെ അറിയുന്നില്ലേ? നാം നമുക്ക് അജ്ഞാതരാണോ? അതുമല്ല. നാം നമ്മെ അറിയുന്നതിനെക്കാളധികം ശക്തിയിൽ മറ്റൊന്നിനേയും അറിയുന്നില്ല. നമ്മുടെ ജ്ഞാനത്തിൻെറ കേന്ദ്രംതന്നേയും നാമാകുന്നു. ഇതുപോലെതന്നെ, ബ്രഹ്മം അജ്ഞേയമോ ജ്ഞാതമോ അല്ല. അവൻ നമ്മുടെ അന്തരാത്മാവാകുന്നു.*

അപ്പോൾ ഒരു സംഗതി ആദ്യമായി കാണാം: ബ്രഹ്മത്തിനു കാരണമെന്ത് എന്നുള്ള ചോദ്യം ഉക്തിവൈരുദ്ധ്യമാണ്. രണ്ടാമതായി, അദ്വൈതമതപ്രകാരം ഈശ്വരൻ അദ്വയനാകകൊണ്ട് നമുക്ക് ഈശ്വരനെ നമ്മിൽനിന്ന് അന്യമായി ജ്ഞാനവിഷയമാക്കുക വയ്യെന്നും, അറിഞ്ഞോ അറിയാതെയോ നാം ഈശ്വരനിലാണ് വർത്തിക്കുന്നതെന്നും, ഈശ്വരനിൽക്കൂടെയേ നമുക്ക് ഏതൊന്നും ചെയ്തുകൂടൂ എന്നും മനസ്സിലാക്കാം. ഇനിയത്തെ ചോദ്യം ദേശകാലനിമിത്തങ്ങൾ എന്തെന്നാണ്. അദ്വൈതത്തിൽ രണ്ടില്ല: ഒന്നേയുള്ളൂ. എങ്കിലും ആ ഏകബ്രഹ്മം ദേശകാലനിമിത്തങ്ങളെന്ന ആവരണത്തിൽക്കൂടെ പ്രപഞ്ചമായി പ്രത്യക്ഷപ്പെടുന്നു എന്നും പറയുന്നു. അപ്പോൾ ബ്രഹ്മം ഒന്ന്, ദേശകാലനിമിത്തങ്ങളെന്ന മായ മറ്റൊന്ന് എന്നിങ്ങനെ രണ്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. രണ്ടുമുണ്ട് എന്നു പ്രത്യക്ഷത്തിൽ നമുക്കു ബോദ്ധ്യമാകയും ചെയ്യുന്നു. എന്നാൽ അതു രണ്ടും രണ്ടെന്നു പറഞ്ഞുകൂടാ എന്നാണ് അദ്വൈതമതം. രണ്ടുണ്ട് എന്നു പറയണമെങ്കിൽ രണ്ടിനും സ്വതന്ത്രവും നിരപേക്ഷവുമായ നിലയുണ്ടാകണം. ഇവിടെ അതുണ്ടാകുവാൻ വഴിയില്ല. ഒന്നാമത്, ദേശകാലനിമിത്തങ്ങൾ നിരപേക്ഷങ്ങളല്ല. കാലമെന്നത് കേവലം മനസ്സിനെ അപേക്ഷിച്ചിരിക്കുന്നു. മനസ്സു മാറുന്നതുപോലെ കാലഭാവനയും മാറും. സ്വപ്നത്തിൽ ചിലപ്പോൾ അനേകസംവൽസരം കഴിച്ചുകൂട്ടിയതായി തോന്നും. ചിലപ്പോൾ അനേകമാസങ്ങൾ ഒരു നിമിഷംപോലെ കഴിഞ്ഞതായി തോന്നും. അതെല്ലാം മനസ്സിനെ ആശ്രയിച്ചിരിക്കുന്നു. ചിലപ്പോൾ കാലത്തിൻെറ ഭാവനതന്നെയും

* അയമാത്മാ ബ്രഹ്മ സർവാനുഭൂഃ (ബൃ. 2.5.19)

ഇല്ലാതാകുന്നു. ദേശവും അതുപോലെതന്നെ. അതെന്താമെന്നു നമുക്കറിഞ്ഞുകൂടാ. അതുണ്ട്, എന്നാൽ മറ്റൊന്നിനെ ആശ്രയിച്ചല്ലാതെ അതു മാത്രമായിട്ടില്ലതാനും. നിമിത്തവും ആവിധംതന്നെ.

ഇതരവസ്തുക്കളെ വിട്ടു സ്വതന്ത്രമായ നിലയില്ലെന്നാണ് ദേശകാലനിമിത്തങ്ങൾക്കുള്ള വിശേഷം. ദേശകാലത്തെപ്പറ്റി വിചാരിച്ചു നോക്കുക: വർണ്ണമോ പരിധിയോ ഇതരപദാർത്ഥബന്ധമോ കൂടാതെ വെറും ദേശം എന്നു ഭാവന ചെയ്തുനോക്കുക: അതു സാദ്ധ്യമല്ല. രണ്ടതിർത്തിക്കുള്ളിൽ, അല്ലെങ്കിൽ മൂന്നു വസ്തുക്കൾക്കിടയിലുള്ള ദേശം എന്നേ വിചാരിച്ചുകൂടൂ. ഒരു വസ്തുവോടു ചേർന്നേ ദേശത്തിനു നിലയുള്ളു. അതുപോലെ കാലവും. കേവലകാലഭാവന സാധ്യമല്ല. മുമ്പും പിമ്പുമായ രണ്ടു സംഭവങ്ങളെടുത്ത് അവയെ പൗർവ്വാപര്യം കൊണ്ടു ബന്ധിക്കണംത്മ. ദേശം ബാഹ്യവസ്തുക്കളോടു ബന്ധപ്പെട്ടിരിക്കുംപോലെ കാലം പൂർവ്വാപരസംഭവങ്ങളോടു ബന്ധപ്പെട്ടിരിക്കുന്നു. നിമിത്തമോ, ദേശകാലങ്ങളിൽനിന്നു വേറിട്ടു നിൽക്കയുമില്ല. അവയ്ക്കൊന്നിനും അന്യാധീനമല്ലാത്ത നിലയില്ല. അതാണ് അവയുടെ സവിശേഷത. ഈ കസാരയ്ക്കോ ഈ ചുമരിനോ ഉള്ള സദ്ഭാവം (നില)പോലും അവയ്ക്കില്ല. എല്ലാ വസ്തുക്കളോടും പറ്റിനിൽക്കുന്ന നിഴലുകളാണ് അവ: നമുക്കു പിടികിട്ടുകയുമില്ല. വാസ്തവസദ്ഭാവമില്ലെങ്കിലും അവ കേവലം ശൂന്യങ്ങളുമല്ല. അവയിൽക്കൂടിയാണല്ലോ ജഗത്തിന്റെ ഭാനം ഉണ്ടാകുന്നത്. അതുകൊണ്ട് ദേശകാലനിമിത്തസംയോഗം കേവലം സത്തല്ല, കേവലം അസത്തുമല്ല: ഇതാണ് ആദ്യമായി മനസ്സിലാക്കേണ്ടത്. രണ്ടാമത്, അവയ്ക്കു തിരോധാനമുണ്ട്. ഒരുദാഹരണം പറയാം. സമുദ്രത്തിൽ തിരയുണ്ട്: അതും സമുദ്രവും ഒന്നുതന്നെ, സംശയമില്ല. എങ്കിലും തിരയുടെ ഭാവത്തിൽ അതു സമുദ്രത്തിൽനിന്നു ഭിന്നമാണെന്നും നമുക്കറിയാം. ഈ ഭേദത്തിനു കാരണമെന്ത്? നാമരൂപങ്ങൾ. അതായത് അതിനെപ്പറ്റി നമുക്കുള്ള ഭാവനയും അതിനുള്ള ബാഹ്യരൂപവും. അതിനെ സമുദ്രത്തോടു ബന്ധപ്പെടുത്താതെ വെറും തിരയെന്നു ഭാവനചെയ്‌വാൻ സാധിക്കുമോ? ഒരിക്കലുമില്ല. അതു സമുദ്രമെന്ന ഭാവനയോടൊന്നിച്ചേ നിൽക്കൂ. നിമിഷംകൊണ്ടു തിരയടങ്ങി അതില്ലാതാകുന്നു. അതു വെറും ഭ്രമമായിരുന്നുവോ? അല്ല: അതുണ്ടായിരുന്ന കാലത്തോളം ഒരു രൂപമുണ്ടായിരുന്നു: അതു നമുക്കു കാണേണ്ടിയുമിരുന്നു.ക്ഷ ഇതത്രേ മായ.

ക്ഷ ന ഹ്യാത്മനോഽന്യദനാത്മഭൂതം തത് പ്രവിഭക്തദേശകാലം സൂക്ഷ്മം വ്യവഹിതം വിപ്രകൃഷ്ടം ഭൂതം ഭവദ്ഭവിഷ്യദ്വാ വസ്തു വിദ്യതേ. അതോ നാമരൂപേസർവാവസ്ഥേ ബ്രഹ്മണൈവാത്മവതീ ന ബ്രഹ്മ തദാത്മകം തേ തത് പ്രത്യാഖ്യാനേ ന സ്ത ഏവേതി തദാത്മകേ ഉച്യതേ താഭ്യാം ചോപാധിഭ്യാം ജ്ഞാതൃജ്ഞേയജ്ഞാന ശബ്ദാർഥാദിസർവസംവ്യവഹാരഭാഗ്ബ്രഹ്മ. (തൈ. ശം. ഭാ. 2.6)

ഈ പ്രപഞ്ചമാസകലം അങ്ങനെയൊരു പ്രത്യേകരൂപംപോലെയാണ്: ബ്രഹ്മമാണ് സമുദ്രം: അതിൽ നിങ്ങളും ഞാനും സൂര്യനും നക്ഷത്രങ്ങളും മറ്റു സമസ്തവസ്തുക്കളും ഓരോ തിരകളും.ക്ക ആ തിരകളെ തമ്മിൽതമ്മിൽ വ്യത്യാസപ്പെടുത്തുന്നതെന്ത്? രൂപംമാത്രം. ആ രൂപമോ തിരയെ ആശ്രയിച്ചുനിൽക്കുന്ന ദേശകാലനിമിത്തങ്ങൾ! തിരയൊതുങ്ങുമ്പോൾ അവയുമില്ലാതാകുന്നു. എപ്പോഴും നമ്മുടെ വഴി തടഞ്ഞുനിൽക്കുന്ന ദേശകാലനിമിത്തങ്ങളോടുള്ള നമ്മുടെ വിടാപ്പിടി വിടുവിക്കാനത്രേ നമ്മുടെ സർവ്വയത്നങ്ങളും. മായയെ കൈവിടുന്നവന് പിന്നെ മായയില്ല: അവൻ സ്വതന്ത്രനാകുന്നു. പരിണാമം എന്ന സിദ്ധാന്തമുണ്ടല്ലോ: അതിൽ രണ്ടു ഘടകങ്ങളുള്ളതെന്ത്? ഒന്ന്, അന്തർല്ലീനമായിരുന്നു സ്വയം പ്രകാശിപ്പാനുദ്യമിക്കുന്ന മഹത്തായ ശക്തി: മറ്റേത് ആ ശക്തിയെ പ്രകാശിപ്പിപ്പാൻ വിടാതെ അമർത്തുന്ന പരിതഃസ്ഥിതികൾ. ആ ശക്തി പരിതസ്ഥിതികളോടു പൊരുതി ജയിപ്പാൻവേണ്ടി വീണ്ടും വീണ്ടും പുതിയ ശരീരങ്ങൾ കൈക്കൊള്ളുന്നു. ഈ യത്നത്തിൽ ഒരണുപ്രാണി (Amoeba) മറ്റൊരു ശരീരം കൈക്കൊണ്ടു ചില തടസ്സങ്ങളെ കടക്കുന്നു: പിന്നെ മറ്റൊരു ശരീരമെടുത്ത് പിന്നെയും ചില തടസ്സങ്ങളെ ജയിക്കുന്നു: ക്രമത്തിൽ അത് ഒരു മനുഷ്യനാകുന്നു. ഈ ന്യായത്തിൽ നോക്കിയാൽ ഒരു കാലത്ത് അണുപ്രാണിയിലിരുന്നു പരിണമിച്ച് മനുഷ്യനായിവന്ന ആ ശക്തി സർവ്വപ്രപഞ്ചതടസ്സങ്ങളേയും അതിക്രമിച്ച് പരിതസ്ഥിതികളെയെല്ലാം ജയിച്ചുനിൽക്കുന്ന ഒരു കാലം വരുമെന്നു കാണാം. ഈ ആശയത്തെ തത്ത്വജ്ഞാനഭാഷയിൽ ഇങ്ങനെ പറയാം; ഏതു കർമ്മത്തിലും രണ്ടംശമുണ്ട്: ഒന്നു വിഷയി (കർത്താവ്), മറ്റേതു വിഷയം. വിഷയത്തെ വിഷയിക്കധീനമാക്കുകയാണ്

ആത്മാവിൽനിന്നന്യവും ആത്മാവല്ലാത്തതുമായി, അതിൽനിന്നു വിട്ട ദേശകാലങ്ങളോടു കൂടിയതോ മറഞ്ഞതോ ആകുന്നതോ കഴിഞ്ഞതോ നടക്കുന്നതോ വരാനിരിക്കുന്നതോ ആയ ഒരു വസ്തുവുമില്ലതന്നെ. അതുകൊണ്ട് ഏതവസ്ഥയിലുമുള്ള നാമരൂപങ്ങൾ ബ്രഹ്മത്തിനെക്കൊണ്ട് ഉൺമ തേടുന്നു. ബ്രഹ്മം അവയെക്കൊണ്ടുൺമ തേടുന്നില്ല. അവ, ബ്രഹ്മത്തെ തള്ളിയാൽ, ഇല്ലാതുകന്നതുകൊണ്ടാണ് ബ്രഹ്മത്തെക്കൊണ്ട് ഉൺമ തേടുന്നു എന്നു പറയുന്നത്. ആ രണ്ടു പാധികളെക്കൊണ്ട്, അറിയുന്നവൻ അറിയപ്പെടുന്നത് അറിവ് എന്ന ശബ്ദം അർത്ഥം മുതലായ എല്ലാ വ്യവഹാരങ്ങൾക്കും ബ്രഹ്മം പാത്രമാകുന്നു.

നാമരൂപയോരേവ ഹി പരമാത്മോപാധിഭൂതയോർവ്യാക്രിയമാണയോഃ
സലിലഫേനവത്തത്ത്വാന്യത്വാനിർവക്തവ്യയോഃ സർവാവസ്ഥയോഃ സംസാരത്വം.
(ബൃ.ശം.ഭാ. 2.4.10)

പരമാത്മാവിൻെറ ഉപാധികളായി ഉളവാക്കപ്പെടുന്നവയും, നീർപ്പതപോലെ അതെന്നോ അതല്ലെന്നോ നിർവചിക്കപ്പെടാനാവാത്തവയും, എങ്കിലും എല്ലാ അവസ്ഥയിലുമുള്ളവയുമായ നാമരൂപങ്ങളെക്കൊണ്ടാണ് സംസാരത്വം.

ക്ക ഏതാനി കാര്യകരണവിഷയാകാരപരിണതാനി നാമരൂപാത്മകാനി സലിലഫേനബുദ്ബുദോപമാനി സ്വച്ഛസ്യ പരമാത്മനഃ (ബൃ.ശം.ഭാ. 2.4.12)

ജീവിതത്തിൽ ഏകോദ്ദേശ്യം. ഒരുദാഹരണം നോക്കുക. ഒരാൾ എന്നെ ശകാരിക്കുന്നു. അതു നിമിത്തം എനിക്കു ദുഃഖമാകുന്നു. ആയാളുടെ ശകാരം എനിക്കു ദുഃഖപ്രദമാകാത്തവിധം ബലവാനായിത്തീരുവാനാവും എൻെറ യത്നം. ഇതാണ് വിജയത്തിൻെറ പദ്ധതി. ഇനി ധർമ്മാചരണത്തെപ്പറ്റി ചിന്തിക്കുക. അതിൻെറ സ്വഭാവമെന്ത്? (സോപാധികനായ) വിഷയിയെ (നിരുപാധിക)ബ്രഹ്മത്തോടു യോജിപ്പിച്ചു ബലപ്പെടുത്തി പരിമിതമായ പ്രകൃതിക്കു നമ്മുടെ മേൽ അധികാരമില്ലാതാക്കുക: ഇതുതന്നെ. പരിതസ്ഥിതികളെയെല്ലാം ജയിക്കുന്ന ഒരു കാലം വരുമെന്നത് ഞങ്ങളുടെ ദർശനത്തിലെ അനിവാര്യമായ ഒരു സിദ്ധാന്തമത്രേ. എന്തെന്നാൽ പ്രകൃതി പരിമിതമാകുന്നു.

മറ്റൊരു സംഗതി; പ്രപഞ്ചം പരിമിതമാണെന്ന് എങ്ങനെയറിയാം? തത്ത്വദർശനം വഴിക്കേ അതറിയാനാവൂ. അപരിമിതം സോപാധികമായതത്രേ പ്രപഞ്ചം: അതുകൊണ്ട് അതു പരിമിതമാണ്. അതുകൊണ്ട് നമ്മുടെ പരിസ്ഥിതികളെയെല്ലാം നാം ജയിക്കുന്ന ഒരു കാലം വരും. ആകട്ടെ, അവയെ എങ്ങനെ ജയിക്കാം? ഓരോ വസ്തുവിനെയും വെവ്വേറെ ജയിക്കുക എന്നുള്ളത് അസംഭാവ്യമാണ്: അതു സാദ്ധ്യമല്ല. വെള്ളത്തിൽ കിടക്കുന്ന ഒരു മൽസ്യത്തിന് ശത്രുക്കളിൽനിന്ന് രക്ഷപ്രാപിക്കണം. അതെങ്ങനെ സാധിക്കും? ചിറകുകളെ പരിണമിപ്പിച്ചു പക്ഷിയായിട്ട്. മൽസ്യം വെള്ളത്തെയോ വായുവെയോ മാറ്റുന്നില്ല: താൻതന്നെ പരിണമിക്കുന്നു. പരിണാമം എപ്പോഴും ആത്മനിഷ്ഠമാണ്. സ്വന്തം സ്ഥിതി മാറ്റിയിട്ടാണ് പ്രകൃതിയെ ജയിക്കുന്നതെന്നു പരിണാമത്തിൽ എവിടെയും കാണാം. ഇതു മതത്തിലും ധർമ്മാചരണത്തിലും സംബന്ധിച്ച് തിൻമയെ ജയിക്കുന്നതെങ്ങനെയെന്നു നോക്കുമ്പോൾ അതും വിഷയിയുടെ (സ്വന്ത) പരിണാമത്താൽ മാത്രമാണെന്നു കാണാം. ഇങ്ങനെ വിഷയിയുടെ വശത്തുനിന്നാണ് അദ്വൈതത്തിനു സർവ്വബലവും സിദ്ധിക്കുന്നത്. പാപമെന്നും ദുഃഖമെന്നുമുള്ള മുറവിളി ബുദ്ധിശൂന്യം: അവ ബാഹ്യങ്ങളല്ല. ഞാൻ കോപത്തിനു വശംവദനാകാതിരുന്നാൽ എനിക്കു കോപമെവിടെ? ഞാൻ വിദ്വേഷബുദ്ധിക്ക് ഇടംകൊടുക്കുകയില്ലെങ്കിൽ വിദ്വേഷം എന്നെ സ്പർശിക്കയില്ല: എനിക്കു വിദ്വേഷം തോന്നുകയുമില്ല.

ഇങ്ങനെ വിഷയി പരിണാമം വഴി, തന്നെത്താൻ പരിപൂർണ്ണനാക്കുകയാണ് പ്രകൃതിജയത്തിൻെറ പദ്ധതി. ഞാൻ ഇതുകൂടി ധൈര്യപ്പെട്ടു പറയാം; ഇന്നു കണ്ടുപിടിച്ചിട്ടുള്ള ശാസ്ത്രതത്ത്വങ്ങൾക്കും ധർമ്മാദർശങ്ങൾക്കും ഒത്തിരിക്കുന്നതും, എന്നു മാത്രമല്ല അവയെ തെല്ലു കടന്നുനിൽക്കുന്നതുമായ മതം അദ്വൈതം ഒന്നുമാത്രമാണ്. അതു നിമിത്തമാണ് ആധുനികശാസ്ത്രജ്ഞൻമാർക്ക് അതിൽ അഭിരുചി തോന്നുന്നത്. അവർക്കു പഴയ ദ്വൈതസിദ്ധാന്തങ്ങൾ മതിയാകുന്നില്ല: അവരെ തൃപ്തിപ്പെടുത്തുവാൻ അവ പര്യാപ്തങ്ങളല്ല. വെറും

വിശ്വാസം മാത്രമുണ്ടായാൽ പോര: വിശ്വസിക്കാമെന്നു യുക്തി അനുവദിക്കുകകൂടി വേണം. പരമ്പരാപ്രാപ്തമായ ഒരു മതമൊഴികെ മറ്റെല്ലാം അസത്യമാണെന്ന് ഈ പത്തൊമ്പതാം നൂറ്റാണ്ടിൻെറ അവസാനകാലത്തും വിചാരിക്കുന്നതു നമുക്കു ബലം മതിയായിട്ടില്ലെന്നാണ് തെളിയിക്കുന്നത്. ആവക വിചാരങ്ങളെ ദൂരെ തള്ളണം. അത് ഈ രാജ്യത്തിലേ ഉള്ളു എന്നു ഞാൻ പറയുന്നില്ല. എല്ലാ രാജ്യത്തും അതുണ്ട്. എൻെറ രാജ്യത്തുള്ളതുപോലെ മറ്റെങ്ങും ഇല്ലെന്നുകൂടി പറയാം. ഈ അദ്വൈതത്തെ സാമാന്യജനങ്ങളിൽ പ്രചരിപ്പാൻ അനുവദിച്ചില്ല. ആദിയിൽ അതു ചില സന്ന്യാസികളുടെ കയ്യിലായി. അവരതിനെ അരണ്യങ്ങളിലേക്കു കൊണ്ടുപോയി. അതിന് ആരണ്യകം എന്നു പേരും വീണു. എന്നാൽ ഈശ്വരകൃപയാൽ ബുദ്ധൻ അവതരിച്ചു. പൊതുജനങ്ങൾക്ക് അതുപദേശിച്ചു. ജനങ്ങൾ ആകമാനം ബുദ്ധമതം സ്വീകരിച്ചു. പിന്നെ വളരെക്കാലം കഴിഞ്ഞപ്പോൾ നാസ്തികൻമാരും അജ്ഞേയവാദികളും വർദ്ധിച്ച് ജനബോധം നശിപ്പിച്ചു. അപ്പോഴും ഭൗതികതയിൽനിന്ന് ഭാരതഭൂമിയെ രക്ഷിപ്പാൻ ഏകമാർഗ്ഗം അദ്വൈതമേ ഉള്ളു എന്നു കണ്ടു.

ഇങ്ങനെ രണ്ടു തവണ അദ്വൈതം ഭാരതഭൂമിയെ ഭൗതികതയിൽ നിന്നു രക്ഷിച്ചിട്ടുണ്ട്! ബുദ്ധാവതാരത്തിനു മുമ്പത്തെ ഭൗതികത്വം അതിഭയങ്കരമായിരുന്നു. അത് ഇന്നത്തെപ്പോലെയല്ല, ഇതിനെക്കാൾ തുലോം ബീഭൽസമായിരുന്നു. ഒരു വിധത്തിൽ ഞാനും ഒരു ഭൗതികവാദിയാണെന്നു പറയാം. എന്തുകൊണ്ടെന്നാൽ പദാർത്ഥം ഒന്നേയുള്ളു എന്നാണ് ഞാനും വിശ്വസിക്കുന്നത്. അതു ജഡപദാർത്ഥമാണെന്നു ഭൗതികവാദി പറയുന്നു: ഈശ്വരനാണെന്നു ഞാനും! ഒരേ മൂലപദാർത്ഥത്തിൽനിന്നാണ് മനുഷ്യന് ആശയും മതവും മറ്റേതൊന്നും ഉണ്ടായതെന്നു ഭൗതികവാദിയും സമ്മതിക്കുന്നു. ബ്രഹ്മത്തിൽ നിന്നാണ് ഇതെല്ലാം ഉണ്ടായതെന്നു ഞാൻ പറയുന്നു. ഭൗതികതയുടെ നികൃഷ്ടരൂപമാണ് ബുദ്ധാവതാരത്തിനു മുമ്പ് നടപ്പുണ്ടായിരുന്നത്. ''തിന്നുക, കുടിക്കുക, രമിക്കുക: ദേവനില്ല, ജീവനില്ല, പരലോകവുമില്ല: മതം എന്നതു ദുഷ്ടപുരോഹിതൻമാരുടെ കപടതന്ത്രം.'' ഇതായിരുന്നു അതിൻെറ രൂപം, ആജീവനാന്തം സുഖമായിരിക്കണം: കടംകൊണ്ടും സുഖംകൊള്ളണം: കടം വീട്ടേണ്ട കാര്യം ആലോചിക്കേണ്ട: ഇതായിരുന്നു ഭൗതികധർമ്മോപദേശം. ഈ പഴയ ഭൗതികത്വവും അതിൻെറ സിദ്ധാന്തങ്ങളും സർവ്വജനങ്ങളിലും പ്രചരിച്ചതുകൊണ്ട് അതിനു സർവ്വജനദർശനം[1] എന്ന പേർ ഇന്നും നിലനിൽക്കുന്നു. അതിൻെറ മൂർദ്ധന്യാവസ്ഥയിലാണ് ബുദ്ധൻ അവതരിച്ച്, വേദാന്തതത്ത്വങ്ങളെ പ്രകാശിപ്പിച്ച്, സാമാന്യജനത്തിൽ പ്രചരിപ്പിച്ച് ഭാരതഭൂമിയെ രക്ഷിച്ചത്. പിന്നീട് ആയിരം സംവൽസരങ്ങൾക്കു ശേഷം അതേ നില വന്നു. സംസ്കാരഹീനരായ ബഹുജനങ്ങളും

[1] ലോകായതമതം. സർവദർശനസംഗ്രഹം നോക്കുക. (പു. 155 ചു.1)

അനേകവർഗ്ഗക്കാരും ബുദ്ധമതത്തിൽ ചേർന്നിരുന്നു: അവർ അധികവും അജ്ഞരായിരുന്നതുകൊണ്ട് കാലക്രമത്തിൽ ബുദ്ധോപദേശങ്ങൾ അധഃപതിച്ചു. അതു സ്വാഭാവികം. ജഗന്നിയന്താവായി ഒരീശ്വരനുണ്ടെന്ന് ബുദ്ധൻ ഉപദേശിച്ചില്ല. പക്ഷേ ബഹുജനങ്ങൾ പതുക്കെപ്പതുക്കെ അവരുടെ ദേവൻമാരെയും പിശാചുക്കളെയും കുട്ടിച്ചാത്തൻമാരെയും മതത്തിലേക്കു കടത്തിക്കൊണ്ടുവന്നു. ബുദ്ധമതം ഇന്ത്യയിൽ ഒരു മഹാകഷായമായിത്തീർന്നു. പിന്നെയും ഭൗതികത്വം മുന്നണിയിലേക്കു വന്നു. ഉയർന്നവർക്കു തോന്നിയവാസം, താണവർക്ക് അന്ധവിശ്വാസം എന്നായിരുന്നു അതിൻെറ പിന്നത്തെ രൂപം. അപ്പോൾ ശങ്കരാചാര്യർ ജനിച്ചു: വേദാന്തത്തിനു നവജീവൻ കൊടുത്തു. അതിനെ യുക്തിയിൻമേൽ അടിയുറപ്പിച്ചു. ഉപനിഷത്തുകളിൽ തത്ത്വോപദേശത്തിൻെറ യുക്തിഭാഗങ്ങൾ പലപ്പോഴും അവ്യക്തങ്ങളാണ്. ബുദ്ധൻ അതിൻെറ ധർമ്മാചരണഭാഗത്തെ ബലപ്പെടുത്തിയതേയുള്ളു. ശങ്കരാചാര്യർ യുക്തിഭാഗം ബലപ്പെടുത്തി. അദ്ദേഹം ചർച്ച ചെയ്തു യുക്തിയുക്തമാക്കി വേദാന്തമെന്ന പ്രൗഢദർശനം ജനസമക്ഷം അവതരിപ്പിച്ചു.

യൂറോപ്പിൽ ഇന്നു ഭൗതികത്വമാണ് പ്രചരിക്കുന്നത്. നമുക്കു തത്ത്വം അറിവാൻ കഴിയില്ലെന്നു വാദിക്കുന്നവരുടെ ബുദ്ധി തെളിഞ്ഞ് അവർക്ക് സദ്ഗതിയുണ്ടാകേണമേ എന്നു നിങ്ങൾ പ്രാർത്ഥിക്കുന്നുണ്ടാവാം. എന്നാൽ അതുകൊണ്ട് അവർ അടങ്ങില്ല, അവർ യുക്തി കൊണ്ടേ തൃപ്തിപ്പെടൂ. യുക്തിയുക്തമായ മതമേ യൂറോപ്പിൻെറ രക്ഷയ്ക്ക് അടിസ്ഥാനമാകൂ. അദ്വൈതം, രണ്ടില്ല: ഏകം, അദ്വിതീയം, ബ്രഹ്മം ഇതൊന്നേ വിചാരശീലൻമാർക്കു പറ്റൂ. മതധർമ്മങ്ങൾ ക്ഷയിച്ച് അധർമ്മം വർദ്ധിക്കുമ്പോൾ അത് ആവിർഭവിക്കും. അതു നിമിത്തമാണ് ഇന്നു യൂറോപ്പിലും അമേരിക്കയിലും വേദാന്തം വേരു പിടിച്ചിരിക്കുന്നത്.

ഈ ദർശനത്തെസ്സംബന്ധിച്ച് ഒരു വാക്കുകൂടി പറയട്ടെ. പുരാതനോപനിഷത്തുകളിൽ അത്യദ്ഭുതമായ കാവ്യചമൽകാരമുണ്ട്. ഋഷിമാർ കവികളായിരുന്നു.'' കവിതയിൽക്കൂടെയാണ് ജനങ്ങൾക്കു തത്ത്വോദയമുണ്ടാകുന്നത്'' എന്നു പ്ലേറ്റോ പറഞ്ഞിട്ടുണ്ട്. ആ ഉപനിഷത്തത്വങ്ങളെ കവിതയിൽകൂടെ പ്രകാശിപ്പിക്കുന്നതിൽ മന്ത്രദ്രഷ്ടാക്കളായ ഋഷിമാർ മനുഷ്യത്വത്തേയും കവിഞ്ഞിരുന്നുവോ എന്നു തോന്നും. അവർ പ്രസംഗിച്ചില്ല, ചർച്ചചെയ്തില്ല, ഒന്നും എഴുതിവെച്ചതുമില്ല. അവരുടെ ഹൃദയത്തിൽനിന്ന് സംഗീതം ഒഴുകി. ബുദ്ധനു മഹത്തായി വിശ്വവ്യാപിയായ ഹൃദയവും അപാരമായ ക്ഷമയുമുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം മതത്തിന് ആചരണയോഗ്യതയുണ്ടാക്കി, അതിനെ വീടുതോറും എത്തിച്ചു. ശങ്കരാചാര്യർക്കുണ്ടായിരുന്നത് ഗംഭീരബുദ്ധിശക്തിയാണ്. ജാജ്വല്യമാനമായ യുക്തിപ്രകാശം അദ്ദേഹം സർവ്വവിഷയങ്ങളിലും വീശി. ആ ഭാസ്കരപ്രഭമായ മേധയും, അതോടു ചേർന്നു ബുദ്ധൻെറ നിസ്സീമ

മായ പ്രേമവും കാരുണ്യവും ഒഴുകുന്ന വിശാലഹൃദയവുമാണ് നമുക്ക് ഇന്നാവശ്യം. ആ ചേർച്ചയിൽനിന്നു നമുക്ക് അത്യുൽകൃഷ്ട ദർശനം സിദ്ധിക്കും. ശാസ്ത്രവും മതവും യോജിച്ചു കൈകോർത്തു പിടിക്കും. കവിതയും തത്ത്വജ്ഞാനവും അന്യോന്യസുഹൃത്തുക്കളാകും. അതു നാം സാധിപ്പിക്കുന്നക്ഷം അതു സാർവ്വകാലികവും സാർവ്വജനീനവുമാകുമെന്നുറപ്പിക്കാം. നവീനശാസ്ത്രത്തിനു സ്വീകരിക്കാവുന്ന മാർഗ്ഗം അതൊന്നേയുള്ളു. അതു മിക്കവാറും അങ്ങോട്ടെത്തിയിട്ടുണ്ട്. സർവ്വവസ്തുക്കളും ഒരേ ശക്തിയുടെ പരിണാമഭേദങ്ങളാണെന്നു ശാസ്ത്രജ്ഞൻ ഉപദേശിക്കുമ്പോൾ അത് ഈശ്വരനെപ്പറ്റിയുള്ള ഉപനിഷദ്വാക്യത്തെ സ്മരിപ്പിക്കുന്നില്ലേ? ''ഒരേ അഗ്നി ഭുവനത്തിൽ പ്രവേശിച്ചു നാനാരൂപമായി കാണുന്നതുപോലെ ഒരേ ആത്മാവ് ഓരോ ജീവനിലും പ്രകാശിച്ച് പിന്നെയും അനന്തമായിരിക്കുന്നു.''[1] ശാസ്ത്രത്തിൻെറ ഗതി എങ്ങോട്ടാണെന്നു കാണുന്നില്ലേ? ഹിന്ദുക്കൾ മനശ്ശാസ്ത്രം അഭ്യസിച്ചു: തത്ത്വജ്ഞാനവും യുക്തിമാർഗ്ഗവും അവലംബിച്ചു. യൂറോപ്യൻ രാജ്യക്കാർ ബാഹ്യലോകംതൊട്ടു തുടങ്ങി അതേ തത്ത്വങ്ങളിൽത്തന്നെ വന്നെത്തുന്നു. മനസ്സിനെ പിടിച്ച് അന്വേഷിച്ചുതുടങ്ങിയാലും ഏകത്വത്തിലെത്തും. ജഗൻമയമായി സർവ്വാന്തര്യാമിയായി സർവ്വസാരമായി സർവ്വസത്തായി നിത്യമുക്തമായി ആനന്ദമയമായി സനാതനമായ ഏകത്വം: അതിൽത്തന്നെയാണ് പ്രകൃതിശാസ്ത്രം വഴിക്കും നാമെത്തുന്നത്, ഒരേ ശക്തിയുടെ പ്രകാശഭേദങ്ങളാണ് സർവ്വവസ്തുക്കളുമെന്നും, ആ ശക്തി സർവ്വപദാർത്ഥങ്ങളുടേയും ആകത്തുകയാണെന്നും പ്രകൃതിശാസ്ത്രം കാണിച്ചുതരുന്നു. മനുഷ്യലോകഗതി സ്വാതന്ത്ര്യത്തിലേക്കാണ് ബന്ധനത്തിലേക്കല്ലെന്നും നാം കാണുന്നു. നാം സദാചാരപരൻമാരാകേണ്ട കാര്യമെന്ത്? സദാചാരം സ്വാതന്ത്ര്യത്തിലേക്കുള്ള മാർഗ്ഗമാണ്: ദുരാചാരം ബന്ധനത്തിലേയ്ക്കുള്ളതും.

അദ്വൈതത്തിനു മറ്റൊരു വിശേഷമുണ്ട്. അത് ഒന്നിനേയും നശിപ്പിക്കുന്നില്ല. ''ആരുടേയും വിശ്വാസത്തെ ഇളക്കരുത്. നികൃഷ്ടാരാധനയിൽ അജ്ഞാനംകൊണ്ടുള്ള ആസക്തിയെയും നശിപ്പിക്കരുത്''[2] എന്നുപദേശിപ്പാനുള്ള ധൈര്യം അതിനുണ്ട്. അത് ആശ്ചര്യകരമല്ലേ! മനുഷ്യലോകത്തെ മുഴുവനും സഹായിക്കുക, ഓരോ മനുഷ്യൻേറയും ക്രമോന്നതിക്കു സഹായിക്കുക, അവൻെറ വിശ്വാസത്തെ നശിപ്പിക്കുകയല്ല വേണ്ടത് എന്നത്രേ അദ്വൈതോപദേശം. ഈ തത്ത്വദർശനപ്രകാരം ഈശ്വരൻ സമഷ്ടിയാകുന്നു. സർവ്വജനങ്ങൾക്കും ഉപകരിക്കുന്ന സാർവജനീനമതം ഉണ്ടാകണമെങ്കിൽ അതിനു മതവിഭാഗങ്ങൾ മതിയാവില്ല: മതബോധവളർച്ചയുടെ സർവ്വാവസ്ഥകളും അതിലടങ്ങിയിരിക്കണം. ഈ ആശയം മറ്റൊരു

1 അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവഭൂതാന്തരാത്മാ രൂപം രൂപം പ്രതിരൂപോ ബഹിശ്ച. (ക. 5.9)

2 ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമസംഗിനാം. (ഗീ. 3.26)

മതസമ്പ്രദായത്തിലും വ്യക്തമായി കാണുന്നില്ല. മറ്റു മതങ്ങൾ അംശങ്ങൾ മാത്രം. ഓരോന്നും പൂർണ്ണമാകാൻ ഒരുപോലെ യത്നിക്കുന്ന അംശങ്ങളെല്ലാം ഇതിനുവേണ്ടി മാത്രം. അതുകൊണ്ട് ആദികാലം മുതൽക്കേ ഇന്ത്യയിലെ വിവിധശാഖകളോട് അദ്വൈതത്തിന് ഒരു വിരോധവും ഉണ്ടായിട്ടില്ല. ദ്വൈതികൾ ഇന്നും അവിടെയുണ്ട്: ഭൂരിപക്ഷം ജനങ്ങളും അവരാണ്. സംസ്കാരം ചുരുങ്ങിയ മനസ്സുകൾക്ക് അതാണ് എളുപ്പത്തിൽ ഗ്രഹിക്കാവുന്നത്. അതിൽ ജഗത്തിനെപ്പറ്റിയുള്ള സമാധാനം സാധാരണവും സ്വാഭാവികവും സുകരവുമത്രേ. അദ്വൈതികൾക്കവരോട് ഒരു ശണ്ഠയുമില്ല.[1] ഈശ്വരൻ പ്രപഞ്ചത്തിനപ്പുറത്ത് സ്വർഗ്ഗത്തിലോ മറ്റെവിടെയോ ആണെന്ന് ദ്വൈതികൾ വിശ്വസിക്കുന്നു. അദ്വൈതികളാകട്ടെ ഈശ്വരനെ സ്വന്തം ആത്മാവായി കരുതുന്നു[2] എന്നു മാത്രമല്ല, ആത്മാവിൽ നിന്ന് അല്പമെങ്കിലും ദൂരപ്പെട്ട നിലയിൽ പറയുന്നത് ഈശ്വരനിന്ദയാണെന്നുപോലും അവർ വിചാരിക്കുന്നു. ഭേദഭാവനപോലും അവർക്കസഹ്യമാണ്. ഈശ്വരനാണ് നമുക്ക് ഏറ്റവുമടുത്തുള്ളത്. ഈ അടുപ്പം പ്രകാശിപ്പിക്കുവാൻ 'ഏകത്വം' എന്നല്ലാതെ മറ്റൊരു വാക്കും ഒരു ഭാഷയിലുമില്ല. മറ്റൊരു ഭാവനകൊണ്ടും അദ്വൈതിക്കു തൃപ്തിയാകുന്നില്ല. എന്നാൽ അദ്വൈതഭാവന ഭയങ്കരമാണെന്നും ഈശ്വരനിന്ദയാണെന്നും ദ്വൈതികൾക്കു തോന്നുന്നു. അവർക്ക് ആ വിധമുള്ള ഭാവനകൾ ഉണ്ടാകുക ആവശ്യമാണെന്നും അവരും നേർവഴിയിൽത്തന്നെയാണ് നിൽക്കുന്നതെന്നും അദ്വൈതിക്കറിയാം. അവരുടെ നിലപാടിൽനിന്ന് അവർക്ക് നാനാത്വം കാണാതെ വയ്യ. അവരുടെ പ്രകൃതി അങ്ങനെയാണ്. അത് അങ്ങനെയാവട്ടെ. അവരുടെ സിദ്ധാന്തങ്ങൾ എന്തായാലും, തൻെറ ലക്ഷ്യം തന്നെയാണ് അവരുടേതുമെന്ന് അദ്വൈതിക്കറിയാം. ദ്വൈതിക്ക് തൻെറ ദർശനത്തിൽനിന്നു ഭേദിച്ചതു തെറ്റാണെന്നു വിശ്വസിക്കാതിരിക്കുവാൻ വയ്യ. അവിടെയാണ് ദ്വൈതിയും അദ്വൈതിയും തമ്മിലുള്ള വ്യത്യാസം. ലോകത്തിലെവിടെയും ദ്വൈതികൾ പുരുഷവിധനായ സഗുണേശ്വരനുണ്ടെന്നു വിശ്വസിക്കുന്നു. ആ ഈശ്വരൻ ലോക

1 സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ. (മാ.കാ. 3.17)

അവനവൻെറ സിദ്ധാന്തവ്യവസ്ഥകൾതന്നെ ശരിയെന്ന് ഉറച്ച നിശ്ചയമുള്ളവരാണ് ദ്വൈതികൾ. അതുകൊണ്ട് അവർ അന്യോന്യം എതിർക്കുന്നു. ഈ അദ്വൈതി അവരോട് (യഥാ സ്വഹസ്തപാദാദിഭിഃ – സ്വന്തം കൈകാലുകളോടെന്നപോലെ ശം.ഭാ.) എതിർക്കുന്നില്ല. (അടുത്ത കാരികയുടെ ഭാഷ്യത്തിൽ 'പരമാർഥതോ ബ്രഹ്മവിദാത്മൈവ ദ്വൈതിനാം' – പരമാർത്ഥത്തിൽ ദ്വൈതികളുടെ ആത്മാവു തന്നെയാണ് ബ്രഹ്മജ്ഞാനി' എന്ന് ആചാര്യസ്വാമികൾ പറയുന്നു!)

2 ആത്മേത്യേവേശ്വരേ മനോ ദധീത (ബ്ര.സൂ.ശം.ഭാ. 4.1.3)

എൻെറ ആത്മാവുതന്നെയാണ് എന്നുവെച്ച് ഈശ്വരനിൽ മനസ്സു നിർത്തുക.

ത്തിൽ പ്രഭുവിനെപ്പോലെ ചിലരോടു സന്തോഷിക്കുന്നു: ചിലരോടു കോപിക്കുന്നു: കാരണമൊന്നും കൂടാതെ ചില വർഗ്ഗക്കാരിലോ ജനങ്ങളിലോ പ്രീതി പൂണ്ട് അവർക്കനുഗ്രഹങ്ങളെ വർഷിച്ചുകൊടുക്കുന്നു. അങ്ങനെ ഈശ്വരനു ചിലരുടെ പേരിൽ സവിശേഷപ്രതിപത്തിയുണ്ടെന്നും താൻ ആ വർഗ്ഗത്തിലാകണമെന്നും ദ്വൈതി സ്വാഭാവികമായി വിശ്വസിക്കുന്നു. ''ഞങ്ങൾ ഈശ്വരനു പ്രിയപ്പെട്ടവരാണ്: ഞങ്ങൾ വിശ്വസിക്കുംവിധം വിശ്വസിച്ചാലേ ഈശ്വരൻ നിങ്ങളുടെ പേരിൽ പ്രസാദിക്കൂ.'' ഇങ്ങനെയൊരു ഭാവം മിക്ക മതങ്ങളിലും കാണാം. ഈശ്വരപ്രീതിക്കു മുൻകൂട്ടി പാത്രമായ ചുരുക്കം ചിലർക്കേ മോക്ഷമുള്ളു: മറ്റുള്ളവർക്ക് എത്രതന്നെ ശ്രമിച്ചാലും ഗതിയില്ലെന്നു പോലും ചില ദ്വൈതികൾ വിശ്വസിക്കുന്നുണ്ട്. അവരുടെ മനസ്സ് അത്ര സങ്കുചിതമാണ്. ഇങ്ങനെ മറ്റു മതങ്ങളെ ഏറെക്കുറെ നിരസിക്കാതേകണ്ടുള്ള ഒറ്റ ദ്വൈതമതസിദ്ധാന്തമെങ്കിലും കാണിച്ചുതരുവാൻ ഞാൻ നിങ്ങളെ വെല്ലുവിളിക്കുന്നു. ഈ ഭാവനനിമിത്തം ദ്വൈതമതങ്ങൾ പരസ്പരം കലഹിക്കുന്നതു സ്വാഭാവികം: അങ്ങനെ ചെയ്തുപോന്നിട്ടുമുണ്ട്. തങ്ങൾക്ക് ചില സവിശേഷാധികാരങ്ങളുണ്ട് എന്നുള്ളതിൽ പഠിപ്പു കുറഞ്ഞവർക്കു സന്തോഷവും അഭിമാനവും തോന്നും. ആ ഭാവം വളർത്തുന്നതുകൊണ്ട് അവരുടെ ഇടയിൽ ദ്വൈതമതത്തിനു വലിയ പ്രചാരവും കിട്ടും. കയ്യിലൊരു കോലുമായി നമ്മെ ശിക്ഷിപ്പാൻ ഒരുങ്ങിയിരിക്കുന്ന ഒരീശ്വരനില്ലെങ്കിൽ നമുക്കു സദാചാരമുണ്ടാവില്ലെന്നാണ് ദ്വൈതികൾ വിചാരിക്കുന്നത്. വിചാരഹീനരായ ജനങ്ങൾ മിക്കവാറും ദ്വൈതികൾതന്നെയായിരിക്കും. അനേകായിരം സംവൽസരങ്ങളായി ഏതു രാജ്യത്തിലും ഈ സാധുക്കളെ ദ്രോഹിച്ചുവന്നിട്ടുണ്ട്. അവർക്കു മോക്ഷമെന്നു പറഞ്ഞാൽ ശിക്ഷ കിട്ടാതിരിക്കുകമാത്രമാണ്. ''എന്ത്! നിങ്ങളുടെ മതത്തിൽ ചെെത്താനില്ലേ? ഇല്ലാതെങ്ങനെ?' എന്ന് അമേരിക്കയിൽവെച്ച് ഒരു പാതിരി എന്നോട് ചോദിക്കയുണ്ടായി. ലോകത്തിൽ ജനിച്ചിട്ടുള്ളവരിൽവെച്ച് ഉത്തമൻമാരും മഹത്തമൻമാരുമായ മനുഷ്യർ നിർഗുണഭാവനയോടുകൂടിയാണ് കർമ്മം ചെയ്തിട്ടുള്ളതെന്നു കാണാം. ''ഞാനും എൻെറ പിതാവും ഒന്നുതന്നെ''[1] എന്നു പറഞ്ഞിട്ടുള്ള മഹാമനുഷ്യൻെറ ശക്തിയാണ് ലക്ഷോപലക്ഷം ജനങ്ങളിലേക്ക് ഇറങ്ങിച്ചെന്നിരിക്കുന്നത്. ആ ശക്തി അനേകായിരം വർഷങ്ങളായി ലോകഹിതം ചെയ്തിട്ടുണ്ട്. ആ മഹാമനുഷ്യൻ ദ്വൈതിയല്ലാത്തതുകൊണ്ട് ദയാമയനായിരുന്നുവെന്നും നമുക്കറിയാം. പുരുഷവിധനായ ഒരീശ്വരനിൽ കവിഞ്ഞ ഭാവനയ്ക്കു കഴിവില്ലാതിരുന്ന ബഹുജനങ്ങളോട് അദ്ദേഹം ''സ്വർഗ്ഗസ്ഥനായ പിതാവിനോടു പ്രാർത്ഥിപ്പിൻ''[2] എന്നു പറഞ്ഞു. അതിലും

1 I and my father are one. (St. John 10.30)

2 When ye pray, say, our Father, which art in heaven, Hallowed by Thy name...... (St. Luke 11.2-4)

കുറെ ഉയർന്ന ഭാവം ഗ്രഹിക്കാവുന്നവരോട് അദ്ദേഹം പറഞ്ഞു; ''ഞാൻ മുന്തിരിവള്ളിയും നിങ്ങൾ അതിൻെറ ശാഖകളുമാകുന്നു.''[1] തന്നെത്താൻ അധികം വെളിപ്പെടുത്തിക്കൊടുത്ത തൻെറ ശിഷ്യൻ മാരോടാവട്ടെ ''ഞാനും എൻെറ പിതാവും ഒന്നുതന്നെ'' എന്ന പരതത്ത്വം ഉപദേശിച്ചു.

ദൈ്വതികളുടെ ദേവൻമാരെയാരെയും വകവെയ്ക്കാഞ്ഞതുകൊണ്ട് നാസ്തികനെന്നും ചാർവ്വാകനെന്നും പേർ കേട്ട ബുദ്ധദേവൻ ഒരാട്ടിൻ കുട്ടിക്കുവേണ്ടി തൻെറ ശരീരം ത്യജിപ്പാൻ സന്നദ്ധനായി. ആ മഹാൻ ലോകത്തിലേക്കും ഉച്ചതമങ്ങളായ ധർമ്മാചരണാദർശങ്ങൾ പ്രചരിപ്പിച്ചു. എവിടെവിടെ ധർമ്മശാസ്ത്രങ്ങളുണ്ടോ അത് ആ മഹാ നിൽനിന്നു പുറപ്പെട്ട രശ്മിയാണ്. വിശാലഹൃദയങ്ങളെ ഇടുങ്ങിയ പരിധികൾക്കുള്ളിൽ ഒതുക്കിനിർത്തുവാൻ കഴിയില്ല. വിശേഷിച്ചും, ഒരു നൂറു കൊല്ലം മുമ്പ് സ്വപ്നത്തിൽപ്പോലും കാണാതിരുന്ന ബുദ്ധി വികാസവും, ഒരമ്പതുകൊല്ലം മുമ്പ് സ്വപ്നപ്രായംപോലുമില്ലാതിരുന്ന ശാസ്ത്രവിജ്ഞാനതരംഗങ്ങളും വ്യാപിച്ചിരിക്കുന്ന ഇക്കാലത്ത് അതൊ രിക്കലും സാദ്ധ്യമല്ല. ജനങ്ങളെ സങ്കുചിത പരിധിക്കുള്ളിൽ തടഞ്ഞു നിർത്തുന്നത് അവരെ വിചാരഹീനരും മൃഗപ്രായരുമാക്കുകയാണ്: അവരുടെ ധാർമ്മികജീവിതത്തെ നശിപ്പിക്കുകയാണ്. നമുക്കിപ്പോൾ വേണ്ടതോ, അത്യന്തവിശാലമായ ഹൃദയത്തിൻെറയും അത്യുന്നത മായ ബുദ്ധിയുടെയും, അനന്തപ്രേമത്തിൻെറയും അനന്തജ്ഞാന ത്തിൻെറയും, സമ്മേളനമാകുന്നു. വേദാന്തികൾ അഖണ്ഡമായ സത്ത്, അഖണ്ഡമായ ചിത്ത്, അഖണ്ഡമായ ആനന്ദം – ഈ മൂന്നല്ലാതെ മറ്റൊരു വിവരണവും ഈശ്വരനു കല്പിക്കുന്നില്ല.2 ഈ മൂന്നും ഒന്നുതന്നെയാണെന്നും അവർ കരുതുന്നു. ജ്ഞാനവും പ്രേമവുമില്ലാതെ സദ്ഭാവമില്ല: പ്രേമമില്ലാതെ ജ്ഞാനമോ, ജ്ഞാനമി ല്ലാതെ പ്രേമമോ ഉണ്ടാവാൻ വഴിയില്ല: അതുകളുടെ – അഖണ്ഡ സച്ചിദാനന്ദങ്ങളുടെ – ശരിയായ സമ്മേളനമാണ് നമുക്കാവശ്യം. അതത്രേ നമ്മുടെ ലക്ഷ്യം. ഇതുകൾ ഒത്തിണങ്ങി വികസിക്കണം, ഏതെങ്കിലുമൊന്ന് അഭിവൃദ്ധിപ്പെട്ടാൽ പോരാ. ശങ്കരാചാര്യരുടെ ബുദ്ധിശക്തിയും ബുദ്ധദേവൻെറ ഹൃദയവികാസവും രണ്ടുംകൂടി ഉണ്ടാവുക സാദ്ധ്യമാണ്. ആ മംഗളകരമായ സമ്മേളനമുണ്ടാകുവാൻ നാമോരോരുത്തനും പ്രയത്നിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു.

1 I am the vine, ye are the branches.

സത്യം ജ്ഞാനമനന്തം ബ്രഹ്മ. ആനന്ദം ബ്രഹ്മ. (തൈ. 2.1: 3.6)

# ഈശ്വരൻ സർവ്വാന്തര്യാമി

(ലണ്ടൻ പ്രസംഗം, 1896)

നാം എങ്ങനെയെല്ലാം തടുത്താലും നമ്മുടെ ജീവിതത്തിൽ അധികഭാഗവും അവശ്യം ദോഷങ്ങൾ നിറഞ്ഞിരിക്കും. ഈ ദോഷക്കൂമ്പാരം നമ്മുടെ അനുഭവത്തിൽ അനന്തമെന്നപോലെയുമിരിക്കും: ഇതു നാം കണ്ടിട്ടുള്ളതാണല്ലോ. ഇതു പരിഹരിപ്പാൻ നാം ആദികാലം മുതൽ പ്രയത്നിച്ചുപോന്നു. എങ്കിലും സ്ഥിതി സാമാന്യം അതേ നിലയിലിരിക്കുന്നു. നാം എത്രത്തോളം പരിഹാരങ്ങൾ കണ്ടുപിടിക്കുന്നുവോ അത്രത്തോളം ദോഷങ്ങൾ സൂക്ഷ്മതരങ്ങളായി നമ്മെ പൊതിയുന്നു. ഈ വിഷമങ്ങളിൽനിന്നു വിമുക്തിക്കുള്ള ഏകമാർഗ്ഗമായിട്ടാണല്ലോ സർവ്വമതങ്ങളും ഈശ്വരനെ കല്പിച്ചിരിക്കുന്നത്. ലോകത്തെ അതിരിക്കുന്ന നിലയിൽ സ്വീകരിച്ചാൽ – അങ്ങനെ ചെയ്യാനാവും ലൗകികസമർത്ഥൻമാർ മിക്കപേരും ഉപദേശിക്കുക – ദോഷമല്ലാതെ മറ്റൊന്നും ശേഷിക്കില്ലെന്ന് സർവ്വമതങ്ങളും പറയുന്നു. 'ഈ ലോകത്തിനപ്പുറം ഒന്നുണ്ട്' എന്ന് അവ പ്രഖ്യാപിക്കുന്നു. ഈ പഞ്ചേന്ദ്രിയങ്ങളിലുള്ള ജീവിതം, ഈ വിഷയങ്ങളിലുള്ള ജീവിതം, ഇതല്ല നമ്മുടെ മുഴുവൻ ജീവിതം: അത് അത്യല്പവും ഉപരിപ്ലവവുമാണ്. അതിനു പിറകിൽ, അപ്പുറത്ത്, അഖണ്ഡമായ ഒന്നുണ്ട്. അതിൽ ദോഷസ്പർശമില്ല. അതിനെ ചിലർ ഗോഡ് (God) എന്നും, ചിലർ അള്ളാ എന്നും, ചിലർ യഹോവ, യോവ് എന്നും പറയുന്നു. വേദാന്തികൾ അതിനെ ബ്രഹ്മം എന്നു പറയുന്നു.

മതങ്ങൾ തരുന്ന ഉപദേശം കേൾക്കുമ്പോൾ നമുക്കാദ്യമായി തോന്നുക ജീവിതം അവസാനിപ്പിക്കുന്നതാണ് മെച്ചമെന്നത്രേ. ജീവിതക്ലേശങ്ങൾക്കു പരിഹാരമെന്ത് എന്ന ചോദ്യത്തിന് മതങ്ങളുടെ പ്രത്യക്ഷസമാധാനം ജീവിതത്യാഗമെന്നാണ്. ഇതു കേൾക്കുമ്പോൾ പഴയൊരു കഥ ഓർമ്മവരുന്നു. ഒരു കൊതുക് ഒരാളുടെ തലയിൽ ഇരിപ്പു പിടിച്ചിരുന്നു. കൊതുകിനെ കൊല്ലാൻ അയാളുടെ സ്നേഹിതൻ ആഞ്ഞ് ഒരടി കൊടുത്തു. കൊതുകു ചത്തു, തലയും തകർന്നു. ഏതാണ്ടിങ്ങനെയാണ് ക്ലേശപരിഹാരത്തിനുപദേശിക്കുന്ന മാർഗ്ഗം. ജീവിതം ക്ലേശപൂർണ്ണം, ലോകം ദോഷപൂർണ്ണം. ഇതു ലോകപരിചയം വരത്തക്ക പ്രായം ചെന്നിട്ടുള്ളവർക്കാർക്കും നിഷേധിപ്പാൻ സാധ്യമല്ല. ഇതിനു മതങ്ങൾ കല്പിക്കുന്ന നിവൃത്തിയെന്ത്? ഈ ലോകം നിസ്സാരം, ശൂന്യപ്രായം. ഈ ലോകത്തിനപ്പുറത്ത് വളരെ സാരമായ ഒന്നുണ്ട് എന്ന്.

ഇതിൽ ഒരു ദുർഘടം പരിഹാരം, സർവ്വവും സംഹരിക്കുന്നതു പോലിരിക്കുന്നു. അതെങ്ങനെ പരിഹാരമാകും? പോംവഴിയില്ലേ? വേദാന്തം പറയുന്നു; മതങ്ങൾ ഉപദേശിച്ചിട്ടുള്ളത് തികച്ചും ശരിയാണ്. പക്ഷേ അതു ശരിയായി മനസ്സിലാക്കണം. മതങ്ങളുടെ താല്പര്യം വെളിവാകാത്തതുകൊണ്ട് പലപ്പോഴും തെറ്റിദ്ധരിക്കാറുണ്ട്. ബുദ്ധി ശക്തിയും സഹൃദയത്വവും തമ്മിൽ യോജിക്കണം. അതാണ് നമുക്കാവശ്യം. ഹൃദയം എത്രയോ മഹത്താണ്. അതിൽക്കൂടെയാണ് ജീവിതത്തിലെ ദിവ്യാദർശങ്ങൾ ഉദിക്കുന്നത്. വലിയ ബുദ്ധി, പക്ഷേ ഹൃദയമില്ല എന്ന അവസ്ഥയെക്കാൾ ഞാൻ നൂറുമടങ്ങിഷ്ടപ്പെടുന്നതു ബുദ്ധിശക്തി കുറഞ്ഞാലും അല്പം സഹൃദയത്വമുണ്ടായിരിക്കുന്നതിനെയാണ്. സഹൃദയനേ സരസജീവിതവും പുരോഗതിയും സാദ്ധ്യമാകൂ. ഹൃദയമില്ലാതെ തീക്ഷ്ണബുദ്ധി മാത്രമുള്ളവൻ ശുഷ്കിച്ചു മരിച്ചുപോകും. എന്നാൽ വികാരം തള്ളുന്ന വഴിക്കുതന്നെ പോകുന്നവൻ കുണ്ടുകളിൽ ചാടി വളരെ കഷ്ടപ്പെടേണ്ടിവരുമെന്നും നമുക്കറിയാം. അതുകൊണ്ട് വിചാരശക്തിയും വികാരശക്തിയും യോജിക്കണം. അതാണാവശ്യം. ഈ സമ്മേളനമുണ്ടാക്കുവാൻ ബുദ്ധിക്കു വേണ്ടി ഹൃദയത്തെയോ ഹൃദയത്തിനുവേണ്ടി ബുദ്ധിയെയോ അല്പമെങ്കിലും വിട്ടുകളയണമെന്നല്ല പറയുന്നത്. എല്ലാവർക്കും അനന്തമായ സഹൃദയത്വവും സഹതാപവും ഉണ്ടാകണം: അതോടുകൂടി അനന്തമായ ബുദ്ധിശക്തിയും. ഈ ലോകത്തിൽ നമ്മുടെ ആവശ്യങ്ങൾക്കു വല്ല അവധിയുമുണ്ടോ? ലോകം അവധിയറ്റതല്ലേ? ഇതിൽ അനന്തവികാരസഹതാപങ്ങൾക്കും അനന്തസംസ്കാരവിചാരങ്ങൾക്കും ഇടമുണ്ട്. അവ യോജിച്ച് അവധിയറ്റു വരട്ടെ, ഒപ്പത്തിനൊപ്പം കുതിച്ചു മുന്നോട്ടു പോകട്ടെ.

മിക്ക മതങ്ങൾക്കും കാര്യമറിയാം. എന്നാൽ അവയ്ക്കെല്ലാം പിണയുന്നതായി തോന്നുന്ന തെറ്റ് ഒന്നാണ്; ഹൃദയം, വികാരവേഗം, അവയെ വലിച്ചുകൊണ്ടുപോകുന്നു. ലോകത്തിൽ ദുഃഖമുണ്ട്, ലോകത്തെ ത്യജിക്കുക – ഇതാണ് പരമോപദേശം, ഏകോപദേശം, സംശയമില്ല. ലോകത്തെ ത്യജിക്കുക. യഥാർത്ഥമറിയണമെങ്കിൽ അയഥാർത്ഥം ത്യജിക്കണം: ഇതിൽ രണ്ടഭിപ്രായമുണ്ടാകുവാൻ വയ്യ.' ജീവിതം ഉണ്ടായിരിപ്പാൻ മരണത്തെ കൈവിടണം. ഇതിൽ പക്ഷാന്തരത്തിനു വകയില്ല.

എന്നാൽ (ലോകത്യാഗം എന്ന) ഈ ഉപദേശത്തിൽ അന്തർഭവിച്ചിരിക്കുന്നത്, നമുക്കറിവുള്ള ജീവിതം – ഇന്ദ്രിയജീവിതം – ഉപേക്ഷിക്കണമെന്നാണെങ്കിൽ നമുക്കു പിന്നെ എന്തു ശേഷിപ്പുണ്ട്? ജീവിതമെന്നുവെച്ചാൽ മറ്റു വല്ലതുമാണോ? ഇതു വിട്ടാൽ പിന്നെ എന്തുണ്ട്? ഈ സംഗതി, മേലിൽ, വേദാന്തത്തിന്റെ വിജ്ഞാനഭാഗങ്ങളിലേക്കു കടക്കുമ്പോൾ അധികം വ്യക്തമാകും. വേദാന്തത്തിൽമാത്രമേ ഇതിനു യുക്തിയുക്തമായ സമാധാനമുള്ളു എന്ന് ഇപ്പോൾ സാദരം

പറഞ്ഞുകൊള്ളട്ടെ. വേദാന്തം എന്താണുപദേശിപ്പാൻ നോക്കുന്നത് എന്നു നിങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരുവാനേ ഇവിടെ തരമുള്ളു. അതു ജഗത്തിനെ ഈശ്വരമയമായി കാണുക എന്നതാണ്.

വേദാന്തമതം വാസ്തവത്തിൽ ഈ ലോകത്തെ പഴിക്കുന്നില്ല. ത്യജിപ്പാൻ ഉപദേശിക്കുന്നുണ്ട്. ത്യാഗം എന്ന ലക്ഷ്യം വേദാന്തത്തിലെപ്പോലെ മറ്റെങ്ങും അത്ര ഉച്ചതയെ പ്രാപിക്കുന്നില്ല. എന്നാൽ അതു ലോകത്തോടു നീരസം തോന്നി ജീവിതം അവസാനിപ്പിക്കുക എന്ന അർത്ഥത്തിലല്ല, ലോകത്തെ ഈശ്വരമയമാക്കുക എന്ന അർത്ഥത്തിലാണ്: നാം വിചാരിക്കുന്ന വിധത്തിൽ, നാം അറിയുന്ന വിധത്തിൽ, നമുക്ക് ഇപ്പോൾ തോന്നുന്ന വിധത്തിൽ, ഉള്ള ലോകത്തെ ത്യജിച്ച്, അതു വാസ്തവത്തിൽ എന്താണെന്നറിയുക. ലോകത്തെ ഈശ്വരമയമായി ദർശിക്കുക. അത് ഈശ്വരൻതന്നെയാണ്. ഉപനിഷത്തുകളിൽ ഏറ്റവും പ്രാചീനമായ ഒന്ന് ആരംഭിക്കുന്നതിങ്ങനെയാണ്; ''ജഗത്തിൽ എന്തൊന്നുണ്ടോ അതിനെ ഈശ്വരനെക്കൊണ്ടു മൂടണം (ഈശ്വരമയമായി കാണണം)ക്ഷ.''

ഈശ്വരനെക്കൊണ്ടുതന്നെ സർവ്വത്തെയും മൂടണം. എന്നാൽ അതു മിഥ്യയായ ശുഭദൃഷ്ടികൊണ്ടോ, ദോഷം കാണുമ്പോൾ കണ്ണടച്ചിട്ടോ അല്ല, എല്ലാറ്റിലും യഥാർത്ഥമായ ഈശ്വരനെ ദർശിച്ചുകൊണ്ടുതന്നെ. അങ്ങനെയാണ് ലോകത്തെ ത്യജിക്കേണ്ടത്. ആ ത്യാഗത്തിനുശേഷം എന്തു ശേഷിക്കുന്നു? ഈശ്വരൻ. ഇതുകൊണ്ടു വന്നുകൂടുന്നതെന്ത്? നിങ്ങൾക്കു ഭാര്യയുണ്ടെങ്കിൽ ആ ഭാര്യയെ ഉപേക്ഷിക്കണമെന്നല്ല. ഭാര്യ ഇരുന്നോട്ടെ, ഭാര്യയിൽ ഈശ്വരനെ ദർശിക്കുക. കുട്ടികളെ ത്യജിക്കുക എന്നുവെച്ചാൽ ചില മനുഷ്യമൃഗങ്ങൾ ചെയ്യുംപോലെ അവരെ ആട്ടിപ്പുറത്താക്കുകയോ? ഒരിക്കലുമല്ല. അതു രാക്ഷസത്വമാണ്, മതമല്ല. കുട്ടികളിൽ ഈശ്വരനെ ദർശിക്കുക. അങ്ങനെ എല്ലാറ്റിലും – ജീവിതത്തിലും മരണത്തിലും സുഖത്തിലും ദുഃഖത്തിലും – ഈശ്വരൻ സമമായുണ്ട്. ലോകം മുഴുവനും ഈശ്വരപൂർണ്ണമാണ്. കണ്ണു തുറന്ന് ഈശ്വരനെ ദർശിപ്പിൻ. ഇതാണ് വേദാന്തമതം ഉപദേശിക്കുന്നത്. ലോകം ഇന്നവിധമെന്നു നാമൊന്നു ധരിച്ചുവെച്ചിട്ടുണ്ട്, ആ ധാരണയ്ക്കടിസ്ഥാനം, തുലോം വികലമായ ജ്ഞാനവും ന്യൂനമായ യുക്തിയും നമ്മുടെ പോരായ്മകളുമാണ്. അതു കളയണം. ഇത്ര കാലവും നാം മനസ്സിൽ വെച്ചു മുറുകെ പിടിച്ചുവന്നിട്ടുള്ള ലോകം നമ്മുടെ സ്വന്തം സൃഷ്ടിയാണ്. അതു കൈവിട്ട്, കണ്ണ് തുറന്ന്, ആവിധം ഒരു ലോകമുണ്ടായിട്ടില്ല. അതൊരു സ്വപ്നമായിരുന്നു, മായയായിരുന്നു എന്നു ശരിയായി കാണുക. ഉണ്ടായിരുന്നത് ഈശ്വരൻമാത്രം. കുട്ടിയിലും ഭാര്യയിലും ഭർത്താവിലും ഉള്ളത് ഈശ്വരൻ: നൻമയിലും തിൻമയിലും ഉള്ളത് ഈശ്വ

ക്ഷ ഈശാവാസ്യമിദം സർവം യത് കിഞ്ച ജഗത്യാം ജഗത്. (ഈ.1)

രൻ: പാപത്തിലും പാപിയിലും ജീവിതത്തിലും മരണത്തിലും ഉള്ളത് ഈശ്വരൻ. ഇതൊരു ഗംഭീരപ്രഖ്യാപനംതന്നെ. അതാണ് വേദാന്ത മതം തെളിയിപ്പാനും ഉപദേശിപ്പാനും പ്രചരിപ്പിക്കാനും കാണുന്ന വിഷയം. ഇതു വിഷയത്തിന്റെ പ്രാരംഭം മാത്രം.

ഇങ്ങനെയാണ് നാം ജീവിതത്തിലെ കഷ്ടാരിഷ്ടങ്ങളെ ഒഴിച്ചു വിടേണ്ടത്. ഒന്നും ആശിക്കരുത്. നമുക്കു ദുഃഖമുണ്ടാക്കുന്നത് എന്താണെന്ന് ആലോചിച്ചിട്ടുണ്ടോ? ആശയാണ് നാമനുഭവിക്കുന്ന സർവ്വ ദുഃഖങ്ങൾക്കും മൂലം. നാം വല്ലതുമൊന്നാശിക്കുന്നു. അതു കൈവരുന്നില്ല. ഫലം ദുഃഖം. ആശയില്ലെങ്കിൽ ദുഃഖമില്ല.[1] ഇവിടേയും ഞാനീ പറയുന്നത് തെറ്റിദ്ധരിപ്പാനിടയുണ്ട്. അതുകൊണ്ട് ആശകൾ വെടിഞ്ഞ് സർവ്വദുഃഖങ്ങളിൽനിന്നും വിമുക്തരാവുക എന്നു പറഞ്ഞതിനെ വിശദീകരിക്കേണ്ടിയിരിക്കുന്നു. ചുമരുകൾക്ക് ആശയില്ല, ദുഃഖമില്ല, ശരി. എന്നാൽ അവയ്ക്ക് വളർച്ചയുമില്ല. ഈ കസേരയ്ക്ക് ആശയില്ല, ദുഃഖങ്ങളില്ല, എന്നാൽ അത് എന്നും ഒരു കസേലമാത്രം. സുഖാനുഭവത്തിൽ ഒരു മഹത്ത്വമുണ്ട്. ദുഃഖാനുഭവത്തിലുത്തമം മഹത്ത്വമുണ്ട്. ദുഃഖം പ്രയോജനകരമാണെന്നുകൂടി ഞാൻ സധൈര്യം പറഞ്ഞുകൊള്ളട്ടെ. ദുഃഖാനുഭവത്തിൽനിന്നുള്ള വലിയ പാഠം നമുക്കെല്ലാവർക്കും അറിയാം. ഒരിക്കലും ചെയ്യേണ്ടിയിരുന്നില്ല എന്ന് പിന്നെ തോന്നുന്ന നൂറായിരം കാര്യങ്ങൾ നാം ചെയ്തിരിക്കും. എന്നാൽ അതുകൾ നമുക്കു വലിയ പാഠങ്ങളും പഠിപ്പിച്ചുതന്നിരിക്കും. എന്നെ സ്സംബന്ധിച്ചു പറകയാണെങ്കിൽ നല്ല കാര്യങ്ങൾ ചിലതു ഞാൻ ചെയ്തിട്ടുണ്ട്: നന്നല്ലാത്തതു പലതും ചെയ്തിട്ടുണ്ട്. ഞാനതിൽ സന്തോഷിക്കുന്നു. ശരിയായ പലതും ചൊയ്തിട്ടുണ്ടെന്നും ഞാൻ സന്തോഷിക്കുന്നു. തെറ്റുകൾ പലതും ചെയ്തിട്ടുണ്ടെന്നും ഞാൻ സന്തോഷിക്കുന്നു. അവയോരോന്നും നല്ല പാഠങ്ങൾ പഠിപ്പിച്ചിട്ടുണ്ട്. ഞാൻ എന്തെല്ലാം ചെയ്തിട്ടുണ്ടോ വിചാരിച്ചിട്ടുണ്ടോ അതിന്റെയെല്ലാം കൂടിയ ഫലമാണ് ഇന്ന് ഈ സ്ഥിതിയിലുള്ള ഞാൻ. ഓരോ കർമ്മവും വിചാരവും അതിന്റെ ഫലമുണ്ടാക്കിയിട്ടുണ്ട്. ആ ഫലങ്ങളുടെ ആകത്തുകയാണ് എന്റെ വളർച്ച.[2]

ആശ തെറ്റാണെന്നു നമുക്കറിയാം. ആശാത്യാഗം എന്നു പറയുന്നതിന്റെ അർത്ഥമെന്ത്? ആശയില്ലാതെ ജീവിതം എങ്ങനെ നടക്കും? ആശയെ നശിപ്പിക്കുന്നതോടുകൂടി ആളെയും നശിപ്പിക്കുക

ആശാ ഹി പരമം ദുഃഖം നൈരാശ്യം പരമം സുഖം. (ഭാ. 11.8.44)

2 സ യഥാകാമോ ഭവതി തത്ക്രതുർഭവതി: യത്ക്രതുർഭവതി തത് കർമ്മ കുരുതേ: യത് കർമ്മ കുരുതേ തദഭിസമ്പദ്യതേ. (ബൃ.4.4,5)

ഒരുവൻ ഏതുതരം കാമമുള്ളവനോ അത്തരം സങ്കല്പമുള്ളവനാകുന്നു: ഏതുതരം സങ്കല്പമുള്ളവനോ അത്തരം കർമ്മം ചെയ്യുന്നു: എന്തു കർമ്മം ചെയ്യുന്നുവോ അതിന്റെ ഫലം പ്രാപിക്കുകയും ചെയ്യുന്നു.

എന്ന അതേ ആത്മഹത്യോപദേശമായിരിക്കും അത്. അതിന്റെ പരിഹാരം ഇങ്ങനെയാണ്. സ്വത്തുണ്ടായിരിക്കരുതെന്നല്ല, ആവശ്യമായ സാധനങ്ങൾ ഉണ്ടാകരുതെന്നല്ല, അതിസുഖവസ്തുക്കൾ ഉണ്ടാകരുതെന്നുമല്ല. നിങ്ങൾക്കു വേണ്ടതൊക്കെയും അതിലേറെയും ഉണ്ടായിരിക്കട്ടെ: പക്ഷേ സത്യം അറിയുക, സാക്ഷാൽക്കരിക്കുക, അതു മതി. സ്വത്ത് ആരുടെയുമല്ല: എന്റെയെന്നും എനിക്കെന്നും ഉള്ള ഒരു ഭാവനയരുത്. എല്ലാം ഈശ്വരന്റേത്. അതാണ് എല്ലാത്തിലും ഈശ്വരനെ ഭാവന ചെയ്യണം എന്ന് ആദ്യമന്ത്രം ഉപദേശിച്ചത്. നിങ്ങൾ അനുഭവിക്കുന്ന ധനത്തിൽ ഈശ്വരൻ ഇരിക്കുന്നു: മനസ്സിലുദിക്കുന്ന വിചാരങ്ങളിലും ഈശ്വരൻ: ആശാനിവൃത്തിക്കായി വിലയ്ക്കു വാങ്ങുന്ന സാധനങ്ങളിലും നിങ്ങളുടെ വിചിത്രവസ്ത്രങ്ങളിലും സുന്ദരാഭരണങ്ങളിലും യഥാർത്ഥമായുള്ളത് ഈശ്വരൻ. ഇതാണ് വിചാരഗതി. ആ ബോധത്തോടുകൂടി നോക്കുമ്പോൾ ഉടനെ സർവ്വവും രൂപം മാറിക്കാണാം. നിങ്ങളുടെ ഓരോ ചേഷ്ടയിലും നിങ്ങളുടെ സംഭാഷണത്തിലും നിങ്ങളുടെ രൂപത്തിലും സർവ്വത്തിലും ഈശ്വരനെ വെച്ചുനോക്കുക. കാഴ്ച മുഴുവൻ മാറും, ലോകം കഷ്ടാരിഷ്ടമായി തോന്നുന്നതിനുപകരം സ്വർഗ്ഗമായി ഭവിക്കും.

''സ്വർഗ്ഗം നിങ്ങളുടെ ഉള്ളിലിരിക്കുന്നു'' എന്ന് യേശുക്രിസ്തു പറഞ്ഞു, വേദാന്തമതവും അതു പറയുന്നു. ഏതാചാര്യനും അതുതന്നെ പറയുന്നു. ''കണ്ണുള്ളവൻ കാണട്ടെ, കാതുള്ളവൻ കേൾക്കട്ടെ.'' നാം ഏതു തത്ത്വത്തെ അന്വേഷിക്കുന്നുവോ അത് ഇവിടെയുണ്ട്, എപ്പോഴും നമ്മോടുകൂടിത്തന്നെ ഇരുന്നിട്ടുണ്ട് എന്ന് വേദാന്തമതം തെളിയിക്കുന്നു. അജ്ഞാനം നിമിത്തം നാം അതു പൊയ്പോയി എന്നു വിചാരിച്ച്, കരഞ്ഞു തൊഴിച്ച്, വീണ്ടുകിട്ടുവാൻ പാടുപെട്ടു ലോകം മുഴുവൻ അലഞ്ഞു. എന്നാൽ അപ്പോഴെല്ലാം അതു നമ്മുടെ ഹൃദയത്തിൽത്തന്നെ ഉണ്ടായിരുന്നു. അവിടെവെച്ചു മാത്രമേ നമുക്കതു കാൺമാൻ കഴിയൂ.

ലോകത്തെ ത്യജിക്കുക എന്നത് പഴയ മട്ടിൽ യഥാശ്രുതാർത്ഥത്തിൽ ഗ്രഹിച്ചാൽ വന്നുചേരുന്നത്; നാം കർമ്മം ചെയ്യരുത്: മൺകട്ടപോലെ നിശ്ചേഷ്ടമായിരിക്കണം: ഒന്നും ആലോചിക്കരുത്: ചെയ്യരുത്: വിധിപോലെ വരും എന്നുറച്ച് കാലദേശാവസ്ഥകൾ ഓടിച്ച വഴിക്ക് ഓടി. പ്രകൃതിയുടെ കല്പനകളെ കേട്ടു നടന്നു തിണ്ടാടണം എന്നാകും ഫലം. പക്ഷേ അതല്ല ഉപദേശത്തിന്റെ സാരം. നാം കർമ്മം ചെയ്യണം. എന്നാൽ മിഥ്യാകാമങ്ങൾ ഓടിച്ച വഴിക്കോടുന്ന സാധാരണമനുഷ്യർക്കു കർമ്മത്തെപ്പറ്റി എന്തറിയാം? സ്വന്തം വികാരങ്ങളും ഇന്ദ്രിയങ്ങളും തിരിക്കുന്ന വഴിയെ തിരിയുന്നവർക്കു കർമ്മത്തെപ്പറ്റി എന്തു ബോധമുണ്ടാകും? കാമത്തിന്റെയോ സ്വാർത്ഥത്തിന്റെയോ ലേശമെങ്കിലും പ്രേരണയില്ലാത്തവനാണ് ശരിയായ കർമ്മം ചെയ്യുക. ഒരുദ്ദേശ്യത്തിലും കണ്ണുവെച്ചിട്ടില്ലാത്തവനാണ് ശരിയായ

കർമ്മം ചെയ്യുന്നവൻ. കർമ്മത്തിൽനിന്നു സ്വന്തമായി ഫലം ലഭിപ്പാനില്ലാത്തവനാണ് കർമ്മം ചെയ്യുന്നവൻ.

ഒരു ചിത്രത്തിൻെറ അഴകിൽ അധികം രസിക്കുന്നതാരാണ്? വിൽക്കുന്നവനോ നോക്കിക്കാണുന്നവനോ? വിൽക്കുന്നവനു കണക്കു കൂട്ടുന്നതിലാവും മനസ്സ്, അതിൻമേൽ തനിക്കെന്തു ലാഭം കിട്ടുമെന്ന്. വില പൊന്തുന്നതിലും മൂന്നാംവട്ടം ഉറപ്പിക്കുന്നതിലുമാവും അയാളുടെ ദൃഷ്ടി. വില്പാനോ വാങ്ങുവാനോ ഉദ്ദേശ്യമില്ലാതെ അവിടെ നിൽക്കുന്നവൻ ചിത്രം നോക്കി അതിൻെറ അഴകിൽ രസിക്കും. ഈ ജഗത്താകെ ഒരു ചിത്രമാണ്. അതിനെപ്പറ്റിയ കാമങ്ങൾ അസ്തമിക്കുമ്പോൾ ജനങ്ങൾ അതിൻെറ ഭംഗിയിൽ രസിക്കും. അപ്പോൾ വിൽക്കലും വാങ്ങലും കയ്ക്കലാക്കണമെന്നുള്ള മൂഢവിചാരങ്ങളും ഇല്ലാതാകും. അപ്പോൾ പണവ്യാപാരിയില്ല, വിൽക്കുന്നവനില്ല, വാങ്ങുന്നവനുമില്ല. ലോകം ഒരു ചിത്രമായി നിൽക്കും, ചായമിട്ട, ഭംഗിയായ ചിത്രം. ഈശ്വരനെപ്പറ്റി ഇങ്ങനെ ഒരു ഭാവനയുണ്ട്. ''ഈശ്വരനാണ് മഹാകവി, പുരാണകവി. ജഗത്താകെ ഈശ്വരകവിത, ഛന്ദസ്സും യമകവും ലയവുമായി അനന്താനന്ദത്തിൽ വിരചിതമായ കവിത.'' ഈശ്വരനെപ്പറ്റി ഇത്രയധികം സുന്ദരമായ ഒരു ഭാവന ഞാൻ ഒരിക്കലും വായിച്ചിട്ടില്ല. ഈശ്വരൻെറ ഈ കവിത – ഈ വിശ്വം – വായിച്ചു രസിപ്പാൻ കാമങ്ങളെ കൈവെടിയുമ്പോഴേ നമുക്കു കഴിവുണ്ടാകൂ. അപ്പോൾ എല്ലാം ഈശ്വരമയമാകും. ഇരുളടഞ്ഞു വൃത്തികെട്ട് അടുക്കാൻ കൊള്ളരുതെന്നു കരുതിയ മുക്കും മൂലയും ഇടവഴിയും നിഴല്പാടുകളുമെല്ലാം അപ്പോൾ ദിവ്യമാകും. അവയുടെ യഥാർത്ഥസ്വഭാവം അപ്പോൾ വെളിവാകും. അപ്പോൾ നാം നമ്മെ നോക്കി ചിരിക്കും. നാം അതുവരെ കരഞ്ഞതും തൊഴിച്ചതും വെറും കുട്ടിക്കളി, നാം സാക്ഷികളായി നിന്നു നോക്കിയിരുന്നതേയുള്ളു എന്നു നാം അപ്പോൾ അറിയും.

അതുകൊണ്ടു നിങ്ങൾ കർമ്മം ചെയ്യണം എന്നാണ് വേദാന്തം ഉപദേശിക്കുന്നത്. എങ്ങനെ കർമ്മം ചെയ്യണം? ത്യജിച്ചിട്ട്[1] – ഇന്ദ്രിയഗോചരമായ മിഥ്യാലോകത്തെ ത്യജിച്ചിട്ട് – എന്നാണുപദേശം. അതിൻെറ താല്പര്യമെന്ത്? സർവ്വം ഈശ്വരമയമായി കാണുക. അങ്ങനെ കർമ്മം ചെയ്യുക. ഒരു നൂറു സംവൽസരം ജീവിച്ചിരിപ്പാൻ ആഗ്രഹിക്കുക.[2] വേണമെങ്കിൽ ഭൗതികസുഖങ്ങളെല്ലാം അനുഭവിച്ചുകൊള്ളുക.

1 തേന ത്യക്തേന ഭുഞ്ജീഥാ മാ ഗൃധഃ കസ്യ സ്വിദ്ധനം. (ഈ. 2)

ത്യാഗംകൊണ്ടുതന്നെ രക്ഷിച്ചുകൊള്ളുക: ആരുടേയും ധനം ആഗ്രഹിക്കാതിരിക്കുക.

2 കുർവന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോഽസ്തി ന കർമ്മ ലിപ്യതേ നരേ. (ഈ.2)

(ശാസ്ത്രവിഹിതമായ) കർമ്മങ്ങൾ ചെയ്തുകൊണ്ടുതന്നെ നൂറു കൊല്ലം ജീവിക്കുവാൻ ആഗ്രഹിച്ചുകൊള്ളുക. നരനെന്നഭിമാനിക്കുന്ന നിന്നിൽ അശുഭകർമ്മം ലേശവും ഏശാതിരിക്കുവാൻ ഇതല്ലാതെ മറ്റു വഴിയില്ല.

അവയെ ഈശ്വരമയമാക്കുക, സ്വർഗ്ഗമായി മാറ്റുക. അത്രയേ വേണ്ടൂ. ലോകോപകാരമായി, ആനന്ദമായി, കർമ്മങ്ങൾ ചെയ്തുകൊണ്ട് ദീർഘായുസ്സായിരിപ്പാൻ കാംക്ഷിക്കുക. അങ്ങനെ കർമ്മം ചെയ്തുകൊണ്ട് മോക്ഷമാർഗ്ഗം കാണും. വേറെ വഴിയില്ല. തത്ത്വമറിയാതെ മൂഢസുഖഭോഗങ്ങളിലേക്കു 'മുതലക്കൂപ്പു'കുത്തുന്നവനു നില തെറ്റി, ലക്ഷ്യപ്രാപ്തിയില്ല. അതുപോലെ ലോകത്തെ ശപിച്ചു കാട്ടിൽച്ചെന്ന് സ്വദേഹത്തെ പീഡിപ്പിച്ചു പട്ടിണികൊണ്ടു തന്നെത്താൻ മെല്ലെ മെല്ലെ കൊന്ന്, ഹൃദയത്തെ മരുഭൂമിയാക്കി, മൃദുഭാവങ്ങളെ നശിപ്പിച്ചു കർക്കശനും നിഷ്ഠുരനും ശുഷ്കനുമാകുന്ന മനുഷ്യനും വഴി പിഴച്ചിരിക്കുന്നു. ഇതു രണ്ടും രണ്ടറ്റങ്ങളാണ്: ഇരുവർക്കും വഴി പിഴച്ചു, ലക്ഷ്യവും നഷ്ടമായി.

അതുകൊണ്ട് എല്ലാറ്റിലും ഈശ്വരനെ ഭാവനചെയ്ത്, എല്ലാറ്റിലും ഈശ്വരനെ ദർശിച്ച്, കർമ്മം ചെയ്യുക എന്നത്രേ വേദാന്തവാക്യം. നിരന്തരം കർമ്മം ചെയ്യണം. ജീവിതം ദിവ്യമാണ്. അത് ഈശ്വരൻ തന്നെയാണ് എന്നറിഞ്ഞു കർമ്മം ചെയ്യണം. ഇതേ നമുക്കു ചെയ്യാനുള്ളൂ. ഇതേ നാം ആഗ്രഹിക്കാവൂ. ഈശ്വരൻ എവിടേയും എല്ലാറ്റിലുമിരിക്കെ നാം ഈശ്വരദർശനത്തിനു മറ്റെവിടെ പോകും? ഏതു കർമ്മത്തിലും ഏതു വിചാരത്തിലും ഏതു തോന്നലിലും ഈശ്വരനുണ്ടല്ലോ: ഇതറിഞ്ഞു കർമ്മം ചെയ്യണം. അതൊരു വഴിയേ ഉള്ളൂ, വേറെ വഴിയില്ല. അങ്ങനെ ചെയ്താൽ കർമ്മഫലം നമ്മെ ബന്ധിക്കില്ല. മിഥ്യാഭിലാഷങ്ങൾ എങ്ങനെ നമ്മുടെ സർവ്വദുഃഖങ്ങൾക്കും അനർത്ഥങ്ങൾക്കും കാരണമാകുന്നുവെന്നു നമുക്കറിയാം. അവയെ ഈശ്വരദ്വാരാ ദിവ്യവും പരിശുദ്ധവുമാക്കുമ്പോൾ അവ ദോഷകരങ്ങളോ ദുഃഖജനകങ്ങളോ ആകയില്ല. ഈ രഹസ്യമറിയാത്തവർ അതു കണ്ടെത്തുംവരെ ആസുരലോകത്തിൽ ജീവിച്ചിരിക്കേണ്ടി വരും.[1] ഓരോരുത്തൻെറയും ഉള്ളിലും ചുഴലേയും എവിടേയും എന്തൊരാനന്ദാകരമിരിക്കുന്നു എന്നു വളരെപ്പേരും അറിയുന്നില്ല, അവർ അതു കണ്ടെത്തീട്ടില്ല. ആസുരലോകം ഏത്? അജ്ഞാനം[2] എന്ന് വേദാന്തമതം പറയുന്നു.

നാം മഹാനദിയുടെ വക്കത്തിരുന്നു ദാഹിച്ചു മരിക്കുകയാണ്. അന്നകൂടങ്ങൾക്കരികിലിരുന്ന് വിശന്നു വലയുകയാണ്. ഇതാ ആനന്ദമയമായ ജഗത്ത്, അത് നാം കാണുന്നില്ലല്ലോ. നാം ഏതു സമയത്തും അതിലിരിക്കുന്നു. എപ്പോഴും നാം അതിനെ തെറ്റിദ്ധരിക്കുന്നു. ഇതു നമുക്കു കണ്ടുപിടിച്ചു തരികയത്രേ മതോദ്ദേശ്യം.

1 അസുര്യാ നാമ തേ ലോകാ അന്ധേന തമസാffവൃതാഃ
താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാത്മഹനോ ജനാഃ. (ഈ.3)

അവിദ്യകൊണ്ട് ആത്മാവിനെ തള്ളുന്നവർ ആരോ അവർ മരിച്ചിട്ട്, കൂരിരുട്ടു കൊണ്ടു മൂടിയ അസുര്യാലോകങ്ങളിൽ (കർമ്മഫലം അനുഭവിക്കാൻ) ചെന്നു ചേരുന്നു.

2 ഗീ. 6.15 (പു. 62, ചു.2)

ആനന്ദമയമായ ജഗത്തിനെ ചൊല്ലിയുള്ള അഭിലാഷം എല്ലാ ഹൃദയത്തിലുമുണ്ട്. അതിനെയാണ് സർവ്വമനുഷ്യവർഗ്ഗങ്ങളും തേടിവന്നിട്ടുള്ളത്. അതാണ് സർവ്വമതങ്ങളുടേയും ഏകലക്ഷ്യം: ഓരോ മതം ഓരോ ഭാഷയിൽ പ്രകാശിച്ചിരിക്കുന്ന ആദർശവും ഇതത്രേ. പുറമെ കാണുന്ന മതവ്യത്യാസങ്ങൾക്കു ഭാഷാഭേദമേ നിമിത്തമുള്ളു. ഒരാശയത്തെ ഒരു മതം ഒരു വിധത്തിൽ പറയുന്നു. മറ്റൊന്ന് അല്പം വ്യത്യസ്തമായി പറയുന്നു. ഓരോന്നും ഒരേ അർത്ഥത്തിൽ വിഭിന്ന ഭാഷയിൽ സംസാരിക്കുന്നു.

ഇതിനെസ്സംബന്ധിച്ച് പല ചോദ്യങ്ങളും വരുന്നുണ്ട്. ഉപദേശിക്കാൻ വളരെ എളുപ്പം: എവിടേയും എല്ലാറ്റിലും ഈശ്വരനെ കാണണം, അപ്പോൾ ലോകം ആനന്ദമാകും എന്നെല്ലാം ഞാൻ എൻെറ ബാല്യം മുതൽ കേട്ടുതുടങ്ങീട്ടുണ്ട്. എന്നാൽ ലോകത്തോടിടപെട്ടു രണ്ടടി കിട്ടുമ്പോൾ ആ ആശയം എങ്ങോ പൊയ്പോകുന്നു. ഈശ്വരൻ എല്ലാ മനുഷ്യരിലും ഉണ്ടെന്നു ഭാവന ചെയ്തുകൊണ്ടു ഞാൻ തെരുവിൽ നടക്കുന്നു; ഒരു തടിയൻ വന്ന് എന്നെ ഒരു ഉന്ത് ഉന്തുന്നു. ഞാൻ വഴിയിൽ മലർന്നടിച്ച് വീഴുന്നു. ഉടനെ ഞാൻ ചുരുട്ടിയ മുഷ്ടിയുമായി എഴുന്നേൽക്കുന്നു, രക്തം തലയിൽ പാഞ്ഞുകയറി, ഭാവനയെല്ലാം പറപറക്കുന്നു. പെട്ടെന്ന് എനിക്കു ഭ്രാന്തായി, സകലവും മറന്നു: ഈശ്വരനു പകരം ഞാൻ ചെകുത്താനെയാണ് കാണുന്നത്. ഈശ്വരനെ ദർശിക്കണം, എവിടെയും ഏതിലും: ഇതു നാം ജനനംമുതൽ കേൾക്കുന്നുണ്ട്. എല്ലാ മതങ്ങളും അതാണ് ഉപദേശിച്ചിരിക്കുന്നത്. 'പുതിയ നിയമ'ത്തിൽ ക്രിസ്തു അതുപദേശിച്ചിരിക്കുന്നത് നിങ്ങൾ ഓർക്കുന്നില്ലേ? നമ്മളെല്ലാവരോടും അതാണുപദേശിച്ചിരിക്കുന്നത്. എന്നാൽ ആചരണത്തിൽ വരുമ്പോഴാണ് ഞെരുക്കം. ഈസപ്പ്കഥകളിലുള്ള ഒരു കഥ നിങ്ങൾ ഓർക്കുന്നുണ്ടാവും. ഒരു മുന്തിയ മാൻ അതിൻെറ രൂപം വെള്ളത്തിൽ പ്രതിബിംബിച്ചതു നോക്കി തൻെറ കുഞ്ഞിനോടു പറയുന്നു, ''ഞാൻ എത്ര കരുത്തൻ: നോക്കു, എൻെറ കേമമായ തല: എൻെറ കൈകാലുകൾ എത്രം മാംസളങ്ങൾ, ബലിഷ്ഠങ്ങൾ, എത്ര വേഗത്തിൽ എനിക്ക് ഓടാമെന്നോ!'' ഇതിനിടയിൽ ദൂരെ നായ്ക്കൾ കുരയ്ക്കുന്ന ശബ്ദം കേട്ടു: ആ നിമിഷം അതു കുതിച്ചുപാഞ്ഞു. അനേകം നാഴിക ദൂരം ഓടി, ഒടുവിൽ കിതച്ചുംകൊണ്ടു തിരിച്ചെത്തി. അപ്പോൾ ആ കുഞ്ഞു ചോദിച്ചു; ''വലിയ കരുത്തനെന്ന് ഇപ്പോഴല്ലേ പറഞ്ഞത്. നായ്ക്കൾ കുരച്ചപ്പോൾ എന്തേ ഓടിപ്പോയി!'' മാൻ പറഞ്ഞു; ''അതേ മകനേ, പക്ഷേ നായ്ക്കൾ കുരയ്ക്കുമ്പോൾ ധൈര്യമെല്ലാം പറന്നുപോകുന്നു.'' അതാണ് നമ്മുടേയും കഥ. നാം മനുഷ്യത്വത്തിൽ അഭിമാനിക്കുന്നു, നാം ബലവാൻമാരും ധീരൻമാരുമാണെന്നു വിചാരിക്കുന്നു, ഗംഭീരനിശ്ചയങ്ങൾ ചെയ്യുന്നു: എന്നാൽ പരീക്ഷണഘട്ടങ്ങൾ വരുമ്പോൾ, പ്രലോഭനശ്വാക്കൾ കുരയ്ക്കുമ്പോൾ, നാം ആ കഥയിലെ മാനിനെപ്പോലെയാകുന്നു. അതാണവസ്ഥയെങ്കിൽ

ഇതെല്ലാം ഉപദേശിക്കുന്നതുകൊണ്ട് പ്രയോജനമെന്ത്? ഏറ്റവും വലിയ പ്രയോജനമുണ്ട്. സ്ഥിരപരിശ്രമം ഒടുവിൽ ജയം നേടും: ഇതാണ് പ്രയോജനം. ഒരു ദിവസംകൊണ്ട് ഒന്നും സാധിപ്പാൻ കഴിയില്ല.

''ആത്മാവിനെപ്പറ്റി ആദ്യം കേൾക്കണം, പിന്നെ വിചാരം ചെയ്യണം, പിന്നെ ധ്യാനിക്കണം.''[1] ആകാശം ആർക്കും കാണാം, ഇഴയുന്ന പുഴുവിനും അതു നീലമായി കാണാം. എന്നാൽ അതിത്ര ദൂരെ കിടക്കുന്നു! നമ്മുടെ ലക്ഷ്യവും ആ വിധമത്രേ; വളരെ ദൂരത്താണതിൻെറ നില്പ്, സംശയമില്ല: എങ്കിലും നാം അതു പ്രാപിച്ചേ കഴിയൂ എന്നു നമുക്കറിയാം. ഏറ്റവും ഉച്ചമായ ലക്ഷ്യംതന്നെ നമുക്കു നിശ്ചയമായും വേണം: എന്നാൽ നിർഭാഗ്യവശാൽ ഭൂരിപക്ഷം ജനങ്ങളും ഇരുളടഞ്ഞ ഒരു ജീവിതത്തിലൂടെ യാതൊരു ലക്ഷ്യവുമില്ലാതെ തപ്പിത്തടയുകയാണ്. ഒരു ലക്ഷ്യം വെച്ചുപോകുന്നവനു പതിനായിരം തെറ്റുപറ്റാമെങ്കിൽ, ലക്ഷ്യമേ ഇല്ലാതെ പോകുന്നവന് അമ്പതിനായിരം തെറ്റു പറ്റുമെന്നു തീർച്ച. അതുകൊണ്ട് ലക്ഷ്യമുണ്ടായിരിക്കുന്നതാണ് ഏറെ നല്ലത്. ആ ലക്ഷ്യത്തെക്കുറിച്ചു നാം ആവോളം കേൾക്കണം: അതു നമ്മുടെ ഹൃദയത്തിൽ, നമ്മുടെ തലച്ചോറിൽ, നമ്മുടെ നാഡികളിൽപ്പോലും പ്രവേശിക്കുന്നതുവരെ, ഓരോ തുള്ളി രക്തത്തിലും സ്ഫുരിക്കുന്നതുവരെ, അതു നമ്മുടെ ദേഹത്തിൽ സർവ്വസുഷിരങ്ങളിലും വ്യാപിക്കുന്നതുവരെ, അതിനെപ്പറ്റി കേൾക്കണം. അതിനെ ധ്യാനിക്കയും വേണം. ''ഹൃദയം നിറയുമ്പോൾ വായ് മൊഴിയുന്നു.''[2] ഹൃദയം നിറയുമ്പോഴത്രേ കൈകൾ പ്രവർത്തിക്കുന്നതും.

വിചാരമാണ് നമ്മിലുള്ള പ്രേരകശക്തി. ഉച്ചതമവിചാരങ്ങളെക്കൊണ്ട് മനസ്സ് നിറയ്ക്കുക. നാൾതോറും അവയെ കേൾക്കുക, മാസംതോറും അവയെപ്പറ്റി ആലോചിക്കുക. വീഴ്ചകളെ കണക്കാക്കേണ്ട, അവ സ്വാഭാവികം. അവയാണ് ജീവിതത്തിലെ സൗന്ദര്യം. വീഴ്ചയില്ലാഞ്ഞാൽ ജീവിതമെന്താകും? ഞെരുക്കങ്ങൾ അനുഭവിക്കാത്ത ജീവിതത്തിനു വിലയെന്ത്? പിന്നെ ജീവിതത്തിൽ കവിതയെവിടെ? ഞെരുക്കങ്ങളും തെറ്റുകളും വന്നുപോകുന്നല്ലോ എന്നു വിഷാദിക്കേണ്ട. ഒരു പശു, കളവു പറഞ്ഞതായി ഞാൻ കേട്ടിട്ടില്ല: എന്നിട്ടും അതു വെറും പശു, ഒരിക്കലും മനുഷ്യനല്ല. അതുകൊണ്ട് വീഴ്ചകളേയും പിൻവാങ്ങലുകളേയും പറ്റി വിചാരപ്പെടേണ്ട. ആയിരം തവണ ആദർശത്തെ മുറുകെ പിടിക്കുക. ആയിരാമത്തെ തവണയും പിടിവിട്ടുപോയാൽ ഒരിക്കൽക്കൂടി പിടിപ്പാൻ ശ്രമിക്കുക. മനുഷ്യൻെറ ആദർശം സർവ്വത്തിലും ഈശ്വരദർശനമാണ്. സർവ്വത്തിലും കാൺമാൻ

1 ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ. (ബൃ.2.4,5)

2 Out of the abundance of the heart the mouth speaketh. (St. Matthew 12.34)

കഴിയുന്നില്ലെങ്കിൽ ഏതെങ്കിലുമൊന്നിൽ കാണുക, നിങ്ങൾക്കേറ്റവും പ്രിയപ്പെട്ട വസ്തുവിൽ, പിന്നെ മറ്റൊന്നിൽ. അങ്ങനെ തുടർന്നു പോകാം. ജീവനുള്ള ആയുസ്സ് അപരിമിതമാണ്. വേണ്ടത്ര സമയ മെടുക്കാം, കാര്യം സാധിക്കും.

''ഏകമായ അതു മനസ്സിനേക്കാൾ വേഗത്തിൽ സ്പന്ദിക്കുന്നു. മനസ്സിനു കഴിയുന്നതിലും അതിനു വേഗം കൂടുന്നു. അതിനെ പ്രാപിക്കാൻ ദേവൻമാർക്കും ആവതല്ല. മനസ്സിന് അതിനെ ഗ്രഹി ക്കാവതല്ല. അതു ചലിക്കെ മറ്റെല്ലാം ചലിക്കുന്നു. അതിൽ എല്ലാം വർത്തിക്കുന്നു. അതു ചലവും അചലവുമത്രേ. അതു ദൂരത്തും അരികത്തുമാണ്: എല്ലാറ്റിൻേറയും അകത്തും പുറത്തുമാണ്. സർവ്വ ത്തിലും ആത്മാവിനെയും ആത്മാവിൽ സർവ്വത്തിനെയും കാണുന്ന വൻ ആത്മാവിൽനിന്നകന്നുപോകുന്നില്ല. സർവ്വഭൂതങ്ങളെയും ജഗ ത്തിനെയും ആത്മാവിൽ കാണുന്നവൻ രഹസ്യമറിഞ്ഞിരിക്കുന്നു. ഈ ഏകത്വം കാണുന്നവനു പിന്നെ ശോകമെന്ത്, മോഹമെന്ത്?''☙

ഇതത്രേ വേദാന്തമതത്തിലെ മറ്റൊരു ഗംഭീരവിഷയം, സർവ്വഭൂത ങ്ങളുടേയും സർവ്വത്തിൻേറയും ഐക്യം. നമ്മുടെ ദുഃഖം മുഴുവനും അജ്ഞാനത്താലുണ്ടാകുന്നതാണെന്ന് വേദാന്തമതം എങ്ങനെ തെളി യിക്കുന്നുവെന്നു നമുക്കു കാണാം. ഈ അജ്ഞാനം ഭേദഭാവന യത്രേ; മനുഷ്യനും മനുഷ്യനും തമ്മിലും, അണുവും അണുവും തമ്മിലുള്ള ഭേദബുദ്ധി. അണും അണുവും തമ്മിൽ വ്യത്യാസപ്പെട്ടതാ ണെന്ന ഭാവനയാലാണ് സർവ്വദുഃഖങ്ങളും ഉണ്ടാകുന്നത്: ഈ ഭേദ മില്ല, അതു വാസ്തവമല്ല എന്നത്രേ വേദാന്തമതം. അതു പുറമേയുള്ള തോന്നൽമാത്രം. അകമേ ഇപ്പോഴും ഐക്യമുണ്ട്: ഉള്ളിലേക്കു നോക്കിയാലുടൻ മനുഷ്യനും മനുഷ്യനും, വർഗ്ഗവും വർഗ്ഗവും, വലിയ വനും ചെറിയവനും, ധനികനും ദരിദ്രനും, ദേവനും മനുഷ്യനും, മനുഷ്യരും മൃഗങ്ങളും തമ്മിൽ ഐക്യം കാണാം. വേണ്ടുവോളം ആഴത്തിലേക്കു ചെന്നാൽ ഈ കാണുന്ന നാനാത്വമെല്ലാം ഏകത്തി ൻെറ വിവിധ പ്രകാശനങ്ങളാണെന്നു കാണാം. ഈ ഐക്യജ്ഞാനം സിദ്ധിച്ചവനു പിന്നെ ഭേദഭ്രമമുണ്ടാവില്ല. ആയാളെ ഭ്രമിപ്പിപ്പാൻ എന്തിനു കഴിയും? അയാൾ എല്ലാറ്റിൻേറയും തത്ത്വം – എല്ലാ റ്റിൻേറയും രഹസ്യം – അറിഞ്ഞിരിക്കുന്നു. അയാൾക്കു പിന്നെ

☙ അനേജദേകം മനസോ ജവീയോ നൈനദ്ദേവാ ആപ്നുവൻ പൂർവമർഷത്
തദ്ധാവതോഽന്യാനത്യേതി തിഷ്ഠത്തസ്മിന്നപോ മാതരിശ്വാ ദധാതി.
തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ
തദന്തരസ്യ സർവസ്യ തദു സർവസ്യാസ്യ ബാഹ്യതഃ.
യസ്തു സർവാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.
യസ്മിൻ സർവാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.
യസ്മിൻ സർവാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ. (ഈ. 4–7)

ശോകമെവിടെ? കാമമെവിടെ? സർവ്വത്തിൻേറയും സത്ത, സർവ്വത്തിൻേറയും ഐക്യവും കേന്ദ്രവുമായ ഈശ്വരങ്കൽ, അതായത് നിത്യസച്ചിദാനന്ദത്തിൽ, ആകുന്നു എന്നയാൾ തിരഞ്ഞു കണ്ടെത്തിയിരിക്കുന്നു. അവിടെ മരണമില്ല, രോഗമില്ല, ദുഃഖമില്ല, ക്ലേശമില്ല, അസംതൃപ്തിയില്ല, എല്ലാം പൂർണ്ണൈക്യം! പൂർണ്ണാനന്ദം. ആരെപ്പറ്റി പിന്നെ ദുഃഖിക്കും? സത്യവസ്തുവിൽ മൃത്യുവില്ല, ദുഃഖമില്ല, ക്ലേശമില്ല, അസംതൃപ്തിയില്ല, എല്ലാം പൂർണ്ണൈക്യം! പൂർണ്ണാനന്ദം. ആരെപ്പറ്റി പിന്നെ ദുഃഖിക്കും? സത്യവസ്തുവിൽ മൃത്യുവില്ല, ദുഃഖമില്ല. കേവലസത്തായാൽപ്പിന്നെ ആരെപ്പറ്റിയും ദുഃഖിപ്പാനോ വിചാരപ്പെടുവാനോ ഇല്ല.

അവൻ (ആത്മാവ്) സർവ്വത്തേയും വ്യാപിച്ചിരിക്കുന്നു. പ്രകാശമയനും അശരീരനും, ന്യൂനതയോ കളങ്കമോ ഇല്ലാത്ത ശുദ്ധനും, പാപസ്പർശമില്ലാത്തവനും കവിയും മനീഷിയും സർവ്വത്തേയും അതിക്രമിച്ചവനും, സ്വയംഭൂവുമായ ആ ആത്മാവ് ഏതു കാലത്തും ഏവനും അവരവർക്ക് അർഹതയുള്ളതു നൽകുന്നു.[1]

അജ്ഞാനജന്യമായ ഈ മൂഢലോകം സത്യമെന്നുവെച്ച് അതിനെ ഉപാസിക്കുന്നവർ അന്ധകാരത്തിലാഴുന്നു. ഇതിൽത്തന്നെ വർത്തിച്ച്, ഇതിൽക്കവിഞ്ഞു നൻമയേറിയതുണ്ടെന്നേ അറിയാത്തവർ കൂടുതൽ അന്ധകാരത്തിലാഴുന്നു.[2]

പ്രകൃതിരഹസ്യമറിയുമ്പോൾ പ്രകൃതിസാഹായ്യത്താൽ പ്രകൃതിക്കപ്പുറത്തുള്ളതറിഞ്ഞു മൃത്യുവിനെ കടക്കുന്നു. പ്രകൃതിക്കപ്പുറമുള്ളതിൻെറ സാഹായ്യത്താൽ നിത്യാനന്ദത്തെയും അനുഭവിക്കുന്നു.[3]

''അല്ലയോ സൂര്യദേവ! അവിടുന്നു സുവർണ്ണമണ്ഡലംകൊണ്ടു സത്യത്തെ മൂടിയിരിക്കുന്നു. അങ്ങയിലുള്ള ആ സത്യത്തെ എനിക്കു കാൺമാൻവേണ്ടി ആ മൂടിയെ നീക്കേണമേ! അവിടുത്തെ സത്യത്തെ ഞാൻ അറിഞ്ഞിരിക്കുന്നു: അങ്ങയുടെ രശ്മികളുടെ യാഥാർത്ഥ്യവും മഹിമയും ഞാൻ അറിഞ്ഞിരിക്കുന്നു. അങ്ങയിൽ പ്രകാശിക്കുന്നതെന്തെന്നും ഞാൻ കണ്ടിരിക്കുന്നു. അങ്ങയുടെ സത്യം ഞാൻ ദർശിക്കുന്നു. അതിൽ ഉള്ളതുതന്നെ എന്നിലും: ഞാൻ അവൻതന്നെ: സോഽഹം.''[4]

1 സ പര്യഗാച്ഛുക്രമകായമവ്രണമസ്നാവിരം ശുദ്ധമപാപവിദ്ധം
കവിർമനീഷീ പരിഭൂഃ സ്വയംഭൂ-
ര്യാഥാതഥ്യതോഽർഥാൻ വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ. (ഈ.8)

2 അന്ധം തമഃ പ്രവിശന്തി യേഽസംഭൂതിമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാം രതാഃ. (ഈ.12)

3 സംഭൂതിം ച വിനാശം ച യസ്തദ്വേദോഭയം സഹ
വിനാശേന മൃത്യും തീർത്വാ സംഭൂത്യാമൃതമശ്നുതേ. (ഈ.14)

4 ഹിരൺമയേന പാത്രേണ സത്യസ്യാപിഹിതം മുഖം
തത് ത്വം പുഷന്നപാവൃണു സത്യധർമ്മായ ദൃഷ്ടയേ.
തേജോ യത്തേ കല്യാണതമം തത്തേ പശ്യാമി
യോഽസാവസൗ പുരുഷഃ സോഽഹമസ്മി. (ഈ. 15, 16)

## അധ്യായം 11

## സാക്ഷാൽക്കാരം

(ലണ്ടൻ പ്രസംഗം, ഒക്ടോബർ 29, 1896)

ഇന്നു കഠോപനിഷത്തിൽനിന്ന് ഒരു ഭാഗം വായിച്ചുതരാം. അത് ഉപനിഷത്തുകളിൽവെച്ച് അത്യന്തം ലളിതവും ഏറ്റവും കാവ്യഭംഗി കൂടിയതുമാണ്. അത് 'മൃത്യുരഹസ്യം' എന്ന പേരിൽ എഡ്വിൻ ആർനോൾഡ് തർജ്ജമ ചെയ്തിട്ടുള്ളത് നിങ്ങളിൽ ചിലർ വായിച്ചിരിക്കാം. ലോകത്തിൻെറ ഉല്പത്തിയെന്ത്? ജഗത്സൃഷ്ടിയെങ്ങനെ? എന്നു തുടങ്ങിയ പ്രശ്നത്തിനു തൃപ്തികരമായ സമാധാനം ബാഹ്യലോകത്തിൽനിന്നു ലഭിപ്പാൻ കഴിഞ്ഞില്ലെന്നും അപ്പോൾ അന്വേഷണം അന്തർമുഖമായെന്നും കഴിഞ്ഞ പ്രസംഗത്തിൽ കണ്ടുവല്ലോ. ഈ ഉപനിഷത്ത് ആ സൂചനയിൻമേൽ മനഃശാസ്ത്രപരമായി പിടിച്ചു മനുഷ്യൻെറ അന്തഃസ്വഭാവത്തിൻമേൽ അന്വേഷണം തുടരുന്നു. ആദ്യത്തെ പ്രശ്നം ഈ ബാഹ്യലോകം ആർ സൃഷ്ടിച്ചു, ഇതെങ്ങനെയുണ്ടായി എന്നായിരുന്നു. ഇപ്പോഴത്തേതാകട്ടെ, മനുഷ്യൻ ജീവിച്ചിരിപ്പാനും കർമ്മം ചെയ്വാനും ശക്തിയുണ്ടാക്കുന്നതായി മനുഷ്യനിലെന്താണുള്ളത്, മരണാനന്തരം മനുഷ്യൻെറ സ്ഥിതിയെന്ത് എന്നാണ്. ആദ്യതത്ത്വജ്ഞൻമാർ ഭൗതികപദാർത്ഥങ്ങളെ പരീക്ഷിച്ച് അതുവഴിക്ക് തത്ത്വം കണ്ടെത്തുവാൻ ശ്രമിച്ചു. അവർക്കു പരമാവധിയിൽ കിട്ടിയ സമാധാനം ഒരു സഗുണനായ ജഗന്നിയന്താവായിരുന്നു: അതായത്, അത്യന്തം മഹാനായ ഒരു മനുഷ്യൻ. എന്തെല്ലാമായാലും ഫലത്തിൽ ഒരു മനുഷ്യൻതന്നെ. അതുകൊണ്ട് അതു പൂർണ്ണതത്ത്വമായിരിപ്പാൻ വയ്യ. പക്ഷേ തത്ത്വാംശമായി എന്നു വരാം. മനുഷ്യരുടെ നിലയിലാണ് നാം ജഗത്തിനെ വീക്ഷിക്കുന്നത്. ആ നിലയിൽ ജഗത്തിനു നാം കാണുന്ന മാനുഷികസമാധാനമത്രേ നമ്മുടെ ഈശ്വരൻ.

പശുവിനു മതമുണ്ടായി, അതു തത്ത്വാന്വേഷണം തുടങ്ങിയെന്നു വിചാരിക്കുക. അതിൻെറ ജഗത്തു പശുമയമായിരിക്കും. അതിൻെറ തത്ത്വദർശനം പശുവിനു പറ്റിയതാവും. അതിനും നാം കാണുന്ന ഈശ്വരനെ കാണുക സാദ്ധ്യമല്ല. പൂച്ചകൾ തത്ത്വജ്ഞാനികളാകുന്നെന്നു വിചാരിക്കുക. അവരുടെ ജഗത്തും അവരുടെ ദർശനങ്ങളും പൂച്ചകൾക്കു ചേർന്ന വിധവും, അവരുടെ ജഗന്നിയന്താവ് ഒരു പൂച്ചയുമായിരിക്കും. അതുപോലെ നമുക്കും ജഗത്തിനെപ്പറ്റിയുണ്ടാവുന്ന സമാധാനം ജഗത്തിൻെറ പൂർണ്ണതത്ത്വമാവില്ല. ജഗത്തിനെപ്പറ്റി നമ്മുടെ ഭാവനതന്നെയും അതിൽ മുഴുവൻ വ്യാപിക്കുന്നില്ല. അതുകൊണ്ട് ഈ കാര്യത്തിൽ മനുഷ്യനുണ്ടാകാവുന്ന സ്വാർത്ഥൈകമായ ആ നില ശരിയാണെന്നു സമ്മതിക്കുക വലിയ തെറ്റാവും.

ജഗത്കാര്യത്തെപ്പറ്റി നമുക്കു പുറമെനിന്നു കിട്ടുന്ന സമാധാനത്തിൽ ഈയൊരു വൈഷമ്യമുണ്ട്. ഒന്നാമത് നാം കാണുന്ന ജഗത്തു നമ്മുടെ മാത്രം ജഗത്താണ്: അതായത് സത്തയെപ്പറ്റിയുള്ള നമ്മുടെ ദർശനം. ആ സത്ത നമുക്ക് ഇന്ദ്രിയങ്ങൾ വഴിയായി ഗ്രഹിക്കുക സാദ്ധ്യമല്ല. അതു നമുക്കു ഗ്രാഹ്യമല്ല. അഞ്ചിന്ദ്രിയങ്ങളുള്ള ജീവികളുടെ നിലയിൽനിന്നേ നമുക്കു ജഗത്തിനെപ്പറ്റി അറിവാകുന്നുള്ളു. നമുക്കു മറ്റൊരിന്ദ്രിയം ഉണ്ടായെന്നു വിചാരിക്കുക അപ്പോൾ ജഗത്തിന്റെ നില മുഴുവൻ മാറിക്കാണാം. അയസ്കാന്തശക്തിയുള്ള ഒരിന്ദ്രിയം നമുക്കുണ്ടായാൽ, നാമിപ്പോൾ അറിയാത്തതും അറിവാൻ കഴിയാത്തതുമായ ലക്ഷോപലക്ഷം ശക്തികൾ അപ്പോൾ അറിഞ്ഞെന്നുവരാം. നമുക്കുള്ള ഇന്ദ്രിയങ്ങൾ പരിമിതങ്ങളാണ്, വളരെ പരിമിതങ്ങൾ. അവയുടെ ചുരുങ്ങിയ പരിധിക്കുള്ളിലാണ് നമ്മുടെ ജഗത്ത്. ആ ജഗത്തിനുള്ള സമാധാനമാണ് നമ്മുടെ ഈശ്വരൻ. അതുകൊണ്ട് അതു ജഗത്തിന്റെ പൂർണ്ണസമാധാനമാവാൻ വയ്യ. അതുകൊണ്ട് തൃപ്തനാവാനും മനുഷ്യനു വയ്യ. മനുഷ്യൻ വിചാരശീലനായതുകൊണ്ട് സർവ്വജഗത്‌വ്യാപകമായ ഒരു സമാധാനം തേടുന്നു. മനുഷ്യരും ഈശ്വരനും സർവ്വവിധജീവികളും ഉൾപ്പെടുന്ന ഒരു ജഗത്തിനെ ഗ്രഹിപ്പാനും സർവ്വകാര്യങ്ങൾക്കും സമാധാനം തരുന്ന തത്ത്വം കണ്ടെത്തുവാനും മനുഷ്യൻ സ്വയമാഗ്രഹിക്കുന്നു.

ഒന്നാമതായി വേണ്ടത്, സർവ്വജഗത്തുക്കളേയും ഉൾപ്പെടുത്തുന്ന ഒരു ജഗത്തിനെ കാണുകയാണ്. അതു നമുക്ക് ഇന്ദ്രിയഗ്രാഹ്യമായാലും അല്ലെങ്കിലും, ഏതൊരു വസ്തു സത്തയുടെ നാനാവസ്ഥകളിലും അനുസ്യൂതമായി വർത്തിക്കേണമോ, അതു കണ്ടെത്തുകയാണ്. താണതോ ഉയർന്നതോ ആയ ലോകങ്ങൾക്കെല്ലാം പൊതുവായിട്ടുള്ളതാണെന്ന് അറിയാറാകുന്ന ഒരു വസ്തു കണ്ടെത്തിയാൽ നമ്മുടെ കാര്യത്തിനു സമാധാനമാകും. ഉള്ളതിനെല്ലാം ഏകാസ്പദമായി ഒരു വസ്തുവുണ്ടെന്നു വെറും യുക്തികൊണ്ടുതന്നെ മനസ്സിലാക്കുവാൻ സാധിക്കുന്ന പക്ഷം നമ്മുടെ പ്രശ്നം ഒരുവിധം സമാധാനിക്കുന്ന ഘട്ടത്തിലെത്തും. എന്നാൽ ആ സമാധാനം നാമിപ്പോൾ കാണുന്നതും അറിയുന്നതുമായ ലോകം വഴിക്കു മാത്രമാവാൻ വയ്യ. അതു വിശ്വത്തിന്റെ ഏകദേശദർശനംമാത്രമാണല്ലോ.

അതുകൊണ്ട് അധികം ആഴത്തിൽ കടന്നുനോക്കുകയേ സമാധാനത്തിനു വഴിയാകൂ. കേന്ദ്രത്തിൽനിന്ന് അകന്നുപോകുംതോറും വ്യത്യാസങ്ങളും വൈവിധ്യങ്ങളും അധികം പ്രത്യക്ഷമാകുമെന്നും കേന്ദ്രത്തിലേക്കയ്ക്കടുക്കുന്തോറും ഐക്യത്തോട് അടുത്തതായി കാണുന്നുവെന്നും പുരാതനതത്ത്വജ്ഞൻമാർ കണ്ടെത്തിയിരുന്നു. നാം ഒരു വൃത്തത്തിന്റെ കേന്ദ്രത്തിലേക്കടുക്കുന്തോറും, ആരങ്ങളെല്ലാം ഒന്നിക്കുന്ന പൊതുസ്ഥാനത്തേക്ക് ഏറെയേറെ അടുത്തുചെല്ലുന്നു. കേന്ദ്രത്തിൽ നിന്ന് അകന്നുപോകുന്തോറും നമ്മുടെ ആരം മറ്റ്

ആരങ്ങളിൽനിന്ന് ഏറെയേറെ അകന്നുംപോകുന്നു. ബാഹ്യലോകം ജഗത്കേന്ദ്രത്തിൽനിന്നു വളരെ അകന്നാണ്. അതുകൊണ്ട് അതിൽ ജഗത്കാര്യങ്ങളെല്ലാം സമ്മേളിക്കുന്ന ഒരു പൊതുസ്ഥാനമില്ല. ഈ ബാഹ്യലോകം പ്രപഞ്ചത്തിൻെറ ഒരംശംമാത്രമാണെന്നു പറയാം. അംശങ്ങൾ പലതും വേറെയുമുണ്ട്: മനോമയം, ധർമ്മമയം, വിജ്ഞാനമയം മുതലായ പല ഭൂമികകളുണ്ട്. അവയിലൊന്നെടുത്ത് അതുവഴിക്ക് മുഴുവൻ വിശ്വത്തിൻെറയും സമാധാനം കണ്ടെത്തുക അസാദ്ധ്യംതന്നെ. അതുകൊണ്ട് ആദ്യമായി പ്രപഞ്ചത്തിലെ നാനാഭൂമികകളുടെയും ഉദ്ഗമസ്ഥാനംപോലെയുള്ള ഒരു കേന്ദ്രം എവിടെയെങ്കിലും കണ്ടെത്തണം. അതിൽനിന്ന് ഒരു സമാധാനം കാണുകയും വേണം. അതാണ് കാര്യം. ആ കേന്ദ്രമെവിടെ? അതു നമ്മുടെ ഉള്ളിൽ, മനുഷ്യഹൃദയാന്തർഭാഗത്താണ് എന്നു പുരാതനമഹർഷിമാർ അധികമധികം ആഴത്തിൽ ചെന്നു തിരഞ്ഞു കണ്ടുപിടിച്ചു. എല്ലാ ഭൂമികകളും അങ്ങോട്ട് അണഞ്ഞുചെല്ലുന്നു. സർവ്വത്തിൻെറയും കേന്ദ്രം അതാണ്. അവിടെ നിന്നാലേ സർവ്വസമാനമായ സമാധാനം ലഭിക്കൂ.[1] അതുകൊണ്ട് 'ഈ ലോകം ആരുണ്ടാക്കി' എന്ന ചോദ്യം തത്ത്വജ്ഞാനികൾക്ക് ചേർന്നതല്ല. അതിൻെറ സമാധാനംകൊണ്ടുമാത്രം കാര്യമാകയുമില്ല.

കഠോപനിഷത്തിൻെറ ഭാഷ അലങ്കാരപ്രധാനമാണ്. പണ്ട് ഒരു ധനികൻ ഒരു യാഗം നടത്തി. അതിൽ തനിക്കുള്ള സർവ്വസ്വവും അയാൾ ദാനം ചെയ്യേണ്ടിയിരുന്നു. എന്നാൽ അദ്ദേഹം വളരെ സത്യവാനായിരുന്നില്ല. യാഗം ചെയ്ത് പേരും പെരുമയും സിദ്ധിക്കണമെന്ന് ആഗ്രഹിച്ചിരുന്നുവെങ്കിലും അയാൾ ദാനം ചെയ്തത് തനിക്കുപയോഗമില്ലാത്ത വസ്തുക്കളാണ്: വയസ്സായി, പേറു നിന്ന്, അംഗഭംഗം വന്ന പശുക്കളേയും മറ്റും. അയാൾക്കു നചികേതസ്സെന്ന ഒരു പുത്രനുണ്ടായിരുന്നു. അച്ഛൻ ന്യായമല്ല ചെയ്യുന്നതെന്നും വ്രതത്തിനു ഭംഗം വരുത്തുകയാണെന്നും കുട്ടിക്കു മനസ്സിലായി. എങ്കിലും അച്ഛനോടെന്താണ് പറയേണ്ടതെന്നു രൂപമായില്ല. ഇന്ത്യയിൽ കുട്ടികൾക്ക് അച്ഛനമ്മമാർ പ്രത്യക്ഷദൈവങ്ങളാണ്.[2] കുട്ടി വളരെ ഭക്തിയോടുകൂടി അച്ഛൻെറ അടുത്തു ചെന്ന് വളരെ താഴ്മയോടെ ചോദിച്ചു; ''അച്ഛാ, ഈ യാഗത്തിൽ അച്ഛൻെറ സർവ്വസ്വവും ദാനം ചെയ്യണമല്ലോ: എന്നെ ആർക്കാണ് ദാനം ചെയ്യുക?'' അച്ഛന് ഈ ചോദ്യം

1 ഏകോ വശീ സർവഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേ/നുപശ്യന്തി ധീരാ-
സ്തേഷാം സുഖം ശാശ്വതം നേതരേഷാം. (ക. 5.12)

ഏകനും സർവനിയാമകനും സർവഭൂതാന്തരാത്മാവുമായ യാതൊരു പരമേശ്വരനാണോ ഏകരസമായ ആത്മാവിനെ നാമരൂപങ്ങളിലൂടെ പല മട്ടാക്കിതീർത്തിരിക്കുന്നത്, അവനെ അവനവൻെറ ബുദ്ധിയിൽ നേരിട്ടനുഭവിക്കുന്നത് യാതൊരു വിവേകികളോ അവർക്കു മാത്രമാണ് ശാശ്വതസുഖം, മറ്റുള്ളവർക്കല്ല.

2 മാതൃദേവോ ഭവ പിതൃദേവോ ഭവ. (തൈ. 1.11.2)

വളരെ അനിഷ്ടമായി. ''നീ എന്താ പറയുന്നത്? അച്ഛൻ മകനെ ദാനം ചെയ്യുകയോ!'' എന്നു മറുപടി പറഞ്ഞു. എന്നാൽ കുട്ടി രണ്ടാമതും മൂന്നാമതും ആ ചോദ്യം ചോദിച്ചു. അച്ഛൻ കോപാവിഷ്ട നായി ''നിന്നെ ഞാൻ യമന് ദാനം ചെയ്യുന്നു''[1] എന്നു പറഞ്ഞു. ആ വഴിയെ കുട്ടി യമൻെറ അടുക്കലേക്കു ചെന്നു എന്നാണ് കഥയിൽ പറയുന്നത്. ആദ്യം മരിച്ച മനുഷ്യനത്രേ യമൻ. അദ്ദേഹം സ്വർഗ്ഗ ത്തിൽ ചെന്ന് പിതൃക്കളുടെ പതിയായി. സജ്ജനങ്ങൾ മരണാന ന്തരം യമലോകത്തു ചെന്നു വളരെക്കാലം യമനോടുകൂടെ വസി ക്കും. യമൻ, ആ പേർ സൂചിപ്പിക്കുംപോലെ നിർമ്മലനും വിശിഷ്ടനും സദാചാരപരനുമാണ്. കുട്ടി യമലോകത്തെത്തി. ദേവൻമാരും ചിലപ്പോൾ സ്വസ്ഥാനങ്ങളിലില്ലാതിരിക്കും. ഈ കുട്ടിക്കു മൂന്നു നാൾ അവി ടെ കാത്തിരിക്കേണ്ടിവന്നു. മൂന്നുനാൾ കഴിഞ്ഞ് യമൻ തിരിച്ചെത്തി.

കുട്ടിയെക്കണ്ട് യമൻ പറഞ്ഞു; ''അല്ലയോ വിദ്വൻ! പൂജാർഹനും അതിഥിയുമായ അങ്ങ് ഇവിടെ വന്നു മൂന്നു ദിവസമായി ഭക്ഷണം കൂടാതിരിക്കുന്നുവല്ലോ! ബ്രാഹ്മണനായ അങ്ങയ്ക്ക് നമസ്കാരം! എനിക്കു സ്വസ്തി ഭവിക്കട്ടെ. ഞാൻ ഇവിടെയുണ്ടായിരുന്നില്ലല്ലോ എന്നു വ്യസനിക്കുന്നു. അതിനു പരിഹാരമായി ദിവസത്തിനൊന്നു വെച്ചു മൂന്നു വരം വരിച്ചുകൊൾക.''[2] കുട്ടി പറഞ്ഞു; ''അച്ഛന് എൻെറ പേരിലുണ്ടായ കോപം ശമിക്കണം. ഞാൻ മടങ്ങിച്ചെന്നാൽ എന്നെ കണ്ടറിഞ്ഞ് എന്നോടു വാൽസല്യമുണ്ടാകയും വേണം. ഇതാണ് ഞാൻ ആദ്യം വരിക്കുന്ന വരം.''[3] യമൻ അതു പൂർണ്ണ മായനുവദിച്ചു. സ്വർഗ്ഗപ്രാപകമായ ഒരു യാഗത്തെക്കുറിച്ചറിയണമെന്ന തായിരുന്നു രണ്ടാം വരം.[4] വേദങ്ങളിലെ സംഹിതാഭാഗങ്ങളിൽ ആദ്യ മായി കാണുന്ന ഭാവന സ്വർഗ്ഗത്തെപ്പറ്റിമാത്രമാണ്: അവിടെ ദിവ്യശരീ

1 സ ഹോവാച പിതരം തത കസ്മൈ മാം ദാസ്യസീതി:
ദ്വിതീയം തൃതീയം: തം ഹോവാച മൃത്യവേ ത്വാ ദദാമീതി. (ക.1.4)

2 തിസ്രോ രാത്രീര്യദവാൽസീർഗൃഹേ മേfനശ്നൻ ബ്രഹ്മന്നതിഥിർന്നമസ്യഃ
നമസ്തേ fസ്തു ബ്രഹ്മൻ സ്വസ്തി മേfസ്തു തസ്മാത് പ്രതി ത്രീൻ വരാൻ
വൃണീഷ്വ. (1.9)

3 ശാതസങ്കല്പഃ സുമനാ യഥാ സ്യാദ്വീതമന്യുർഗൗതമോ മാഭി മൃത്യോ
ത്വത്പ്രസൃഷ്ടം മാഭിവദേത് പ്രതീത ഏതത്ത്രയാണാം പ്രഥമം വരം വൃണേ.
(1.10)

4 സ്വർഗേ ലോകേ ന ഭയം കിഞ്ചനാസ്തി
ന തത്ര ത്വം ന ജരയാ ബിഭേതി
ഉഭേ തീർത്വാfശനായാപിപാസേ
ശോകാതിഗോ മോദതേ സ്വർഗലോകേ.
സ ത്വമഗ്നിം സ്വർഗ്യമധ്യേഷി മൃത്യോ
പ്രബ്രൂഹി തം ശ്രദ്ധാനായ മഹ്യം
സ്വർഗലോകാ അമൃതത്വം ഭജന്ത
ഏതദ്ദ്വിതീയേന വൃണേ വരേണ. (1.12,13)

രങ്ങളോടുകൂടി പൂർവ്വികൻമാരോടൊന്നിച്ചു സുഖമായിരിക്കുന്നു. പിന്നെ ക്രമത്തിലാണ് മറ്റു ഭാവനകൾ വന്നത്. അതുകളും തൃപ്തികരങ്ങളായിരുന്നില്ല. അതിനെക്കാൾ ഉയർന്ന ഒരവസ്ഥ വേണമെന്നായി. സ്വർഗ്ഗവാസം ഭൂവാസത്തിൽനിന്നു വളരെ വ്യത്യസ്തമാവില്ല. കവിഞ്ഞ പക്ഷം, അത് ഒരു മഹാധനികൻെറ സർവ്വസുഖസമ്പൂർണ്ണമായ ജീവിതമാവാം. ശരീരം അരോഗദൃഢം. മനുഷ്യശരീരത്തേക്കാൾ സൂക്ഷ്മതരമെങ്കിലും ഭൗതികംതന്നെ. ഭൗതികമായ ബാഹ്യലോകം നമ്മുടെ പ്രശ്നത്തിന് ഒരിക്കലും സമാധാനമാവില്ലെന്നു നാം കണ്ടുവല്ലോ. അപ്പോൾ ഒരു സ്വർഗ്ഗംകൊണ്ടും സമാധാനമാകയില്ല. ഈ ലോകത്തിൽനിന്നു കിട്ടാത്ത സമാധാനം ഇതിനെ എത്ര പെരുക്കിയതിൽനിന്നും കിട്ടില്ല. എന്തുകൊണ്ടെന്നാൽ ജഡദ്രവ്യമെന്നത് പ്രപഞ്ചത്തിൻെറ അണുവായ ഒരംശംമാത്രമാണ്. പ്രപഞ്ചത്തിലെ ഏറിയ ഭാഗവും ജഡദ്രവ്യമല്ല.

നോക്കുക; ഏറെക്കുറെ നമ്മുടെ ജീവിതത്തിൽ നിമിഷംതോറും ബാഹ്യമായ ജഡദൃശ്യത്തെക്കാൾ എത്രയേറെ പ്രധാനമാണ് വിചാരവും വികാരവും. ഈ അന്തർല്ലോകം എത്ര മഹത്ത്! അതിൻെറ വ്യാപാരം എത്ര ഗംഭീരം! അതിനോടു താരതമ്യപ്പെടുത്തുമ്പോൾ ബാഹ്യലോകം എത്ര തുച്ഛം! സ്വർഗ്ഗമാണ് പരമപുരുഷാർത്ഥമെന്നു പറയുമ്പോൾ സ്പർശരസരൂപാദികളാണ് പ്രപഞ്ചമാകെ എന്നു സിദ്ധാന്തിക്കേണ്ടിവരും. അതുകൊണ്ട് സ്വർഗ്ഗഭാവന സർവ്വർക്കും തികച്ചും തൃപ്തികരമായില്ല. എങ്കിലും സ്വർഗ്ഗപ്രാപകമായ യാഗത്തെക്കുറിച്ചായിരുന്നു നചികേതസ്സിൻെറ രണ്ടാം വരം. യാഗത്താൽ ദേവകൾ പ്രസാദിച്ച് മനുഷ്യരെ സ്വർഗ്ഗത്തിലേക്കു നയിക്കും എന്നൊരു ഭാവന വേദത്തിലുണ്ട്.

ഒന്നു പുരാതനമെങ്കിൽ പരിശുദ്ധം എന്നൊരവസ്ഥ ഏതു മതത്തിലും കാണാം. ഉദാഹരണം പറയാം ഇന്ത്യയിൽ ഞങ്ങളുടെ പൂർവ്വികൻമാർ ആദ്യം ഭൂർജ്ജപത്രത്തിലാണ് എഴുതിയിരുന്നത്. പിന്നീടവർക്കു കടലാസ്സുണ്ടാക്കുവാനും വശമായി. എങ്കിലും ഭൂർജ്ജപത്രം ഇപ്പോഴും തുലോം പരിശുദ്ധമായി കരുതപ്പെടുന്നു. അവർ ആദ്യകാലത്തുപയോഗിച്ചിരുന്ന വെപ്പുപാത്രങ്ങൾ പരിഷ്കരിച്ചപ്പോൾ പഴയവ പരിശുദ്ധങ്ങളായി. ഈയൊരു ഭാവന ഇന്ത്യയിലെപ്പോലെ മറ്റെങ്ങും നിലനിന്നിട്ടില്ല. രണ്ടു മുട്ടികൾ തമ്മിലുരച്ചു തീയുണ്ടാക്കുക മുതലായി ഒമ്പതോ പത്തോ ആയിരം കൊല്ലം മുമ്പുള്ള സമ്പ്രദായങ്ങൾ ഇന്നും അനുഷ്ഠിച്ചുവരുന്നു. യാഗത്തിൽ മറ്റൊരു രീതിയിലും തീയുണ്ടാക്കിക്കൂടാ. ഏഷ്യയിൽ ആര്യൻമാരുടെ മറ്റേ ശാഖയും അങ്ങനെതന്നെ. അവരുടെ സന്തതികൾ ഇന്നും ഇടിമിന്നലിൽ നിന്നു തീ നേടുവാൻ ആഗ്രഹിക്കുന്നു. അതായിരുന്നു അവരുടെ പഴയ രീതി എന്ന് അതു തെളിയിക്കുന്നു. മറ്റു രീതികൾ ശീലിച്ചാലും പഴയതു പരിശുദ്ധമെന്നു കരുതി കൈവിടുന്നില്ല. ഹീബ്രു ജാതിക്കാരും അങ്ങനെതന്നെ. അവർ മുമ്പ് മൃഗചർമ്മത്തിലാണ് എഴുതി

യിരുന്നത്. ഇപ്പോൾ എഴുത്തു കടലാസ്സിലായെങ്കിലും മൃഗചർമ്മം അവർക്കു തുലോം പരിശുദ്ധമാണ്. എല്ലാ രാജ്യക്കാരും ഇതുപോലെ തന്നെ. പരിശുദ്ധമെന്നോ ദിവ്യമെന്നോ ഇന്നു കരുതുന്ന ഏതനുഷ്ഠാനവും വെറും പുരാതനരീതിയെന്നേ ഉള്ളു. വൈദികയജ്ഞങ്ങളും ഈ ജാതിയിൽപ്പെട്ടവതന്നെ. കാലക്രമത്തിൽ ജീവിതരീതിയും ആശയങ്ങളും പരിഷ്കരിച്ചുവന്നപ്പോഴും പഴയ സമ്പ്രദായങ്ങൾ അവശേഷിച്ചു. അവ കൂടെക്കൂടെ നടത്തിയും വന്നു. അവയ്ക്കു ദിവ്യത്വവും സിദ്ധിച്ചു.

അങ്ങനെ ഈ യാഗാനുഷ്ഠാനത്തെ ഒരു പ്രത്യേക വർഗ്ഗക്കാർ തങ്ങളുടെ തൊഴിലാക്കിവെച്ചു. അവരത്രേ പുരോഹിതൻമാർ. അവർ യാഗത്തെപ്പറ്റി ചിന്തിച്ചു. യാഗം അവരുടെ സർവ്വസ്വമായി. ഹവിർഗന്ധം നുകരുവാൻ ദേവൻമാർ വന്നു. യാഗബലത്താൽ ഏതു ലോകവും നേടമാന്ന് അവർ വിചാരിച്ചു. ചില സവിശേഷരൂപത്തിലുള്ള വേദികളുണ്ടാക്കി, സവിശേഷമന്ത്രങ്ങളുച്ചരിച്ച്, സവിശേഷാഹുതികൾ ചെയ്താൽ ദേവൻമാർ എന്തും നൽകും. അതുകൊണ്ടാണ് ഏതു യാഗം സ്വർഗ്ഗപ്രാപകമാകുമെന്ന് നചികേതസ്സു ചോദിച്ചത്. യമൻ ആ വരവും ഉടനെ ദാനം ചെയ്ത് ആ യാഗത്തിനു മേലാൽ നചികേതസ്സിൻെറ പേരായിരിക്കുമെന്നും അരുളിച്ചെയ്തു.[1]

പിന്നെ വന്നു മൂന്നാം വരം; ഇവിടെ നിന്നാണ് ഉപനിഷത്തു ശരിക്കാരംഭിക്കുന്നത്. കുട്ടി പറഞ്ഞു; ''ഒരാൾ മരിച്ചാലും, ചിലർ പറയുന്നു, ആയാൾ ഉണ്ടെന്ന്: ചിലർ പറയുന്നു ഇല്ലെന്ന്. ഇതൊരു സംശയവിഷയമായിരിക്കുന്നു: ഇതിൻെറ വാസ്തവം അങ്ങ് എനിക്കുപദേശിച്ചുതരണം. ഇതാണ് ഞാൻ വരിക്കുന്നത്.''[2] ഇതു കേട്ട് യമൻ പരിഭ്രമിച്ചു. മറ്റു രണ്ടു വരവും വളരെ സന്തോഷത്തോടുകൂടിയാണ് ദാനം ചെയ്തത്. യമൻ പറഞ്ഞു; ''ഈ വിഷയത്തിൽ പണ്ടു ദേവൻമാരും വിഷമിച്ചിട്ടുണ്ട്. അത്ര സൂക്ഷ്മവും ദുർഗ്രഹവുമാണ് ഈ ധർമ്മം. അതുകൊണ്ട് മറ്റു വല്ല വരവും വാങ്ങിക്കൊൾക: ഇതിൽ എന്നെ മുട്ടിക്കേണ്ട, എന്നെ ഇതിൽനിന്ന് ഒഴിവാക്കൂ.''[3]

---

1 തമബ്രവീത് പ്രീയമാണോ മഹാത്മാ വരാൻ തവേഹാദ്യ ദദാമി ഭൂയഃ
തവൈവ നാമ്നാ ഭവിതായമഗ്നിഃ സൃങ്കാം ചേമാമനേകരൂപാം ഗൃഹാണ.(1.16)

2 യേയം പ്രേതേ വിചികിൽസാ മനുഷ്യേf
സ്തീത്യേകേ നായമസ്തീതി ചൈകേ
ഏതദ്വിദ്യാമനുശിഷ്ടസ്ത്വയാഹം
വരാണാമേഷ വരസ്തൃതീയഃ. (1.20)

3 ദേവൈരത്രാപി വിചികിത്സിതം പുരാ
ന ഹി സുവിജ്ഞേയമണുരേഷ ധർമഃ
അന്യം വരം നചികേതോ വൃണീഷ്വ
മാ മോപരോത്സീരതി മാ സൃജൈനം. (1.21)

എന്നാൽ കുട്ടി ദൃഢനിശ്ചയനായിരുന്നു. ''അങ്ങു പറഞ്ഞതു വാസ്തവം. ദേവൻമാർക്കുപോലും ഈ വിഷയത്തിൽ സംശയമുണ്ടായിരുന്നു: ഇത് എളുപ്പത്തിൽ അറിയാവുന്നതല്ല, അങ്ങയെപ്പോലെ ഒരുപദേഷ്ടാവിനെ വേറെ ലഭിപ്പാനില്ല. എന്നിരിക്കെ ഇതിൽക്കവിഞ്ഞൊന്നു വരിപ്പാനുമില്ല.''[1] എന്ന് ആ കുട്ടി മറുപടി പറഞ്ഞു.

യമൻ പറഞ്ഞു; ''ദീർഘായുസ്സുകളായ പുത്രൻമാരെയും പൗത്രൻമാരെയും വരിച്ചുകൊള്ളുക. അനേകം പശുക്കളെ, ഗജങ്ങളെ, അശ്വങ്ങളെ, നിരവധി സുവർണ്ണത്തെ വരിച്ചുകൊള്ളുക. ലോകസാമ്രാജ്യവും സ്വേച്ഛാമരണവും വരിച്ചുകൊള്ളുക. ഈ വിധം ഏതു വരമെങ്കിലും, എത്രയെങ്കിലും ധനവും എത്രയെങ്കിലും ആയുസ്സും, വരിച്ചുകൊള്ളുക. നചികേതസ്സേ, വിശാലമായ ഭൂമിയിൽ നീ ഏകച്ഛത്രാധിപതിയാവുക. നിനക്കു സർവ്വസുഖാനുഭവങ്ങളും ഞാൻ നൽകാം. മനുഷ്യലോകത്തിൽ ദുർല്ലഭമായ സുഖങ്ങൾ ചോദിച്ചോളു. ദിവ്യരഥങ്ങളിൽ സഞ്ചരിച്ച് ദിവ്യഗീതം പാടുന്ന ദിവ്യസുന്ദരികളെ മനുഷ്യലോകത്തിൽ ആർക്കും കിട്ടില്ല: അവരെയും നിനക്കു ഞാൻ തരാം. അവർ നിന്നെ പരിചരിക്കും. നചികേതസ്സേ, മരണാനന്തരമുള്ള കാര്യത്തെപ്പറ്റിമാത്രം നീ എന്നോടു തിരക്കരുതേ.''[2]

നചികേതസ്സു പറഞ്ഞു; ''മൃത്യുദേവ! അവയെല്ലാം ക്ഷണികങ്ങൾ, ഇന്ദ്രിയങ്ങൾ, ഇന്ദ്രിയശക്തിയെ ജീർണ്ണിപ്പിക്കുന്നവ! അതിദീർഘമായ ജീവിതംപോലും അത്യല്പം. ആനകളും കുതിരകളും ആട്ടങ്ങളും പാട്ടുകളും അങ്ങേയ്ക്കുതന്നെ ഇരിക്കട്ടെ. ധനംകൊണ്ട് മനുഷ്യനെ തൃപ്തിപ്പെടുത്താൻ വയ്യ. അങ്ങയെ ദർശിക്കുമ്പോൾ ധനം താനെ

---

1 ദേവൈരത്രാപി വിചികിൽസിതം കില
ത്വം ച മൃത്യോ യന്ന സുജ്ഞേയമാത്ഥ
വക്താ ചാസ്യ ത്വാദൃഗന്യോ ന ലഭ്യോ
നാന്യോ വരസ്തുല്യ ഏതസ്യ കശ്ചിത്. (1.22)

2 ശതായുഷഃ പുത്രപൗത്രാൻ വൃണിഷ്വ
ബഹൂൻ പശൂൻ ഹസ്തിഹിരണ്യമശ്വാൻ
ഭൂമേർമഹദായതനം വൃണീഷ്വ
സ്വയം ച ജീവ ശരദോ യാവദിച്ഛസി.
ഏതത്തുല്യം യദി മന്യസേ വരം
വൃണീഷ്വ വിത്തം ചിരജീവികാം ച
മഹാഭൂമൗ നചികേതസ്ത്വമേധി
കാമാനാം ത്വാ കാമഭാജം കരോമി.
യേ യേ കാമാ ദുർലഭാ മർത്ത്യലോകേ
സർവാൻ കാമാംശ്ഛന്ദതഃ പ്രാർഥയസ്വ
ഇമാ രാമാഃ സരഥാഃ സതൂര്യാ
ന ഹീദൃശാ ലംഭനീയാ മനുഷ്യൈഃ
ആഭിർമത്പ്രത്താഭിഃ പരിചാരയസ്വ
നചികേതോ മരണം മാനുപ്രാക്ഷീഃ. (1.23–25)

വഴുതിപ്പോകുന്നു. അങ്ങയുടെ ഇച്ഛയാണ് മനുഷ്യരുടെ ജീവിതകാലം. അതുകൊണ്ട് ഞാൻ ചോദിച്ച വരംതന്നെയാണ് ഞാൻ വരിക്കുന്നത്.''1

ഈ പ്രത്യുത്തരം കേട്ട് യമൻ വളരെ സന്തോഷിച്ചു. യമൻ പറഞ്ഞു; ''ശ്രേയസ്സൊന്നു വേറെ, പ്രേയസ്സൊന്നു (ഇന്ദ്രിയസുഖാനുഭവം) വേറെ. രണ്ടിൻെറയും ഫലങ്ങളും വെവ്വേറെ. ഇവ രണ്ടും മനുഷ്യൻെറ കൈക്കൽ വരും. അതിൽ ശ്രേയസ്സിനെ വരിക്കുന്നവർ സിദ്ധനാകും. പ്രേയസ്സിനെ വരിക്കുന്നവനു ലക്ഷ്യം നഷ്ടമാകും. വിവേകമുള്ളവൻ രണ്ടിനേയും പരീക്ഷിച്ചു തിരിച്ചറിയും: ശ്രേയസ്സാണ് മേത്തരം എന്നു കണ്ട് അതിനെ സ്വീകരിക്കും. മന്ദബുദ്ധിയാകട്ടെ ഇന്ദ്രിയസുഖം മീതെയെന്ന് വെച്ച് അതിൽ ആസക്തനാകും. അല്ലയോ നചികേതസ്സേ, നീ ആലോചിച്ച് താൽക്കാലികസുഖങ്ങൾ മാത്രമായവയെ ബുദ്ധിപൂർവ്വം ഉപേക്ഷിച്ചു.''[2] ഇങ്ങനെ പറഞ്ഞ് യമൻ ഉപദേശമാരംഭിച്ചു.

ഇവിടെ നമുക്ക് വൈരാഗ്യത്തേയും വൈദികധർമ്മത്തെയും സംബന്ധിച്ച ഭാവനയുടെ വികാസം കാണാം. ഇന്ദ്രിയസുഖങ്ങൾ അനുഭവിപ്പാനുള്ള ആഗ്രഹം തീരെ നശിച്ചല്ലാതെ മനുഷ്യനു തത്ത്വപ്രകാശമുണ്ടാവില്ലെന്ന് ഇവിടെ വെളിവാകുന്നു.[3] ഇന്ദ്രിയാഭിലാഷങ്ങൾ വൃഥാ ബഹളംകൂട്ടി നമ്മെ ക്ഷുദ്രങ്ങളായ വർണ്ണരസസ്പർശസുഖങ്ങളുടെയും

1 ശ്വോഭാവാ മർത്ത്യസ്യ യദന്തകൈതത്
സർവ്വേന്ദ്രിയാണാം ജരയന്തി തേജഃ
അപി സർവം ജീവിതമല്പമേവ
തവൈവ വാഹാസ്തവ നൃത്യഗീതേ.
ന വിത്തേന തർപണീയോ മനുഷ്യോ
ലപ്സ്യാമഹേ വിത്തമദ്രാക്ഷ്മ ചേത് ത്വാ
ജീവിഷ്യാമോ യാവദീശിഷ്യസി ത്വം
വരസ്തു മേ വരണീയഃ സ ഏവ. (1.26.27)

2 അന്യച്ഛ്രേയോഽന്യദുതൈവ പ്രേയസ്–
തേ ഉഭേ നാനാർഥേ പുരുഷം സിനീതഃ
തയോഃ ശ്രേയ ആദദാനസ്യ സാധു ഭവതി
ഹീയതേഽർഥാദ് യ ഉ പ്രേയോ വൃണീതേ.
ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത–
സ്തൗ സംപരീത്യ വിവിനക്തി ധീരഃ
ശ്രേയോ ഹി ധീരോഽഭി പ്രേയസോ വൃണീതേ
പ്രേയോ മന്ദോ യോഗക്ഷേമാദ് വൃണീതേ.
സ ത്വം പ്രിയാൻ പ്രിയരൂപാംശ്ച കാമാൻ
അഭിധ്യായൻ നചികേതോഽത്യസ്രാക്ഷീഃ
(നൈതാം സൃങ്കാം വിത്തമയീമവാപ്തോ
യസ്യാം മജ്ജന്തി ബഹവോ മനുഷ്യാഃ.) (2 1–3)

3 ഇതു മൃത്യുതന്നെ നചികേതസ്സിനെ മേലിൽ പഠിപ്പിക്കുന്നുണ്ട്;
യദാ സർവേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (6.14)

ബാഹ്യങ്ങളായ സർവ്വപദാർത്ഥങ്ങളുടെയും അടിമകളാക്കി പുറത്തേക്കു വലിച്ചിഴച്ചുകൊണ്ടിരിക്കെ, നാം എന്തു നടിച്ചാലും നമ്മുടെ ഹൃദയത്തിൽ തത്ത്വം എങ്ങനെ പ്രകാശിക്കും?

യമൻ പറയുന്നു; ''ധനംതന്നെ മീതെ എന്നു ഭ്രമിച്ചുഴലുന്ന മൂഢബുദ്ധിക്കു പാരത്രികബോധമുണ്ടാവില്ല. ഈ ലോകംതന്നെ സത്യം, പരലോകമില്ല എന്നു വിചാരിക്കുന്നവൻ പിന്നെയും പിന്നെയും എൻെറ പിടിയിൽ പെടുന്നു.''[1] ''ഇതു ധരിപ്പാൻ വളരെ പ്രയാസം. ഇടവിടാതെ കേട്ടുകൊണ്ടിരുന്നിട്ടും ഇതു പലർക്കും മനസ്സിലാകുന്നില്ല. എന്തുകൊണ്ടെന്നാൽ ഇതു പറയുന്നവൻ അസാമാന്യനായിരിക്കണം. കേൾക്കുന്നവനും ആവിധമിരിക്കണം. വൃഥാവാദങ്ങളെക്കൊണ്ട് ബുദ്ധി കലങ്ങാതിരിക്കയും വേണം. ഇതു തർക്കവിഷയമല്ല, വാസ്തവകാര്യമാണ്.''[2] വിശ്വാസമുണ്ടായിരിക്കണമെന്ന് എല്ലാ മതങ്ങളും സിദ്ധാന്തിക്കുന്നതു നാം കേട്ടിട്ടുണ്ട്. ചോദ്യം ചോദിക്കാതെ വിശ്വസിച്ചുകൊള്ളണമെന്നു നമ്മോട് ഉപദേശിച്ചിട്ടുണ്ട് കണ്ണുമൂടി വിശ്വസിക്കണം എന്നത് ആക്ഷേപാർഹംതന്നെ, സംശയമില്ല. എന്നാൽ അതിൽ ഒരു തത്ത്വം കിടപ്പുണ്ടെന്നു സൂക്ഷ്മം നോക്കിയാലറിയാം. അതു വാസ്തവത്തിൽ എന്താണെന്നാണ് നാം ഉപനിഷത്തിൽ വായിക്കുന്നത്. വെറും തർക്കംകൊണ്ടു മനസ്സിനെ കലക്കരുത്. തർക്കം ഈശ്വരജ്ഞാനത്തിനു സഹായിക്കില്ല. അതു തർക്കവിഷയമല്ല: വസ്തുദർശനമാണ്. വാദവും തർക്കവുമെല്ലാം നമുക്കുള്ള ചില വിഷയജ്ഞാനങ്ങളെ ആസ്പദിച്ചിരിക്കുന്നു. മുമ്പനുഭവപ്പെട്ടിട്ടുള്ള ചില വിഷയങ്ങളെ തമ്മിൽ താരതമ്യപ്പെടുത്തുന്ന പദ്ധതിയാണ് തർക്കം. അങ്ങനെയൊരനുഭവജ്ഞാനം മുമ്പേ ഇല്ലെങ്കിൽ തർക്കത്തിനു വകയില്ല. ഈ സംഗതി ബാഹ്യലോകത്തെസ്സംബന്ധിച്ചു ശരിയാണെങ്കിൽ, എന്തുകൊണ്ട് ആന്തരലോകത്തെസ്സംബന്ധിച്ചും ശരിയല്ല?[3]

രസതന്ത്രജ്ഞൻ ചില ദ്രവ്യങ്ങളെ കൂട്ടിക്കലർത്തി ചില കാര്യങ്ങൾ ഉണ്ടാക്കുന്നു. അതു നാം കണ്ടറിയുന്ന വാസ്തവമാണ്. അതിനെ അടിസ്ഥാനമാക്കിയാണ് പിന്നെ രസതന്ത്രവിഷയകമായ വാദങ്ങളു

1 ന സാംപരായഃ പ്രതിഭാതി ബാലം പ്രമാദ്യന്തം വിത്തമോഹേന മൂഢം
അയം ലോകോ നാസ്തി പര ഇതി മാനീ പുനഃ പുനർവശമാപദ്യതേ മേ. (2.6)

2 ശ്രവണായാപി ബഹുഭിർയോ ന ലഭ്യോ
ശൃണ്വന്തോഽപി ബഹവോ യം ന വിദ്യുഃ
ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ–
ഽഽശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ.
നൈഷാ തർക്കേണ മതിരാപനേയാ
പ്രോക്താന്യേനൈവ സുജ്ഞാനായ പ്രേഷ്ഠ! (2. 7,9)

3 നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോഽന്യത്ര കാമം തദുപലഭ്യതേ. (6.12)

ണ്ടാകുന്നത്. പ്രകൃതിശാസ്ത്രജ്ഞരും മറ്റേതു ശാസ്ത്രജ്ഞരും അതേ വിധം ചെയ്യുന്നു. ഏതുവിധം ജ്ഞാനവും നമ്മുടെ വിഷയാനുഭവ ത്തെ ആസ്പദിച്ചിരിക്കുന്നു. അതിനെ ആശ്രയിച്ചേ നമ്മുടെ വാദവും നിൽക്കൂ. എന്നിട്ടും, മതകാര്യങ്ങളിൽ അങ്ങനെ ഒരനുഭവമുണ്ടാവാൻ വഴിയില്ലെന്നും, വെറും വാദങ്ങൾകൊണ്ടേ മതജ്ഞാനം ഉണ്ടാകൂ എന്നുമാണ് അധികപക്ഷം ജനങ്ങളും വിശ്വസിക്കുന്നത് – പ്രത്യേകിച്ച് ഈ കാലത്ത്. എന്തൊരാശ്ചര്യം! അതുകൊണ്ടാണ് വാദിച്ചു മനസ്സു കലക്കേണ്ട എന്നുപദേശിച്ചിരിക്കുന്നത്. മതം അനുഭവിച്ചറിയേണ്ട വാസ്തവമാണ്, വാദവിഷയമല്ല. നമ്മുടെ ആത്മാവിനെ പരീക്ഷിച്ച് അതിൽ എന്താണുള്ളതെന്ന് കാണണം. അതു മനസ്സിലാക്കണം, മനസ്സിലാക്കിയതു സാക്ഷാൽക്കരിക്കണം. അതാണ് മതം. വാക്ക് എത്ര ചെലവാക്കിയാലും മതമാവില്ല. ഈശ്വരൻ ഉണ്ടെന്ന് എങ്ങനെ വാദിക്കാമോ ഇങ്ങനെ ഈശ്വരൻ ഇല്ലെന്നും വാദിക്കാം. വാദംകൊണ്ട് ഈശ്വരൻ ഉണ്ടെന്നോ ഇല്ലെന്നോ സ്ഥാപിക്കാൻ കഴിയില്ല. ഈശ്വര നുണ്ടെങ്കിൽ നമ്മുടെ ഹൃദയത്തിലുണ്ട്. അതു നാം കണ്ടിട്ടുണ്ടോ? ഈ ലോകം ഉള്ളതോ ഇല്ലാത്തതോ എന്ന തർക്കം ഇനിയും തീർ ച്ചപ്പെട്ടിട്ടില്ല. ഇതു സത്യമാണെന്നും, അല്ല വെറും ഭാവനയാണെന്നു മുള്ള തർക്കത്തിന്നറുതിയില്ല. എന്നാൽ ലോകം നടന്നുവരുന്നു. അതു വാസ്തവമാണെന്നു നമുക്കറിയാം. നാം വാക്കുകൾക്ക് അർത്ഥം മാറ്റുന്നതേയുള്ളു. ജീവിതത്തെസ്സംബന്ധിച്ച കാര്യങ്ങളെല്ലാം ഇങ്ങനെ തന്നെ. നാം വസ്തുതയിലേക്കു ചെന്നെത്തണം. പ്രകൃതിശാസ്ത്രങ്ങ ളിലെന്നപോലെ മതത്തിലുമുണ്ട്, നാം അനുഭവപ്പെടുത്തേണ്ട ചില സംഗതികൾ. ആ സംഗതികളിൻമേലാണ് മതത്തെ പ്രതിഷ്ഠിക്കേ ണ്ടത്. ഒരു മതത്തിലെ സർവ്വസിദ്ധാന്തങ്ങളേയും കണ്ണു മൂടി വിശ്വ സിക്കണമെന്നു പറയുന്നതു തീർച്ചയായും മനുഷ്യമനസ്സിനെ ദുഷി പ്പിച്ച് അധഃപതിപ്പിക്കുകയാണ്. അങ്ങനെ വിശ്വസിക്കണമെന്നു പറ യുന്നവൻ തന്നെത്താൻ അധഃപതിപ്പിക്കുന്നു: നിങ്ങൾ വിശ്വസിച്ചാൽ അതു നിങ്ങളേയും അധഃപതിപ്പിക്കും. ഞങ്ങൾ ഞങ്ങളുടെ മനസ്സു പരീക്ഷിച്ച് ഇന്നിന്ന സംഗതികൾ കണ്ടിരിക്കുന്നു എന്നു പറയുവാനേ ജ്ഞാനികൾക്ക് അവകാശമുള്ളു. നാം അങ്ങനെ പരീക്ഷിച്ചശേഷം നമുക്കു വിശ്വസിക്കാം. അതിനു മുമ്പു വയ്യ. അതാണ് മതകാര്യം, അത്രയേ ഉള്ളു. എന്നാൽ മതത്തെ എതിർക്കുന്നവരിൽ ആയിരത്തി ലൊരാൾപോലും സ്വന്തമനസ്സിനെ പരീക്ഷിച്ചിട്ടില്ല: അതിലുള്ളത് അനുഭവപ്പെടുത്തുവാൻ ക്ലേശിച്ചിട്ടില്ല. ഈ സംഗതി നിങ്ങൾ ഓർമ്മ വെയ്ക്കണം. അതുകൊണ്ട് അങ്ങനെയുള്ളവരുടെ വാക്കും, ''സൂര്യ നുണ്ടെന്നു വിശ്വസിക്കുന്നതു വിഡ്ഢിത്തമാണ്'' എന്നു വിളിച്ചു കൂവുന്ന കുരുടന്റെ വാക്കും തമ്മിൽ ഭേദമില്ല. അവരുടെ വാക്ക് വാസ്തവത്തിൽ മതത്തിനെതിരായ തെളിവാവില്ല.

സ്വാനുഭവം, സാക്ഷാൽക്കാരം – ഇതു നാം നന്നായി ധരിക്കേ ണ്ടതും മുറുകെപ്പിടിക്കേണ്ടതുമായ പ്രധാനസംഗതിയാണ്. മതം

ഗ്രന്ഥങ്ങളിലല്ല, ദേവാലയങ്ങളിലല്ല, അത് സാക്ഷാൽ അനുഭവമാണ് എന്നു മനസ്സിലാക്കുമ്പോഴേ മതകാര്യങ്ങളിലുള്ള തർക്കവും വഴക്കും വക്കാണവും കലാശിക്കൂ. ഈശ്വരനേയും ആത്മാവിനേയും സാക്ഷാത്ക്കരിച്ച മനുഷ്യനേ മതമുള്ളൂ. ധാരമുറിയാതെ പ്രസംഗിക്കുന്ന ഗംഭീരനായ പള്ളിമേലാവിനും, ഒരറിവുമില്ലാതെ നന്നെ താണ പടിയിലുള്ള വിഷയിക്കും തമ്മിൽ യഥാർത്ഥത്തിൽ വ്യത്യാസമില്ല. നാമെല്ലാം നിരീശ്വരൻമാരാണ്, നമുക്കങ്ങു സമ്മതിക്കാം. വെറും യുക്തി കൊണ്ടുള്ള സമ്മതം മതമാവില്ല. (മതം അനുഭവപ്പെടലാണ്.) യേശു ക്രിസ്തു മലമുകളിൽ വെച്ചു ചെയ്ത ഉപദേശത്തിലെ തത്ത്വം സാക്ഷാത്ക്കരിക്കുന്നവൻ ക്രിസ്ത്യനോ മുഹമ്മദീയനോ മറ്റേതു മതക്കാരനോ ആയാലും അയാൾ സിദ്ധനായി. എന്നിട്ടും കോടിക്കണക്കിനു ക്രിസ്ത്യാനികൾ ലോകത്തിലുണ്ടെന്നാണ് പറയുന്നത്. ഈ പറയുന്നതിൻെറ സാരം, ആ ഉപദേശം സാക്ഷാൽക്കരിപ്പാൻ മനുഷ്യർ ഒരു കാലം ശ്രമിച്ചേയ്ക്കാമെന്നാണ്. രണ്ടു കോടി മനുഷ്യരിൽ ഒരാളെങ്കിലും യഥാർത്ഥക്രിസ്ത്യനായിട്ടില്ല.

ഇന്ത്യയിലും അങ്ങനെതന്നെ. അവിടെ മുപ്പതു കോടി വേദാന്തികളുണ്ടത്രേ. ആയിരത്തിലൊരാളെങ്കിലും മതം അനുഭവപ്പെടുത്തീട്ടുണ്ടെങ്കിൽ ലോകസ്ഥിതി പെട്ടെന്നു മാറിപ്പോയേനേ. വാസ്തവത്തിൽ നാം നിരീശ്വരൻമാരാണ്. എന്നാൽ അതു സമ്മതിക്കുന്നവനോടു നാം കലഹത്തിനു ചെല്ലുകയും ചെയ്യും. അന്ധകാരത്തിലാണ് നാം കിടക്കുന്നത്. നമുക്കു മതമെന്നു പറയുന്നത് ബുദ്ധിയുടെ ഒരു സമ്മതം, വെറും വാക്ക്, കേവലം ശൂന്യം. അതിചതുരമായി പറയാവുന്നവനെ മതപരനായി നാം കരുതാറുണ്ട്. പക്ഷേ അതു മതമല്ല. ''വാക്കുകളെ വിചിത്രമായിണക്കി ഭംഗിയിൽ ശാസ്ത്രവാക്യങ്ങളെ നാനാ പ്രകാരേണ വ്യാഖ്യാനിച്ചു വിവരിക്കുന്നതു വിദ്വജ്ജനങ്ങൾക്കു രസിപ്പാൻ കൊള്ളാം: അതു മുക്തിക്കുതകുന്നതല്ല. അതു മതമല്ല.ꢂ'' നമ്മുടെ ആത്മാവിൽ നമുക്കുതന്നെ അനുഭവമാകുമ്പോഴത്രേ മതം ആരംഭിക്കുന്നത്. അതാണ് മതത്തിൻെറ പുലർകാലം: അപ്പോഴേ നാം ധാർമ്മികരാകൂ. ഇപ്പോൾ നാം മൃഗങ്ങളെക്കാൾ വളരെയൊന്നും ധാർമ്മികരല്ല. സമുദായത്തിൻെറ ചാട്ടവാറാണ് ഇപ്പോൾ നമ്മെ ഒതുക്കിനിർത്തുന്നത്. കട്ടാൽ കുറ്റമല്ലെന്ന് സമുദായം ഇന്നു പറയുന്ന പക്ഷം ആ വഴിയെ നാം പരസ്വാപഹരണത്തിനു കുതിച്ചുചാടും. പോലീസുകാരനാണ് നമ്മെ ധർമ്മിഷ്ഠരാക്കിവെച്ചിട്ടുള്ളത്. സമുദായാഭിപ്രായമാണ് നമ്മെ ധർമ്മിഷ്ഠരാക്കുന്നത്. വാസ്തവത്തിൽ നാം തിര്യക്കുകളെക്കാൾ മീതെയല്ല. ഇത് എത്രത്തോളം വാസ്തവമാണെന്ന് നമ്മുടെ മനസ്സാക്ഷി നമ്മോടു രഹസ്യമായി പറയും. അതുകൊണ്ട് നാം ദംഭം കൈവിട്ടു നമുക്കു മതമില്ലെന്നു തുറന്നുസമ്മതിക്കുക:

ꢂ വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം
വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ. (വി.ചൂ. 59)

അന്യരെ നിന്ദിപ്പാൻ നമുക്ക് അവകാശമില്ലെന്നും സമ്മതിക്കുക. നാമെല്ലാം സഹോദരൻമാർ. നമുക്കു മതം അനുഭവപ്പെട്ടാൽ നാം വാസ്തവത്തിൽ ധർമ്മിഷ്ഠരാകും.

നിങ്ങൾ ഒരു രാജ്യം കണ്ടിട്ടുണ്ടെന്നിരിക്കട്ടെ. ഒരാൾ നിങ്ങളെ നിർബ്ബന്ധിച്ച് അതു കണ്ടിട്ടില്ലെന്നു നിങ്ങളെക്കൊണ്ടു പറയിച്ചാലും അതു കണ്ടിട്ടുണ്ടെന്ന ബോധം നിങ്ങളുടെ ഉള്ളിൽനിന്നു പോവില്ല. അതുപോലെ നാം ഇപ്പോൾ ഈ ബാഹ്യലോകത്തെ കാണുന്നതിനേക്കാൾ വളരെയേറെ തെളിവിലും ശക്തിയിലും ഈശ്വരനേയും ആത്മാവിനേയും കാണുന്നപക്ഷം പിന്നെ മറ്റൊന്നുകൊണ്ടും നമ്മുടെ വിശ്വാസത്തിന് ഇളക്കം തട്ടില്ല. അപ്പോഴാണ് യഥാർത്ഥവിശ്വാസമുണ്ടാവുക! ''ഒരു കടുകുമണിയോളമെങ്കിലും വിശ്വാസം'' എന്നു നിങ്ങളുടെ വേദഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതിൻെറ താല്പര്യം ഇതാണ്. അപ്പോൾ നിങ്ങൾക്കു തത്ത്വം അനുഭവപ്പെടും: നിങ്ങൾക്കുതന്നെ തത്ത്വമായിത്തീർന്നിരിക്കും.

അതുകൊണ്ട് മതം അനുഭവപ്പെടുത്തണമെന്നാണ് വേദാന്തത്തിൻെറ പല്ലവി. വാക്ക് ചെലവാക്കിയാൽ പോര. എന്നാൽ അനുഭവപ്പെടുത്തുവാൻ വളരെ പ്രയാസമുണ്ട്. മനുഷ്യഹൃദയാന്തർഭാഗത്തു വസിക്കുന്ന ഈ പുരാണപുരുഷൻ അണുവിനുള്ളിൽ ഒളിച്ചിരിക്കുന്നു. ആ പുരുഷനെ ഋഷിമാർ സമാധിയോഗത്താൽ സാക്ഷാൽക്കരിച്ചു സുഖദുഃഖങ്ങളേയും ധർമ്മാധർമ്മങ്ങളേയും പുണ്യപാപങ്ങളേയും സദസത്തുക്കളേയും അതിക്രമിച്ചു. ഈശ്വരസാക്ഷാൽക്കാരം തത്ത്വസാക്ഷാൽക്കാരംതന്നെ. അപ്പോൾ സ്വർഗ്ഗത്തിൻെറ കാര്യമെന്താകും? ദുഃഖം നീക്കി കേവലസുഖം എന്നത്രേ സ്വർഗ്ഗഭാവന. അതായത് നമുക്കു ജീവിതത്തിലെ സൗഖ്യങ്ങളെല്ലാം വേണം. അതിലെ ദുഃഖങ്ങൾ ഒഴിവാകയും വേണം. അതു വളരെ നല്ല ഭാവന, സംശയമില്ല: അതു സ്വാഭാവികമാണുതാനും. എന്നാൽ അത് അത്യന്തം അബദ്ധം: എന്തുകൊണ്ടെന്നാൽ കേവലം നല്ലതെന്നോ കേവലം ചീത്തയെന്നോ ഉള്ള ഒരവസ്ഥ ഇല്ലതന്നെ.

റോമിലെ പ്രഭുവിൻെറ കഥ നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. അയാൾ ഒരു നാളറിഞ്ഞു, ഇനി പത്തു ലക്ഷത്തോളം പവനേ ബാക്കിയുള്ളു എന്ന്. ''അയ്യോ നാളെ ഞാൻ എന്തു ചെയ്യും?'' എന്നു ചോദിച്ച് ആ വഴിയെ ആയാൾ ആത്മഹത്യ ചെയ്തുപോൽ! പത്തു ലക്ഷം പവൻ ആ മനുഷ്യനു ദാരിദ്ര്യമാണ്. സുഖമേത്, ദുഃഖമേത്? അതു മാഞ്ഞു മാഞ്ഞു പോകുന്നു: പ്രതിനിമിഷം മായുന്നു. ഞാൻ കുട്ടിക്കാലത്ത് ഒരു കുതിരക്കാരനായി കുതിരയോടിക്കുന്നതാണ് പരമഭാഗ്യം എന്നു വിചാരിച്ചിരുന്നു. ഇപ്പോൾ എനിക്കങ്ങനെ തോന്നുന്നില്ല. ഏതിനെ സ്ഥിരമായി പിടിക്കണം? ഓരോരുത്തന് ഓരോന്നാണ് സുഖമായി തോന്നുന്നത്. ഇതു നാം നന്നായി ധരിക്കണം. അങ്ങനെയല്ലെന്ന് ഒരു മൂഢവിശ്വാസം നമുക്കുള്ളതു വിട്ടുപോവാനും പ്രയാസം. നിത്യവും ഒരു കട്ട കറുപ്പു വിഴുങ്ങാഞ്ഞാൽ

ദുഃഖിതനാകുന്ന ഒരാളെ ഞാനറിയും. നിലംതന്നെ കറപ്പുകൊണ്ടായ ഒരു സ്വർഗ്ഗമാവാം ആയാൾ സ്വപ്നം കാണുന്നത്. ആ സ്വർഗ്ഗം എനിക്കു നരകമായിരിക്കും. അറബിക്കവിതയിൽ സ്വർഗ്ഗത്തിലെ പൂന്തോട്ടങ്ങളിൽ പുഴകൾ ഒഴുകുന്നതായി വർണ്ണിച്ചുകാണാം. എന്റെ ജീവിതത്തിൽ അധികഭാഗവും വെള്ളം വളരെയുള്ള ദേശത്താണ് ഞാൻ വസിച്ചിട്ടുള്ളത്. അവിടെ രാജ്യം മൂടി അനേകായിരം ജനങ്ങൾ നശിക്കുന്ന വെള്ളപ്പൊക്കമാണുണ്ടാകുന്നത്. അതുകൊണ്ട് എന്റെ സ്വർഗ്ഗത്തിൽ നദികൾ ഒഴുകുന്ന പൂന്തോട്ടങ്ങൾ ഉണ്ടാവില്ല, നേരെമറിച്ച് അവിടെ വർഷം കുറഞ്ഞിരിക്കും. സുഖത്തെപ്പറ്റി നമ്മുടെ സങ്കല്പം മാറിക്കൊണ്ടിരിക്കും. ചെറുപ്പക്കാരന്റെ സങ്കല്പത്തിൽ അയാളുടെ സ്വർഗ്ഗത്തിൽ സുന്ദരിയായ ഭാര്യയുണ്ടായിരിക്കും. വൃദ്ധനാകുമ്പോൾ അയാൾക്കു ഭാര്യ വേണ്ട. നമുക്ക് അന്നന്ന് എന്താവശ്യമെന്നു തോന്നുന്നുവോ അതുപോലെയാണ് നമ്മുടെ സ്വർഗ്ഗസങ്കല്പം. ആവശ്യങ്ങൾ മാറുന്നതിനൊത്ത് സ്വർഗ്ഗവും മാറും.[1] ഇന്ദ്രിയസുഖം പരമലക്ഷ്യമാക്കിയവരുടെ സ്വർഗ്ഗം നമ്മുടെയും സ്വർഗ്ഗമായാൽ നമുക്കു പുരോഗതിയുണ്ടാവില്ല.2 ആ അവസ്ഥയെക്കാൾ കഴിഞ്ഞ ഒരു ശാപം ആത്മാവിനുണ്ടാവാനില്ല. ഇതോ നമ്മുടെ ഗതി? കുറച്ചു കരയുക, കുറച്ചു നൃത്തമാടുക, പിന്നെ നായയെപ്പോലെ ചാവുക: ഇത്രമാത്രമോ നമുക്കു കിട്ടുവാനുള്ളത്? ഇതിന് ആഗ്രഹിക്കുന്നതു മനുഷ്യത്വത്തെ ശപിക്കുകയാണ്. നിങ്ങൾ ലൗകികസുഖങ്ങൾക്ക് ആഗ്രഹിക്കുമ്പോൾ വാസ്തവത്തിൽ ചെയ്യുന്നത് അതാണ്. യഥാർത്ഥസുഖം എന്തെന്ന് നിങ്ങൾക്കറിഞ്ഞുകൂടല്ലോ. തത്ത്വജ്ഞാനം ഉപദേശിക്കുന്നതു സുഖം ത്യജിച്ചുകളയാനല്ല: യഥാർത്ഥസുഖം എന്തെന്നറിവാനാണ്. നോർവ്വീജിയക്കാരുടെ സ്വർഗ്ഗം ഒരു ഭയങ്കരസമരാങ്കണമാണ്. അവരുടെ സ്വർഗ്ഗവാസികൾ വോഡിൻ എന്ന ദേവന്റെ മുമ്പിലിരിക്കും. അവിടെ ഒരു കാട്ടുപന്നിവേട്ട നടക്കും. അതിനുശേഷം അവർ പരസ്പരയുദ്ധത്തിന്നിറങ്ങും: തമ്മിൽത്തമ്മിൽ വെട്ടിത്തുണ്ടാക്കുകതന്നെ. എന്നാൽ എങ്ങനെയെന്നറിഞ്ഞുകൂടാ, അല്പസമയത്തിനുള്ളിൽ അവർക്കു പറ്റിയ മുറിവുകളെല്ലാം ഉണങ്ങിപ്പോകും. ഉടനെ സർവ്വരും ഒരു വിശാലമായ മുറിയിൽ എത്തിക്കൂടും. അപ്പോഴേയ്ക്കു പന്നിമാംസം പൊരിച്ചിരിക്കും. പിന്നെ പൊടിപൊടിച്ച സദ്യയായി. അടുത്ത ദിവസമാകുമ്പോഴേക്ക് കാട്ടുപന്നി വീണ്ടും രൂപംപൂണ്ടു വേട്ടയ്ക്കു തയ്യാറാകും. അതെല്ലാം നമ്മുടെ സ്വർഗ്ഗംപോലെതന്നെ. നമ്മുടെ ഭാവനകൾ കുറേക്കൂടെ പരിഷ്കൃതങ്ങളായിരിക്കാം. മറ്റൊരു വ്യത്യാസവുമില്ല. നോർവ്വീജിയക്കാരനു പന്നി നിത്യം ചത്തു വീണ്ടും ജീവിക്കു

1 യന്ന ദുഃഖേന സംഭിന്നം ന ച ഗ്രസ്തമനന്തരം
അഭിലാഷോപനീതം ച തത് സുഖം സ്വഃപദാസ്പദം.

2 തദ് യഥേഹ കർമ്മചിതോ ലോകഃ ക്ഷീയതേ ഏവമേവാമുത്ര പുണ്യജിതോ ലോകഃ ക്ഷീയതേ. (ഛാ. 8.1.6) മു 1.2.12. നോക്കുക. (പു. 61. ചു.2)

ന്നതുപോലെ നമുക്കും കാട്ടുപന്നിയെ വേട്ടയാടണം: സുഖങ്ങളെല്ലാം തുടർന്നുകൊണ്ടിരിക്കുന്ന സ്ഥലത്തു വസിക്കയും വേണം.

കേവലമായ ഒരാനന്ദമുണ്ട്, അതിനു മാറ്റമില്ല എന്നു തത്ത്വശാസ്ത്രം പറയുന്നു. അതു നമുക്കു ജീവിതത്തിൽ അനുഭവമാകുന്ന സുഖങ്ങളായിരിപ്പാൻ വയ്യ. എന്നല്ല അതൊന്നേ യഥാർത്ഥാനന്ദമായുള്ളു. ജീവിതസുഖാനന്ദങ്ങളെല്ലാം ആ കേവലാനന്ദത്തിൻെറ ലേശാംശങ്ങളാണ്[1] എന്നു വേദാന്തം നമുക്കു കാണിച്ചുതരുന്നു. അതിനെയാണ് നാം നിമിഷംതോറും അനുഭവിക്കുന്നത്: എന്നാൽ അതിനെ മൂടിയും തെറ്റിദ്ധരിച്ചും വികൃതമാക്കിക്കൊണ്ടുമാണ്. ഒരു രസമോ തൃപ്തിയോ ആനന്ദമോ എവിടെയുണ്ടോ, അവിടെ അതുണ്ട്. മോഷ്ടാവിൻെറ മോഷണരസമായാൽപ്പോലും അത് ആ കേവലാനന്ദത്തിൻെറ ബഹിസ്ഫുരണമാണ്. പക്ഷേ അതു ബാഹ്യോപാധികൾ പലതും കൂടിക്കലർന്നു മിശ്രമായി മങ്ങിയിരിക്കുന്നു. അതിനെ സാക്ഷാൽ രൂപത്തിൽ അറിയണമെങ്കിൽ ത്യാഗമാർഗ്ഗം അവലംബിക്കണം. അപ്പോൾ ലാഭമാർഗ്ഗം തെളിയുകയായി. ആദ്യത്തിൽ അജ്ഞാനവും അസത്തും നീക്കിക്കളയണം. അപ്പോൾ സത്യം പ്രകാശിക്കും. സത്യം പ്രകാശിക്കുമ്പോൾ ആദ്യം ത്യജിച്ചതെല്ലാം പുതിയ രൂപംപൂണ്ടു തിരികെ വരും. സത്യപ്രകാശത്തിൽ അവയെല്ലാം ഈശ്വരമയമായി പ്രത്യക്ഷമാകും: അവയ്ക്കുണ്ടായിരുന്ന ദുഷിച്ച ഭാഗങ്ങളകന്ന് അവയുടെ വാസ്തവസ്ഥിതി നമുക്കു മനസ്സിലാകും. അതിനു നാം ആദ്യം സത്യത്തെ ഒരു നോക്കു കാണണം. അതിനുശേഷം മുമ്പേ ത്യജിച്ചതെല്ലാം നിത്യഭാവത്തിൽ തിരിച്ചുവരും. നമ്മുടെ ക്ഷുദ്രസുഖങ്ങളെയും കഷ്ടാരിഷ്ടങ്ങളെയും നാം ആദ്യം ത്യജിക്കതന്നെ വേണം.

''സർവ്വവേദങ്ങളും ഏതിനെ ഘോഷിക്കുന്നുവോ, സർവ്വതപസ്സുകളും ഏതിനെ പ്രഖ്യാപനം ചെയ്യുന്നുവോ, ഏതിനെ പ്രാപിപ്പാൻ ജനങ്ങൾ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ, അതിനെ ഒറ്റവാക്കിൽ പറയാം; ഓം എന്ന്''[3] വേദങ്ങളെല്ലാം ഓംകാരത്തെ വളരെ പുകഴ്ത്തിപ്പറയുന്നുണ്ട്. അതിനെ ദിവ്യമാക്കീട്ടുണ്ട്.

ശരീരനാശത്തിൽ മനുഷ്യൻെറ സ്ഥിതിയെന്ത് എന്നുള്ള ചോദ്യത്തിന് യമൻ ഉത്തരം പറയുന്നു; 'ഈ വിപശ്ചിത് (ജ്ഞാനി-ആത്മാവ്) മരിക്കുന്നില്ല, ജനിക്കുന്നില്ല, മറ്റൊന്നിൽനിന്നുണ്ടാകുന്നില്ല. അതിൽനിന്നു മറ്റൊന്നും ഉണ്ടാകുന്നില്ല. ജനിക്കാത്തവനും, നിത്യനും

1 ബൃ. 4.3.32 (പു. 35, ചു. 3)

2 അസ്തീത്യേവോപലബ്ധസ്യ തത്ത്വഭാവഃ പ്രസീദതി. (6.13)

3 സർവേ വേദാ യത് പദമാമനന്തി
തപാംസി സർവാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത് തേ പദം സംഗ്രഹേണ ബ്രവീമി ഓമിത്യേതത്. (2.15)

ഏതു കാലത്തുമുള്ളവനും പുരാണനുമായ ഈ ആത്മാവ് ദേഹ നാശത്തിൽ നശിക്കില്ല. ഞാൻ കൊല്ലുന്നു എന്നു വിചാരിക്കുന്നവനും എന്നെ കൊല്ലുന്നു എന്നു വിചാരിക്കുന്നുവനും, രണ്ടുപേരും, വാസ്തവ മറിയുന്നില്ല: ആത്മാവ് കൊല്ലുകയില്ല: അതിനെ കൊല്ലുവാനും കഴിയില്ല.''[1] എത്രയും ഗംഭീരമായ സംഗതി. ആദ്യപാദത്തിലെ വിപ ശ്ചിത് (ജ്ഞാനി) എന്ന വിശേഷണം ശ്രദ്ധിക്കണം. സർവ്വജ്ഞാനവും നൈർമ്മല്യവും സ്വതവെ ആത്മാവിലുണ്ട്. പ്രകാശനത്തിൽ ഏറ്റ ക്കുറവുണ്ടെന്നേയുള്ളു. ഇതാണ് വേദാന്തദർശനമെന്ന് നമുക്കു വഴിയേ കാണാം. മനുഷ്യർക്കു തമ്മിലും, സൃഷ്ടിയിൽ ഏതു വസ്തു ക്കൾക്കു തമ്മിലുള്ള വ്യത്യാസം മാത്രയിൽ മാത്രം, ആന്തരപ്രകൃതി യിലല്ല. ഓരോന്നിൻെറയും അധിഷ്ഠാനവും സത്തയും നിത്യശുദ്ധ മുക്താനന്ദം ഒന്നുതന്നെ. മഹർഷിയിലും മഹാപാപിയിലും, സുഖി യിലും ദുഃഖിയിലും, സുരൂപനിലും വിരൂപനിലും, മനുഷ്യരിലും തിര്യക്കുകളിലും ഒറ്റ ആത്മാവുതന്നെ. അതു സ്വയം പ്രകാശമാണ്. പ്രകാശനത്തിൽ മാത്രമാണ് വ്യത്യാസം. ചിലരിൽ അധികപ്രകാശം, ചിലരിൽ അല്പപ്രകാശം. എന്നാൽ ഈ പ്രകാശനവ്യത്യാസം ആത്മാ വിനെ ബാധിക്കുന്നില്ല. വസ്ത്രധാരണത്തിൽ ഒരാളുടെ ശരീരം മറ്റൊ രാളുടേതിനെക്കാളേറെ പുറത്തു കാണുന്നുണ്ടെങ്കിൽ ആ വ്യത്യാസം വസ്ത്രകൃതമെന്നല്ലാതെ ശരീരകൃതമല്ല. നൻമ, തിൻമ എന്നു രണ്ടു ഭിന്ന വസ്തുക്കൾ വേദാന്തത്തിലെങ്ങുമില്ലെന്ന് ഓർമ്മവെയ്ക്കണം. ഒറ്റ വസ്തുതന്നെ നല്ലതോ ചീത്തയോ ആകാം: മാത്രയിലാണ് വ്യത്യാസം. എനിക്ക് ഇന്നു സുഖകരമായ വസ്തു, നാളെ ഞാൻ കുറേക്കൂടെ നല്ല സ്ഥിതിയിലാകുമ്പോൾ, ദുഃഖപ്രദമാകാം. നമുക്കു സുഖമായ ചൂടു തരുന്ന തീതന്നെ മതി നമ്മെ പൊള്ളിക്കാൻ. അതു തീയിൻെറ ദോഷമല്ല. ആത്മാവ് പരിശുദ്ധവും പരിപൂർണ്ണവു മായിരിക്കെ അധർമ്മമാചരിക്കുന്നവൻ പ്രകൃതിക്കു തീരെ വിരോധ മാണാചരിക്കുന്നത്. അയാൾ സ്വപ്രകൃതി ഇന്നതെന്നറിയുന്നില്ല. ഘാതകനിലും നിർമ്മലമായ ആത്മാവാണുള്ളത്. അതു നശിക്കു ന്നില്ല, അവൻ അതിനെ മറച്ചിരിക്കുന്നു. അതിനെ പ്രകാശിപ്പിക്കാൻ കഴിഞ്ഞില്ല. അത് അവൻെറ തെറ്റ്. എന്നെ കൊല്ലുന്നു എന്നു വിചാരിക്കുന്നവനിലും അതേ ആത്മാവുണ്ട്. അതു നിത്യമാണ്. അതിനെ കൊല്ലുവാനോ നശിപ്പിക്കാനോ കഴിയില്ല. ''അണുവിനേ ക്കാൾ അത്യന്തം അണുവായാലും മഹത്തിനെക്കാൾ അത്യന്തം മഹത്തായുമിരിക്കുന്ന സർവ്വേശ്വരൻ സർവ്വമനുഷ്യരുടേയും ഹൃദയ

1 ന ജായതേ മ്രിയതേ വാ വിപശ്ചി-
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.
ഹന്താ ചേൻമന്യതേ ഹന്തും ഹതശ്ചേൻമന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ നായം ഹന്തി ന ഹന്യതേ. (2. 18, 19)

ഗഹ്വരത്തിലുണ്ട്. നിർമ്മലൻമാരായി ശോകമോഹങ്ങളെ ത്യജിച്ചവർ ഈശ്വരകൃപകൊണ്ട് അതു സാക്ഷാൽക്കരിക്കുന്നു. അശരീരിയായി ശരീരത്തിൽ വർത്തിച്ചും, വ്യാപ്തിയില്ലാതെ സർവ്വദേശത്തേയും വ്യാപിച്ചതുപോലെയും അഖണ്ഡമായും സർവ്വഗമായും ഇരിക്കുന്ന ആ ആത്മാവിനെ ആവിധം അറിഞ്ഞ് ജ്ഞാനികൾ ദുഃഖം കടന്നുപോകുന്നു.''[1]

''ഈ ആത്മാവു വാഗ്വിലാസംകൊണ്ടു ലഭ്യമല്ല: തീക്ഷ്ണബുദ്ധിയും അതിനു മതിയാകാ: സർവ്വവേദാധ്യയനത്താലും അതു പ്രാപിക്കാവതല്ല.''[2] എന്തു ധീരവചനം! ഋഷിമാർ അതിധീരബുദ്ധികളായിരുന്നു എന്ന് ഞാൻ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവരുടെ വിചാരഗതിക്ക് ഒരു തടസ്സവുമുണ്ടായിട്ടില്ല. വേദങ്ങളെപ്പറ്റി നിങ്ങൾക്കുള്ള ഭാവന അത് ഈശ്വരൻ ഒരാളുടെ ഹൃദയത്തിൽ ഉദിപ്പിച്ചു എന്നാണല്ലോ. ഭാരതീയ വിശ്വാസപ്രകാരമാകട്ടെ പദാർത്ഥങ്ങൾ ഉണ്ടായിരിക്കുന്നതുതന്നെ അതുകൾ വേദത്തിലുള്ളതുകൊണ്ടാണ്. വേദത്തിൽനിന്നും അതു വഴിക്കുമാണ് സൃഷ്ടിയുണ്ടായത്.[3] ജ്ഞാനമെന്നുള്ളതെല്ലാം വേദത്തിലുണ്ട്: അതിൽ ഓരോ വാക്കും ദിവ്യമാണ്: ആത്മാവിനെപ്പോലെ നിത്യവും ആദ്യന്തവിഹീനവുമാണ് അത്: സൃഷ്ടികർത്താവിൻെറ മനസ്സ് മുഴുവൻ വേദത്തിലുണ്ടെന്നു പറയാം: ആ നിലയിലാണ് വേദത്തെ വെച്ചിരിക്കുന്നത്. ഇന്നതു ധർമ്മമാണെന്ന് എങ്ങനെ പറയാം? വേദം അങ്ങനെ പറഞ്ഞിരിക്കകൊണ്ട്. മറ്റൊന്ന് അധർമ്മമാകുന്നതെന്തുകൊണ്ട്? അതും വേദവചനംകൊണ്ട്.[4] ഇങ്ങനെയെല്ലാമിരുന്നിട്ടും, നോക്കുക, സർവ്വവേദാദ്ധ്യയനത്താലും തത്ത്വദർശനമുണ്ടാകാവുന്നതല്ലെന്നു ഘോഷിക്കുന്ന മഹർഷിമാരുടെ

1 അണോരണീയാൻ മഹതോ മഹീയാൻ
ആത്മാസ്യ ജന്തോർനിഹിതം ഗുഹായാം
തമക്രതുഃ പശ്യതി വിതശോകോ
ധാതുഃ പ്രസാദാൻമഹിമാനമാത്മനഃ.
അശരീരം ശരീരേഷ്വനവസ്ഥേഷ്വവസ്ഥിതം
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി. (2.20.22)

2 നായമാത്മാ പ്രവചനേന ലഭ്യോ ന മേധയാ ന ബഹുനാ ശ്രുതേന. (2.23)

3 നാനാരൂപം ച ഭൂതാനാം കർമണാം ച പ്രവർത്തനം
വേദശബ്ദേഭ്യ ഏവാദൗ നിർമ്മിമീതേ മഹേശ്വരഃ. (മ.ഭാ.ശാ. 231. 57, 58)

മഹേശ്വരൻ ജഗത്സൃഷ്ടിയുടെ ആരംഭത്തിൽ സർവചരാചരഭൂതങ്ങളുടേയും പലവിധരൂപവും കർമ്മങ്ങളുടെ പ്രവർത്തനവും വേദശബ്ദങ്ങളിൽനിന്നുതന്നെ നിർമ്മിച്ചു.

4 തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കർമ്മ കർത്തുമിഹാർഹസി. (ഗീ. 16.24)

എന്തു ചെയ്യണമെന്നും ചെയ്യരുതെന്നും നിശ്ചയിക്കുന്നതിൽ വേദമാണ് പ്രമാണം. അതറിഞ്ഞു വേണം കർമ്മം ചെയ്യുവാൻ.

ധീരത! ''ആർക്ക് ഈശ്വരപ്രസാദമുണ്ടോ അവർക്ക് ഈശ്വരൻ സ്വയം പ്രത്യക്ഷനാകുന്നു''[1] എന്നാണവർ പറഞ്ഞിരിക്കുന്നത്. ഇത് ഒരു പക്ഷപാതംപോലിരിക്കുന്നില്ലേ എന്നൊരാക്ഷേപമുണ്ടാകാം. അതിനു യമൻ സമാധാനം പറയുന്നു; ''ദുശ്ചരിതൻമാരായി മനശ്ശാന്തിയില്ലാത്തവർക്കു തത്ത്വപ്രകാശമുണ്ടാവില്ല: മനഃശുദ്ധിയും കർമ്മശുദ്ധിയുമുള്ളവരായി ഇന്ദ്രിയങ്ങളെ ജയിച്ചിട്ടുള്ളവർക്ക് ആത്മാവ് സ്വയം പ്രത്യക്ഷമാകുന്നു.''[2]

ഇവിടെ ഒരു സുന്ദരരൂപകം; ആത്മാവിനെ തേരാളിയായി ഭാവന ചെയ്യുക. ശരീരം തേര്: ബുദ്ധി തേർതെളിക്കാരൻ, മനസ്സു കടിഞ്ഞാൺ, ഇന്ദ്രിയങ്ങൾ കുതിരകൾ. തേർതെളിക്കാരൻ (ബുദ്ധി) കുതിരകളെ അടക്കി കടിഞ്ഞാൺ മുറുകെ പിടിച്ച് അവയെ പാട്ടിൽ തെളിച്ചാൽ തേരാളി പ്രാപ്യസ്ഥാനത്തെത്തും. ആ സ്ഥാനം വിഷ്ണുപദംതന്നെ. കടിഞ്ഞാൺ മുറുകെപ്പിടാക്കാതെയും കുതിരകൾ പാട്ടിലല്ലാതെയുമിരുന്നാലോ തേരാളി ദുർഘടത്തിൽ ചെന്നു ചാടും.[3] സർവഭൂതങ്ങളിലും കുടികൊള്ളുന്ന ഈ ആത്മാവ് നമ്മുടെ കണ്ണുകൾക്കോ മറ്റിന്ദ്രിയങ്ങൾക്കോ ഗോചരമല്ല. ആരുടെ ബുദ്ധിയാണോ ശുദ്ധവും സൂക്ഷ്മവുമായിരിക്കുന്നത് അവർ ആത്മാവിനെ സാക്ഷാത്കരിക്കും.[4] സർവശബ്ദങ്ങൾക്കും സർവരൂപങ്ങൾക്കും അപ്പുറമായി, ആകാരങ്ങൾക്കുമപ്പുറം, കേവലമായി, സർവരസസ്പർശങ്ങളെയും അതിക്രമിച്ച് അപാരവും അനാദിയും അനന്തവുമായി, പ്രകൃതിക്കും പരമായി, വികാരരഹിതമായി വർത്തിക്കുന്ന ആത്മാവിനെ സാക്ഷാത്

1 യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം. (2.23)

2 നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്. (2.24)

3 ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച.
ഇന്ദ്രിയാണി ഹയാനാഹുർവിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ.

(അവയുടെ വഴികൾ വിഷയങ്ങളാണ്: ശരീരേന്ദ്രിയമനസ്സുകളോടു ചേർന്ന ആത്മാവാണ് സംസാരിയായ ഭോക്താവ്.)

യസ്തു വിജ്ഞാനവാൻ ഭവതി യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി സദശ്വാ ഇവ സാരഥേഃ.
യസ്ത്വവിജ്ഞാനവാൻ ഭവത്യമനസ്കഃ സദാ$f$ശുചിഃ
ന സ തത് പദമാപ്നോതി സംസാരം ചാധിഗച്ഛതി.
വിജ്ഞാനസാരഥിര്യസ്തു മനഃപ്രഗ്രഹവാൻ നരഃ
സോ$f$ധ്വനഃ പാരമാപ്നോതി തദ്വിഷ്ണോഃ പരമം പദം. (3.4–7,9)

4 ഏഷ സർവേഷു ഭൂതേഷു ഗൂഢോ$f$ത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ. (3.12)

കരിക്കുന്നവൻ മൃത്യുവക്ത്രത്തിൽ അകപ്പെടാതെ കഴിയും.[1] അതു വളരെ പ്രയാസം. അത് ഒരു കത്തിവായ്മേൽ നടക്കുന്നതുപോലെ ദുഷ്കരമാണ്: വഴിയോ ദീർഘം, ആപത്കരം. എങ്കിലും നിരാശപ്പെടാതെ പ്രയത്നിക്കുക. എഴുന്നേൽക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നിൽക്കാതിരിക്കുക.[2]

സ്വാനുഭവപ്പെടുത്തുക – ഇതത്രേ ഉപനിഷത്തുകളിൽ നീളെ കാണുന്ന മൂലാശയം. അതിനെപ്പറ്റി പല ചോദ്യങ്ങൾ അന്നന്നുണ്ടാവാം. പ്രത്യേകിച്ചും ആധുനികമനുഷ്യൻ അതുകൊണ്ടുള്ള പ്രയോജനത്തെപ്പറ്റി ചോദ്യം ചെയ്യും. മറ്റു പല ചോദ്യങ്ങളുമുണ്ടാകും. ആ ചോദ്യങ്ങളെല്ലാം നമ്മുടെ പൂർവ്വസംസ്കാരങ്ങളാൽ പ്രചോദിതമാണെന്നു കാണാം. പൂർവ്വവാസനകൾക്കു നമ്മുടെ മേലുള്ള പ്രഭാവം ഭയങ്കരമാണ്. ബാല്യം മുതൽ നിത്യസഗുണേശ്വരനെന്നും നിത്യജീവൻമാരെന്നും കേട്ടുകേട്ടുവന്നവർക്ക് ഈ വേദാന്താശയങ്ങൾ കഠിനങ്ങളും പരുഷങ്ങളുമായിത്തോന്നും. എന്നാൽ സശ്രദ്ധം കേട്ടു മനസ്സിലാക്കി വിചാരം ചെയ്തുകൊണ്ടാൽ അവ സ്വാഭാവികമായിത്തോന്നും: ഭയങ്കരങ്ങളാവില്ല. ഈ ജ്ഞാനംകൊണ്ട് ഉപയോഗമുണ്ടോ എന്നാണ് സാധാരണ ഉയരുന്ന വലിയ ചോദ്യം. അതിന് ഇതേ ഒരു സമാധാനമുള്ളു പ്രയോജനവാദപ്രകാരം മനുഷ്യൻ സുഖമന്വേഷിക്കുന്നതു ശരിയാണെങ്കിൽ, മതവിചാരത്തിൽ സുഖിക്കുന്നവർ ആ സുഖം അന്വേഷിക്കുന്നതിൽ തെറ്റെന്ത് ഇന്ദ്രിയസുഖങ്ങൾ തൃപ്തികരങ്ങളായതുകൊണ്ട് പലരും അതു തേടുന്നു, ശരി. എന്നാൽ അതുകൊണ്ടു തൃപ്തിപ്പെടാതെ അതിനെക്കാൾ ഉപരിയായ സുഖം വേണമെന്നുള്ളവർ ഉണ്ടായിക്കൂടേ? നായയുടെ സുഖം തീറ്റിയിലും കുടിയിലുമാണ്. എല്ലാം വിട്ട് മലമുകളിലോ മറ്റോ ചെന്നിരുന്ന് നക്ഷത്രനിരീക്ഷണം നടത്തുന്ന ശാസ്ത്രജ്ഞന്റെ സുഖമെന്തെന്ന് നായയ്ക്കറിഞ്ഞുകൂടാ. അയാളെ നോക്കി നായ ഹസിച്ചേയ്ക്കാം: അയാൾ ഒരു ഭ്രാന്തനാണെന്നു വിചാരിച്ചേക്കാം. ആ സാധുശാസ്ത്രജ്ഞന് വിവാഹം കഴിപ്പാൻപോലും സ്വത്തുണ്ടായിരിക്കില്ല. ജീവിതം വളരെ എളിയതുമായിരിക്കാം. നായയ്ക്ക് അതെല്ലാം പരിഹാസ്യമാവാം. അപ്പോൾ ശാസ്ത്രജ്ഞൻ പറയും; ''അരുമയായ നായേ! നിനക്ക് ഇന്ദ്രിയസുഖം വലുത്, അതിനപ്പുറം നിനക്കറിഞ്ഞുകൂടാ. എനിക്ക് ഇതാണ് എത്രയും സുഖമായ ജീവിതം. നിനക്ക് ഇഷ്ടംപോലെ നിന്റെ സുഖം തേടാം. എങ്കിലെനിക്ക് എന്റേതു തേടിക്കൂടയോ?'' നാം വിചാരിക്കുന്ന നിലയിൽനിന്നുതന്നെ മറ്റുള്ളവരും വിചാരിക്കണമെന്നു നാം സിദ്ധാന്തിക്കുന്നു. നമ്മുടെ മനസ്സാണ്

1 അശബ്ദമസ്പർശമരൂപമവ്യയം തഥാ/രസം നിത്യമഗന്ധവച്ച യത്
അനാദ്യനന്തം മഹതഃ പരം ധ്രുവം നിചായ്യ തം മൃത്യുമുഖാത് പ്രമുച്യതേ. (3.15)

2 ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗം പഥസ്തത് കവയോ വദന്തി. (3.14)

സമസ്തലോകത്തിൻെറ മാനദണ്ഡമെന്നു നാം ധരിക്കുന്നു: അതാണ് തെറ്റ്. നിങ്ങൾക്കു പരമസുഖം തോന്നുന്നത് പണ്ടുപണ്ടേ അനുഭവിച്ചിട്ടുള്ള വിഷയങ്ങളിലാവാം. എനിക്കും അതാകണമെന്നില്ല. എനിക്കും അതാകണമെന്നു നിങ്ങൾ നിർബ്ബന്ധിക്കുമ്പോൾ ഞാൻ വിയോജിക്കുന്നു. ഇതാണ് ലൗകികപ്രയോജനവാദിക്കും മതപരന്നും തമ്മിലുള്ള വ്യത്യാസം. പ്രയോജനവാദി പറയുന്നു;''നോക്കൂ, ഞാൻ എത്ര ഭാഗ്യവാൻ! എനിക്കു ധനമുണ്ട്. ഞാൻ മതത്തെ വിചാരിച്ചു തല പുണ്ണാക്കുന്നില്ല. അത് എത്ര തേടി നടന്നാലും പിടി കിട്ടുന്നതുമല്ല. അതില്ലാതെ തന്നെ ഞാൻ സുഖമായിരിക്കുന്നു.'' അത്രയും നല്ലത്. പ്രയോജനവാദികൾക്കെല്ലാം അതു നന്ന്. പരഹിംസ കൂടാതെ മറ്റേതെങ്കിലും വിധത്തിൽ സുഖമായിരിപ്പാൻ ഒരാൾക്കു സാധിക്കുമെങ്കിൽ അയാളെ ഈശ്വരൻ സഹായിക്കട്ടെ. എന്നാൽ ആയാൾ എന്നോട്, ഞാനും അയാളെ അനുകരിക്കണമെന്നും, അങ്ങനെ ചെയ്യാഞ്ഞാൽ ഞാൻ വിഡ്ഢിയായിരിക്കുമെന്നും പറയുമ്പോൾ അതിനു ഞാൻ പ്രത്യുത്തരം പറയും; ''നിങ്ങൾ പറയുന്നതു തെറ്റാണ്. നിങ്ങൾക്കു രസകരങ്ങളായി തോന്നുന്ന വിഷയങ്ങൾ എനിക്കു തീരെ നീരസങ്ങളാണ്. കുറേ പൊന്നു നേടിവെയ്ക്കുന്നതാണ് ജീവിതകാര്യമെന്നു വന്നാൽ ആ ജീവിതം ജീവിതാർഹമല്ല. ഞാൻ ഉടനെ ദേഹത്യാഗം ചെയ്യും.'' അതായിരിക്കും മതപരൻമാരുടെ സമാധാനം. സംഗതി എന്തെന്നാൽ, ഈ താണപടിയിലുള്ള വിഷയങ്ങളുടെ കാര്യം കലാശിപ്പിച്ചതിനു ശേഷമേ മതം ഉണ്ടാവാൻ വഴിയുള്ളു. നമുക്ക് അതുകളുടെയെല്ലാം അനുഭവമുണ്ടാകണം: എല്ലാം കണ്ടറിയണം: അതെല്ലാം കണ്ടറിഞ്ഞ് അനുഭവിച്ചുതീർന്നശേഷമേ പരലോകദ്വാരം തുറക്കൂ.ക്ല

ഇന്ദ്രിയഭോഗങ്ങൾ ചിലപ്പോൾ അപായകരമായും ആകർഷകമായും രൂപം മാറിവരും. ''ജീവിതത്തിലെ ക്ലേശങ്ങളെല്ലാം നശിച്ചുപോകുന്ന ഒരു കാലം വരും. അന്നു സുഖവും സന്തോഷവും മാത്രം ശേഷിക്കും, ലോകം സ്വർഗ്ഗമായിത്തീരും'' എന്നിങ്ങനെ ഒരാശയം ഏതു മതത്തിലും എത്രയോ പുരാതനകാലത്തും ഉണ്ടായിട്ടുള്ളതായി കാണാം. ഞാൻ അതു വിശ്വസിക്കുന്നില്ല. ഈ ലോകം ഏതു കാലത്തും ഈവിധം തന്നെയിരിക്കും. ഇങ്ങനെ പറയുന്നതു വളരെ കടുപ്പമാണ്. പക്ഷേ മറിച്ചുപറവാൻ നിവൃത്തി കാണുന്നില്ല. ലോകത്തിലെ ക്ലേശങ്ങൾ ദേഹത്തിലെ മാറാവാതംപോലെയാണ്: ഒരു ഭാഗത്തുനിന്നകറ്റിയാൽ അതു മറ്റൊരു ഭാഗത്തു ചെല്ലും: അവിടെ നിന്നിളക്കിയാൽ വേറെ ഒരു ഭാഗത്തു വന്നിരിക്കുന്നതു കാണാം. എന്തു ചെയ്താലും അതു ദേഹത്തിൽനിന്നു വിട്ടുപോവില്ല. പഴയ കാലത്തു മനുഷ്യർ കാട്ടിൽ പാർത്തുവന്നു: അന്യോന്യം തിന്നുമിരുന്നു. ഇന്നവർ അന്യോന്യം തിന്നുന്നില്ല, ചതിക്കുന്നേ ഉള്ളൂ.

ക്ല യദാ സർവ്വേ പ്രമുച്യന്തേ കാമാ യേ$\prime$സ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോ$\prime$മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (ക. 6.14)

നഗരങ്ങളും നാടുകൾ മുഴുവനും ചതിയിൽ പെട്ടു മുടിയുന്നു. മനുഷ്യർക്കു വളരെ അഭിവൃദ്ധിയുണ്ടായിട്ടുണ്ടെന്നല്ല അതു തെളിയിക്കുന്നത്. അഭിവൃദ്ധി എന്ന് നിങ്ങൾ പറയുന്നത് ആശകൾ പെരുക്കുക എന്നല്ലാതെ മറ്റു വല്ലതുമാണോ എന്ന് എനിക്കു പിടികിട്ടുന്നില്ല. ഒരു സംഗതി ഞാൻ തെളിഞ്ഞുകാണുന്നുണ്ട്, ആശകളാണ് സർവ്വദുഃഖങ്ങളെയും കൊണ്ടുവരുന്നത്. എപ്പോഴും എന്തിനെങ്കിലും യാചിച്ചുകൊണ്ടിരിക്കുക. അതു തനിക്കു വേണമെന്ന വിചാരം വിട്ടു യാതൊന്നും കാണാൻ വയ്യായ്മ: ഏതു സമയത്തും വേണം, ഇനിയും വേണം – ഇതു യാചകൻെറ നിലയാണ്. ആശാപൂർത്തിക്ക് ഒരു ശക്തി സിദ്ധിച്ചാൽ ആശയുടെ ശക്തി നൂറു മടങ്ങ് വർദ്ധിക്കും. ഈ ലോകത്തിൽ സുഖദുഃഖങ്ങളുടെ ആകെത്തുക സർവ്വകാലത്തും സമമാണ്. സമുദ്രത്തിൽ ഒരു തിര പൊന്തിയാൽ മറ്റെവിടെയോ ഒരു താഴ്ചയുണ്ടായിട്ടുണ്ട്. ഒരാൾക്ക് ഒരു സുഖമുണ്ടായാൽ മറ്റൊരാൾക്കോ മൃഗത്തിനോ ഒരു ദുഃഖമുണ്ടാകും. മനുഷ്യരുടെ സംഖ്യ വർദ്ധിക്കുന്നു: ചില മൃഗങ്ങളുടേതു ചുരുങ്ങുന്നു. നാം അവയെ കൊല്ലുന്നു: അവയുടെ വാസഭൂമി കയ്യടക്കുന്നു: അവയുടെ ആഹാരസാമഗ്രി പിടിച്ചുപറ്റുന്നു. സുഖം വർദ്ധിക്കുന്നു എന്ന് എങ്ങനെ പറയാം? പ്രബലവർഗ്ഗക്കാർ ദുർബ്ബലവർഗ്ഗക്കാരെ പിടിച്ചുതിന്നുന്നു. എന്നാൽ പ്രബലൻമാർ സുഖികളാകുമെന്നു വിചാരിക്കുന്നുവോ? ഇല്ല. അവർ പരസ്പരം കൊന്നുതുടങ്ങും. ഈ ലോകം സ്വർഗ്ഗമാക്കുന്നതിനു നടപ്പിൽ വരുത്താവുന്ന ഒരു പദ്ധതി ഞാൻ കാണുന്നില്ല. സംഗതികൾ അതിനെതിരാണ്: യുക്തികൊണ്ടു നോക്കുമ്പോഴും അതു സംഭാവ്യമല്ലെന്നു കാണുന്നു.

പരിപൂർണ്ണത സർവ്വകാലത്തും അപരിമിതമാണ്. നാം ഇപ്പോൾത്തന്നെ ആ അപരിമിതമാണ്: അതിനെ പ്രകാശിപ്പിപ്പാനാണ് നമ്മുടെ യത്നം. നിങ്ങളും ഞാനും സർവ്വജീവികളും അതാണ് ചെയ്യുന്നത്: അത്രത്തോളം ശരി. എന്നാൽ ഈ തത്ത്വത്തെ അടിസ്ഥാനമാക്കി ജർമ്മൻ ദാർശനികൻമാർ ഒരു വിചിത്രവാദം പുറപ്പെടുവിച്ചിട്ടുണ്ട്. അതായത് ഈ പ്രകാശനം ക്രമത്തിൽ വർദ്ധിച്ച് നാം പരിപൂർണ്ണതയെ മുഴുവൻ പ്രകാശിപ്പിക്കുമെന്ന്. പരിപൂർണ്ണതയെ പ്രകാശിപ്പിക്കുക എന്നതിന്നർത്ഥമെന്ത്? പരിപൂർണ്ണത എന്നത് അപരിമിതമാണ്, പ്രകാശം എപ്പോഴും പരിമിതവും. അപ്പോൾ അതിൻെറ അർത്ഥം നാം അപരിമിതപരിമിതങ്ങളാകും എന്നാകുന്നു. അതു പരസ്പരവിരുദ്ധവുമാണ്. അങ്ങനെ ഒരു വാദം കുട്ടികൾക്കു രസിക്കാം: പക്ഷേ അത് അവരെ അസത്യബുദ്ധികളാക്കുകയാണ്: അതു മതത്തെ ദുഷിപ്പിക്കുകയുമാണ്. ഈ ലോകമെന്നു പറയുന്നത് ഒരു ഹീനാവസ്ഥയാണെന്നും, ഈശ്വരത്വം വിട്ട് അധഃപതിച്ചതാണ് മനുഷ്യനെന്നും, ആദാമിനു പതനമുണ്ടായി എന്നും നമുക്കറിയാം. മനുഷ്യൻ സ്വസ്വരൂപത്തിൽനിന്ന് അധഃപതിച്ചതാണെന്നു പറയാത്ത മതമില്ല. നാം മൃഗീയാവസ്ഥയിൽ വീണിരിക്കുന്നു: ഉയരുവാൻ കിണയുന്നു:

കെട്ടുകൾ അറുക്കുവാൻ നോക്കുന്നു. എന്നാൽ അപരിമിതത്തെ മുഴുവൻ ഇവിടെ പ്രകാശിപ്പിക്കുക കേവലം അസാദ്ധ്യം. നാം കഠിനമായി പ്രയത്നിക്കും: പക്ഷേ നാം ഇന്ദ്രിയബദ്ധരായിരിക്കെ ഇവിടെ നമുക്കു പരിപൂർണ്ണരാകുക സാദ്ധ്യമല്ലെന്നു കണ്ടറിയുന്ന കാലം വരും. അപ്പോൾ നമ്മുടെ യഥാർത്ഥസ്വരൂപമായ അപരിമിതത്തിലേക്കുള്ള പ്രതിപ്രയാണത്തിൻെറ കാഹളം മുഴങ്ങും.

ഇതത്രേ ത്യാഗം. പ്രവൃത്തിയെ തിരിച്ചു നിവൃത്തിയാക്കി ദുർഘടത്തിൽനിന്നു പുറത്തു കടക്കണം. അപ്പോൾ നമുക്കു ധാർമ്മികത്വവും ഭൂതാനുകമ്പയും ഉണ്ടായിത്തുടങ്ങും. സർവ്വധർമ്മശാസ്ത്രങ്ങളുടേയും മുദ്രാവാക്യമെന്ത്? ''ഞാനല്ല, നീ തന്നെ.'' എന്നാൽ 'ഞാൻ', നമുക്ക് ആധാരമായ അനന്തചൈതന്യം (ഇന്ദ്രിയദ്വാരാ) ബഹിർലോകത്തിൽ പ്രകാശിപ്പാൻ ശ്രമിക്കുന്നതിൻെറ ഫലമാണ്. അതിൽ നിന്നാണ് ഈ ക്ഷുദ്രാഹങ്കാരം ഉളവായത്. അതു പിൻതിരിച്ച് സ്വസ്വരൂപമായ അനന്തത്തിലെത്തണം. സ്വാർത്ഥം വിട്ട് സഹോദരബുദ്ധ്യാ പരാർത്ഥത്തിനുദ്യമിക്കുമ്പോളെല്ലാം നാം നിവൃത്തിയിലാണ് സഞ്ചരിക്കുന്നത്. നേരേമറിച്ച്, പരാർത്ഥം തിരസ്കരിച്ചു സ്വാർത്ഥം നേടുമ്പോഴെല്ലാം പരിമിതത്തിൽ അപരിമിതത്തെ പ്രകാശിപ്പിച്ചുനോക്കുന്ന പാഴ്വേലയെടുക്കുകയാണ്. അതാണു ലോകത്തിൽ അനർത്ഥങ്ങളും അധർമ്മങ്ങളും വരുത്തുന്നത്. എന്നാൽ കുറേ കഴിയുമ്പോൾ ത്യാഗം വരും, ശാശ്വതത്യാഗം. ഈ ക്ഷുദ്രാഹന്ത എന്നെന്നേയ്ക്കുമായി നശിച്ചിരിക്കുന്നു. കൊച്ചുജീവിതത്തെ എന്തിനിത്ര കാര്യമാക്കുന്നു. ഇവിടെയോ മറ്റെവിടെയെങ്കിലുമോ ദീർഘായുസ്സായിരിക്കണം, സുഖിക്കണം എന്നിങ്ങനെയുള്ള മിഥ്യാഭിലാഷങ്ങളുടെ ഫലം മരണമത്രേ.

മൃഗങ്ങളിൽനിന്നു പരിണമിച്ചവരാണ് നാമെങ്കിൽ മൃഗങ്ങൾ, അധഃപതിച്ച മനുഷ്യരുമായിരിക്കാം. അങ്ങനെയല്ലെന്ന് എന്താണുറപ്പ്? പരിണാമവാദത്തിനു തെളിവ് ഇത്രയേ ഉള്ളു; ഏറ്റവും താണതു മുതൽ ഉയർന്നതുവരെ ക്രമത്തിൽ ഉയർന്നുപോകുന്ന ശരീരങ്ങളുടെ നിര കാണുന്നു. താണത് ഉയർന്നുപോകുന്നതേയുള്ളു, ഉയർന്നതു താണുപോകുന്നില്ല എന്ന് എങ്ങനെ സിദ്ധാന്തിക്കാം? ന്യായം രണ്ടു വഴിക്കും തുല്യം. ജീവഗതി മേല്പോട്ടും കീഴ്പോട്ടും ഉണ്ടെന്നുള്ളതാണ് സത്യമെന്ന് ഞാൻ വിശ്വസിക്കുന്നു. ഗർഭീഭവിച്ചതല്ലാതെ പരിണമിച്ചു പുറത്തേക്കു പ്രകാശിക്കുമോ? നാം ഉയർന്ന ജീവിതത്തിനു യത്നിക്കുന്നത്, നാം ആ നിലയിൽനിന്നു താണുവന്നതാണെന്നു തെളിയിക്കുന്നു. അതങ്ങനെയായിരിക്കണം. വകഭേദങ്ങളിൽ വ്യത്യാസമുണ്ടാകാം. കാലക്രമത്തിൽ സർവ്വജീവികളും സിദ്ധാവസ്ഥയിലെത്തും

എന്നു ക്രിസ്തുവും ബുദ്ധനും വേദാന്തവും പറഞ്ഞിട്ടുള്ളതിനെ ഞാൻ മുറുകെ പിടിക്കുന്നു. ഇന്നത്തെ ക്ഷുദ്രഭാവം ത്യജിച്ചേ അതു സാധ്യമാകൂ. ഈ ലോകം നിസ്സാരം: അതു സാരമായ വസ്തുവിൻെറ ഒരു വികൃതരൂപം, ഒരു നിഴൽ: അത്രമാത്രം. നാം സദ്വസ്തുവിൽ എത്തണം, ത്യാഗം അവിടേയ്ക്കെത്തിക്കും. യഥാർത്ഥജീവിതത്തിന്നാസ്പദം ത്യാഗമത്രേ. ശരിയായ ജീവിതവും ശരിയായ നൻമയും നമുക്കനുഭവപ്പെടുന്ന നിമിഷമുണ്ടെങ്കിൽ, അതു നാം നമ്മെപ്പറ്റി വിചാരിക്കാതിരിക്കുന്ന നിമിഷമാണ്. ഈ ചെറിയ പ്രത്യേക ജീവൻ നശിക്കണം: അപ്പോൾ നമ്മുടെ യഥാർത്ഥസ്ഥിതി സത്തായ വസ്തുവിലാണെന്നും ആ വസ്തു ഈശ്വരനാണെന്നും നാമറിയും. ഈശ്വരൻ നമ്മുടെ അന്തരാത്മാവ്: എന്നും നമ്മുടെ ഉള്ളിൽ നമ്മോടുകൂടെയുണ്ട്. നാം തൻമയരാവുക. അതേ യഥാർത്ഥത്തിൽ സുഖജീവിതമാകൂ. ആത്മസാക്ഷാൽക്കാരത്തിൽ വർത്തിക്കുന്നതേ യഥാർത്ഥജീവിതമാകൂ. ആ സാക്ഷാൽക്കാരത്തിനു നാമെല്ലാവരും യത്നിക്കുക.

# അധ്യായം 12

## നാനാത്വത്തിൽ ഏകത്വം

(ലണ്ടൻ പ്രസംഗം നവംബർ 3, 1896)

''സ്വയംഭൂവായ പരമേശ്വരൻ ഇന്ദ്രിയങ്ങളെ ബഹിർമ്മുഖങ്ങളാക്കി സൃഷ്ടിച്ചു. തന്നിമിത്തം പുറമേയ്ക്കാണ് മനുഷ്യൻ നോക്കുന്നത്. ഉള്ളിലേയ്ക്കല്ല. എന്നാൽ ഒരു ധീരൻ അമൃതത്വമിച്ഛിച്ചു നോട്ടം പിൻതിരിച്ച് പ്രത്യഗാത്മാവിനെ ദർശിച്ചു.

ഞാൻ മുമ്പു പറഞ്ഞതുപോലെ വേദങ്ങളിൽ ആദ്യമായി കാണുന്ന അന്വേഷണം ബാഹ്യവസ്തുക്കളെപ്പറ്റിയാണ്. എന്നാൽ വസ്തുക്കളുടെ തത്ത്വം ബാഹ്യപ്രപഞ്ചത്തിൽനിന്നറിവാൻ കഴിയില്ലെന്നും പുറമേയ്ക്കല്ല, അകത്തേയ്ക്കു ദൃഷ്ടികളെ തിരിച്ചിട്ടാണ് അതു ഗ്രഹിക്കേണ്ടതെന്നും ഒരു പുതിയ ആശയം പിന്നീടുണ്ടായി. ആത്മാവിനെ കുറിക്കുന്ന പദം സാരഗർഭമാണ്; പ്രത്യഗാത്മാവ്, 'അകത്തേക്കു പോയിരിക്കുന്നവൻ' എന്നാണ്. നമ്മുടെ ജീവനു ജീവൻ, നമ്മുടെ ഹൃദയത്തിൻെറ കേന്ദ്രം, സർവ്വോല്പത്തിസ്ഥാനമായ കാതൽ: നമുക്കുള്ള മനസ്സും ശരീരവും ഇന്ദ്രിയങ്ങളും മറ്റു സമസ്തവും ഏതൊന്നിൻെറ ബഹിർഗതരശ്മികളോ ആ കേന്ദ്രഗതസൂര്യൻ. ഇങ്ങനെയത്രേ ആത്മാവിനെ വിവരിക്കുന്നത്. (ബാഹ്യലോകം ഖണ്ഡപദാർത്ഥപരിപൂർണ്ണമാണ്. അതിൽ അഖണ്ഡത്തെ കണ്ടെത്തുകയില്ല. ഈ ആശയം വ്യക്തമാക്കിപ്പറയുന്നു.)

''ബാലിശബുദ്ധികൾ ബാഹ്യവിഷയങ്ങളുടെ പിന്നാലെ പായുന്നു, അവർ മൃത്യു പരത്തിവെച്ച പാശത്തിൽ ചെന്നു കുടുങ്ങുകയും ചെയ്യുന്നു: എന്നാൽ ധീരൻമാർ അമൃതത്വമെന്തെന്നു മനസ്സിലാക്കിയിരിക്കകൊണ്ട് ഈ അനിത്യങ്ങളിൽ നിത്യത്തെ കാൺമാൻ അവർ ആഗ്രഹിക്കുന്നില്ല.''[2] ശരീരമോ മനസ്സോ വിചാരങ്ങളോ ഈ പ്രപഞ്ചത്തിൽ ഏതെങ്കിലുമോ അവധിയറ്റതല്ല. അവധിയറ്റത് ആത്മാവു മാത്രം, സാക്ഷിയായി സർവ്വേശ്വരനായി സർവ്വാന്തര്യാമിയായ ആത്മാവുമാത്രം. അവിടെയാണ് നാം അവധിയറ്റ ജഗത്കാരണം അന്വേഷിക്കേണ്ടത്. അവധിയറ്റതിനെ തിരയുക അവധിയറ്റതിൽ ത്തന്നെ വേണം. നമുക്ക് അവധിയറ്റതായുള്ളത് നമ്മുടെ ഉള്ളിലിരി

---

1 പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ-
സ്തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ. (4.1)

2 പരാചഃ കാമാനനുയന്തി ബാലാസ്തേ മൃത്യോര്യന്തി വിതതസ്യ പാശം
അഥ ധീരാ അമൃതത്വം വിദിത്വാ ധ്രുവമധ്രുവേഷ്വിഹ ന പ്രാർഥയന്തേ. (4.2)

ക്കുന്ന ആത്മാവാണ്. ശരീരമോ മനസ്സോ വിചാരമോ ചുറ്റും നാം കാണുന്ന ലോകമോ ഒന്നും അഖണ്ഡമല്ല. ആ അഖണ്ഡാത്മാവിൽ മാത്രമേ നമുക്ക് അഖണ്ഡസത്തിനെ ദർശിപ്പാൻ കഴികയുള്ളു.

''ഇവിടെയുള്ളതേതോ അത് അവിടെയുമുണ്ട്. അവിടെ ഏതുണ്ടോ അത് ഇവിടെയും: ഇതിൽ ഭിന്നിപ്പു കാണുന്നവൻ പിന്നെയും പിന്നെയും മൃത്യുവിന്നിരയാകുന്നു.''[1]

സ്വർഗ്ഗം പ്രാപിക്കണമെന്നായിരുന്നുവല്ലോ ആദിയിൽ ആഗ്രഹം. ഈ ലോകം അതൃപ്തികരമെന്നു കണ്ട പുരാതനാര്യൻമാർ മരണാനന്തരം ക്ലേശരഹിതമായി സുഖമയമായ ഒരിടത്തു ചെല്ലും എന്നു വിചാരിച്ചു. അതു സ്വാഭാവികമാണല്ലോ. അങ്ങനെ അവർ പല സ്ഥലങ്ങൾ കല്പിച്ച്, അവയ്ക്കു സ്വർഗ്ഗങ്ങൾ എന്നു പേരും കൊടുത്തു. അവിടെ നിരന്തരസൗഖ്യമായിരിക്കും, പരിപൂർണ്ണമായ ശരീരവും മനസ്സുമുണ്ടാകും, പൂർവ്വികൻമാരൊന്നിച്ചു സുഖമായിരിക്കാം. ഇതായിരുന്നു ഭാവന. എന്നാൽ തത്ത്വവിചാരം തുടങ്ങിയപ്പോൾ ഭാവന യുക്തിശൂന്യമാണെന്നും ആ സ്ഥിതി സംഭാവ്യമല്ലെന്നും മനസ്സിലായി. അവധിയറ്റ ദേശമെന്നത് അസംബന്ധം. ദേശം കാലപരിച്ഛിന്നമാണ്: കാലത്തിലാണ് അതിൻെറ ഉത്പത്തിയും സ്ഥിതിയും. അതുകൊണ്ട് ആ ഭാവന തള്ളിക്കളഞ്ഞു. എന്നു മാത്രമല്ല, ആ സ്വർഗ്ഗങ്ങളിൽ വസിക്കുന്ന ദേവൻമാർ ഒരു കാലത്ത് ഈ ലോകത്തിലെ മനുഷ്യരായിരുന്നു, കർമ്മവിശേഷംമൂലം ദേവൻമാരായതാണ് എന്നും ദേവത്വം ഒരവസ്ഥാഭേദം മാത്രമാണെന്നും അവർ കണ്ടു. വേദങ്ങളിൽ പറയുന്ന ദേവൻമാരാരും സ്ഥിരവ്യക്തികളല്ല. ഓരോ സ്ഥാനങ്ങൾ വഹിക്കുന്നവർമാത്രം.[2]

ഇന്ദ്രൻ, വരുണൻ മുതലായ ഓരോ വ്യക്തിവിശേഷത്തിൻെറ പേരുകളല്ല: ഗവർണ്ണർ മുതലായതുപോലെ ഓരോ സ്ഥാനപ്പേരുകളാണ്. മുമ്പൊരു കാലത്തുണ്ടായിരുന്ന ഇന്ദ്രനല്ല ഇന്നുള്ളത്: അയാൾ പോയി, ആ സ്ഥാനത്ത് ഭൂമിയിൽനിന്നു ചെന്ന മറ്റൊരാൾ

1 യദേവേഹ തദമുത്ര യദമുത്ര തദന്വിഹ
മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി. (4, 10)

ശ്രീ ശങ്കരാചാര്യസ്വാമികൾ ഇതിന് ഇങ്ങനെ അർത്ഥം പറഞ്ഞുകാണുന്നു; യാതൊന്നാണോ സംസാരധർമ്മവത്തായി അവിവേകികൾ ഇവിടെ കാണുന്നത് അതുതന്നെയാണ് സംസാരധർമ്മാതീതവും നിത്യവിജ്ഞാനഘനവുമായ ബ്രഹ്മം യാതൊന്നാണോ അവിടെ ആത്മാവിലുള്ളത് അതുതന്നെയാണ് ഇവിടെ നാമരൂപങ്ങളിലടങ്ങിക്കാണപ്പെടുന്നത്. അങ്ങനെയിരിക്കെ ആരാണോ അവിദ്യകൊണ്ട് ഞാൻ വേറേ ബ്രഹ്മം വേറേ എന്നു പിഴച്ചു വിചാരിക്കുന്നത്, അവൻ മരണത്തിൽനിന്നു മരണത്തിലേക്കു പോകുന്നു.

2 ബഹൂനീന്ദ്രസഹസ്രാണി ദൈവതാനാം യുഗേ യുഗേ
അഭ്യതീതാനി കാലേന കാലോ ഹി ദുരതിക്രമഃ (മ.ഭാ.ശാ. 227. 40)

ആരോഹണം ചെയ്തു. ഇതുതന്നെ മറ്റു ദേവൻമാരുടെയും കാര്യം. എല്ലാം ഓരോ സ്ഥാനങ്ങൾ: അതുകൾ ഓരോ കാലത്തു വഹിക്കുന്നതു ദേവത്വം സമ്പാദിച്ച ഓരോ മനുഷ്യജീവികളാണ്. അവർക്കുമുണ്ട് മരണം. ഋഗ്വേദത്തിലെ പഴയ ഭാഗങ്ങളിൽ ദേവൻമാരെ അമരൻമാർ എന്നു പറഞ്ഞുകാണാം. എന്നാൽ പിന്നീടു അതു മാറ്റി, ശരീരം എത്ര സൂക്ഷ്മമായാലും ദേശകാലാതീതമായ നിത്യത്വം (അമരത്വം) അതിനു സംബന്ധിപ്പിക്കാവതല്ല എന്ന് അവർ മനസ്സിലാക്കി. രൂപത്തിൻെറ ഘടകാംശങ്ങൾ ദേശത്തെ ആശ്രയിച്ചിരിക്കുന്നു. രൂപം അത്യന്തസൂക്ഷ്മമായാലും അതിനു ദേശകാലങ്ങളിലാണ് ഉൽപത്തി. ദേശഭാവന കൂടാതെ രൂപത്തെ വിചാരിക്കുക സാദ്ധ്യമല്ല. രൂപത്തിൻെറ മൂലകാരണങ്ങളിലൊന്നാണ് ദേശം. അതിന് എപ്പോഴും വികാരമുണ്ട്. ദേശകാലങ്ങൾ മായയ്ക്കുള്ളിലുമത്രേ. ഈ ആശയമാണ് ''യദേവേഹ തദമുത്ര'' എന്നു പറഞ്ഞിട്ടുള്ളത്. ഇവിടെയുള്ളതുതന്നെ അവിടെയും. ഇവിടേയ്ക്കു ബാധിക്കുന്ന നിയമങ്ങൾ അവിടെ ദേവൻമാർക്കും ബാധിക്കണം. നിയമമെന്നു പറയുന്നതിൽ മരണവും പുനർജൻമവും അന്തർഭവിച്ചിരിക്കയും ചെയ്യുന്നു. ഈ നിയമങ്ങൾ ഭൗതികപദാർത്ഥങ്ങളെ പല രൂപത്തിൽ കരുപ്പിടിപ്പിക്കുന്നു, ഉടച്ചും കളയുന്നു. ജനിച്ചതിനെല്ലാം നാശമുണ്ട്. അതുകൊണ്ട്, സ്വർഗ്ഗലോകങ്ങൾ ഉണ്ടെങ്കിൽ ഇതേ നിയമങ്ങൾ അവിടെയും വ്യാപിക്കും.[1]

ഈ ലോകത്തിൽ ഏതു സുഖത്തിൻേറയും പിന്നിൽ അതിൻെറ നിഴലായ ദുഃഖമുണ്ട്. ജീവിതത്തിൻെറ നിഴലാണ് മരണം. അവ എപ്പോഴും ഒന്നിച്ചുപോകും. ജീവിതവും മരണവും, സുഖവും ദുഃഖവും, നൻമയും തിൻമയും – ഇവ പരസ്പരവിരുദ്ധങ്ങളായ ഭിന്നഭാവങ്ങളല്ല: ഒരേ മൂലവസ്തുവിൻെറ വിവിധപ്രകാശനങ്ങളാണ്. നൻമയും തിൻമയും രണ്ടു ഭിന്നവസ്തുക്കളാണെന്നും അവ ശാശ്വതമായും അങ്ങനെ നിലനിൽക്കുമെന്നുള്ള ദ്വൈതഭാവന പ്രത്യക്ഷത്തിൽത്തന്നെ വിഡ്ഢിത്തമാണ്. അവ രണ്ടും ഒരിക്കൽ നൻമയായും മറ്റൊരിക്കൽ തിൻമയായും പ്രത്യക്ഷപ്പെടുന്ന ഒരേ പദാർത്ഥത്തിൻെറ രൂപാന്തരങ്ങളത്രേ. അവയ്ക്കു ജാതിയിലല്ല, മാത്രയിലാണ് വ്യത്യാസം: പ്രത്യക്ഷപ്പെടുന്ന ശക്തിയിലുള്ള ഭേദം മാത്രം. നമുക്കു സുഖദുഃഖസംവേദനങ്ങൾ രണ്ടും തരുന്നത് ഒരേ നാഡികളാണെന്നു നമുക്കറിയാവുന്ന വാസ്തവമാണ്. ആ നാഡികൾക്കു കേടുതട്ടിയാൽ ഒരു സംവേദനവുമില്ല

1 ഛാ. 8.1.6, (പു. 211. ചു.2) മു. 1.2.12 (പു. 61. ചു.2)

അഭിധ്യായൻ വർണരതിപ്രമോദാനതിദീർഘേ ജീവിതേ കോ രമേത. (2.28)

അപ്സരഃപ്രമുഖങ്ങളായ വർണരതിപ്രമോദങ്ങൾ അനവസ്ഥിതങ്ങളായി രൂപണം ചെയ്തറിയുന്ന ഏതു വിവേകിയാണ് അതിദീർഘമായ ജീവിതത്തിൽ രമിക്കുന്നത്?

കർമ്മണാം പരിണാമിത്വാദാവിരിഞ്ചാദമംഗളം
വിപശ്ചിന്നശ്വരം പശ്യേദദൃഷ്ടമപി ദൃഷ്ടവത്. (ഭാ. 11.19.18)

താനും. ഒരു നാഡി തളർന്നുപോയാൽ, അതിലൂടെ വന്നിരുന്ന സുഖസംവേദനങ്ങൾ നമുക്കു കിട്ടാതാകുന്നു: അതോടൊപ്പം ദുഃഖ സംവേദനങ്ങളും കിട്ടാതാകുന്നു. അവ രണ്ടും രണ്ടല്ല, ഒന്നുതന്നെ. മറ്റൊരു സംഗതി, ഒരു വസ്തുതന്നെ നമുക്കു ചിലപ്പോൾ സുഖ പ്രദവും ചിലപ്പോൾ ദുഃഖപ്രദവുമാകുന്നു. ഒരേ സംഗതി ഒരാൾക്കു സുഖമായും മറ്റൊരാൾക്കു ദുഃഖമായും തോന്നുന്നു. മാംസം അതു ഭക്ഷിക്കുന്നവനു സുഖകരമാണ്. എന്നാൽ ഭക്ഷിക്കപ്പെടുന്ന മൃഗത്തിനു ദുഃഖകരവും. സർവ്വർക്കും ഒരുപോലെ സുഖാവഹമായി ഒന്നു മുണ്ടായിട്ടില്ല. ചിലർക്കു സന്താപം, മറ്റു ചിലർക്കു സന്തോഷം. അതങ്ങനെ പോയ്ക്കൊണ്ടിരിക്കും. അതുകൊണ്ട് ദ്വൈതഭാവം വാസ്തവത്തിലില്ല. അപ്പോൾ വന്നുകൂടുന്ന ഫലമെന്ത്? നൻമമാത്രം ശേഷിച്ചു തിൻമയില്ലാതാകുന്ന സ്ഥിതി ലോകത്തിൽ ഒരു കാലത്തും ഉണ്ടാവില്ല. ഇതു ഞാൻ മുമ്പേ പറഞ്ഞു. അതു ചിലർക്കു ആശാഭംഗമോ ഭയമോ ഉണ്ടാക്കുമായിരിക്കാം. നിവൃത്തിയില്ല. കാര്യസ്വഭാവം അങ്ങനെയല്ലെന്ന് എന്നെ ബോധ്യപ്പെടുത്തിയാൽ അതു സമ്മതിപ്പാൻ ഞാൻ ഒരുക്കം. അതു തെളിയിച്ചുകാട്ടി അതു സത്യമാണെന്നു ബോധ്യപ്പെടുന്നതുവരെ എനിക്ക് അങ്ങനെ പറയുവാൻ നിർവ്വാഹമില്ല.

ഞാൻ പ്രസ്താവിച്ച സംഗതിക്കെതിരായി ഒരു വാദം സാധാരണമായുണ്ട്. അതു കേട്ടാൽ ശരിയാണെന്നും തോന്നും. അതിങ്ങനെയാണ്; പരിണാമക്രമത്തിൽ ഇന്നു ലോകത്തിൽ കാണുന്ന തിൻമകളെല്ലാം ചുരുങ്ങിച്ചുരുങ്ങിവന്ന് അനേകലക്ഷം സംവൽസരം കഴിയുമ്പോൾ തിൻമ തീരെ ഇല്ലാതായി നൻമമാത്രം ശേഷിക്കും. ഈ വാദം വളരെ യുക്തിയുക്തമാണെന്ന് പ്രത്യക്ഷത്തിൽ തോന്നാം. അതു സത്യമായെങ്കിൽ വളരെ നന്ന്. എന്നാൽ അതിൽ ഒരബദ്ധമുണ്ട്. നൻമതിൻമകൾ രണ്ടും ശാശ്വതമായി വ്യത്യാസപ്പെട്ട വെവ്വേറേ വസ്തുക്കളാണെന്നുവെച്ചുകൊണ്ടാണ് വാദം നിൽക്കുന്നത്. തിൻമയുടെ ആകത്തുക ക്ലിപ്തമായുണ്ട്. അതുപോലെ നൻമയുടെ ആകത്തുകയും. ഇതിൽവെച്ച് തിൻമയുടേതു ദിവസംതോറും ചുരുങ്ങിവരുമെന്നും, അങ്ങനെ നൻമ മാത്രം ശേഷിക്കുമെന്നുമാണല്ലോ ഈ വാദത്തിന്നടിസ്ഥാനം. എന്നാൽ അത് അങ്ങനെതന്നെയോ? ലോകചരിത്രം നോക്കിയാൽ തിൻമയും നൻമയും, രണ്ടും, അടിക്കടി വർദ്ധിച്ചുവരുന്നു എന്നാണ് കാണുന്നത്. ഏറ്റവും പ്രാകൃതനായ മനുഷ്യൻെറ കഥ നോക്കുക. അയാൾ കാട്ടിൽ പാർക്കുന്നു. അയാൾക്കു സുഖസംവേദനം വളരെ സ്വല്പം: ദുഃഖസംവേദനവും അങ്ങനെതന്നെ. അയാളുടെ ദുഃഖം മുഴുവനും ഇന്ദ്രിയലോകത്തിലാണ്. വേണ്ടുവോളം ഭക്ഷണം കിട്ടാഞ്ഞാൽ അയാൾക്കു ദുഃഖമായി. വേണ്ടത്ര ഭക്ഷണവും വേട്ടയാടി നടക്കാൻ സ്വാതന്ത്ര്യവും കൊടുത്താൽ ആയാൾക്കു സുഖം തികഞ്ഞു. ഇന്ദ്രിയസുഖവും ഇന്ദ്രിയദുഃഖവും മാത്രമാണയാൾക്കുള്ളത്. എന്നാൽ ആലോചന വർദ്ധിക്കുമ്പോൾ അയാളുടെ സുഖാനുഭവങ്ങളും വർദ്ധിക്കും. ബുദ്ധി വികസിക്കുമ്പോൾ ഇന്ദ്രിയസുഖങ്ങളും ചിന്താസുഖ

ങ്ങളായി പരിണമിക്കും. ഒരു നല്ല കവിത വായിക്കുന്നതിൽ അയാൾക്കു സുഖം തോന്നും. ഒരു ഗണിതപ്രശ്നം അയാൾക്ക് അത്യന്തം രസകരമായിരിക്കും. അയാളുടെ സിരകൾ സൂക്ഷ്മതരങ്ങളാവും എന്നാൽ ആ സൂക്ഷ്മതരങ്ങളായ സിരകൾതന്നെ അയാൾക്കു മാനസികദുഃഖത്തിനും വഴിയാക്കും. ആവക ദുഃഖങ്ങളെപ്പറ്റിയ ഗന്ധംപോലും പ്രാകൃതമനുഷ്യനുണ്ടാവില്ല. ചെറിയൊരു ദൃഷ്ടാന്തം നോക്കുക; തിബത്തു രാജ്യത്തു വിവാഹമെന്ന നടപ്പില്ല. അതു സംബന്ധിച്ച ഈർഷ്യയുമില്ല. എന്നാൽ വിവാഹനടപ്പ് ഉണ്ടായിരിക്കുന്നതാണ് ഉത്കൃഷ്ടസ്ഥിതി എന്നു നമുക്കറിയാം. പരിശുദ്ധദാമ്പത്യത്തിൻെറ വിസ്മയകരമായ സുഖം തിബത്തുകാർ അനുഭവിച്ചിട്ടില്ല. പതിവ്രതയും സദാചാരയുമായ ഭാര്യയും സദാചാരനും ഏകഭാര്യനുമായ ഭർത്താവുമുണ്ടായാലത്തെ സുഖം അവർ അറിഞ്ഞിട്ടില്ല. അതറിവാനും അവർക്കു കഴിവില്ല. എന്നാൽ ദാമ്പത്യശുദ്ധിയുണ്ടാവണം എന്നാഗ്രഹിക്കുന്നവർക്ക് – ചാരിത്രമുള്ള ഭാര്യയ്ക്കോ ഭർത്താവിന്നോ ആർക്കായാലും – ഉണ്ടാകുന്ന ശങ്കാവിഷവും വ്യഭിചാരവൃത്തിയാലുണ്ടാകുന്ന തീവ്രമായ മനസ്താപവും കഠിനമായ ദുഃഖവും തിബത്തുകാർക്കില്ല. പരിഷ്കൃതമനുഷ്യർക്ക് ഒരു വശത്തു സുഖാധിക്യമുണ്ട്: മറുവശത്ത് ദുഃഖാധിക്യമുണ്ട്.

നിങ്ങളുടെ രാജ്യം എടുത്തുനോക്കുക. ലോകത്തിൽവെച്ച് ഏറ്റവും ധനപുഷ്ടിയും അത്യന്തസുഖാനുഭവവും ഇവിടെയുണ്ട്. കൂടെ, ഇവിടെയുള്ള കഷ്ടപ്പാടു നോക്കുക. മറ്റേതു രാജ്യത്തും ഇല്ലാത്തത്രയധികം ഭ്രാന്തൻമാർ ഇവിടെയുണ്ട്. കാരണമെന്ത്? കാമങ്ങളുടെ തീക്ഷ്ണത. ഇവിടെ ജീവിതരീതി വളരെ ഉയർന്ന നിലയിലാണ്. ഇവിടെ ഒരാൾ ഒരു കൊല്ലം ചെലവാക്കുന്ന ധനം ഇന്ത്യയിൽ ഒരാൾക്ക് ഒരു നിധിയായിരിക്കും. ഈ രാജ്യക്കാരനോട് എളിയ ജീവിതം ഉപദേശിപ്പാൻ വയ്യ. സമുദായാംഗമെന്ന നിലയിൽ ആയാൾക്കു പലതും ചെയ്യാനുണ്ട്. സമുദായചക്രം തിരിഞ്ഞുതിരിഞ്ഞോടുന്നു: അതു വിധവയുടെ കണ്ണുനീരിലോ അനാഥൻെറ ആക്രന്ദനത്തിലോ നിൽക്കില്ല. ഇതാണ് എവിടെയുമുള്ള സ്ഥിതി. നിങ്ങളുടെ സുഖസംവേദനം വളർന്നിട്ടുണ്ട്. നിങ്ങളുടെ സമുദായം മറ്റു ചില സമുദായങ്ങളെക്കാൾ ഭംഗിയായി പരിഷ്കരിക്കപ്പെട്ടിട്ടുണ്ട്. സുഖഭോഗസാധനങ്ങൾ കൂടുതലായി നിങ്ങൾക്കുണ്ട്. ഇത്രയധികം ഇല്ലാത്തവർക്കു ദുഃഖങ്ങളും വളരെ കുറവാണ്. ഇങ്ങനെ അങ്ങേയറ്റംവരെ യുക്തിവിചാരം ചെയ്യുമ്പോൾ കാണുന്നത്, ബുദ്ധികല്പിതമായ ആദർശം എത്രകണ്ടുയരുന്നുവോ അത്ര ഗാഢമായിരിക്കും ദുഃഖവും എന്നാകുന്നു. ഒന്നു മറ്റേതിൻെറ നിഴൽപോലെയാണ്. തിൻമകളെ കുറച്ചു വരുന്നു എന്നതു ശരിയാവാം: എങ്കിൽ നൻമയും കുറഞ്ഞുവരണം. വാസ്തവത്തിൽ തിൻമ വളരെ വേഗത്തിൽ വർദ്ധിച്ചും നൻമ ക്ഷയിച്ചുമല്ലേ വരുന്നതെന്നു ഞാനൊന്നു ചോദിക്കട്ടെ? നൻമ ഒന്നു വർദ്ധിക്കുന്നതിനു തിൻമ രണ്ടു വർദ്ധിക്കും. ഇതാണ് മായ. ഇതു സുഖൈകദൃഷ്ടിയല്ല, ദുഃഖൈക

ദൃഷ്ടിയുമല്ല. ലോകത്തിൽ ദുഃഖമേയുള്ളു എന്നല്ല വേദാന്തത്തിൻെറ നില. അതു വാസ്തവമാവില്ല. എന്നാൽ ഇതു സുഖപൂർണ്ണമാണ്, ആനന്ദ മയമാണ് എന്നു പറയുന്നതും തെറ്റാണ്. ഇവിടെയെല്ലാം പാലും തേനും പൂവും നൻമയുമാണെന്ന് കുട്ടികളോടു പറയുന്നതു വെറുതെ. അതു നാമെല്ലാം സ്വപ്നം കണ്ടതുമാത്രം. ഒരാൾ മറ്റു ചിലരെക്കാളേറെ ദുഃഖമനുഭവിച്ചിരിക്കാം. അപ്പോൾ ലോകം ദുഃഖമയമാണെന്ന് ആയാൾ പറയുന്നതും ശരിയാവില്ല. ഈ ദ്വന്ദ്വഭാവം, ഈ സുഖദുഃഖങ്ങളുടെ കളി, ഇതാണ് നമ്മുടെ ലോകം. വേദാന്തം പറയുന്നു; ''സുഖദുഃഖ ങ്ങൾ രണ്ടു വിജാതീയവസ്തുക്കളല്ല. അവ, മാത്രയിലും രൂപത്തിലും വ്യത്യാസത്തോടെ പ്രത്യക്ഷപ്പെട്ട് ഒരേ മനസ്സിൽ ആ വ്യത്യസ്തവികാര ങ്ങൾ ജനിപ്പിക്കുന്ന ഒരേ വസ്തുവാണ്.'' അതുകൊണ്ട് പുറമേ കാ ണുന്ന നാനാത്വത്തിൽ ഏകത്വം കണ്ടെത്തണം. ഇതാണ് വേദാന്തം ആദ്യമുദ്ദേശിക്കുന്നത്. പ്രകാശനദശയിൽ എത്രതന്നെ നാനാത്വമുണ്ടാ യാലും ആവിധം പ്രകാശിക്കുന്ന ഏകവസ്തുവിനെ കണ്ടെത്തുവാൻ വേദാന്തമുദ്ദേശിക്കുന്നു. പേർഷ്യക്കാരുടെ പഴയ പ്രാകൃതഭാവന നോക്കുക. അവർക്ക് ഈ ലോകത്തിൻെറ സൃഷ്ടാക്കളായി രണ്ടു ദേവൻമാരുണ്ട്. ശിഷ്ടനായ ഒരു ദേവൻ നല്ലതെല്ലാം സൃഷ്ടിക്കുന്നു. ദുഷ്ടനായ മറ്റേ ദേവൻ തീയതെല്ലാം സൃഷ്ടിക്കുന്നു. ഇത് അസംബ ന്ധമാണെന്ന് പ്രത്യക്ഷത്തിൽ അറിയാമല്ലോ. അങ്ങനെ രണ്ടുണ്ടെ ങ്കിൽ പ്രകൃതിയിൽ ഏതു നിയമത്തിനും രണ്ടു വശമുണ്ടാവണം. അതിലൊരു വശത്ത് ഒരു ദേവൻ പ്രവൃത്തിയെടുത്ത് തൻെറ വഴിക്ക് പോകും. പിന്നെ മറ്റേ ദേവൻ മറുവശത്തെ പ്രവൃത്തി നോക്കണം. ഇവരുടെ പ്രവൃത്തിയിൽ പരസ്പരം രഞ്ജിപ്പുമുണ്ടാവണം. ഒരു ദേവൻ ഒരാൾക്കു നൻമ ചെയ്യുമ്പോൾ മറ്റേ ദേവൻ തിൻമ ചെയ്യുന്നത് വേറൊരാൾക്കാവണം. ഇങ്ങനെ രണ്ടുപേർ ഒരേ ലോകത്തിൽ പണി യെടുക്കുന്നതിൻെറ വൈഷമ്യം നോക്കുക. രണ്ടുണ്ട് എന്ന ഭാവന യുടെ നഗ്നരൂപമാണിത്. കുറേക്കൂടി പരിഷ്കൃതമായ ആശയമാണ് ലോകത്തിൽ ഏതാനും നൻമയുണ്ട്, ഏതാനും തിൻമയുണ്ട് എന്നു പറയുന്നത്. മുൻപറഞ്ഞ യുക്തികൊണ്ടു നോക്കുമ്പോൾ ഇതും നിരർത്ഥകമാണ്. ഏതൊരു അദ്ധ്വയനിയമത്താൽ നമുക്ക് അന്നം ലഭിക്കുന്നുവോ അതേ നിയമമാണ് അത്യാഹിതങ്ങളും അപകടങ്ങളു മായി അനേകജീവികൾക്കു മരണം സംഭവിപ്പിക്കുന്നത്.

അതുകൊണ്ട് ഈ ലോകം സുഖമയമല്ല, ദുഃഖമയവുമല്ല എന്നു മനസ്സിലാക്കാം. എന്നു മാത്രമല്ല, കുറ്റം മുഴുവനും പ്രകൃതിയുടെ മേൽ നിന്നെടുത്തു നമ്മുടെ തലയിലേറ്റേണ്ടതാണെന്നും നമുക്കു വഴിയേ കാണാം. ഇതിൽനിന്ന് ഒഴിഞ്ഞുപോവാനുള്ള വഴിയും വേദാന്തം കാണിച്ചുതരുന്നുണ്ട്. അതു തിൻമയേ ഇല്ല എന്നു പറഞ്ഞിട്ടല്ല. ഉള്ളതിനെ മറച്ചുവെപ്പാൻ വേദാന്തം ശ്രമിക്കുന്നില്ല. എന്തുണ്ടോ അതിനെ ധീരതയോടെ പരീക്ഷിച്ചുകൊണ്ടാണ് വേദാന്തം പോകു ന്നത്. നിരാശത വേണ്ട. നമുക്ക് അറിവാൻ കഴിയില്ലെന്നും ഭ്രമി

ക്കേണ്ട. ഇതിനെ കടപ്പാൻ ഒരുപായം അതു കാണുന്നുണ്ട്.[1] അതിനു വജ്രത്തിനൊത്ത പ്രതിഷ്ഠ കൊടുപ്പാനും ആഗ്രഹിക്കുന്നു. അത് അനൃതംകൊണ്ട് കുട്ടികളുടെ വായടച്ചു കണ്ണു കെട്ടിയിട്ടല്ല: അനൃതമാണെന്നു കുട്ടികൾ അല്പദിവസംകൊണ്ട് കണ്ടുപിടിക്കും. എൻെറ കുട്ടിക്കാലത്ത് ഒരു ചെറുപ്പക്കാരൻെറ അച്ഛൻ മരിച്ചു: അയാളെ ദരിദ്രസ്ഥിതിയിലാണ് അച്ഛൻ വിട്ടത്. ഒരു വലിയ കുടുംബത്തെ പുലർത്തേണ്ട ഭാരവും അയാൾക്കായി. അച്ഛൻെറ സ്നേഹിതൻമാരും അയാളെ സഹായിപ്പാൻ ഒരുങ്ങിയില്ല. ആ ഘട്ടത്തിൽ അയാൾക്ക് ഒരു പാതിരിയോടു സംസാരിപ്പാനിടയായി. പാതിരി അയാളെ സമാശ്വസിപ്പിച്ചതിങ്ങനെയാണ്. ''ഓ! അതെല്ലാം വളരെ നല്ലത്. നമ്മുടെ നൻമയ്ക്കാണ് ഇതെല്ലാം നമ്മെ അനുഭവിപ്പിക്കുന്നത്.'' ഇതു പുണ്ണിൻമേൽ പൊൻതകിടുവെച്ചു പൊതിയുന്ന പഴയ രീതിയാണ്, ദുർബ്ബലതയും വിഡ്ഢിത്തവും സമ്മതിക്കുകയാണ്. അതു കേട്ട് ചെറുപ്പക്കാരൻ പോയി. ആറു മാസം കഴിഞ്ഞപ്പോൾ പാതിരിക്ക് ഒരു പുത്രനുണ്ടായി. അതിൻെറ നന്ദിപ്രകടനത്തിന് ഒരു വിരുന്നുകൂട്ടി, ആ ചെറുപ്പക്കാരനേയും അതിനു ക്ഷണിച്ചു. അതിൽവെച്ച് പാതിരി, ''ഈശ്വരൻെറ കൃപയ്ക്കു നന്ദി പറയുക'' എന്നു പറഞ്ഞു. ഉടനെ ആ ചെറുപ്പക്കാരൻ എഴുന്നേറ്റ്; ''നിൽക്കൂ, നിൽക്കൂ, ഇതു വലിയൊരു കഷ്ടാവസ്ഥയാണ്'' എന്നു പറഞ്ഞു. അതെങ്ങനെ എന്നു പാതിരി ചോദിച്ചു; ''അതോ, പറയാം. എൻെറ അച്ഛൻ മരിച്ചപ്പോൾ അതു പ്രത്യക്ഷത്തിൽ ആപത്താണെങ്കിലും വാസ്തവത്തിൽ അനുഗ്രഹമാണെന്ന് നിങ്ങൾ പറഞ്ഞുവല്ലോ. അതേ ന്യായത്തിൽ ഇതു പ്രത്യക്ഷത്തിൽ അനുഗ്രഹമാണെങ്കിലും വാസ്തവത്തിൽ കഷ്ടാവസ്ഥയാണ്'' എന്നു ചെറുപ്പക്കാരൻ മറുപടി പറഞ്ഞു. ഇതാണോ ലോകത്തിലെ കഷ്ടാരിഷ്ടങ്ങൾക്കു പരിഹാരം? നല്ലവരായിരിക്കുക, ദുഃഖിതരോടു ദയ കാണിക്കുക: ദോഷങ്ങളെ മൂടിവെയ്ക്കേണ്ട. ഇവിടെ ദോഷങ്ങൾക്ക് ആത്യന്തികനിവൃത്തിയില്ല. അതിനപ്പുറം പോകുക.

ലോകത്തിൽ നൻമയുണ്ട്, തിൻമയുമുണ്ട്. നൻമയുള്ളിടത്ത് വഴിയെ തിൻമയുമുണ്ടാകും. ഈ വിവിധ പ്രകാശനങ്ങൾക്കും ഈ പരസ്പരവിരോധങ്ങൾക്കും ആധാരമായി അവയ്ക്കപ്പുറമുള്ള ആ ഏകത്വം വേദാന്തം കണ്ടറിഞ്ഞിരിക്കുന്നു. അതുകൊണ്ട് വേദാന്തം

1 ആ വേദാന്തപ്രക്രിയ ഇതാണ്; അകമെ ബുദ്ധി മുതൽ പുറമെ പഞ്ചമഹാഭൂതങ്ങൾ വരെ സമസ്തവും പ്രകൃതിയാണ്, ത്രിഗുണമാണ്. ഗുണസ്വരൂപം സുഖദുഃഖമോഹങ്ങളാണ് ഇവ അന്യോന്യം അമർത്തിയും ആശ്രയിച്ചും ചേർന്നും തന്നെയിരിക്കുന്നു. ഒന്നുള്ളിടത്തു മൂന്നുമുണ്ട്. ഒന്നിനെ വിടാൻ എല്ലാം വിടണം. അതിന് അവ്യക്തം വരെയുള്ള എല്ലാത്തിനും പരനായ പുരുഷനെ, വിഷ്ണുവിനെ, പരമഗതിയും പരമപദവുമായി കരുതി സാക്ഷാത്കരിക്കണം.

(ക 3.9–11 (പു. 138, 215), സാം.കാ. 12 (അദ്ധ്യായം 30), ഗീ. 7.14 (പു. 165) ഇവ നോക്കുക.)

ഉപദേശിക്കുന്നു, ''തിൻമയെ കൈവിടുക, നൻമയേയും കൈവിടുക'' എന്ന്. പിന്നെ ശേഷിക്കുന്നതെന്ത്? നൻമയ്ക്കും തിൻമയ്ക്കും പിറകിൽ, അവയെ രണ്ടിനേയും അതിക്രമിച്ച്, അവയുടെ രൂപത്തിൽ പ്രകാശിക്കുന്നതായി, നിങ്ങളുടേതായ ഒന്ന്, അതായത് യഥാർത്ഥമായ നിങ്ങൾ: ആദ്യം അതിനെ അറിയുക. അപ്പോൾ നിങ്ങൾക്ക് എല്ലാം നല്ലതായി കാണാറാകും: അപ്പോൾ മാത്രം, അതിനു മുമ്പില്ല. അപ്പോൾ നിങ്ങൾക്ക് ഏതിനെയും ഒതുക്കുവാൻ കഴിവുണ്ടാകും. ഈ നാനാത്വപ്രകാശനങ്ങളെ കീഴൊതുക്കുവാൻ കഴിവുണ്ടാകുമ്പോൾ നിങ്ങളുടെ യഥാർത്ഥസ്വരൂപം പ്രകാശിപ്പിക്കുമാറാകും. ഒന്നാമതായി ആത്മവിജയം സമ്പാദിക്കുക. നിവർന്നുനിന്നു മുക്തനാവുക: പ്രപഞ്ചനിയമങ്ങൾക്കപ്പുറം പോവുക, ഈ നിയമങ്ങൾ നിങ്ങളെ നിശ്ശേഷം ബന്ധിക്കുന്നവയല്ല: നിങ്ങളുടെ സത്തയുടെ ഒരംശംമാത്രമാണ്. നിങ്ങൾ പ്രപഞ്ചത്തിൻെറ ദാസനല്ല, ഒരു കാലത്തും അങ്ങനെയായിട്ടില്ല, മേലാൽ ആകയുമില്ല എന്നു കണ്ടറിയുക. ഇപ്പോൾ അപരിമിതമെന്നു തോന്നുന്ന ഈ പ്രപഞ്ചം പരിമിതമാണ്. സമുദ്രത്തിൽ ഒരു തുള്ളി: സമുദ്രം നിങ്ങളുടെ ആത്മാവാണ്. നിങ്ങൾ സൂര്യചന്ദ്രനക്ഷത്രാദികൾക്കും അപ്പുറമാണെന്നു കണ്ടറിയുക. നിങ്ങളുടെ വലുപ്പത്തോടു തട്ടിച്ചുനോക്കുമ്പോൾ അവ ചെറുപോളകൾ! അതു കണ്ടറിയുക. അപ്പോൾ നൻമതിൻമകൾ നിങ്ങൾക്കധീനമാകും. അപ്പോൾ പ്രപഞ്ചത്തിൻെറ ദർശനം മുഴുവൻ മാറിപ്പോകും. അപ്പോൾ നിങ്ങൾ നിന്നു നോക്കി ''നൻമയെത്ര മനോഹരം! തിൻമയെത്ര വിസ്മയാവഹം'' എന്നു പറയും.

ഇതത്രേ വേദാന്തോപദേശം. പുണ്ണിൽ പൊൻതകിടുവെച്ചു പൊതിഞ്ഞു വീക്കം വർദ്ധിക്കുമ്പോൾ അധികമധികം തകിടുവെയ്ക്കുന്ന തുമ്പില്ലാത്ത രീതി വേദാന്തം ഉപദേശിക്കുന്നില്ല. ഈ ജീവിതം ഒരു കടുത്ത വസ്തുതയാണ്. ധൈര്യമവലംബിച്ച് അതിൽക്കൂടെ കടന്നുപോവുക. അത് അത്യന്തകഠിനമാണെങ്കിലും സാരമാക്കേണ്ട. അതിനെക്കാൾ ബലം ആത്മാവിനുണ്ട്. എന്തിനു ക്ഷുദ്രദേവൻമാരെ ചുമതലപ്പെടുത്തണം? തൻെറ ഭാവി താനാണ് നിർമ്മിക്കുന്നത്. നിങ്ങൾക്കു ദുഃഖകാരണം നിങ്ങൾതന്നെ. നൻമയും തിൻമയും നിങ്ങൾ ഉണ്ടാക്കുന്നു: കൈകൊണ്ടു കണ്ണു പൊത്തി ഇരുട്ടാണെന്നു പറയുന്നു. കയ്യെടുത്തു വെളിച്ചം കാണുക. നിങ്ങൾ തേജോമയൻ, പരിപൂർണ്ണൻ, അനാദികാലം മുതൽ അങ്ങനെതന്നെ. ''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.'' ഇവിടെ നാനാത്ത്വം കാണുന്നവൻ പിന്നെയും പിന്നെയും മൃത്യുവിനു വശഗതനാകുന്നു എന്നതിൻെറ താല്പര്യം അപ്പോൾ മനസ്സിലാകും. ആ ഏകത്വം ദർശിക്കുക, മുക്തരാവുക.

അതു നാം എങ്ങനെ കാണും? ഈ മനസ്സ് തുലോം ദുർബലം, എളുപ്പം വഞ്ചിക്കപ്പെടുന്നത്, പരതന്ത്രം. എങ്കിലും അതിനെ ബലപ്പെടുത്താം: അപ്പോൾ ആ ജ്ഞാനം, ആ ഏകത്വം, ഒരു നോക്കെങ്കിലും

കാണാം. അതു നമ്മെ മരണപരമ്പരയിൽനിന്നു രക്ഷിക്കും. മലമുകളിൽ വീണ മഴവെള്ളം പലചോലകളായി മലഞ്ചരിവുകളിലൂടെ കീഴ്പ്പോട്ട് ഒഴുകിവരുംപോലെ ആ ഏകത്വത്തിൽനിന്നാണ് ഇവിടെ കാണുന്ന എല്ലാ ശക്തികളും.[1] അതു മായമേൽ വീണ് പലതായിരിക്കുന്നു. പലതിൻെറ പിന്നാലെ പായേണ്ട, ഒന്നിലേയ്ക്കു മാത്രം ചെല്ലുക. ''അതു സർവ്വജംഗമങ്ങളിലുമുണ്ട്, പരിശുദ്ധമായതിലെല്ലാമുണ്ട്. അതു വിശ്വം നിറഞ്ഞിരിക്കുന്നു. അതു യജ്ഞത്തിലുണ്ട്, ഗൃഹത്തിലെ അതിഥിയിലുണ്ട്: നരനിലും നീരത്തിലും സമസ്തജന്തുക്കളിലും സത്യത്തിലും അതുണ്ട്. അതു മഹത്തും വിഭുവുമത്രേ.[2] ഒരേ അഗ്നി ലോകത്തിൽ പ്രവേശിച്ചു പല രൂപത്തിൽ പ്രകാശിക്കുംപോലെ ഈ പ്രപഞ്ചത്തിന് ആത്മാവായ ആ ഒന്ന് ഈ വിവിധ രൂപങ്ങളിൽ പ്രകാശിക്കുന്നു. ഒരേ വായു ഈ ലോകത്തിൽ പ്രവേശിച്ച് പല രൂപങ്ങളിൽ പ്രകാശിക്കുംപോലെ സർവ്വജീവാത്മാക്കൾക്കും സർവ്വഭൂതങ്ങൾക്കും ആത്മാവായ ഏകാത്മാവ് വിവിധ രൂപത്തിൽ പ്രകാശിക്കുന്നു.[3]'' ഇതു പരമാർത്ഥമെന്നറിയുന്നത് ആ ഏകത്വബോധമുണ്ടാകുമ്പോൾമാത്രം, അതിനു മുമ്പില്ല: അപ്പോൾ എല്ലാം നൻമയായി കാണും: എന്തുകൊണ്ടെന്നാൽ എവിടെയും ആ ഒന്നിനെ മാത്രമേ കാണൂ.

ഇവിടെ ഒരു ചോദ്യം: അഖണ്ഡമായി അദ്വൈതമായി നിഷ്കളമായിരിക്കുന്ന ആത്മാവാണ് ഇതിലെല്ലാം കയറിയിരിക്കുന്നതെന്നതു സത്യമാണെങ്കിൽ, അതെങ്ങനെ ക്ലേശിക്കുന്നു, അതെങ്ങനെ ദുഃഖിയും അശുദ്ധവുമാകുന്നു? വാസ്തവത്തിൽ അതില്ലെന്നാണ് ഉപനിഷത്തിൻെറ മറുപടി. ''സർവ്വജീവികളുടെയും കണ്ണിൻെറ കാഴ്ചയ്ക്കു കാരണം സൂര്യനാണ്. എന്നാൽ കണ്ണിലെ ദോഷം സൂര്യനെ ബാധിക്കുന്നില്ല. അതുപോലെ ദേഹക്ലേശവും മറ്റേതൊന്നും സർവ്വഭൂതാന്തരാത്മാവിനെ ബാധിക്കുന്നില്ല.''[4] രോഗം നിമിത്തം എൻെറ കണ്ണ്

1 യഥോദകം ദുർഗേ വൃഷ്ടം പർവതേഷു വിധാവതി
ഏവം ധർമ്മാൻ പൃഥക് പശ്യംസ്താനേവാനുവിധാവതി (ക.4.14)

2 ഹംസഃ ശുചിഷദ്വസുരന്തരിക്ഷസദ്
ഹോതാ വേദിഷദതിഥിർദുരോണസത്
നൃഷദ്വരസദൃതസദ്വ്യോമസദ്
അബ്ജാ ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്. (5.2)

3 അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവഭൂതാന്തരാത്മാ രൂപം രൂപം പ്രതിരൂപോ ബഹിശ്ച.
വായുര്യഥൈകോ ഭുവനം പ്രവിഷ്ടോ രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവഭൂതാന്തരാത്മാ രൂപം രൂപം പ്രതിരൂപോ ബഹിശ്ച. (5.9.10)

4 സൂര്യോ യഥാ സർവലോകസ്യ ചക്ഷുർ–
ന ലിപ്യതേ ചാക്ഷുഷൈർബാഹ്യദോഷൈഃ
ഏകസ്തഥാ സർവഭൂതാന്തരാത്മാ
ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ. (5.11)

എല്ലാം മഞ്ഞനിറമായി കണ്ടെന്നുവരാം. ആ രോഗം സൂര്യനെ ബാധിക്കില്ല. ''ആത്മാവ് അദ്വയവും സൃഷ്ടിസ്ഥിതി ഹേതുവും സർവാന്തര്യാമിയുമാണ്. അത് ഏകത്തെ ബഹുവാക്കി. അതിനെ സ്വന്തം അന്തരാത്മാവായി സാക്ഷാത്കരിക്കുന്ന ജ്ഞാനികൾക്കേ നിത്യശാന്തിയുണ്ടാവൂ, മറ്റാർക്കുമില്ല, മറ്റാർക്കുമില്ല.[1] ഈ നിരന്തരവികാരിയായ ജഗത്തിൽ നിർവികാരനായും മൃതിഗ്രസ്തമായ ജഗത്തിൽ അമൃതനായും, നാനാത്വത്തിൽ ഏകനായും, ജീവാത്മാക്കൾക്ക് ആത്മാവായുമിരിക്കുന്ന ആ വിഭുവിനെ സാക്ഷാത്കരിക്കുന്നവർക്കേ നിത്യശാന്തി ലഭിക്കൂ, മറ്റാർക്കുമില്ല, മറ്റാർക്കുമില്ല.[2] ആ ആത്മാവിനെ ബാഹ്യലോകത്തിൽ എവിടെ തിരയാം? സൂര്യചന്ദ്രനക്ഷത്രാദികളിലോ? അതിനെ പ്രകാശിപ്പിപ്പാൻ സൂര്യനു കഴിവില്ല, ചന്ദ്രനോ നക്ഷത്രങ്ങൾക്കോ വിദ്യുത്തിനോ കഴിവില്ല, അഗ്നിയുടെ കാര്യം പറയേണ്ട. അവയെല്ലാം അതിൻെറ ശോഭയാലാണ് ശോഭിക്കുന്നത്. അവയിൽക്കൂടെ പ്രകാശിക്കുന്നത് അതിൻെറ തേജസ്സാണ്.''[3]

ഇനി നല്ലൊരുപമയുണ്ട്. ഇന്ത്യയിലെ ആൽവൃക്ഷം കണ്ടിട്ടുള്ളവർക്ക് അത് എളുപ്പം മനസ്സിലാകും. അത് ഒറ്റ വേരിൽനിന്നുത്ഭവിക്കുന്നു. കാലക്രമത്തിൽ പടർന്നുപിടിച്ചു വളരെ ദൂരം പരക്കും. ആ ആൽവൃക്ഷമാണ് ആത്മാവ്. നാരായവേര് അതുതന്നെ. അതുതന്നെ പടർന്നു പരന്ന് ഈ ജഗത്തായിരിക്കുന്നു. എത്ര ദൂരം വ്യാപിച്ചാലും ഓരോ കൊമ്പും തടിയും വേരും അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നു.[4]

വേദഭാഗമായ ബ്രാഹ്മണങ്ങളിൽ പലതരം സ്വർഗ്ഗങ്ങളെപ്പറ്റി പറയുന്നുണ്ട്. ഉപനിഷത്തുകളിലാകട്ടെ ജ്ഞാനത്തെ പ്രതിപാദിക്കു

1 ഏകോ വശീ സർവഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേ/നുപശ്യന്തി ധീരാ-
സ്തേഷാം സുഖം ശാശ്വതം നേതരേഷാം. (5.12)

2 നിത്യോ/നിത്യാനാം ചേതനശ്ചേതനാനാ-
മേകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേ/നുപശ്യന്തി ധീരാ -
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം. (5.13)

3 ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോ/യമഗ്നിഃ
തമേവ ഭാന്തമനുഭാതിസർവം
തസ്യ ഭാസാ സർവമിദം വിഭാതി. (5.15)

4 ഊർദ്ധ്വമൂലോ/വാക്ശാഖ ഏഷോ/ശ്വത്ഥഃ സനാതനഃ
തദേവ ശുക്രം തദ്ബ്രഹ്മ തദേവാമൃതമുച്യതേ
തസ്മിംല്ലോകാഃ ശ്രിതാഃ സർവേ
തദു നാത്യേതി കശ്ചന ഏതദ്വൈ തത്. (6.1)

മ്പോൾ സ്വർഗ്ഗപ്രാപ്തിവിചാരമേ തള്ളിക്കളഞ്ഞിരിക്കുന്നു. ആനന്ദം ഈ സ്വർഗ്ഗത്തിലോ ആ സ്വർഗ്ഗത്തിലോ ഉള്ളതല്ല, ആത്മാവിലുള്ള താണ്. ദേശഭേദം നിസ്സാരം. സാക്ഷാത്കാരത്തിന്റെ വിവിധാവസ്ഥ കളെ കുറിക്കുന്ന വാക്യങ്ങളൊന്നിൽ പറയുന്നു; ''പിതൃലോകത്തിൽ തത്ത്വം കാണുന്നത് സ്വപ്നം കാണുംപോലെയാണ്.'' സ്വപ്നത്തിൽ അവ്യക്തമായി മങ്ങിയ മട്ടിലാണല്ലോ കാണുക. അതുപോലെയാണ് പിതൃലോകത്തിലെ തത്ത്വദർശനം. ഗന്ധർവ്വലോകത്തിൽ അതിനേ ക്കാൾ അവ്യക്തമായി ജലത്തിൽ പ്രതിബിംബം കാണുംപോലെ യാണ്. ഹിന്ദുക്കൾ സർവ്വോപരിയായി കരുതുന്ന ബ്രഹ്മലോകത്തിൽ അധികം വ്യക്തമായി, വെളിച്ചവും നിഴലുംപോലെ, കാണുന്നു. അവി ടെയുമില്ല പൂർണ്ണപ്രകാശം. സ്വന്തം പ്രതിബിംബം മുഴുവൻ തെളി ഞ്ഞു കോട്ടംകൂടാതെ കണ്ണാടിയിൽ കാണാവുന്നതുപോലെയാണ് മനുഷ്യന് സ്വന്തം ആത്മാവിൽ തത്ത്വദർശനമുണ്ടാകുന്നത്.[1] അതു കൊണ്ട് നമ്മുടെ മഹാസ്വർഗ്ഗം നമ്മുടെ ആത്മാവുതന്നെ: മഹാ ക്ഷേത്രവും അതുതന്നെ. അതു നമുക്ക് സർവ്വസ്വർഗ്ഗങ്ങളേക്കാൾ മേലെയാണ്. അതിൽ, ഈ ജൻമത്തിൽത്തന്നെ, നമുക്കുണ്ടാകുന്നതു പോലെ സവ്യക്തവും പരിപൂർണ്ണവുമായ തത്ത്വദർശനം ഒരു സ്വർഗ്ഗ ത്തിലും മറ്റൊരിടത്തുമുണ്ടാവില്ല. സ്ഥലമാറ്റംകൊണ്ടു വലിയ ആക്ക മില്ല. ഗുഹയിൽവെച്ചായാൽ തത്ത്വദർശനത്തിനു തെളിവു കൂടുമെന്നു ഞാൻ ഇന്ത്യയിൽവെച്ചു വിചാരിച്ചിരുന്നു. അതങ്ങനെയല്ലെന്നു കണ്ടു. പിന്നെ വൻകാടുകൾ നന്നായിരിക്കുന്നു നന്നായിരിക്കുമെന്നു വിചാരി ച്ചു. പിന്നെ കാശി. എവിടെയും ഒരേ വൈഷമ്യം കണ്ടു. നമ്മുടെ ലോകം നാം സൃഷ്ടിക്കുന്നു. ഞാൻ ദുഷ്ടനായാൽ എനിക്കു ലോകം ദോഷ മയമാകും എന്നാണ് ഉപനിഷദ്വാക്യം. അത് എതു ലോകത്തിലും ശരിയാണ്. മരിച്ച് സ്വർഗ്ഗത്തിൽ പോയാലും അതുതന്നെ കാര്യം. ഗുഹയിലോ പർവ്വതത്തിലോ കാശിയിലോ സ്വർഗ്ഗത്തിലോ എവിടെ പ്പോയാലും ഞാൻ പരിശുദ്ധനല്ലെങ്കിൽ പ്രയോജനമില്ല. എന്റെ കണ്ണാടി ഞാൻ തുടച്ചു വെടിപ്പാക്കിയിട്ടുണ്ടെങ്കിൽ, എവിടെയിരു ന്നാലും എനിക്കു തത്ത്വത്തിന്റെ യഥാർത്ഥദർശനമുണ്ടാകും. അങ്ങുമിങ്ങും ഓടി ശക്തി ക്ഷയിപ്പിക്കുന്നതു നിഷ്പ്രയോജനം. ആ ശക്തി നമ്മുടെ കണ്ണാടി തുടയ്ക്കാൻ ഉപയോഗിക്കുക. ഈ ആശയ മാണ് ഉപനിഷത്തിൽ കാണുന്നത്. ''അത് കണ്ണിനു വിഷയമല്ല: മനസ്സിൽ, പരിശുദ്ധഹൃദയത്തിൽ, അതിനെ കാണാം. അപ്പോൾ അമൃതത്വം ലഭിക്കും.''[2]

1 യഥാദർശേ തഥാത്മനി യഥാ സ്വപ്നേ തഥാ പിതൃലോകേ
യഥാപ്സുരീവ ദദൃശേ തഥാ ഗന്ധർവലോകേ
ഛായാതപയോരിവ ബ്രഹ്മലോകേ. (6.5)

2 ന സംദൃശേ തിഷ്ഠതി രൂപമസ്യ ന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാഭിക്ലപ്തോ യ ഏതദ്വിദുരമൃതാസ്തേ ഭവന്തി. (6.9)

കഴിഞ്ഞ വേനൽക്കാലത്തെ രാജയോഗപ്രസംഗങ്ങൾ കേട്ടവർക്ക് അത് വേറെ ഒരുതരം യോഗമാണെന്നറിവാൻ താല്പര്യമുണ്ടാകും. ഇപ്പോൾ നാം എടുത്തുവരുന്ന ഈ യോഗത്തിൻെറ പ്രധാനഭാഗം ഇന്ദ്രിയവിജയമാണ്. ഇന്ദ്രിയങ്ങൾ മനസ്സിനെ ചലിപ്പിക്കാത്തവിധം അവയെ നിശ്ശേഷം വശത്താക്കിയാൽ യോഗി തൻെറ ലക്ഷ്യത്തിലെത്തി എന്നു പറയാം.[1] ''മനോഗതങ്ങളായ മിഥ്യാഭിലാഷങ്ങളെല്ലാം കയ്യൊഴിച്ചാൽ മർത്ത്യൻ അമർത്ത്യനാകുന്നു. ഇവിടെത്തന്നെ ബ്രഹ്മൈക്യമുണ്ടാകുന്നു. ഹൃദയഗ്രന്ഥികളെല്ലാം അറുത്തുവിട്ടാൽ മർത്ത്യൻ അമർത്ത്യനാകുന്നു. ഈ ജൻമത്തിൽത്തന്നെ ബ്രഹ്മാനന്ദം അനുഭവിക്കുന്നു.''[2] ഇവിടെ, ഈ ഭൂമിയിൽ, മറ്റെങ്ങുമല്ല.

ഇവിടെ കുറഞ്ഞൊന്നു പറയാനുണ്ട്. വേദാന്തവും മറ്റു പൗരസ്ത്യ ദർശനങ്ങളും പരലോകത്തിൽമാത്രം ദൃഷ്ടിവെച്ച് ഐഹികസുഖദുഃഖങ്ങളെ ഗണിക്കുന്നില്ലെന്നു സാധാരണമായി നിങ്ങൾ കേട്ടിരിക്കും. ഈ അഭിപ്രായം തീരെ തെറ്റാണ്. പൗരസ്ത്യവിചാരഗതി മനസ്സിലാക്കാത്തവരും അതു ഗ്രഹിക്കത്തക്ക ബുദ്ധിശക്തിയില്ലാത്തവരുമാണ് അങ്ങനെ പറയുന്നത്. നേരെമറിച്ച് ഞങ്ങളുടെ തത്ത്വജ്ഞാനികൾക്കു പരലോകത്തിൽ ഭ്രമം ഒട്ടുമില്ല: അവിടെ ജീവികൾ അല്പം കരയും, ചിരിക്കും, പിന്നെ മരിക്കും: അത്രേയുള്ളു. ആ ലോകങ്ങൾ നിസ്സാരങ്ങൾ. ഇങ്ങനെയാണ് ഞങ്ങളുടെ ശാസ്ത്രങ്ങളിൽ കാണുന്നത്. നമുക്കു ബലമില്ലാത്ത കാലത്തോളം ഈ അനുഭവങ്ങൾ ആവശ്യമാണ്: എന്നാൽ സത്യമായുള്ളത് ഇവിടെയുണ്ട്. മനുഷ്യൻെറ ആത്മാവിലുണ്ട്. ഇവിടെ ആത്മഹത്യ ചെയ്തതുകൊണ്ടും ബന്ധനിവൃത്തിയാവില്ലെന്ന് എടുത്തുപറയുന്നുണ്ട്. ശരിയായ മാർഗ്ഗം ഏതാണെന്നു കാൺമാൻ പ്രയാസം. പ്രവൃത്തിസാമർത്ഥ്യം പാശ്ചാത്യർക്കുള്ളതുപോലെ ഹിന്ദുക്കൾക്കുമുണ്ട്. ജീവിതാദർശങ്ങളിലേ ഭേദമുള്ളു. ഒരു കൂട്ടർ പറയുന്നു; ''വിചിത്രമായ ഭവനം നിർമ്മിക്കുക, ബുദ്ധിയെ സംസ്കരിക്കുക, ഇതെല്ലാമല്ലാതെ ജീവിതത്തിൽ മറ്റെന്തുണ്ട്?'' ഈ കാര്യങ്ങൾ നേടുന്നതിൽ അവർ സമർത്ഥരുമാണ്. മറുവശത്ത് ഹിന്ദുക്കൾ പറയുന്നു; ''ലോകത്തെപ്പറ്റിയ യഥാർത്ഥജ്ഞാനം ആത്മജ്ഞാനമാണ്. അതു തത്ത്വദർശനമാണ്.'' അതുകൊണ്ട് അതിൽ ഏർപ്പെട്ടു രസിപ്പാനാണ് അവരാഗ്രഹിക്കുന്നത്. അമേരിക്കയിൽ ഒരു

1 യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ
ബുദ്ധിശ്ച ന വിചേഷ്ടതി താമാഹുഃ പരമാം ഗതിം. (6.10)

2 യദാ സർവേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ.
യഥാ സർവേ പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ
അഥ മർത്ത്യോഽമൃതോ ഭവത്യേതാവദ്ധ്യനുശാസനം. (6.14.15)

(ഹൃദയഗ്രന്ഥികൾ-ബുദ്ധിയിലെ കെട്ടുകൾ, അവിദ്യകൊണ്ടുണ്ടായവ; ഞാൻ ശരീരമാണ്, ഈ ധനം എൻേറതാണ്, ഞാൻ സുഖിയാണ്, ദുഃഖിയാണ് എന്നിങ്ങനെയുള്ള തോന്നലുകൾ)

വലിയ അജ്ഞേയവാദിയുണ്ടായിരുന്നു: വളരെ നല്ല മനുഷ്യൻ, അത്യുദാരൻ, ഒന്നാംതരം പ്രാസംഗികൻ, അദ്ദേഹം മതത്തെപ്പറ്റി പ്രസംഗിച്ചു; മതം നിഷ്പ്രയോജനം, പരലോകത്തെപ്പറ്റി വിചാരിച്ചു തല പുണ്ണാക്കുന്നതെന്തിന്? നമുക്ക് ഇവിടെ ഒരു മധുരനാരങ്ങയുണ്ട്: അതിൻെറ നീരെല്ലാം നമുക്കു പിഴിഞ്ഞെടുക്കണം – ഇങ്ങനെ ഒരുപമയും അദ്ദേഹം പറഞ്ഞു; അദ്ദേഹത്തെ ഞാൻ ഒരിക്കൽ കണ്ടു. ഞാൻ പറഞ്ഞു; നീരു പിഴിഞ്ഞെടുക്കേണ്ട കാര്യം ഞാനും സമ്മതിച്ചു. താങ്കൾക്കു മധുരനാരങ്ങ വേണം: എനിക്കു മാമ്പഴവും. ഫലത്തിലാണ് വ്യത്യാസം. ജീവിതത്തിൽ അന്നപാനങ്ങളും അല്പം ശാസ്ത്രജ്ഞാനവും ഉണ്ടായാൽ മതി, സുഖമായി എന്നു താങ്കൾക്കു തോന്നുന്നു. സർവ്വർക്കും അത്ര മതി എന്നു പറവാൻ താങ്കൾക്കധികാരമില്ല. അത്രമാത്രം വെറും പൂജ്യമായിട്ടാണെനിക്കു തോന്നുന്നത്. ഒരു ആപ്പിൾ വിഴുങ്ങുന്നതെങ്ങനെയെന്നോ, വിദ്യുത്പ്രവാഹം എൻെറ ഞരമ്പിനെ വിറപ്പിക്കുന്നതെങ്ങനെയെന്നോ, അറിയുന്നതു മാത്രമാണ് ജൻമസാഫല്യമെങ്കിൽ ഞാൻ ഈ നിമിഷം ആത്മഹത്യ ചെയ്യും. എനിക്കു വസ്തുക്കളുടെ തത്ത്വം ദർശിക്കണം, കാതൽ കണ്ടെത്തണം. നിങ്ങൾക്കു ജീവൻെറ വ്യാപരങ്ങൾ അറിഞ്ഞാൽ മതി. എനിക്കു ജീവനെത്തന്നെ നേരിട്ടറിയണം. അത് അറിയുകയും, സ്വർഗ്ഗനരകാദിഭാവനകളാകുന്ന മൂഢവിശ്വാസങ്ങളെ മനസ്സിൽനിന്ന് ഓടിച്ചുകളകയും വേണം, ആ ലോകങ്ങൾ ഈ ലോകമുണ്ട് എന്നതുപോലെ സത്യമാകാമെങ്കിലും. ഇതാണ് എൻെറ തത്ത്വജ്ഞാനം പറയുന്നത്. ജീവിതത്തിൻെറ രഹസ്യമെന്ത്, സത്തെന്ത്, അതിൻെറ തത്ത്വമെന്ത് എന്നറിയണം. അതെങ്ങനെ വ്യാപരിക്കുന്നു, ഏതെല്ലാം വിധത്തിൽ പ്രകാശിക്കുന്നു എന്നറിഞ്ഞാൽ പോര എന്തുകൊണ്ട് എന്നാണ് എനിക്കറിയേണ്ടത്. എങ്ങനെ എന്നത് ബാലൻമാർ നോക്കട്ടെ. ഞാൻ സിഗരറ്റും വലിച്ചുകൊണ്ട് ഒരു പുസ്തകമെഴുതിയാൽ അതു സിഗററ്റിൻെറ ശാസ്ത്രമാകും എന്നു നിങ്ങളുടെ രാജ്യത്തൊരാൾ പറയുകയുണ്ടായി. ശാസ്ത്രജ്ഞനാകുന്നതു വളരെ നല്ലത്. അതിൽ മഹത്ത്വമുണ്ട്. ശാസ്ത്രാന്വേഷണത്തിൽ അവരെ ഈശ്വരൻ സഹായിക്കട്ടെ. പക്ഷേ ശാസ്ത്രം സർവ്വസ്വമാണെന്ന് പറയുന്നത് അസംബന്ധപ്രലാപമാണ്. അതു ജീവതത്ത്വത്തെ ഓർക്കാതെയും സത്തയെ നിരൂപിക്കാതെയും പറയുന്നതാണ്. 'നിങ്ങളുടെ ശാസ്ത്രജ്ഞാനം അസംബന്ധമാണ്: അതിന്നടിസ്ഥാനമില്ല' എന്നു ഞാൻ വാദിക്കാം. ജീവിതവ്യാപാരങ്ങളെയാണ് നിങ്ങൾ നോക്കുന്നത്. ജീവിതമെന്ത് എന്നു ചോദിക്കുമ്പോൾ അത് അറിഞ്ഞുകൂടാ എന്നു നിങ്ങൾ പറയുന്നു; നിങ്ങളുടെ വിഷയം നിങ്ങൾ യഥേഷ്ടം നോക്കിക്കൊൾവിൻ, എൻേറത് അന്വേഷിപ്പാൻ എന്നെ വിട്ടേയ്ക്കണം എന്നേ എനിക്കു പറവാനുള്ളു.

എൻെറ വഴിക്കുള്ള കാര്യപ്രാപ്തി എനിക്കുണ്ട്: ധാരാളമുണ്ട്. പാശ്ചാത്യർക്കേ കാര്യപ്രാപ്തിയുള്ളു എന്ന് നിങ്ങൾ വിചാരിക്കുന്നതു

വിഡ്ഢിത്തം. നിങ്ങളുടെ കാര്യപ്രാപ്തി ഒരു തരം, എൻേറതു മറ്റൊരു തരം. മനുഷ്യരും മനസ്സുകളും പലതരത്തിലാണ്. പ്രാച്യരിൽ ഒരാളോട് ആജീവനാന്തം ഒറ്റക്കാലിൻമേൽ നിന്നാൽ ഈശ്വരദർശനമുണ്ടാകും എന്നുപദേശിച്ചാൽ അയാൾ അതനുഷ്ഠിക്കും. പാശ്ചാത്യരോട് അപരിഷ്കൃതരാജ്യത്തൊരിടത്തു സ്വർണ്ണഖനിയുണ്ടെന്നു പറഞ്ഞാൽ സ്വർണ്ണം കിട്ടുമെന്നാശിച്ച് അനേകായിരം പേർ അങ്ങോട്ട് ആപത്തു കൂസാതെ ചെല്ലും. പക്ഷേ ഒരാൾക്കു കിട്ടി എന്നു വരാം. അവരും തങ്ങൾക്ക് ആത്മാവുണ്ടെന്നു കേട്ടിട്ടുണ്ട്. പക്ഷേ, അതു പള്ളിയിൽ സൂക്ഷിക്കാനേൽപ്പിച്ച് അവർ തൃപ്തിപ്പെട്ടിരിക്കുന്നു. ആദ്യം പറഞ്ഞ മനുഷ്യൻ കാടൻമാരുടെ അടുത്തു പോവില്ല: അത് ആപൽക്കരമാകുമെന്ന് അയാൾ ധരിച്ചിട്ടുണ്ട്. എന്നാൽ അയാളോടുതന്നെ ഒരു വൻമലയുടെ കൊടുമുടിയിൽ ഒരു മഹർഷിയുണ്ടെന്നും അദ്ദേഹം ആത്മജ്ഞാനം നൽകുമെന്നും പറഞ്ഞാൽ മരിച്ചാലും വേണ്ടില്ലെന്നു വെച്ച് അയാൾ മല കയറിത്തുടങ്ങും. രണ്ടുതരക്കാർക്കും കാര്യശേഷിയുണ്ട്. കാര്യം മുഴുവനും ഈ ലോകത്തിലാണെന്നു കരുതുന്നതേ തെറ്റുള്ളു. നിങ്ങൾ ക്ഷണികമായ വിഷയസുഖം കാര്യമാക്കിയിരിക്കുന്നു. അതിൽ സ്ഥിരമായൊന്നുമില്ല എന്നു മാത്രമല്ല, അത് അധികമധികം ദുഃഖപ്രദവുമാണ്. എൻേറതാകട്ടെ ശാശ്വതശാന്തി കൈവരുത്തുന്നു.

നിങ്ങളുടെ വഴി പിഴച്ചതാണെന്ന് ഞാൻ പറയുന്നില്ല. നിങ്ങൾ അതു നിർബ്ബാധം അനുസരിച്ചുകൊൾക. അതിൽനിന്നു വളരെ നൻമയും അനുഗ്രഹവുമുണ്ടാകും. എന്നുവെച്ച് നിങ്ങൾ എൻെറ മാർഗ്ഗത്തെ പഴിക്കേണ്ട. എൻേറതും മറ്റൊരു തരത്തിൽ കാര്യത്തിനു കൊള്ളുന്നതുതന്നെ. ഓരോരുത്തർക്കും അവരവരുടെ വഴിക്കു യതിക്കുക. നാമെല്ലാവരും ഈ പറഞ്ഞ രണ്ടു വശത്തും കാര്യശേഷിയുള്ളവരായിരുന്നാൽ എത്ര നന്നായിരുന്നു! ശാസ്ത്രജ്ഞൻമാരുടെ നിലയിലും ആത്മനിരതൻമാരുടെ നിലയിലും ഒരുപോലെ കർമ്മകുശലരായ ചില ശാസ്ത്രജ്ഞൻമാരെ ഞാൻ കണ്ടിട്ടുണ്ട്. കാലക്രമത്തിൽ സർവ്വമനുഷ്യരും ആ നിലയിലെത്തുമെന്നാണ് ഞാൻ ആശിക്കുന്നത്. ഒരു പാത്രം വെള്ളത്തിൽ തിള വരുന്നത് ഉറ്റുനോക്കിയിരുന്നാൽ ആദ്യം ഒരു പോള പൊന്തുന്നതാണ് കാണുക. പിന്നെ ഒന്ന്, പിന്നെ ഒന്ന്: അങ്ങനെ പല കുമിളകൾ പൊന്തിച്ചേർന്ന് ഒടുവിൽ വെള്ളം ആകെ തിളച്ചുമറിയുന്നതു കാണാം. ഈ ലോകം അതുപോലെയാണ്. ഓരോ മനുഷ്യൻ ഓരോ കുമിള. ഓരോ രാജ്യക്കാർ അനേകം കുമിളകൾ. ക്രമത്തിൽ ഈ രാജ്യക്കാരെല്ലാം യോജിക്കുന്നു. ഇന്നു കാണുന്ന ഭിന്നിപ്പുകളില്ലാതായി സർവ്വൈകലക്ഷ്യമായ ആ ഏകത്വം പ്രത്യക്ഷാനുഭവമാകുന്ന കാലം വരുമെന്ന് എനിക്കുറപ്പുണ്ട്. സർവ്വമനുഷ്യരും ആത്മവിഷയത്തിലും ശാസ്ത്രവിഷയത്തിലും ഒരുപോലെ കർമ്മകുശലരാവുന്ന കാലം നിശ്ചയമായും വരും. അന്ന് ആ ഏകത്വം, ഏകത്വഫലമായ രഞ്ജിപ്പ്, വിശ്വവ്യാപിയായിരിക്കും. മനുഷ്യരെല്ലാ

വരും ജീവൻമുക്തൻമാരാവും. ആ പദത്തിലേക്കാണ് നാം നമ്മുടെ മാൽസര്യം വിരോധം പ്രേമം സഹകരണം എന്നീ മാർഗ്ഗത്തിൽക്കൂടി പ്രയാണം ചെയ്യുന്നത്. ഒരു ഗംഭീരപ്രവാഹം നമ്മെ വഹിച്ചുകൊണ്ടു സമുദ്രത്തിലേക്ക് ഒഴുകിപ്പോകുന്നു. അതിൻമേൽ നാം പുൽക്കൊടിയോ കരിയിലയോപോലെ ചിലപ്പോൾ ഒരുദ്ദേശ്യവുമില്ലാതെ പാറിത്തിരിയുന്നുണ്ടാവാം: എന്നാൽ അവസാനം നാം ചിദാനന്ദ സമുദ്രത്തിൽ എത്തുമെന്നത് നിസ്തർക്കമാണ്.

## അധ്യായം 13

## സ്വാരാജ്യം

(ലണ്ടൻപ്രസംഗം, നവംമ്പർ 5, 1896)

ഇനി ഛാന്ദോഗ്യോപനിഷത്തിലേക്കു തിരിയാം. ഇതുവരെ നാം നോക്കിയിരുന്ന കഠോപനിഷത്ത് വളരെ പിൽക്കാലത്തുണ്ടായതാണ്. അതിലെ ഭാഷയ്ക്കു പുതുക്കവും ആശയങ്ങൾക്കു ക്രമവൽക്കരണവും കൂടും. പ്രാചീനോപനിഷത്തുകളിലെ ഭാഷ വേദസംഹിതാഭാഷപോലെ പഴയതാണെന്നു മാത്രമല്ല, അതുകളിൽ പറഞ്ഞുവെച്ച തത്ത്വം എന്തെന്നു കണ്ടെത്തണമെങ്കിൽ കേവലം അപ്രകൃതങ്ങളായ പല കാര്യങ്ങളും താണ്ടിപ്പോകയും വേണം. വേദസാഹിത്യത്തിലെ രണ്ടിലൊരു ഭാഗം കർമ്മങ്ങളെ പ്രതിപാദിക്കുന്നതാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ പഴയ (ഛാന്ദോഗ്യ) ഉപനിഷത്തിൽ അതിൻെറ ലാഞ്ഛന വളരെയുണ്ട്. ഇതിൽ പകുതിയിലധികം കർമ്മപരമാണ്. എന്നാൽ ഈ പഴയ ഉപനിഷത്തുകൾ പഠിക്കുന്നതിൽ വലിയൊരു ലാഭമുണ്ട്. ആദ്ധ്യാത്മികാശയങ്ങൾ വളർന്നുവരുന്ന ചരിത്രം ഇതുകളിൽ കണ്ടെത്താം. നവീനോപനിഷത്തുകളിലാവട്ടെ, ആശയങ്ങൾ ഒരുക്കൂട്ടി ഒരിടത്തു വെച്ചതുപോലെ കാണും. ഉദാഹരണത്തിന് ഭഗവദ്ഗീതയെടുക്കുക. അത് എല്ലാറ്റിലും ഒടുവിലത്തെ ഉപനിഷത്താണെന്നു കരുതാം. അതിൽ കർമ്മകാണ്ഡഭാഗം തൊട്ടു കുളിപ്പാൻ പോലുമില്ല. മറ്റുപനിഷത്തുകളിൽനിന്നു സമാഹരിച്ച മനോഹരതത്ത്വകുസുമങ്ങളെക്കൊണ്ടുണ്ടാക്കിയ മഞ്ജരിപോലെയാകുന്നു ഗീത. എന്നാൽ ആശയങ്ങളുടെ ഉദയം അതിൽ കാണുകയില്ല. അതുകളുടെ മൂലം അതിൽ കണ്ടെത്താവതല്ല. അതിന് വേദങ്ങൾതന്നെ നോക്കണം: ഇതു പലരും പറഞ്ഞിട്ടുണ്ട്. വേദമന്ത്രങ്ങൾ ദിവ്യങ്ങളാണെന്ന ഭാവന നിമിത്തം അതുകൾ പാഠഭേദം വരാതെ രക്ഷപ്പെട്ടു ലോകത്തിൽ മറ്റൊരു ഗ്രന്ഥത്തിനും പാഠഭേദത്തിൽനിന്ന് ഇത്ര രക്ഷ ലഭിച്ചിട്ടില്ല. ആശയങ്ങൾ, ഉച്ചതമാവസ്ഥയിലുള്ളതും നീചതമാവസ്ഥയിലുള്ളതും, പ്രധാനവും അപ്രധാനവും, അതിൽ ഒരുപോലെ സൂക്ഷിച്ചിട്ടുണ്ട്. ഉത്കൃഷ്ടതത്ത്വങ്ങളും ക്രിയാകലാപവിസ്തരങ്ങളും അതിൽ തോളോടുതോൾ ചേർന്നു നിൽക്കുന്നു. അതിൽ കൈവെപ്പാൻ ആർക്കും ധൈര്യമുണ്ടായിട്ടില്ല. വ്യാഖ്യാതാക്കൻമാർ വന്നു വേദവാക്യങ്ങൾക്കു പതം വരുത്തുവാൻ നോക്കി: ആ പ്രാചീനവാക്യങ്ങളിൽനിന്ന് ആശ്ചര്യകരങ്ങളായ നവീനാശയങ്ങൾ വെളിപ്പെടുത്തുവാൻ ശ്രമിച്ചു. വെറും സാമാന്യവാക്യങ്ങളിൽപ്പോലും അദ്ധ്യാത്മതത്ത്വം ദർശിപ്പാൻ അവരുദ്യമിച്ചു. എന്നാൽ ആ വാക്യങ്ങൾ നില

നിന്നു. അതുകൊണ്ട് അവ വിസ്മയിക്കത്തക്ക ചരിത്രവിഷയമായിരിക്കുന്നു. അദ്ധ്യാത്മാശയങ്ങൾക്ക് കാലക്രമത്തിലുണ്ടാകുന്ന വളർച്ചയോടു യോജിപ്പിക്കാൻവേണ്ടി ഏതു മതഗ്രന്ഥത്തിലും മാറ്റങ്ങൾ വരുത്തിയിട്ടുണ്ടെന്നു നമുക്കറിയാമല്ലോ. ഒരു വാക്ക് ഇവിടെ മാറ്റി, ഒരു വാക്ക് അവിടെ ചേർത്തു: ഇങ്ങനെ ചെയ്തിട്ടുണ്ട്. വൈദിക സാഹിത്യത്തെ സംബന്ധിച്ചിടത്തോളം അതു ചെയ്തിട്ടില്ലെന്നു തോന്നുന്നു. ഉണ്ടെങ്കിൽത്തന്നെയും അതു മിക്കവാറും അജ്ഞേയമാണ്. അതുകൊണ്ട് ആശയങ്ങൾ ഉത്ഭവിച്ച കാലത്ത് അവയ്ക്ക് എന്ത് അർത്ഥവ്യാപ്തിയുണ്ടായിരുന്നുവെന്നും, അവയെങ്ങനെ വികസിച്ചുവന്നുവെന്നും, വെറും ഭൗതികാശയങ്ങളിൽ നിന്നു പുറപ്പെട്ട് വേദാന്തത്തിലെ ഉച്ചതമാവസ്ഥയിലെത്തുംവരെ അദ്ധ്യാത്മതത്ത്വങ്ങൾ അധികമധികം സൂക്ഷ്മങ്ങളായി പരിണമിച്ചുവന്നത് എങ്ങനെയെന്നും നമുക്കു കണ്ടു മനസ്സിലാക്കാം. ഇങ്ങനെ ഒരു ഗുണം ആ സാഹിത്യത്തിലുണ്ട്. ചില പ്രാചീനസമ്പ്രദായങ്ങളും നടപടികളും അതിൽ വിവരിച്ചിട്ടുണ്ട്. എന്നാൽ ഉപനിഷത്തുകളിൽ അവയധികമില്ല. ഭാഷ സൂത്രരൂപത്തിൽ വളരെ സംക്ഷിപ്തമാണ്.

ഈ സൂത്രവാക്യങ്ങൾ ചില സംഗതികൾ ഓർമ്മവെപ്പാൻ ഒരു സൂചന എന്ന നിലയിൽ ഉപനിഷത്കർത്താക്കൾ കുറിച്ചിട്ടവമാത്രമാണ്. ആ സംഗതികൾ സുപ്രസിദ്ധങ്ങളാണെന്നും അവർ വിചാരിച്ചിരുന്നു. അവർ ഒരു കഥ പറയുന്നത്. പക്ഷേ ശ്രോതാക്കൾക്ക് അതു കേട്ട് പരിചയമുള്ളതാണെന്ന നിലയാവും. അതുകൊണ്ട് ഒരു വൈഷമ്യം. ആ ഐതിഹ്യങ്ങൾ നശിച്ചമട്ടായി. അല്പം അവശേഷിച്ചിട്ടുള്ളതിൽ വളരെ അതിശയോക്തി കലർന്നുകൂടി: കഥയുടെ യഥാർത്ഥതാല്പര്യം നമുക്ക് അറിവാൻ പാടില്ലാതായി. അവയ്ക്ക് അർത്ഥങ്ങൾ പലതും പുതുതായി കല്പിച്ചു: പുരാണങ്ങളിൽ അവ ഭാവപ്രധാനങ്ങളായ കാവ്യങ്ങളായിച്ചമഞ്ഞു.

പാശ്ചാത്യരാജ്യങ്ങളിൽ പാശ്ചാത്യജനവർഗ്ഗങ്ങൾക്ക് രാഷ്ട്രാധികാരങ്ങൾ വർദ്ധിച്ചുവന്നതിൽ ഒരു സംഗതി പ്രധാനമായി കാണാം. അവക്ക് ഏകസ്വേച്ഛാധിപത്യം അസഹ്യം. ഒരുവൻ എല്ലാവരേയും ഭരിക്കുന്നത് അവർ എപ്പോഴും തടയും. അങ്ങനെ ജനവാഴ്ചയെന്ന ഭാവനയും ഭൗതികസ്വാതന്ത്ര്യവും ക്രമത്തിൽ ഉയർന്നുവന്നു. ഇന്ത്യയിൽ അദ്ധ്യാത്മസ്വാതന്ത്ര്യം അതേവിധമാണ് വളർന്നുവന്നതെന്നു ഇന്ത്യൻ തത്ത്വശാസ്ത്രങ്ങളിൽ കാണാം. ബഹുദേവൻമാരുടെ സ്ഥാനത്ത് ഒരു വിശ്വദേവനായി.ക്ല ആ ഏകദേവനോടുപോലും ഉപനിഷത്തുകൾ എതിർക്കുന്നു. അനേകദേവൻമാർ വിശ്വഭരണകർത്താക്കളാ

ക്ല 303–3003 ദേവതകളിൽ നിന്നു തുടങ്ങി അവയെ 33–ൽ ഒതുക്കുന്നു. വീണ്ടും ഒതുക്കിയൊതുക്കി ഒടുവിൽ;–

കതമ ഏകോ ദേവ ഇതി പ്രാണ ഇതി സ ബ്രഹ്മ. (ബൃ. 3.9.9)

ഏകദേവൻ ആരെന്ന് (ചോദ്യം). പ്രാണനെന്ന് (ഉത്തരം). അവൻ ബ്രഹ്മമാണ്.

യിരുന്ന് തങ്ങളുടെ ഗതി നിയന്ത്രിക്കുക എന്ന ഭാവന മാത്രമല്ല, ഏകദേവൻ വിശ്വാധിപനായിരിക്കുക[1] എന്നതും ദുസ്സഹമായിരുന്നു. ഇതാണ് നാം ആദ്യം കാണുന്ന വിശേഷം, ഈ ഭാവന വളർന്നു പരമോച്ചത്തിലെത്തി. വിശ്വേശ്വരനെ സ്ഥാനഭ്രഷ്ടനാക്കുന്ന ഈ പരമാവസ്ഥ സാമാന്യേന എല്ലാ ഉപനിഷത്തുകളിലും ഒടുവിൽ വന്നു കാണുന്നു. ഈശ്വരൻെറ സഗുണത്വം മറഞ്ഞ് നിർഗുണത്വം വന്നു ചേരുന്നു. പിന്നീട് ഈശ്വരൻ വിശ്വഭരണകർത്താവായ വ്യക്തിയല്ല: എത്രയോ ഗംഭീരനാക്കി വലുതാക്കിയ മനുഷ്യനല്ല: പിന്നെയോ, സർവ്വജീവികളിലും മുഴുവൻ ജഗത്തിലും അന്തര്യാമിയായി മൂർത്തമായി പ്രകാശിക്കുന്ന ഒരു തത്ത്വം.[2] സഗുണത്തിൽനിന്ന് നിർഗുണത്തിലേക്കു കടന്നപ്പോൾ മനുഷ്യനെ വ്യക്തിയായി വെച്ചിരിക്കുന്നതു യുക്തിയുക്തമല്ലാതായി: അതുകൊണ്ട് ഒരു മനുഷ്യൻ ഒരു പ്രത്യേക വ്യക്തി എന്നതിനെ തകർത്ത് അതിൻെറ സ്ഥാനത്ത് ഒരു തത്ത്വത്തെ പ്രതിഷ്ഠിച്ചു.[3] വ്യക്തി പുറം കാഴ്ചയിൽമാത്രം: അകമേ തത്ത്വമിരിക്കുന്നു. ഇങ്ങനെ രണ്ടു വശത്തുനിന്നും സോപാധികം തകർത്ത് നിരുപാധികത്തിലേക്കുള്ള പ്രയാണം സമകാലികമായി കാണുന്നു: സഗുണേശ്വരൻ നിർഗുണനാകുന്നു, സഗുണമനുഷ്യനും നിർഗുണപുരുഷനാകുന്നു. ഇങ്ങനെ മുന്നോട്ടുപോകുന്ന നിർഗുണേശ്വരനും നിർഗുണപുരുഷനുമെന്ന രണ്ടു രേഖകളും അനന്തരഘട്ടത്തിൽ അന്യോന്യം അടുത്തടുത്തുവരുന്നു. ഒടുവിൽ അവ രണ്ടും ഒന്നായിച്ചമയുന്നു.[4] അതുവരെയുള്ള ഘട്ടങ്ങളെല്ലാം ഉപനിഷത്തുകളിൽ വ്യക്ത

1 ഛാ. 3.14.2 (പു. 77, ചു.1)

> ഏഷ സർവേശ്വര ഏഷ ഭൂതാധിപതിരേഷ ഭൂതപാല
> ഏഷ സേതുർവിധരണ ഏഷാം ലോകാനാമസംഭേദായ (ബൃ. 4.4.22)

ഇവർ സർവേശ്വരനും ഭൂതാധിപതിയും ഭൂതപാലനുമാണ്. ഈ ലോകങ്ങൾ പിളർന്നുപോകാതെ താങ്ങിനിർത്തുന്ന ചിറയാണ് ഇവൻ.

2 ഛാ. 3.14.1 (പു. 13, ചു. 1)
3 ഛാ. 8.7.1 (പു. 108, ചു. 2)
4 ബൃ. 4.4.25 (പു. 43, ചു. 1)

തത്പദേന ച പ്രകൃതം സദ്ബ്രഹ്മേക്ഷിതൃ ജഗതോ ജൻമാദികാരണമഭിധീയതേ. ഏഷ വ്യാവൃത്തസർവസംസാരധർമ്മകോ$f$നുഭവാത്മകോ ബ്രഹ്മസംജ്ഞകസ്തത്പദാർഥോ വേദാന്താഭിയുക്താനാം പ്രസിദ്ധഃ. തഥാ ത്വംപദാർഥോ$f$പി പ്രത്യഗാത്മാ ശ്രോതാ ദേഹാദാരഭ്യ പ്രത്യഗാത്മതയാ സംഭാവ്യമാനശ്ചൈതന്യപര്യന്തേനാവധാരിതഃ. (ബ്ര.സൂ.ശം.ഭാ. 4.1.2)

ജഗത്സങ്കല്പം ചെയ്ത, ജഗത്തിൻെറ ജൻമാദികാരണവും സത്തുമായ, ബ്രഹ്മത്തെയാണ് 'തത്'പദംകൊണ്ടു പറയുന്നത്. സർവ്വസംസാരധർമ്മങ്ങളും വിട്ട് അനുഭവാത്മാവായി ബ്രഹ്മമെന്നു പേരുള്ളതാണ് 'തത്' പദത്തിൻെറ അർത്ഥമെന്ന് വേദാന്തവിദ്വാൻമാർക്കു പ്രസിദ്ധമാണ്. അപ്രകാരംതന്നെ, 'ത്വം' പദാർത്ഥം പ്രത്യഗാത്മാവാണ്; ദേഹംതൊട്ടു തുടങ്ങി, ഒടുക്കം ചൈതന്യംവരെ പ്രത്യഗാത്മാവായി ശ്രോതാവായി നിശ്ചയിക്കപ്പെടുന്നതാണ് 'ത്വം' പദത്തിൻെറ അർത്ഥം.
(ഛാ.ശം.ഭാ. 6.16.3. നോക്കുക)

മായുണ്ട്. ഒടുക്കം ഓരോ ഉപനിഷത്തും തത്ത്വമസി[1] എന്ന മഹാവാക്യത്തിൽ പര്യവസാനിക്കുന്നു. തത്ത്വം ഒന്നേയുള്ളു. അതു നിത്യാനന്ദമയം: അതാണ് ഈ നാനാത്വമായി പ്രകാശിക്കുന്നത്.

പിന്നീട് ദാർശനികൻമാരുടെ കാലമായി. ഉപനിഷത്കാര്യം ദാർശനികൻമാർ കയ്യേറ്റു. അവർക്ക് ഉപനിഷത്തുകളിൽനിന്ന് ഒരു കോലം ലഭിച്ചു. അതിൽ വേണ്ടതെല്ലാം ചേർത്തു പൂരിപ്പിക്കയായിരുന്നു അവരുടെ കൃത്യം. ആ ഘട്ടത്തിൽ പല പ്രശ്നങ്ങളും സ്വാഭാവികമായി വരുമല്ലോ. നിർഗുണമായ തത്ത്വം ഒന്നേയുള്ളു. അത് ഈ നാനാരൂപങ്ങളായി പ്രകാശിക്കുന്നു എന്നു പറയുന്നതു സമ്മതിക്കാം. എന്നാൽ ആ ഒന്ന് എങ്ങനെ പലതായി? പണ്ടുപണ്ടേയുള്ള ചോദ്യത്തിൻെറ രൂപാന്തരമാണിത്. അതു സ്ഥൂലരൂപത്തിൽ മനുഷ്യഹൃദയത്തിൽ വരുമ്പോൾ 'ഈ ദുഃഖങ്ങൾക്കും കാരണമെന്ത്' എന്നാകുന്നു. ലോകത്തിൽ ദുഃഖമുണ്ടാകുന്നതെന്തിന്? അതിനു കാരണമെന്ത്' ഈ ചോദ്യം സൂക്ഷ്മമായി, തത്ത്വരൂപത്തിലായി. ദുഃഖിക്കുന്നതിനു കാരണമെന്തെന്ന ചോദ്യം ഇന്ദ്രിയമണ്ഡലങ്ങളിൽനിന്നു ചോദിക്കാതായി. അതു തത്ത്വജ്ഞാനവേദികയിൽ നിന്നുയർന്നു തുടങ്ങി. എങ്ങനെ ഒന്നു പലതാകും? ഇതിനു സമാധാനം ഏറ്റവും നന്നായി ഇന്ത്യയിലുണ്ടായ സമാധാനം, മായാവാദമാണ്.[2] അതായത്, ഒന്നു വാസ്തവത്തിൽ പലതായിട്ടില്ല: അതിൻെറ സ്വഭാവം തെല്ലും നഷ്ടമായിട്ടില്ല. ബഹുത്വം തോന്നൽമാത്രമാണ്. മനുഷ്യൻ പ്രത്യേക

---

1 ഛാ. 6.8.7 (പു.27, ചു.2: പു. 10 ചു.1 നോക്കുക) മറ്റു മഹാവാക്യങ്ങൾ;

'അഹം ബ്രഹ്മാസ്മി', (ബൃ. 1.4.10) ഞാൻ ബ്രഹ്മമാകുന്നു: 'അയമാത്മാ ബ്രഹ്മ' (മാ.2) ഈ ആത്മാവു ബ്രഹ്മമാകുന്നു: 'പ്രജ്ഞാനം ബ്രഹ്മ' (ഐ. 5.3) ചൈതന്യം ബ്രഹ്മമാകുന്നു.

2 ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ. (ബൃ. 2.5.19)

മായയാ ഭിദ്യതേ ഹ്യേതന്നാന്യഥാജം കഥഞ്ചന
തത്ത്വതോ ഭിദ്യമാനേ ഹി മർത്ത്യതാമമൃതം വ്രജേത്. (മാ.കാ. 3.19)

മായകൊണ്ടാണ് ഭേദദർശനം. അല്ലാതെ ജനിക്കാത്തത് ഒരിക്കലും മറ്റൊന്നാവില്ല. (മായകൊണ്ടല്ലാതെ) പരമാർത്ഥത്തിൽ മാറുന്നെങ്കിൽ അമൃതം മൃതമായിപ്പോകും.

ന ഭവത്യമൃതം മർത്ത്യം ന മർത്ത്യമമൃതം തഥാ
പ്രകൃതേരന്യഥാഭാവോ ന കഥംചിദ്ഭവിഷ്യതി. (മാ. കാ. 3.21)

മരിക്കുന്നത് അമൃതമാകാത്തതുപോലെ അമൃതം മരിക്കുന്നതുമല്ല. സ്വഭാവം വേറൊന്നായിത്തീരുക ഒരിക്കലുമില്ല.

സതോ ഹി മായയാ ജൻമ യുജ്യതേ ന തു തത്ത്വതഃ
തത്ത്വതോ ജായതേ യസ്യ ജാതം തസ്യ ഹി ജായതേ. (മാ.കാ. 3.27)

ഉള്ളതിനു മായകൊണ്ട് ഉണ്ടാകൽ ചേരും, പരമാർത്ഥത്തിലില്ല. പരമാർത്ഥത്തിൽ ഉണ്ടായതാണ് ഉണ്ടാകുന്നത്, (ഉണ്ടാകാത്ത അജമല്ല.)

വ്യക്തിയാണെന്നു തോന്നലേയുള്ളു. വാസ്തവത്തിൽ അവൻ നിർഗുണസത്താണ്. ഈശ്വരൻ സഗുണനാണെന്ന തോന്നൽ മാത്രം: വാസ്തവത്തിൽ അവൻ നിർഗുണസത്താണ്.[1]

ഈ സമാധാനത്തിലും പിന്നീട് അവസ്ഥാഭേദങ്ങളുണ്ടായി. ദാർശനികൻമാർ ഭിന്നാഭിപ്രായക്കാരുമായി. അവർ എല്ലാവരും മായാവാദം സ്വീകരിച്ചില്ല: മിക്കപേരും ഇല്ലെന്നു പറയാം. ദ്വൈതികൾ ആ ചോദ്യം ചോദിപ്പാൻ അനുവദിക്കാതെ അതിനെ വീർപ്പുമുട്ടിച്ചു. ഒരുതരം അപരിഷ്കൃതദ്വൈതമായിരുന്നു അത്.[2] ''നിങ്ങൾക്ക് അതു ചോദിപ്പാനധികാരമില്ല. സമാധാനം ആവശ്യപ്പെടുവാൻ അധികാരമില്ല. അത് ഈശ്വരേച്ഛമാത്രം. നാം അതിനു വഴിപ്പെട്ടുകൊള്ളണം. ഒരു സ്വാതന്ത്ര്യവും ജീവന്നില്ല: എല്ലാം ഈശ്വരകല്പിതം: നമ്മുടെ കർമ്മങ്ങളും സുഖദുഃഖങ്ങളും എല്ലാം. ദുഃഖമുണ്ടാകുമ്പോൾ അതു ക്ഷമാപൂർവ്വം സഹിക്കുക. അല്ലാഞ്ഞാൽ അതികഠിനമായ ശിക്ഷയുണ്ടാകും.'' ഇതാണ് അവരുടെ വാദം. ഇതു നിങ്ങൾ അറിഞ്ഞതെങ്ങനെ എന്നു ചോദിച്ചാൽ വേദത്തിൽ അങ്ങനെ പറഞ്ഞിരിക്കുന്നു എന്നാണുത്തരം. അവർക്ക് അവരുടെ വേദവാക്യങ്ങളും അവരുടെ അർത്ഥങ്ങളും ഉണ്ട്. അതു മറ്റുള്ളവർ സമ്മതിക്കണം.

വേറെ ചിലർ മായാവാദം സ്വീകരിക്കുന്നില്ലെങ്കിലും ഒരു ഇടനിലയിൽ നിൽക്കുന്നു. അവരുടെ മതത്തിൽ ജഗത്താകെയും ഈശ്വരശരീരമെന്നപോലെയാണ്: സർവ്വജീവൻമാരുടെയും ജഗത്തിൻെറയും ജീവൻ ഈശ്വരനാണ്.[3] ജീവാത്മാക്കൾക്ക് പാപകർമ്മത്താൽ സങ്കോചവും ശക്തിക്ഷയവും ഏറിയേറിവരും: പുണ്യകർമ്മത്താൽ വീണ്ടും വീണ്ടും വികസിക്കും. ഇങ്ങനെയുള്ള വിവിധ ഭാരതീയമതങ്ങൾക്കും എന്നു വേണ്ട ലോകത്തിലുള്ള സർവ്വമതങ്ങൾക്കും, അറിഞ്ഞോ അറിയാതെയോ, ഒരാശയം സാമാന്യമായുണ്ടെന്ന് എനിക്കു തോന്നുന്നു: അതായത് മനുഷ്യൻെറ ദിവ്യത്വം മനുഷ്യാത്മാവ് സ്വതഃ ശുദ്ധവും പൂർണ്ണവുമാണെന്ന് പ്രതിപാദിക്കാത്ത മതസമ്പ്രദായം, യഥാർത്ഥമതം, ഒന്നുമില്ല. ആത്മസ്വരൂപത്തെപ്പറ്റിയോ അതിന് ഈശ്വരനോടുള്ള ബന്ധത്തെപ്പറിയോ എന്തു പറഞ്ഞാലും, അതു പുരാണകഥാരൂപത്തിലോ തത്വജ്ഞാനഭാഷയിലോ എങ്ങനെ പറ

1 നേഹ നാനാസ്തി കിഞ്ചന. (ക. 4.11): കേവലോ നിർഗുണശ്ച (ശ്വേ. 11)

2 സ്വതന്ത്രം പരതന്ത്രം ച ദ്വിവിധം തത്ത്വമിഷ്യതേ
സ്വതന്ത്രോ ഭഗവാൻ വിഷ്ണുർനിർദ്ദോഷോഽശേഷസദ്ഗുണഃ.
(സ.ദ.സം. പൂർണ്ണപ്രജ്ഞദർശനം)

3 ഈശ്വരശ്ചിദചിച്ചേതി പദാർത്ഥത്രിതയം: ഹരിഃ
ഈശ്വരശ്ചിദിതി പ്രോക്തോ ജീവോ ദൃശ്യമചിത് പുനഃ.
വാസുദേവഃ സ്വഭക്തേഷു വാൽസല്യാത്തത്തദീഹിതം
അധികാര്യാനുഗുണ്യേന പ്രയച്ഛതി ഫലം ബഹു.
(സ.ദ.സം. രാമാനുജദർശനം)

ഞ്ഞാലും, ആത്മദിവ്യത്വം സർവ്വസമ്മതമാണ്. ആത്മസ്വഭാവം ആനന്ദവും ശക്തിയുമാണ്, ദുഃഖവും ദുർബ്ബലതയുമല്ല. ദുഃഖം എങ്ങനെയോ വന്നു പെട്ടിരിക്കുന്നു. അപരിഷ്കൃതമതങ്ങൾ അതിനു കാരണമായി ഒരു ദുഷ്ടമൂർത്തിയെ, ഒരു ചൈത്താനെ, ഒരു അഹ്രിമാനെ കല്പിക്കും. മറ്റു ചില മതങ്ങൾ ഈശ്വരനെയും ചൈത്താനെയും കൂട്ടിച്ചേർത്ത്, ചിലർക്കു സുഖവും ചിലർക്കു ദുഃഖവും അകാരണമായുണ്ടാക്കുന്ന ഒരാളായി കല്പിക്കും. കുറേക്കൂടെ വിചാരശീലൻമാർ മായാവാദവും മറ്റും കല്പിക്കും. ഒരു സംഗതി തെളിയെ പൊന്തിനിൽക്കുന്നു. അതാണ് നാം മനസ്സിലാക്കേണ്ടത്. തത്ത്വവിചാരവും ദർശനവുമെല്ലാം മനസ്സിനു വ്യായാമം, ബുദ്ധിക്കഭ്യാസം: അത്രതന്നെ. ഏതു മതത്തിലും ഏതു രാജ്യത്തിലും എത്ര വലിയ മൂഢവിശ്വാസക്കൂമ്പാരങ്ങളിൽക്കൂടെയും ഒരാശയം പ്രകാശമാനമായി ഉൽഗമിക്കുന്നുണ്ട്; മഹത്തായ ഒരാശയം, മനുഷ്യൻെറ ദിവ്യത്വം. ദിവ്യത്വം നമ്മുടെ സ്വന്തം പ്രകൃതിയാണ്. മറിച്ചുകാണുന്നതെല്ലാം അദ്ധ്യാസം:[1] വേദാന്തത്തിൽ അതാണ് വാക്ക്. എന്തോ ഒന്നു നമ്മുടെ മേൽ ഏറ്റിവെച്ചിട്ടുണ്ട്. എന്നാലും ആ ദിവ്യസ്വഭാവം ഒരിക്കലും നശിക്കില്ല. അതിനീചനിലും അത്യുത്തമനിലും അതിൻെറ നിത്യസാന്നിദ്ധ്യമുണ്ട്. അതിനെ ഉണർത്തണം. അതു തനിയെ പ്രകാശിക്കും. നാം ആവശ്യപ്പെടണം, അപ്പോൾ അതു പ്രത്യക്ഷപ്പെടും തീക്കല്ലിലും ഉണങ്ങിയ മരത്തിലും തീയുണ്ടെന്നു പൂർവ്വൻമാർ അറിഞ്ഞിരുന്നു. എന്നാൽ തീ പുറപ്പെടാൻ സംഘർഷണം ആവശ്യമായിരുന്നു.[2] അതുപോലെ

1 പു. 142 ചു. 1 നോക്കുക. ഇതിനെത്തന്നെ ആചാര്യസ്വാമികൾ അവിദ്യയെന്ന് അധ്യാസഭാഷ്യത്തിൽ പറഞ്ഞിട്ടുണ്ട്. പ്രത്യക്ഷാദിപ്രമാണങ്ങളെക്കൊണ്ടു പരീക്ഷിച്ചാൽ അവിദ്യ(യാകട്ടെ, അവിദ്യയുടെ കാര്യമായ സംസാരമാകട്ടെ) കാണാൻ കിട്ടില്ല, അവിദ്യയ്ക്കു പ്രമാണാഘാതം സഹിക്ക വയ്യ: ഇതാണ് അവിദ്യയുടെ ലക്ഷണമെന്ന് ശ്രീ സുരേശ്വരാചാര്യർ ബൃഹദാരണ്യകസംബന്ധവാർത്തികത്തിൽ പറയുന്നു;

അവിദ്യയോ അവിദ്യാത്വേ ഇദമേവ തു ലക്ഷണം
മാനാഘാതാസഹിഷ്ണുത്വമസാധാരണമിഷ്യതേ.
തത്ത്വമസ്യാദിവാക്യോത്ഥസമ്യഗ്ധീജൻമമാത്രതഃ
അവിദ്യാ സഹ കാര്യേണ നാഽസീദസ്തി ഭവിഷ്യതി. (181, 183)

'തത്ത്വമസി' മുതലായ മഹാവാക്യങ്ങളൊക്കൊണ്ടു സമ്യഗ്ജ്ഞാനം ഉണ്ടാകുന്നതുകൊണ്ടുതന്നെ അവിദ്യ അതിൻെറ കാര്യമായ സംസാരത്തോടുകൂടെ ഇല്ലാഞ്ഞു, ഇല്ലാതിരിക്കുന്നു, ഇല്ലാതിരിക്കും.

2 തിലേഷു തൈലം ദധിനീവ സർപ്പി–
രാപഃ സ്രോതസ്സ്വരണീഷു ചാഗ്നിഃ
ഏവമാത്മാത്മനി ഗൃഹ്യതേഽസൗ
സത്യേനൈനം തപസാ യോഽനുപശ്യതി. (ശ്വേ. 1.15)

എൺമണിയിൽ എണ്ണയും തൈരിൽ നെയ്യും മണ്ണടിയിലെ ഊറ്റിൽ വെള്ളവും വിറകിൽ തീയുമെന്നപോലെ ബുദ്ധിയിൽ ആത്മാവിനെയും കണ്ടുകൊള്ളുന്നു, (ആര്?) സത്യവും തപസ്സുംകൊണ്ടു തുടർന്നു ധ്യാനിക്കുന്നവൻ.

ദിവ്യത്വമെന്ന വഹ്നി, സ്വാതന്ത്ര്യമെന്ന വഹ്നി, ആത്മാവിൽ അതിന്റെ പ്രകൃതിയായുണ്ട്, ഗുണമായിട്ടില്ല. ഗുണം നേടാവുന്നതാണ്, അതുകൊണ്ട് പോകാവുന്നതുമാണ്. സ്വാതന്ത്ര്യംതന്നെയാണ് ആത്മാവ്.ꠡ ആത്മാവും സത്തും ഒന്നുതന്നെ. ആത്മാവും ചിത്തും ഒന്നുതന്നെ. സച്ചിദാനന്ദം ആത്മസ്വഭാവം, ആത്മാവിന്റെ ജൻമാവകാശം. ഈ ജഗത്തു മുഴുവൻ ആത്മസ്ഫുരണം. അതു ചിലേടത്തു മങ്ങിയോ ചിലേടത്തു തിളങ്ങിയോ ഇരിക്കാം. മൃത്യുപോലും യഥാർത്ഥസത്തയുടെ സ്ഫുരണമത്രേ. ജനനമരണങ്ങളും വൃദ്ധിക്ഷയങ്ങളും ഗുണദോഷങ്ങളും ആ ഏകത്വത്തിന്റെ വിവിധ സ്ഫുരണങ്ങൾ. സർവ്വജ്ഞാനത്തിന്റെയും സത്തായ ചിത്തത്തിന്റെ പ്രകാശഭേദങ്ങളാണ്, അജ്ഞാനമായും വിദ്വത്വമായും കാണുന്നത്. പ്രകാശത്തിന്റെ മാത്രയിലേ വ്യത്യാസമുള്ളു, ജാതിയിലില്ല. നമ്മുടെ കാലിന്നടിയിൽ അരിക്കുന്ന ചെറുപുഴുവിനും ലോകത്തിൽവെച്ച് ഏറ്റവും ബുദ്ധിശാലിയായ മനുഷ്യനും തമ്മിൽ ജ്ഞാനത്തിലുള്ള വ്യത്യാസം മാത്രയിൽ മാത്രം, പ്രകൃതിയിലല്ല. അതേവിധം, ഐഹികസുഖാനുഭവങ്ങൾ, അത്യന്തനികൃഷ്ടസ്വരൂപത്തിലുള്ളവപോലും, ആത്മസ്വഭാവമായ ഒരേ ദിവ്യാനന്ദത്തിന്റെ വിവിധ സ്ഫുരണങ്ങളാണെന്നും വേദാന്തി ധീരമായി പറയുന്നു.

വേദാന്തത്തിൽ ഏറ്റവും മികച്ചുനിൽക്കുന്ന ആശയം ഇതാണെന്നു പറയാം. അതു മറ്റെല്ലാ മതങ്ങളിലും ഉണ്ടെന്നും എനിക്കു തോന്നുന്നു. അതില്ലാത്ത ഒരു മതം ഞാൻ ഇന്നോളം കണ്ടിട്ടില്ല. സർവ്വമതങ്ങളിലും പ്രവർത്തിക്കുന്ന സാർവ്വലൗകികാശയം അതൊന്നുമാത്രം. ക്രിസ്ത്യൻബൈബിൾ നോക്കുക. അതിൽ ആദിമനുഷ്യനായ ആദാം പരിശുദ്ധനായിരുന്നുവെന്നും പിന്നീടു കർമ്മദോഷത്താൽ ആ ശുദ്ധിക്കു ഹാനി പിണഞ്ഞുവെന്നും ഗൂഢാർത്ഥകരൂപത്തിൽ പറയുന്നു. ആദിമനുഷ്യൻ പ്രകൃത്യാ നിഷ്കല്മഷനായിരുന്നു എന്ന പഴയ വിശ്വാസമാണ് ഈ കഥയിൽ തെളിയുന്നത്. കാണുന്ന കല്മഷങ്ങളും തോന്നുന്ന ബലമില്ലായ്മയും ആ പ്രകൃതിയിൽ അധ്യസിച്ചിരിക്കയാണ്, ആരോപിച്ചിരിക്കയാണ്. ആ പൂർവ്വസ്ഥിതി, ആ ശുദ്ധപ്രകൃതി, വീണ്ടും പ്രാപിക്കാമെന്ന വിശ്വാസവും ഉറപ്പുമാണ് ക്രിസ്തുമതത്തിലെ അനന്തരചരിത്രം തെളിയിക്കുന്നത്. പഴയതും പുതിയതുമായ

ꠡ സ്വഭാവേനാമൃതോ യസ്യ ധർമ്മോ ഗച്ഛതി മർത്ത്യതാം
കൃതകേനാമൃതസ്തസ്യ കഥം സ്ഥാസ്യതി നിശ്ചലഃ.
സാംസിദ്ധികീ സ്വാഭാവികീ സഹജാ അകൃതാ ച സാ
പ്രകൃതിഃ സേതി വിജ്ഞേയാ സ്വഭാവം ന ജഹാതി സാ. (മാ.കാ. 4.8,9)

അമൃതസ്വഭാവമായതു മർത്ത്യതയെ പ്രാപിക്കുമെന്നു വിചാരിക്കുന്നുവെങ്കിൽ എന്തു ചെയ്താലും അത് എങ്ങനെ അമൃതായി നിലനിൽക്കും? ആത്മാവിന്റെ അമൃതത്വം അതിനു സംസിദ്ധമാണ്, സ്വാഭാവികമാണ്, സഹജവും അകൃതവുമാണ്. അത് അതിന്റെ പ്രകൃതിയാണെന്ന് അറിയുക. അത് അതിന്റെ അമൃതത്വസ്വഭാവത്തെ വെടിയില്ല. (പു. 8. ചു.1 കൂടെ നോക്കുക.)

'സുവിശേഷങ്ങൾ ചേർന്ന ബൈബിളിൻെറ മുഴുവൻ കഥയും ഇതത്രേ. ഇതുതന്നെ മുഹമ്മദീയരുടെ കാര്യവും. അവരും ആദാമിൻെറ പരിശുദ്ധിയിൽ വിശ്വസിക്കുന്നു. പൂർവ്വാവസ്ഥ പ്രാപിക്കണമെന്നും വിശ്വസിക്കുന്നു. അതു മുഹമ്മദുനബി മുഖാന്തരം എന്നേയുള്ളു. അതുപോലെ ബുദ്ധമതക്കാരും: അവർ ജഗത്തിന്നപ്പുറമായ നിർവ്വാണപദത്തിൽ വിശ്വസിക്കുന്നു. അതു വേദാന്തികളുടെ ബ്രഹ്മംതന്നെ. ആ നിർവ്വാണാവസ്ഥ വീണ്ടെടുക്കുന്ന മാർഗ്ഗമത്രേ ബുദ്ധമതം. നമ്മുടേതല്ലാത്തതൊന്നും നമുക്കു സിദ്ധിക്കില്ല. ഈയൊരു സിദ്ധാന്തം എല്ലാ മതത്തിലും കാണാം. ലോകത്തിലാരോടും നാം കടപ്പെട്ടവരല്ല. നമ്മുടെ ജൻമാവകാശമാണ് നാം ആവശ്യപ്പെടുന്നത്. ഈ അഭിപ്രായത്തിലാണ് ഒരു വലിയ വേദാന്തി[1] തൻെറ ഗ്രന്ഥത്തിനു ''സ്വാരാജ്യസിദ്ധി'' എന്നു കവിതാഭംഗി വഴിഞ്ഞ പേർ കൊടുത്തത്. ആ സാമ്രാജ്യം നമ്മുടേത്. അതു നമുക്കു നഷ്ടമായിരിക്കുന്നു, അതിനെ വീണ്ടെടുക്കണം. പക്ഷേ വേദാന്തി പറയുന്നു; ''ഇല്ല, ആ രാജ്യം നിങ്ങൾക്ക് ഒരിക്കലും നഷ്ടമായിട്ടില്ല. നഷ്ടപ്പെട്ടു എന്നത് വെറും വ്യാമോഹം.''[2] ഇതേ വ്യത്യാസമുള്ളു.

സ്വാരാജ്യം നമുക്കുണ്ടായിരുന്നു. അതു നഷ്ടമായിരിക്കുന്നു. അതു വീണ്ടെടുക്കണം. ഇത്രയും സർവ്വമതങ്ങളും സമ്മതിക്കുന്നു. വീണ്ടെടുക്കുന്നതെങ്ങനെ എന്നുപദേശിക്കുന്നതിലാണ് അവയ്ക്ക് തമ്മിൽത്തമ്മിൽ വ്യത്യാസം. ഒന്നിൽ നിങ്ങൾ ഇന്നിന്ന കർമ്മം ചെയ്യണം, ഇന്നിന്ന വിഗ്രഹങ്ങൾക്ക് കുറെ പണം കൊടുക്കണം, ഇന്നിന്നതു ഭക്ഷിക്കണം. ഇന്നിന്നതു ആചരിക്കണം, എന്നാൽ സ്വാരാജ്യം സിദ്ധിക്കും എന്നു പറയുന്നു. മറ്റൊന്നിൽ പ്രകൃതിക്കപ്പുറമുള്ള ഒരു ദേവനോടു ക്ഷമായാചനം ചെയ്തു നമസ്കരിച്ചു കരഞ്ഞപേക്ഷിച്ചാൽ സ്വാരാജ്യലാഭമുണ്ടാകുമെന്നു പറയുന്നു. വേറൊന്നിൽ, അങ്ങനെ ഒരു ദേവനെ സർവ്വാത്മനാ സ്നേഹിച്ചാൽ മതി, സ്വാരാജ്യസിദ്ധിയുണ്ടാകും എന്നു പറയുന്നു. ഈ വിവിധോപദേശങ്ങളും ഉപനിഷത്തുകളിലുണ്ട്. കുറേക്കൂടെ പോകുമ്പോൾ ഇതു നമുക്കു കാണാം. എന്നാൽ അന്തിമവും ഉത്തമവുമായ ഉപദേശം നിങ്ങൾ കരയുകയേ വേണ്ട എന്നാണ്. ഈ കർമ്മങ്ങളൊന്നും നിങ്ങൾ ചെയ്യേണ്ട, രാജ്യം

1 ഗംഗാധരേന്ദ്രസരസ്വതി.
അജമനിദ്രമസ്വപ്നമനാമകമരൂപകം
സകൃദ്വിഭാതം സർവ്വജ്ഞം നോപചാരഃ കഥഞ്ചന. (മാ.കാ. 3.36)

ആത്മാവു ജനിക്കാത്തതാണ്, അതിനു അഗ്രഹണമോ അന്യഥാഗ്രഹണമോ ഇല്ല: നാമമില്ല, രൂപവുമില്ല. ആവിർഭാവതിരോഭാവങ്ങളില്ലാതെ സദാ ഒരുപോലെ വിളങ്ങുന്നു. അതു സർവ്വമാണ്, ജ്ഞാനസ്വരൂപവുമാണ്. ആത്മസ്വരൂപസ്ഥിതിയൊന്നല്ലാതെ ഇതിൽ കർത്തവ്യമായി ഒന്നുമില്ല.

2 ആത്മാ സാക്ഷീ വിഭുഃ പൂർണ്ണ ഏകോ മുക്തശ്ചിദാത്മകഃ
അസംഗോ നിസ്പൃഹഃ ശാന്തോ ഭ്രമാത് സംസാരവാനിവ. (അ.സം. 1.12)

എങ്ങനെ വീണ്ടെടുക്കാമെന്ന് ആലോചിക്കയേ വേണ്ട. വീണ്ടെടുക്കാൻ അതു നഷ്ടമായിട്ടില്ല. കയ്യിലുള്ളതു തേടിനടക്കേണമോ? നിങ്ങൾക്കു ദിവ്യത്വം ഇപ്പോഴേ ഉണ്ട്.[1] നിങ്ങൾ ഈ നിമിഷത്തിലേ മുക്തൻമാരാണ്. ഞാൻ മുക്തൻ എന്നു വിചാരിക്കുന്ന പക്ഷം ആ നിമിഷം നിങ്ങൾ മുക്തനായി: ബദ്ധനെന്നു വിചാരിച്ചാൽ ബദ്ധനുമായി.[2] ഇതൊരു ധീരവചനംതന്നെ! സുധീരമായി പറയേണ്ടിവരും എന്നു ഞാൻ ആദ്യമേ പ്രസ്താവിച്ചുവല്ലോ. ഇത് ആദ്യമായി കേൾക്കുമ്പോൾ നിങ്ങൾക്കു ഭയം തോന്നാം. എന്നാൽ അതിനെപ്പറ്റി ചന്തിച്ച്, അതിനെ സ്വജീവിതത്തിൽ സാക്ഷാൽക്കരിക്കുമ്പോൾ ഞാൻ പറഞ്ഞതു ശരി എന്നു ബോധപ്പെടും. മുക്താവസ്ഥ നിങ്ങളുടെ പ്രകൃതിയല്ലെന്നിരിക്കിൽ, ആ അവസ്ഥ നിങ്ങൾക്ക് ഒരു വിധത്തിലും സിദ്ധിക്കില്ല. സ്വാതന്ത്ര്യമുണ്ടായിരുന്നു, അതെങ്ങനെയോ നഷ്ടമായി എന്നു പറകയാണെങ്കിൽ ആദിയിൽ അതുണ്ടായിരുന്നില്ല എന്നു വെളിവാകുന്നു. എന്തുകൊണ്ടെന്നാൽ യഥാർത്ഥസ്വാതന്ത്ര്യമുണ്ടായിരുന്നുവെങ്കിൽ അത് മറ്റൊന്നുകൊണ്ടും നശിക്കില്ല. സ്വതന്ത്രത്തെ പരതന്ത്രമാക്കാൻ ഒരിക്കലും കഴിയില്ല. വാസ്തവത്തിൽ പരതന്ത്രമായതിന് ആദിയിൽ സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നതു വെറും ഭ്രമം.[3]

ആത്മാവിനു ബന്ധം വാസ്തവത്തിലില്ല, ഉണ്ടെന്ന ധാരണ തെറ്റ് എന്നൊരു പക്ഷം. അതല്ല, ബന്ധം വാസ്തവത്തിലുണ്ട് എന്നു മറ്റൊരു പക്ഷം. ഇതിൽ ഏതു നിങ്ങൾ കൈക്കൊള്ളും? ആത്മാവ് സ്വതവേ ശുദ്ധമുക്തസ്വഭാവമാണെന്നു സമ്മതിച്ചാൽ, അതിനു പിന്നെ ബന്ധമോ തടവോ ഉണ്ടാക്കുവാൻതക്ക യാതൊന്നും പ്രപഞ്ചത്തിൽ ഉണ്ടായിട്ടില്ലെന്ന് ആ സമ്മതത്തിൽനിന്നേ വന്നുകൂടുന്നു. അതിനു ബന്ധകരമായി പ്രകൃതിയിൽ എന്തെങ്കിലുമൊന്നുണ്ടെന്നു പറഞ്ഞാലോ, മുമ്പുതന്നെ അതിനു യഥാർത്ഥസ്വാതന്ത്ര്യമുണ്ടായിരുന്നില്ലെന്നു തീർച്ചയായി: അതു സ്വതന്ത്രമായിരുന്നു എന്ന് ആദ്യം പറഞ്ഞതു തെറ്റുമായി. അതുകൊണ്ട് സ്വാതന്ത്ര്യാനുഭവം എപ്പോഴെങ്കിലും സാദ്ധ്യമാണെങ്കിൽ അതു സ്വഭാവേന സ്വതന്ത്രമാണെന്നു സമ്മതിച്ചേ തീരൂ. മറിച്ചുവരുവാൻ വയ്യ. സ്വാതന്ത്ര്യമെന്നത് അന്യവസ്തുവിനെ ഒന്നും ആശ്രയിക്കായ്മയാണ്: അതിനെ വികാരപ്പെടുത്താവുന്ന

1 ധർമ്മാധർമ്മൗ സുഖം ദുഃഖം മാനസാനി ന തേ വിഭോ
ന കർത്താസി ന ഭോക്താസി മുക്ത ഏവാസി സർവ്വദാ. (അ.സം. 1.6)

ധർമ്മാധർമ്മാദികൾ മനസ്സിൻെറ വൃത്തികളാണ്: നിൻേറതല്ല, നീ വിഭുവാണ്. നീ കർത്താവും ഭോക്താവുമല്ല: സദാ മുക്തൻതന്നെയാണ്.

2 മുക്താഭിമാനി മുക്തോ ഹി ബദ്ധോ ബദ്ധാഭിമാന്യപി
കിംവദന്തിഹ സത്യേയം യാ മതിഃ സാ ഗതിർഭവേത്. (അ.സം. 1.11)

മുക്തനാണെന്നു വിചാരിക്കുന്നവൻ മുക്തനും ബദ്ധനെന്നു വിചാരിക്കുന്നവൻ ബദ്ധനുമാണ്. മതി തന്നെ ഗതി എന്ന ചൊല്ലു ശരിതന്നെ.

3 മാ.കാ. 4.8,9. (പു. 242, ചു.1)

ഒരു കാരണവുമില്ല. ആത്മാവ് അകാരണമാണ് സ്വയംഭൂവാണ്. ഈ തത്ത്വത്തിൽനിന്നു പല ഗംഭീരാശയങ്ങളും നമുക്കു സിദ്ധിച്ചിട്ടുണ്ട്. ആത്മാവിനു സ്വാതന്ത്ര്യം സ്വതസ്സിദ്ധമാണെന്ന്. അതായത് മറ്റൊന്നിനും അതിനെ ബാധിപ്പാൻ കഴിയില്ലെന്ന്, സമ്മതിച്ചുകൊണ്ടല്ലാതെ അതിന് അമൃതത്വം സ്ഥാപിക്കാവതല്ല. മരണമെന്നത് ബാഹ്യകാരണത്തിൻെറ ബാധകൊണ്ടുണ്ടാകുന്ന കാര്യമാകുന്നു. ഞാൻ വിഷം കുടിക്കുന്നു. തൽഫലമായി ഞാൻ മരിക്കുന്നു. വിഷമെന്ന ബാഹ്യവസ്തുവിന് എൻെറ ശരീരത്തെ ബാധിപ്പാൻ ശക്തിയുണ്ടെന്ന് അതുകൊണ്ടു തെളിയുന്നു. ആത്മാവ് സ്വതവേ സ്വതന്ത്രമാണെങ്കിൽ അതിനെ മറ്റൊന്നും ബാധിക്കില്ല. അതു മരിക്കുകയും ഇല്ല. ആത്മാവ് നിമിത്തനിയമത്തിനപ്പുറമാണ്, മായാതീതമാണ് എന്നതിനെ ആശ്രയിച്ചാണ് അതിൻെറ സ്വാതന്ത്ര്യവും അമൃതത്വവും ആനന്ദവുമെല്ലാം, എന്നിരിക്കെ ഈ രണ്ടു പക്ഷത്തിൽ ഏതു സ്വീകാര്യം? ആദ്യത്തെ പക്ഷം ഭ്രമമെന്നു കരുതുകയോ രണ്ടാമത്തേതു ഭ്രമമെന്നു കരുതുകയോ ചെയ്യണം. രണ്ടാമത്തേതു ഭ്രമമെന്നാണ് ഞാൻ ഉറപ്പിക്കുന്നത്. എൻെറ ബുദ്ധിക്കും ആദർശങ്ങൾക്കും അധികം യോജിച്ചതും അതത്രേ. സ്വതവേ ഞാൻ സ്വതന്ത്രനാണന്ന് എനിക്കു നന്നായറിയാം. എൻെറ സ്വാതന്ത്ര്യം ഒരു ഭ്രമമാണെന്നും ഈ ബന്ധനം വാസ്തവമാണെന്നും ഞാൻ സമ്മതിക്കില്ല. (ഞാൻ ബദ്ധൻ എന്നുള്ള ബോധം മിഥ്യ, വാസ്തവത്തിൽ ഞാനും എപ്പോഴും മുക്തൻ.)

ഈ വാദം ഏതെങ്കിലും രൂപത്തിൽ എല്ലാ ദർശനങ്ങളിലുമുണ്ട്. അതിനവീനദർശനങ്ങളിലും ഈ വാദം ഉദ്ഭവിക്കുന്നതു കാണാം. രണ്ടു കക്ഷികളുണ്ട്. ഒരു കൂട്ടർ പറയുന്നു. ആത്മാവില്ല: ആത്മാവുണ്ടെന്ന ബോധം ഭ്രമമാണ്. ഭൗതികാണുക്കളുടെ പരിവർത്തനത്താൽ ദേഹമസ്തിഷ്കാദി സംഘടനകളുണ്ടായതിൻെറ ഫലമാണ് ആ ഭ്രമം. ഈ അണുക്കളുടെ നിരന്തരചലനസ്പന്ദനപരിവർത്തനങ്ങൾ നിമിത്തമാണ് സ്വതന്ത്രതാബോധവുമുണ്ടായിരിക്കുന്നത്. ഇതാണ് ബൗദ്ധശാഖക്കാരുടേയും അഭിപ്രായം. ഉദാഹരണം, അലാതഭ്രമണം. ഒരു പന്തമെടുത്ത് അതിവേഗത്തിൽ ചുഴറ്റിയാൽ ഒരു പ്രഭാമണ്ഡലമുണ്ടാകും. മണ്ഡലം യഥാർത്ഥത്തിലില്ല. ഓരോ നിമിഷത്തിലും പന്തത്തിൻെറ സ്ഥാനം മാറുകയാണ്. അതുപോലെ ഏതാനും അണുക്കൂട്ടങ്ങൾ അതിവേഗത്തിൽ തിരിഞ്ഞു സ്ഥിരമായ ഒരാത്മാവുണ്ടെന്ന മിഥ്യാബോധം ജനിപ്പിക്കുകയാണ്. അതല്ലാതെ അങ്ങനെ ഒരാത്മാവില്ല.[1] മറുപക്ഷക്കാർ പറയുന്നു, ''വിചാരത്തിൻെറ ശീഘ്രഭ്രമണം നിമിത്തമാണ് നമുക്കു ജഡപദാർത്ഥമെന്ന ഭ്രാന്തിയുണ്ടാകുന്നത്. വാസ്തവത്തിൽ അങ്ങനെ ഒരു പദാർത്ഥമില്ല'' എന്ന്. ഇതിൽ

1 ബ്ര.സൂ. ശം.ഭാ. 2, 2.18–32 ബുദ്ധമതത്തെ അവരുടെ ശാസ്ത്രപ്രകാരം യുക്തിയുക്തം പ്രസ്താവിച്ചിട്ട് അതിനിശിതമായി ഖണ്ഡിച്ച് ആത്മാവിൻെറ കൂടസ്ഥനിത്യതയെ സ്ഥാപിക്കുന്നു. അദ്ധ്യായം 19 കാണുക.

ഏതു സ്വീകാര്യം? തീർച്ചയായും നാം ആത്മപക്ഷം സ്വീകരിച്ച് ജഡപക്ഷം തള്ളും. രണ്ടു വശത്തും വാദം ഒരുവിധമാണ്. ആത്മ പക്ഷത്തിൽ അതിന് അല്പം ശക്തി കൂടും. ജഡപദാർത്ഥം ഇന്നതാ ണെന്ന് ആരും ഇതേവരെ കണ്ടിട്ടില്ല. അവനവനിൽനിന്നു ബാഹ്യ മായി ഒരു ജഡപദാർത്ഥം കണ്ടറിഞ്ഞ മനുഷ്യനെ ഞാൻ കണ്ടിട്ടില്ല.[1] നമ്മെ വിട്ടു പുറത്തു ചാടുവാൻ നമുക്കു കഴിവില്ല. അതുകൊണ്ട് ആത്മപക്ഷത്തിലെ വാദത്തിനു ബലം കൂടും. രണ്ടാമത് ആത്മ സിദ്ധാന്തംകൊണ്ടല്ലാതെ ജഡസിദ്ധാന്തംകൊണ്ട് ജഗത്തിനു സമാധാ നമില്ല.[2] ജഡസിദ്ധാന്തം യുക്തിശൂന്യമാണ്. ലോകത്തിലുള്ള സകല ദർശനങ്ങളേയും വിശകലനം ചെയ്ത് അതുകളുടെ സത്തെടുത്തു നോക്കിയാൽ അത് ഈ രണ്ടു വാദങ്ങളിൽ ഒന്നാണെന്നു കാണാം. ഇവിടെ ആത്മാവിൻെറ നിത്യശുദ്ധമുക്തസ്വഭാവത്തെപ്പറ്റിയ പ്രശ്നം സൂക്ഷ്മതരമായും തത്ത്വജ്ഞാനപരമായും ഉണ്ടായതുകാണാം. ഒരു പക്ഷക്കാർ ആത്മാവിൻെറ കേവലം നിഷ്കളങ്കാവസ്ഥ വെറും ഭ്രമമാണെന്നു പറയും. മറുപക്ഷക്കാർ ആത്മാവിൻെറ ബദ്ധാവസ്ഥ യെയാണ് മിഥ്യയെന്നു പറയുന്നത്. നാം നിശ്ചയമായും രണ്ടാമത്തെ പക്ഷത്തിൽ ചേർന്നു ബന്ധം മിഥ്യയാണെന്ന് വിശ്വസിക്കുന്നു.[3]

നാം ഇപ്പോഴേ മുക്തൻമാരാണ്, ബദ്ധൻമാരല്ല: ഇതാണ് വേദാന്ത സമാധാനം. അതു മാത്രമല്ല, നാം ബദ്ധൻമാരെന്നു പറയുകയോ വിചാരിക്കുകയോ ചെയ്യുന്നതു തെറ്റ്, ആപൽക്കരം, ആത്മ വ്യാമോഹം. ഞാൻ ബദ്ധൻ, ഞാൻ ദുർബ്ബലൻ, ഞാൻ അസഹായൻ എന്നു പറയുമ്പോൾ നിങ്ങൾ നിങ്ങൾക്ക് ഒരു ചങ്ങലകൂടി കൊളുത്തു കയാണ്. അങ്ങനെ പറയരുത്, വിചാരിക്കരുത്. ഞാൻ ഒരാളെപ്പറ്റി കേട്ടിട്ടുണ്ട്. അദ്ദേഹം കാട്ടിൽ പാർത്ത് അഹോരാത്രം ശിവോഹം

1 ചിത്തവൃത്തിയെ വിട്ട്, വിഷയാകാരവൃത്തിയെ അറിയുന്നു. വിഷയത്തെയില്ല.

2 ആത്മശബ്ദത്തിന് ആലംബനം അചേതനമായ പ്രകൃതിയാവാൻ പാടില്ല. 'സത്' എന്ന ശബ്ദംകൊണ്ടുദ്ദേശിക്കുന്നത് അചേതനമായ പ്രകൃതിയെയാണ്: അതുതന്നെ യാണ് നീ: ഇപ്രകാരം മോക്ഷാർത്ഥിയും ചേതനനുമായിരിക്കുന്നവന് 'നീ അചേത നനാണ്.' എന്ന് ഉപദേശിച്ചാൽ, അപ്പോൾ, അങ്ങനെ. വിപരീതം പറഞ്ഞു കൊടുക്കുന്ന ശാസ്ത്രം മനുഷ്യന് അനർത്ഥത്തിന് ഇടവരുത്തുകയാൽ അപ്രമാണ മാവും. കൂടാതെ പ്രമാണപ്പെട്ട ശാസ്ത്രം, അജ്ഞനായ മുമുക്ഷുവിന് അചേതനത്തെ ആത്മാവായി ഉപദേശിച്ചാൽ, അവൻ അതിലുള്ള വിശ്വാസംകൊണ്ട് കാളവാൽ പിടിച്ചുകൊണ്ട് കുരുടനെപ്പോലെ, അതിൽ ആത്മദൃഷ്ടി വിടുകയില്ല, അതിൽനിന്നു വേറിട്ടുള്ള ആത്മാവിനെ പ്രാപിക്കുകയുമില്ല: അങ്ങനെ പുരുഷാർത്ഥത്തിൽനിന്നു തെറിക്കും, അനർത്ഥത്തിൽ പെടുകയും ചെയ്യും. (ബ്ര.സൂ. ശം.ഭാ. 1.1.7)

3 ന നിരോധോ ന ചോത്പത്തിർന ബദ്ധോ ന ച സാധകഃ
ന മുമുക്ഷുർന വൈ മുക്ത ഇത്യേഷാ പരമാർഥതാ. (മാ.കാ. 2.82)

ഉല്പത്തിയില്ല, പ്രളയമില്ല: ബദ്ധനില്ല, സാധകനുമില്ല: മുമുക്ഷുവില്ല, മുക്തനുമില്ല തന്നെ: ഇതാണ് പരമാർത്ഥാവസ്ഥ.

ശിവോഹം എന്നു പറഞ്ഞിരുന്നു. ഒരു ദിവസം അദ്ദേഹത്തെ ഒരു നരി പിടിച്ചു കടിച്ചിഴച്ചുകൊണ്ടുപോയി. ആ പോകുന്ന പോക്കിലും, നരിയുടെ വായിൽപ്പെട്ടിരുന്നപ്പോഴും, ശബ്ദം പൊന്തുന്നതുവരെ, അദ്ദേഹം ശിവോഹം ശിവോഹം എന്ന് ഉച്ചരിച്ചുകൊണ്ടേ ഇരുന്നു. അങ്ങനെ പലരും ഉണ്ടായിട്ടുണ്ട്. തങ്ങളെ തുണ്ടുതുണ്ടായി വെട്ടുന്ന സമയത്തും ഘാതകൻമാരെ അനുഗ്രഹിച്ചിട്ടുള്ള മഹാത്മാക്കളും ഉണ്ടായിട്ടുണ്ട്. ''സോഹം സോഹം, തത്ത്വമസി, ഞാൻ പരിശുദ്ധൻ, ഞാൻ പരിപൂർണ്ണൻ, എന്റെ വൈരിയായി വന്ന നീയും അങ്ങനെ തന്നെ. നീ ബ്രഹ്മം, ഞാനും ബ്രഹ്മം.'' അതത്രേ ബലം. ദ്വൈതമതത്തിലുമുണ്ട് വിസ്മയാവഹങ്ങളായ വലിയ കാര്യങ്ങൾ. നമ്മുടെ ആരാധനയ്ക്കും പ്രേമത്തിനും പാത്രമായി മായയിൽനിന്നു മാറിനിൽക്കുന്ന സഗുണേശ്വരനെന്ന ഭാവന വിസ്മയകരംതന്നെ. ആ ഭാവന ശാന്തിപ്രദവുമത്രേ. എന്നാൽ ആ ശാന്തി നമുക്കു സ്വാഭാവികമല്ല, അതു കറുപ്പു കഴിച്ചാലുള്ള മയക്കംപോലെയാണെന്നാണ് വേദാന്താഭിപ്രായം. കാലപ്പഴക്കത്തിൽ അതു നമ്മെ ദുർബ്ബലരാക്കും. മുമ്പ് എന്നും വേണ്ടിയിരുന്നതിലധികമായി ഇന്നു ലോകത്തിനാവശ്യമായിരിക്കുന്നതു ബലമത്രേ. ലോകത്തിൽ സകലദുഃഖങ്ങൾക്കും കാരണം ദുർബ്ബലതയാണെന്ന് വേദാന്തം പറയുന്നു. നമ്മുടെ കഷ്ടപ്പാടിന്റെ ഏകകാരണം ദൗർബ്ബല്യമാണ്. നാം ദുഃഖിക്കുന്നതും നമ്മുടെ ദുർബ്ബലത. നാം നുണ പറയുന്നു, കക്കുന്നു, കൊല്ലുന്നു, മറ്റനേകം കുറ്റങ്ങൾ ചെയ്യുന്നു: സർവ്വത്തിനും കാരണം ദുർബ്ബലത. നാം ദുഃഖിക്കുന്നതിനും മരിക്കുന്നതിനും കാരണം നമ്മുടെ ദൗർബ്ബല്യം. നമുക്കു ബലക്ഷയമുണ്ടാക്കാനൊന്നുമില്ലെങ്കിൽ നമുക്കു ദുഃഖമില്ല, മരണമില്ല. അജ്ഞാനം നിമിത്തമാണ് നാം ക്ലേശിക്കുന്നത്. അജ്ഞാനം കൈവിടുക, സർവ്വക്ലേശങ്ങളും മറഞ്ഞുപോകും. ഇതെത്രയും വ്യക്തവും ലഘുവുമാണ്. പല തത്ത്വജ്ഞാനചർച്ചകളിൽക്കൂടെയും ഗംഭീര ബുദ്ധിവ്യായാമത്തിൽക്കൂടെയും നാം വന്നെത്തുന്നത് ലോകത്തിൽ ഏറ്റവും വെളിവായ ഈ ഒരു തത്ത്വത്തിലേക്കത്രേ.

തത്ത്വം പ്രകാശിപ്പിക്കാവുന്ന അതിലഘുവായ രൂപം അദ്വൈത വേദാന്തമാണ്. ഇന്ത്യയിലും മറ്റു രാജ്യങ്ങളിലും ദ്വൈതം പ്രചരിപ്പിച്ചതു വലിയ തെറ്റായിരുന്നു. ജനങ്ങൾ മൂലതത്ത്വങ്ങൾ നോക്കില്ല, അതിന്റെ പദ്ധതിയെപ്പറ്റി ആലോചിക്കയേയുള്ളു. പദ്ധതി നൂലാമാലയായുമിരിക്കുന്നു. ദാർശനികൻമാരുടെയും താർക്കികൻമാരുടെയും സിദ്ധാന്തങ്ങൾ പലർക്കും ഭയങ്കരങ്ങളാണ്. അതുകൾ എല്ലാവർക്കും പറ്റിയവയല്ല, നടപ്പിൽ കൊണ്ടുവരാവുന്നവയല്ല: എന്നു മാത്രമല്ല ആ തത്ത്വങ്ങളുടെ നടത്തിപ്പാണെന്നു പറഞ്ഞ് വളരെ ദുരാചാരങ്ങൾ ഉത്ഭവിക്കയും ചെയ്യും.

എന്നാൽ ലോകത്തിന് അദ്വൈതം ഉപദേശിക്കുന്നതുകൊണ്ട് ദുരാചാരവും ദുർബ്ബലതയും ഉണ്ടാകുമെന്ന് ഞാൻ തീരെ വിചാരിക്കു

ന്നില്ല. നേരെമറിച്ച്, അതുകൾക്ക് അതേ പ്രതിവിധിയുള്ളു എന്നു വിചാരിപ്പാനാണ് ഞാൻ ന്യായം കാണുന്നത്. അദ്വൈതമാണ് സത്യമെങ്കിൽ ജീവസരിത്ത് ഒഴുകിക്കൊണ്ടിരിക്കെ ജനങ്ങൾ എന്തിനു ചാൽ വെള്ളം കുടിക്കണം? സർവ്വരും നിർമ്മലൻമാരെന്നതാണ് വാസ്തവമെങ്കിൽ എന്തുകൊണ്ട് ഈ നിമിഷം അതു ലോകസമക്ഷം ഉപദേശിച്ചുകൂടാ? സർവ്വജനത്തിനും – പുണ്യവാനും പാപിക്കും, പുരുഷനും സ്ത്രീക്കും കുട്ടിക്കും, സിംഹാസനാരൂഢനും തെരുവിലെ തോട്ടിക്കും, സർവ്വർക്കും – എന്തുകൊണ്ട് അതു മേഘഗംഭീരസ്വരത്തിൽ ഉപദേശിച്ചുകൂടാ?[1]

അതൊരു ഗംഭീരപരിശ്രമമാണെന്ന് ഇപ്പോൾ തോന്നുന്നു. അതു കേൾക്കുമ്പോൾ പലരും ഞെട്ടുന്നു. എന്തുകൊണ്ട്? മൂഢവിശ്വാസം: മറ്റൊന്നുമല്ല. ദഹിക്കാത്ത പല പല കെട്ട സാധനങ്ങളും തിന്നോ, പട്ടിണി കിടന്നോ നാം നല്ല ഭക്ഷണം കഴിപ്പാൻ കൊള്ളരുതാത്തവരായിരിക്കുന്നു. നാം ബാല്യം മുതൽക്കേ ദുർബ്ബലവാക്കുകൾ കേട്ടു ശീലിച്ചിരിക്കുന്നു. താൻ പ്രേതപിശാചുക്കളിൽ വിശ്വസിക്കുന്നില്ലെന്നു ചിലർ പറയുന്നതു കേൾക്കാം. എന്നാൽ ഇരുട്ടത്ത് ഒരു ഞരമ്പു പാച്ചിൽ അനുഭവപ്പെടാത്തവർ ചുരുക്കം. മൂഢവിശ്വാസത്തിൻെറ ശക്തി എന്നേയുള്ളു. മതത്തെസ്സംബന്ധിച്ച അന്ധവിശ്വാസങ്ങളും ഈവിധംതന്നെ. ചൈത്താൻ ഇല്ലെന്നു പറഞ്ഞാൽ മതമാകെ നശിച്ചു എന്നു വിചാരിക്കുന്നവർ ഈ നാട്ടിലുണ്ട്. ചൈത്താനില്ലാതെ മതം എങ്ങനെ നിലനിൽക്കും എന്ന് പലരും എന്നോടു ചോദിച്ചിട്ടുണ്ട്. നമ്മെ നിയന്ത്രിപ്പാൻ ഒരാളില്ലാതെ മതമുണ്ടാകുമോ? നമ്മെ ഭരിപ്പാൻ ഒരാളില്ലാതെ നാം എങ്ങനെ ജീവിക്കും? അങ്ങനെ പരിചയിച്ചുവന്നതുകൊണ്ട് നമ്മോട് അങ്ങനെ ആചരിക്കുന്നതാണ് നമുക്കിഷ്ടം. നിത്യവും ഒരാൾ നമ്മെ ശകാരിക്കാഞ്ഞാൽ നമുക്കു സുഖമില്ല! അതേ മൂഢവിശ്വാസം! എന്നാൽ ഇപ്പോൾ അതെത്ര ഭയങ്കരമായാലും, ആത്മാവിൻെറ നിത്യമുക്തശുദ്ധസ്വഭാവത്തെ മൂടിക്കിടക്കുന്ന ആ മൂഢവിശ്വാസങ്ങളെ നാമോരോരുത്തരും പിൻതിരിഞ്ഞുനോക്കി ചിരിച്ച് ഞാൻ ഇന്നു മുതൽ മുക്തൻ, ഇന്നലെയും മുക്തൻ, നാളെയും മുക്തൻ, ഞാൻ നിത്യമുക്തൻ എന്നിങ്ങനെ സന്തോഷത്തോടുകൂടി, സ്വാനുഭവത്തോടുകൂടി, ബലത്തോടുകൂടി ആവർത്തിച്ചുപറയുന്ന ഒരു കാലം തീർച്ചയായും വരും. ഈ അദ്വൈതാശയമത്രേ വേദത്തിൽ നിന്നു പുറപ്പെടുന്നത്: ഈ ഒരേയൊരാശയമാണ് നിലനില്പാൻ അർഹതയുള്ളത്. ശാസ്ത്രഗ്രന്ഥങ്ങൾ നാളെ നശിച്ചേക്കാം. ഈ ആശയം

1 ഏതൻമഹാർണ്ണവം ഘോരമഗാധം മോഹസംജ്ഞിതം
വിക്ഷിപേത് സംക്ഷിപേച്ചൈവ ബോധയേത്സാമരം ജഗത്.
(മ.ഭാ. അശ്വ. 42.55)

മോഹമെ(പിഴച്ചറിവെ)ന്നു പേരുള്ള ആഴമേറിയ ഈ കൊടിയ പെരുംകടൽ തേകണം. വറ്റിക്കണംതന്നെ ദേവൻമാരടക്കം സമസ്തജഗത്തിനെയും ഇതു ബോധിപ്പിക്കുകയും വേണം.

ആദ്യമുദിച്ചത് ആരുടെ തലച്ചോറിൽ? ഹീബ്രുക്കളുടേയോ, ധ്രുവസമുദ്രതീരവാസികളുടേയോ, ആരുടെയായാലെന്ത്? ആ സംഗതി നിസ്സാരം. അതു സത്യമാണ്, സത്യം ശാശ്വതവുമാണ്. സത്യം ഒരാളുടെയോ ഒരു വർഗ്ഗക്കാരുടെയോ സ്വകാര്യസ്വത്തല്ലെന്നു സത്യംതന്നെ നമ്മെ പഠിപ്പിക്കുന്നു. മനുഷ്യർമാത്രമല്ല, മൃഗങ്ങളും ദേവൻമാരും ഒരുപോലെ ഈ സത്യത്തിൻെറ ഭാഗഭാക്കുകളത്രേ. അവരെല്ലാവരും ഇതു സ്വീകരിക്കട്ടെ. ജീവിതം ക്ലേശമയമാക്കുന്നതെന്തിന്? ജനങ്ങളെ പലതരം മൂഢവിശ്വാസങ്ങളിൽ ചാടിക്കുന്നതെന്തിന്? ഇരുപതുപേർ മൂഢവിശ്വാസം ത്യജിക്കുമെങ്കിൽ അതിനുവേണ്ടി ഞാൻ പതിനായിരം ജൻമമെടുത്തുകൊള്ളാം. ഈ തത്ത്വം പറയുമ്പോൾ നിങ്ങൾ മാത്രമല്ല, ഇതിൻെറ ജൻമഭൂമിയിൽ ജനിച്ചവർപോലും നടുങ്ങുന്നു.[1] ''ഇതു സന്ന്യാസികൾക്കുള്ളതാണ്: ലോകം വെടിഞ്ഞ് കാട്ടിൽ ചെന്നിരിക്കുന്നവർക്ക് ഇതു കൊള്ളാം. പാവപ്പെട്ട ഗൃഹസ്ഥരായ ഞങ്ങൾക്കു ചില ഭയങ്ങളൊക്കെ വേണം, ഞങ്ങൾക്കു ചില ശാസ്ത്രീയകർമ്മങ്ങൾ വേണം'' എന്നെല്ലാം അവർ പറയുന്നു.

ദ്വൈതാശയങ്ങൾ വേണ്ടത്ര നീണ്ടകാലം ജനങ്ങളെ നിയന്ത്രിച്ചു. എന്നിട്ട് ഇതാണ് ഫലം. ഒരു പുതിയ പരീക്ഷ നടത്തി സർവ്വമനുഷ്യരും അദ്വൈതികളാകുവാൻ പല യുഗങ്ങൾ വേണ്ടിവരും. അതിന് ആരംഭം ഇപ്പോൾത്തന്നെ ആകരുതോ? നമ്മുടെ ജീവിതത്തിൽ അത് ഇരുപതാൾക്കുപദേശിച്ചിട്ടുണ്ടെങ്കിൽ നാം ഒരു മഹാകൃത്യമായിരിക്കും ചെയ്തത്.

എന്നാൽ പലപ്പോഴും ഇതിനെ എതിർക്കുന്ന ഒരഭിപ്രായമുണ്ട്, അതിതാണ്; ''ഞാൻ ശുദ്ധൻ, ആനന്ദമയൻ എന്നും മറ്റും പറയുന്നതു കൊള്ളാം. അതനുസരിച്ചു ജീവിപ്പാൻ എപ്പോഴും സാദ്ധ്യമല്ല.'' അതു ശരി. ആദർശം എപ്പോഴും കഠിനമാണ്. ആകാശം വളരെ ദൂരത്താണെന്നു ജനിച്ച കുട്ടികൾക്കെല്ലാമറിയാം. എന്നുവെച്ച് അവർ ആകാശത്തേക്കു നോക്കാതിരിക്കണോ? മൂഢവിശ്വാസത്തിൽ കാലൂന്നിയാൽ പരിഹാരമാകുമോ? അമൃതു കിട്ടില്ലെന്നുവെച്ചു വിഷം കുടിച്ചാൽ ഗുണമുണ്ടോ? ഉടനെ തത്ത്വം സാക്ഷാൽക്കരിപ്പാൻ സാദ്ധ്യമല്ലെന്നു വെച്ച് കൂരിരുട്ടിൽ പ്രവേശിച്ച് ദൗർബല്യത്തിനും വ്യാമോഹത്തിനും വഴങ്ങിക്കൊടുക്കുന്നത് ഏതെങ്കിലും തരത്തിൽ സഹായമാകുമോ?

ദ്വൈതത്തിൻെറ പല രൂപങ്ങളോടും എനിക്കു വിരോധമില്ല. അവയിൽ പലതും എനിക്ക് അത്യന്തം പ്രിയങ്ങളുമാണ്. എന്നാൽ ദുർബ്ബലതയെ വെച്ചുപോകുന്ന ഏതു സമ്പ്രദായത്തോടും എനിക്കു

1 അഭയേ ഭയദർശിനഃ (മാ. കാ. 3.39)

മുക്തൻ സർവാത്മാവായി അന്നവും അന്നദാനവുമാകുമെന്നു കേട്ടുപേടിച്ച് ഒരാൾ പറയുന്നു;

ഏവം തർഹി ബിഭേമി സർവ്വാത്മതപ്രാപ്തേർമോക്ഷാത്, അസ്തു സംസാര ഏവ യതോ മുക്തോഽപ്യഹമന്നഭൂത അദ്യഃ സ്യാം (തൈ. ശം.ഭാ. 3.10)

വിരോധമാണ്. കായികമോ മാനസികമോ ആദ്ധ്യാത്മികമോ ആയ അഭ്യാസത്തിൽ ഏർപ്പെട്ടിരിക്കുന്ന പുരുഷനോടും സ്ത്രീയോടും ബാലനോടും എന്റെ ചോദ്യമിതാണ്; നിങ്ങൾക്കു ബലമുണ്ടോ? (അഭ്യാസംകൊണ്ടു) നിങ്ങൾക്കു ബലം തോന്നുന്നുണ്ടോ? സത്യമേ ബലപ്രദമാകൂ എന്നെനിക്കറിയാം. അതേ ജീവസ്സുണ്ടാക്കൂ, സത്യത്തിലേക്കുള്ള പ്രയാണമേ നമുക്കു ബലം തരൂ. ബലവാനാകാതെ സത്യപ്രാപ്തിയുമുണ്ടാവില്ല. മനസ്സിനെ ക്ഷീണിപ്പിച്ചു മൂഢവിശ്വാസം ജനിപ്പിച്ചു കുണ്ഠിതമുണ്ടാക്കുന്നതും, അസാദ്ധ്യവും യുക്തിഹീനവുമായ എല്ലാത്തരം സംഗതികളും വേണമെന്ന് ആശിപ്പിക്കുന്നതുമായ സമ്പ്രദായങ്ങൾ ഒന്നും ഞാൻ ഇഷ്ടപ്പെടുന്നില്ല. അവയുടെ ഫലം ആപൽക്കരമാണ്. അവ യാതൊരു ഗുണവും ചെയ്കയില്ലെന്നു മാത്രമല്ല, മനസ്സിനെ കലുഷമാക്കി പ്രായേണ സത്യം ഗ്രഹിപ്പാനോ സത്യമനുസരിച്ചു നടപ്പാനോ കഴിയാത്തവിധം ദുർബ്ബലമാക്കുകയും ചെയ്യും. അതുകൊണ്ടു ബലം ഒന്നുമാത്രം ആവശ്യം. ലോകവ്യാധിക്ക് ഔഷധം ബലമത്രേ. ധനികന്റെ പീഡയേൽക്കുന്ന ദരിദ്രനു വേണ്ട ഔഷധം ബലമാണ്. പണ്ഡിതനാൽ അമർത്തപ്പെടുന്ന പാമരനും ബലമാണ് വേണ്ട ഔഷധം. പാപികളാൽ മർദ്ദിക്കപ്പെടുന്ന പാപികൾക്കുള്ള ഔഷധവും ബലമത്രേ. ഈ അദ്വൈതംപോലെ ബലം തരുന്ന മറ്റൊന്നില്ല. നമ്മെ ധാർമ്മികരാക്കുവാനും ഈ അദ്വൈതത്തിനൊപ്പം മറ്റൊന്നില്ല. നമ്മുടെ സർവ്വശക്തിയുമുപയോഗിച്ച് അത്യുത്കൃഷ്ടനിലയിൽ കർമ്മം ചെയ്വാൻ, സർവ്വഭാരവും നമ്മുടെ മേൽ ചുമത്തുന്നതുപോലെ മറ്റൊരു പ്രേരകമില്ല. നിങ്ങളോരോരുത്തരേയും ഞാൻ വെല്ലുവിളിക്കുന്നു. ഒരു കൊച്ചുപൈതലിനെ നിങ്ങളുടെ കയ്യിലേല്പിച്ചാൽ നിങ്ങൾ അതിനോട് എങ്ങനെ പെരുമാറും? ആ നിമിഷം നിങ്ങളുടെ പ്രകൃതം മുഴുവൻ മാറും. നിങ്ങൾ എന്തു തരക്കാരനായാലും തൽക്കാലത്തേക്കു നിങ്ങളുടെ സ്വാർത്ഥം അസ്തമിക്കും. ഭാരം മുഴുവനും നിങ്ങളിലർപ്പിച്ചാൽ നിങ്ങൾ ദുഷ്ടഭാവങ്ങളെല്ലാം അപ്പോഴേ ത്യജിക്കും. ഭാരം മുഴുവൻ നമ്മുടെ ചുമലിലായാൽ നമ്മുടെ സ്വഭാവം ഉച്ചവും ഉത്തമവുമായി പ്രകാശിക്കും. നമുക്കു മറ്റൊരാളെ ചാരിനില്പാനില്ലാതെ, നമ്മുടെ ദോഷങ്ങൾക്ക് ഒരു ചൈത്താനെ കുറ്റപ്പെടുത്താനില്ലാതെ, നമ്മുടെ ഭാരം വഹിപ്പാൻ ഒരു സഗുണേശ്വരനില്ലാതെ, ഭാരത്മം മുഴുവൻ നാംതന്നെ വഹിക്കേണ്ടിവരുമ്പോൾ നാം ഉച്ചവും ഉത്തമവുമായ നിലയിലേയ്ക്കുയരും. എന്റെ ഗതിക്കു ഞാനാണുത്തരവാദി: എനിക്കു നൻമ വരുത്തുന്നതു ഞാൻ, തിൻമ വരുത്തുന്നതും ഞാൻ:[1] ഞാൻ നിർമ്മലാനന്ദമയൻ. വിപരീതഭാവനകളെ അടിച്ചകറ്റണം. ''എനിക്കു മൃതിയില്ല, വർണ്ണമില്ല. ആശ്രമമില്ല, പിതാവില്ല, മാതാവില്ല, സഹോദര

1 ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ. (ഗീ. 6.5)
തന്നെത്താൻ ഉയർത്തണം, തന്നെത്താൻ തളർത്തരുത്; തനിക്കു താൻതന്നെ ബന്ധു, തനിക്കു ശത്രുവും താൻതന്നെ.

നില്ല, ശത്രുമിത്രങ്ങളില്ല: ഞാൻ ശിവനാകുന്നു, സച്ചിദാനന്ദരൂപനായ ശിവൻ. പുണ്യപാപങ്ങളോ സുഖദുഃഖങ്ങളോ എനിക്കില്ല. തീർത്ഥങ്ങളോ ഗ്രന്ഥങ്ങളോ ശ്രൗതസ്മാർത്തകർമ്മങ്ങളോ എനിക്കില്ല. അവയെന്നെ ബന്ധിക്കുന്നില്ല. എനിക്കു വിശപ്പില്ല, ദാഹമില്ല. ശരീരം എന്റേതല്ല. ശരീരത്തെ ബാധിക്കുന്ന ക്ഷയനാശങ്ങളെന്ന വ്യാമോഹങ്ങൾ എനിക്കില്ല: ഞാൻ ശിവനാകുന്നു. സച്ചിദാനന്ദരൂപനായ ശിവൻ.''

ഈ ഒരു സ്തോത്രമേ൹ നമുക്കു വേണ്ടൂ എന്ന് വേദാന്തം സിദ്ധാന്തിക്കുന്നു. നാം ബ്രഹ്മമെന്ന് നമ്മോടുതന്നെയും അന്യരോടും പറയുന്നതുതന്നെ ലക്ഷ്യപ്രാപ്തിക്കുള്ള ഒരേ മാർഗ്ഗം. ഇത് ഉരുവിടുംതോറും നമുക്കു ബലമുണ്ടാകും. ആദിയിൽ ഇടറുന്നവന് ക്രമത്തിൽ സ്ഥിരതയും ബലവും കൂടും. ആ ധ്വനിക്ക് വൈപുല്യം കൂടും, ആ തത്ത്വം നമ്മുടെ ഹൃദയത്തെ സ്വാധീനമാക്കും, അതു നമ്മുടെ രക്തത്തിൽ ഒഴുകും, നമ്മുടെ ശരീരത്തിൽ ആപാദചൂഡം വ്യാപിക്കും. പ്രകാശം കൂടിവരുംതോറും വ്യാമോഹം നീങ്ങും. അജ്ഞാനം ചുമടുചുമടായി ഇറങ്ങിമറഞ്ഞുപോകും. ഒടുവിൽ മറ്റെല്ലാം മാഞ്ഞുപോയി സവിതാവുമാത്രം പ്രകാശിക്കുന്ന കാലം വരും.

൹ മനോബുദ്ധ്യഹംകാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമ ഭൂമിർന തേജോ ന വായു-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം. 1

ന ച പ്രാണസംജ്ഞോ ന വൈ പഞ്ചവായുർ-
ന വാ സപ്ത ധാതുർന വാ പഞ്ചകോശഃ
ന വാക്പാണിപാദം ന ചോപസ്ഥപായു-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം. 2

ന മേ ദ്വേഷരാഗൗ ന മേ ലോഭമോഹൗ
മദോ നൈവ മേ നൈവ മാൽസര്യഭാവഃ
ന ധർമ്മോ ന ചാർഥോ ന കാമോ ന മോക്ഷ -
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം. 3

ന പുണ്യം ന പാപം ന സൗഖ്യം ന ദുഃഖം
ന മന്ത്രോ ന തീർഥം ന വേദാ ന യജ്ഞാഃ
അഹം ഭോജനം നൈവ ഭോജ്യം ന ഭോക്താ
ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം. 4

ന മൃത്യുർന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ
ന ബന്ധുർന മിത്രം ഗുരുർനൈവ ശിഷ്യ-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം. 5

അഹം നിർവികല്പോ നിരാകാരരൂപോ
വിഭുത്വാച്ച സർവത്ര സർവേന്ദ്രിയാണാം
ന ചാസംഗതോ നൈവ മുക്തിർന മേയ-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം. 6

നിർവാണഷൾകം.

## അധ്യായം 14

## പ്രപഞ്ചം; ബ്രഹ്മാണ്ഡം

(ന്യൂയോർക്ക്, ജനുവരി 19, 1896)

നാം ചൂഴെ കാണുന്ന കുസുമങ്ങൾ മനോഹരങ്ങൾ, ഉഷസ്സിലെ സൂര്യോദയം മനോഹരം, പ്രകൃതിയുടെ നാനാനിറപ്പകിട്ടുകൾ മനോഹരങ്ങൾ. വിശ്വമാകെ മനോഹരംതന്നെ, മനുഷ്യൻ ഭൂമിയിൽ ആവിർഭവിച്ചതു മുതൽ ഈ മനോഹരതയെ ആസ്വദിച്ചുപോരുന്നു. വൻമലകൾ, അവയിൽനിന്നുറന്നു സമുദ്രത്തിലേക്കു തള്ളിക്കുതിച്ചൊഴുകുന്ന മഹാനദികൾ, മഹാസമുദ്രങ്ങൾ. മാർഗ്ഗരഹിതങ്ങളായ മരുസ്ഥലങ്ങൾ, നക്ഷത്രഗണാകീർണ്ണമായ നഭസ്ഥലം. ഇവയെല്ലാം മനോഹരങ്ങളും ഗംഭീരങ്ങളും ഭയഭക്തിജനകങ്ങളുംതന്നെ. ഈ ദൃശ്യപ്രപഞ്ചം, ഈ പ്രകൃതി, അനാദികാലം മുതൽ മനുഷ്യമനസ്സിനെ സ്പർശിച്ചുപോന്നു. അതു മനുഷ്യൻെറ വിചാരശക്തിയെ ഉണർത്തി. അതിൻെറ ഫലമായി ഒരു ചോദ്യമുളവായി. ''ഇതെല്ലാമെന്ത്? എവിടെനിന്ന്?'' മനുഷ്യവർഗ്ഗത്തിൻെറ പ്രാചീനതമസാഹിത്യമായ വേദങ്ങളിൽ ഏറ്റവും പ്രാചീനമായ ഭാഗത്തിൻെറ കാലത്തുപോലും ഈ ചോദ്യം ചോദിച്ചുകാണുന്നു. ''ഇത് എവിടെനിന്ന്? സത്തോ അസത്തോ ഇല്ലാതെയും ഇരുളിൽ ഇരുൾമറഞ്ഞുമിരുന്നപ്പോൾ ഇത് ആർ ചമച്ചുവിട്ടു? എങ്ങനെ? രഹസ്യം ആർക്കറിയാം!''ക്ഷ

ക്ഷ പ്രസിദ്ധമായ നാസദീയസൂക്തത്തിൻെറ പ്രതിധ്വനിയാണ് ഈ കേൾക്കുന്നത്;

നാസദാസീന്നോ സദാസീത്തദാനീം നാസീദ്രജോ നോ വ്യോമാ പരോ യത്
കിമാവരീവഃ കുഹകസ്യ ശർമ്മന്നംഭഃ കിമാസീദ്ഗഹനം ഗംഭീരം.
ന മൃത്യുരാസീദമൃതം ന തർഹി ന രാത്ര്യാ അഹ്ന ആസീത് പ്രകേതഃ
ആനീദവാതം സ്വധയാ തദേകം തസ്മാദ്ധാന്യന്ന പരഃ കിഞ്ചനാസ.
തമ ആസീത്തമസാ ഗൂഢമഗ്രേഽപ്രകേതം സലിലം സർവമാ ഇദം
തുച്ഛ്യേനാഭ്വപിഹിതം യദാസീത്തപസസ്തൻമഹിനാഽജായതൈകം.

(ഋ. 10. 129. 1–3)

അപ്പോൾ ഇല്ലായ്മ ഇല്ലായിരുന്നു, ഉണ്മയുണ്ടായിരുന്നില്ല. പൃഥിവ്യാദി ലോകങ്ങളോ ആകാശമോ ഉപരിലോകങ്ങളോ ഉണ്ടായിരുന്നില്ല. എന്ത് എന്തിനെ മറയ്ക്കാൻ? എവിടെ നിന്ന്? ആരുടെ ഭോഗത്തിനുവേണ്ടി? ഗഹനവും ഗംഭീരവുമായ വെള്ളം ഉണ്ടായിരുന്നുവോ? മൃത്യു ഉണ്ടായിരുന്നില്ല, അപ്പോൾ അമൃതവും ഉണ്ടായിരുന്നില്ല. രാവിൻെറയോ പകലിൻെറയോ അടയാളങ്ങളായ ചന്ദ്രസൂര്യൻമാരും ഇല്ലായിരുന്നു. സർവവേദാന്തപ്രസിദ്ധമായ ആ ബ്രഹ്മം ഒന്നു മാത്രം മായയോടൊത്തു നിശ്ചലം നിലകൊണ്ടു. അതല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ല. ഇരുട്ടിൽ ഇതെല്ലാം അലിഞ്ഞുചേർന്ന് അറിയപ്പെടാതെ ആദിയിൽ ഒളിഞ്ഞിരുന്നു. തുച്ഛമായ മായയിൽ മറഞ്ഞൊന്നായിരുന്ന ഈ ജഗത്ത് സത്യസങ്കല്പനായ ഈശ്വരൻെറ മഹിമകൊണ്ടു വീണ്ടും ഉളവായി.

ഈ ചോദ്യം ഇന്നു നമ്മുടെ സമീപത്തും വന്നെത്തിയിരിക്കുന്നു. ഇതിനൊരു സമാധാനം കിട്ടാൻ ലക്ഷോപലക്ഷം ശ്രമങ്ങളുണ്ടായിട്ടുണ്ട്. ഇനിയും ലക്ഷോപലക്ഷം പ്രാവശ്യം സമാധാനം പറയേണ്ടിയും വരും. ഉണ്ടായ സമാധാനം ഓരോന്നും പാഴായി എന്നില്ല, ഓരോന്നിലും തത്ത്വാംശമുണ്ട്: ആ തത്ത്വത്തിനു കാലക്രമത്തിൽ ശക്തികൂടിവരികയാണ്. ഇതിന് ഇന്ത്യയിലെ പുരാതനതത്ത്വശാസ്ത്രങ്ങളിൽനിന്ന് ഞാൻ ശേഖരിച്ച സമാധാനം ആധുനികശാസ്ത്രജ്ഞാനത്തോടു യോജിപ്പിച്ച് സാമാന്യനിലയിൽ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കാൻ ശ്രമിക്കാം.

ഈ ഏറ്റവും പഴയ ചോദ്യത്തിൽ ചില സംഗതികൾ തീർച്ചപ്പെട്ടതായി കാണാം. ഒന്നാമത് ''സത്തോ അസത്തോ ഇല്ലാത്ത'' കാലമുണ്ടായിരുന്നു എന്ന്: അന്ന് ഈ ലോകമുണ്ടായിരുന്നില്ല: സാഗരനദീപർവ്വതങ്ങളും പുരഗ്രാമങ്ങളും മനുഷ്യവർഗ്ഗങ്ങളും മൃഗപക്ഷിസസ്യങ്ങളുമടങ്ങിയ നമ്മുടെ ഭൂമിയും ഗ്രഹങ്ങളും ജ്യോതിർഗോളങ്ങളും ഈ അനന്തവിധസൃഷ്ടിയും അന്നുണ്ടായിരുന്നില്ല. അതു തീർച്ച തന്നെയോ? നമുക്ക് ആ തീർപ്പുണ്ടായ വഴി തേടിനോക്കുക. നാം നമുക്കു ചുറ്റും കാണുന്നതെന്ത്? ഒരു ചെടിയെ നോക്കാം. നാം ഒരു വിത്തു നിലത്തിടുന്നു: അതിൽനിന്ന് ഒരു ചെടി എത്തിനോക്കുന്നു. അതു നിലത്തുനിന്നു മെല്ലെ പൊന്തി വളർന്നുവളർന്നു വൻമരമാകുന്നു. പിന്നീടു വിത്തുമാത്രം വിട്ടുംവെച്ച് മരം നശിക്കുന്നു. അങ്ങനെ ഒരു വൃത്തം തികയുന്നു. അതു ബീജത്തിൽനിന്നുണ്ടായി, മരമായി, ബീജമായി ശേഷിച്ചു. പക്ഷികളെ നോക്കുക. അവ അണ്ഡത്തിൽ നിന്നുദ്ഗമിച്ചു ജീവിച്ച് സന്തതിക്ക് അണ്ഡങ്ങളിട്ടുംവെച്ചു മരിച്ചുപോകുന്നു. അതുപോലെ മൃഗങ്ങളും മനുഷ്യരും. പ്രകൃതിയിൽ ഏതൊന്നും ചില ബീജങ്ങളിലോ ധാതുക്കളിലോ സൂക്ഷ്മരൂപങ്ങളിലോ നിന്നുദ്ഭവിക്കുന്നു: പിന്നീട് അധികമധികം സ്ഥൂലരൂപമായി പുഷ്ടിപ്പെടുന്നു, അങ്ങനെ ഒട്ടുകാലം കഴിഞ്ഞു സൂക്ഷ്മാവസ്ഥയിൽ ശേഷിച്ച് അടങ്ങുന്നു.ᛯ സുന്ദരമായ സൂര്യരശ്മി കളിയാടുന്ന വെള്ളത്തുള്ളി സമുദ്രത്തിൽനിന്ന് ആവിയായി മേല്പോട്ടു പൊന്തി ആകാശത്തിൽ ബഹുദൂരം ചെന്ന് ജലമായി പരിണമിക്കുന്ന ഒരു സ്ഥാനത്തെത്തി, ആ ജലകണരൂപത്തിൽ താഴെ വീണു, വീണ്ടും ആവിയായി പോകുവാൻതന്നെ. പ്രകൃതിയിൽ, നമുക്കു ചുറ്റുമുണ്ടാകുന്നതെന്തും ഈ നിലയിലാണ്. വൻമലകളുടെ കാര്യവും നമുക്കറിയാം: അതുകളിൻമേൽ ഹിമസംഹതികളും നദികളും ഉരസിയുരസി പതുക്കെയെങ്കിലും നിശ്ചയമായിട്ടും അവയെ പൊടിച്ചു മണൽത്തരിയാക്കുന്നു: അവ സമുദ്രത്തിൽ ഒലിച്ചെത്തി തടത്തിൽ അടുക്കടുക്കാ

ᛯ ഷഡ്ഭാവവികാരങ്ങൾ ജഗത്തിലെല്ലാറ്റിനുമുണ്ട്; ജായതേ (പിറക്കുന്നു), അസ്തി (ഉണ്ട്), വർദ്ധതേ (വളരുന്നു), വിപരിണമതേ (മുരടിക്കുന്നു), അപക്ഷീയതേ (ക്ഷീണിക്കുന്നു), നശ്യതി (നശിക്കുന്നു).

യിക്കൂടി കല്ലിച്ചു കഠിനമായി, കൂമ്പാരമായി, ഭാവിതലമുറയിലെ പർവ്വതങ്ങളാകുന്നു. അതുകൾ പിന്നെയും പൊടിഞ്ഞു മണൽത്തരി യാകും. അങ്ങനെ നടക്കുന്നു. മല മണലിൽനിന്നുണ്ടാകുന്നു. മണലായിത്തീരുകയും ചെയ്യുന്നു.

പ്രകൃതി സർവ്വത്ര സമരൂപമാണെന്നുള്ളതു നേരാണെങ്കിൽ, ഒരു കൊച്ചുമണൽത്തരിയുടെ സൃഷ്ടിവിധമേതോ അതാണ് ബൃഹദ്രൂപ ങ്ങളായ സൂര്യൻമാരുടേയും നക്ഷത്രങ്ങളുടേയും മുഴുവൻ പ്രപഞ്ചത്തി ൻേറയും സൃഷ്ടിവിധം എന്നതു നേരാണെങ്കിൽ, അണുവിനെ സൃഷ്ടിച്ച രീതിയിൽത്തന്നെയാണ് പ്രപഞ്ചസൃഷ്ടിയും എന്നതു നേരാണെങ്കിൽ – ബ്രഹ്മാണ്ഡമാസകലം ഒരേ നിയമത്തിന്നധീനമാ ണെന്നതു നേരാണെങ്കിൽ അല്ലെന്നു മനുഷ്യൻെറ ഒരനുഭവവും ഇന്നേവരെ തെളിയിച്ചിട്ടില്ല––, വേദങ്ങളിൽ പറഞ്ഞിട്ടുള്ളതുപോലെ. ''ഒരു മൺകട്ടയുടെ മട്ടറിഞ്ഞാൽ പ്രപഞ്ചത്തിലുള്ള മുഴുവൻ മണ്ണി ൻേറയും മട്ടറിഞ്ഞു.''ക്ല ഒരു കൊച്ചുചെടിയുടെ ജീവിതം മനസ്സിലാക്കി യാൽ ബ്രഹ്മാണ്ഡരഹസ്യം മനസ്സിലായി. ഒരു തരി മണലിൻെറ കാര്യമറിയാമെങ്കിൽ ബ്രഹ്മാണ്ഡകാര്യം അറിവായി. ഈ യുക്തി വഴിക്കു ദൃശ്യവസ്തുക്കളെപ്പറ്റി ആലോചിച്ചാൽ എല്ലാറ്റിൻേറയും ആദിയും അവസാനവും ഏതാണ്ട് ഒരുപോലെയാണെന്നു കാണാം. മല മണലിൽനിന്നുളവാകുന്നു, വീണ്ടും മണലാകുന്നു. നദി നീരാവി യിൽനിന്നുളവാകുന്നു, നീരാവിയായി കലാശിക്കുന്നു. സസ്യം ബീജ ത്തിൽനിന്നുളവാകുന്നു, ബീജമായി അവസാനിക്കുന്നു. മനുഷ്യൻ മനുഷ്യബീജത്തിൽനിന്നുളവാകുന്നു, മനുഷ്യബീജമായി അവശേഷി ക്കുന്നു. ഗ്രഹനക്ഷത്രങ്ങളടങ്ങിയ ദൃശ്യപ്രപഞ്ചം അഭ്രാവസ്ഥ (Nebulous state)യിൽ നിന്നുളവായി, അതിലേക്കുതന്നെ തിരി ക്കുന്നു. ഇതിൽനിന്ന് എന്തു മനസ്സിലാക്കാം? ദൃശ്യം അഥവാ സ്ഥൂല മായിട്ടുള്ളതു കാര്യവും, അതിൻെറ സൂക്ഷ്മാവസ്ഥ കാരണവുമാ ണെന്നുതന്നെ. നാശമെന്നത് കാരണാവസ്ഥയിലേക്കു മടങ്ങിച്ചെല്ല ലാണെന്ന് അനേകായിരം സംവൽസരങ്ങൾക്കു മുമ്പു സർവ്വദർശ നോപജ്ഞാതാവായ കപിലമഹർഷി തെളിയിച്ചു. ഇവിടെ ഈ മേശയെ നശിപ്പിച്ചാൽ അത് അതിൻെറ കാരണരൂപത്തിലേക്കു മടങ്ങിച്ചെല്ലും. അതായത് ഏതെല്ലാം സൂക്ഷ്മരൂപങ്ങളും അണുക്കളും കൂടിച്ചേർന്ന് മേശയെന്നു നാം പറയുന്ന രൂപത്തിലായോ അതുകളായിത്തീരും. മനു ഷ്യൻ മരിച്ചാൽ ശരീരം അതിനു കാരണഭൂതമായ മൂലപദാർത്ഥങ്ങ ളായിത്തീരും. ഈ ഭൂമി നശിച്ചാൽ അതിന് ഈ രൂപം നൽകിയ മൂലപദാർത്ഥങ്ങളായി പരിണമിക്കും. ഇങ്ങനെ കാരണരൂപത്തിലേ ക്കുള്ള പ്രതിനിവർത്തനമത്രേ മരണം അഥവാ നാശം, അതുകൊണ്ട് കാര്യവും കാരണവും ഒന്നുതന്നെ, വ്യത്യസ്തങ്ങളല്ല, രൂപാന്തരമെന്ന

ക്ല യഥാ സോമ്യൈകേന മൃത്പിണ്ഡേന സർവം മൃണ്മയം വിജ്ഞാതം സ്യാദ് വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം. (ഛാ. 6.1.4)

ഭേദമേ ഉള്ളു എന്നു മനസ്സിലാക്കാം.[1] ഈ ഗ്ലാസ് കാര്യഭൂതമാണ്, അതിനു കാരണമുണ്ട്: ആ കാരണം ഈ കാര്യരൂപമായ ഗ്ലാസ്സിലുണ്ട്. സ്ഫടികമെന്ന പദാർത്ഥവും അതെടുത്തു വ്യാപരിച്ച കൈകളിലെ ശക്തിയും ചേർന്നു നിമിത്തോപാദാനകാരണങ്ങളായി ഈ ഗ്ലാസ്സെന്ന കാര്യരൂപമുണ്ടായി. ഇതിൻെറ നിർമ്മാതാവിൻെറ കൈകളിലെ ശക്തി ഈ ഗ്ലാസ്സിൽ പ്രസക്തി (അണുക്കളുടെ ചേർച്ച) എന്ന രൂപത്തിലുണ്ട്; അതില്ലായിരുന്നുവെങ്കിൽ അണുക്കൾ ചിന്നിച്ചിതറിപ്പോയേനേ: സ്ഫടികപദാർത്ഥവും അതിലുണ്ട്. ഈ സൂക്ഷ്മകാരണങ്ങൾ കൂടിച്ചേർന്ന് പുതിയ രൂപം പ്രാപിച്ചതാണ് ഈ ഗ്ലാസ്. അതു നശിക്കുമ്പോൾ അതിലെ അണുക്കളെ സംഘടിപ്പിച്ച ശക്തി മടങ്ങിപ്പോകുന്നു. സ്ഫടികാണുക്കൾ പുതിയ രൂപം കൈക്കൊള്ളുംവരെ അതേ നിലയിലിരിക്കുന്നു.

ഇങ്ങനെ കാര്യഭൂതം കാരണത്തിൽനിന്നു ഭിന്നമല്ലെന്ന്, അതു കാരണത്തിൻെറ രൂപാന്തരം, സ്ഥൂലരൂപം, മാത്രമാണെന്നു മനസ്സിലാക്കാം. മറ്റൊരു സംഗതിയും മനസ്സിലാക്കാം; സസ്യമൃഗമനുഷ്യാദി രൂപങ്ങൾ വന്നുംപോയും അറുതിയില്ലാതെ തുടരെത്തുടരെയുണ്ടാകുന്നു. ബീജത്തിൽനിന്നു വൃക്ഷം, വൃക്ഷത്തിൽനിന്നു ബീജം, ആ ബീജത്തിൽനിന്നു പിന്നെയും വൃക്ഷം: ഇങ്ങനെ പോകുന്നു. അതിനറുതിയില്ല. വെള്ളത്തുള്ളികൾ മലയിൽക്കൂടെ കീഴ്പോട്ടൊഴുകി കടലിലെത്തുന്നു. അവിടെനിന്ന് ആവിയായി പൊങ്ങി വീണ്ടും മലമുകളിൽ എത്തി വീണ്ടും കടലിലേയ്ക്കൊഴുകുന്നു. ഇങ്ങനെ താണും പൊന്തിയും ചക്രം ചുറ്റുന്നു. സർവ്വജീവിതാവസ്ഥയും ഇതത്രേ. പഞ്ചേന്ദ്രിയങ്ങൾക്കും മനസ്സിനും ഗോചരമായ സർവ്വത്തിൻെറയും സ്ഥിതി ഇതത്രേ. മനുഷ്യശരീരത്തിലെ ശ്വാസോച്ഛ്വാസങ്ങൾക്കു സമമായിട്ടാണ് നമുക്കറിയാവുന്ന സകലകാര്യങ്ങളും നടക്കുന്നത്. സൃഷ്ടിയിലെല്ലാംതന്നെ, ഒരു തിര പൊന്തി ഒന്നു വീണ്, ഒന്നു പൊന്തി, ഒന്ന് വീണ് – ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. ഓരോ തിരയ്ക്കും ഓരോ താഴ്ചയുണ്ട്. ഓരോ താഴ്ചയ്ക്കും ഓരോ ഉയർച്ചയുമുണ്ട്. ബ്രഹ്മാണ്ഡം ഒന്നായെടുത്തുനോക്കിയാൽ ഈ നിയമം ഒട്ടുക്കും വ്യാപിക്കുന്നതു കാണാം. നിയമം സാർവ്വത്രികമാണ്. ഈ പ്രപഞ്ചം അതിൻെറ കാരണങ്ങളിലേക്കു ചെന്നു വിലയം പ്രാപിക്കും.[2] സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഭൂമി, ദേഹം, മനസ്സ്,

1 സാം.കാ. 9 (പു.30, ചു.1)

2 മൃദോ ജാതം ഘടശരാവാദ്യപ്യയകാലേ മൃദ്ഭാവമപ്യേതി. ഏവം ക്രമേണ സൂക്ഷ്മം സൂക്ഷ്മതരം ചാനന്തരമനന്തരം കാരണമപീത്യ സർവം കാര്യജാതം പരമകാരണം പരമസൂക്ഷ്മം ച ബ്രഹ്മാപ്യേതി. (ബ്ര.സൂ.ശം.ഭാ. 2.3.4)

മണ്ണിൽനിന്നുണ്ടായ കുടം ചട്ടി മുതലായവ നശിക്കുമ്പോൾ മണ്ണായിത്തീരുന്നു. ഇപ്രകാരം, ഉണ്ടായിട്ടുള്ള സർവവും, അധികമധികം സൂക്ഷ്മമായി, അടുത്തടുത്തുള്ള കാരണത്തിൽ ലയിച്ച് ക്രമേണ പരമകാരണവും പരമസൂക്ഷ്മവുമായ ബ്രഹ്മത്തിൽ ത്തന്നെ പ്രളയം പ്രാപിക്കുന്നു.

ഉള്ളതെല്ലാം അതുകളുടെ സൂക്ഷ്മകാരണങ്ങളിലേക്കു തിരിച്ചു മാഞ്ഞുമറഞ്ഞു നശിച്ചതുപോലാകും. എന്നാൽ അവ കാരണങ്ങളായി സൂക്ഷ്മരൂപത്തിൽ നിലനിൽക്കും.[1] ഈ സൂക്ഷ്മരൂപങ്ങളിൽനിന്നു പിന്നീട് അവ പുതിയ സൂര്യചന്ദ്രനക്ഷത്രഭൂമികളായി ആവിർഭവിക്കും.

ഈ ആരോഹാവരോഹങ്ങളെപ്പറ്റി ഒരു സംഗതികൂടി ധരിപ്പാനുണ്ട്. ബീജത്തിൽനിന്നു വൃക്ഷമുണ്ടാകുന്നു, ശരി. എന്നാൽ അതു പെട്ടെന്നു വൃക്ഷമാകുന്നില്ല. അതിനു കുറഞ്ഞൊരു നിഷ്ക്രിയാസ്ഥ, അഥവാ സൂക്ഷ്മപ്രവൃത്തിയുടെ അവ്യക്താവസ്ഥ, ഉണ്ട്. ബീജത്തിനു മണ്ണിനടിയിൽ കുറച്ചുനേരം പ്രവൃത്തിയുണ്ട്. അതു ഭേദിച്ച് വികൃതി പിണയുന്നതുപോലാകും. ആ ഹീനാവസ്ഥയിൽനിന്നാണ് അതിനുൽക്കർഷം. അതുപോലെ ഈ ബ്രഹ്മാണ്ഡത്തിനും കുറേക്കാലം അതിസൂക്ഷ്മരൂപത്തിൽ അദൃശ്യമായി അവ്യക്തമായി പ്രവർത്തിക്കേണ്ടതുണ്ട്. അതിനാണ് അവ്യക്തം എന്നു പറയുന്നത്. അതിൽനിന്നു സൃഷ്ടി തുടങ്ങുന്നു.[2] ഒരു പ്രപഞ്ചത്തെ – പ്രപഞ്ചം സൂക്ഷ്മകാരണാവസ്ഥയിൽ ലയിച്ചു കുറേക്കാലം അവിടെക്കിടന്നു വീണ്ടും പ്രപഞ്ചമായി പ്രകാശിക്കുന്ന കാലത്തെ – സംസ്കൃതഭാഷയിൽ കല്പമെന്നു[3] പറയുന്നു.

ഇനി ഒരു ചോദ്യം, വിശേഷിച്ചും ഇക്കാലത്തേക്ക്, വളരെ മുഖ്യമാണ്. സൂക്ഷ്മരൂപങ്ങൾ പതുക്കെപ്പതുക്കെ വളർന്ന് അധികമധികം

---

1 പ്രലീയമാനമപി ചേദം ജഗച്ഛക്ത്യവശേഷമേവ പ്രലീയതേ: ശക്തിമൂലമേവ ച പ്രഭവതി. (ബ്ര.സൂ. ശം.ഭാ. 1.3.50)

ജഗത്തു പ്രളയം പ്രാപിക്കുമ്പോഴും സർവ്വശക്തിയും വെച്ചുകൊണ്ടുതന്നെ പ്രലയിക്കുന്നു: ആ ശക്തിയിൽനിന്നുതന്നെ ഉളവാകയും ചെയ്യുന്നു.

2 അവ്യക്താദ്വ്യക്തയഃ സർവാഃ പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ.
ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗാമേഽവശഃ പാർഥ പ്രഭവത്യഹരാഗമേ. (ഗീ. 8.18,19)

ബ്രഹ്മാവിൻെറ പകൽ പുലരുന്നതോടുകൂടി സ്ഥാവരജംഗമങ്ങളായ സർവവ്യക്തികളും അവ്യക്തത്തിൽനിന്നു വെളിപ്പെടുന്നു. രാത്രിയാകുന്നതോടുകൂടി അതേ അവ്യക്തത്തിൽ ലയിക്കുകയും ചെയ്യുന്നു. അതേ ഭൂതസമൂഹം, വീണ്ടും വീണ്ടുമുണ്ടായി, രാത്രിയാകുമ്പോൾ അവശമായി ലയിക്കുകയും പകലടുക്കുമ്പോൾ വശംകെട്ടു വെളിപ്പെടുകയുമാണ് ചെയ്യുന്നത്.

3 ചതുർയുഗസഹസ്രം ച ബ്രഹ്മണോ ദിനമുച്യതേ
സ കല്പോ യത്ര മാനവശ്ചതുർദ്ദശ വിശാം പതേ.
തദന്തേ പ്രളയസ്താവാൻ ബ്രാഹ്മീ രാത്രിരുദാഹൃതാ
ത്രയോ ലോകാ ഇമേ തത്ര കല്പന്തേ പ്രളയായ ഹി. (ഭാ.12.4.2,3)

നാലു യുഗങ്ങൾ ആയിരം കൂടിയത് ബ്രഹ്മാവിൻെറ ഒരു പകൽ. അതുതന്നെ ഒരു കല്പം. അക്കാലംകൊണ്ട്, രാജൻ, പതിനാലു മനുക്കൾ ഭരിക്കുന്നു. അതിനുശേഷം അത്രയും കാലത്തേക്കു പ്രളയമാണ്. അക്കാലത്തിനു ബ്രഹ്മാവിൻെറ ഒരു രാത്രിയെന്നാണ് പറയുന്നത്. ഈ മൂന്നു ലോകങ്ങളും അത്ര കാലവും പ്രലീനമായിക്കിടക്കുന്നു. (ഗീ. 8.17 കൂടെ കാണുക.)

സ്ഥലമാകുന്നു എന്നു കണ്ടുവല്ലോ. കാരണംതന്നെയാണ് കാര്യമാകുന്നതെന്നും ഒന്നിൻെറ രൂപാന്തരമാണ് മറ്റേതെന്നും കണ്ടു. കാരണം കൂടാതെ യാതൊന്നും ഉണ്ടാകുന്നില്ല. കാരണമാണ് കാര്യമായി പ്രകാശിക്കുന്നത്. അതുകൊണ്ട് ഈ പ്രപഞ്ചത്തിനും കാരണമായ വസ്തു വേണം. അതു ശൂന്യത്തിൽനിന്നുണ്ടാവില്ല.[1] അപ്പോൾ അത് ഏതിൽനിന്നുണ്ടായി? മുമ്പുണ്ടായിരുന്ന സൂക്ഷ്മപ്രപഞ്ചത്തിൽനിന്ന്. മനുഷ്യനുണ്ടായതോ? സൂക്ഷ്മരൂപത്തിൽനിന്ന്. വൃക്ഷം? സൂക്ഷ്മമായ ബീജത്തിൽനിന്ന്. വൃക്ഷം മുഴുവൻ ബീജത്തിൽനിന്നുണ്ടാകുന്നു. അതു പുറത്തേക്കു വന്നു പ്രകാശിക്കുന്നു. അതുപോലെ ഈ പ്രപഞ്ചം ഇതേ പ്രപഞ്ചത്തിൻെറതന്നെ മുമ്പുണ്ടായിരുന്ന സൂക്ഷ്മരൂപത്തിൽനിന്നുണ്ടായി. അതിപ്പോൾ പ്രത്യക്ഷമായിരിക്കുന്നു. അത് ഇനിയും സൂക്ഷ്മാവസ്ഥയിൽ ചെല്ലും, വീണ്ടും പ്രകാശിക്കും. ഇങ്ങനെ സൂക്ഷ്മരൂപങ്ങൾ പുറത്തേക്കു പുറപ്പെട്ടു സ്ഥൂലങ്ങളായി വളർന്ന് ഒരവധിയിലെത്തുന്നുവെന്നും അവധിയിലെത്തിയാൽ പിന്നീട് സൂക്ഷ്മസൂക്ഷ്മമായി പിമ്പോട്ടു പോകുന്നുവെന്നും മനസ്സിലാക്കാം. സൂക്ഷ്മത്തിൽനിന്നു പുറപ്പെട്ട് അംശങ്ങളെ മാറ്റിയും മറിച്ചും വെച്ചുകൊണ്ടുമാത്രം സ്ഥൂലമായി വരുന്നതിനാണ് ഇക്കാലത്ത് പരിണാമം എന്നു പറയുന്നത്. അത് വളരെ ശരി: ഏറ്റവും വാസ്തവവും. അതു നമ്മുടെ ജീവിതത്തിൽ നാം കാണുന്നുണ്ട്. എന്നാൽ ഒന്നുകൂടി മനസ്സിലാക്കുവാനുണ്ട്: ഒരടികൂടി മുമ്പോട്ടു പോകുവാനുണ്ട്. അതെന്ത്? ഒരു പരിണാമത്തിനു മുമ്പ് ഒരു ഗർഭഭാവമുണ്ടെന്ന്. ബീജമാണ് വൃക്ഷമായി പരിണമിക്കുന്നത്. എന്നാൽ ആ ബീജം വൃക്ഷത്തിൻെറ ഗർഭിതാവസ്ഥയാണ്. ബീജമെന്ന സൂക്ഷ്മരൂപത്തിൽനിന്നു വൃക്ഷമെന്ന സ്ഥൂലരൂപമുണ്ടാകുന്നു. ആ

1 സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം: തദ്ധൈക ആഹുരസദേവേദമഗ്ര ആസിദേകമേവാദ്വിതീയം: തമസ്മാദസതഃ സജ്ജായത. കുതസ്തു ഖലു സോമ്യൈവം സ്യാദിതി ഹോവാച കഥമസതഃ സജ്ജായേതേതി. സത്ത്വേവസോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം. (ഛാ. 6.2.1,2)

ആരുണി അരുമസന്താനമായ ശ്വേതകേതുവിനു സത്യം ഉപദേശിക്കുന്നു; ഓമനേ, ഈ ജഗത്ത് ഉല്പത്തിക്കു മുമ്പ് രണ്ടാമതൊന്നില്ലാതെ സത്തൊന്നു മാത്രമായിട്ടിരുന്നു. ചിലർ പറയുന്നു; അത് ആദിയിൽ, രണ്ടാമതൊന്നുമില്ലാത്ത അസത്തു മാത്രമായിരുന്നു: അതുകൊണ്ട് അസത്തിൽനിന്നു സത്തുണ്ടായെന്ന്. ഇതെങ്ങനെയാണ് ഓമനേ, സാധിക്കുക എന്ന് അദ്ദേഹം ചോദിച്ചു; എങ്ങനെയാണ് അസത്തിൽനിന്നു സത്തുണ്ടാകുക? സത്തായിത്തന്നെയാണ്, ഓമനേ, രണ്ടാമതൊന്നില്ലാതെ ഇത് ആദിയിൽ ആയിരുന്നത്. (ഛാ.6.12.2. കാണുക)

2 ഓരോ ഋതുവിലും ആ ഋതുവിൻെറതന്നെ പല രൂപത്തിലുള്ള ലക്ഷണങ്ങൾ എപ്രകാരമാണോ എല്ലാക്കൊല്ലവും മുറയ്ക്കു വെളിപ്പെടുന്നത്, അതുപോലെ യുഗാദികളിൽ മുൻമുറയ്ക്കുതന്നെ പദാർത്ഥങ്ങൾ ഉളവാകുന്നു. എന്ന് ഒരു ഉപമ കാണാം.

യഥർത്താവൃതുലിംഗാനി നാനാ രൂപാണി പര്യയേ
ദൃശ്യന്തേ താനി താന്യേവ തഥാ ഭാവാ യുഗാദിഷു. (മ.ഭാ. ശാ. 210.17)

സ്ഥൂലരൂപമാണ് ബീജമെന്ന സൂക്ഷ്മമായ ഗർഭഭാവത്തിൽ അന്തർഭവിച്ചിരിക്കുന്നത്. അതുപോലെ സൂക്ഷ്മരൂപത്തിൽ ഈ മുഴുവൻ പ്രപഞ്ചവും ഉണ്ടായിരുന്നു. മനുഷ്യരൂപത്തിൽ പ്രത്യക്ഷമാകുന്ന ബീജം മനുഷ്യൻെറ ഗർഭിതാവസ്ഥയാകുന്നു. അതു മനുഷ്യനായി പരിണമിക്കുന്നു. ഇതു വെളിവായാൽ നമുക്കു പരിണാമവാദികളോടു ശണ്ഠയ്ക്കിടമില്ല. അവർ ഇതു സമ്മതിക്കുന്നപക്ഷം അവർ മതത്തിനു ഹാനിയല്ല ഉറ്റ സഹായമാണ് ചെയ്യുക.

ശൂന്യത്തിൽനിന്ന് ഉല്പത്തിയില്ലെന്നു തെളിവായല്ലോ. ഉള്ളതെല്ലാം അനാദികാലംമുതലേ ഉള്ളതാണ്. ശാശ്വമായി ഉണ്ടായിരിക്കയും ചെയ്യും. അതുകളുടെ ഗതി തരംഗന്യായത്തിൽ ആരോഹാവരോഹക്രമത്തിലാണെന്നേ ഉള്ളു. സൂക്ഷ്മം സ്ഥൂലമാകുന്നു. അതു വീണ്ടും സൂക്ഷ്മമാകുന്നു. ഈ പരിണാമ-ഗർഭീകരണങ്ങൾ പ്രകൃതിയിലെങ്ങും നടക്കുന്നുണ്ട്. ജീവിതത്തിൽ അതിനീചാവസ്ഥ മുതൽ സിദ്ധപുരുഷൻ എന്ന അത്യുച്ചാവസ്ഥവരെയുള്ള പരിണാമം, അതിനു മുമ്പു ഗർഭിച്ചിരുന്നതിൻെറ – ബീജമായി അന്തർഭവിച്ചിരിക്കുന്ന മറ്റൊന്നിൻെറ – പരിണാമമായിരിക്കണം. എന്തിൻെറ ഗർഭാവസ്ഥ, ബീജാവസ്ഥ, എന്നാണ് ചോദ്യം. ബീജമായി ഗർഭത്തിലിരുന്നതെന്ത്? ഈശ്വരൻ![1] അത് ഈശ്വരനെന്നു വിചാരിക്കുന്നത് തെറ്റ് എന്നു പരിണാമവാദികൾ പറയും. കാരണം? ''ഈശ്വരൻ ചിൻമയനാണെന്ന് നിങ്ങൾ പറയുന്നു. പക്ഷേ പരിണാമക്രമത്തിൽ ചിത്(ബുദ്ധി) വളരെ പിൽക്കാലത്തേ പ്രത്യക്ഷമാകുന്നുള്ളു. മനുഷ്യനിലും, ഉയർന്നതരം ചില മൃഗങ്ങളിലും മാത്രമേ ബുദ്ധി കാണുന്നുള്ളു. അതു സൃഷ്ടി തുടങ്ങി അനേകലക്ഷം വർഷങ്ങൾക്കു ശേഷമാണ്.'' ഈ വാദത്തിനു നിലയില്ലെന്ന് നമ്മുടെ ന്യായംകൊണ്ടുകാണാം. വൃക്ഷം ബീജത്തിൽനിന്നുത്ഭവിച്ച് വീണ്ടും ബീജമാകുന്നു. ആദിയും അന്തവും ഒരുപോലെ. ഭൂമി അതിൻെറ കാരണത്തിൽനിന്നുദ്ഭവിച്ച് കാരണത്തിലേക്കു മടങ്ങുന്നു. ആദിയറിഞ്ഞാൽ അന്തമറിയാം. മറിച്ച് അന്തമറിഞ്ഞാൽ ആദിയും അറിയാം. ഇതു ശരിയെങ്കിൽ പരിണാമപരമ്പര മുഴുവൻ ഒന്നായെടുത്തു നോക്കുക. ഒരറ്റത്തു ജീവാണുമുതൽ മറ്റേ അറ്റത്ത് സിദ്ധപുരുഷൻവരെ ആകെക്കൂടി ഒരു ജീവിതമാണ്. അവസാനത്തിൽ സിദ്ധപുരുഷൻ. അതുകൊണ്ട് ആദിയിലും അതാവണം. അത്യുച്ചബുദ്ധിയുടെ ബീജഭൂതാവസ്ഥ, ഗർഭിതാവസ്ഥ, ആണ് ജീവാണു. നിങ്ങൾ അതു കാണുന്നില്ലായിരിക്കാം. പക്ഷേ ചുരുണ്ടിരുന്ന ആ ബുദ്ധിയാണ് ചുരുൾ നിവർന്നു മഹാസിദ്ധപുരുഷരൂപത്തിൽ പ്രത്യക്ഷപ്പെടുന്നത്. ഇതു ശാസ്ത്രീയമായി കണക്കാക്കി തെളിയിക്കാം. ഊർജ്ജസംരക്ഷണ

1 പരേഽവ്യയ സർവ ഏകീഭവന്തി. (മു. 3.2.7)

അവ്യയനായ പരനിൽ സർവവും ഒന്നായിത്തീരുന്നു.

സർവം ഖല്വിദം ബ്രഹ്മ തജ്ജലാൻ. (ഛാ. 3.14.1)

അഹം സർവസ്യ പ്രഭവോ മത്തഃ സർവം പ്രവർത്തതേ. (ഗീ. 10.8)

ഞാൻ എല്ലാത്തിൻേറയും ഉല്പത്തിസ്ഥാനമാണ്: എന്നിൽനിന്ന് എല്ലാം ഉളവായി വർത്തിക്കുന്നു.

ഹണനിയമം (Law of Conservation of energy) ശരിയാണെങ്കിൽ, ഒരു യന്ത്രത്തിൽ എത്ര ശക്തി നിക്ഷേപിക്കുന്നുവോ അതിലധികം അതിൽനിന്നു കിട്ടില്ല. ആദ്യം നിക്ഷേപിച്ചിടത്തോളം ശക്തിയേ അതിൽനിന്നു കിട്ടൂ. എഞ്ചിനിൽ വെള്ളം കൽക്കരി എന്നീ രൂപ ത്തിൽ എത്ര ശക്തി നിക്ഷേപിക്കുന്നുവോ കൃത്യമായും അത്ര ശക്തികൊണ്ട് അതു പ്രവർത്തിക്കും. ഒട്ടും ഏറ്റമോ കുറവോ ഉണ്ടാ വില്ല. വായു, ഭക്ഷണം മുതലായി എത്രത്തോളം ശക്തി എന്നിൽ നിക്ഷേപിച്ചിട്ടുണ്ടോ കൃത്യമായി അത്രത്തോളംകൊണ്ടാണ് ഞാൻ കർമ്മം ചെയ്യുന്നത്. ശക്തി രൂപാന്തരപ്പെടുന്നതോ പ്രകാശിക്കുന്നതോ ഏതു വിധമെന്നേ നോക്കുവാനുള്ളു. (ആകെത്തുകയ്ക്കു മാറ്റമില്ല.) പ്രപഞ്ചഭണ്ഡാരത്തിൽ പദാർത്ഥത്തിൻെറ കണികപോലുമോ ശക്തിയുടെ ലേശാംശംപോലുമോ കൂട്ടാവതോ കുറയ്ക്കാവതോ അല്ല. അപ്പോൾ ഈ ബുദ്ധിയുടെ കാര്യമെങ്ങനെ? ആദിയിൽ ജീവാ ണുവിൽത്തന്നെ അതില്ലായിരുന്നുവെങ്കിൽ അതു പെട്ടെന്നു വന്നു ചേർന്നതാവണം. അത് അസംബന്ധവും. അതുകൊണ്ട് പരിണാമ പൂർത്തിയിൽ ചങ്ങലയുടെ അറ്റത്തു പ്രത്യക്ഷപ്പെടുന്ന സിദ്ധൻ, മുക്തൻ, ദിവ്യൻ, ഗുണാതീതൻ, സർവ്വാതീതൻ, അതീതപരിണാമൻ, ജനിമൃതിരഹിതൻ, ക്രിസ്തുമനുഷ്യനെന്നു ക്രിസ്ത്യൻമാരും ബുദ്ധമനു ഷ്യനെന്നു ബൗദ്ധൻമാരും മുക്തനെന്നു യോഗികളും പലതായി പറ യുന്ന സിദ്ധമനുഷ്യൻ, അതേ പരിണാമശൃംഖലയുടെ ആദിമഭാഗമായ ജീവാണുവിൽ അന്തർഭവിച്ചിരുന്നു എന്നു സംശയമേ ഇല്ല.

ഇതേ ന്യായം പ്രപഞ്ചത്തിനാകെക്കൂടി സംബന്ധിപ്പിച്ചു നോക്കു മ്പോൾ ചിച്ഛക്തി ആദികാരണമായ സൃഷ്ടികർത്താവായിരിക്കണ മെന്നു കാണുന്നു. പ്രപഞ്ചത്തെക്കുറിച്ച് മനുഷ്യനുള്ള അത്യന്തപരി ണതഭാവനയെന്ത്? ചിച്ഛക്തി, വിവിധാംഗസംഘടന, ബുദ്ധിവ്യാപാരം, ഈ ഭാവനയെ പ്രകാശിപ്പിക്കാനുള്ള ശ്രമമായിരുന്നു സൃഷ്ടി ബുദ്ധി പൂർവ്വമാണെന്നുള്ള പഴയ സിദ്ധാന്തം. അതുകൊണ്ട് ആദിയിലുള്ളതു ചിച്ഛക്തി, അത് ആദ്യം ബീജമായി, ഗർഭമായി അന്തർഭവിച്ചു. അവ സാനം അത് ആവിർഭവിച്ചു. പ്രപഞ്ചത്തിൽ പ്രകാശിതമായ ബുദ്ധി സമഷ്ടി, ബുദ്ധിവ്യാപാരത്തിൻെറ ആകത്തുക, മുമ്പ് അന്തർഭവിച്ചി രുന്ന ബുദ്ധിചൈതന്യത്തിൻെറ വികാസമായിരിക്കണം എന്നു വന്നു കൂടുന്നു. ഈ ബുദ്ധിസമഷ്ടിയത്രേ ഈശ്വരനെന്നു പറയുന്നത്.[1] അതിനു മറ്റെന്തു പേർ പറഞ്ഞാലും വേണ്ടില്ല. ആ അനന്തബുദ്ധി സമഷ്ടി നിശ്ചയമായും ആദിയിലേ ഉണ്ട്. അതു ബീജഭൂതമായി ഗർഭിതമായി അന്തർഭവിച്ചു. പിന്നെ ക്രമത്തിൽ പരിണമിച്ചു പ്രകാ

1 ഹിരണ്യഗർഭോ ഭഗവാനേഷ ബുദ്ധിരിതി സ്മൃതഃ (മ.ഭാ.ശാ. 302.18)

ഈ ഹിരണ്യഗർഭഭഗവാനാണ് ബുദ്ധിയെന്നറിയപ്പെടുന്നത്.

യാ ഹിരണ്യഗർഭസ്യ പ്രഥമജസ്യ ബുദ്ധിഃ സാ സർവാസാം ബുദ്ധീനാം പരാ പ്രതിഷ്ഠാ. (ബ്ര.സൂ. ശം.ഭാ. 1.4.1)

ശിച്ചു ക്രിസ്തുമനുഷ്യനെന്നോ ബുദ്ധമനുഷ്യനെന്നോ ഉള്ള സിദ്ധ പുരുഷൻമാരാകുന്നു. പിന്നീട് അതു കാരണത്തിലേക്കു മടങ്ങുന്നു. ''നാം ജീവിക്കുന്നതും വ്യാപരിക്കുന്നതും വർത്തിക്കുന്നതും ഈശ്വര നിലത്രേ'' എന്നു സർവ്വമതഗ്രന്ഥങ്ങളും പറയുന്നതിൻെറ താല്പര്യം അതാണ്. നാം ഈശ്വരനിൽനിന്നുദ്ഭവിച്ച്, ഈശ്വരങ്കലേക്കു മടങ്ങി ച്ചെല്ലുന്നു[1] എന്ന് സർവ്വമതഗ്രന്ഥങ്ങളും പറയുന്നതിൻെറ താല്പര്യവും അതാണ്. മതഗ്രന്ഥങ്ങളിലെ പേരുകൾ കേട്ടു പേടിക്കേണ്ട. പദം കേട്ടു പേടിക്കുന്നവൻ തത്ത്വജ്ഞനാവാൻ അർഹനല്ല. (വിശ്വവ്യാപി യായ) ബുദ്ധിസമഷ്ടിയെയാണ് ഈശ്വരനെന്നു പറയുന്നത്.

ഈശ്വരനെന്ന ആ പഴയ പദം ഉപയോഗിക്കുന്നതെന്തിന് എന്ന് എന്നോടു ചോദിക്കാറുണ്ട്. നമ്മുടെ കാര്യത്തിന് ഉത്തമമായ വാക്ക് അതാണ് മനുഷ്യലോകത്തിൻെറ ശുഭപ്രതീക്ഷകളും ആശകളും ആനന്ദവുമെല്ലാം ആ ഒരു വാക്കിൽ കേന്ദ്രീകരിച്ചിരിക്കുന്നു; അതിനെ ക്കാൾ നല്ലൊരു പദമില്ല. ആവക വാക്കുകൾ ആദിയിൽ മഹർഷിമാ രാണ് നിർമ്മിച്ചത്. അവർക്ക് അതുകളുടെ ശക്തിയും അർത്ഥവും അറിയാമായിരുന്നു. പിന്നീട് അതു സാമാന്യജനങ്ങളിൽ നടപ്പായ പ്പോൾ മൂഢൻമാരും അതു പ്രയോഗിച്ച് ഒടുവിൽ അതുകളുടെ ചൈതന്യവും മാഹാത്മ്യവും പൊയ്പോയി. ഈശ്വരൻ എന്ന പദം അനാദികാലംമുതൽ ഉപയോഗിച്ചുവന്നതാണ്. സമഷ്ടിബുദ്ധി എന്ന ഭാവനയും, മഹത്തും പരിശുദ്ധവുമായ മറ്റു ഭാവനകളും എല്ലാം അതിനോടു ബന്ധപ്പെട്ടിരിക്കുന്നു. അതു ശരിയല്ലെന്നു വല്ല മൂഢൻ മാരും പറഞ്ഞാൽ നാം അതു വലിച്ചെറിയണമെന്ന് നിങ്ങൾ പറ യുമോ? എൻെറ വാക്ക് എന്നു മറ്റൊരാൾ പറയും. അങ്ങനെയുള്ള വിഡ്ഢിവാക്കുകൾക്ക് അവസാനമുണ്ടാവില്ല. ആ പഴയ വാക്കുതന്നെ ഉപയോഗിക്കുക. അത് അതിൻെറ ശരിയായ താല്പര്യത്തിൽ വേണ മെന്നു മാത്രം. അതിൽ ഒട്ടിപ്പിടിച്ച മൂഢവിശ്വാസങ്ങൾ കളഞ്ഞ് ആ മഹത്തായ പുരാതനപദത്തിൻെറ സാരമെന്ത് എന്നു നന്നായി ധരി ക്കയേ വേണ്ടു. ഗംഭീരങ്ങളും ശക്തിമത്തുക്കളുമായ അസംഖ്യം ആശയങ്ങൾ ആവക വാക്കുകളോടു സംബന്ധിച്ചുകിടക്കുന്നുണ്ടെന്ന് സാഹചര്യനിയമത്തിൻെറ ശക്തി മനസ്സിലാക്കിയാൽ അറിയാം. ലക്ഷോപലക്ഷം മനുഷ്യർ ആ വാക്കുകളെ ഉപയോഗിച്ച് ആരാധിച്ചി ട്ടുണ്ട്. മനുഷ്യപ്രകൃതിയിൽ അത്യുത്തമവും അത്യുച്ചവും യുക്തി യുക്തവും മനോഹരവും മഹത്തും ഗംഭീരവുമായി എന്തുണ്ടോ അതെല്ലാം അവർ ആ വാക്കുകളോടു സംഘടിപ്പിച്ചിട്ടുണ്ട്. ആ ഘടനകളെ, ആ സാഹചര്യത്തെ, സ്മരിച്ചുകൊണ്ടാണ് ആ വാക്കുകൾ

ആദ്യം ഉളവായ ഹിരണ്യഗർഭൻെറ ബുദ്ധിയിലാണ് സർവ്വബുദ്ധികളും അവ സാനം നിലകൊള്ളുന്നത്.

1 തൈ. 3.1. (പു. 70, ചു.1)

പുറപ്പെടുന്നത്. അതുകൾ ത്യജിക്കാവതല്ല. ഞാൻ ആ ഭാവനകളെയെല്ലാം പ്രകാശിപ്പിക്കാൻ ഉദ്ദേശിച്ച് ഈശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിച്ചു എന്നു മാത്രം പറഞ്ഞാൽ അതുകൊണ്ട് ഒരു ഭാവനയും സ്ഫുരിക്കില്ല. എങ്കിലും ഇത്രയും പ്രയാസപ്പെട്ട് നാം ആ പുരാണനായ പരമപുരുഷന്റെ അടുക്കൽ മടങ്ങിയെത്തി.

ഇപ്പോൾ ഒരു സംഗതി വെളിവാകുന്നു. പ്രപഞ്ചശക്തിയുടെ വിവിധരൂപങ്ങളായ ജഡപദാർത്ഥം, വിചാരം, ശക്തി, ബുദ്ധി മുതലായവയെല്ലാം ആ സമഷ്ടിബുദ്ധിയുടെ പ്രകാശനങ്ങൾമാത്രം. ആ സമഷ്ടിബുദ്ധിയ്ക്ക് ഇനി നമുക്കു പരമേശ്വരൻ എന്ന പേർ പറയാം. നാം കാണുന്നതും കേൾക്കുന്നതും അറിയുന്നതും, പ്രപഞ്ചമാസകലം, പരമേശ്വരന്റെ നിർമ്മാണം: കുറേക്കൂടി ശരിയായി പറഞ്ഞാൽ, അവന്റെ സർജ്ജനം (പുറപ്പെടുവിക്കൽ): ഇനിയും കുറേക്കൂടി ശരിയായി പറഞ്ഞാൽ, ഈശ്വരൻതന്നെ.[1] സൂര്യതാരകങ്ങളായി പ്രകാശിക്കുന്നതു പരമേശ്വരൻ, ഭൂതധാത്രിയായ ഭൂമിയും പരമേശ്വരൻ, സമുദ്രവും പരമേശ്വരൻ: ജീവനം തരുന്ന വർഷമായി വരുന്നതും, നാം ഉൾക്കൊള്ളുന്ന വായുവാകുന്നതും, നമ്മുടെ ശരീരത്തിൽ ശക്തിരൂപത്തിൽ പ്രവർത്തിക്കുന്നതും പരമേശ്വരൻ. ഉച്ചരിക്കപ്പെട്ട വാക്കും അവൻ, ഉച്ചരിക്കുന്ന മനുഷ്യനും അവൻ, ഇവിടെയുള്ള ശ്രോതാക്കളും അവൻ. ഞാൻ നിൽക്കുന്ന പ്രസംഗപീഠവും എനിക്കു നിങ്ങളെ കാൺമാൻ കഴിവുണ്ടാക്കുന്ന പ്രകാശവും അവൻ. സർവ്വവും പരമേശ്വരൻ.[2] ജഗത്തിനു നിമിത്തകാരണവും ഉപാദാനകാരണവും അവൻ.[3] അണുജീവിയിൽ അന്തർഭവിച്ച് മറ്റേ തലയ്ക്കൽ ഈശ്വരനായി പരിണമിക്കുന്നത് അവൻ. അതിനീചമായ അണുവായി ഇറങ്ങിവന്ന് മെല്ലെമെല്ലെ സ്വപ്രകൃതിയെ വികസിപ്പിച്ച് സ്വസായൂജ്യം പ്രാപിക്കുന്നത് അവൻ. ഇതത്രേ പ്രപഞ്ചരഹസ്യം. ''പുരുഷനായതും, സ്ത്രീയായതും, യൗവനഗർവ്വോടുകൂടി നടക്കുന്ന ബലവാനായതും, വടിയൂന്നി തപ്പിനടക്കുന്ന വൃദ്ധനായതും നീതന്നെ. നീ സർവ്വത്തിലുമുണ്ട്. അല്ലയോ പരമേശ്വര! നീതന്നെ സർവ്വം.''[4] മനുഷ്യബുദ്ധിക്കു തൃപ്തി നൽകുന്ന പ്രപഞ്ചസമാധാനം ഇതൊന്നേ ഉള്ളു. ചുരുക്കിപ്പറഞ്ഞാൽ നാം ഈശ്വരങ്കൽനിന്നു ജനിച്ച്, ഈശ്വരങ്കൽ ജീവിക്കുന്നു, ഈശ്വരങ്കലേക്കു മടങ്ങിച്ചെല്ലുന്നു.

---

1 സ വിശ്വകൃത് സ ഹി സർവസ്യ കർത്താ
തസ്യ ലോകഃ സ ഉ ലോക ഏവ. (ബൃ. 4.4.13)

2 ഇപ്രകാരം ഭഗവാന്റെ വിശ്വരൂപം നേരിട്ടു കണ്ടു നടുങ്ങിയ അർജ്ജുനൻ എമ്പാടും തൊഴുതു പറയുന്നു;

ത്വമാദിദേവഃ പുരുഷഃ പുരാണസ്ത്വമസ്യ വിശ്വസ്യ പരം നിധാനം
വേത്താസി വേദ്യം ച പരം ച ധാമ ത്വയാ തതം വിശ്വമനന്തരൂപ.
വായുര്യമോ$f$ഗ്നിർവരുണഃ ശശാങ്കഃ പ്രജാപതിസ്ത്വം പ്രപിതാമഹശ്ച
നമോ നമസ്തേ $f$സ്തു സഹസ്രകൃത്വഃ പുനശ്ച ഭൂയോ$f$പി നമോ നമസ്തേ.
(ഗീ. 11. 38, 39)

8 ബ്ര.സൂ. 1.4.23: 2.1.14 4 ശ്വേ. 4.3. (പു. 34, ചു. 4)

## അധ്യായം 15

## പ്രപഞ്ചം; പിണ്ഡാണ്ഡം

(ന്യൂയോർക്ക്, ജനുവരി 26, 1896)

ബഹിർഗമനമാണ് മനസ്സിൻെറ ശീലം. ഇന്ദ്രിയദ്വാരാ ശരീരത്തിൽ നിന്നു പുറത്തേക്ക് ഉറ്റുനോക്കുന്നതാണ് അതിൻെറ സ്വഭാവം. കണ്ണിനു കാണണം, കാതിനു കേൾക്കണം, ഏതിന്ദ്രിയത്തിനും ബഹിർലോകഗ്രഹണം വേണം. അങ്ങനെ ബാഹ്യലോകത്തിൻെറ സൗന്ദര്യഗാംഭീര്യങ്ങൾ ആദ്യമായി മനുഷ്യമനസ്സിനെ വശപ്പെടുത്തി. മനസ്സിൽ ആദ്യമുദിച്ച ചോദ്യങ്ങളും ബാഹ്യലോകത്തെപ്പറ്റിയാണ്. മനുഷ്യൻ പ്രപഞ്ചപ്രശ്നത്തിനു സമാധാനം തേടിയത് ആകാശനക്ഷത്രഗ്രഹഭൂനദീപർവ്വതസാഗരങ്ങളിൽനിന്നാണ്. തപ്പിത്തടയുന്ന ബുദ്ധി പുറമെയുള്ളതിനെ പിടിക്കുന്നതായിട്ടാണ് പഴയ മതങ്ങളിലെല്ലാം കാണുന്നത്. ഇപ്പോൾ പ്രകൃതിശക്തികൾ എന്നു പറയുന്ന ബാഹ്യവസ്തുക്കൾക്കെല്ലാം ചേതനത്വവും ഇച്ഛാശക്തിയും ആരോപിച്ച് അവയെ ദേവൻമാരും ദേവതകളുമായി കല്പിച്ചു: നദീദേവത, ആകാശദേവത, മേഘദേവത, വർഷദേവത ഇങ്ങനെ പലതുണ്ടായി. പിന്നീട് ആലോചനയ്ക്ക് ആഴം കൂടിയപ്പോൾ പുറമേ നിന്നുള്ള സമാധാനം തൃപ്തികരമല്ലാതായി, ആലോചനാശക്തി അകത്തേക്ക് തിരിച്ച്, ആത്മാവിൽനിന്നു സമാധാനം അന്വേഷിച്ചുതുടങ്ങി.[1] ദൃഷ്ടി ബ്രഹ്മാണ്ഡത്തിൽനിന്നു പിണ്ഡാണ്ഡത്തിലേക്കു തിരിഞ്ഞു, പ്രശ്നഗതി ബഹിർലോകത്തിൽനിന്ന് അന്തർലോകത്തിലേയ്ക്കായി. വസ്തുപരീക്ഷ പുറത്തുനിന്ന് അകത്തേയ്ക്കാകേണ്ടിവന്നു. ഈ അന്തഃപുരുഷാന്വേഷണം ഉണ്ടാകുന്നത് ബുദ്ധിവികാസവും പ്രകൃതിവിജ്ഞാനവും പരിണാമോന്നതിയും ഉണ്ടാകുന്നതിനൊപ്പമത്രേ.

ഈ പുരുഷനാണ് ഈ അപരാഹ്നത്തിലെ ചർച്ചാവിഷയം. ഇതുപോലെ മറ്റൊരു വിഷയമില്ല. ഏതെല്ലാം രാജ്യങ്ങളിൽ എത്ര ലക്ഷം പ്രാവശ്യം ഇതിനെപ്പറ്റിയുള്ള ചോദ്യമുണ്ടായി! ഋഷികളും രാജാക്കളും ധനികരും ദരിദ്രരും ധാർമ്മികരും അധാർമ്മികരും പുരുഷൻമാരും സ്ത്രീകളും കൂടെക്കൂടെ ചോദിച്ച ചോദ്യമാണിത്. നശ്വരമായ ജീവിതത്തിൽ അനശ്വരമായൊന്നുമില്ലേ? ഈ ശരീരം നശിക്കുമ്പോൾ അവശേഷിക്കുന്നതൊന്നുമില്ലേ? മണ്ണു മണ്ണായിപ്പോകുമ്പോൾ നിലനിൽക്കുന്ന വല്ലതുമില്ലേ? ചിതാഗ്നി ദേഹത്തെ നീറ്റുമ്പോഴും വല്ലതുമൊന്നു നാശമില്ലാതെ ശേഷിക്കുന്നില്ലേ? ഉണ്ടെങ്കിൽ അതിൻെറ

---

1. ക. 4.1. (പു. 221. ചു.1)

ഗതിയെന്ത്? അത് എവിടേക്കു പോകുന്നു? എവിടെ നിന്നു വന്നു. ഈ ചോദ്യങ്ങൾ പിന്നേയും പിന്നേയും ചോദിച്ചിട്ടുണ്ട്. സൃഷ്ടിയുള്ള കാലത്തോളവും മനുഷ്യബുദ്ധിയുള്ള കാലത്തോളവും ഇതു ചോദിച്ചുകൊണ്ടിരിക്കും. ഇതിനു സമാധാനം ഇതുവരെ ഉണ്ടായിട്ടില്ല എന്നല്ല, ഓരോരിക്കലും സമാധാനമുണ്ടായിട്ടുണ്ട്. കാലം ചെല്ലു ന്തോറും അതിനു ശക്തി കൂടിവരുന്നു. തികഞ്ഞ സമാധാനം അനേ കായിരം വർഷങ്ങൾക്കു മുമ്പുണ്ടായി. പിന്നീട് അതിനെ പ്രകാരാന്തര ത്തിലും പുതിയ ഉദാഹരണങ്ങളോടുകൂടിയും മനുഷ്യബുദ്ധിക്കു അധികമധികം വെളിവാക്കി വന്നിട്ടേയുള്ളു. നമുക്കും അതേ ചെയ്വാ നുള്ളു. ഈ മഹാപ്രശ്നത്തിനു പുതിയൊരു സമാധാനം കണ്ടിട്ടു ണ്ടെന്നു നാം നടിക്കുന്നില്ല. ആ പുരാതനസത്യം മനുഷ്യന്നറിവാകു വാൻവേണ്ടി നവീനഭാഷയിൽ പറയുക, പഴമക്കാരുടെ ആശയം പുതുമക്കാരുടെ വാക്കുകളിലാക്കുക, ദാർശനികവാദങ്ങൾ പാമരഭാഷ യിൽ കാണിക്കുക, ദേവൻമാരുടെ വിജ്ഞാനം മനുഷ്യൻെറ വാക്കു കളിൽ വെളിവാക്കുക, ഈശ്വരശാസനങ്ങളെ പ്രാകൃതമനുഷ്യഭാഷ യിൽ പറയുക – ഇത്രയേ നമുക്കു ചെയ്യാനുള്ളു. എന്തുകൊണ്ടെ ന്നാൽ ഏതു ദിവ്യചൈതന്യത്തിൽനിന്ന് ഈ ആശയങ്ങൾ പുറപ്പെട്ടു വോ ആ ചൈതന്യം എന്നും മനുഷ്യനിലുണ്ട്. അതുകൊണ്ട് മനു ഷ്യന് അവ ഗ്രഹിക്കയും ചെയ്യാം.☙

ഞാൻ നിങ്ങളെ കാണുന്നു. ഈ കാഴ്ചയ്ക്ക് എന്തെല്ലാം കാരണ ങ്ങൾ വേണം? ഒന്നാമത് ഈ കണ്ണ്, നയനഗോളം. മറ്റെല്ലാമുണ്ടാ യാലും ഈ കണ്ണില്ലെങ്കിൽ കാഴ്ചയില്ല. രണ്ടാമത് യഥാർത്ഥമായ നയനേന്ദ്രിയം (അകത്തുള്ളത്). പുറമേയുള്ള ഗോളമല്ല വാസ്തവത്തിൽ നയനേന്ദ്രിയം: അത് അകത്തുള്ള തലച്ചോറിലുള്ള സിരാകേന്ദ്രമാണ്. അതിനു കേടു തട്ടിപ്പോയാൽ പുറംകണ്ണ് ഉള്ളവണ്ണമിരുന്നാലും കാഴ്ചയുണ്ടാവില്ല. അതുകൊണ്ട് ആ ഇന്ദ്രിയം അന്യൂനമായിരിക്കണം. മറ്റ് ഇന്ദ്രിയങ്ങളുടേയും കഥ ഇതുതന്നെ. ചെവി വായുസ്പന്ദനങ്ങളെ അകത്തെ കേന്ദ്രത്തിലെത്തിക്കുന്ന ഉപകരണംമാത്രം. ഇത്രമാത്രവും പോരാ. നിങ്ങൾ വായനമുറിയിലിരുന്ന് ഏകാഗ്രമനസ്സായി പുസ്തകം വായിക്കുകയാണെന്നു വിചാരിക്കുക. അപ്പോൾ ഘടികാരം അടി ച്ചാലും നിങ്ങൾ കേൾക്കില്ല. ശബ്ദം അവിടെയുണ്ട്. വായു സ്പന്ദിച്ചു. ചെവിയും ഇന്ദ്രിയവും ശരിക്കുണ്ട്. ചെവി വഴി വായുസ്പന്ദനങ്ങൾ

☙ സർവസ്യ ചാഹം ഹൃദി സന്നിവിഷ്ടോ
മത്തഃ സ്മൃതിർജ്ഞാനമപോഹനം ച
വേദൈശ്ച സർവൈരഹമേവ വേദ്യോ
വേദാന്തകൃതദ്വേദവിദേവ ചാഹം. (ഗീ. 15.15)

ഞാൻ (പരമേശ്വരൻ) സർവ്വപ്രാണികളുടേയും ഹൃദയത്തിൽ, ബുദ്ധിയിൽ, കുടികൊള്ളുന്നു. എന്നിൽനിന്നാണ് ഓർമ്മയും അറിവും ഓർമ്മകേടും അറിവി ല്ലായ്മയും. വേദങ്ങളെല്ലാംകൊണ്ടും അറിയപ്പെടേണ്ടതും പരമാത്മാവായ ഞാനത്രേ. വേദാന്തസമ്പ്രദായപ്രവർത്തകനും വേദജ്ഞനും ഞാൻതന്നെ.

കേന്ദ്രത്തിലെത്തി, എന്നിട്ടും ശബ്ദഗ്രഹണമുണ്ടായില്ല. എന്തു കൊണ്ട്? എന്തായിരുന്നു പോരായ്മ? മനസ്സ് അവിടെ ബന്ധിച്ചിരുന്നില്ല. അതുകൊണ്ട് മൂന്നാമതൊന്ന്, മനസ്സുകൂടി ഉണ്ടായിരിക്കണം എന്നു കാണുന്നു. ഒന്നാമത് ബാഹ്യേന്ദ്രിയം: രണ്ടാമത് ബാഹ്യേന്ദ്രിയം വഴി സ്പന്ദങ്ങളെ സ്വീകരിക്കുന്ന അന്തരിന്ദ്രിയം: അതിനോടു ചേർന്നു മൂന്നാമതു മനസ്സും. മനസ്സ് അതിനോടു ബന്ധിക്കാഞ്ഞാൽ സ്പന്ദങ്ങളും ഇന്ദ്രിയാഘാതവുമുണ്ടായാലും വിഷയഗ്രഹണം ഉണ്ടാവില്ല.[1] ഇനി മനസ്സും പോരാ, അതു വാഹകൻമാത്രം, മനസ്സു വിഷയത്തെ ബുദ്ധിയിലെത്തിക്കണം. ബുദ്ധിയാണ് ഇത് ഇന്നത് എന്നു നിശ്ചയിക്കേണ്ടത്. അതും പോരാ. ബുദ്ധി അതിനെ ശരീരനാഥനായ ആത്മാവിനു കാഴ്ചവെയ്ക്കണം. രാജാവ് സിംഹാസനത്തിലെന്നപോലെ ആത്മാവു ദേഹത്തിലിരിക്കുന്നു. ഗ്രഹിച്ച വിഷയം അവിടെ കാഴ്ചവെയ്ക്കണം. അപ്പോൾ ഇന്നതു ചെയ്യണം എന്നോ ചെയ്യേണ്ട എന്നോ കല്പനയുണ്ടാകുന്നു. ആ കല്പന പഴയ വഴിയെ ചെല്ലുന്നു: ആദ്യം ബുദ്ധിയിലേക്ക്, പിന്നെ മനസ്സിലേക്ക്, പിന്നെ ഇന്ദ്രിയങ്ങളിലേക്ക്: അവിടെനിന്നു ഗോളങ്ങളിലേക്ക്. അങ്ങനെ പ്രത്യക്ഷജ്ഞാനം പൂർത്തിയാകുന്നു.

ബാഹ്യേന്ദ്രിയങ്ങൾ ബാഹ്യമായ [2]സ്ഥൂലദേഹത്തിലാണ്. മനസ്സും ബുദ്ധിയും അതിലല്ല. അവ സൂക്ഷ്മ[3]ശരീരത്തിലാണെന്ന് ഹിന്ദുക്കൾ പറയുന്നു. അതിനെ ആത്മശരീരമെന്നു ക്രിസ്ത്യൻമാരും പറയുന്നു. അതു സ്ഥൂലദേഹത്തേക്കാൾ വളരെ സൂക്ഷ്മമാണ്. എന്നാൽ ആത്മാവല്ല. ആത്മാവ് അതുകൾക്കും അപ്പുറത്താണ്. സ്ഥൂലദേഹം അല്പകാലത്താൽ നശിക്കുന്നു. ലഘുവായ വല്ല കാരണത്താലും അതു തകർന്നു നശിച്ചുപോകും. സൂക്ഷ്മശരീരം അത്ര വേഗത്തിൽ നശിക്കില്ല. എന്നാൽ അതിനു ചിലപ്പോൾ ക്ഷയവും ചിലപ്പോൾ വൃദ്ധിയുമുണ്ട്. വാർദ്ധക്യത്തിൽ മനോബലം കുറയുന്നതു നമുക്കനുഭവമാണല്ലോ. ദേഹത്തിനു ബലം കൂടുമ്പോൾ മനോബലവും വർദ്ധിക്കും. പല ലഹരിപദാർത്ഥങ്ങളും ഔഷധങ്ങളും മനസ്സിനെ ബാധിക്കും. ബാഹ്യലോകമാകെയും മനസ്സിനെ ബാധിക്കുമെന്നു പറയാം. അതിനെല്ലാം മനസ്സു തിരിഞ്ഞടിക്കുന്നു. മനസ്സിനുമുണ്ട് ശരീരത്തിനെന്നപോലെ വൃദ്ധിക്ഷയങ്ങൾ. അതുകൊണ്ട് മനസ്സ്

1 പ്രജ്ഞയാ ശ്രോത്രം സമാരുഹ്യ ശ്രോത്രേണ സർവ്വാഞ്ഛബ്ദാനാപ്നോതി. ന ഹി പ്രജ്ഞാപേതം ശ്രോത്രം ശബ്ദം കംചന പ്രജ്ഞപയേദ്: അന്യത്ര മേ മനോ/ഭൂദിത്യാഹ, നാഹമേതം ശബ്ദം പ്രജ്ഞാസിഷമിതി. (കൗ. 3.6.7)

പ്രജ്ഞകൊണ്ടു ശ്രോത്രത്തിലേക്കു ചെന്നുകയറി ശ്രോത്രംകൊണ്ട് എല്ലാ ശബ്ദങ്ങളേയും പ്രാപിക്കുന്നു. പ്രജ്ഞയെ കൂടാതെ ശ്രോത്രം ഒരു ശബ്ദത്തേയും അറിയുന്നില്ല. 'വേറൊരിടത്തായിരുന്നു എന്റെ മനസ്സ്, ഞാൻ ഈ ശബ്ദം കേട്ടില്ല' എന്നു പറഞ്ഞു (മനസ്സുണ്ടെന്നുള്ളതിനു യുക്തികൾക്കുബൃ.ശം.ഭാ. 1.5.3 നോക്കുക).

2,3 പു. 99, ചു.2,3

ആത്മാവായിരിപ്പാൻ തരമില്ല, ആത്മാവിനു ക്ഷയനാശങ്ങളില്ല. അത് എങ്ങനെയറിയാം? മനസ്സിനും അപ്പുറത്തൊന്നുണ്ടെന്ന് എങ്ങനെ മനസ്സിലാക്കാം? ജ്ഞാനമെന്നതു സ്വയംപ്രകാശമാണ്. ബുദ്ധിക്കടിസ്ഥാനം അതാണ്. അതു വെറും ജഡവും അചേതനവുമായ ഭൗതിക പദാർത്ഥത്തിലുള്ള ഗുണമാവാൻ വയ്യ. സ്വതവേ ജ്ഞാനശക്തിയുള്ള ജഡപദാർത്ഥം ഇതേവരെ ആരും കണ്ടിട്ടില്ല. ജഡവസ്തുവിനു സ്വയം പ്രകാശിപ്പിക്കാൻ കഴിവില്ല. ജ്ഞാനമാണ് അതിനെ പ്രകാശിപ്പിക്കുന്നത്. ഇതാ ഈ പ്രസംഗശാല. ഇതുണ്ടെന്നറിവു തരുന്നതു ജ്ഞാനപ്രകാശമാണ്. അതില്ലായിരുന്നുവെങ്കിൽ ശാലയെപ്പറ്റിയ യാതൊരറിവും നമുക്കുണ്ടാവില്ല.

ഈ ശരീരം സ്വയംപ്രകാശമല്ല. ആയിരുന്നുവെങ്കിൽ ശവശരീരത്തിലും ജ്ഞാനപ്രകാശമുണ്ടാകണം.[1] അതുപോലെ മനസ്സും (ക്രിസ്ത്യൻമാർ പറയുന്ന) ആത്മശരീരവും സ്വയം പ്രകാശമല്ല. അവയിൽ ജ്ഞാനശക്തിയില്ല. സ്വയം പ്രകാശമുള്ളതു ക്ഷയിക്കില്ല. പരപ്രകാശത്തിൽ വിളങ്ങുന്നതിൻെറ പ്രകാശത്തിനു പോക്കുവരവുണ്ട്. സ്വയം പ്രകാശിക്കുന്നതിന് – പ്രകാശംതന്നെയായിരിക്കുന്നതിന് – ഉല്പത്തിയോ നാശമോ ക്ഷയമോ വൃദ്ധിയോ എങ്ങനെയുണ്ടാകും? ചന്ദ്രനു വൃദ്ധിക്ഷയങ്ങളുണ്ട്: അതു സൂര്യപ്രകാശത്താൽ മാത്രം ശോഭിക്കുന്നതുകൊണ്ട് ഒരു കഷണം ഇരുമ്പു തീയിലിട്ടു പഴുപ്പിച്ചാൽ അതു തിളങ്ങും. എന്നാൽ അതു തണുക്കുംതോറും പ്രകാശം പൊയ്പോകയും ചെയ്യും. അതു മറ്റൊന്നിൻെറ പ്രകാശം നിമിത്തമുള്ളതായിരുന്നു. അതുകൊണ്ട് അന്യപ്രകാശം തട്ടി പ്രകാശിക്കുന്നതിനു വൃദ്ധിക്ഷയങ്ങളുണ്ട്: സ്വയം പ്രകാശിക്കുന്നതിന്നില്ല.

അപ്പോൾ സ്ഥൂലശരീരം സ്വയം പ്രകാശിക്കുന്നതല്ല, പ്രകാശം അതിൻെറ സ്വഭാവമല്ല, അതിനു തന്നെത്താൻ അറിവാൻ കഴിവില്ല: ആവിധംതന്നെ മനസ്സും. അതെങ്ങനെ അറിയാം? മനസ്സിനു വൃദ്ധിയും ക്ഷയവുമുണ്ട്. ചിലപ്പോൾ അതിനു ബലം, ചിലപ്പോൾ ക്ഷീണം, ബാഹ്യപദാർത്ഥമേതും അതിനെ ബാധിക്കയും ചെയ്യും. അതുകൊണ്ടു മനസ്സു വഴിയായി കാണുന്ന പ്രകാശം മനസ്സിൻേറതല്ല.[2] എങ്കിൽ അതേതിൻെറ? പ്രകാശം സ്വന്തമായി, സ്വഭാവമായിരിക്കുന്നതേതിൻേറയോ, അതിൻെറ: ക്ഷയനാശങ്ങളോ കൂടുതൽ കുറവുകളോ ഇല്ലാതെ നിത്യപ്രകാശസ്വഭാവമായി, പ്രകാശരൂപമായിരിക്കുന്നതേതോ അതിൻെറ – ആത്മാവിൻെറ. ആത്മാവ് അറിയുന്നു എന്നു പറയുക വയ്യ: അത് അറിവുതന്നെയാണ്. ആത്മാവ് ഉണ്ട് എന്നു പറയുക വയ്യ: അത് ഉൺമതന്നെയാണ്. അതിന് ആനന്ദം ഉണ്ട്

1 ബ്ര.സൂ.ശം.ഭാ. 3.3.53.54. (പു.97, ചു.1 നോക്കുക)

2 ആത്മചൈതന്യംകൊണ്ടു ബുദ്ധിയും ബുദ്ധിചൈതന്യംകൊണ്ടു മനസ്സും മനശ്ചൈതന്യംകൊണ്ട് ഇന്ദ്രിയങ്ങളും ഇന്ദ്രിയചൈതന്യംകൊണ്ട് ശരീരവും ചേതനമായിത്തോന്നുന്നു. (ഗീ.ശം.ഭാ. 13.50)

എന്നും പറയുക വയ്യ, അത് ആനന്ദംതന്നെയാണ്: ആനന്ദം ഉള്ളതിന് അതു മറ്റൊന്നിൽനിന്നു വന്നതാണ്: ജ്ഞാനം ഉള്ളതിന് അതു മറ്റൊന്നിൽനിന്നു ലഭിച്ചതാണ്: ഉൺമ (സത്ത) ഉള്ളതിന് അതു മറ്റൊന്നിൽനിന്നു പ്രതിബിംബിച്ചതാണ്. ഇതുകൾ ഗുണമായി കാണുന്നതെവിടെയോ, അവിടെ വേറെ വസ്തുവുണ്ട്. അവിടെ നിന്നു പ്രതിബിംബിച്ചവയാണിവ. ആത്മാവിൽ ഇവ ഗുണങ്ങളായി ചേർന്നവയല്ല. അവതന്നെയാണ് ആത്മാവ്, ആത്മാവിൻെറ സത്തും സ്വഭാവവും അവയാണ്.[1]

ഇതൊക്കെ സമ്മതിക്കുന്നതെന്തിന് എന്നൊരു ചോദ്യമുണ്ടാകാം: സത്തും ചിത്തും ആനന്ദവും ആത്മസ്വഭാവമാണെന്നും അല്ലാതെ ആത്മാവിനു മറ്റൊരു വസ്തുവിൽനിന്നു വന്നുചേർന്ന ഗുണമല്ലെന്നും സമ്മതിക്കുന്നതെന്തിന്? ശരീരത്തിൻെറയും മനസ്സിൻെറയും കാര്യത്തിലെന്നപോലെ ആത്മാവിൻെറ കാര്യത്തിലും ഇവ അന്യഗുണസംക്രമമാണെന്നു പറഞ്ഞുകൂടേ എന്നു ചോദിക്കാം. ആ ചോദ്യത്തിനു നില കിട്ടില്ല എന്നാണ് അതിനു ദോഷം. അവ മറ്റൊന്നിൽനിന്നാണ് ആത്മാവിനു ലഭിച്ചതെന്നു പറഞ്ഞാൽപ്പിന്നെ ആ മറ്റൊന്നിന് അവ എവിടെ നിന്നു കിട്ടി എന്നു ചോദിക്കാം. ആ ചോദ്യം അറുതിയില്ലാതെ തുടർന്നുപോകാം. ഒടുക്കം ഒരു സ്വയംപ്രകാശവസ്തുവിനെ സ്വീകരിക്കാതെ കഴിയില്ല. അതുകൊണ്ട്, അങ്ങനെ സ്വയംപ്രകാശമുള്ളതിനെ എപ്പോൾ സ്വീകരിക്കാമെന്നു കാണുന്നുവോ അപ്പോൾ അതു സ്വീകരിച്ച് അന്വേഷണം അവസാനിപ്പിക്കുന്നതാണ് ന്യായം. അപ്പോൾ മനുഷ്യന് ആദ്യമായി സ്ഥൂലശരീരമുണ്ട്. രണ്ടാമതു മനോബുദ്ധ്യഹങ്കാരസഹിതമായ സൂക്ഷ്മശരീരം. അതുകൾക്കപ്പുറം ആത്മാവ്.[2] ശരീരത്തിൻെറ ശക്തികളും ഗുണങ്ങളും മന

1 വിജ്ഞാനമാനന്ദം ബ്രഹ്മ. (ബൃ. 3.9.28)
സത്യം ജ്ഞാനമനന്തം ബ്രഹ്മ. (തൈ. 2.1.1)

2 ഈ അന്തഃപുരുഷാന്വേഷണഫലം സാംഖ്യഭാഷയിൽ ഇങ്ങനെ ചുരുക്കാം;

ഹേതുമദനിത്യമവ്യാപി സക്രിയമനേകമാശ്രിതം ലിങ്ഗം
സാവയവം പരതന്ത്രം വ്യക്തം വിപരീതമവ്യക്തം.
ത്രിഗുണമവിവേകി വിഷയഃ സാമാന്യമചേതനം പ്രസവധർമ്മി
വ്യക്തം തഥാ പ്രധാനം തദ്വിപരീതസ്തഥാ. ച പുമാൻ. (സാം.കാ. 10,11)

മഹാഭൂതങ്ങൾ മുതൽ ബുദ്ധിവരെയുള്ളവ (വ്യക്തം) ഒന്നും പുരുഷനാകുകയില്ല: അവയെല്ലാം കാരണത്തിൽനിന്നുണ്ടായവയാണ്: അനിത്യവും അവ്യാപിയുമാണ്: അവയ്ക്ക് ക്രിയയുണ്ട്. കാരണത്തെ ആശ്രയിച്ചേ നിൽക്കൂ. ഉപരിതത്ത്വത്തെ ചൂണ്ടിക്കാണിക്കുന്ന സൂചകങ്ങളാണ്. അവയവമുണ്ട്: പരതന്ത്രമാണ്. (ഇതിനു വിപരീതമാണ് പുരുഷൻ: പ്രധാനവും. എങ്കിലും പ്രധാനം പുരുഷനല്ല. എന്തെന്നാൽ) ബുദ്ധിവരെയുള്ളവയെപ്പോലെ അതിനുപരിയായ പ്രധാനവും ത്രിഗുണമാണ്: വിവേകമില്ല: സർവപുരുഷവിഷയവും സാമാന്യവുമാണ്. അചേതനവും വികാരവർത്തുമാണ് (ഇതിനു വിപരീതമാണ്, പുരുഷൻ) അതായത് പുരുഷൻ അഹേതുമത്തും നിത്യവും വ്യാപിയും അക്രിയവും അനാശ്രിതവും അലിംഗവും നിരവയവവും സ്വതന്ത്രവും

സ്സിൽനിന്നും, മനസ്സിൻേറത് ആത്മാവിൽനിന്നും വന്നിട്ടുള്ളതാണെന്നു കണ്ടുവല്ലോ.

ഇനി ആത്മസ്വഭാവത്തെപ്പറ്റി പല സംഗതികളും ആലോചിപ്പാനുണ്ട്. ആത്മാവുണ്ടെന്നത് അതിൻെറ സച്ചിദാനന്ദമയമായ സ്വയം പ്രകാശത്വത്തിൽനിന്ന് ഊഹിച്ചതാണെങ്കിൽ, അതു സൃഷ്ടിക്കപ്പെട്ടതല്ലെന്നു സിദ്ധം. അന്യനിരപേക്ഷമായി സ്വയം പ്രകാശമാനമായ വസ്തു മറ്റൊന്നിൽനിന്നുദ്ഭവിക്കുന്നതല്ല. അതു നിത്യമാണ്. അത് ഉണ്ടായിരുന്നില്ലാത്ത കാലം ഉണ്ടായിട്ടില്ല. ആത്മാവില്ലായിരുന്നുവെങ്കിൽ കാലമെന്നത് എവിടെ? കാലം ആത്മാവിലാണ്. ആത്മാവ് സ്വശക്തികളെ മനസ്സിലേക്ക് പ്രതിഫലിപ്പിച്ച്, മനസ്സ് വിചാരദശയിൽ പ്രവേശിക്കുമ്പോഴത്രേ കാലമുണ്ടാകുന്നത്. ആത്മാവില്ലാതെ വിചാരമില്ല, വിചാരമില്ലാതെ കാലവുമില്ല. അങ്ങനെ കാലം ആത്മാവിലാണെന്നിരിക്കെ ആത്മാവു കാലാധീനമാകുന്നതെങ്ങനെ? അതിനു ജനനമോ മരണമോ ഇല്ല. എന്നാൽ അതു വിവിധാവസ്ഥകളിൽക്കൂടെ കടന്നുപോകുന്നു: താണ നിലകളിൽനിന്ന് ഉയർന്ന നിലകളിലേക്കു പതുക്കെപ്പതുക്കെ സ്വയം പ്രകാശിക്കുന്നു. മനസ്സിൽക്കൂടെ ദേഹത്തിൽ വ്യാപരിച്ച് സ്വമാഹാത്മ്യത്തെ വെളിപ്പെടുത്തുന്നു. അതു ദേഹത്തിൽക്കൂടെ ബാഹ്യപ്രപഞ്ചത്തെ ഗ്രഹിക്കുകയും മനസ്സിലാക്കുകയുമാണ് ചെയ്യുന്നത്. ഒരു ശരീരം ധരിച്ച് അതുപയോഗിച്ച്, അത് ഉപയോഗശൂന്യമാകുമ്പോൾ ത്യജിച്ച്, മറ്റൊന്ന് കൈക്കൊള്ളുന്നു.[1]

ബഹുരസകരമായ ഒരു ചോദ്യമാണ് ഇനി വരുന്നത് – പുനർജൻമവാദം. അതു കേൾക്കുമ്പോൾ ചിലർക്കു ഭയമാകുന്നു. ആത്മാവു സൃഷ്ടിക്കപ്പെട്ടതാണെങ്കിലും അതിനു പിന്നീടൊരിക്കലും നാശമില്ല, നിത്യത്വമുണ്ട് എന്നു വിചാരശീലരായ ജനങ്ങൾപോലും വിശ്വസിക്കുകയും നിത്യത്വം സ്ഥാപിപ്പാൻ കടന്ന യുക്തികൾ പ്രയോഗിക്കുകയും ചെയ്യുന്നു. അത്ര ശക്തിയുണ്ട്, മൂഢവിശ്വാസത്തിന്. ശൂന്യത്തിൽനിന്നു വന്നതു തീർച്ചയായും ശൂന്യത്തിലേക്കു മടങ്ങണം. നിങ്ങളോ ഞാനോ ആരും ശൂന്യത്തിൽനിന്നു വന്നതല്ല, ശൂന്യത്തിലേക്കു മടങ്ങിപ്പോകയും വേണ്ട. നാം ഏതു കാലത്തും ഉണ്ടായിരുന്നു, ഉണ്ടായിരിക്കയും ചെയ്യും. നമ്മെ ഇല്ലാതാക്കുവാനോ ശൂന്യത്തിലേക്ക് അയപ്പാനോ ഇഹത്തിലാവട്ടെ പരത്തിലാവട്ടെ ഒരു

ത്രിഗുണരഹിതവും വിവേകിയും അവിഷയവും ചേതനവും അവികാരവുമാണ്. സാംഖ്യൻമാർക്ക് അനേകവും വിശേഷവും കൂടെയാണ്. വേദാന്തികൾക്ക് ഏകവും സാമാന്യവും.)

1 വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോഽപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ. (ഗീ. 2.22)

ശക്തിക്കും കഴിവില്ല.[1] ഈ പുനർജൻമതത്ത്വം ഭയങ്കരമല്ലെന്നു മാത്രമല്ല, ലോകത്തിൻെറ ധാർമ്മികസ്ഥിതിക്ക് അത്യന്താപേക്ഷിതവുമാണ്. വിചാരശീലൻമാർക്ക് അംഗീകാര്യമായ സമാധാനം അതൊന്നേയുള്ളു: അതേ യുക്തിക്കു ചേരൂ. നിങ്ങൾക്ക് ഇനിമേൽ നിത്യത്വമുണ്ടാകുമെങ്കിൽ ഇതിനു മുമ്പും അതുണ്ടായിരുന്നിരിക്കണം: മറിച്ചു വരില്ല. ഈ പുനർജൻമസിദ്ധാന്തത്തിനെതിരായ ചില വാദങ്ങളും അവയ്ക്കു സമാധാനവും ഞാൻ പറയാം. എതിർവാദങ്ങൾ നിസ്സാരങ്ങളാണെന്നു തോന്നാം. എങ്കിലും അവയ്ക്കു സമാധാനം പറയേണ്ടിയിരിക്കുന്നു. വലിയ ബുദ്ധിമാൻമാരും ചിലപ്പോൾ അതിനിസ്സാരമായ വാദങ്ങൾ കൊണ്ടുവരാൻ ഒരുക്കമാണ്. ഏതൊരബദ്ധത്തെയും സ്ഥാപിപ്പാൻ ഒരു തത്ത്വചിന്തകനെങ്കിലും ഉണ്ടായിട്ടുണ്ടെന്നു പറഞ്ഞതു നേരാണ്. എതിർവാദങ്ങളിൽ ആദ്യത്തേതു നമുക്കു പൂർവ്വജൻമസ്മരണയില്ലല്ലോ എന്നാണ്. ഈ ഒരു ജൻമത്തിലെ മുഴുവൻ സംഭവങ്ങളുടെയും സ്മരണ നമുക്കുണ്ടോ? ശൈശവത്തിൽ ചെയ്തതു നിങ്ങളിൽ എത്ര പേർ ഓർക്കുന്നുണ്ട്? അത് ആർക്കും ഓർമ്മയില്ല. ഓർമ്മയാണ് ജീവിതത്തിനു തെളിവെങ്കിൽ നമുക്കാർക്കും ബാല്യജീവിതം ഉണ്ടായിട്ടില്ലെന്നു തെളിയുന്നു, അത് നമുക്കോർമ്മയില്ലല്ലോ. അപ്പോൾ സ്മൃതിയാണ് പൂർവ്വജീവിത പ്രമാണം എന്നു പറയുന്നത് കലർപ്പില്ലാത്ത വിഡ്ഢിത്തംതന്നെ. ആ സ്മൃതികൊണ്ടു കാര്യമെന്ത്? അന്നത്തെ തലച്ചോറ് ഇന്നില്ല, അതു നശിച്ചുപോയി: പുതിയൊരു തലച്ചോറ് ഉണ്ടാക്കപ്പെട്ടിരിക്കുന്നു. ഈ പുതിയ തലച്ചോറിലേക്കു വന്നിട്ടുള്ളതു പൂർവ്വജൻമാനുഭവങ്ങളുടെ ഫലമായ സംസ്കാരമാണ്. ആ വാസനകളോടുകൂടിയാണ് മനസ്സു പുതിയ ശരീരത്തിൽ പാർപ്പാക്കിയിരിക്കുന്നത്.

ഇതാ ഞാൻ ഇവിടെ നിൽക്കുന്നു. ഈ നിൽക്കുന്ന ഞാൻ എന്നോടു ചേർന്ന അനന്തഭൂതകാലത്തിൻെറ ഫലവും പരിണാമവുമാണ്. ആ ഭൂതകാലം മുഴുവനും ഞാൻ ഓർക്കുകയോ? എന്തിന്? ഒരു പുരാതനമഹർഷി, ഒരു ജ്ഞാനി, ഒരു ദിവ്യൻ, തത്ത്വം സാക്ഷാൽക്കരിച്ചവൻ ഒരു തത്ത്വം പറയുമ്പോൾ ആധുനികൻ കയർക്കുന്നു. ''ഓ! അയാൾ ഒരു മൂഢൻ'' എന്നു പറയുന്നു. എന്നാൽ പേരൊന്നു മാറ്റി ''ഹക്സ്ലി പറയുന്നു, അല്ലെങ്കിൽ, ടിൻഡാൾ പറയുന്നു'' എന്നു പറഞ്ഞാൽ ''ഓ! അതു ശരിതന്നെ'' എന്നു കരുതി അതു കണ്ണുമൂടി സ്വീകരിക്കുന്നു. പഴയ വിശ്വാസങ്ങളുടെ സ്ഥാനത്ത് പുതിയ മൂഢവിശ്വാസങ്ങളെ കെട്ടിയുറപ്പിച്ചിരിക്കുന്നു. പഴയ മതാചാര്യൻമാരുടെ സ്ഥാനത്ത് പുതിയ ശാസ്ത്രാചാര്യൻമാരെ അവരോധിച്ചിരിക്കുന്നു. അതുകൊണ്ട് ഓർമ്മയെ പ്രമാണമാക്കിയുള്ള എതിർവാദം സാധുവ

1 ശ്രീഭഗവാൻ അർജ്ജുനന് ആത്മാവിൻെറ ഈ നിത്യത്വം ഉപദേശിച്ചു.

ന ത്വേവാഹം ജാതു നാസം ന ത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ സർവേ വയമതഃ പരം. (ഗീ. 2.12)

ഞാനോ നീയോ ഈ രാജാക്കൻമാരോ ഇല്ലാതിരുന്നിട്ടില്ല. നമ്മളാരുംതന്നെ മേലിൽ ഇല്ലാതാകാനും പോകുന്നില്ല.

ല്ലെന്നു മനസ്സിലായല്ലോ. അതാണുതാനും അതിശക്തിമത്തായ വാദം. പുനർജ്ജൻമസിദ്ധാന്തത്തിനു പൂർവ്വജൻമസ്മരണ ആവശ്യമില്ലെന്നു ബോധ്യപ്പെട്ടാലും ഒരു സംഗതി ഉറപ്പിച്ചുപറയാം. ഈ പൂർവജൻമ സ്മരണയുണ്ടാകും: നമ്മുടെ അന്ത്യജൻമത്തിൽ, നാം മുക്തൻമാരാ കുന്ന ജൻമത്തിൽ, നമുക്കോരോരുത്തനും സ്വപൂർവ്വജൻമങ്ങൾ സ്മരിക്കാറാകും എന്നു തെളിയിക്കുന്ന ഉദാഹരണങ്ങളുണ്ട്. ആ സ്മരണയുണ്ടാകുമ്പോഴേ ഈ ലോകം ഒരു രംഗമാണെന്നും നാം നടൻമാരാണെന്നും നമുക്കനുഭവപ്പെടൂ. അപ്പോഴേ നിസ്സംഗത്വം എന്തെന്ന് ഇടിവെട്ടുംവിധം നമുക്കു ബോധ്യപ്പെടൂ. അപ്പോൾ ഭോഗ തൃഷ്ണയും ജീവിതാശയും ലോകവും പാടെ മാഞ്ഞുപോകും. ഇതെ ല്ലാം എത്ര തവണ നമുക്കുണ്ടായിരുന്നു, എത്ര ലക്ഷം പ്രാവശ്യം അച്ഛൻമാരും അമ്മമാരും പുത്രൻമാരും പുത്രികളും ഭർത്താക്കൻമാരും ഭാര്യമാരും ബന്ധുക്കളും മിത്രങ്ങളും ധനവും ശക്തിയും നമുക്കുണ്ടായി രുന്നു, എന്ന് അപ്പോൾ നാം പകൽവെളിച്ചത്തെന്നപോലെ കാണും. എത്ര പ്രാവശ്യം നാം അത്യുന്നതപദവിയെ ആരോഹണം ചെയ്തു, എത്ര പ്രാവശ്യം നിരാശാഗർത്തത്തിന്നടിയിൽ പതിച്ചു! ഇതെല്ലാം സ്മൃതിയിലുദിക്കുമ്പോൾ നിങ്ങൾ ധീരധീരം നിലകൊള്ളും. അപ്പോൾ ലോകം നിങ്ങളെ നോക്കി മുഖം കറുപ്പിക്കുന്ന സമയത്ത്, നിങ്ങൾ ലോകത്തെ നോക്കി മന്ദഹസിക്കും. അപ്പോൾ നിവർന്നുനിന്ന് മൃത്യുവിനെപ്പോലും നോക്കി ''നിന്നെ ഞാൻ വകവെയ്ക്കുന്നില്ല, എനിക്കു നിന്നെ ഭയവുമില്ല. നിനക്കെന്നോട് എന്തു ചെയ്വാൻ കഴിയും?'' എന്നു ചോദിക്കും. ഈ അവസ്ഥ സർവ്വർക്കുമുണ്ടാകും.

ഈ പുനർജ്ജൻമവാദത്തിനു യുക്തികളുണ്ടോ? ന്യായമായ തെളിവു കളുണ്ടോ? ഇതുവരെ നാം അതിന്നെതിരായ വാദങ്ങൾ ശരിയല്ലെന്നേ കാണിച്ചുള്ളു. പുനർജ്ജൻമം ഉണ്ടെന്നു കാണിപ്പാൻ തെളിവുണ്ടോ? ഉണ്ട്, വളരെ ബലമായ തെളിവുണ്ട്. ഒന്നാമത് ജ്ഞാനാർജ്ജനശക്തി യിൽ മനുഷ്യർക്കു തമ്മിലുള്ള വലിയ വ്യത്യാസത്തിന് ഈ പുനർ ജ്ജൻമവാദമൊഴികെ മറ്റൊന്നും സമാധാനമാവില്ല. ജ്ഞാനമാർജ്ജി ക്കുന്നത് എങ്ങനെയാണെന്നു നോക്കാം. ഞാൻ തെരുവിലിറങ്ങിയ പ്പോൾ ഒരു നായയെ കണ്ടു. അതു നായയാണെന്നു ഞാൻ അറിയു ന്നതെങ്ങനെ? മുമ്പ് എനിക്കുണ്ടായ അനുഭവങ്ങളെല്ലാം ഇനം തിരിച്ച് ഓരോ ഇനവും ഒരുക്കൂട്ടി ഓരോ സ്ഥാനത്താക്കി മനസ്സിൽ സൂക്ഷിച്ചു വെച്ചിട്ടുണ്ട്. പുതുതായി ഒരനുഭവത്തിനിടയാകുമ്പോൾ അതെടുത്ത്, മുമ്പു മനസ്സിൽ ഇനം തിരിച്ചുവെച്ച ഏതനുഭവത്തോടു യോജിക്കു മെന്നു നോക്കുന്നു. അതു ചേരുന്ന ഇനം മുമ്പു മനസ്സിലുണ്ടെങ്കിൽ ഇതിനെ അതിനോടു ചേർത്ത് ഒത്തു കണ്ടു ഞാൻ കൃതാർത്ഥനാ കുന്നു. എന്റെ പൂർവ്വാനുഭവങ്ങളോട് ഒത്തുവന്നതുകൊണ്ടാണ് അതി നെ നായയെന്നു ഞാനറിഞ്ഞത് ഞാനറിഞ്ഞത്. എന്നാൽ അതു ചേർക്കത്തക്ക ഇനം മുമ്പുള്ളതായി കാണാഞ്ഞാൽ ഞാൻ അകൃ താർത്ഥനാകുന്നു. ഈ അകൃതാർത്ഥാവസ്ഥയാണ് അജ്ഞാനം.

ചേരുന്ന ഇനം കണ്ടെത്തി പുതിയ അനുഭവത്തെ അതിൽ ചേർത്തു കൃതാർത്ഥതയുണ്ടാകുന്ന അവസ്ഥയത്രേ ജ്ഞാനം. ഒരു ആപ്പിൾ വീണു കണ്ടപ്പോൾ മനുഷ്യന് അകൃതാർത്ഥതയായി. ക്രമത്തിൽ ആ സംഭവം ഒരു ഇനമായി കണ്ടു. ഇനമേത്? എല്ലാ ആപ്പിളും വീഴുന്നു എന്ന്: അതിനെ സാമാന്യമാക്കി, ആകർഷണശക്തി എന്നു പേരിട്ടു. ഇങ്ങനെ ഒരുക്കൂട്ടി വെച്ച ജ്ഞാനം കുറെയെങ്കിലും മുമ്പുണ്ടായിരുന്നാലേ പുതുതായുണ്ടാകുന്ന അനുഭവത്തെ അതിൻെറ ഇനത്തിൽ ചേർത്തു ജ്ഞാനമുണ്ടാകുവാൻ വഴിയുള്ളു. അതുകൊണ്ട് ചില യൂറോപ്യൻതത്ത്വചിന്തകൻമാർ പറയുംപോലെ ജൻമനാ മനുഷ്യൻെറ മനസ്സ് ശൂന്യമാണെങ്കിൽ – പ്രാക്തനാനുഭവസഞ്ചയം അതിൽ ജൻമനാ ഇല്ലെങ്കിൽ – നൂതനാനുഭവങ്ങളെ പഴയതിനോടിട തട്ടിച്ചു സജാതീയത കണ്ടെത്തി കൃതാർത്ഥത നേടുവാൻ വകയില്ലായ്കയാൽ ആ മനസ്സ് പുതിയ ജ്ഞാനം സമ്പാദിക്കാതെ ശൂന്യമായിത്തന്നെ ഇരിക്കും. ജ്ഞാനാർജ്ജനദശയിൽ മനുഷ്യർക്കു തമ്മിൽ അന്തരമുണ്ടെന്ന് നമുക്കനുഭവമാണ്. ഈ വ്യത്യാസത്തിനു കാരണം ഓരോ മനുഷ്യനും മുമ്പു സമ്പാദിച്ചുവെച്ചിട്ടുള്ള ജ്ഞാനസഞ്ചയത്തിൻെറ വ്യത്യാസമാണെന്നു മനസ്സിലാക്കാം. ഓരോരുത്തൻേറയും സഞ്ചയം ഓരോ വിധമാണ്. ജ്ഞാനം സമ്പാദിപ്പാൻ ഒറ്റ വഴിയേയുള്ളു – അനുഭവം: മറ്റു വഴിയില്ല. ഈ ജൻമത്തിൽ അനുഭവപ്പെടാത്ത ജ്ഞാനം പൂർവ്വജൻമത്തിൽ അനുഭവിച്ചിരിക്കണം. മരണഭയം സർവ്വത്ര കാണുന്നു. അതെങ്ങനെ? കോഴിക്കുഞ്ഞ് മുട്ട വിരിഞ്ഞ് പുറത്തു വന്നേയുള്ളു. ഒരു പരുന്ത് അതിനെ റാഞ്ചുവാൻ വരുന്നു. അതു ഭയപ്പെട്ടു പാഞ്ഞു തള്ളക്കോഴിയുടെ ചിറകിനുള്ളിൽ പതുങ്ങുന്നു. എന്തുകൊണ്ട്? ഒരു പഴയ സമാധാനം – ആ പേരു പറഞ്ഞ് അതിനെ ഞാൻ ആദരിക്കരുതാത്തതാണ് – ഉണ്ട്; സഹജസ്വഭാവം. മുട്ടയിൽനിന്നു പുറത്തു വന്നപാടേ ആ കൊച്ചുകോഴിക്കുഞ്ഞ് മരണത്തെ ഭയപ്പെടുന്നു.[1] അതെങ്ങനെ? താറാവിൻെറ കുഞ്ഞിനെ കോഴി കൊത്തിവിരിച്ചു കൊണ്ടുനടക്കുമ്പോൾ വെള്ളത്തിന്നരികെ ചെല്ലുന്നു: കുഞ്ഞുവെള്ളത്തിൽ ചാടി നീന്തുന്നു. അതെങ്ങനെ? അതു മുമ്പൊരിക്കലും നീന്തീട്ടില്ല, നീന്തൽ കണ്ടിട്ടുമില്ല. അതു സഹജസ്വഭാവം എന്ന് ആളുകൾ പറയുന്നു. വാക്കു ഗംഭീരം തന്നെ: പക്ഷേ അതുകൊണ്ടു കാര്യം വെളിവാകാതെ മുൻസ്ഥിതിയിൽത്തന്നെയിരിക്കുന്നു. ഈ സഹജസ്വഭാവത്തിൻെറ സംഗതി ഒന്നു സൂക്ഷിച്ചുനോക്കുക. ഒരു കുട്ടി വീണ വായിപ്പാൻ പഠിക്കുന്നു. ആദിയിൽ ഓരോ കമ്പിയിലും സ്ഥാനത്തിലും പ്രത്യേകം ശ്രദ്ധ പതിപ്പിക്കണം. അങ്ങനെ കുറെ മാസങ്ങളോ സംവൽസരങ്ങളോ അഭ്യ

1 പൂർവജൻമമുണ്ടെന്നതിനു തെളിവായി ജാതമാത്രജന്തുക്കളിൽ സ്വാഭാവികമായ മരണത്രാസത്തെ ഉദാഹരിക്കുന്നുണ്ട്. (യോ.സൂ.വ്യാ.ഭാ. 2.9)

തം വിദ്യാകർമ്മണീ സമന്വാരഭേതേ പൂർവപ്രജ്ഞാ ച. (ബൃ. 4.4.2)
(മരിച്ചുപോകുന്ന ജീവനെ അവിൻെറ വിദ്യകളും കർമ്മങ്ങളും പൂർവവാസനയും തുടർന്നു ചെല്ലുന്നു) എന്ന മന്ത്രത്തിൻെറ ശം.ഭാ. നോക്കുക.

സിച്ചുകഴിയുമ്പോൾ വിരലുകൾ അതാതു കമ്പിയിലും സ്ഥാനത്തിലും തനിയെ ചെല്ലുന്നു, മനഃപൂർവ്വമല്ലാതെ സഹജസ്വഭാവമെന്ന നിലയിൽ ചെല്ലുന്നു. മനസ്സും ശ്രദ്ധയും ചെലുത്തി ചെയ്തിരുന്ന കാര്യം കാല ക്രമത്തിൽ അതില്ലാതെ സ്വാഭാവികമെന്നപോലെ ചെയ്യാറാകുന്നു. ഇത്രയും പറഞ്ഞതു തെളിവിന്റെ പകുതി ഭാഗംമാത്രം. മറ്റേ പകുതി ഇതത്രേ; ഇപ്പോൾ സ്വാഭാവികമെന്ന നിലയിൽ ഇച്ഛാപൂർവ്വകമല്ലാതെ ചെയ്യുന്ന പ്രവൃത്തികൾ മിക്കവയും ഇച്ഛയ്ക്കധീനമാക്കിക്കൊണ്ടുവരാം. ശരീരത്തിലെ മാംസപേശികളോരോന്നും നമ്മുടെ ഇച്ഛയ്ക്കധീനമാക്കാം. ഇതു സുപ്രസിദ്ധമാണല്ലോ. ഇങ്ങനെ രണ്ടു പ്രകാരത്തിൽ തെളിവു പൂർത്തിയാകുന്നു. അനൈച്ഛികം, സഹജസ്വഭാവം എന്നു നാം ഇപ്പോൾ പറഞ്ഞുവരുന്നത്, ഇച്ഛാപൂർവ്വകമായി മുമ്പു ചെയ്തിരുന്നതു പ്രാകൃതസ്വരൂപത്തിലായതാണ്. പ്രകൃതിനിയമം സർവ്വത്ര സമമാണ്. എങ്കിലും, മനുഷ്യരിലും തിര്യക്കുകളിലും സഹജസ്വഭാവമെന്നു നാം ഇപ്പോൾ പറഞ്ഞുവരുന്നത് മുമ്പ് ഇച്ഛാപൂർവ്വകമായ കർമ്മത്തിന്റെ – ഇച്ഛാശക്തിയുടെ – പ്രാകൃതരൂപമാണെന്നു തെളിയുന്നു.

ഓരോ പരിണാമത്തിനും മുമ്പ് അതിന്റെ ഗർഭീകരണമുണ്ടായിരിക്കും, ഗർഭിച്ചതു പരിണമിക്കുകയും ചെയ്യും എന്നൊരു നിയമം നാം ഇതിനു മുമ്പ് 'ബ്രഹ്മാണ്ഡം' എന്ന വിഷയത്തിൽ വിവരിക്കയുണ്ടായി. ആ നിയമം ഇവിടെയും സംബന്ധിപ്പിച്ചാൽ, സഹജസ്വഭാവമെന്നത് ബുദ്ധിയുടെ ഗർഭീകൃതാവസ്ഥയാണെന്നു കാണാം. അതു മനുഷ്യരിലായാലും തിര്യക്കുകളിലായാലും ഇച്ഛാപൂർവ്വകകർമ്മങ്ങളുടെ പ്രാകൃതാ(ഗർഭീകൃതാ)വസ്ഥയാണ്. അനുഭവജ്ഞാനമില്ലാതെ ഇച്ഛാപൂർവ്വകർമ്മങ്ങൾ ഉണ്ടാവില്ല. അനുഭവമത്രേ ജ്ഞാനത്തെ ഉളവാക്കുന്നത്. ആ ജ്ഞാനം ഇപ്പോഴുണ്ടുതാനും. അതുകൊണ്ട് അനുഭവമുണ്ടായിരിക്കണം. മരണഭയമോ താറാവുകുഞ്ഞിനു ജലത്തോടുള്ള താല്പര്യമോ മനുഷ്യർക്കു സഹജമായ അനൈച്ഛികവ്യാപാരങ്ങളോ എല്ലാം പ്രാക്തനാനുഭവങ്ങളുടെ ഫലമാണ്. ഇതുവരെയുള്ള കാര്യം വളരെ വ്യക്തം. നവീനശാസ്ത്രം ഇതിനോടു യോജിക്കുന്നുണ്ട്. ഇനി ഒരു ദുർഘടംകൂടിയുണ്ട്. പ്രകൃതിശാസ്ത്രത്തിന്റെ നൂതനതമങ്ങളായ ദർശനങ്ങൾ പുരാതനമഹർഷിമാരുടെ സമീപത്തേയ്ക്കെത്തിത്തുടങ്ങി: എത്തിയേടത്തോളം അവർ തമ്മിൽ യോജിപ്പുണ്ട്. മനുഷ്യനാവട്ടെ മൃഗമാവട്ടെ, അനുഭവസഞ്ചയത്തോടുകൂടെയാണ് ജനിക്കുന്നതെന്നും, ഈ ജൻമത്തിലെ മനോവ്യാപാരങ്ങൾ ആ അനുഭവസഞ്ചയത്തിന്റെ ഫലമാണെന്നും നവീനശാസ്ത്രവും സമ്മതിക്കുന്നു. പക്ഷേ ഇവിടെ ഒരു ദുർഘടം. സഞ്ചിതമായ ഈ അനുഭവം മനസ്സിൽ ചേർന്നതാണെന്ന് എന്തിനു വിചാരിക്കുന്നു? അതു ശരീരസംബന്ധിയായാൽ പോരേ? ശരീരത്തിൽമാത്രം ചേർന്നതാണെന്നും അതു പാരമ്പര്യവഴിക്കു സിദ്ധിച്ചതാണെന്നും പറഞ്ഞുകൂടേ എന്നു ശാസ്ത്രം ചോദിക്കുന്നു. ഞാൻ ജനിക്കുമ്പോൾ എന്നിൽ സഞ്ചിതമായുള്ള അനുഭവങ്ങളെല്ലാം എന്റെ പൂർവ്വികൻമാർ അനുഭവിച്ചതിന്റെ ഫലമാ

ണെന്നു വന്നുകൂടേ? അണുജീവിമുതൽ ഉൽകൃഷ്ടമനുഷ്യൻവരെയുള്ള ജൻമങ്ങളിലെ അനുഭവങ്ങൾ എന്നിലുണ്ടെന്നതു വാസ്തവം: ആ അനുഭവങ്ങളുടെ ഫലം പരമ്പരയാ ദേഹംതോറും സംക്രമിച്ചിട്ടുള്ളതാകരുതോ? അങ്ങനെയായാൽ എന്തു വൈഷമ്യം? വളരെ മിടുക്കുള്ള ചോദ്യം. പാരമ്പര്യം കുറെ നാം സമ്മതിക്കുന്നുമുണ്ട്. എത്രത്തോളം? ശരീരരൂപവൽക്കരണത്തെ സംബന്ധിച്ചിടത്തോളം. ഒരു സവിശേഷശരീരത്തിൽ ജനിപ്പാൻതക്ക കർമ്മം നാം ചെയ്തിരിക്കുന്നു. ആ ശരീരത്തിനുള്ള പദാർത്ഥങ്ങൾ, നമ്മെ പുത്രത്വേന ലഭിപ്പാൻ യോഗ്യരായ മാതാപിതാക്കളിൽ നിന്നു നമുക്കു സിദ്ധിക്കുന്നു.

മാനസികാനുഭവങ്ങൾ ജഡദ്രവ്യത്തിൽ രേഖപ്പെടുത്താം, അവ ജഡത്തിൽ അന്തർഭവിച്ചിരിക്കും എന്ന വല്ലാത്തൊരു വാദം ഒരു തെളിവും കൂടാതെ സ്വീകരിച്ചുകൊണ്ടാണ് വെറും പാരമ്പര്യസിദ്ധാന്തം നിൽക്കുന്നത്. ഞാൻ നിങ്ങളെ നോക്കുമ്പോൾ എൻെറ മനഃസരസ്സിൽ ഒരല പൊന്തുന്നുണ്ട്. അത് അടങ്ങും, എങ്കിലും സൂക്ഷ്മരൂപത്തിൽ സംസ്കാരമായി നിലനിൽക്കും. ഒരു ഭൗതികസംസ്കാരം (ഭൗതികമായ) ശരീരത്തിൽ നിലനിൽക്കും എന്നു നമുക്കു ധരിക്കാം. എന്നാൽ തീരെ നശിച്ചുപോകുന്ന ശരീരത്തിൽ ഒരു മാനസിക സംസ്കാരം ഇരിക്കുമെന്നതിന് എന്തു തെളിവുണ്ട്? അതിനെ വഹിച്ചുകൊണ്ടുപോകുന്നതേത്? ആദിമമനുഷ്യനിൽനിന്നു തുടങ്ങി എൻെറ പിതാവുവരെയുള്ള പരമ്പരയിൽപ്പെട്ട സർവ്വരുടെയും സർവ്വമാനസിക സംസ്കാരങ്ങളും ഒരു ദേഹത്തിൽ ഇരിക്കുമെന്നും അത് എൻെറ പിതാവിൻെറ ശരീരത്തിലുണ്ടായിരുന്നുവെന്നും സമ്മതിച്ചാലും അത് എൻെറ ശരീരത്തിലേക്കു വന്നതെങ്ങനെ? അതെങ്ങനെ? വീര്യാന്തർഗതമായ ജീവാണുവിൽക്കൂടെയോ? അതെങ്ങനെ? പിതാവിൻെറ ശരീരം ആകെക്കൂടി കുട്ടിയുടെ ശരീരത്തിലേക്കു വരുന്നില്ലല്ലോ. ഒരേ മാതാപിതാക്കൾക്ക് അനേകം കുട്ടികളുണ്ടാകാം. സംസ്കാരങ്ങൾ ഭൗതികത്തിൽനിന്നു ഭൗതികത്തിലേക്കു സംക്രമിക്കുന്നു എങ്കിൽ, പിതൃദേഹഗതമായ സംസ്കാരം പുത്രദേഹത്തിലേക്കു പകരുമെങ്കിൽ, ഓരോ പുത്രജനനത്താലും മാതാപിതാക്കൻമാരുടെ സംസ്കാരത്തിൽ അത്രത്തോളം കുറവു സംഭവിക്കുമെന്നോ, സംസ്കാരം ഒട്ടാകെയും സംക്രമിക്കുമെങ്കിൽ പുത്രജനനാനന്തരം മാതാപിതാക്കൻമാരുടെ മനസ്സ് സംസ്കാരരഹിതമായി ശൂന്യമായിത്തീരുമെന്നോ സമ്മതിക്കേണ്ടിവരും. സംസ്കാരം ദേഹഗതവും ഭൗതികവുമാണെന്നുള്ള പാരമ്പര്യവാദത്തിന് ഇതത്രേ അവശ്യംഭാവിയായ ഫലം.

എന്നു മാത്രമല്ല, അനാദികാലം മുതൽക്കുള്ള സംസ്കാരങ്ങളെല്ലാം ഒരേ ശരീരബീജാണുവിൽ കടന്നുകൂടിയിരിക്കുന്നുവെങ്കിൽ അതെങ്ങനെ, എവിടെ? അതു തെല്ലും നിലയില്ലാത്ത വാദമാണ്. മാനസിക സംസ്കാരം ഭൗതികാണുവിൽ ഒതുങ്ങിയിരിക്കുന്ന കാര്യം എങ്ങനെയെന്നും എവിടെയെന്നും ഈ ജഡശാസ്ത്രവാദികൾ തെളിയിക്കുന്നതുവരെ അവരുടെ സിദ്ധാന്തം സ്വീകാര്യമല്ല. അതുകൊണ്ട്, സംസ്കാരം

മനസ്സിലാണെന്നും, മനസ്സു വീണ്ടും വീണ്ടും ശരീരങ്ങളെ സ്വീകരിക്കുന്നുവെന്നും അതിനു പറ്റിയ ഭൗതികദ്രവ്യങ്ങളെ ഉപയോഗിക്കുന്നുവെന്നും, ഒരു സവിശേഷശരീരം സ്വീകരിക്കേണ്ടുന്ന മനസ്സ് ആ ശരീരത്തിനുപയുക്തമായ ദ്രവ്യങ്ങൾ കിട്ടുന്നതുവരെ കാത്തിരിക്കണമെന്നും വെളിവാകുന്നു.[1] ഇതു നമുക്ക് മനസ്സിലാക്കാം. അപ്പോൾ പാരമ്പര്യക്രമം എന്നുള്ളതുണ്ട്. അത് ആത്മാവിന് ദേഹനിർമ്മാണത്തിനുള്ള ഭൗതികദ്രവ്യങ്ങളെ നൽകുന്നിടത്തോളം മാത്രം. എന്നാൽ ആത്മാവു സംസാരിക്കുന്നു, ശരീരങ്ങളെ ഒന്നിനൊന്നു നിർമ്മിക്കുന്നു. ഓരോ ജൻമത്തിലും നാം വിചാരിക്കുന്ന ഓരോ വിചാരവും, ചെയ്യുന്ന ഓരോ കർമ്മവും വീണ്ടും പൊന്തി പുതുരൂപം കൈക്കൊള്ളാൻ ഉദ്യുക്തമായി സൂക്ഷ്മരൂപത്തിൽ സഞ്ചിതമായിരിപ്പുണ്ട്. നിങ്ങളെ കാണുമ്പോൾ ഒരു തരംഗം എൻെറ മനസ്സിൽ പൊന്തുന്നു, അതു താഴുന്നു. എങ്കിലും നശിച്ചുപോകാതെ സൂക്ഷ്മമായി കിടക്കുന്നു. അതു പിന്നെ വീണ്ടും സ്മൃതിരൂപത്തിലുള്ള തരംഗമായി ആവിർഭവിക്കുന്നു. ഈ വിധത്തിൽ എല്ലാ സംസ്കാരങ്ങളും എൻെറ മനസ്സിലുണ്ട്. ഞാൻ മരിക്കുമ്പോൾ അവയുടെ ഫലിതശക്തി എന്നിൽ ചേർന്നിരിക്കും. ഇവിടെ ഒരു പന്തുണ്ടെന്നും, അതിനെ നാം ഓരോരുത്തനും ഓരോ കൊട്ടികൊണ്ട് ഓരോ വശത്തുനിന്ന് അടിക്കുന്നുണ്ടെന്നും വിചാരിക്കുക. അത് ഓരോ അടികൊണ്ട് ഓരോ ഇടത്തേക്ക് പാഞ്ഞ് ഈ മുറിയുടെ ദ്വാരത്തിലെത്തുമ്പോൾ പുറത്തേക്കു പായുന്നു. അത് ഏതു വഴിക്ക്, എങ്ങനെ എത്ര ദൂരം പോകും എന്നു വരുത്തുന്നതേത്? അതിനു കിട്ടിയ എല്ലാ അടികളുടെയും കൂടെ ഫലിതശക്തിതന്നെ. അതുപോലെ മരണത്തിൽ ജീവൻെറ ഗതി നിർണ്ണയിക്കുന്നതെന്ത്? ആ ജീവൻ ചെയ്ത സർവ്വകർമ്മങ്ങളുടെയും ചിന്തിച്ച സർവ്വചിന്തകളുടെയും ആകത്തുക, ഫലിതശക്തി. വീണ്ടും ഭോഗത്തിനായി ഒരു ശരീരം സ്വീകരിക്കാനാണ് അതിൻെറ ഗതിയെങ്കിൽ അതിനു തക്ക ദേഹം കൊടുപ്പാൻ മതിയായ മാതാപിതാക്കൻമാരെ അതു പ്രാപിക്കും. ഇങ്ങനെ ദേഹാന്തരങ്ങളെ സ്വീകരിച്ച് ചിലപ്പോൾ സ്വർല്ലോകത്തിലേക്കും വീണ്ടും ഭൂമിയിലേക്കും ചിലപ്പോൾ മനുഷ്യനായും, ചിലപ്പോൾ തിര്യക്കായും പോകുന്നു. അനുഭവങ്ങൾ തികഞ്ഞു സംസ്കാരം പൂർത്തിയാകുംവരെ അങ്ങനെ പൊയ്ക്കൊണ്ടിരിക്കും.[2] ഒടുവിൽ അതിന് സ്വരൂപജ്ഞാനമുണ്ടാകും. താൻ ആരെന്നറിഞ്ഞ് അജ്ഞാനം നീങ്ങി സ്വശക്തികൾ പ്രകാശിച്ച് പരിപൂർണ്ണതയെ പ്രാപിക്കും. പിന്നെ സ്ഥൂലശരീരങ്ങളോ മാനസികങ്ങളായ സൂക്ഷ്മശരീരങ്ങളോ സ്വീകരിച്ചു കർമ്മം ചെയ്യേണ്ട കാര്യം അതി

1 ബൃ. 4.4.4 (പു. 99, ചു. 1)

2 യഥാകാരീ യഥാചാരീ തഥാ ഭവതി സാധുകാരീ സാധുർഭവതി പാപകാരി പാപോ ഭവതി പുണ്യാഹ പുണ്യേഃ കർമ്മണാ പാപഃ പാപേന തേന (ബൃ. 4.4.5)

നില്ല.[1] അത് മുക്തമായി പിന്നെ ജനനമില്ല, മരണമില്ല. അതു സ്വയം ജ്യോതിസ്സായി.[2]

ഇനി ഈ വിഷയത്തെപ്പറ്റി ഇപ്പോൾ വിസ്മരിക്കുന്നില്ല. പുനർ ജൻമത്തെപ്പറ്റി ഒരു സംഗതികൂടി പ്രസ്താവിക്കാം. ഈ സിദ്ധാന്തമാണ് ആത്മസ്വാതന്ത്ര്യത്തെ ബലപ്പെടുത്തുന്നത്. നമ്മുടെ പോരായ്മയ്ക്ക് അന്യരെ കുറ്റപ്പെടുത്തുന്നത് സാധാരണമായ മനുഷ്യദൗർബല്യമാണ്. അതിന് ഇടയാക്കാത്ത ഒരു സിദ്ധാന്തം ഇതൊന്നുമാത്രം. നമ്മുടെ ദോഷം നാം കാണുന്നില്ല. മറ്റെല്ലാവരുടെയും കണ്ണു നമുക്കു കാണാം: നമ്മുടെ സ്വന്തം കണ്ണു നാം കാണുന്നില്ല. മറ്റുള്ളവരെ ചുമതലപ്പെടുത്താവുന്നിടത്തോളം നമ്മുടെ കുറ്റവും കുറവും സമ്മതിപ്പാൻ നമുക്കു വലിയ മടിയാണ്. കുറ്റം മുഴുവൻ അന്യനിൽ അല്ലെങ്കിൽ ഈശ്വരനിൽ അതുമല്ലെങ്കിൽ ഒരു പിശാചിൽ ആരോപിച്ച് അത് യോഗമാണെന്നു പറയുന്നതാണ് സാധാരണ മനുഷ്യസ്വഭാവം. യോഗമെവിടെ? തലവിധിയെന്ത്? നാം വിതച്ചത് നാം കൊയ്യുന്നു. നമ്മുടെ വിധിയുടെ വിധാതാക്കളാണ് നാം. മറ്റൊരാളെ പഴിപ്പാനില്ല, പുകഴ്ത്താനില്ല. കാറ്റ് വീശിക്കൊണ്ടിരിക്കുന്നു. പായ നിവർത്തി തോണികൾ കാറ്റേറ്റു മുമ്പോട്ടു പോകുന്നു. പായ നിവർത്താത്തവയ്ക്ക് കാറ്റു പിടിക്കുന്നില്ല. അതു കാറ്റിൻെറ കുറ്റമോ? കരുണാമയനായ ജഗത്പിതാവിൻെറ കൃപാമാരുതൻ രാപ്പകൽ ഇടവിടാതെ വീശികൊണ്ടിരിക്കുന്നു. ആ കൃപയ്ക്ക് ഒരു കാലത്തും താഴ്ചയില്ല, വീഴ്ചയില്ല: അങ്ങനെ നമ്മളിൽ ചിലർ സുഖികളായും ചിലർ ദുഃഖികളുമായിരിക്കുന്നത് ജഗത്പിതാവിൻെറ കുറ്റമോ? നമുക്ക് അനുഭവം നാം ഉണ്ടാക്കുന്നു.3 അവിടുത്തെ സൂര്യൻ ബലവാനും ദുർബലനും ഒന്നുപോലെ പ്രകാശിക്കുന്നു. അവിടുത്തെ വായു പുണ്യവാനും പാപിക്കും ഒരുപോലെ വീശുന്നു. അവിടുന്നു സർവ്വേശ്വരൻ, സർവ്വപിതാവ്. സർവ്വസമൻ,

1 കാമാൻ യഃ കാമയതേ മന്യമാനഃ സ കാമഭിർജായതേ തത്ര തത്ര
പര്യാപ്തകാമസ്യ കൃതാത്മനസ്തു ഇഹൈവ സർവേ പ്രവിലീയന്തി കാമാഃ
(മു.3.2.2)

കാമങ്ങളെ കാമിച്ചു പ്രാർത്ഥിച്ചുകൊള്ളുന്നവൻ ആ കാമങ്ങളോടുകൂടെ അതാതിടത്തു ജനിക്കുന്നു. കാമങ്ങളെല്ലാം ഒടുങ്ങി ആത്മസ്വരൂപം യഥാവത്തായി അറിഞ്ഞവൻെറ ധർമ്മാധർമ്മങ്ങൾ ഇവിടെത്തന്നെ നിഃശേഷം ലയിച്ചുപോകുന്നു.

(ക.6.14, പു. 65, ചു.3 നോക്കുക)

2 അഥായമശരീരോഽമൃതഃ പ്രാണോ ബ്രഹ്മൈവ തേജ ഏവ. (ബൃ.4.4.7)

കാമങ്ങളൊടുങ്ങിയ മുക്തനാവട്ടെ അശരീരനും അമൃതനും ജഗജ്ജീവനുമായ ബ്രഹ്മം, ജ്യോതിസ്സുതന്നെ ആകുന്നു.

3 നൃദേഹമാദ്യം സുലഭം സുദുർലഭം
പ്ലവം സുകല്പം ഗുരുകർണ്ണധാരം
മയാനുകൂലേന നഭസ്വതേരിതം
പുമാൻ ഭവാബ്ധിം ന തരേത് സ ആത്മാഹാ. (ഭാ. 11.20.17)

കൃപാമയൻ. നമ്മുടെ ജീവിതത്തിലെ നിസ്സാരകാര്യങ്ങളെ നാം ഗൗരവമായി കരുതുംപോലെ സർവ്വേശ്വരനും കരുതുന്നുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുവോ? അങ്ങനെ വിചാരിച്ചാൽ നാം ഈശ്വരനെ എത്ര ലഘുവാക്കുന്നു? നാം ചെറിയ നായക്കുട്ടികളെപ്പോലെയാണ്. നമുക്കുണ്ടാകുന്ന തീവ്രങ്ങളായ ജീവിതക്ലേശങ്ങളെ ഈശ്വരനും അതേ നിലയിൽ കരുതുമെന്ന് നാം വിഡ്ഢിത്തം വിചാരിക്കുന്നു. നായക്കുട്ടികളുടെ കളിക്ക് എത്രകണ്ട് ഗൗരവമുണ്ടെന്ന് അവിടേയ്ക്കറിയാം. അവിടുത്തെ രക്ഷകനും ശിക്ഷകനുമാക്കി, ഭാരം അവിടുത്തെമേൽ ചുമത്തുവാൻ ശ്രമിക്കുന്നതു നമ്മുടെ മൗഢ്യം. അവിടുന്നു ശിക്ഷിക്കുന്നില്ല, സമ്മാനിക്കുന്നുമില്ല. അവിടുത്തെ അനന്തകാരുണ്യം സർവ്വർക്കും സർവ്വകാലത്തും സർവ്വദേശത്തും സർവ്വാവസ്ഥയിലും സർവ്വസമമായി അക്ഷയമായിരിക്കുന്നു. ഉപയോഗപ്പെടുത്തേണ്ടത് നാം തന്നെ, അതു നമുക്കുപയോഗമാക്കുന്നതു നമ്മുടെ ഭാരം. ഈശ്വരനെയോ മനുഷ്യനെയോ മറ്റു വല്ലതിനെയോ കുറ്റപ്പെടുത്തേണ്ട.ꕥ നിങ്ങൾക്കു ദുഃഖമുണ്ടാകുമ്പോൾ നിങ്ങളെ കുറ്റപ്പെടുത്തുക, നിങ്ങളെ നന്നാക്കുവാൻ ശ്രമിക്കുക.

നമ്മുടെ പ്രശ്നത്തിന്, ഇതൊരു സമാധാനമേ ഉള്ളു. കുറ്റം അന്യരിലാരോപിക്കുന്നവർ പ്രായേണ ദുഃഖികളും ദുർബലബുദ്ധികളുമാണ്. അഹോ കഷ്ടം, അവരുടെ എണ്ണം നാൾക്കുനാൾ വർദ്ധിച്ചുവരുന്നു! അവർ അനർത്ഥങ്ങൾ തനിയേ വലിച്ചിട്ട് അന്യരെ ദുഷിക്കുകയാണ്: അതുകൊണ്ട് അവരുടെ സ്ഥിതി മെച്ചപ്പെടുന്നുണ്ടോ? അവർക്കു ദൗർബ്ബല്യം വർദ്ധിക്കുന്നതേ ഉള്ളു. അതുകൊണ്ട് സ്വന്തം ദോഷങ്ങൾക്ക് അന്യരെ പഴിക്കേണ്ട. ഭാരം സ്വന്തം തലയിലേറ്റി തനിക്കു താൻ പോന്നവരാകുക. ''എന്റെ കർമ്മദോഷത്താലാണ് എനിക്കീ ദുഃഖം. ഇതിനെ ഞാൻതന്നെ പരിഹരിക്കണമെന്ന് ഇതുകൊണ്ടേ വെളിവാകുന്നു. ഞാൻ അതു ചെയ്യും, ഞാൻ സൃഷ്ടിച്ചതു ഞാൻ സംഹരിക്കും. മറ്റൊരുവന്റെ സൃഷ്ടിയെ നശിപ്പിക്കാൻ ഞാനാളല്ല.'' അതുകൊണ്ട് എഴുന്നേൽക്കുക, ധീരനാകുക, കരുത്തനാകുക. സ്വന്തം ഭാരം സ്വന്തം ശിരസ്സിൽ വഹിക്കുക. നിങ്ങളുടെ

അതിശ്രേഷ്ഠമായ മനുഷ്യദേഹം കിട്ടാൻ വളരെ വിഷമമാണെങ്കിലും ഇതാ അനായാസമായി നമുക്കു കിട്ടിയിരിക്കുന്നു. നല്ല ഉറപ്പുള്ള തോണി. ഗുരു, കർണ്ണധാരൻ. ഭഗവാനാകുന്ന കാറ്റ് അനുകൂലമായി അടിച്ച് ഇതിനെ ഓടിക്കുന്നുമുണ്ട്. തുഴഞ്ഞുകൊടുത്താൽ മതി. എന്നിട്ടും സംസാരസാഗരം കടന്നു കയറാൻ നോക്കാത്തവൻ ആത്മഹത്യയാണ് ചെയ്യുന്നത്.

ꕥ വിഷമാം ച ദശാം പ്രാപ്തോ ദേവാൻ ഗർഹതി വൈ ഭൃശം<br>
ആത്മനഃ കർമ്മദോഷാണി ന വിജാനത്യപണ്ഡിതഃ (മ.ഭാ. വനം. 208.6)

അറിവില്ലാത്തവൻ വിഷമാവസ്ഥയിൽ പെട്ടിട്ട് ദേവൻമാരെ കലശലായി അധിക്ഷേപിക്കുന്നു: അവനവന്റെ കർമ്മദോഷമാണെന്നറിയുന്നതുമില്ല.

വിധാതാവ് നിങ്ങൾതന്നെ[1] നിങ്ങൾക്കു വേണ്ടുന്ന ബലവും സാഹായവും നിങ്ങളുടെ ഉള്ളിലുണ്ട്. അതുകൊണ്ട് ഭാവിയെ ശോഭനമാക്കുക. കഴിഞ്ഞുപോയതു കുഴിച്ചുമൂടുക. അനന്തഭാവി നിങ്ങളുടെ മുമ്പിൽ. ഓരോ വാക്കും ഓരോ വിചാരവും ഓരോ കർമ്മവും നിങ്ങൾക്കുവേണ്ടി നിധിയൊരുക്കുകയാണ് എന്നു നിങ്ങൾ എപ്പോഴും ഓർക്കണം.[2] ദുർവ്വിചാരങ്ങളും ദുഷ്കർമ്മങ്ങളും വ്യാഘ്രങ്ങളെപ്പോലെ നിങ്ങളുടെ നേർക്ക് ഉത്പതിക്കുവാൻ ഉറ്റിരിക്കുന്നതെങ്ങനെയോ, അങ്ങനെ സദ്വിചാരങ്ങളും സത്കർമ്മങ്ങളും ഒരു നൂറായിരം ദേവൻമാരുടെ ശക്തിയോടുകൂടി നിങ്ങളെ രക്ഷിപ്പാൻ എന്നും എപ്പോഴും തയ്യാറായിരിക്കുമെന്നും ഓർമ്മവെയ്ക്കണം.[3]

---

1 ശുഭേന കർമണാ സൗഖ്യം ദുഃഖം പാപേന കർമണാ
കൃതം ഫലതി സർവത്ര നാകൃതം ഭുജ്യതേ ക്വചിത്.
തഥാ സ്വർഗശ്ച ഭോഗാശ്ച നിഷ്ഠാ യാ ച മനീഷിതാ
സർവം പുരുഷകാരേണ കൃതേനേഹോപലഭ്യതേ.
(മ.ഭാ. അനു. 6.10.13)

ശുഭകർമ്മംകൊണ്ടു സുഖവും പാപകർമ്മംകൊണ്ടു ദുഃഖവുമുണ്ടാകുന്നു. ചെയ്ത കർമ്മമാണ് സർവത്ര ഫലിക്കുന്നത്: ചെയ്യാത്തത് എങ്ങും അനുഭവിക്കാൻ കിട്ടില്ല. അപ്രകാരം സ്വർഗ്ഗം, ഭോഗങ്ങൾ, നിഷ്ഠ, ബുദ്ധി ഇതെല്ലാം ഇവിടെത്തന്നെ ചെയ്ത പുരുഷകാരം (പുരുഷപ്രയത്നം)കൊണ്ടു കിട്ടുന്നു. (ഗീ. 6.5.(പു.250, ചു.1) നോക്കുക).

2 കർമ്മണാ മനസാ വാചാ യദഭീക്ഷ്ണം നിഷേവതേ
തദേവാപഹരത്യേനം തസ്മാദ് കല്യാണമാചരേത്.
(മ.ഭാ. ഉദ്യോ. 38. 56)

കർമ്മവും മനസ്സും വാക്കുംകൊണ്ട് എന്തിനെ ഉറ്റുസേവിക്കുന്നുവോ അത് അവനെ അപഹരിച്ചുകൊണ്ടുപോകുന്നു. അതുകൊണ്ട് (അശുഭം വിട്ട്) ശുഭംതന്നെ പ്രവർത്തിക്കുക.

3 ധർമ ഏവ ഹതോ ഹന്തി ധർമോ രക്ഷതി രക്ഷിതഃ
തസ്മാദ് ധർമോ ന ഹന്തവ്യോ മാ നോ ധർമോ ഹതോ വധീത്.
(മനു. 8.15.)

ധർമ്മത്തെ ഹനിച്ചാൽ ധർമ്മം ഹനിക്കും: ധർമ്മത്തെ രക്ഷിച്ചാൽ ധർമ്മം രക്ഷിക്കുകയും ചെയ്യും. അതുകൊണ്ട് ധർമ്മത്തെ ഹനിക്കാൻ പാടില്ല. ധർമ്മം ഹനിക്കപ്പെട്ടിട്ട് നമ്മെ വധിക്കാനിടവരാതിരിക്കട്ടെ.

## അധ്യായം 16

## അമൃതത്വം

(അമേരിക്കൻ പ്രസംഗം)

അമൃതത്വം – ആത്മാവിൻെറ നിത്യത്വം; മനുഷ്യന് ഇതിനേക്കാൾ പ്രിയതരമായ വിഷയമേതുണ്ട്? ഇതിനേക്കാളേറെ മനുഷ്യബുദ്ധിയെ വ്യാപരിപ്പിച്ചിട്ടുള്ള വിഷയമേതുണ്ട്? ജഗദ്രഹസ്യമാരായുവാൻ മനുഷ്യനെ ഇത്രമേൽ പ്രേരിപ്പിച്ചിട്ടുള്ള ഭാവനയേതുണ്ട്? മനുഷ്യജീവിതത്തോട് – നമ്മുടെ നിലനില്പിനോട് – ഇതിലും അഭേദമായി ഗാഢതരമായി ബന്ധിച്ചുനിൽക്കുന്ന പ്രശ്നമേതുണ്ട്? ഇതത്രേ കവികൾക്കും ഋഷിമാർക്കും പുരോഹിതൻമാർക്കും പ്രവാചകൻമാർക്കുമുള്ള വിഷയം. സിംഹാസനസ്ഥരായ രാജാക്കൾ ഇതിനെപ്പറ്റി സ്വപ്നം കണ്ടു. മനുഷ്യരിൽ അത്യുത്കൃഷ്ടർ ഇതിനെ സമീപിച്ചിട്ടുണ്ട്. അതിനികൃഷ്ടരും ഇതിൽ ആശ വെച്ചിട്ടുണ്ട്. ഈ വിഷയത്തിലുള്ള താല്പര്യം ഇനിയും ശമിച്ചിട്ടില്ല. മനുഷ്യപ്രകൃതിയുള്ള കാലത്തോളം ശമിക്കയുമില്ല. ഇതിനെക്കുറിച്ച് പല ബുദ്ധിമാൻമാർ പല സമാധാനങ്ങൾ ലോകത്തിൽ അവതരിപ്പിച്ചിട്ടുണ്ട്. ഈ ആലോചന നിഷ്ഫലമെന്ന് ഏതു കാലത്തും അനേകായിരം ജനങ്ങൾ അതിനെ കൈവിട്ടിട്ടുമുണ്ട്. എങ്കിലും ഈ വിഷയം ഇന്നും പുതുതായിരിക്കുന്നു. ജീവിതത്തിരക്കിൽ പലപ്പോഴും നാം ഇതു മറന്നുപോയേയ്ക്കാം. അപ്പോൾ പെട്ടെന്ന് ഒരാൾ മൃതിയടയുന്നു: പക്ഷേ നമ്മുടെ പ്രേമഭാജനമായ ഒരാളെയാവാം അന്തകൻ അപഹരിക്കുന്നത്. ആ സമയത്ത് ജീവിതത്തിൻെറ ബഹളമൊതുങ്ങി, തിക്കും തിരക്കും ഒരു നിമിഷത്തേക്കു നിലയ്ക്കുന്നു: അന്തരംഗത്തിൽ ആ പഴയ പ്രശ്നം പൊന്തിവരുന്നു. ''ഇനിയത്തെ അവസ്ഥയെന്ത്? ആത്മാവിൻെറ നിലയെന്ത്?''

ജ്ഞാനം അനുഭവജന്യമാണ്. അനുഭവിച്ചല്ലാതെ ഒരു ജ്ഞാനവും ഉണ്ടാവില്ല. അനുമാനവും അനുഭവത്തെ ആസ്പദിച്ചുള്ളതാണ്. അനുഭവങ്ങളെ ഇണക്കിച്ചേർത്തതത്രേ നമുക്കുള്ള ജ്ഞാനമാകെ. ചുറ്റുപാടും നമുക്ക് അനുഭവപ്പെടുന്നത് എന്താണെന്നു നോക്കുക. നിരന്തരവികാരം, ഇടവിടാതെയുള്ള മാറ്റം. വിത്തിൽനിന്നു ചെടിയുണ്ടാകുന്നു, വിത്തു ചെടിയാകുന്നു; ചെടി മരമായി വളരുന്നു, മരത്തിൽനിന്ന് പിന്നെയും വിത്തുണ്ടാകുന്നു: അങ്ങനെ ഒരു വൃത്തം മുഴുമിക്കുന്നു. ഒരു ജന്തു ജനിക്കുന്നു, കുറച്ചുകാലം ജീവിക്കുന്നു. മരിക്കുന്നു: അതിൻെറ വട്ടം തികയുന്നു. അതുപോലെ മനുഷ്യനും. മലകൾ വളരെ പതുക്കെയെങ്കിലും തീർച്ചയായിട്ടും പൊടിപൊടിയായി പോകുന്നു. അതുപോലെ നദികൾ വരണ്ടുപോകുന്നു. സമുദ്രജലം

മേഘമായുയർന്നു വീണ്ടും സമുദ്രത്തിലേക്കു വീഴുന്നു. ഇങ്ങനെ ഉല്പത്തി, വളർച്ച, വൃദ്ധി, ക്ഷയം[1] ഇവ തരിമ്പും പിഴയ്ക്കാതെ വട്ടം ചുറ്റുന്നതാണ് സർവ്വത്ര കാണുന്നത്. ഇതത്രേ നമ്മുടെ നിത്യാനുഭവം. എന്നാൽ ഇതിനെല്ലാം ഉള്ളിൽ, പരമാണു മുതൽ സിദ്ധപുരുഷൻ വരെ ലക്ഷോപലക്ഷം ഭിന്നപ്രകൃതികളായി ഭിന്നജാതികളായി ഭിന്നരൂപങ്ങളായി കാണുന്ന ജീവിതമെന്ന വിപുലപിണ്ഡത്തിനു പുറകിൽ ഒരൈക്യമുണ്ടെന്നും കാണുന്നു. ഒന്നിനെ മറ്റൊന്നിൽനിന്നു വേറാക്കി നിർത്തുന്നതെന്നു നാം വിചാരിക്കുന്ന ഭിത്തി തകർന്നു പോകുന്നതും നമുക്കു നിത്യാനുഭവമാണ്. പദാർത്ഥം ഒന്നേയുള്ളു. അതു നാനാവിധമായും നാനാജാതിയായും ഒരേ ജീവിതത്തെ പ്രകാശിപ്പിക്കുന്നു. കണ്ണികണ്ണിയായി അവസാനമില്ലാത്തപോലെ പോകുന്ന പെരുംചങ്ങലയായ ജീവിതത്തിൽ ഈ ഓരോ ജാതിയും ഓരോ കണ്ണിയത്രേ. എല്ലാം ഒരേ ചങ്ങലയുടെ കണ്ണിതന്നെ എന്ന് ആധുനിക ശാസ്ത്രം കണ്ടുതുടങ്ങിയിരിക്കുന്നു. ഇതിനെയാണ് പരിണാമമെന്നു പറയുന്നത്. ഇതു പണ്ടുപണ്ടേയുള്ള ഭാവനയത്രേ, മനുഷ്യസമുദായം ഉണ്ടായ മുതൽക്കുള്ളത്. മനുഷ്യന് ജ്ഞാനം വർദ്ധിക്കുംതോറും ഇതിനു പുതുമ കൂടുന്നു എന്നേയുള്ളു. പൂർവ്വൻമാർ കൂടുതൽ ഒരു തത്ത്വം കണ്ടിരുന്നു. അത് ഇന്ന് അത്ര വെളിവായി കാണുന്നില്ല. അതു ഗർഭീകരണം എന്ന തത്ത്വമാണ്. വിത്തു ചെടിയാവും, മണൽത്തരി ഒരിക്കലും ചെടിയാവില്ല. ഒരു പിതാവു ശിശുവാകും, മൺകട്ട ഒരിക്കലും ശിശുവാകില്ല. ഒരു പരിണാമവിശേഷം എവിടെ നിന്ന് എന്നാണ് ചോദ്യം. വിത്ത് എന്തായിരുന്നു? അതു വൃക്ഷംതന്നെയായിരുന്നു. ഭാവിവൃക്ഷം മുഴുവൻ വിത്തിൽ അടങ്ങിയിരിക്കുന്നു. ഭാവിമനുഷ്യൻ മുഴുവൻ ശിശുവിൽ ഒതുങ്ങിയിരിക്കുന്നു. ഭാവിജീവിതം മുഴുവൻ ബീജത്തിൽ അന്തർഭവിച്ചിരിക്കുന്നു. ഇതിന് എന്തു പേർ പറയാം? ഇന്ത്യയിലെ പുരാതനതത്ത്വജ്ഞർ ഇതിനു ഗർഭീകരണം[2] എന്നു പേർ കൊടുത്തു. പരിണാമത്തിനു മുമ്പ് ഗർഭീകരണമുണ്ടായിരിക്കണം എന്നു വെളിവാകുന്നു. ഗർഭിക്കാത്തതു പരിണമിക്കില്ല. ഇവിടെയും നമുക്കു നവീനശാസ്ത്രസാഹായ്യമുണ്ട്. എങ്ങനെയെന്നാൽ, ജഗത്തിൽ പ്രത്യക്ഷപ്പെടുന്ന ശക്തിയുടെ ആകെത്തുകയ്ക്ക് ഒരു കാലത്തും മാറ്റമില്ലെന്നു ശാസ്ത്രം കണക്കാക്കി കാണിച്ചിരിക്കുന്നു. ഇപ്പോഴുള്ളതല്ലാതെ ഒരു കണം പദാർത്ഥമോ ഒരു ലവം ശക്തിയോ ഈ ജഗത്തിൽ കൂട്ടാവതോ കുറയ്ക്കാവതോ അല്ല. എന്നിരിക്കെ വെറും ശൂന്യത്തിൽനിന്ന് ഒന്നും പരിണമിക്ക വയ്യ: പിന്നെ ഏതിൽ നിന്നു പരിണമിക്കുന്നു? മുമ്പു ഗർഭിച്ചിരുന്നതിൽനിന്ന്. ഗർഭീകൃത മനുഷ്യനാണ് ശിശുവായി വെളിപ്പെടുന്നത്. ശിശുവിൻെറ പരിണാമമാണ് മനുഷ്യൻ. വൃക്ഷത്തിൻെറ ഗർഭീകൃതാവസ്ഥ ബീജം: ബീജ

1 പു. 253. ചു. 1 നോക്കുക.

2 Evolution, involution എന്ന അർത്ഥത്തിൽ പ്രഭാവം പ്രളയം, ആവിർഭാവം, തിരോഭാവം എന്നെല്ലാം ശാസ്ത്രങ്ങളിൽ പറയാറുണ്ട്.

ത്തിന്റെ പരിണതാവസ്ഥ വൃക്ഷം. ജീവിതാവസ്ഥകളെല്ലാം ബീജത്തിൽ ഗർഭീകൃതങ്ങൾ. ഇപ്പോൾ ഈ സംഗതി കുറേക്കൂടെ വെളിവായല്ലോ. ഇതിനോടു ജീവിതൈക്യം എന്ന സംഗതി യോജിപ്പിക്കുക. ജീവപരമാണുമുതൽ പരമഹംസൻ വരെ ഒരേ ജീവിതമത്രേ. ഒരു പ്രത്യക്ഷജീവിതത്തിൽ ആദ്യം ബീജാവസ്ഥ: പിന്നെ ബാല്യം, കൗമാരം, യൗവനം, വാർദ്ധക്യം എന്നീ അവസ്ഥാഭേദങ്ങളുള്ളതുപോലെ, ജീവപരമാണുതൊട്ടു പരമഹംസപദപര്യന്തം അവസ്ഥാന്തരങ്ങളോടുകൂടിയ ഒരേ ജീവിതം – ഒരേ തുടർ(ചങ്ങല). അതാണ് പരിണാമം. എന്നാൽ പരിണാമത്തിനു മുമ്പു ഗർഭീകരണം വേണമല്ലോ. അപ്പോൾ ജീവപരമാണു മുതൽ ഭൂമിയിൽ ഈശ്വരാവതാരമായ പരമഹംസൻവരെ മന്ദം മന്ദം വ്യക്തീഭവിച്ചുവരുന്ന ഈ പരമ്പര മുഴുവൻ കൂടി ഒറ്റ ജീവിതവും, അത് ആ ജീവപരമാണുവിൽ ഗർഭീകരിച്ചിരുന്നതുമാണ്. ഇതു മുഴുവൻ ആ അണുവിൽ ഒതുങ്ങിയിരുന്നു. ഭൂമിയിൽ പ്രത്യക്ഷമായിക്കാണുന്ന സർവ്വേശ്വരൻ ഗർഭീകൃതനായി മെല്ലെ മെല്ലെ പ്രകാശിതനായി. അത്യുച്ചാവസ്ഥയും ബീജത്തിൽ ഗർഭീകരിച്ചിരിക്കണം, വളരെ സൂക്ഷ്മമായിട്ടെന്നുമാത്രം. അതുകൊണ്ട് ഈ ഒരു ശക്തി, ഈ മുഴുവൻ ജീവിതത്തുടർച്ചയും, ആദിയിൽ സർവ്വവ്യാപിയായ വിശ്വജീവിതത്തിന്റെ ഗർഭീകരണമാണ്. ആ ബുദ്ധിചൈതന്യപുഞ്ജം മെല്ലെ മെല്ലെ ചുരുൾ നിവർത്തി ആദിയിൽ ജീവപരമാണുവായിരുന്നത് ഒടുവിൽ പരമഹംസനാകുന്നു. അതു വളരുന്നു എന്നല്ല: വളർച്ച എന്ന ഭാവനയെല്ലാം മനസ്സിൽനിന്നു തള്ളണം: വളർച്ച എന്നു വിചാരിക്കുമ്പോൾ അതോടൊന്നിച്ച്, പുറമേനിന്ന് അന്യമായ ഒന്ന് അതിൽ ചേരുന്നു എന്ന ഭാവനകൂടിയുണ്ടാകണം. സർവ്വജീവിതത്തിലും അന്തർഭവിച്ചിരിക്കുന്നത് അനന്തശക്തിയാണ്. പുറമേനിന്ന് ഒന്നു വന്ന് അതിൽ ചേർന്ന് അതിനുള്ള വളർച്ച കൊടുപ്പാനില്ല. അതുകൊണ്ടു വളർച്ചയെന്ന ഭാവന തെറ്റ്: അതു വളരുകയല്ല, അതു മുഴുവൻ എപ്പോഴും അതിലുണ്ട്, അതിന്റെ പ്രകാശനം കൂടിവരുന്നതേയുള്ളു.

കാരണം പ്രത്യക്ഷമാകുന്നതു കാര്യം. കാര്യകാരണങ്ങൾക്കു തമ്മിൽ വാസ്തവത്തിൽ വ്യത്യാസമില്ല.[1] ഉദാഹരണമായി ഈ ഗ്ലാസെടുക്കാം. ഗ്ലാസ് എന്ന പദാർത്ഥം ഉണ്ടായിരുന്നു. നിർമ്മാതാവിന്റെ ഇച്ഛാശക്തി ചേർന്ന് അത് ഈ രൂപത്തിലായി. ഈ രണ്ടു കാരണങ്ങളും ഇപ്പോൾ ഇതിലുണ്ട്. ഇച്ഛ ഏതു രൂപത്തിൽ? പ്രസക്തിരൂപത്തിൽ. ആ ശക്തിയില്ലായിരുന്നെങ്കിൽ ഓരോ അണുവും തമ്മിൽ വേർതിരിഞ്ഞു വീണുപോയേനേ. അപ്പോൾ കാര്യമെന്ത്? കാരണംതന്നെ. കാലാദ്യവസ്ഥകളാൽ രൂപാന്തരപ്പെട്ടു തമ്മിൽ ചേരുമ്പോൾ അതു കാര്യമാകുന്നു. ഇതു നാം ഓർമ്മവെക്കണം. ഇതിനെ ജീവിതകാര്യത്തോടു സംബന്ധിപ്പിക്കുക. അണു മുതൽ സിദ്ധൻവരെ പ്രകാശിതമായ ജീവിതപരമ്പര മുഴുവൻ സർവ്വവ്യാപിയായ വിശ്വജീവി

1 സത്കാര്യവാദം. (സാം. കാ. 9. പു. 30, ചു.1)

തമൊന്നല്ലാതെ മറ്റൊന്നില്ല. അത് ആദിയിൽ സൂക്ഷ്മരൂപത്തിൽ ഗർഭീഭവിച്ചു. പിന്നെ സ്ഥൂലമായി പ്രത്യക്ഷീഭവിച്ചു.

അമൃതത്വം എന്ന പ്രശ്നത്തിന് ഇനിയും സമാധാനമായില്ല. ജഗത്തിൽ ഏതൊന്നും അനശ്വരമാണെന്നു നാം കണ്ടു. പുതുതായി ഒന്നുമില്ല. ഒന്നും ഉണ്ടാകയുമില്ല: ഒരേ ദൃശ്യപരമ്പര ചക്രംപോലെ മേല്പോട്ടും കീഴ്പോട്ടും ചുറ്റി വെളിപ്പെട്ടുകൊണ്ടിരിക്കുന്നതേയുള്ളു. തിരപോലെ മുറയ്ക്കു പൊന്തിയും താണുമാണ് ജഗത്തിലെ ചലനങ്ങളെല്ലാം. ബ്രഹ്മാണ്ഡങ്ങൾ ഓരോന്നായി സൂക്ഷ്മരൂപങ്ങളിൽനിന്നു പുറപ്പെട്ടു സ്ഥൂലമായി പ്രത്യക്ഷപ്പെട്ടു പിന്നേയും സൂക്ഷ്മാവസ്ഥയിലേക്കു മടങ്ങുന്നു. അവ വീണ്ടും കുറേക്കാലം പരിണമിക്കുന്നു. പിന്നെയും കാരണാവസ്ഥയിലേക്കു ചെല്ലുന്നു. എല്ലാ ജീവിതകാര്യവും ഇതുതന്നെ. ദൃശ്യം ഓരോന്നും പൊന്തുന്നു, താഴുന്നു. മാഞ്ഞുപോകുന്നതേത്? രൂപം. അതു നശിക്കുന്നു. എങ്കിലും പിന്നേയും പൊന്തിവരുന്നു. ഒരു നിലയ്ക്കു നോക്കുമ്പോൾ ശരീരങ്ങളും രൂപങ്ങളും ശാശ്വതങ്ങളാണെന്നു പറയാം. എങ്ങനെ? നാം കുറെ ചുക്കിണിയെടുത്തെറിഞ്ഞു: അവ 6–5–3–4 എന്ന ക്രമത്തിൽ വീണെന്നു വിചാരിക്കുക. നാം പിന്നെയും പിന്നെയും എറിഞ്ഞാൽ ആദിയിൽ വീണ എണ്ണങ്ങൾ ആവർത്തിച്ചു വീഴുന്ന ഒരവസരം വരും. ഒരേ എണ്ണം ആവർത്തിച്ചുവരാതിരിക്കില്ല. ഈ ജഗത്തിലുള്ള ഓരോ അണുവും ഓരോ കണവും അത്തരം ചുക്കിണികളാണെന്നു ഞാൻ കരുതുന്നു. അതുകളെ എടുത്തെറിയുന്നു: അതുകൾ ഓരോരിക്കൽ ഓരോ വിധത്തിൽക്കൂടി ഓരോ എണ്ണങ്ങളാകുന്നു. ഇപ്പോൾ നിങ്ങൾ കാണുന്ന ഈ രൂപങ്ങളെല്ലാം ഒരേറിൽ ഉണ്ടായവയാണ്. കാലക്രമത്തിൽ ഇതെല്ലാം മാറിപ്പോകും. ഈ ഗ്ലാസ്, മേശ, ജലപാത്രം ഇതെല്ലാം പോകും. എന്നാൽ ഈ ഒന്നിച്ചുകൂടിയ എണ്ണങ്ങൾ വീണ്ടും വീഴുന്ന കാലം വരും. അന്ന് നിങ്ങൾ ഇവിടെ ഉണ്ടായിരിക്കും. ഈ രൂപം ഇവിടെയുണ്ടാകും, ഈ വിഷയം സംസാരിക്കും, ഈ ജലപാത്രവും ഇവിടെയുണ്ടാകും. ഇതെല്ലാം അളവറ്റ തവണയുണ്ടാകയും ചെയ്യും.[1] ഇങ്ങനെ ഭൗതികരൂപങ്ങളുടെ കാര്യത്തിലും അതുകൾ അനന്തകാലം ആവർത്തിക്കും എന്നു കാണുന്നു.

---

1 ത്രൈലോക്യം സർവഭൂതേശേ ചക്രവത് പരിവർത്തതേ
യത്തദക്ഷരമവ്യക്തമമൃതം ബ്രഹ്മ ശാശ്വതം.
വദന്തി പുരുഷവ്യാഘ്ര കേശവം പുരുഷർഷഭം
പിതൄൻ ദേവാനൃഷീംശ്ചൈവ തഥാ വൈ യക്ഷരാക്ഷസാൻ
നാഗാസുരമനുഷ്യാംശ്ച സൃജതേ പരമോഽവ്യയഃ.
തഥൈവ വേദശാസ്ത്രാണി ലോകധർമ്മാംശ്ച ശാശ്വതാൻ
പ്രളയം പ്രകൃതിം പ്രാപ്യ യുഗാദൗ സൃജതേ പുനഃ
യഥർത്താവൃതുലിംഗാനി നാനാരൂപാണി പര്യയേ
ദൃശ്യന്തേ താനി താന്യേവ തഥാ ഭാവാ യുഗാദിഷു.
(മ.ഭാ.ശാ. 210. 14–17)

ഈ ആവൃത്തിസിദ്ധാന്തത്തിൽനിന്ന് ചില സംഗതികൾക്കു സമാധാനം കിട്ടുന്നുണ്ട്. കഴിഞ്ഞതും വരാൻപോകുന്നതും ഗണിച്ചുപറയുന്ന ചിലരെ നിങ്ങൾ കണ്ടിരിക്കാം. ഭാവി ക്രമവൽകൃതമല്ലെങ്കിൽ അതെങ്ങനെ ശരിയായി പറയുവാൻ കഴിയും? ഭൂതത്തിന്റെ ഫലങ്ങളാണ് ഭാവിയിൽ വരുന്നത്: അതു ശരിയാകുന്നുണ്ടെന്നും കാണുന്നു. ചിക്കാഗോനഗരത്തിലുള്ള ഫെറിസ് ചക്രം (ഊഞ്ഞാൽയന്ത്രം) നിങ്ങൾ കണ്ടിട്ടുണ്ടല്ലോ. ചക്രം തിരിയുന്നു: അതിനുള്ളിൽ ചെറിയ ചെറിയ മുറികളുണ്ട്; ചക്രം ചുറ്റുമ്പോൾ ആ മുറികൾ ഓരോന്നോരോന്നായി പൊന്തി ഒരു വട്ടം ചുറ്റിക്കഴിഞ്ഞാൽ ഒരു കൂട്ടം ആളുകൾ പുറത്തേക്കിറങ്ങുന്നു. മറ്റൊരു കൂട്ടം കയറുന്നു. ഈ ഓരോ കൂട്ടവും അണുമുതൽ സിദ്ധൻവരെയുള്ള ഓരോ ദൃശ്യംപോലെയാണ്. ഊഞ്ഞാൽ യന്ത്രത്തിന്റെ ചങ്ങലപോലെയാണ് പ്രകൃതി – അവസാനമില്ലാതെ അനന്തമായിരിക്കുന്നു. ഓരോ മുറിയും ജീവാത്മാക്കൾ സവാരി ചെയ്യുന്ന ദേഹങ്ങളോ രൂപങ്ങളോ ആണെന്നു കരുതാം. അവർ പൊന്തിപ്പൊന്തി പോകുന്നു, സിദ്ധൻമാരാകുന്നു, മുറിയിൽനിന്നു പുറത്തേക്കു പോകുന്നു. ചക്രം പിന്നേയും തിരിഞ്ഞുകൊണ്ടിരിക്കും. ശരീരങ്ങൾ ചക്രത്തിൽ ചുറ്റുന്ന കാലത്തോളം അതുകൾ എവിടെ എത്തും എന്നു കൃത്യമായി കണക്കാക്കിപ്പറയാം. ആത്മാക്കളെപ്പറ്റി പറക വയ്യ. പ്രകൃതിയെസ്സംബന്ധിച്ചിടത്തോളം ഭൂതവും ഭാവിയും കൃത്യമായി പറയുവാൻ കഴിയും.

അങ്ങനെ ദൃശ്യപ്രപഞ്ചകാര്യം ചില കാലങ്ങളിൽ ആവർത്തിച്ചു വരുമെന്നും അനാദികാലം മുതൽ അതു സംഭവിച്ചുവന്നിട്ടുണ്ടെന്നും കാണാം. എന്നാൽ അതും ആത്മാവിന്റെ അമരത്വമല്ല. ശക്തിയൊന്നും നശിക്കില്ല. പദാർത്ഥം ഒന്നും നശിപ്പിക്കാവുന്നതല്ല. അത് എന്തായിപ്പോകുന്നു? മാറിപ്പോകുന്നു. ഒരു രൂപം മാറി മറ്റൊരു രൂപത്തിലാകുന്നു. മുമ്പോട്ടും പിമ്പോട്ടും സഞ്ചരിച്ച് ഒടുവിൽ ഉദ്ഭവസ്ഥാനത്തു മടങ്ങിയെത്തുന്നു. കേവലം നേർവരയായ ചലനമില്ല. ചലനം വൃത്താകൃതിയിലാണ്. ഒരു നേർവരയെ അളവറ്റു നീട്ടി നീട്ടിക്കൊണ്ടു പോയാൽ അതൊരു വൃത്തമാകും. അതു ശരിയാണെങ്കിൽ ഒരു ജീവാത്മാവിനും ശാശ്വതനരകമില്ല, അതുണ്ടാവാൻ പാടില്ല. ഏതൊന്നും വൃത്തം മുഴുമിച്ചു പുറപ്പെട്ടേടത്തു മടങ്ങിയെത്തണം. നിങ്ങളും ഞാനും മറ്റു ജീവാത്മാക്കളും എല്ലാം എന്ത്? നാം ആദി

തേഷാം യേ യാനി കർമ്മാണി പ്രാക്സൃഷ്ട്യാം പ്രതിപേദിരേ
താന്യേവ തേ പ്രപദ്യന്തേ സൃജ്യമാനാഃ പുനഃ പുനഃ. (മ.ഭാ.ശാ. 231.46)

അമൃതമായ ബ്രഹ്മത്തിൽ ത്രൈലോക്യം ചക്രം ചുറ്റുകയാണ്. പിതൃക്കൾ മുതലായവയെ എല്ലാം – അവ യുഗാന്തത്തിൽ പ്രലയിച്ച് പ്രകൃതിയെ (കാരണഭാവത്തെ) – പ്രാപിച്ചിരുന്നു – വീണ്ടും യുഗാദിയിൽ അവ്യയനായ ഈശ്വരൻ സൃഷ്ടിക്കുന്നു. എല്ലാ യുഗാദിയിലും – ഓരോ ഋതുവിലും ഓരോ ലക്ഷണങ്ങൾ വൃക്ഷാദികളിൽ സ്വയം വെളിവാകുന്നതുപോലെ – പഴയതുതന്നെ വീണ്ടും വരുന്നു. കർമ്മങ്ങളും അങ്ങനെതന്നെ.

യിൽ ഗർഭീഭവിച്ച വിശ്വജീവിതത്തിൻെറ, വിശ്വബുദ്ധിചൈതന്യത്തിൻെറ, മഹത്തിൻെറ അംശങ്ങൾ. നാം നമ്മുടെ വൃത്തം പൂർത്തിയാക്കി നമ്മുടെ പ്രഭവസ്ഥാനമായ സമഷ്ടിബുദ്ധിയിലേക്ക്, അതായത് ഈശ്വരങ്കലേക്ക്, മടങ്ങിയെത്തും. ഈ സംഗതി നാം പരിണാമ-ഗർഭീകരണ സംഗതികളെപ്പറ്റി വിവരിച്ചപ്പോൾ മനസ്സിലാക്കീട്ടുണ്ടല്ലോ. ഈ സമഷ്ടിബുദ്ധിയെയാണ് ജനങ്ങൾ ഈശ്വരനെന്നും ദൈവമെന്നും ബുദ്ധനെന്നും ക്രിസ്തുവെന്നും ബ്രഹ്മമെന്നും പറയുന്നത്. ഇതിനെയാണ് പ്രപഞ്ചവാദികൾ ശക്തിയെന്നും അജ്ഞേയവാദികൾ അനന്തവും അവർണ്ണ്യവുമായ പരമമെന്നും പറയുന്നത്. നാമെല്ലാവരും അതിൻെറ അംശങ്ങളത്രേ.

ഇതു രണ്ടാമത്തെ ആശയം. ഇതുകൊണ്ടും മതിയായില്ല. ഇനിയും സംശയങ്ങളുണ്ടാകും. ഒരു ശക്തിക്കും അത്യന്തനാശമില്ലെന്നു പറയുന്നതു കൊള്ളാം. പക്ഷേ നാം കാണുന്ന ശക്തികളും രൂപങ്ങളുമെല്ലാം സംഘടിതങ്ങളായേ ഇരിക്കുന്നുള്ളു. നമ്മുടെ മുമ്പിലുള്ള ഈ രൂപം വിവിധാംശങ്ങൾ കൂടിച്ചേർന്നതാണെന്നു പ്രത്യക്ഷമല്ലേ? അതുപോലെതന്നെ ശക്തികളും പലതിൻേറയും സങ്കലനമാണ്. ശക്തിയെപ്പറ്റിയുള്ള ശാസ്ത്രീയഭാവന സമഷ്ടിശക്തി, ഫലിതശക്തി (Resultant), എന്നാണ്. അപ്പോൾ നിങ്ങളുടെ വ്യക്തിത്വം എന്തായിപ്പോയി? സംഘടിതവസ്തുക്കളെല്ലാം ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ അതാതു ഘടകാംശങ്ങളായി തിരികെ രൂപാന്തരപ്പെടും. ദ്രവ്യസമവായമായി ജഗത്തിലെന്തുണ്ടോ, അത് എപ്പോഴെങ്കിലും ഒരിക്കൽ അതിൻെറ മൂലാംശങ്ങളായി വിലയം പ്രാപിക്കും. കാരണജാതമായ സംഘാതം മരിക്കണം, നശിക്കണം. അതുടഞ്ഞു പാറി വീണ്ടും കാരണകണങ്ങളായി പോകും. ആത്മാവ് ആ വിധമുള്ള സംഘടിത ശക്തിയല്ല, വിചാരശക്തിയുമല്ല. അതു വിചാരത്തെ ജനിപ്പിക്കുന്നതാണ്, വിചാരമേയല്ല. അതു ശരീരത്തെ നിർമ്മിക്കുന്നതാണ്, ശരീരമല്ല. എന്തുകൊണ്ട്? ശരീരം ആത്മാവല്ല. ശരീരത്തിനു പ്രജ്ഞയില്ല, ശവത്തിനു പ്രജ്ഞയില്ല, ഇറച്ചിക്കടയിലെ മാംസഖണ്ഡത്തിനുമില്ല. പ്രജ്ഞ എന്നു പറഞ്ഞാലെന്ത്? പ്രതിസ്ഫുരണശക്തി. ഇതു കുറെക്കൂടെ വെളിവാകണം. ഞാൻ ഈ പാത്രം കാണുന്നു. എങ്ങനെ? ഈ പാത്രത്തിൽനിന്നു പ്രകാശരശ്മികൾ പുറപ്പെട്ട് എൻെറ കണ്ണിൽ തട്ടി ഉള്ളിലുള്ള നേത്രനാഡിയിൽ ചിത്രീഭവിക്കുന്നു. അതു തലച്ചോറിലെത്തുന്നു. അപ്പോഴും കാഴ്ചയായിട്ടില്ല. ബോധകനാഡികൾ അതതു സ്പന്ദങ്ങളെ മസ്തിഷ്കത്തിൽ എത്തിക്കുന്നു എന്നു ശരീരശാസ്ത്രം പറയുന്നു. അത്രമാത്രത്താൽ പ്രതിസ്ഫുരണമായില്ല: മസ്തിഷ്കത്തിലുള്ള നാഡീകേന്ദ്രം അതിനെ ചിത്തത്തിൽ എത്തിക്കും. അപ്പോൾ മാത്രമേ പ്രതിസ്ഫുരണമുണ്ടാകൂ. അതോടുകൂടി പാത്രബോധവും ഉദിക്കും. കുറേക്കൂടി സാധാരണമായ ഒരുദാഹരണം നോക്കുക. ഞാൻ പറയുന്നതു നിങ്ങൾ ഏകാഗ്രമനസ്സായി കേട്ടുകൊണ്ടിരിക്കുന്നു എന്നു വിചാരിക്കുക. ആ സമയത്ത് നിങ്ങളുടെ മൂക്കത്ത്

ഒരു കൊതുകു വന്നിരുന്ന് നിങ്ങൾക്കു ശരിക്കുള്ള മശകാനുഭൂതി തരുന്നു എന്നു വിചാരിക്കുക. നിങ്ങളുടെ ശ്രദ്ധ മുഴുവൻ ഞാൻ പറയുന്നതിൽ പതിഞ്ഞിരിക്കകൊണ്ട് കൊതുകിൻെറ കഥയേ നിങ്ങൾ അറിയില്ല. ഇവിടെ ഉണ്ടായതെന്താണ്? കൊതുകു നിങ്ങളുടെ മൂക്കത്ത് കടിച്ചു. അവിടെ ചില നാഡികളുണ്ട്. ആ നാഡികൾ ആ സ്പന്ദങ്ങളെ നിങ്ങളുടെ മസ്തിഷ്കത്തിലെത്തിച്ചു. എങ്കിലും നിങ്ങളുടെ മനസ്സു വേറെ പോയിരുന്നതുകൊണ്ട് കൊതുകിൻെറ നില നിങ്ങളറിഞ്ഞില്ല.

പുതിയ ഒരു സ്ഫുരണമുണ്ടാകുമ്പോൾ മനസ്സിൻെറ പ്രതിസ്ഫുരണമുണ്ടായില്ലെങ്കിൽ അതിൻെറ ബോധമുണ്ടാവില്ല: പ്രതിസ്ഫുരണത്തോടുകൂടി നാം അറിയുന്നു, കാണുന്നു, കേൾക്കുന്നു, എല്ലാം ചെയ്യുന്നു. ഈ പ്രതിസ്ഫുരണത്തോടൊപ്പമാണ് ബോധമുണ്ടാകുന്നത്. അതിനു സാംഖ്യൻമാർ ഖ്യാതി[1] എന്നു പറയുന്നു. ഈ ബോധകശക്തി, പ്രകാശിപ്പിക്കാനുള്ള ശക്തി, ദേഹത്തിനില്ലെന്നു നമുക്കറിയാം. എങ്ങനെ? മനസ്സു ശ്രദ്ധിക്കാതിരുന്നാൽ ഒരു വേദനവും ഉണ്ടാകുന്നില്ല, അതുകൊണ്ടുതന്നെ.[2] ഇനി മറ്റൊരു സംഗതി; ഒരു ഭാഷ പഠിച്ചിട്ടില്ലാത്ത ചിലർ ചില അവസ്ഥകളിൽ ആ ഭാഷ സംസാരിക്കുന്നതായി നമുക്കറിവുണ്ട്. പിന്നീട് അന്വേഷണം നടത്തിയതിൽ ആ ഭാഷ സംസാരിച്ച മനുഷ്യൻ ബാല്യത്തിൽ ആ ഭാഷ പറയുന്നവരുടെ കൂടെ ആർത്ത് അതു സംസാരിക്കുന്നതു കേട്ടിരുന്നു എന്നും അറിവായിട്ടുണ്ട്. ആ കേട്ടതെല്ലാം മസ്തിഷ്കത്തിൽ സംഭൃതമായിരുന്നു. ചില പ്രത്യേക കാരണങ്ങളുണ്ടായപ്പോൾ മനസ്സു പ്രതിസ്ഫുരിച്ചു, ജ്ഞാനം പ്രകാശിച്ചു, അയാൾക്ക് ആ ഭാഷ സംസാരിക്കാറായി. അതുകൊണ്ട് തെളിയുന്നത്, മനസ്സുകൂടിയുണ്ടായാലും പോരാ, മനസ്സു തന്നെ ആരുടെയോ കയ്യിലുള്ള ഒരു കരണംമാത്രമാണ്[3] എന്നത്രേ. ബാലൻെറ ആ മനസ്സിൽ ആ ഭാഷ ഉണ്ടായിരുന്നിട്ടും അവൻ

1 Illumination.

2 മനസ്സുണ്ടെന്നുള്ളതിനു തെളിവ്; രൂപാദിഗ്രഹണസാമർത്ഥ്യമുള്ള ചക്ഷുരാദികൾക്കു യാതൊന്നിൻെറ സാന്നിദ്ധ്യം ഉള്ളപ്പോൾ രൂപാദിവിജ്ഞാനം ഉണ്ട്, ഇല്ലാത്തപ്പോഴില്ല – അത്, മനസ്സെന്ന മറ്റൊരന്തഃകരണമാണ്. (ബൃ.ശം.ഭാ. 1.5.3)

3 മനസ്സു സ്വതന്ത്രമല്ല, എന്തോ ഒന്നിൻെറ പിടിയിലുള്ള കാരണംമാത്രമാണ്.

യദി സ്വതന്ത്രം മനഃ പ്രവൃത്തിനിവൃത്തിവിഷയേ സ്യാത്, തർഹി സർവസ്യാനിഷ്ടചിന്തനം ന സ്യാദ്: അനർത്ഥം ച ജാനൻ സങ്കല്പയതി. അത്യുഗ്രദുഃഖേ ച കാര്യേ വാര്യമാണമപി പ്രവർത്തത ഏവ മനഃ തസ്മാദ് യുക്ത ഏവകേനേഷിതമിത്യാദി പ്രശ്നഃ. (കേ.ശം.ഭാ. 1.1)

പ്രവൃത്തിയിലും നിവൃത്തിയിലും മനസ്സു സ്വതന്ത്രമായിരുന്നെങ്കിൽ ആരും അനിഷ്ടം ചിന്തിക്കരുതാത്തതാണ്: അനർത്ഥത്തെ അറിഞ്ഞുകൊണ്ടുതന്നെ സങ്കല്പിക്കുന്നുമുണ്ട്. അത്യുഗ്രദുഃഖമുണ്ടാക്കുന്ന കാര്യത്തിലും, തടഞ്ഞാലുംകൂടെ, മനസ്സു പ്രവർത്തിക്കുകതന്നെ ചെയ്യുന്നു. അതുകൊണ്ട് ആരാണ് മനസ്സിനെ പ്രേരിപ്പിക്കുന്നത് എന്നു തുടങ്ങിയ ചോദ്യം യുക്തംതന്നെ.

അതറിഞ്ഞില്ല. എന്നിട്ട് അറിവായ ഒരു കാലം പിന്നീടു വന്നു. അപ്പോൾ. മനസ്സിൽനിന്നു വേറിട്ട് (മനസ്സിനെ ഒരു യന്ത്രമായുപയോഗിക്കുന്ന) ഒരാൾ ഉണ്ടെന്നു തെളിവാകുന്നു. ബാല്യദശയിൽ ആ ഒരാൾ അതുപ യോഗിച്ചില്ല. പ്രായപൂർത്തി വന്നശേഷം, സൗകര്യം കിട്ടിയ ലാക്കിന് അതുപയോഗിച്ചു. ഒന്നാമത് ഈ ശരീരം, രണ്ടാമത് വിചാരയന്ത്രമായ മനസ്സ്, മൂന്നാമത് മനസ്സിനും അപ്പുറത്ത് മനുഷ്യന്റെ ആത്മാവ്: സംസ്കൃതത്തിൽ ആത്മാവെന്നാണ് പറയുക. വിചാരം മസ്തിഷ്ക ത്തിലെ അണുക്കളുടെ ചലനമാണെന്ന് ആധുനികതത്ത്വജ്ഞൻമാർ തീർച്ചപ്പെടുത്തീട്ടുണ്ട്. എന്നാൽ മേല്പറഞ്ഞ വിധമുള്ള സംഗതികൾക്ക് എങ്ങനെ സമാധാനം പറയാമെന്ന് അവർക്കറിഞ്ഞുകൂട. അതു കൊണ്ട് സാധാരണയായി അവർ ആവക സംഗതികളെ നിഷേധിക്ക യാണ് ചെയ്യുന്നത്. മനസ്സും മസ്തിഷ്കവുമായി അടുത്ത ബന്ധമുണ്ട്. ദേഹം നശിക്കുമ്പോഴൊക്കെ അതും നശിക്കും. ആത്മാവാണ് പ്രകാ ശിപ്പിക്കുന്നത്. ആത്മാവിന്റെ കയ്യിൽ ഒരു യന്ത്രം മാത്രമാണ് മനസ്സ്. ആത്മാവ് മനസ്സു വഴിയായി ബാഹ്യേന്ദ്രിയങ്ങളെ ഗ്രഹിക്കുന്നു. അങ്ങനെ വിഷയജ്ഞാനവുമുണ്ടാകുന്നു. ബാഹ്യേന്ദ്രിയങ്ങൾ ബാഹ്യ സ്പർശങ്ങളെ ഗ്രഹിച്ച് അന്തരിന്ദ്രിയങ്ങളിലേയ്ക്കയയ്ക്കുന്നു. പുറമെ കാണുന്ന കണ്ണ്, കാത് മുതലായവ ചുമട്ടുകാർമാത്രം. യാഥാർത്ഥേ ന്ദ്രിയങ്ങൾ അകത്താണ്. ആ അന്തരിന്ദ്രിയങ്ങൾ ആ സ്പർശങ്ങളെ ചിത്തത്തിലേക്കെത്തിക്കുന്നു. ചിത്തം അവയെ പല പടികളിലായി ബുദ്ധിയിലേക്കു നയിക്കുന്നു. അവിടെ നിന്ന് അവയെ രാജരാജേശ്വര നായി സിംഹാസനസ്ഥനായ ആത്മാവിനു കാഴ്ചവെയ്ക്കുന്നു. ആത്മാവ് അതു കണ്ടു കല്പനകൾ കൊടുക്കുന്നു. മനസ്സ് ഉടൻ അന്തരിന്ദ്രിയങ്ങളിൽ വ്യാപരിക്കുന്നു: അവ ശരീരത്തിലും. ശരിയായ ദ്രഷ്ടാവ്, നിയന്താവ്, സ്രഷ്ടാവ്, വിധാതാവ്, സർവ്വേശ്വരൻ, മനുഷ്യന്റെ ആത്മാവത്രേ.

ആത്മാവ് ദേഹമോ മനസ്സോ അല്ലെന്നു കണ്ടു. അതു സംഘാത മാകാനും വയ്യ. എന്തുകൊണ്ട്? സംഘാതം കാഴ്ചയ്ക്കും ഭാവന യ്ക്കും വിഷയമാണ്. കാഴ്ചയ്ക്കും ഭാവനയ്ക്കും വിഷയമല്ലാത്തത്, നമുക്കു ബന്ധിപ്പാൻ കഴിയാത്തത്, ദ്രവ്യമല്ല ശക്തിയുമല്ല, കാരണമല്ല കാര്യവുമല്ല: അതു സംഘാതമാകുവാനും വയ്യ. സംഘാതങ്ങൾക്കു നമ്മുടെ വിചാരലോകത്തിലേ വ്യാപ്തിയുള്ളു. അതിനപ്പുറം അവയ്ക്കു പ്രസക്തിയില്ല, നിയമം വാഴുന്നിടത്തേ അതുള്ളു. നിയമത്തെ അതി ക്രമിച്ചു വല്ലതുമുണ്ടെങ്കിൽ അതു സംഘാതമല്ല. ആത്മാവ് നിമിത്ത നിയമത്തിനും അപ്പുറത്താകകൊണ്ട് അതു സംഘാതമാവാൻ വയ്യ. അതു നിത്യമുക്തവും നിയമപരിധിക്കുള്ളിൽപ്പെട്ട സർവ്വത്തിന്റെയും നിയന്താവുമത്രേ. അതിനു നാശമില്ല:ക്ഷ നാശമെന്നു പറയുന്നതു

ക്ഷ അവിനാശീ വാ അരേ/യമാത്മാ അനുച്ഛിത്തിധർമ്മാ. (ബൃ.4.5.14)

പ്രിയേ (മൈത്രേയി) ഈ ആത്മാവ് അവിനാശി (മാറ്റമില്ലാത്തത്) ആണ്, ഉച്ഛേദം (നാശം) ഇല്ലായ്മയാണ് ഇതിന്റെ സ്വഭാവം.

ഘടകാംശങ്ങളിലേക്കുള്ള പ്രതിപ്രയാണമാണ്. ഘടകാംശങ്ങളില്ലാത്തതിന് നാശമെന്നു പറയുന്നതു ശുദ്ധ അസംബന്ധം.

അത്യന്തസൂക്ഷ്മമായ ഭൂമികയിലാണ് നാമിനി കാൽ വെയ്ക്കുന്നത്. നിങ്ങളിൽ ചിലർക്കു ഭയവുമുണ്ടായേയ്ക്കാം. ആത്മാവെന്നത് ആകാശപ്രാണമനോമയമായ ഈ ചെറിയ ജഗത്തിന്നതീതമാണ്, അതുകൊണ്ട് ശുദ്ധവസ്തുവാണ്, ആ നിലയിൽ അതിനു നാശവുമില്ല. ഇത്രയും നാം കണ്ടുവല്ലോ. മരിക്കാത്തതു ജീവിച്ചിരിക്കില്ല. കാരണം, മൃതിയും ജീവിതവും ഒന്നിൻെറതന്നെ ഇരുവശങ്ങളാണ്. മരണത്തിൻെറ വേറൊരു പേരാണ് ജീവിതം: ജീവിതത്തിൻേറതു മരണവും. സവിശേഷമായ ഒരു പ്രകാശനവിധത്തിനു ജീവിതമെന്നും അതിൻെറ തന്നെ മറ്റൊരു വിധത്തിന് മൃതിയെന്നും പറയുന്നു. തിര മീതെ പൊന്തിവരുമ്പോൾ ജീവിതമെന്നും, അടിയിലേക്കു വീണു കഴിയുമ്പോൾ മൃതിയെന്നും പേർ പറയുന്നു. മൃതിയില്ലാത്തതിനു ജീവിതവുമില്ല. മനുഷ്യൻെറ ആത്മാവ് ഈശ്വരൻെറ, വിശ്വവ്യാപകചൈതന്യത്തിൻെറ, അംശമാണെന്ന് ആദ്യം പറഞ്ഞത് ഇവിടെ ഓർമ്മവേണം. ആത്മാവ് ജനനമരണാതീതമാണെന്നു കണ്ടുവല്ലോ. നിങ്ങൾ ഒരിക്കലും ജനിച്ചിട്ടില്ല, മരിക്കയുമില്ല. എന്നാൽ എങ്ങും കാണുന്ന ജനനമരണങ്ങളെന്ത്? അവ ദേഹത്തെ മാത്രം സംബന്ധിച്ചവ.✽ ആത്മാവ് സർവ്വവ്യാപിയാണ്. അതെങ്ങനെ എന്ന് നിങ്ങൾ ചോദിക്കുമായിരിക്കാം; ''വളരെപ്പേർ ഇവിടെ ഇരിപ്പുണ്ട്. എന്നിട്ടും ആത്മാവ് സർവ്വവ്യാപിയാണെന്നു പറയുന്നു.'' അതിനു ഞാൻ ചോദിക്കുന്നു, നിമിത്താദിസർവ്വനിയമങ്ങൾക്കും അപ്പുറമുള്ളതിനെ പരിമിതമാക്കുവാൻ എന്തുണ്ട്? ഈ ഗ്ലാസ് പരിമിതമാണ്, അതു സർവ്വവ്യാപിയല്ല: അതിനു ചുറ്റുമുള്ള പദാർത്ഥങ്ങൾ അതിനെ പരിമിതമാക്കി ആ രൂപത്തിൽ വെച്ചിരിക്കുന്നു: അതിനു വികസിപ്പാൻ വഴിയില്ല. ചുറ്റുമുള്ള സർവ്വവും അതിനെ പരിമിതമാക്കുന്നു. എന്നാൽ ഒന്നിനും

---

അവിനാശി തു തദ്വിദ്ധി യേന സർവമിദം തതം
വിനാശമവ്യയസ്യാസ്യ ന കശ്ചിത് കർതുമർഹതി. (ഗീ. 2.17)

സർവവും വ്യാപിച്ചിരിക്കുന്ന ആത്മാവ് അവിനാശിയാണ്. ഒരു വിധത്തിലും സ്വസ്വരൂപത്തിനു മാറ്റം വരാത്തതിനു വിനാശം വരുത്താൻ ആർക്കും സാദ്ധ്യമല്ല.

✽ ന ജായതേ മ്രിയതേ വാ കദാചി–
ന്നായം ഭൂത്വാഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ. (ഗീ. 2.20)

ഈ ആത്മാവ് ഒരിക്കലും ജനിക്കുന്നില്ല, മരിക്കുന്നില്ല: ഇത് ഉണ്ടായിട്ട് വീണ്ടും ഇല്ലാതാകുന്നുമില്ല. (ഒരിക്കൽ ഇല്ലാതിരുന്നിട്ടു പിന്നൊരിക്കൽ ഉണ്ടാകാത്തതാകയാൽ) ആത്മാവ്, അജവും (നശിക്കാത്തതിനാൽ) നിത്യവും (ഒരു മാറ്റവും ഒരിക്കലുമില്ലാത്തതിനാൽ) ശാശ്വതവും (അവയവങ്ങൾ വന്നു വളരേണ്ടതല്ലാത്തതിനാൽ) പുരാണവുമാണ്. ശരീരം നശിക്കുമ്പോഴും ഇതു നശിക്കുന്നില്ല.

അധീനമല്ലാതെ, ഒരു നിയമവും ബാധിക്കാതെ, കേവലമായിരിക്കുന്നതിനെ പരിമിതമാക്കുവാൻ എന്തുണ്ട്? ഒന്നുമില്ല, അതു സർവ്വവ്യാപിയാവണം. നിങ്ങൾ ഈ ജഗത്തു നിറഞ്ഞിരിക്കുന്നു: അതിൽ എവിടെയും നിങ്ങളുണ്ട്. അപ്പോൾ പിന്നെ ഞാൻ ജനിച്ചതാണ്, മരിക്കാൻ പോകുകയാണ് എന്നൊക്കെ എങ്ങനെ? അതെല്ലാം മൂഢവചനം, ചിത്തഭ്രമം: നിങ്ങൾ ജനിച്ചിട്ടില്ല, മരിക്കയുമില്ല. നിങ്ങൾക്കു ജൻമമില്ല, പുനർജൻമമില്ല, ജീവിതമില്ല, ശരീരമില്ല, ഒന്നുമില്ല. വരവിനും പോക്കിനും എന്തർത്ഥം! ആഴമില്ലാത്ത അസംബന്ധം. നിങ്ങൾ എവിടെയുമുണ്ട്. പിന്നെ ഈ പോക്കും വരവുമെന്ത്? അങ്ങനെയുണ്ടെന്നു തോന്നുന്നത് മനസ്സെന്ന സൂക്ഷ്മശരീരത്തിൻെറ വികാരം കൊണ്ടാണ്. അതു നടന്നുകൊണ്ടിരിക്കും. ഒരു മേഘശകലം ആകാശത്തിൽ പാറുന്നു. അപ്പോൾ ആകാശമാണ് പാറുന്നതെന്ന ഒരു ഭ്രാന്തി അതു ജനിപ്പിച്ചേക്കാം. ചന്ദ്രൻെറ മുമ്പിൽ മേഘം നീങ്ങുമ്പോൾ ചന്ദ്രനാണ് നീങ്ങുന്നതെന്നു തോന്നാറുണ്ടല്ലോ. തീവണ്ടി ഓടുമ്പോൾ ഭൂമിയാണ് ഓടുന്നതെന്നും, തോണി പായുമ്പോൾ വെള്ളമാണ് പായുന്നതെന്നും ഭ്രമമുണ്ടാകാറുണ്ടല്ലോ. വാസ്തവത്തിൽ നിങ്ങൾ വരുന്നില്ല, പോകുന്നില്ല, ജനിക്കുന്നില്ല, മരിക്കുന്നില്ല: നിങ്ങൾ അനന്തൻ, സനാതനൻ, നിമിത്തനിയമാതീതൻ, നിത്യമുക്തൻ. ജനനമരണപ്രശ്നമേ അസംബന്ധം. ജനനം ഇല്ലാതിരിക്കെ എങ്ങനെ മരണമുണ്ടാകും?

ഇനി ഈ വിഷയത്തിൽ ശരിയായ പരിസമാപ്തിയിലെത്തുവാൻ ഒരടികൂടി മുമ്പോട്ടു വെയ്ക്കണം. വഴിയിൽ തങ്ങിനിൽപ്പാൻ താവളമില്ല. നിങ്ങൾ തത്ത്വാന്വേഷികളാണ്, തത്ത്വത്തിലെത്തണം: നടുവഴിയ്ക്കു നിന്നുകൂടാ. സർവ്വനിയമങ്ങൾക്കും അപ്പുറത്താണ് നാമെങ്കിൽ നാം സർവ്വജ്ഞരുമാകണം. എല്ലാ ജ്ഞാനവും ശക്തിയും ആനന്ദവും നമ്മളിൽ ഉണ്ടാകണം. തീർച്ചയായും, നിങ്ങൾ സർവ്വജ്ഞനും സർവ്വവ്യാപിയുംതന്നെ. എന്നാൽ അങ്ങനെയുള്ളവർ ഒന്നിലധികം ഉണ്ടാകുവാൻ പറ്റുമോ? അനേകലക്ഷം സർവ്വവ്യാപികളുണ്ടാകുമോ? ഒരിക്കലുമില്ല. അപ്പോൾ നമ്മിൽ ഓരോരുത്തൻേറയും നിലയെന്ത്? നിങ്ങൾ ഏകൻ, കേവലൻ: ഏകാത്മാവേ ഉള്ളു: അതു നിങ്ങൾ. ഈ ക്ഷുദ്രജഗത്തിനു പിമ്പിലുള്ളത് ആത്മാവ്. ഏകമേ സത്തായുള്ളൂ. അത് ആനന്ദമയം, സർവ്വജ്ഞം, സർവ്വവ്യാപി, ജനിമൃതിഹീനം. അതിൻെറ നിയന്ത്രണത്താൽ ആകാശം വികസിക്കുന്നു, വായു വീശുന്നു, സൂര്യൻ പ്രകാശിക്കുന്നു, സർവ്വവും വർത്തിക്കുന്നു. ദൃശ്യത്തിൽ സത്തായുള്ളത് ആത്മാവുമാത്രം. അതു നിങ്ങളുടെ ജീവനിൽ ജീവനായിരിക്കുന്നു: എന്നു മാത്രമല്ല, അതുതന്നെ നിങ്ങൾ, ആത്മാവും നിങ്ങളും ഒന്ന്. എവിടെ രണ്ടുണ്ടോ അവിടെ ഭയമുണ്ട്,☆ അപകടമുണ്ട്, തിരക്കുണ്ട്, മൽസരമുണ്ട്. ഏകമാത്രമായി ഇരിക്കു

☆ ദ്വിതീയാദ്വൈ ഭയം ഭവതി. (ബൃ.1.4.2)

മ്പോൾ ആരെ ദ്വേഷിക്കും, ആരോടു മൽസരിക്കും, ആരോടു പോർ ചെയ്യും? ഇതത്രേ ജീവന്റെ തത്ത്വം, സത്തയുടെ തത്ത്വം: ഇതത്രേ പൂർണ്ണത, ഈശ്വരൻ. അനേകത്തെ ദർശിക്കുന്നതു ഭ്രമം. ''അനേകമായ ഈ ജഗത്തിൽ ഏകവും നിത്യവികാരവത്തുകളിൽ നിർവ്വികാരവുമായ ഈശ്വരതത്ത്വത്തെ പരമാത്മാവും സ്വാത്മാവുമായി ദർശിക്കുന്നവൻ മുക്തൻ, ധന്യൻ, സിദ്ധൻ.'' അതുകൊണ്ട് നിങ്ങൾ ആത്മാവാകുന്നു, ജഗദീശ്വരൻതന്നെ, തത് ത്വം അസി എന്നറിയുവിൻ. ഞാൻ പുരുഷൻ, ഞാൻ സ്ത്രീ, ഞാൻ രോഗി, ഞാൻ അരോഗി, ഞാൻ ബലവാൻ, ഞാൻ ദുർബ്ബലൻ, ഞാൻ സ്നേഹിക്കുന്നു, ഞാൻ ദ്വേഷിക്കുന്നു, എനിക്ക് അല്പം ശക്തിയുണ്ട് എന്നീവിധമുള്ളവ മിഥ്യാഭാവങ്ങളാണെന്നറിയുവിൻ. അവയെ ദൂരെ ത്യജിപ്പിൻ. നിങ്ങൾക്കു ബലക്ഷയമുണ്ടാക്കുന്നതെന്ത്? ഭയമുണ്ടാക്കുന്നതെന്ത്? ജഗത്തിലെ ഏകസത്ത നിങ്ങൾ. നിങ്ങൾ എന്തിനെ ഭയപ്പെടുന്നു? എഴുന്നേൽക്കുക, സ്വതന്ത്രരാവുക! നിങ്ങൾക്കു ദൗർബ്ബല്യമുണ്ടാക്കുന്ന വിചാരമേതോ, വാക്കേതോ, അതു മാത്രമേ ലോകത്തിൽ ദുഷ്ടമായിട്ടുള്ളു എന്നു മനസ്സിലാക്കുവിൻ. മനുഷ്യരെ ദുർബലരും ഭീരുക്കളുമാക്കുന്നതേതോ അതു മാത്രമേ തള്ളേണ്ടതുള്ളു എന്നു ധരിപ്പിൻ. എന്തു നിങ്ങളെ ഭയപ്പെടുത്താൻ? സൂര്യൻമാർ താഴെ വീഴട്ടെ, ചന്ദ്രൻമാർ പൊടിഞ്ഞുപോകട്ടെ. ബ്രഹ്മാണ്ഡപരമ്പര വിക്ഷിപ്തവും വിധ്വസ്തവുമാകട്ടെ, അതുകൊണ്ടു നിങ്ങൾക്കെന്ത്? നിങ്ങൾക്കു നാശമില്ല, പാറ പോലെ നില്പിൻ, നിങ്ങൾ ആത്മാവ്, ജഗദീശ്വരൻ. ''സച്ചിദാനന്ദസ്വരൂപൻ, സോഽഹം'' എന്നു ഘോഷിക്കുവിൻ. കൂടു പൊളിച്ചു പുറത്തു ചാടുന്ന സിംഹത്തെപ്പോലെ ജഗജ്ജാലം ഭേദിച്ചു നിത്യമുക്തരാകുവിൻ. നിങ്ങളെ എന്തു ഭയപ്പെടുത്താൻ? എന്തു ബന്ധിക്കാൻ? അജ്ഞാനം, ഭ്രമം: മറ്റൊന്നുമില്ല. നിങ്ങൾ നിത്യശുദ്ധാനന്ദവസ്തു.[2]

നിങ്ങൾ പാപികളാണെന്നു പരമവിഡ്ഢികൾ നിങ്ങളോടു പറയുന്നു. അതു കേട്ടു വിശ്വസിച്ചു നിങ്ങൾ ഒരു മുക്കിലിരുന്നു കരയുന്നു. നിങ്ങൾ പാപികളാണെന്നു പറയുന്നതു വിഡ്ഢിത്തം മാത്ര

1 ഞാൻ നിത്യനും അവ്യയനും ശുദ്ധനും ഏകനും എല്ലാറ്റിനും ഇരിപ്പിടവും ഒരു മാറ്റവും വരാത്തവനും സ്വയം അറിയുന്നവനും സർവകാരണവും സർവവ്യാപിയും ഒന്നിലും ഒട്ടാത്തവനും എല്ലാറ്റിനേയും കവിഞ്ഞവനുമാണ്.' ഈ പന്ത്രണ്ട് അത്യുത്കൃഷ്ടലക്ഷണങ്ങളോടുകൂടിയവനാണ് താനെന്നറിഞ്ഞ് ദേഹാദികളിൽ ഞാനെന്നും എന്റെയെന്നുമുള്ള പൊള്ളയായ പിഴച്ച വിചാരം കളയുക, എന്ന് പ്രഹ്ലാദകുമാരൻ കൂട്ടരായ കുട്ടികൾക്കുപദേശിക്കുന്നു;

> ആത്മാ നിത്യോഽവ്യയഃ ശുദ്ധ ഏകഃ ക്ഷേത്രജ്ഞ ആശ്രയഃ
> അവിക്രിയഃ സ്വദൃഗ്ഹേതുർവ്യാപകോഽസംഗ്യനാവൃതഃ.
> ഏതൈർദ്വാദശഭിർവിദ്വാനാത്മനോ ലക്ഷണൈഃ പരൈഃ
> അഹംമമേത്യസദ്ഭാവം ദേഹാദൗ മോഹജം ത്യജേത്. (ഭാ. 7.7.16,20)

2 നിർഗച്ഛതി ജഗജ്ജാലാത് പിഞ്ജരാദിവ കേസരിഃ. (ശങ്കരാചാര്യർ)

മല്ല, ദുഷ്ടതയുമാണ്, പരമദ്രോഹം! നിങ്ങളെല്ലാവരും ഈശ്വരൻ: ഈശ്വരനെ കണ്ടു മനുഷ്യൻ എന്നു വിളിക്കയല്ലേ നിങ്ങൾ ചെയ്യുന്നത്? അതുകൊണ്ട് നിങ്ങൾക്കു ധൈര്യമുണ്ടെങ്കിൽ ആ ബോധത്തിൽ ഉറച്ചുനിൽക്കുക, ജീവിതം ആ കരുവിൽ വാർക്കുക. ഒരാൾ നിങ്ങളുടെ ഗളച്ഛേദം ചെയ്താൽ അരുതെന്നു പറയേണ്ട. അതു ചെയ്യുന്നതു നിങ്ങൾതന്നെയാണ്! നിങ്ങൾ ദരിദ്രനു സഹായം ചെയ്യുമ്പോൾ അതിൽ അശേഷം അഭിമാനിക്കാനൊന്നുമില്ല. ജഗത്തു മുഴുവൻ നിങ്ങളല്ലേ? നിങ്ങളല്ലാതെ ജഗത്തിൽ ആരുണ്ട്? ജഗത്തിന് ആത്മാവാണ് നിങ്ങൾ. സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും എന്നു വേണ്ട ഏതൊന്ന് എവിടെ പ്രകാശിക്കുന്നുവോ അതെല്ലാം നിങ്ങൾ. ജഗത്താകെ നിങ്ങൾമാത്രം, നിങ്ങൾ ആരെ വെറുക്കും?[1] ആരോടു കലഹിക്കും[2] നിങ്ങൾ ആത്മാവാണ്, തത് ത്വം അസി[3] എന്നറിയുവിൻ. ആ ബോധത്തിൽ അതിന്നനുസരിച്ച് ജീവിക്കുവിൻ. അതറിഞ്ഞ് ആ രീതിയിൽ ജീവിക്കുന്നവൻ പിന്നെ തമസ്സിൽ ഉഴലുകയില്ല.[4]

---

1 ഈ. 6. (പു. 15, ചു.2)

2 ബൃ. 4.4.12 (പു. 113, ചു.1)

3 ഛാ. 6.8.7 (പു. 27, ചു. 2)

4 യസ്മിൻ സർവാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ. (ഈ.7)

സർവ്വഭൂതങ്ങളും അഴിവറ്റ തത്ത്വത്തെ അറിയുന്നവൻെറ ആത്മാവായിരിക്കെ, ആ ഏകത്വത്തെ ആകാശതുല്യം കണ്ടുകൊണ്ടിരിക്കുന്നവന് അവിടെ എന്തു മോഹം, എന്തു ശോകം?

## അദ്ധ്യായം 17

## വേദാന്തസോപാനം

(അമേരിക്കൻ പ്രസംഗം)

മാക്സ്മുള്ളരുടെ 'വേദാന്തദർശനപ്രസംഗത്രയം' എന്ന പ്രസിദ്ധ ഗ്രന്ഥം നിങ്ങൾ പലരും വായിച്ചിരിക്കും. അതേ ദർശനത്തെപ്പറ്റി പ്രൊഫസർ ദേവസേനൻ (Deussen) ജർമ്മൻഭാഷയിൽ എഴുതിയ ഗ്രന്ഥവും നിങ്ങൾ ചിലർ വായിച്ചിരിക്കാം. ഇന്ത്യയിലെ മതധർമ്മാശയങ്ങളെപ്പറ്റി പാശ്ചാത്യരാജ്യങ്ങളിൽ എഴുതിയും പ്രസംഗിച്ചും വരുന്നതിൽ അദ്വൈതമെന്ന ഒരു ഭാഗമാണ് പ്രധാനമായി പ്രതിപാദിക്കുന്നത്. അതുകൊണ്ട് അതിൽ വേദോപദിഷ്ടധർമ്മങ്ങൾ മുഴുവനും അടങ്ങിയിരിക്കുന്നു എന്നുകൂടി ചിലപ്പോൾ ധരിച്ചുപോകുന്നുണ്ട്. വാസ്തവത്തിൽ ഭാരതീയചിന്തക്ക് പല വശങ്ങളുണ്ട്. അവയിൽ അദ്വൈതഭാഗത്തിനാണ് കുറച്ചനുയായികൾ. പുരാതനകാലം മുതൽക്കേ പല ശാഖകൾ ഉണ്ടായിട്ടുണ്ട്. ഓരോ ശാഖക്കാർ ഇന്നിന്നതു വിശ്വസിക്കണമെന്നു വിധിപ്പാൻ പ്രതിഷ്ഠാപിതമായ ക്ഷേത്രാധികാരമോ ജനാധികാരമോ ഇല്ലാതിരുന്നതുകൊണ്ട്, ആർക്കും സ്വേച്ഛാനുസാരം വിശ്വസിക്കുകയും ദർശനങ്ങൾ രൂപപ്പെടുത്തുകയും ശാഖകൾ ഉണ്ടാക്കുകയും ചെയ്‌വാൻ വേണ്ടത്ര സ്വാതന്ത്ര്യമുണ്ടായിരുന്നു. അതുകൊണ്ടാണ് പുരാതനകാലം മുതൽ ഇന്ത്യയിൽ മതശാഖാബാഹുല്യം കാണുന്നത്. ഈ കാലത്തും എത്രയായിരം ശാഖകളുണ്ടെന്ന് എനിക്കറിഞ്ഞുകൂടാ. കൊല്ലംതോറും പുതുശാഖകൾ ഉണ്ടാകുന്നുമുണ്ട്. ആ രാജ്യക്കാരുടെ മതവിചാരശക്തിക്ക് അവസാനമില്ലെന്നു തോന്നാം.

ഈ വിവിധശാഖകളെ ആദ്യം രണ്ടു വലിയ വകുപ്പാക്കി തിരിക്കാം: വൈദികമെന്നും അവൈദികമെന്നും. വേദങ്ങൾ നിത്യങ്ങളും അപൗരുഷേയങ്ങളുമാണെന്നു വിശ്വസിക്കുന്നവ വൈദികങ്ങൾ (ആസ്തികങ്ങൾ): വേദപ്രാമാണ്യം നിരസിച്ച് മറ്റു പ്രമാണങ്ങളെ സ്വീകരിക്കുന്നവയാണ് അവൈദികങ്ങൾ (നാസ്തികങ്ങൾ)ക്ഷ. അവൈദികഹിന്ദുശാഖകളിൽ ഇപ്പോൾ പ്രധാനം ജൈനമതവും ബുദ്ധമതവുമാണ്. വൈദികശാഖ

---

ക്ഷ. ആസ്തികദർശനങ്ങൾ: ന്യായം, വൈശേഷികം, സാംഖ്യം, യോഗം പൂർവ്വമീമാംസ, ഉത്തരമീമാംസ (വേദാന്തം).

(കപിലസ്യ കണാദസ്യ ഗൗതമസ്യ പതഞ്ജലേഃ
വ്യാസസ്യ ജൈമിനേശ്ചാപി ശാസ്ത്രാണ്യാഹുഃ ഷഡേവ ഹി.

എന്നും ഒരു ചൊല്ലുണ്ട്.)

നാസ്തികദർശനങ്ങൾ; സൗത്രാന്തികം, വൈഭാഷികം, യോഗാചാരം, മാധ്യമികം (എന്നു നാലു ബുദ്ധദർശനങ്ങൾ), ജൈനം ചാർവാകം

കളിൽ ചിലവ യുക്തിയേക്കാൾ ബലവത്തരപ്രമാണം[1] ശ്രുതിയാണെന്നു പറയുന്നുണ്ട്. മറ്റു ചിലവ, വേദങ്ങളിൽ യുക്തിയുക്തങ്ങളായ ഭാഗങ്ങൾമാത്രം. ഗ്രാഹ്യങ്ങളും ശേഷം ഭാഗങ്ങൾ ത്യാജ്യങ്ങളുമാണെന്നു പറയുന്നുണ്ട്.

സാംഖ്യം, നൈയായികം, മീമാംസകം എന്ന മൂന്നു വൈദികശാഖകളിൽ ആദ്യത്തെ രണ്ടും ദർശനങ്ങളായിട്ടും മതശാഖകളായില്ല. ഉത്തരമീമാംസകൻമാരുടെ ശാഖ ഒന്നുമാത്രമേ ഇന്ത്യ മുഴുവൻ വ്യാപിച്ചുള്ളു – അവരുടെ മതത്തിനാണ് വേദാന്തം എന്നു പറയുന്നത്. വേദാന്തമെന്ന ഉപനിഷത്തുകളാണ് ഹിന്ദുക്കളുടെ ദർശനങ്ങൾക്കെല്ലാറ്റിനും മൂലം. അദ്വൈതികൾ തങ്ങളുടെ പരാപരവിദ്യകൾക്ക്[2] ഉപനിഷത്തുകളെമാത്രം ആധാരമാക്കിയതുകൊണ്ട് വേദാന്തമെന്ന പേർ തങ്ങളുടെ സ്വന്തമാക്കി. കാലക്രമത്തിൽ വേദാന്തം പ്രബലമായി. ഇപ്പോൾ ഇന്ത്യയിലുള്ള മതങ്ങളെല്ലാം വേദാന്തത്തിന്റെ ശാഖാഭേദങ്ങളിൽ[3] ചേർന്നവയാണ്. അവയ്ക്ക് എല്ലാ സംഗതിയിലും അഭിപ്രായം യോജിച്ചിരിക്കുന്നുമില്ല.

വേദാന്തികളിൽ പ്രധാനമായി മൂന്നു വകഭേദമുണ്ട്. ഈശ്വരനുണ്ടെന്നു വിശ്വസിക്കുന്ന ഒരു സംഗതിയിൽ അവർക്ക് യോജിപ്പുണ്ട്. വേദങ്ങൾ ഈശ്വരവാക്യങ്ങളാണെന്നും അവരെല്ലാം വിശ്വസിക്കുന്നു. ഈശ്വരവാക്യം എന്നു പറയുമ്പോൾ അതു ക്രിസ്ത്യരോ മുഹമ്മദീയരോ അവരുടെ വേദഗ്രന്ഥങ്ങളെപ്പറ്റി വിശ്വസിക്കുന്ന അർത്ഥത്തിലല്ല: ഒരു സവിശേഷാർത്ഥത്തിലാണ്. ഈശ്വരജ്ഞാനത്തിന്റെ പ്രകാശനമാണ് വേദം. ഈശ്വരൻ നിത്യൻ, ഈശ്വരജ്ഞാനവും നിത്യം. അതുകൊണ്ട് വേദങ്ങളും നിത്യങ്ങൾ.[4] ഇതാണ് അവരുടെ ഭാവന. അവർക്കു പൊതുവായുള്ള മറ്റൊരു വിശ്വാസം അനുകല്പസൃഷ്ടിയെക്കുറിച്ചാണ്, സൃഷ്ടിയും പ്രളയവും ഉണ്ട്. സൃഷ്ടി ആരംഭിച്ച് സ്ഥൂലാത്സ്ഥൂലമായി വന്ന് അതിദീർഘമായ കല്പകാലം ചെല്ലു

1. പ്രമാണങ്ങൾ – നേരറിയാനുള്ള വഴികൾ – എട്ടെണ്ണമാണ്: പ്രത്യക്ഷം, അനുമാനം, ശബ്ദം (ശ്രുതി), ഉപമാനം, അർത്ഥാപത്തി, അഭാവം, സംഭവം, ഐതിഹ്യം (ഇവയിൽ പ്രത്യക്ഷമാണ് ചാർവാകപ്രമാണം)

2. മു. 1.1.4, 5 (പു. 21, ചു. 1)

3. അവ;– (ശ്രീശങ്കരന്റെ അദ്വൈതം, ശ്രീരാമാനുജന്റെ വിശിഷ്ടാദ്വൈതം, ശ്രീമധ്വന്റെ ദ്വൈതം, ശ്രീവല്ലഭന്റെ ശുദ്ധാദ്വൈതം, ശ്രീനിംബാർക്കന്റെ ഭേദാഭേദം, ശ്രീചൈതന്യന്റെ അചിന്ത്യഭേദാഭേദം. ഇവയിൽത്തന്നെ ശൈവ–വൈഷ്ണവ–ശാക്ത–സൗര–ഗാണപത്യാദിഭേദങ്ങളുണ്ട്. ഇഷ്ടദേവതാഭേദമനുസരിച്ച്.

4. തസ്മാന്മനോവൃത്ത്യുപാധിപരിച്ഛിന്നം മനോവൃത്തിനിഷ്ഠമാത്മചൈതന്യം അനാദിനിധനം യജുഃശബ്ദവാച്യമാത്മവിജ്ഞാനം മന്ത്രാ ഇതി. ഏവം ച നിത്യത്വോപപത്തിർവേദാനാം. (തൈ. ശം. ഭാ. 2.3)

അതുകൊണ്ട് മനോവൃത്തിയായ ഉപാധികൊണ്ട് പരിച്ഛിന്നമായി മനോവൃത്തിയിൽ നിലകൊള്ളുന്ന ആത്മചൈതന്യമാണ്, അനാദിനിധനമായി യജുഃശബ്ദകൊണ്ടു പറയപ്പെടുന്ന ആത്മവിജ്ഞാനമാണ്, മന്ത്രങ്ങൾ. ഇങ്ങനെ വേദങ്ങൾക്കു നിത്യത്വവും ശരിക്കു ചേരും. (പു. 75, ചു. 2 നോക്കുക)

മ്പോൾ സൂക്ഷ്മാത്സൂക്ഷ്മമായി മാറി സർവ്വവും ലയിച്ച് എല്ലാം ശാന്തമായി ഭവിക്കുന്നു. പിന്നെയും സൃഷ്ടി: പിന്നെയും പ്രളയം.[1] ആകാശം എന്നു പറയുന്ന ഒരു ദ്രവ്യം – അത് ഏതാണ്ട് ഇന്നത്തെ ഭൗതികശാസ്ത്രജ്ഞൻമാർ പറയുന്ന ആകാശത്തെ (Ether)പ്പോലെ തന്നെ–, പ്രാണൻ എന്നൊരു ശക്തിയും. പ്രാണസ്പന്ദംകൊണ്ടു ജഗത്തുദ്ഭവിക്കുന്നു എന്നാണവർ പറയുന്നത്. കല്പാന്തത്തിൽ ദ്രവ്യങ്ങളെല്ലാം സൂക്ഷ്മങ്ങളായി ആകാശമയമാകുന്നു. അത് ഇന്ദ്രിയഗോചരമല്ല. എങ്കിലും അതിൽനിന്നാണ് ദ്രവ്യോല്പത്തി. അതുപോലെ പ്രകൃതിയിൽ കാണുന്ന ശക്തികൾ, ഗോളങ്ങളുടെ പരസ്പരാകർഷണശക്തി, വിചാരശക്തി മുതലായവയെല്ലാം പ്രാണമയമാണ്. ആ പ്രാണന്റെ സ്പന്ദവും ശമിക്കുന്നു. അനന്തരകല്പാരംഭംവരെ ഇങ്ങനെ നിഷ്പന്ദാവസ്ഥയിലിരിക്കുന്നു. പിന്നെ പ്രാണൻ സ്പന്ദിച്ചുതുടങ്ങുന്നു. ആ സ്പന്ദം ആകാശമെന്ന ദ്രവ്യത്തിൽ തട്ടി ഇക്കാണുന്ന രൂപങ്ങളെല്ലാം ക്രമത്തിൽ ഉണ്ടാകുന്നു.

മുൻപറഞ്ഞ മൂന്നു ശാഖകളിൽവെച്ച് ദ്വൈത[2]ശാഖയെപ്പറ്റി ആദ്യമായി പ്രസ്താവിക്കാം. ജഗത്തിന്റെ സ്രഷ്ടാവും നിയന്താവുമായ ഈശ്വരൻ പ്രകൃതിയിൽനിന്നും മനുഷ്യജീവനിൽനിന്നും എന്നെന്നും ഭിന്നനാണെന്ന് ദ്വൈതികൾ വിശ്വസിക്കുന്നു. ഈശ്വരൻ നിത്യൻ. അതുപോലെ പ്രകൃതിയും ജീവൻമാരും നിത്യങ്ങൾ. പ്രകൃതിക്കും ജീവനും അവസ്ഥാഭേദങ്ങളുണ്ട്. ഈശ്വരന് അതില്ല, എന്നും ഒരേ നില. എന്നാൽ ഈശ്വരൻ സഗുണനാണ്: ശരീമുണ്ടെന്നല്ല, ഗുണമുണ്ടെന്നുമാത്രം. മനുഷ്യഗുണങ്ങൾ ഈശ്വരനുണ്ട്: കൃപയുണ്ട്, നീതിയുണ്ട്. ഈശ്വരൻ ശക്തനാണ്, സർവ്വശക്തനാണ്: ഈശ്വരനെ പ്രാപിക്കാം, ഈശ്വരനോടു പ്രാർത്ഥിക്കാം, ഈശ്വരനെ സ്നേഹിക്കാം, ഈശ്വരൻ ഇങ്ങോട്ടും സ്നേഹിക്കും. ഇങ്ങനെ മനുഷ്യപ്രകൃതിയോടു കൂടിയ ഒരാളാണ് ഈശ്വരൻ. മനുഷ്യനുള്ള ദോഷങ്ങളൊന്നും ഈശ്വരന്നില്ല. അവന് അനന്തമനുഷ്യമഹിമയുണ്ട്. ഈശ്വരൻ അനന്തകല്യാ

1. ഗീ. 8. 18,19 (പു. 256. ചു. 2)

സൂര്യാചന്ദ്രമസൗ ധാതാ യഥാപൂർവ്വമകല്പയത്
ദിവം ച പൃഥിവീം ചാന്തരിക്ഷമഥോ സ്വഃ. (ഋ. 10.190.3)

സൂര്യചന്ദ്രൻമാരെ ഈശ്വരൻ പഴയതുപോലെതന്നെ ഉളവാക്കി: ആകാശവും ഭൂമിയും അന്തരീക്ഷവും സ്വർഗ്ഗവും പണ്ടേപ്പോലെതന്നെ കല്പിച്ചു.

2. ശ്രീമന്മധ്വമതേ ഹരിഃ പരതരഃ, സത്യം ജഗത്, തത്ത്വതോ
ഭേദോ, ജീവഗണാ, ഹരേരനുചരാ, നീചോച്ചഭാവം ഗതാഃ
മുക്തിർനൈജസുഖാനുഭൂതിരമലാ, ഭക്തിശ്ച തത്സാധനം,
ഹ്യക്ഷാദിത്രിതയം പ്രമാണമഖിലാമ്നായൈകവേദ്യോ ഹരിഃ.

ശ്രീമന്മധ്വാചാര്യരുടെ മതത്തിൽ ഹരിയാണ് അത്യുത്കൃഷ്ടം, സത്യമാണ് ജഗത്ത്, (ഈശ്വരജഗജ്ജീവ) ഭേദം ഉള്ളതുതന്നെയാണ്, ജീവൻമാർ ഹരിയുടെ അനുചരൻമാരും (കർമ്മവശാൽ) നീചോച്ചഭാവം പ്രാപിച്ചവരുമാണ്, മുക്തി (മോക്ഷം) സ്വസുഖാനുഭൂതിതന്നെയാണ്, പരിശുദ്ധഭക്തിയാണ് അതിനുള്ള സാധനം, പ്രത്യക്ഷം മുതലായ മൂന്നും പ്രമാണമാണ്, സർവ്വവേദവേദാന്തവേദ്യനായതു ഹരി ഒന്നുമാത്രം.

ണഗുണനിധിയാകുന്നു[1]. ഇതാണ് അവരുടെ നിർവചനം, എന്നാൽ ഉപാദാനമില്ലാതെ (സൃഷ്ടിസാമഗ്രിയില്ലാതെ) സൃഷ്ടിപ്പാൻ ഈശ്വരനു കഴിവില്ല. പ്രകൃതിയത്രേ സൃഷ്ടിസാമഗ്രി. അതിനെക്കൊണ്ടു ജഗത്തു സൃഷ്ടിക്കുന്നു. ഇതാണ് ദ്വൈതവേദാന്തികളുടെ വിശ്വാസം. വേദാന്തികളല്ലാതെ ഒരുകൂട്ടം ദ്വൈതികളുണ്ട്. അവരെ അണുവാദക്കാർ (നൈയായികൻമാർ) എന്നു പറയാം. പ്രകൃതിയെന്നത് അണുക്കളുടെ സംഘാതമെന്നല്ലാതെ മറ്റൊന്നുമല്ല. അണുക്കളെക്കൊണ്ട് ഈശ്വരൻ സൃഷ്ടിക്കുന്നു എന്നാണവരുടെ വിശ്വാസം. വേദാന്തികൾ അണുവാദം തള്ളിക്കളയുന്നു[2]. അതു തീരെ യുക്തിശൂന്യമാണെന്നാണ് അവരുടെ പക്ഷം. അണുക്കൾ അവിഭാജ്യങ്ങളാണ്. ക്ഷേത്രഗണിതത്തിലെ സ്ഥാനങ്ങൾ (Points) പോലെ. അണുക്കൾക്ക് അവയവമില്ല, വലുപ്പമില്ല. അവയവവും വലുപ്പവുമില്ലാത്തത് എത്ര തമ്മിൽ ച്ചേർത്താലും ആകെത്തുകയ്ക്കു വലുപ്പമോ അവയവമോ ഉണ്ടാവില്ല. പൂജ്യം എത്ര കൂട്ടിച്ചേർത്താലും ഒരു സംഖ്യയാവില്ല. അതുപോലെ അവയവഹീനങ്ങളും വലുപ്പമില്ലാത്തവയുമാണെന്നു പറയുന്ന അണുക്കളെക്കൊണ്ടു ജഗത്സൃഷ്ടിയുണ്ടാകാവതല്ല. അതുകൊണ്ട് സൃഷ്ടിക്ക് ഉപാദാനകാരണമായി ദ്വൈതവേദാന്തികൾ അവ്യക്തപ്രകൃതി എന്നൊന്നുണ്ടെന്നു പറയുന്നു. ഇന്ത്യയിൽ ഭൂരിഭാഗം ജനങ്ങളും ദ്വൈതികളാണ്. സാധാരണമനുഷ്യപ്രകൃതിക്ക് അതിൽക്കവിഞ്ഞ ഭാവന സാധ്യമല്ല. ഭൂമണ്ഡലത്തിൽ മതവിശ്വാസമുള്ളവരിൽ നൂറിൽ തൊണ്ണൂറും ദ്വൈതികളാണ്. യൂറോപ്പിലെയും പടിഞ്ഞാറൻ ഏഷ്യയിലെയും മതങ്ങളെല്ലാം ദ്വൈതപരമാണ്: ഗത്യന്തരമില്ല. മൂർത്തമല്ലാത്തതിനെപ്പറ്റി ചിന്തിപ്പാൻ സാധാരണമനുഷ്യനു കഴിവില്ല. ബുദ്ധികൊണ്ടു ഗ്രഹിക്കാവുന്നതിൻമേൽ പിടിമുറുക്കുന്നതാണ് മനുഷ്യപ്രകൃതി. ഉയർന്ന നിലയിലുള്ള അദ്ധ്യാത്മഭാവങ്ങളെ സ്വന്തം ബുദ്ധിയുടെ നിലയിലേക്കു താഴ്ത്തിക്കൊണ്ടുവന്നാലേ മനുഷ്യനതു ഗ്രഹിപ്പാൻ ശക്തിയുള്ളൂ. അമൂർത്തങ്ങളെ മൂർത്തങ്ങളാക്കി വേണം ഗ്രഹിപ്പാൻ. ലോകത്തിലെവിടെയും ഇതാണ് സാധാരണമനുഷ്യന്റെ സ്ഥിതി. തങ്ങളിൽനിന്നു തീരെ അകന്ന് അതിശക്തനായി മഹാനായി ഒരു രാജാവിനെപ്പോലുള്ള ഈശ്വരനെ ഭാവന ചെയ്വാനും വിശ്വസിപ്പാനും എളുപ്പം. അതോടൊപ്പം ഈശ്വരനു ഭൂമിയിലുള്ള രാജാക്കൻമാരേക്കാൾ ശുദ്ധിയും ശക്തിയും ഉണ്ടെന്നും ഈശ്വരൻ സർവ്വഗുണ

1. സ്വാതന്ത്ര്യം പരതന്ത്രം ച ദ്വിവിധം തത്ത്വമിഷ്യതേ
സ്വതന്ത്രോ ഭഗവാൻ വിഷ്ണുർനിർദ്ദോഷോƒശേഷസദ്ഗുണഃ.
യസ്യ പ്രസാദാത് പരമാർത്തീരൂപാ–
ദസ്മാത് സംസാരാമുച്യതേ നോƒപരേണ
നാരായണോƒസൗ പരമോ വിചിന്ത്യോ
മുമുക്ഷുഭിഃ കർമമയാദമുഷ്മാത്.
(സ. ദ. സം. പൂർണ്ണപ്രജ്ഞദർശനം. (പു. 50,55)

2. ബ്ര. സൂ. 2.2. 11–17 പരമാണുകാരണവാദത്തെ അവരുടെ യുക്തികൊണ്ടുതന്നെ ഖണ്ഡിക്കുന്നു.

സമ്പന്നനും സർവ്വദോഷരഹിതനുമാണെന്നും – അവർ കല്പിച്ചിട്ടുണ്ട്. ദോഷമില്ലാതെ ഗുണം മാത്രമുണ്ടാകാം എന്നാണ് അവരുടെ ഭാവം. ഇരുട്ടിൻെറ ബോധമില്ലാതെ വെളിച്ചത്തിൻെറ ബോധമുണ്ടാകുംപോൽ!

ദ്വൈതമതങ്ങളെസ്സംബന്ധിച്ച് ഒന്നാമത്തെ വിഷമം ഇതാണ്; നീതിമാനും കാരുണികനും അനന്തകല്യാണനിധിയുമായ ഈശ്വരൻെറ ഭരണത്തിൽ എങ്ങനെ ഈ ലോകത്തിൽ ഇത്രയേറെ ദുഃഖങ്ങളും ദോഷങ്ങളും ഉണ്ടാകും? ദ്വൈതമതങ്ങളിലെല്ലാം ഈ ചോദ്യമുണ്ടായിട്ടുണ്ട്. ഇതിനു സമാധാനമായി ഹിന്ദുക്കൾ ഒരു ചൈത്താനെ സൃഷ്ടിച്ചിട്ടില്ല. കുറ്റം മനുഷ്യൻേറതുതന്നെ എന്നാണ് ഹിന്ദുക്കളിൽ എല്ലാ ശാഖക്കാരും ഒരുപോലെ തീരുമാനിച്ചത്. അങ്ങനെ തീരുമാനിക്കാൻ അവർക്കെളുപ്പമായിരുന്നു. എന്തുകൊണ്ട്? ജീവൻമാരെ ശൂന്യത്തിൽനിന്നു സൃഷ്ടിച്ചു എന്ന് അവർ വിശ്വസിക്കുന്നില്ല. നമ്മുടെ ഭാവിയെ രൂപപ്പെടുത്തുവാൻ നമുക്കു കഴിയുമെന്നു ഈ ജന്മത്തിൽത്തന്നെ നാം കാണുന്നു. നാളത്തെ ദിവസത്തെ രൂപപ്പെടുത്തുകയാണ് നാം ഇന്നു ചെയ്യുന്നത്. നാളത്തെ ഫലത്തിന് ഇന്നു നാം ഒരുക്കം കൂട്ടുന്നു: മറ്റന്നാളത്തേതിനു നാളെയും. ഇങ്ങനെ പോകുന്നു. ഈ ന്യായം പിന്നോടിക്കാം. അതിൽ യുക്തിഭംഗമില്ല. മേലാലത്തേത് നമ്മുടെ കർമ്മത്താൽ നാം വരുത്തുകയാണെങ്കിൽ ആ നിയമം കഴിഞ്ഞ കാലത്തേയ്ക്കും ചേരില്ലേ? ആദ്യന്തമില്ലാത്ത ഒരു ചങ്ങലയിൽ കുറെ കണ്ണികൾ ഇടവിട്ടിടവിട്ടു ചേർന്നുകാണുന്നു. അതിൽ കുറെ നീളം എടുത്ത് അതിൻെറ ക്രമം മനസ്സിലാക്കിയാൽ മുഴുവൻ ചങ്ങലയുടെ ക്രമവും മനസ്സിലായി. ഈ അനന്തമായ കാലശൃംഖലയിൽ ഒരു ഭാഗം എടുത്തു മനസ്സിലാക്കിയാൽ, പ്രകൃതി സർവ്വസമാനമാണെങ്കിൽ, മുഴുവൻ ശൃംഖലയുടെ കാര്യവും അറിവായി. ഈ സ്വല്പകാല ജീവിതത്തിനുള്ളിൽ നമ്മുടെ ഭാവി നാം നിർമ്മിക്കുന്നു എന്നതു വാസ്തവമാണെങ്കിൽ, കാരണമില്ലാതെ കാര്യമില്ലെന്നുള്ളതും വാസ്തവമാണെങ്കിൽ, നമ്മുടെ ഇന്നത്തെ അനുഭവം നമ്മുടെ പൂർവ്വകർമ്മങ്ങളുടെ ഫലമാണെന്നുള്ളതും വാസ്തവംതന്നെ. അതുകൊണ്ട് മനുഷ്യഗതിക്കു മനുഷ്യനല്ലാതെ മറ്റാരുമല്ല ഉത്തരവാദി. ലോകത്തിലെ ദുഃഖങ്ങൾക്കു നാംതന്നെ കാരണം. ഇതെല്ലാം നാം വരുത്തിക്കൂട്ടിയതാണ്. ദുഷ്കർമ്മത്തിനു ദുഃഖം ഫലമെന്നു നാം കണ്ടേ വരുന്നു. അതുകൊണ്ട് ഇപ്പോഴത്തെ ദുഃഖങ്ങൾക്കു പൂർവ്വദുഷ്കർമ്മം കാരണമാണെന്നും കാണാം. അതുകൊണ്ട് ഉത്തരവാദിത്വം മനുഷ്യനുമാത്രം, ഈശ്വരൻെറ കുറ്റമല്ല. സന്തതകൃപാനിധിയായ ജഗത്പിതാവു കുറ്റക്കാരനല്ലതന്നെ. 'നാം വിതച്ചതു നാം കൊയ്യുന്നു.'

ദ്വൈതികളുടെ മറ്റൊരു വിശേഷസിദ്ധാന്തം സർവ്വജീവൻമാർക്കും ഒടുവിൽ മുക്തിയുണ്ടെന്നാണ്. ആർക്കും മുക്തിയില്ലാതില്ല. വിവിധാവസ്ഥകളിൽക്കൂടെ ബഹുവിധസുഖദുഃഖങ്ങളനുഭവിച്ച് ഒടുക്കം ഓരോ ജീവനും മുക്തിപദത്തിലെത്തും. എന്തിൽനിന്നു മുക്തി? ജീവൻ

ജഗത്തിൽനിന്നു വിട്ടുപോകണമെന്നാണ് ഹിന്ദുക്കളെല്ലാം വിശ്വസിക്കുന്നത്. ഈ ദൃശ്യപ്രപഞ്ചമാകട്ടെ, ഒരു സങ്കല്പജഗത്താകട്ടെ, ശരിയായും സത്യമായും ഉള്ളതാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ രണ്ടും ഗുണദോഷമിശ്രമാണ്. എന്നാൽ ഈ പ്രപഞ്ചത്തിന്നപ്പുറം ആനന്ദമയവും ദോഷരഹിതവുമായ ഒരു സ്ഥാനമുണ്ടെന്നും, അവിടെയെത്തിയാൽപ്പിന്നെ ജനനമരണങ്ങൾ ഇല്ലെന്നുമാണ് ദ്വൈതികളുടെ വിശ്വാസം. ഇത് അവർക്ക് വളരെ പ്രിയപ്പെട്ട ഭാവനയാണ്. അവിടെ രോഗമില്ല. മരണമില്ല, സദാസമയവും ഈശ്വരസന്നിധിയിലിരുന്ന് ആനന്ദിക്കുക തന്നെ.⁂ കീടം മുതൽ ദേവൻവരെ സർവ്വജീവികളും ആ ദുഃഖരഹിതമായ ലോകത്തിലെത്തും. നമ്മുടെ ജഗത്തിന് അവസാനമില്ല. അതു തരംഗംപോലെ പൊയ്ക്കൊണ്ടിരിക്കും. ഒരു കല്പം തീർന്നാൽ മറ്റൊന്നാരംഭിക്കയായി. മുക്തരാകാനിരിക്കുന്ന ജീവൻമാരോ അസംഖ്യം. ചിലർ ഇപ്പോൾ സസ്യങ്ങളിലാണ്, ചിലർ തിര്യക്കുകളിൽ, ചിലർ മനുഷ്യരിൽ, ചിലർ ദേവൻമാരിൽ: ആരും മുക്തരായിട്ടില്ല. ഏറ്റവും വലിയ ദേവൻപോലുമില്ല. സർവ്വരും ബദ്ധർ. ബന്ധമെന്ത്? ജനിക്കേണ്ടിയും മരിക്കേണ്ടിയും വരുന്നത്. ദേവൻമാരും മരിക്കും. ദേവൻമാരെന്നത് ചില സ്ഥാനങ്ങളാണ്. ദേവരാജാവായ ഇന്ദ്രൻ എന്നത് ഒരുദ്യോഗപ്പേര്. വളരെ ഉയർന്ന നിലയിലെത്തിയ ഒരു ജീവൻ ഈ കല്പത്തിൽ ആ സ്ഥാനത്തിരിക്കുന്നു. കല്പാവസാനത്തിൽ ഈ ജീവൻ വീണ്ടും ഭൂമിയിൽ വന്നു ജനിക്കും. ഈ കല്പത്തിൽ വളരെ പുണ്യംചെയ്ത മറ്റൊരു ജീവൻ പിന്നെ ആ സ്ഥാനത്തു കയറും. ദേവത്വമെല്ലാം ആ വിധമാണ്. ആ സ്ഥാനങ്ങളിൽ അനേകം ലക്ഷം ജീവൻമാർ ഓരോരുത്തരായി കയറിയിറങ്ങി പിന്നെയും ഭൂമിയിൽ വന്നു മനുഷ്യരായി ജനിക്കുന്നു. പരോപകാരാദിസൽക്കർമ്മങ്ങൾ ചെയ്ത് അതിനു പ്രതിഫലം വേണമെന്നും സ്വർഗ്ഗത്തിൽ പോകണമെന്നും ആഗ്രഹിക്കുന്നവർക്ക് അതുണ്ടാകണമല്ലോ. അങ്ങനെ ചിലരാണ് ദേവൻമാരാകുന്നത്. അതു മുക്തിയല്ല: മുക്തി പ്രതിഫലേച്ഛയിൻമേൽ കൈവരുന്നതല്ല. മനുഷ്യൻ ആഗ്രഹിക്കുന്നതെന്തും ഈശ്വരൻ കൊടുക്കും. ശക്തി വേണം, കീർത്തിവേണം, സ്വർഗ്ഗസുഖം വേണം എന്നെല്ലാം മനുഷ്യൻ ആഗ്രഹിക്കുന്നു. അതെല്ലാം അവർക്കു ലഭിക്കയും ചെയ്യുന്നു. പക്ഷേ ഒരു കർമ്മഫലവും ശാശ്വതമല്ല. അതു കാലത്താൽ ക്ഷയിക്കും. കാലം കല്പാവധിയാവാം. എങ്കിലും അതിൻെറ അറുതിയിൽ ഫലത്തിനും അറുതിവരും. അപ്പോൾ ദേവൻമാരും ഇറങ്ങിവന്നു മനുഷ്യരാകും: അവർക്കും മുക്തൻമാരാകുവാൻ ഒരവസരമുണ്ടാകണം. തിര്യക്കുകൾ ഉയർന്നുവന്നു മനുഷ്യരാകും, പക്ഷേ ദേവൻമാരുമാകും: പിന്നെയും വന്നു മനുഷ്യരാകും, വീണ്ടും തിര്യക്കുകളാ

⁂ വിഷ്ണും സർവഗുണൈഃ പൂർണ്ണം ജ്ഞാത്വാ സംസാരവർജിതഃ
നിർദുഃഖാനന്ദഭുങ്നിത്യം തത്സമീപേ സ മോദതേ.
(സ. ദ. സം. പൂർണ്ണപ്രജ്ഞദർശനം. പു. 56)

യെന്നും വരാം. വിഷയവാസന നശിക്കുന്നതുവരെ, 'ഞാൻ, എൻെറ' എന്ന പിടിവിടുന്നതുവരെ , ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കും. ഈ 'ഞാൻ, എൻെറ' എന്ന ഭാവമത്രേ ലോകത്തിലെ സർവ്വദുഃഖങ്ങൾക്കും മൂലം. ദ്വൈതിയോട് 'ഈ കുട്ടി നിങ്ങളുടേതോ' എന്നു ചോദിച്ചാൽ അയാൾ, 'അല്ല, അത് ഈശ്വരൻേറത്: സ്വത്തും ഈശ്വരൻേറത്' എന്നു പറയും. എല്ലാം ഈശ്വരൻേറതായി കരുതണം.

ഇന്ത്യയിൽ ദ്വൈതികൾ അഹിംസാപരരാണ്, സസ്യഭുക്കുകളാണ്. എന്നാൽ അഹിംസയെപ്പറ്റി ബൗദ്ധൻമാരുടെ ഭാവനയല്ല അവർക്കുള്ളത്. ബൗദ്ധനോട് ജന്തുഹിംസക്കു വിരോധം എന്തെന്നു ചോദിച്ചാൽ 'ജീവനെ കളയുവാൻ നമുക്ക് അധികാരമില്ല' എന്നു പറയും. ദ്വൈതിയോടു ചോദിച്ചാൽ 'അത് ഈശ്വരൻേറതാണ്' എന്നു പറയും. 'ഞാൻ, എൻെറ' എന്നുള്ളതെല്ലാം ഈശ്വരനോടു സംബന്ധിപ്പിക്കണമെന്നാണ് ദ്വൈതിയുടെ മതം. ഉടയവൻ ഈശ്വരൻമാത്രം, എല്ലാം ഈശ്വരൻേറത്. ഒരാൾ ഈ നിലയിലെത്തി, 'അഹ–മമ' ഭാവം വിട്ട്, സർവ്വവും ഈശ്വരാർപ്പണമാക്കി, സർവ്വരേയും സ്നേഹിച്ച്, മറ്റൊരു ജീവനുവേണ്ടി ഫലേച്ഛ കൂടാതെ സ്വജീവനെ ത്യജിപ്പാൻപോലും സന്നദ്ധനാകുമ്പോൾ അയാളുടെ ഹൃദയം നിർമ്മലമാകും: നിർമ്മലമായ ആ ഹൃദയത്തിൽ ഈശ്വരപ്രേമമുദിക്കും. സർവ്വജീവൻമാരുടെയും ആകർഷണകേന്ദ്രം ഈശ്വരനത്രേ. 'ചളി മൂടിയ സൂചിയിൽ കാന്താകർഷണം ഫലിക്കില്ല: ചളി നീങ്ങിയാലുടൻ അത് ആകൃഷ്ടമാകും.' ഈശ്വരൻ കാന്തം, ജീവൻ സൂചി; അതിനെ മൂടിയ ചളി ദുഷ്കർമ്മം. ചളി നീങ്ങി ജീവനു ശുദ്ധി വന്നാൽ അതു സ്വാഭാവികമായി ഈശ്വരാകർഷണമേൽക്കും. ഈശ്വരനെ പ്രാപിച്ച് ഈശ്വരനോടു കൂടെയിരിക്കും: എങ്കിലും ഈശ്വരനിൽനിന്നു വേറിട്ട്, സിദ്ധിവന്ന ജീവന് ഇഷ്ടംപോലെ രൂപമെടുക്കാം. വേണമെങ്കിൽ നൂറു രൂപം ധരിക്കാം. ഒരു രൂപവും ഇല്ലാതെയുമാവാം. സൃഷ്ടിയൊഴിച്ച് മറ്റെല്ലാ ശക്തികളുമുണ്ടാകാം. സൃഷ്ടികർത്താവ് ഈശ്വരൻ മാത്രം[1]. എത്ര മഹാസിദ്ധനും ജഗന്നിയമനത്തിനു ശക്തനല്ല. അതിന് ഈശ്വരൻ മാത്രം. സിദ്ധജീവൻമാർ നിത്യാനന്ദവുമനുഭവിച്ച് ഈശ്വരനോടുകൂടെയായിരിക്കും. ഇതത്രേ ദ്വൈതമതം.

ദ്വൈതികളുടെ മറ്റൊരു ഭാവനകൂടി പറയാം. ഈശ്വരനോട് 'ഈശ്വര! എനിക്ക് ഇതു തരണേ, അതു തരണേ,' എന്നൊന്നും പ്രാർത്ഥിക്കരുത്. അതു തെറ്റാണ്. ലൗകികസാദ്ധ്യങ്ങൾക്കു വല്ല ദേവൻമാരോടും ആവശ്യപ്പെടാം. സിദ്ധപുരുഷൻമാരോടുമാവാം. ഈശ്വരനെ സ്നേഹിക്കമാത്രമേ ചെയ്യാവൂ. 'അതുവേണം, ഇതുവേണം' എന്നിങ്ങനെ ഈശ്വരനോടപേക്ഷിക്കുന്നത് ഈശ്വരനിന്ദയാണ്. മനുഷ്യൻ ആഗ്രഹിക്കുന്നത് ദേവൻമാരോട് പ്രാർത്ഥിച്ചാൽ ഒരിക്കല

1. മുക്താനാ ചാശ്രയോ വിഷ്ണുരധികോഽധിപതിസ്തഥാ
തദ്വശാ ഏവ തേ സർവേ സർവദൈവ സ ഈശ്വരഃ.
(സ. ദ. സം. പൂർണ്ണപ്രജ്ഞദർശനം. പു. 56)

ല്ലെങ്കിൽ മറ്റൊരിക്കൽ കിട്ടും. മുക്തിക്കുമാത്രമേ ഈശ്വരനെ ആരാധിക്കാവൂ. ഇതത്രേ ദ്വൈതികളുടെ – ഇന്ത്യയിൽ ഭൂരിപക്ഷം ജനങ്ങളുടെയും – മതം.

യഥാർത്ഥവേദാന്തമതം ഉദ്ഭവിക്കുന്നത് വിശിഷ്ടാദ്വൈതവാദം[1] മുതൽക്കാണ്. കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല, കാരണത്തിൻെറ രൂപാന്തരമാണ് എന്നാണ് അതിലെ സിദ്ധാന്തം. ജഗത്ത് കാര്യവും ഈശ്വരൻ അതിൻെറ കാരണവുമാണെങ്കിൽ ജഗത്ത് ഈശ്വരൻ തന്നെ, മറ്റൊന്നാവുക വയ്യ. ജഗത്തിൻെറ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരൻ. സ്രഷ്ടാവും സൃഷ്ടിസാധനവും ഈശ്വരൻ. ഈ സിദ്ധാന്തമാണ് ഈ വാദത്തിനടിസ്ഥാനം. നിങ്ങളുടെ ഭാഷയിൽ സൃഷ്ടി എന്ന അർത്ഥത്തിലുള്ള 'ക്രിയേഷൻ' (Creation) എന്ന പദത്തിനു സമാനപദം സംസ്കൃതഭാഷയിലില്ല. 'ക്രിയേഷൻ' ശൂന്യത്തിൽനിന്നുളവാകലാണെന്നു പാശ്ചാത്യരായ നിങ്ങൾ വിശ്വസിക്കുംപോലെ ഇന്ത്യയിലെ ഒരു മതശാഖക്കാരും വിശ്വസിക്കുന്നില്ല. ഒരു കാലത്തു ചുരുക്കം ചിലർക്ക് ആ വിശ്വാസം ഉണ്ടായിരുന്നിരിക്കാം. പക്ഷേ ആ വാദം വേഗത്തിൽ അവസാനിച്ചു. ഇപ്പോൾ ആ വിശ്വാസം ആർക്കുമുള്ളതായറിവില്ല. സൃഷ്ടിപദംകൊണ്ടു ഞങ്ങൾ മനസ്സിലാക്കുന്നത്, മുമ്പുണ്ടായിരുന്നതിനെ പുറത്തേക്കു നീട്ടുക എന്നാണ്. ഈ മതപ്രകാരം ജഗത്ത് ഈശ്വരൻതന്നെ. ജഗദുപാദാന കാരണ ഈശ്വരൻ, 'ഊർണനാഭി സ്വദേഹത്തിൽനിന്ന് നൂലെടുത്തു വലകെട്ടുംപോലെ.... ആ സദ്വസ്തുവിൽനിന്നു ഈ സർവ്വജഗത്തും ഉദ്ഭവിച്ചിരിക്കുന്നു'.[2] എന്ന് വേദങ്ങളിൽ കാണുന്നു.

ഇങ്ങനെ കാരണത്തിൻെറ രൂപാന്തരമാണ് കാര്യമെങ്കിൽ ഒരു ചോദ്യം; ദിവ്യനിത്യചൈതന്യരൂപനായ ഈശ്വരനിൽനിന്ന് ഭൗതികമായി ജഡമായി അചേതനമായ ഈ ജഗത്ത് എങ്ങനെയുണ്ടാകും? ശുദ്ധമായി പൂർണ്ണമായ കാരണത്തിൽനിന്നു തീരെ വ്യത്യസ്തമായ കാര്യം എങ്ങനെയുണ്ടാകും? ഇതിനു വിശിഷ്ടാദ്വൈതികൾ എന്തു

1. സൂക്ഷ്മചിദചിദാത്മകശരീരവിശിഷ്ടസ്യ കാരണസ്യ പരമാത്മനഃ
സ്ഥൂലചിദചിദാത്മകശരീരവിശിഷ്ടസ്യ കാര്യസ്യ പരമാത്മനശ്ച
ഐക്യം, വിശിഷ്ടയോരൈക്യം വിശിഷ്ടാദ്വൈതം.

വിശിഷ്ടങ്ങളുടെ അദ്വൈതം, വിശിഷ്ടാദ്വൈതം. സൂക്ഷ്മചിദചിത്തുകളെക്കൊണ്ടു വിശിഷ്ടമായ കാരണവും സ്ഥൂലചിദചിത്തുക്കളെക്കൊണ്ടു വിശിഷ്ടമായ കാര്യവും, രണ്ടും ഒന്നുതന്നെ: പരമാത്മാവ്.

2. യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി
യഥാ സതഃ പുരുഷാത് കേശലോമാനി
തഥാഽക്ഷരാത് സംഭവതിഹ വിശ്വം. (മു. 1.1.7)

ചിലന്തി നൂൽ പുറത്തിറക്കുകയും ഉൾവലിക്കുകയും ചെയ്യുംപോലെ, ഭൂമിയിൽനിന്നു ചെടികൾ മുളച്ചുണ്ടാകുംപോലെ, ജീവിച്ചിരിക്കുന്നവനിൽനിന്നു തലമുടിയും രോമങ്ങളും ഉണ്ടാകുംപോലെ, നാശമില്ലാത്തവനിൽനിന്നു മറ്റൊന്നിനെയും അപേക്ഷിക്കാതെതന്നെ ജഡവും ചേതനവുമായ സമസ്തജഗത്തും ഈ സംസാരത്തിൽ ഉളവാകുന്നു.

പറയുന്നു? അവർക്ക് ഒരു സവിശേഷഭാവനയുണ്ട്. അവർ പറയുന്നു; ജീവൻ ജഗത്ത് ഈശ്വരൻ എന്നീ മൂന്നു തത്ത്വങ്ങളും[1] ഒന്നുതന്നെ. ഈശ്വരനെ ആത്മാവെന്നു വിചാരിക്കാം. ജീവനും ജഗത്തും ഈശ്വരന്റെ ശരീരം. എനിക്ക് ഒരാത്മാവും ശരീരവുമുള്ളതുപോലെ ജഗത്തും സർവ്വജീവൻമാരും ഈശ്വരന്റെ ശരീരവും ഈശ്വരൻ സർവ്വജീവാത്മാവാണ്. ആ വിധം ഈശ്വരൻ ജഗത്തിന് ഉപാദാന[2]കാരണവുമാണ്. ശരീരത്തിന് വികാരമുണ്ട് – യൗവനം, വാർദ്ധക്യം, ബലം, ദൗർബല്യം, ഇത്യാദി: അതു ജീവനു ബാധകമല്ല. അതു നിത്യസദ്വസ്തു. ശരീരത്തിൽക്കൂടെ പ്രകാശിക്കുന്നു. ശരീരം വന്നും പോയുമിരിക്കും. ആത്മാവിനു മാറ്റമില്ല. അതുപോലെ ജഗത്താകെ ഈശ്വരശരീരം. ആ നിലയിൽ ജഗത്ത് ഈശ്വരൻതന്നെ. ജഗത്തിൽ സംഭവിക്കുന്ന വികാരങ്ങൾ ജഗദാത്മാവായ ഈശ്വരനു ബാധകമല്ല. ഈ ഉപാദാനംകൊണ്ടാണ് ഈശ്വരൻ ജഗത്സൃഷ്ടി ചെയ്യുന്നത്. കല്പാന്തത്തിൽ ജഗത്താകുന്ന ശരീരം അതിസൂക്ഷ്മമായി ചുരുങ്ങിപ്പോകുന്നു. അനന്തരകല്പാദിയിൽ അതു പിന്നെയും വികസിക്കുന്നു: വിവിധലോകങ്ങൾ അതിൽനിന്നുളവാകുന്നു.

ജീവൻ സ്വതഃശുദ്ധമാണെന്നും, എന്നാൽ സ്വകർമ്മങ്ങളാൽ അതിന് അശുദ്ധി ബാധിക്കുമെന്നും ദ്വൈതികളും വിശിഷ്ടാദ്വൈതികളും സമ്മതിക്കുന്നു. വിശിഷ്ടാദ്വൈതികൾ ഈ സംഗതി ഭംഗിയിൽ പറയുന്നത്, ജീവന്റെ സംശുദ്ധിക്കും പരിപൂർണ്ണതയ്ക്കും സങ്കോചവികാസങ്ങളുണ്ടെന്നാണ്. ജീവനു സ്വതസിദ്ധമായ (ഇപ്പോൾ സങ്കുചിതമായ) ജ്ഞാനനൈർമ്മല്യചൈതന്യങ്ങളെ വീണ്ടും പ്രകാശിപ്പിക്കുകയാണ് നാം ഇപ്പോൾ ചെയ്യുന്നത്. ജീവന് അനേകഗുണങ്ങളുണ്ട്. എന്നാൽ സർവ്വജ്ഞത്വമോ സർവ്വശക്തിത്വമോ ഇല്ല. ഓരോ ദുഷ്കർമ്മവും ജീവനു സങ്കോചമുണ്ടാകും. സത്കർമ്മം വികാസവും ജീവൻ ഈശ്വരാംശംതന്നെ. 'കത്തിക്കാളുന്ന തീയിൽനിന്നു സമസ്വഭാവങ്ങളായ അനേകലക്ഷം തീപ്പൊരികൾ പുറപ്പെടുംപോലെ അനന്തചിദഗ്നിയായ ഈശ്വരനിൽനിന്ന് അസംഖ്യം ജീവൻമാർ ഉദ്ഭവിച്ചിരിക്കുന്നു.[3] എല്ലാറ്റിനും ലക്ഷ്യം ഒന്നാണ്. വിശിഷ്ടാദ്വൈതികൾക്കും ഈശ്വരൻ സഗുണൻതന്നെ. അനന്തകല്യാണഗുണനിധി: എന്നാൽ, സർവ്വാന്തര്യാമി, സർവ്വാന്തർഗ്ഗതൻ: ഈശ്വരൻ ഈ ചുമരിലുണ്ട്, ചുമരുതന്നെ ഈശ്വരൻ എന്നല്ല, ഈശ്വരൻ ഉൾച്ചേർന്നിരിക്കാതെ ഈ ജഗത്തിൽ ഒരണുവുമില്ല. ജീവൻമാരോ പരിമിതൻമാർ, സർവ്വഗതൻമാരല്ല. വ്യക്തിവികാസം വന്നു പൂർണ്ണതയടയുന്ന ജീവൻമാർ പിന്നെ നിത്യം

1. ഈശ്വര, ശ്ചിദചിച്ചേതി പദാർത്ഥത്രിതയ; ഹരിഃ
ഈശ്വരശ്ചിദിതിപ്രോക്തോ ജീവോ, ദൃശ്യമചിത് പുനഃ.
(സ. ദ. സം. രാമാനുജദർശനം. പു. 37)

2. വാസുദേവ പരം ബ്രഹ്മ കല്യാണഗുണസംയുതഃ
ഭുവനാനാമുപാദാനം കർത്താ ജീവനിയാമകഃ. (ടി. പു. 44)

3. മു. 2.1.1. (പു. 119, ചു. 1)

ഈശ്വരസന്നിധിയിലിരിക്കും: അവർക്കു പിന്നെ മരണമില്ല.

ഇനി നമുക്ക് അദ്വൈതവാദം നോക്കാം. ഏതു കാലത്തും ഏതു രാജ്യത്തുമുണ്ടായിട്ടുള്ള മതതത്ത്വവിചാരങ്ങളിൽ പരമാന്ത്യവും ഞങ്ങളുടെ അഭിപ്രായത്തിൽ പരമോത്തമവും, മനുഷ്യബുദ്ധിയുടെ പരമോച്ചപ്രകാശനവും, ദുർവിഗാഹ്യമെന്നു തോന്നുന്ന ഗഹനതയേയും കവിഞ്ഞുപോയതുമത്രേ അദ്വൈതവേദാന്തം. ബഹുജനബുദ്ധിക്കു വിഷയമാകാത്തവിധം അത് അത്ര സൂക്ഷ്മവും ഉച്ചവുമാണ്. ഭാരതവർഷം അതിൻെറ ജന്മഭൂമിയായിട്ടു, കഴിഞ്ഞ മൂവ്വായിരം സംവൽസരങ്ങളായി അത് അവിടെ സർവ്വോൽകൃഷ്ടമായി വർത്തിച്ചിട്ടും, അവിടത്തെ ബഹുജനങ്ങൾക്ക് അത് ഇപ്പോഴും സുഗ്രഹമായിട്ടില്ല. ഏതു രാജ്യത്തെ അതിബുദ്ധിശാലികളായ സ്ത്രീപുരുഷൻമാർക്കും അത് ദുർഗ്രഹമാണെന്നു മുന്നോട്ടു പോകുന്തോറും നമുക്കു കാണാം. നാം നമ്മുടെ ബലവും നിലയും അത്ര താഴ്ത്തിയിരിക്കുന്നു. എന്തു പെരുമ പറഞ്ഞാലും, മറ്റൊരാളെ ചാരിനിൽക്കണം എന്നായിരിക്കുന്നു നമ്മുടെ സ്വഭാവം. നാം ബലമില്ലാത്ത കൊച്ചുചെടികളെപ്പോലെയാണ്: നമുക്ക് എപ്പോഴും ഒരൂന്നു വേണം. ഒരു 'സുഖമുള്ള മതം' വേണമെന്ന് എന്നോട് എത്ര തവണ ഓരോരുത്തർ ആവശ്യപ്പെട്ടിരിക്കുന്നു! സത്യമന്വേഷിക്കുന്നവർ വളരെച്ചുരുക്കം: അതു മനസ്സിലാകുന്നവർ അതിലും ചുരുക്കം. അതനുസരിച്ച് സർവ്വപ്രകാരേണ നടപ്പാൻ ധൈര്യപ്പെടുന്നവരോ അതിനേക്കാളും ചുരുക്കം. ഇതു ജനങ്ങളുടെ കുറ്റമല്ല. അവരുടെ ബുദ്ധിക്കു ബലമില്ല. ഒരു പുതിയ ആശയം, വിശേഷിച്ചും കുറേ ഉൽകൃഷ്ടമായത്, തലച്ചോറിൽ ഒരിളക്കമുണ്ടാക്കി അതിൽ പുതിയ ചാലുണ്ടാക്കുവാൻ ശ്രമിക്കുംപോലെയാണ്. അതു ബുദ്ധിയെ അടിയോടെ മറിച്ചു മനുഷ്യൻെറ നില തെറ്റിക്കും. ചുറ്റുമുള്ള പലതിനോടും പറ്റിച്ചേർന്നുകൊണ്ടാണ് മനുഷ്യരുടെ സ്ഥിതി. അതു മാറണമെങ്കിൽ അന്ധവിശ്വാസക്കുന്നുകൾ പലതും കടക്കണം: അവ തുലോം പഴക്കമുള്ളവയുമാണ്. വംശാന്ധവിശ്വാസങ്ങൾ, ജാത്യന്ധവിശ്വാസങ്ങൾ, നഗരാന്ധവിശ്വാസങ്ങൾ ഇതെല്ലാം കടന്നാൽപ്പിന്നെ, മനുഷ്യനു കൂടെപ്പിറപ്പായ അന്ധവിശ്വാസങ്ങൾ, എങ്കിലും ഇതെല്ലാം കടന്ന് സത്യസാക്ഷാൽക്കാരത്തിന്നൊരുമ്പെടുന്ന ചില ധീരൻമാരുണ്ട്. അവർ സത്യത്തെ സ്വീകരിച്ച് അറ്റംവരെ അതനുഷ്ഠിക്കും.

അദ്വൈതിയുടെ മതമെന്ത്? ഈശ്വരനുണ്ടെങ്കിൽ ആ ഈശ്വരൻ ജഗത്തിൻെറ നിമിത്തകാരണംമാത്രമല്ല, ഉപാദാനകാരണവുമാകണം: സ്രഷ്ടാവുമാത്രമല്ല സൃഷ്ടിക്കപ്പെട്ടതും ഈശ്വരനാകണം. ഈശ്വരൻതന്നെ ജഗത്ത്. അതെങ്ങനെ, വിശുദ്ധചൈതന്യം ഈ ജഗത്താകുമോ എന്നു ചോദിച്ചാൽ, അതേ, ദൃഷ്ടമാത്രത്തിൽ അങ്ങനെ തന്നെ. എന്നാൽ അജ്ഞാനികൾ ജഗത്തായി കാണുന്നത് ഉള്ളതല്ല. ഇങ്ങനെ കാണുന്നത് നമ്മുടെ വെറും വ്യാമോഹമാണ്. സത്തയായിട്ടു

ള്ളത് അഖണ്ഡസച്ചിദാനന്ദംമാത്രം. ആ അഖണ്ഡസത്തിൽ നാം ഈ വിവിധസ്വപ്നങ്ങൾ കാണുന്നു. അത്, പരാത്പരമായി അനന്തമായി ജ്ഞാനജ്ഞേയങ്ങൾക്കപ്പുറമായ ആത്മാവ്, അതുമാത്രം ഉള്ളത്.[1] ഇക്കാണുന്ന മേശയും എൻെറ മുമ്പിലിരിക്കുന്ന ഈ ശ്രോതാക്കളും ഈ ചുമരും എല്ലാം, അവയുടെ നാമരൂപങ്ങളെ തള്ളിക്കളഞ്ഞാൽ, അതുതന്നെ. മേശയുടെ രൂപം തള്ളിക്കളയുക, ശേഷിക്കുന്നതെന്ത്? അത് വേദാന്തികൾ അതിനെ അവനെന്നോ അവളെന്നോ പറയുന്നില്ല. ലിംഗഭേദം ബുദ്ധിഭ്രമജന്യമാണ്. ആത്മാവിനു ലിംഗമില്ല. ഭ്രമത്തിലകപ്പെട്ടവർ, മൃഗതുല്യൻമാർ, അവരത്രേ സ്ത്രീപുരുഷഭേദം കാണുന്നത്. ഈശ്വരതുല്യൻമാർ സ്ത്രീപുരുഷഭേദം കാണുന്നില്ല. സർവ്വാതീതൻമാർ എങ്ങനെ ലിംഗഭേദം കാണും? ഏതു ജീവിയും ഏതു വസ്തുവും, ലിംഗരഹിത–ശുദ്ധ–നിത്യാനന്ദമായ ആത്മാവല്ലാതെ മറ്റൊന്നുമല്ല. നാമരൂപശരീരജഡപദാർത്ഥങ്ങളാണ് വ്യത്യാസങ്ങൾ തോന്നിക്കുന്നത്. നാമം, രൂപം എന്നീ രണ്ടു ഭേദങ്ങളെ എടുത്തുകളഞ്ഞാൽ ജഗത്താകെ ഒറ്റ വസ്തു, രണ്ടല്ല, ഏകം സർവ്വത്ര. നിങ്ങളും ഞാനും ഒന്ന്. പിന്നെ, പ്രകൃതി ഈശ്വരൻ ജഗത്ത് എന്നീ വിവിധത്വമില്ല. ഒരേ അഖണ്ഡസദ്വസ്തു. അതിൽനിന്നു നാമരൂപങ്ങളാലാണ് ഇതെല്ലാം ഉല്പന്നമായത്[2] അതിനെ അറിയുന്നതെങ്ങനെ? അറിയുന്ന

1. ജ്ഞാനം ജ്ഞേയം തഥാ ജ്ഞാതാ ത്രിതയം നാസ്തി വാസ്തവം
അജ്ഞാനാദ്ഭാതി യത്രേദം സോഽഹമസ്മി നിരഞ്ജനഃ. (അ. സം. 2.15)

2. തദ്ധേദം തർഹ്യവ്യാകൃതമാസീത്: തന്നാമരൂപാഭ്യാമേവ വ്യാക്രിയതാസൗ നാമായമിദംരൂപ ഇതി. (ബൃ. 1.4.7)

ഈ ജഗത്ത് അപ്പോൾ ആ അവ്യാകൃതമായിരുന്നുപോൽ (മുളയ്ക്കുമുമ്പു വിത്തെന്നപോലെ). അതുതന്നെ നാമരൂപങ്ങളെക്കൊണ്ട് – ഇന്ന നാമവും ഇന്ന രൂപവുമുള്ളത് എന്നീവിധം – തെളിഞ്ഞു പലമട്ടു വെളിവായി.

ഈ മന്ത്രത്തിൻെറ ഭാഷ്യത്തിൽ ആചാര്യസ്വാമികളും പറയുന്നു;

യദർഥഃസർവശാസ്ത്രാരംഭോ, യസ്മിന്നവിദ്യയാ സ്വാഭാവിക്യാ കർത്തൃക്രിയാധ്യാരോപണാ കൃതാ, യഃ കാരണം സർവസ്യ ജഗതോ, യദാത്മകേ നാമരൂപേ സലിലാദിവ സ്വച്ഛാന്മലമിവ ഫേനമവ്യാകൃതേ വ്യാക്രിയേതേ, യശ്ച താഭ്യാം നാമരൂപാഭ്യാം വിലക്ഷണഃ, സ്വതോ നിത്യശുദ്ധബുദ്ധമുക്തസ്വഭാവഃ, സ ഏഷോഽവ്യാകൃതേ ആത്മഭൂതേ നാമരൂപേ വ്യാകുർവൻ ബ്രഹ്മാദിസ്തംബപര്യന്തേഷു ദേഹേഷ്വിഹ കർമ്മഫലാശ്രയേഷ്വശനായാദിമത്സു പ്രവിഷ്ടഃ.
(ബൃ. ശം. ഭാ. 1.4.7)

യാതൊന്നിനെ അറിയിക്കാനാണോ സർവശാസ്ത്രങ്ങളും പുറപ്പെടുന്നത്, സ്വാഭാവികമായ അവിദ്യകൊണ്ടു യാതൊന്നിൻമേലാണോ കർത്തൃത്വവും ക്രിയയും ആരോപിക്കപ്പെടുന്നത്, യാതൊന്നാണോ സർവജഗത്തിനും കാരണം, തെളിവെള്ളത്തിൽനിന്നു കെടുപതയെന്നപോലെ യാതൊന്നുതന്നെയായ അവ്യാകൃതനാമരൂപങ്ങളാണോ വെളിപ്പെടുന്നത്, യാതൊന്നാണോ ആ നാമരൂപങ്ങളിൽനിന്നു വിലക്ഷണമായി സ്വതവേ നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായിരിക്കുന്നത്, ആ ഇതുതന്നെ വെളിവാകാതിരുന്നതും താൻ പിറന്നതുമായ നാമരൂപങ്ങളെ വെളിവാക്കി ബ്രഹ്മാവുമുതൽ പുല്ലുവരെയുള്ള, കർമ്മഫലാശ്രയങ്ങളും വിശപ്പും മുതലായവയോടുകൂടിയവയുമായ, ഈ ദേഹങ്ങളിൽ പ്രവേശിച്ചിരിക്കുന്നു.

വനെ അറിയുന്നതെങ്ങനെ?[1] ജ്ഞാതാവിനെ ജ്ഞേയമാക്കാമോ? വയ്യ. സ്വന്തം ആത്മാവിനെ സ്വയം കാൺമാൻ കഴിയുമോ? ഇല്ല: അതിനെ പ്രതിബിംബിച്ചു കാണാം. ഈ ജഗത്ത് അഖണ്ഡനിത്യ സദ്വസ്തുവായ ആത്മാവിൻെറ പ്രതിബിംബമാണ്. കണ്ണാടി നല്ലതോ എന്നതനുസരിച്ചു പ്രതിബിംബം തെളിഞ്ഞോ മങ്ങിയോ ഇരിക്കും. ഘാതകനിൽ കണ്ണാടി ശുദ്ധമല്ല: മഹാത്മാവിൽ ശുദ്ധമാണ്. ആത്മാവിലല്ല വ്യത്യാസം, അതു നിത്യശുദ്ധം. അതത്രേ ചെറുകീടം മുതൽ പരമസിദ്ധൻവരെ സ്വയം പ്രതിഫലിക്കുന്ന ജഗത്കാതലായ ഏകവസ്തു. ജഗത്തു മുഴുവൻ ഏകം, ഒരേ വസ്തു: ഭൗതികമായോ മാനസികമായോ ആത്മികമായോ ഏതുവിധം നോക്കിയാലും അത് അഖണ്ഡമായ ഏകവസ്തു.[2] ഈ ഏകവസ്തുവിനെ നാം വിവിധരൂപങ്ങളിൽക്കൂടി നോക്കി വിവിധപ്രതിച്ഛായകൾ സൃഷ്ടിക്കുന്നു.[3] മനുഷ്യപ്രകൃതിയിലായ ജീവന് ഇത് സ്വർഗ്ഗമായിരിക്കാം. ജഗത്തിൽ ആത്മാവ് ഒന്നേയുള്ളു. രണ്ടില്ല. അതെങ്ങനെ മരിക്കും, എവിടെ പോകും? സ്വർഗ്ഗമെവിടെ, ഭൂമിയെവിടെ, എല്ലാ മനഃകല്പിതം. സത്യമല്ല, കാലത്രയത്തിലും സത്യമല്ല.

ഞാൻ സർവ്വവ്യാപി, നിത്യൻ; ഞാൻ എവിടേയ്ക്കു പോകും? ഇപ്പോൾത്തന്നെ ഞാനില്ലാത്ത സ്ഥലമേത്? പ്രകൃതി എന്ന ഗ്രന്ഥം വായിക്കുകയത്രേ ഞാൻ ചെയ്യുന്നത്. ഓരോ ഏടു വായിച്ചു മറിക്കുമ്പോൾ ഓരോ ജീവിതസ്വപ്നം കഴിഞ്ഞു പോകുന്നു. അങ്ങനെ മറിച്ചുമറിച്ചു വായന കഴിയുമ്പോൾ ഗ്രന്ഥം കൈവിട്ട് ഞാൻ ഏകാകിയായി നിൽക്കുന്നു. അദ്വൈതി സർവദേവൻമാരെയും അവരുടെ സിംഹാസനങ്ങളിൽനിന്നു പിടിച്ചുതള്ളുന്നു. മുമ്പുണ്ടായിട്ടുള്ളവരും മേലിൽ ഉണ്ടാകുന്നവരുമായ സർവ്വദേവൻമാരെയും പിടിച്ചിറക്കി

---

1. വിജ്ഞാതാരമരേ കേന വിജാനീയാത്. (ബൃ. 2.4.14)

പ്രിയേ, അറിയുന്നവനെ എന്തുകൊണ്ട് അറിയുവാനാണ്?

2. തന്തുമാത്രോ ഭവേദേവ പടോ യദ്വദ്വിചാരിതഃ.
ആത്മതന്മാത്രമേവേദം തദ്വദ്വിശ്വം വിചാരിതം. (അ. സം. 2.5)

വിചാരിച്ചുനോക്കിയാൽ മുണ്ടു വെറും നൂലുമാത്രമായിത്തീരും. അതുപോലെ ആത്മാവെന്നതു മാത്രമാണ് വിശ്വവും വിചാരിച്ചുനോക്കിയാൽ.

3 അഹോ വികല്പിതം വിശ്വമജ്ഞാനാന്മയി ഭാസതേ
രൂപ്യം ശുക്തൗ ഫണീ രജ്ജൗ വാരി സൂര്യകരേ യഥാ, (അ.സം.2.9)

ആശ്ചര്യം! അജ്ഞാനംകൊണ്ടു തെറ്റിദ്ധരിച്ച്, വിശ്വം എന്നിലുള്ളതായി തോന്നുകയാണ്. വെള്ളി ചിപ്പിയിലും പാമ്പു കയറിലും വെള്ളം വെയിലിലും എന്നപോലെ.

4 ശരീരം സ്വർഗനരകൗ ബന്ധമോക്ഷൗ ഭയം തഥാ
കല്പനാമാത്രമേവൈതത് കിം മേ കാര്യം ചിദാത്മനഃ. (അ.സം. 2.20)

ശരീരാദികൾ വെറും തോന്നൽമാത്രം. ജ്ഞാനസ്വരൂപനായ എനിക്ക് ഇവയെക്കൊണ്ടെന്തു കാര്യം? (മാ.കാ. 2.6. നോക്കുക. പു. 121.ചു.2)

ആ സ്ഥാനത്ത് മനുഷ്യാത്മാവിനെ പ്രതിഷ്ഠിക്കുന്നു[1]. ആത്മാവ് സൂര്യചന്ദ്രൻമാരേക്കാൾ മീതെ, സ്വർഗ്ഗങ്ങളെ കവിഞ്ഞത്, മഹത്തായ ജഗത്തിനേക്കാൾ മഹത്തരം! മനുഷ്യരൂപത്തിൽ കാണുന്ന ''മഹതോ മഹനീയ''നായ[2] മഹാദേവൻ, മുമ്പും ഇന്നും മേലിലും ഉള്ള ഏക ദേവൻ! ആത്മമഹിമ മനസ്സിനുപോലും ഗോചരമല്ല, അതിനെ വർണ്ണിപ്പാൻ ഏതു ഗ്രന്ഥം, ഏതു വേദം, ഏതു ശാസ്ത്രം?[3] എന്റെ ആത്മാവിനെ ഒഴിച്ചു മറ്റേതിനെ ഞാൻ ആരാധിക്കും.? ഞാൻ മറ്റാരെ നമസ്കരിക്കും? ഞാൻ എന്നെ (ആത്മാവിനെ) ആരാധിക്കുന്നു; ആത്മാവിനെ വന്ദിക്കുന്നു, എന്നാണ് അദ്വൈതി പറയുന്നത്[4] ഞാൻ ആരെ ആശ്രയിക്കും? അനന്തജഗത്സത്തായ എന്നെ സഹായിപ്പാൻ ആരുണ്ട്? ആര് ആരെ സഹായിച്ചിട്ടുണ്ട്? ആരുമില്ല. അതെല്ലാം വ്യാമോഹം, ഒരു ദുർബ്ബലൻ, ദ്വൈതി, ആകാശത്തിലേക്കു നോക്കി 'എന്നെ രക്ഷിക്കണേ' എന്നു കരയുമ്പോൾ ആകാശം തന്റെ ഉള്ളിൽത്തന്നെ[5]യാണെന്നു അറിയുന്നില്ല. അയാൾക്കു രക്ഷകിട്ടുന്നുണ്ട്, വാസ്തവം. അത് അയാളിൽനിന്നുതന്നെ വരുന്നതാണ്. പുറമേനിന്നാണെന്നു തെറ്റിദ്ധരിക്കയാണ്.[6] കിടക്കയിൽ കിടക്കുന്ന രോഗിക്കു

1. മനു 12, 119, 123 (പു 41, ചു. 2)
ബ്ര. സൂ. ശം. ഭാ. 2.1, 14, 22 (പു. 42, ചു. 2)
പരലോകഭയം യസ്യ നാസ്തി മൃത്യുഭയം തഥാ
തസ്യാത്മജ്ഞസ്യ ശോച്യാഃ സ്യുഃ സബ്രഹ്മേന്ദ്രാ അപീശ്വരാഃ.(ഉ.സാ. 2. 14.27)

പരലോകഭയവും മൃത്യുഭയവും ഇല്ലാത്ത ആത്മജ്ഞാനിക്ക് ബ്രഹ്മാവ് ഇന്ദ്രൻ എന്നിവരടക്കം എല്ലാ ഈശ്വരൻമാരും ശോചനീയൻമാരാണ്.

2 ക. 2. 20 (പു. 268, ചു. 1)

3. കേ. 1.3, തൈ 2.9 (ചു. 2,3)

4. നിത്യമുക്തസ്യ ശുദ്ധസ്യ ബുദ്ധസ്യ ച സദാ മമ
സമാധിർവാഽസമാധിർവാ കാര്യം ചാന്യത് കുതോ ഭവേത്.
മാം ഹി ധ്യാത്വാ ച ബുദ്ധ്വാ ച മന്യന്തേ കൃതകൃത്യതാം.
(ഉ. സാ. 12. 13, 16, 17)

നിത്യമുക്തശുദ്ധബുദ്ധസ്വഭാവനായിരിക്കുന്ന എനിക്കു സമാധിയോ അസമാധിയോ മറ്റെന്തെങ്കിലുമോ ചെയ്യേണ്ടിവരുന്നതെങ്ങനെ? എന്നെ ധ്യാനിച്ചും അറിഞ്ഞുമാണ് മുമുക്ഷുക്കൾക്കു കൃതകൃത്യത തോന്നുന്നത്.

അഹോ അഹം നമോ മഹ്യം യസ്യ മേ നാസ്തി കിഞ്ചന
അഥവാ യസ്യ മേ സർവം യദ്വാങ്മനസഗോചരം. (അ. സം. 2.14)

അഹോ, എന്റെ മഹിമ! ഒന്നുമേ ഇല്ലാത്ത എനിക്ക്, അഥവാ വാങ്മനോവിഷയമായ സർവവും ഉള്ള എനിക്ക്, നമസ്കാരം!

5. യാവാൻവാ അയമാകാശസ്താവാനേഷോഽന്തർഹൃദയ ആകാശ ഉഭേ അസ്മിൻ ദ്യാവാപൃഥിവീ അന്തരേവ സമാഹിതേ ഉഭാവഗ്നിശ്ചവായുശ്ച സൂര്യാചന്ദ്രമസാവുഭൗ വിദ്യുന്നക്ഷത്രാണിയച്ചാസ്യേഹാസ്തി യച്ച നാസ്തി സർവം തദസ്മിൻ സമാഹിതം.
(ഛാ. 8. 1.3)

6. യം ഭാവം ദർശയേദ്യസ്യ തം ഭാവം സ തു പശ്യതി
തം ചാവതി സ ഭൂത്വാസൗ തദ്ഗ്രഹഃ സമുപൈതീ തം. (മാ. കാ. 2. 29)

ഏതു ഭാവത്തെ തത്ത്വമെന്ന് ആർക്കു കാണിച്ചുകൊടുക്കുന്നുവോ അവൻ അതുതന്നെ (താനായി) ദർശിക്കുന്നു. ആ തത്ത്വം അവനായിത്തീർന്ന് അവനെ

ചിലപ്പോൾ വാതിൽക്കൽ ആരോ മുട്ടുന്നുണ്ടെന്നു തോന്നും. ചെന്നു വാതിൽ തുറന്നു നോക്കുമ്പോൾ അവിടെ ആരുമില്ല. തിരികെ ചെന്നു കിടക്കും: പിന്നെയും മുട്ടുന്ന ശബ്ദം കേട്ട്, പിന്നെയും വാതിൽ തുറന്നുനോക്കുമ്പോൾ ആരുമില്ല. ഒടുവിൽ തൻെറ ഹൃദയത്തിൻെറ മിടിപ്പാണ് കേട്ടിരുന്നതെന്നും അതു പുറമേ നിന്നാണെന്നു തെറ്റിദ്ധരിച്ച താണെന്നും അയാൾ മനസ്സിലാക്കുന്നു. ഇപ്രകാരം മനുഷ്യൻ തന്നിൽ നിന്നു പുറത്തു പല ദേവൻമാരേയും അന്വേഷിച്ചു തിരഞ്ഞ് ഒടുവിൽ വൃത്തം മുഴുമിച്ച്, പുറപ്പെട്ട സ്ഥലത്ത്, തൻെറ ആത്മാവിൽത്തന്നെ, മടങ്ങിയെത്തുന്നു. ഏറിയ കുന്നിലും ചെരുവിലും നദിയിലും ക്ഷേത്ര ത്തിലും പള്ളിയിലും സ്വർഗ്ഗത്തിലും പലേടത്തും താൻ അന്വേഷിച്ചു നടന്ന ഈശ്വരൻ, സ്വർഗ്ഗസ്ഥനായി ലോകം ഭരിക്കുന്നവൻ എന്നു താൻ സങ്കല്പിച്ച ഈശ്വരൻ, തൻെറ സ്വന്തം ആത്മാവുതന്നെ എന്ന് മനുഷ്യൻ ഒടുവിൽ കണ്ടെത്തുന്നു. 'സോഽഹം', ഞാൻ ഈശ്വരൻ, ഈശ്വരൻ ഞാൻ,ക്ഷ ഞാനല്ലാതെ ഒരീശ്വരനില്ല, ഈ ചെറിയ ഞാൻ ഉണ്ടായിരുന്നിട്ടേ ഇല്ല.

എങ്കിൽ, ആ മഹേശ്വരന് ഈ ഭ്രമമുണ്ടായതെങ്ങനെ? ഭ്രമം ഉണ്ടാ യിട്ടില്ല. മഹേശ്വരൻ ഭ്രമിക്കുകയോ? ഒരിക്കലുമില്ല. സത്യം ഒരിക്കലും സ്വപ്നം കാണില്ല. ഭ്രമം എവിടെനിന്നുണ്ടായി എന്ന ചോദ്യമേ വിഡ്ഢി ത്തം. ഭ്രമത്തിൽനിന്നേ ഭ്രമം ഉണ്ടാകൂ. സത്യം കണ്ട നിമിഷത്തിൽ ഭ്രമം നീങ്ങുകയും ചെയ്യും. ഭ്രമത്തിലാണ് ഭ്രമമിരിക്കുന്നത്: ഒരിക്കലും ഈശ്വരനിലല്ല, സത്യത്തിലല്ല, ആത്മാവിലല്ല. നിങ്ങൾ ഭ്രമത്തിൽപ്പെട്ടിട്ടില്ല: ഭ്രമം നിങ്ങളിൽ, നിങ്ങളുടെ മുമ്പിലാണ്. ഒരു മേഘം തൂങ്ങിനിൽക്കുന്നു. മറ്റൊരു മേഘം വന്ന് അതിനെ തള്ളിനീക്കി ആ സ്ഥാനത്തു നിൽക്കുന്നു. പിന്നെ മറ്റൊന്നു വന്ന് ആ സ്ഥാനം പിടിക്കുന്നു. അനന്തമായ നീലാകാശം, അതിൽ വിവിധവർണ്ണങ്ങളായ മേഘങ്ങൾ വരുന്നു, ക്ഷണനേരം നിൽക്കുന്നു, പൊയ്പോകുന്നു, ആകാശം നീലമായിത്തന്നെ നിൽക്കുന്നു. അതുപോലെ നിങ്ങൾ നിത്യശുദ്ധൻമാർ, നിത്യപൂർണ്ണൻമാർ, യഥാർത്ഥജഗദീശ്വൻമാർ: ഈശ്വരൻമാർ എന്ന ബഹുവചനമില്ല. ഈശ്വരൻ ഏകൻ. നിങ്ങളും

---

രക്ഷിക്കുകയും ചെയ്യുന്നു. തന്മയത്വം അവനെ പ്രാപിക്കുകയും ചെയ്യുന്നു.

ക്ഷ അണോരണീയാനഹമേവ തദ്വന്മഹാനഹം വിശ്വമഹം വിചിത്രം
പുരാതനോഽഹം പുരുഷോഽഹമീശോ ഹിരണ്മയോഽഹം ശിവരൂപമസ്മി.
(കൈ. 2.1)

ശ്രദ്ധസ്വ താത ശ്രദ്ധസ്വ നാത്ര മോഹം കുരുഷ്വ ഭോഃ
ജ്ഞാനസ്വരൂപോ ഭഗവാനാത്മാ ത്വം പ്രകൃതേഃ പരഃ. (അ. സം. 15.8)

വിശ്വസിക്കൂ, കുഞ്ഞേ, വിശ്വസിക്കൂ: ഇതിൽ തെറ്റിദ്ധാരണ വേണ്ടെടോ: നീ പ്രകൃതിക്കപ്പുറമാണ്: ജ്ഞാനസ്വരൂപനായ ഭഗവാൻ, ആത്മാവാണ് നീ.

ഞാനും എന്നു പറയുന്നത് തെറ്റ്. ഞാൻ എന്നു മാത്രം പറയുക.[1] അനേകലക്ഷം വക്ത്രങ്ങൾ കൊണ്ടു ഭക്ഷിക്കുന്നതു ഞാൻ, എനിക്കു വിശപ്പെങ്ങനെ! അനേകലക്ഷം കൈകളാൽ പ്രവർത്തിക്കുന്നതു ഞാൻ, ഞാൻ നിഷ്ക്രിയനോ? ഈ ജഗത്തു മുഴുവനിലും ജീവിക്കുന്നതു ഞാൻ, എനിക്കു മരണമോ? ഞാൻ ജന്മമരണാതീതൻ. ഞാൻ മുക്തിയെ നേടുകയോ? മുക്തി എൻെറ സ്വഭാവം. ജഗദീശ്വരനായ എന്നെ ബന്ധിപ്പാൻ എന്തുണ്ട്? ഞാൻ ജഗത്തിൽ ഏകസത്ത്[2] സർവ്വവേദശാസ്ത്രങ്ങളും എൻെറ മഹിമ വിവരിക്കുന്ന പടങ്ങൾമാത്രം.[3] പിന്നെ ഗ്രന്ഥങ്ങൾ എനിക്കെന്ത്? ഇതാണ് അദ്വൈതിയുടെ വാക്ക്. 'തത്ത്വമറിഞ്ഞ് സദ്യോമുക്തനാവുക' അന്ധകാരമെല്ലാം അപ്പോൾ നീങ്ങും. മനുഷ്യൻ തന്നെത്താൻ ജഗദധിഷ്ഠാനമായ അനന്തവസ്തുവായി കാണുമ്പോൾ, ഭേദങ്ങളെല്ലാം അകലുമ്പോൾ, സ്ത്രീയും പുരുഷനും ഈശ്വരൻമാരും സ്വർഗ്ഗവാസികളും ജന്തുക്കളും സസ്യങ്ങളും ജഗത്താകെയും ഉരുകി ആ ഐക്യമാകുമ്പോൾ, സർവ്വഭയങ്ങളും മാഞ്ഞുപോകുന്നു. ഞാൻ എന്നെത്തന്നെ ഉപദ്രവിക്കയോ, ദ്രോഹിക്കയോ കൊല്ലുകയോ? ആരെ ഭയപ്പെടണം? നിങ്ങൾക്കു നിങ്ങളെത്തന്നെ ഭയമോ? അപ്പോൾ ദുഃഖങ്ങളെല്ലാം നീങ്ങും[4] എന്നെ ദുഃഖിപ്പിപ്പാൻ എന്തുണ്ട്? ജഗത്തിൽ ഞാനല്ലാതെ മറ്റെന്തുണ്ട്? അപ്പോൾ ഈർഷ്യയില്ലാതാകും. ആരോട് ഈർഷ്യ കരുതാം? എന്നോടോ? അപ്പോൾ വിദ്വേഷം എല്ലാം നശിക്കും. ആരെ ദ്വേഷിക്കാം?[5] എന്നെത്തന്നെയോ? ഞാനല്ലാതെ മറ്റാരുമില്ലല്ലോ. ഇതത്രെ ജ്ഞാനമാർഗ്ഗം. ഭേദബുദ്ധിയെ നശിപ്പിക്കുക, ഒന്നിലധികമുണ്ടെന്ന മൂഢവിശ്വാസത്തെ നശിപ്പിക്കുക[6] അനേകത്തിൽ ഏകത്തേയും ജഡത്തിൽ ചൈതന്യത്തെയും മിഥ്യയിൽ സത്യത്തേയും കാണുന്നവനു ശാന്തിയുണ്ടാകും, മറ്റാർക്കുമില്ല.

1. അയം സോഽഹമയം നാഹം വിഭാഗമിതി സന്ത്യജ
   സർവമാത്മേതി നിശ്ചിത്യ നിഃസങ്കല്പഃ സുഖീ ഭവ. (അ. സം. 15.15)
2. ത്വയാ വ്യാപ്തമിദം വിശ്വം ത്വയി പ്രോതം യഥാർഥതഃ
   ശുദ്ധബുദ്ധസ്വരൂപസ്ത്വം മാ ഗമഃ ക്ഷുദ്രചിത്തതാം. (അ. സം. 1.16)
3. വേദൈരനേകൈരഹമേവ വേദ്യോ വേദാന്തകൃദ്വേദവിദേവ ചാഹം
   ന പുണ്യപാപേ മമ നാസ്തി നാശോ ന ജന്മ ദേഹേന്ദ്രിയബുദ്ധിരസ്തി.
   (കൈ. 2.3)
4. ബ്രഹ്മാദ്യാഃ സ്ഥാവരാന്താ യേ പ്രാണിനോ മമ പുഃ സ്മൃതാ
   കാമക്രോധാദയോ ദോഷാ ജായേരന്മേ കുതോഽന്യതഃ. (ഉ. സാ. 2.9.4)
5. ഈ. 6 (പു. 15, ചു. 2)
   ന കദാചിജ്ജഗത്യസ്മിൻ തത്ത്വജ്ഞോ ഹന്ത ഖിദ്യതേ
   യത ഏകേന തേനേദം പൂർണ്ണം ബ്രഹ്മാണ്ഡമണ്ഡലം. (അ. സം. 17.2)

   അഹോ! ഈ ജഗത്തിൽ തത്ത്വജ്ഞാനി ഒരിക്കലും ഖേദിക്കുന്നില്ല: എന്തെന്നാൽ, അയാളൊരുവൻതന്നെയാണല്ലോ ഈ ബ്രഹ്മാണ്ഡമണ്ഡലം മുഴുവൻ നിറഞ്ഞുനിൽക്കുന്നത്.
6. മയ്യേവ സകലം ജാതം മയി സർവം പ്രതിഷ്ഠിതം
   മയി സർവം ലയം യാതി തദ്ബ്രഹ്മാദ്വയമസ്മ്യഹം (കൈ. 1. 19)
   ക. 4.10 (പു. 222, ചു. 1)

ഇവയത്രേ ഈശ്വരനിലേയ്ക്കെത്തുന്ന വേദാന്തസോപാനത്തിന്റെ മൂന്നു പടവുകളെപ്പറ്റിയുള്ള മുഖ്യസംഗതികൾ. പ്രപഞ്ചത്തിനപ്പുറത്തു സഗുണനായ ഈശ്വരൻ എന്നു തുടങ്ങി, പ്രപഞ്ചശരീരനും സർവാന്തര്യാമിയുമെന്ന നിലയിൽ വന്ന് ആ ഈശ്വരനും ആത്മാവും ഒന്നുതന്നെ എന്നും ജീവജഗദീശ്വരൻമാർ ആ പരമാത്മാവിന്റെ വിവിധ പ്രകാശനങ്ങളാണെന്നുമായി പര്യവസാനിച്ചു. ഇതത്രേ വേദങ്ങളിലെ പരമാന്ത്യവാക്യം. ദ്വൈതം തൊട്ടു തുടങ്ങി വിശിഷ്ടാദ്വൈതത്തിൽക്കൂടെ തികഞ്ഞ അദ്വൈതത്തിൽ അവസാനിക്കുന്നു. അവസാനപദ്ധതിയിലെത്തുവാനും അതിൽ വിശ്വസിപ്പാനും നന്നെച്ചുരുക്കം ജനങ്ങളേ ഉണ്ടാകൂ! അത് അനുഷ്ഠാനത്തിൽ കൊണ്ടുവരുവാൻ അതിനേക്കാൾ ചുരുക്കംമാത്രം എന്നു നമുക്കറിയാം. എങ്കിലും ലോകത്തിൽ സദാചാരത്തിനോ ധർമ്മത്തിനോ അദ്ധ്യാത്മികതയ്ക്കോ അടിസ്ഥാനം അതൊന്നേ ഉള്ളൂ എന്നും നമുക്കറിയാം. 'പരോപകാരം ചെയ്യണം' എന്ന് എല്ലാവരും പറയുന്നു. എന്തിന്? മഹാത്മാക്കളെല്ലാം സർവമനുഷ്യസാഹോദര്യം ഉപദേശിക്കുന്നു: അതിലും കവിഞ്ഞ സർവ്വജീവിസാഹോദര്യമെന്നും മഹത്തരാത്മാക്കൾ ഉപദേശിച്ചിട്ടുണ്ട്. എന്തുകൊണ്ട്? അവരിൽ അബോധമായോ അയുക്തികമായോ അന്ധവിശ്വാസമിശ്രമായോ, ഏതോ വിധത്തിൽ, നാനാത്വത്തെ നിരസിച്ച്, ജഗദൈക്യം സ്ഥാപിച്ച് ശാശ്വതപരമാത്മജ്യോതിസ്സ് ഉദ്ഗമിച്ചിരുന്നു: അതുകൊണ്ടുതന്നെ.

വേദാന്തവാക്യം നമുക്ക് ഏകജഗത്തിനെ തന്നിരിക്കുന്നു. ഇന്ദ്രിയങ്ങളിൽക്കൂടെ നോക്കുമ്പോൾ അതു ജഡപ്രപഞ്ചം: ബുദ്ധികൊണ്ടു നോക്കുമ്പോൾ ജീവൻ: ആത്മാവിൽക്കൂടെ നോക്കുമ്പോൾ ഈശ്വരനും. ദുഷ്ടതയെന്നും പാപമെന്നും ലോകർ പറയുന്ന മൂടുപടങ്ങൾ സ്വയം ധരിച്ച മനുഷ്യന് ഇതേ ലോകം പ്രകൃതം മാറി നരകമാകും. ഭോഗകാമനായ മനുഷ്യന് ഇതുതന്നെ രൂപം മാറി സ്വർഗ്ഗമാകും. സിദ്ധപുരുഷന് ഇതു മാഞ്ഞ് സ്വന്തം ആത്മാവാകും.

മനുഷ്യസമുദായത്തിന്റെ ഇന്നത്തെ നിലയിൽ ഈ മൂന്നു പടവുകളും വേണ്ടിയിരിക്കുന്നു. ഒന്നു മറ്റൊന്നിനെ നിഷേധിക്കുന്നില്ല, പൂർത്തിയാക്കുന്നു. അദ്വൈതിയോ ദ്വൈതിയുടെ മതം തെറ്റാണെന്നു പറയുന്നില്ല, അതു ശരി: എന്നാൽ, താണ പടിയാണ്. എങ്കിലും ഓരോരുത്തനും അവനവന്റെ ഭാവനപോലെ സത്യമാർഗ്ഗത്തിൽത്തന്നെ ജഗദ്ദർശനം പൂർത്തിയാക്കട്ടെ. ആരുടെയും ബുദ്ധി ഭേദിപ്പിക്കരുത്[1]. ആരുടേയും നില തെറ്റാണെന്നു പറയരുത്. ഓരോരുത്തനെയും അവൻ നിൽക്കുന്ന നിലയിൽ സഹായിപ്പാൻ കഴിയുമെങ്കിൽ കൈകൊടുത്തുയർത്തുക. അല്ലാതെ, ദ്രോഹിക്കയോ നശിപ്പിക്കയോ ചെയ്യരുത്. ഒടുവിൽ എല്ലാവരും തത്ത്വം ദർശിക്കും. 'സർവ്വകാമങ്ങളും നശിക്കുമ്പോൾ മർത്ത്യൻ അമർത്ത്യനാകും.'[2] അപ്പോൾ മനുഷ്യൻ ഈശ്വരനാകും.

1. ഗീ. 3. 26 (പു. 232, ചു.1) 2. ക. 6. 14 (പു. 65, ചു. 1)

# അദ്ധ്യായം 18

## ആത്മാവിൻെറ ബന്ധമോക്ഷങ്ങൾ

(അമേരിക്കൻ പ്രസംഗം)

അദ്വൈതമതപ്രകാരം ബ്രഹ്മമൊന്നേ സത്യമായുള്ളു. മറ്റെല്ലാം മിഥ്യ[1]: മായാശക്തിനിമിത്തമാണ് ബ്രഹ്മം ജഗദ്രൂപത്തിൽ ദൃശ്യമാകുന്നത്.[2] വീണ്ടും ബ്രഹ്മപദം പ്രാപിക്കുന്നതത്രേ നമ്മുടെ ലക്ഷ്യം. ഇപ്പോൾ നാമോരോരുത്തനും ആ സത്തായ ബ്രഹ്മം മായകലർന്നിരിക്കുന്നതാണ്. ഈ മായയാകുന്ന അജ്ഞാനം നീക്കിയാൽ നാം നമ്മുടെ യഥാർത്ഥസ്ഥിതിയിലാകും[3] ഇപ്പോൾ നമുക്ക് മൂന്ന് അംശങ്ങളുണ്ട്: ശരീരം, അന്തഃകരണം, ആത്മാവ്, ശരീരത്തിലിരുന്ന് അന്തഃകരണംമൂലം ശരീരത്തെ പ്രവർത്തിപ്പിക്കുന്ന യഥാത്ഥർസത്ത, യഥാർത്ഥഭോക്താവും ദ്രഷ്ടാവും, ആത്മാവാകുന്നു.[4] ശരീരം ആത്മാ

1. ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ
അനേന വേദ്യം സച്ഛാസ്ത്രമിതി വേദാന്തഡിംഡിമഃ. (ബ്ര. 20)

2. നേഹ നാനേതി ചാമ്നായാദിന്ദ്രോ മായാഭിരിത്യപി
അജായമാനോ ബഹുധാ മായയാ ജായതേ തു സഃ. (മാ. കാ. 3. 24)

'നേഹ നാനാസ്തി കിഞ്ചന', 'ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ' എന്നിങ്ങനെ വേദംതന്നെ ദ്വൈതത്തെ നിഷേധിക്കയാലും ജഗജ്ജന്മത്തിൻെറ മിഥ്യാത്വത്തെ മായാശബ്ദംകൊണ്ടു പറയുകയാലും ജന്മമില്ലാത്ത പരമാത്മാവ് മായകൊണ്ടു തന്നെയാണ് പലമട്ടു ജനിക്കുന്നത്.

3 അനിശ്ചിതാ യഥാ രജ്ജുരന്ധകാരേ വികല്പിതാ
സർപധാരാദിഭിർഭാവൈസ്തദ്വദാത്മാ വികല്പിതഃ.
നിശ്ചിതായാം യഥാ രജ്ജ്വാം വികല്പോ വിനിവർത്തതേ
രജ്ജുരേവേതി ചാദ്വൈതം തദ്വദാത്മവിനിശ്ചയഃ. (മാ. കാ. 2. 17, 18)

മന്ദാന്ധകാരത്തിൽ കയറു കണ്ടിട്ട് ഇന്നതെന്നു തീർച്ചയില്ലാതെ പാമ്പ് നീരൊഴുക്ക് മാല എന്നിങ്ങനെ പലമട്ടായി തോന്നുന്നതുപോലെ, ആത്മാവിനെയും പലമട്ടു കാണുകയാണ്. കയറെന്നു തീർച്ചപ്പെടുമ്പോൾ തെറ്റിദ്ധാരണ മാറി കയറാണെന്നുതന്നെ തോന്നുന്നതുപോലെ ആത്മാവിനെ തീർച്ചപ്പെടുത്തിയറിയലാണ് അദ്വൈതം.

4. ആത്മേന്ദ്രിയമനോയുക്തം ഭോക്തത്യാഹുർമ്മനീഷിണഃ. (ക. 3.4)

ശരീരേന്ദ്രിയമനസ്സുകളോടു ചേർന്ന ആത്മാവിനെ വിവേകികൾ ഭോക്താവെന്നു പറയുന്നു.

പുരുഷഃ പ്രകൃതിസ്ഥോ ഹി ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ
കാരണം ഗുണസംഗോഽസ്യ സദസദ്യോനിജന്മസു
ഉപദ്രഷ്ടാനുമന്താ ച ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ ദേഹേഽസ്മിൻ പുരുഷഃ പരഃ. (ഗീ. 13. 21,22)

പുരുഷൻ പ്രകൃതിയിൽ തന്മയനായിരുന്നു. അതിൽനിന്നുണ്ടാകുന്ന സുഖദുഃഖമോഹങ്ങളെന്ന ഗുണങ്ങളെ അനുഭവിക്കുന്നു. ഈ പ്രകൃതിഗുണങ്ങളിലുള്ള തന്മ

വിൻെറ ബാഹ്യകോശം. അന്തഃകരണം ആന്തരകോശം[1]. ആകാശത്തിൽ ജഡമല്ലാത്ത സത്ത ആത്മാവുമാത്രം. ജഡമല്ലാത്തതിനാൽ അതു സംഘാതമല്ല. അതുകൊണ്ട് അതു നിമിത്തനിയമാധീനമല്ല. അതുകൊണ്ട് അനശ്വരമാണ്. അനശ്വരത്തിന് ജനനമില്ല: ജനിച്ചതിന്നെല്ലാം നാശമുണ്ട്. ആത്മാവിനു രൂപവുമില്ല: കാരണം, ജഡത്തിനേ രൂപമുള്ളു. രൂപമുള്ളതിനെല്ലാം ആദ്യന്തങ്ങളുണ്ട്. ഉല്പത്തിയും നാശവും ഉണ്ടാകാത്ത ഒരു രൂപം നാമാരും കണ്ടിട്ടില്ല. ജഡദ്രവ്യവവും ശക്തിയും കൂടിയാണ് രൂപമുണ്ടാകുന്നത്. ഈ കസേലയ്ക്കു ഒരു വിശേഷരൂപമുണ്ട്. ഏതാനും ജഡദ്രവ്യത്തിൽ ഒരു ശക്തിയെ വ്യാപരിപ്പിച്ച് അതിനെ ഈ രൂപത്തിലാക്കി. ദ്രവ്യവും ശക്തിയും കലർന്നാണ് രൂപമുണ്ടായത്. കലർപ്പു ശാശ്വതമാവാൻ വയ്യ. കൂടിക്കലർന്നതിനെല്ലാം വേർപിരിയേണ്ട കാലം വരും. അതുകൊണ്ട് സർവ്വരൂപങ്ങൾക്കും ആദിയും അന്തവുമുണ്ട്. നമ്മുടെ ശരീരം നശിക്കുമെന്നു നമുക്കറിയാം. അതിന് ആദിയുണ്ടായിട്ടുണ്ട്. അതുകൊണ്ട് അന്തവുമുണ്ടാകും. ആത്മാവിനു രൂപമില്ലായ്കയാൽ ഉല്പത്തിവിനാശനിയമം ബാധകമല്ല, അത് അനാദികാലംമുതൽക്കുണ്ട്. കാലത്തിനെന്നപോലെ ആത്മാവിനും ആദിയില്ല. രണ്ടാമത്, അതു സർവ്വവ്യാപിയാവണം. രൂപത്തിനേ ദേശപരിച്ഛേദമുള്ളു. രൂപമില്ലാത്തതിനു ദേശകൃതമായ അവധിയും പരിമിതിയുമില്ല. അതുകൊണ്ട് നിങ്ങളിലും എന്നിലും സർവ്വരിലുമുള്ള ആത്മാവ് സർവ്വവ്യാപിയാണെന്നത്രെ അദ്വൈതവേദാന്തമതം.[2] നിങ്ങൾ ഇപ്പോൾ ഭൂമിയിലുള്ളതുപോലെ സൂര്യനിലും, അമേരിക്കയിലുള്ളതുപോലെ ഇംഗ്ലണ്ടിലും ഉണ്ട്. എന്നാൽ ആത്മാവ് അന്തഃകരണത്തിൽക്കൂടെയും ശരീരത്തിൽക്കൂടെയുമാണ് പ്രവർത്തിക്കുന്നത്: അതുകൾ ഉള്ളേടത്തേ അതിൻെറ വ്യാപാരം ദൃശ്യമാകുന്നുള്ളു.

നാം ചെയ്യുന്ന ഓരോ കർമ്മവും വിചാരിക്കുന്ന ഓരോ വിചാരവും നമ്മുടെ മനസ്സിൽ ഒരു സംസ്കാരമുണ്ടാകുന്നുണ്ട്. ആ സംസ്കാരങ്ങളുടെ സമാഹാരമത്രേ സ്വഭാവമെന്ന ഗംഭീരശക്തിയാകുന്നത്. സ്വഭാവം സ്വന്തസൃഷ്ടിയാണ്, സ്വന്തം മനഃകായകർമ്മങ്ങളുടെ ഫലം. അതാണ് മരണാനന്തരമുള്ള ഗതിയെ തിരിച്ചുവിടുന്നത്. മരണത്തിൽ ദേഹം പഞ്ചഭൂതങ്ങളിലേക്കു തിരിഞ്ഞുപോകുന്നു. സംസ്കാ

യത്വമാണ് ഉത്തമാധമയോനികളിൽ ജനിക്കുന്നതിനു കാരണം. പ്രകൃതിക്കുമപ്പുറത്തുള്ള പരമപുരുഷനെയണ്, ഈ ദേഹത്തിൽ ഏറ്റവും ഉള്ളിലിരുന്ന് എല്ലാം കാണുന്ന ഉപദ്രഷ്ടാവ്, നമ്മെ സർവ്വകർമ്മങ്ങളിലും അനുമോദിക്കുന്നവൻ ഗുണഭോക്താവ്, സർവേശ്വരൻ, പരമാത്മാവ് എന്നൊക്കെ പറയുന്നത്.

1. സ്ഥൂല-സൂക്ഷ്മ-കാരണങ്ങളെന്ന ശരീരങ്ങളും അന്നമയ-പ്രാണമയ-മനോമയഃ വിജ്ഞാനമയ - ആനന്ദമയങ്ങളെന്ന കോശങ്ങളും ആത്മാവിന്നുണ്ട്.

(പു. 99 ചു. 2, 3; വി. ചു. 147-222 കൂടി നോക്കുക.)

2. ക. 2. 18 (പു. 102 ചു. 2). ക. 3. 15 (പു. 101 ചു. 1)

രങ്ങൾ അപ്പോൾ നശിക്കില്ല. അവ മനസ്സിനോടു ചേർന്നുനിൽക്കും.[1] മനസ്സ് അതിസൂക്ഷ്മദ്രവ്യമായതുകൊണ്ട് അത്രവേഗം നശിക്കില്ല. ദ്രവ്യം എത്രത്തോളം സൂക്ഷ്മമമോ അത്രത്തോളം കാലം നില നിൽക്കും. ഒടുവിൽ മനസ്സും നശിക്കും. അത് നശിപ്പിപ്പാനാണ് നമ്മുടെ യത്നം.[2] ഈ വിഷയത്തിൽ ചുഴലിക്കാറ്റു നല്ലൊരുദാഹര ണമായി തോന്നുന്നു. പല വഴിക്കു വരുന്ന കാറ്റുകൾ ഒരിടത്തു വെച്ചു കൂട്ടിമുട്ടി ഒന്നിച്ചു തിരിഞ്ഞുതുടങ്ങുന്നു. തിരിയുമ്പോൾ അതു പൊടികൊണ്ടുള്ള ഒരു ശരീരം പോലെയാകുന്നു: അതു കരിയില വയ്ക്കോൽ മുതലായ വസ്തുക്കളെ വലിച്ചെടുക്കുന്നു: മറ്റൊരിടത്തു കൊണ്ടുപോയിടുന്നു: അവിടുന്നു മാറി, ചുറ്റിത്തിരിഞ്ഞു പോകുന്നു. പിന്നെയും വഴിക്കുള്ള സാധനങ്ങളെക്കൊണ്ടു ശരീരമുണ്ടാക്കുന്നു. തിരിയുന്നു, പൊന്തുന്നു, ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. അതു പോലെ പ്രാണശക്തികൾ ഒന്നിച്ചുകൂടി ജഡദ്രവ്യങ്ങളെക്കൊണ്ട് ശരീരമെന്നും മനസ്സെന്നുമുള്ള രൂപങ്ങളെ നിർമ്മിച്ചു ചുറ്റിസ്സഞ്ചരി ക്കുന്നു. ഒരിടത്തുവെച്ച് ശരീരപദാർത്ഥങ്ങൾ വീണുപോകുന്നു: പ്രാണശക്തി പിന്നെയും മറ്റൊരു ശരീരത്തെ നിർമ്മിക്കുന്നു: അതു നശിക്കുമ്പോൾ പിന്നെയും മറ്റൊന്ന്: അങ്ങനെ നടക്കുന്നു. ശക്തിക്കു ജഡദ്രവ്യത്തോടുകൂടാതെ സഞ്ചരിക്കവയ്യ. ശരീരം നശിക്കുമ്പോൾ അന്തഃകരണം ശേഷിച്ച്, അതിൻമേൽ പ്രാണൻ സംസ്കാരരൂപത്തിൽ വ്യാപിച്ച്, മറ്റൊരു സ്ഥാനത്ത് ചെന്നു പുതിയ പദാർത്ഥങ്ങളെ ചേർത്ത് പുതിയൊരു ചുഴറ്റുണ്ടാക്കി: ഇങ്ങനെ ഓരോ സ്ഥാനത്തായി സഞ്ചരിച്ച് പ്രാണശക്തി നിശ്ശേഷം ഒടുങ്ങുമ്പോൾ അതും വീണു നശിക്കും. അങ്ങനെ അന്തഃകരണം തീരെ നശിച്ച് സംസ്കാരലേശം ബാക്കിയില്ലാതാകുമ്പോൾ നാം മുക്തരാകും. അതുവരെ നമുക്കു ബന്ധമുണ്ട്. അതുവരെ ആത്മാവ് അന്തഃകരണമാകുന്ന ചുഴിലിയിലാ കപ്പെട്ട് അതിനു ജനനമരണഭ്രമമുണ്ടാക്കുന്നു. ചുഴലി ശമിക്കുമ്പോൾ

1. കാറ്റു പൂവിൽനിന്നു മണവുംകൊണ്ടു പോകുന്നതുപോലെയാണിത് എന്നു ഭഗവാൻ പറയുന്നു. ശരീരം വിട്ടു ജീവൻ പുറപ്പെടുന്നത് മനസ്സുൾപ്പെടെയുള്ള ആറിന്ദ്രിയങ്ങളെയും അതാതിന്റെ സ്ഥാനത്തുനിന്ന് ആകർഷിച്ചെടുത്തും കൊണ്ടാണ്. പുതിയ ശരീരത്തെ പ്രാപിക്കുന്നതും ഇവയെയുംകൊണ്ടാണ്. ഇങ്ങനെ ജീവലോകത്തിൽ ചുറ്റിത്തിരിയുന്ന ജീവൻ ഈശ്വരാംശമാണ്. സനാതനമാണ്.

> മാമൈവാംശോ ജീവലോകെ ജീവഭൂതഃ സനാതനഃ
> മനഃഷഷ്ഠാനീന്ദ്രിയാണി പ്രകൃതിസ്ഥാനി കുർഷതീ.
> ശരീരം യദവാപ്നോതി യച്ചാപ്യുത്ക്രാമതീശ്വരഃ
> ഗൃഹീത്വൈതാനീ സംയാതി വായുർഗന്ധാനിവാശയാത്. (ഗീ. 15.7,8)

2. മനോദൃശ്യമിദം ദ്വൈതം യത്കിഞ്ചിത് സചരാചരം
> മനസോ ഹ്യമനീഭാവേ ദ്വൈതം നൈവോപലഭ്യതേ. (മാ. കാ. 3.31)

ചരാചരമെല്ലാം ചേർന്നു ദ്വൈതമായ എന്തെങ്കിലുമുണ്ടോ, അത് മനസ്സിന്റെ ദൃശ്യമാണ്. മനസ്സ് മനസ്സല്ലാതാകുമ്പോൾ, പിന്നെ, ദ്വൈതം കാണാൻ കിട്ടുന്നുമില്ല. അതുകൊണ്ട് മനസ്സുതന്നെയാണ് ജഗത്.

ആത്മാവിനു താൻ സർവ്വവ്യാപിയും സ്വേച്ഛഗതിയും സ്വതന്ത്രവുമാണെന്നും എത്രയെങ്കിലും അന്തഃകരണങ്ങളോ ശരീരങ്ങളോ നിർമ്മിപ്പാൻ കഴിയുമെന്നും അനുഭവപ്പെടും. എന്നാൽ ആ കാലം വരുന്നതുവരെ ഈ ചുഴലിയിൽ പെട്ടുതന്നെ പോകും. ആ സ്വതന്ത്രതയാണ് നമ്മുടെ ലക്ഷ്യം.

ഈ മുറിയിൽ ഒരു പന്ത്: നാമോരോരുത്തനും ഓരോ കൊട്ടിയെടുത്ത് അങ്ങുമിങ്ങും തട്ടി ഒടുവിൽ അതു മുറിയിൽനിന്നു പുറത്തേക്കു തെറിക്കുന്നു എന്നു വിചാരിക്കുക. അത് ഏതു വഴിക്ക് എത്ര ശക്തിയിൽ പുറത്തേക്കു പോകും? ആ സംഗതി അതിന്നേറ്റ അടികളുടെ ശക്തിക്കും ഗതിക്കുമനുസരിച്ചിരിക്കും. ഓരോ അടിക്കും ഒരു ഫലമുണ്ടായിട്ടുണ്ട്. അങ്ങനെ ഓരോ അടിപോലെയത്രേ നമ്മുടെ ഓരോ മനഃകായകർമ്മങ്ങളും. മനസ്സാകുന്ന പന്തിനു ലോകമാകുന്ന മുറിയിൽവെച്ചു ഇങ്ങനെ ഓരോ അടികൊള്ളുന്നു. അത് ഏതു വഴിക്ക്, എന്തു ശക്തിയോടുകൂടി, പുറത്തേക്കു പോകുന്നു എന്നത് അടികൊണ്ടതിനനുസരിച്ചിരിക്കും. അങ്ങനെ നമ്മുടെ കർമ്മങ്ങൾക്കനുസരിച്ചിരിക്കും അടുത്ത ജന്മം. അതുകൊണ്ട് ഈ ജന്മം പൂർവ്വജന്മത്തിലെ കർമ്മങ്ങളുടെ ഫലമാണ്. മറ്റൊരുദാഹരണം; ആദിയും അവസാനവുമില്ലാത്ത ഒരു ചങ്ങല നിങ്ങളുടെ കയ്യിൽ തരുന്നു. അതിൽ ഒന്നിടവിട്ടു കറുപ്പും വെളുപ്പുമായ കണ്ണികളുണ്ട്. അതിൻെറ സ്വഭാവം പറയുവാൻ നിങ്ങളോടാവശ്യപ്പെട്ടാൽ നിങ്ങൾ ആദ്യം ഒന്നു പരുങ്ങും. പിന്നീട് അത് ഒരു ചങ്ങലയാണെന്നു മനസ്സിലാക്കും. പിന്നെ അതു കറുപ്പും വെളുപ്പുമായ കണ്ണികൾ ഇടവിട്ടുള്ളതാണെന്നും അങ്ങനെ അവസാനമില്ലാത്തതാണെന്നും അറിയും. കണ്ണികളിൽ ഒന്നിൻെറ സ്വഭാവമറിഞ്ഞാൽ മുഴുവൻ ചങ്ങലയുടെയും സ്വഭാവം അറിയാം. ഒന്ന് ആവർത്തിച്ചതുതന്നെയാല്ലോ മറ്റെല്ലാം. നമ്മുടെ ഭൂതവർത്തമാന ഭാവിജൻമങ്ങളൊകെ അങ്ങനെ ഒരു ചങ്ങലയാണ്, അതിൽ ഒരു കണ്ണി ജനനം, മറ്റേതു മരണം: ഇങ്ങനെ ആദിയുമില്ല, അവസാനവുമില്ല. നമ്മുടെ ഇപ്പോഴത്തെ സ്ഥിതിയും കർമ്മങ്ങളും ഏറെക്കുറെ വ്യത്യാസപ്പെട്ട് മറ്റു ജന്മങ്ങളിൽ ആവർത്തിക്കുന്നു, അത്രയേ ഉള്ളൂ. അപ്പോൾ രണ്ടു കണ്ണികളെ മനസ്സിലാക്കിയാൽ മുഴുവൻ ജീവിതമാർഗ്ഗങ്ങളും നമുക്കു മനസ്സിലായി എന്നു കരുതാം. പൂർവ്വജൻമാനുസാരിയാണ് ഈ ജന്മം: നമ്മുടെ കർമ്മങ്ങൾനിമിത്തമാണ് നാം ഇവിടെ വന്നത്. ഈ ജന്മത്തിലെ സംസ്കാരമാണ് അടുത്ത ജൻമത്തെ നിർണ്ണയിക്കുന്നത്: അതുപോലെ കഴിഞ്ഞ ജൻമത്തിലെ സംസ്കാരങ്ങളോടുകൂടിയാണ് ഈ ജൻമം. നമ്മെ പുറത്തേയ്ക്കു കൊണ്ടുപോകുന്നതേതോ അതാണ് നമ്മെ അകത്തേക്കു കൊണ്ടുവരുന്നതും. നമ്മെ ഇങ്ങോട്ടു കൊണ്ടുവരുന്നതേത്? നമ്മുടെ പൂർവ്വകർമ്മങ്ങൾ. നമ്മെ പുറത്തേക്കു കൊണ്ടുപോകുന്നതോ? ഈ ജൻമത്തിലെ കർമ്മങ്ങൾ. ഇങ്ങനെ തുടർന്നുപോകുന്നു. പട്ടുപുഴു സ്വന്തം വായിൽനിന്നും വലനൂലെടുത്തു തനിക്കു കൂടുണ്ടാക്കി അതിലകപ്പെട്ടു കിടക്കും

പോലെ നമ്മുടെ കർമ്മങ്ങളെക്കൊണ്ടു നാം നമ്മെ ബന്ധിച്ചു കർമ്മജാലത്തിൽ അകപ്പെട്ടുകിടക്കുന്നു.[1] നിമിത്തനിയമത്തെ നാം ഇളക്കിവിട്ടു: ഇപ്പോൾ അതിൽനിന്നു വിട്ടൊഴിവാൻ നമുക്കു ഞെരുക്കം. നാം തിരിച്ചുവിട്ട ചക്രത്തിനിടയിൽ പെട്ടു നാം ഞെരങ്ങുന്നു.[2] അതുകൊണ്ട് നമ്മുടെ കർമ്മം സത്തായാലും അസത്തായാലും അതുമൂലമാണ് നമുക്കുള്ള ബന്ധം എന്നാണ് വേദാന്തദർശനം ഉപദേശിക്കുന്നത്.

ആത്മാവിനു വരവോ പോക്കോ ജനനമോ മരണമോ ഇല്ല. പ്രകൃതിയാണ് ചലിക്കുന്നത്. അതിൻെറ പ്രതിബിംബം ആത്മാവിൽ പതിഞ്ഞ് താനാണ് ചലിക്കുന്നതെന്ന് ആത്മാവ് അന്ധാളിക്കുന്നു.[3] അങ്ങനെ വിചാരിക്കുന്ന കാലത്തോളം അതിനു ബന്ധമുണ്ട്. തനിക്കു

1. സംവേഷ്ട്യമാനം ബഹുഭിർമ്മോഹാത് തന്തുഭിരാത്മജൈഃ
കോശകാര ഇവാത്മാനം വേഷ്ടയൻ നാവബുധ്യസേ. (മാ. ഭാ ശാ. 329 28)

തന്നിൽനിന്നുണ്ടായ നൂലുകൾകൊണ്ട് തന്നെത്താൻ അറിവുപിഴച്ചു കെട്ടിപ്പൊതിയുന്ന പട്ടുനൂൽപുഴുപോലെ നീയും നിന്നെത്തന്നെ മൂടിക്കെട്ടി ആത്മാവിനെ അറിയാതെയായല്ലോ!

2. സ്നേഹേന തിലവത് സർവ്വം സർഗ്ഗചക്രേ നിപീഡ്യതേ
തിലപീഡൈരിവാക്രമ്യ ക്ലേശൈരജ്ഞാനസംഭവൈഃ. (മ. ഭാ. ശ. 174.25)

അറിവില്ലായ്മയിൽനിന്നുണ്ടായ ക്ലേശങ്ങൾകാരണം സ്നേഹംകൊണ്ട് സംസാരചക്രത്തിൽ കിടന്ന് എല്ലാം ചക്കിൻമത്തുകൊണ്ട് എള്ളുപോലെ ഞെരിയുകയാണ്.

ഈ ചക്രത്തെ നാം തന്നെ പ്രവർത്തിപ്പിക്കുന്ന ക്രമം ആചാര്യസ്വാമി വർണ്ണിക്കുന്നുണ്ട്;

കർമ്മാണി ദേഹയോഗാർത്ഥം ദേഹയോഗേ പ്രിയാപ്രിയേ
ധ്രുവേ സ്യാതാം തതോ രാഗോ ദ്വേഷശ്ചൈവ തതഃ ക്രിയാഃ
ധർമ്മാധർമ്മൗ തതോഽജ്ഞസ്യ ദേഹയോഗസ്ഥഥാ പുനഃ
ഏവം നിത്യപ്രവൃത്തോഽയം സംസാരശ്ചക്രവദ്ഭൃശം
അജ്ഞാനം തസ്യ മൂലം സ്യാദിതി തദ്ധാനമിഷ്യതേ
ബ്രഹ്വിദ്യാത ആരബ്ധാ തതോ നിഃശ്രേയസം ഭവേത്. (ഉ. സാ. 1.3–5)

ആത്മതത്ത്വം അറിയാത്തവന് കർമ്മങ്ങൾ ദേഹയോഗത്തിനിടയാക്കുന്നു. ദേഹയോഗത്തിൽ പ്രിയാപ്രിയങ്ങൾ തീർച്ച. അവയിൽ രാഗദ്വേഷങ്ങൾ ഉണ്ടാകും: അതിനു ക്രിയകളായി. അവയിൽനിന്നു ധർമ്മാധർമ്മങ്ങളും അവ മൂലം വീണ്ടും ദേഹയോഗവും. ഇങ്ങനെ ഇടതടവില്ലാതെ ഒരു സംസാരം അനാദികാലമായി ചക്രം ചുറ്റുകയാണ്. ഇതിനു കാരണം അജ്ഞാനമാകയാൽ അതു നശിപ്പിക്കേണ്ടതാണ്. അതിനാണ് ബ്രഹ്മവിദ്യ പുറപ്പെടുന്നത്. അതുകൊണ്ട് നിസ്തുലമായ ശ്രേയസ്സ് (മോക്ഷം) ഉണ്ടാകും.

3 ബ്ര. സൂ. ശം. ഭാ. 2 3, 29, 30. (പു. 107, ചു. 1,2)

ജാത്യാഭാസം ചലാഭാസം വസ്ത്വാഭാസം തഥൈവ ച
അജാചലമവസ്തുത്വം വിജ്ഞാനം ശാന്തമദ്വയം. (മാ. കാ. 4. 45)

അജവും അചലവും അവസ്തുവുമായി, ശാന്തവും അദ്വയവുമായ വിജ്ഞാനം തന്നെ അവിദ്യാസ്പന്ദംകൊണ്ട് ജൻമവും ചലനവും വസ്തു(ഗുണാശ്രയ)ത്വവും ഉള്ളതായി കാണപ്പെടുന്നു.

ചലനമില്ല, പ്രകൃതിയാണ് ചലിക്കുന്നത്. താൻ സർവവ്യാപിയാണ് എന്നറിയുമ്പോൾ അതിനു മുക്തിയായി.[1] ആത്മാവു ബന്ധത്തിൽ പെട്ടിരിക്കുമ്പോൾ അതിനു ജീവനെന്നു പറയുന്നു. അതുകൊണ്ട് ജീവൻെറ ദേഹാന്തരപ്രാപ്തി എന്നും മറ്റും പറയുന്നതു കാര്യം മനസ്സിലാക്കാൻ സൗകര്യത്തിനുവേണ്ടിമാത്രം.[2] ജ്യോതിഷം പഠിക്കുമ്പോൾ സൂര്യൻ ഭൂമിയെ ചുറ്റി സഞ്ചരിക്കുന്നു എന്നാണ് ആദ്യം ധരിപ്പാൻ ഉപദേശിക്കുന്നത്. അതു പഠനസൗകര്യത്തിനുവേണ്ടിമാത്രം. വാസ്തവം മറിച്ചാണല്ലോ. അതുപോലെ, ജീവനു വാസ്തവത്തിൽ ഇല്ലാത്ത ഉച്ചനീ

1 പ്രകൃത്യൈവ ച കർമ്മാണി ക്രിയമാണാനി സർവശഃ
യഃപശ്യതി തഥാത്മാനമകർത്താരം സ പശ്യതി.
നാന്യം ഗുണേഭ്യഃ കർത്താരം യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി മദ്ഭാവം സോഽധിഗച്ഛതി
ഗുണാനേതാനതീത്യ ത്രീൻ ദേഹീ ദേഹസുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈർവിമുക്തോഽമൃതമശ്നുതേ. (ഗീ. 13.29;14.19,20)

പ്രകൃതി കർത്താവും താൻ അകർത്താവുമായി അറിയുന്നവനാണ് അറിയുന്നവൻ. ഗുണങ്ങളെ വിട്ടു കർത്താവില്ലെന്നും താൻ ഗുണാതീതനാണെന്നും ദ്രഷ്ടാവ് അറിയുമ്പോൾ അവൻ ഈശ്വരഭാവം പ്രാപിക്കുന്നു. ദേഹത്തിൽനിന്നുളവായ ത്രിഗുണങ്ങളെ അതിക്രമിക്കുമ്പോൾ ദേഹി ജന്മമൃത്യുജരാദുഃഖങ്ങളിൽനിന്നു വിമുക്തനായി അമൃതത്വം അനുഭവിക്കുന്നു.

പ്രകൃതിസ്ത്വഭിജാനാതി നിർഗുണത്വം തഥാത്മനഃ
തദാ വിശുദ്ധോ ഭവതി പ്രകൃതേഃ പരിവർജ്ജനാത്.
അന്യോഽഹമന്യേയമതി യദാ ബുധ്യതി ബുദ്ധിമാൻ
തദൈഷ തത്ത്വതാമേതി ന ചാപി മിശ്രതാം വ്രജേത്.
കേവലാത്മാ തഥാ ചൈവ കേവലേന സമേത്യ വൈ
സ്വതന്ത്രശ്ച സ്വതന്ത്രേണ സ്വതന്ത്രത്വമവാപ്നുതേ.

(മ. ഭാ. ശാ. 307, 19, 20: 308, 30)

പ്രകൃതി വേറെ, താൻ വേറെ, എന്നുറച്ച വിവേകി കൈവല്യവും സ്വാതന്ത്ര്യവും നേടുന്നു. ആത്മാവിൻെറ നിർഗുണത്വം അറിഞ്ഞു പ്രകൃതിയും മാറുന്നു.

2. ബൃ. 4.3.7 (പു. 107, ചു. 2)

ഉപലംഭാത് സമാചാരാദസ്തി വസ്തുത്വവാദിനാം
ജാതിസ്തു ദേശിതാ ബുദ്ധൈരജാതേസ്ത്രസതാം സദാ. (മാ. കാ. 4.42)

പ്രത്യക്ഷാനുഭവവും യഥോചിതപ്രവൃത്തിയും കൊണ്ട്, വസ്തുവുണ്ടെന്നു വാദിക്കുന്നവർക്കും ജന്മമില്ലാത്തതിനെക്കുറിച്ച് സദാ പേടിക്കുന്നവർക്കുംവേണ്ടി ബുദ്ധൻമാർ (ജ്ഞാനികൾ) ജന്മമുണ്ടെന്നുപദേശിച്ചിരിക്കുകയാണ്.

3. അക്ഷേത്രഃ ക്ഷേത്രമാത്മാനമസർഗഃ സർഗമാത്മനഃ
അതപാസ്തപ ആത്മാനമഗതിർഗതിമാത്മനഃ
അഭവോ ഭവമാത്മാനഭയോ ഭയമാത്മനഃ
അക്ഷരഃ ക്ഷരമാത്മനബുദ്ധിസ്ത്വഭിമന്യതേ. (മ. ഭാ. ശാ. 303, 53, 54)

ക്ഷേത്രാദികളല്ലാത്ത ആത്മാവ് അവിവേകംകൊണ്ട് ക്ഷേത്രാദികളാണെന്നു അഭിമാനിക്കുന്നു.

ചാവസ്ഥകൾ ഉണ്ടെന്നു പറയുന്നു.[3] ഇതിനാണ് പുനർജ്ജന്മമെന്നു പറയുന്നത്. ഇത് സൃഷ്ടിയിൽ സർവ്വത്ര വ്യാപകവുമാണ്.

മനുഷ്യൻ തിര്യക്കുകളിൽനിന്നു ഉയർന്നുവരുന്നു എന്നതു ഭയങ്കര മായിട്ടാണ് ഈ നാട്ടുകാർ കരുതുന്നത്. അതെന്തിന്? അങ്ങനെയ ല്ലെങ്കിൽ ഈ അനേകകോടി ജന്തുക്കളുടെ അവസ്ഥയെന്താകും? അവ ശൂന്യങ്ങളോ? നമുക്ക് ആത്മാവുണ്ടെങ്കിൽ അവയ്ക്കുമുണ്ട്. അവയ്ക്കില്ലെങ്കിൽ നമുക്കുമില്ല. മനുഷ്യനുമാത്രമേ ആത്മാവുള്ളു, മറ്റു ജീവികൾക്കില്ല എന്നു പറയുന്നതു വിഡ്ഢിത്തമാണ്. മൃഗങ്ങ ളേക്കാളും താണതരത്തിലുള്ള മനുഷ്യരെ ഞാൻ കണ്ടിട്ടുണ്ട്.

സംസ്കാരങ്ങളനുസരിച്ച് ഉയർന്നോ താണോ ഉള്ള ജാതികളി ലായി പല ജൻമങ്ങൾ കഴിഞ്ഞേ മനുഷ്യജൻമം കിട്ടു.[1] ആ ഉൽകൃഷ്ട ജൻമത്തിലേ മോക്ഷപ്രാപ്തിയുമുള്ളു. ദേവജൻമത്തേക്കാളും മറ്റു സർവജൻമത്തേക്കാളും ഉയർന്നതത്രേ മനുഷ്യജൻമം. സർവ്വസൃഷ്ടി കളിലുംവെച്ച് അത്യുത്തമജീവി മനുഷ്യനത്രേ: എന്തുകൊണ്ടെന്നാൽ മനുഷ്യൻ മാത്രമേ മുക്തി പ്രാപിക്കൂ.[2]

ഈ ജഗത്താകെ ബ്രഹ്മത്തിലായിരുന്നു: അതിൽനിന്ന് എറിയപ്പെ ട്ടതുപോലെ പുറത്തുവന്നു ചലിച്ചുകൊണ്ടിരിക്കുന്നു. എന്തിന്? എവിടെ നിന്നു പുറപ്പെട്ടുവോ അങ്ങോട്ടു മടങ്ങിച്ചെല്ലുവാൻ – ഡൈനാമോവിൽ നിന്നു പുറപ്പെടുന്ന വിദ്യുച്ഛക്തി ഒരു വൃത്തം മുഴുമിച്ച് ഡൈനാമോ വിലെക്കു മടങ്ങുംപോലെ. അതുതന്നെ ജീവൻേറയും അവസ്ഥ.

---

കലായാം ജായതേഽജസ്രം പുനഃ പുനരബുദ്ധിമാൻ. (മ. ഭാ. ശാ. 304; 5)

അവിവേകി വീണ്ടും വീണ്ടും കലകളുടെ ആവിർഭാവത്തിൽ എപ്പോഴും ജനിക്കു ന്നു. (വൃദ്ധിക്ഷയവിനാശാവിർഭാവങ്ങൾ കലകൾക്കല്ലാതെ ചന്ദ്രനില്ലാത്തതു പോലെ, ആത്മാവിലും ഉപാധിഭേദംകൊണ്ടുമാറ്റമില്ല.)

നോപസർപദ്വിമുഞ്ചദ്വാ ശശിനം ദൃശ്യതേ തമഃ
വിസൃജംശ്ചോപസർപംശ്ച തദ്വത് പശ്യ ശരീരിണം.
(മ. ഭാ. ശാ. 203, 21)

രാഹു ചന്ദ്രനെ സമീപിക്കുകയോ വിട്ടുപോകുകയോ ചെയ്യുന്നതായി കാണു ന്നില്ല. അതുപോലെ ശരീരിയും ശരീരത്തെ തള്ളുകയോ കൊള്ളുകയോ ചെയ്യുന്നി ല്ലെന്നറിഞ്ഞാലും.

1 ശുഭൈർലഭതി ദേവത്വം വ്യാമിശ്രൈർജൻമ മാനുഷം
അശുഭൈശ്ചാപ്യധോജൻമ കർമ്മഭിർലഭതേഽവശഃ. (മ.ഭാ.ശാ. 329.25)

ശുഭകർമ്മങ്ങൾകൊണ്ടു ദേവത്വവും ശുഭാശുഭങ്ങൾ കൂടിക്കലർന്ന കർമ്മങ്ങൾ കൊണ്ടു മനുഷ്യജൻമവും അശുഭകർമ്മങ്ങൾകൊണ്ടു നികൃഷ്ടജൻമവും തനിക്കി ഷ്ടമില്ലെങ്കിൽകൂടിയും അവശനായി പ്രാപിക്കുന്നു.

2. പുരുഷോ വാവ സുകൃതം (ഐ. 2.3)

പുരുഷൻതന്നെയാണ് എത്രയും ഉത്കൃഷ്ടമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. ബ്രഹ്മാവലോകനത്തിനു തക്ക ബുദ്ധിയുള്ള മനുഷ്യനെ സൃഷ്ടിച്ചിട്ടു മാത്രമേ ദേവനു തൃപ്തിയായുള്ളു. (പുരുഷം വിധയാ ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ എന്ന് ഭാ. 11. 9. 28 യുക്തി പറയുന്നുണ്ട്.)

നാം ബ്രഹ്മത്തിൽനിന്നു നിർഗ്ഗമിച്ച് സസ്യതിര്യഗാദി ജാതികളിൽക്കൂടെ കടന്നു മനുഷ്യജാതിയിൽ എത്തിയിരിക്കുന്നു. ബ്രഹ്മത്തിന് ഏറ്റവുമടുത്തത് മനുഷ്യനാണ്. ബ്രഹ്മത്തിലേക്കു തിരിയെ ചെല്ലുവാനാണ് ജീവിതസമരം: ഇതു ജനങ്ങൾ അറിഞ്ഞാലും ശരി, ഇല്ലെങ്കിലും ശരി. ജഗത്തിൽ, ലോഹങ്ങളിലോ സസ്യങ്ങളിലോ ജന്തുക്കളിലോ ഏതു ചലനം കാണുന്നുവോ അത് ഉല്പത്തിസ്ഥാനമായ കേന്ദ്രത്തിലേക്ക് തിരിയെ ചേർന്നു ശാന്തിയെ പ്രാപിപ്പാനുള്ള യത്നമത്രേ. ഒരു സമനിലയുണ്ടായിരുന്നു, അതിനു ഭംഗംവന്നു. അപ്പോൾപ്പിന്നെ എല്ലാ അണുക്കളും കണങ്ങളും അംശങ്ങളും ആ പൊയ്പോയ സമാവസ്ഥയെ പ്രാപിക്കാൻ യത്നിക്കുന്നു. ഈ യത്നത്തിൽ അവ പല വിധത്തിൽ കൂടിച്ചേരുന്നു, പിരിയുന്നു. പിന്നെയും ചേരുന്നു – പ്രപഞ്ചമെന്ന പരമാശ്ചര്യദൃശ്യമായിത്തീരുന്നു. സസ്യലോകത്തിലോ പ്രാണിലോകത്തിലോ മറ്റെവിടെയെങ്കിലുമോ ഉള്ള യത്നങ്ങളും മത്സരങ്ങളും സമുദായകലഹങ്ങളും യുദ്ധങ്ങളുമെല്ലാം ആ സമാവസ്ഥയിൽ തിരിച്ചെത്തുവാനുള്ള നിത്യയത്നത്തിൻെറ വിളയാട്ടമത്രേ.

സംസാരമെന്നാൽ ജൻമത്തിൽനിന്നു മൃത്യുവിലേക്കുള്ള പോക്ക്, പ്രയാണം, ജനനമരണചക്രം എന്നാണർത്ഥം. ഈ ചക്രത്തിൽ ചുറ്റുന്ന ജീവജാലങ്ങളെല്ലാം ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ മുക്തിയെ പ്രാപിക്കും. എങ്കിൽപ്പിന്നെ നാം അതിനുവേണ്ടി ആയാസപ്പെടുന്നതെന്തിനെന്നു ചോദ്യമുണ്ടാവാം. എല്ലാവരും മുക്തൻമാരാകുമെങ്കിൽ നമുക്ക് അതും കാത്തു സ്വസ്ഥമായിരിക്കാമല്ലോ. ഒന്നിനും നാശമില്ല. എല്ലാം ബ്രഹ്മപദം പ്രാപിക്കയും ചെയ്യും. പിന്നെ യത്നിച്ചു കഷ്ടപ്പെടുന്നതെന്തിന്? ഒന്നാമത്, ഈ പ്രയത്നമാണ് കേന്ദ്രസ്ഥാനത്തു ചെന്നെത്തുവാനുള്ള ഏകമാർഗ്ഗം. രണ്ടാമത് നാം എന്തിനു യത്നിക്കുന്നു എന്നു നമുക്കറിഞ്ഞുകൂടാ. അതു വേണ്ടിയിരിക്കുന്നു എന്നേ പറയാവൂ. അനേകലക്ഷത്തിൽ ഒരാൾക്കു മുക്തി പ്രാപിക്കാമെന്നു ബോധമുണ്ടാകുന്നു:[1] മറ്റുള്ള ബഹുജനങ്ങൾ വിഷയങ്ങളിൽ സംതൃപ്തൻമാരായി കഴിയുന്നു. ചുരുക്കം ചിലർ ഉണർന്നു, കളി മതിയാക്കി, മടങ്ങിപ്പോവാൻ ബോധപൂർവ്വം പ്രയത്നിക്കുന്നു: മറ്റുള്ളവർ ലക്ഷ്യമറിയാതേയും.

വിഷയത്യാഗമാണ്[2] വേദാന്തം നീളെ ഉപദേശിക്കുന്നത്; 'മിഥ്യയെ ത്യജിച്ചു സത്യത്തെ അവലംബിക്കുക.' ഇതിനെ ത്യജിച്ചു ബ്രഹ്മ

1. മനുഷ്യാണാം, സഹസ്രേഷു കശ്ചിദ് യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ. (ഗീ. 7.3)

ആയിരമായിരമാളുകളിൽ ഏതാനൊരു ഭാഗ്യശാലിയേ ചിത്തശുദ്ധിക്കു പണിയെടുക്കുന്നുള്ളു. അതു സിദ്ധിച്ചിട്ടു തുടർന്നു പ്രയത്നിക്കുന്നവരിൽ അതിഭാഗ്യശാലിയായ ഏതാനൊരുവനേ എന്നെ (ഈശ്വരനെ) ഉള്ളവണ്ണം അറിയുന്നുള്ളു.

2. മുക്തിമിച്ഛസി ചേത് താത വിഷയാൻ വിഷവത് ത്യജ
ക്ഷമാർജവദയാതോഷസത്യം പീയുഷവദ്ഭജ.

പദം പ്രാപിക്കുവാൻ യത്നിക്കുന്നതെന്തിനെന്ന് വിഷയാസക്തൻമാർ ചോദിക്കും. 'നമ്മുടെ ഉദ്ഭവസ്ഥാനം അതാവാം; പക്ഷേ ഈ ലോകത്തിൽ സുഖമുണ്ട്, രസമുണ്ട്. അത് ആവോളം അനുഭവിപ്പാൻ ശ്രമിക്കയല്ലാതെ ത്യജിക്കുന്നതെന്തിന്? എന്തെല്ലാം പരിഷ്കാരങ്ങൾ, എത്ര സുഖാനുഭവങ്ങൾ ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരിക്കുന്നു! കാണുന്നില്ലേ? തീർച്ചയായും ഇവിടെ സുഖമുണ്ട്, ഇതിനെ ത്യജിക്കുന്നതെന്തിന്' എന്ന് അവർ ചോദിക്കും. അതിന് ഇങ്ങനെ സമാധാനം പറയാം. എന്തായാലും ഇതെല്ലാം നശിക്കും, തവിടുപൊടിയായിപ്പോകും.[1] എന്നുമാത്രമല്ല, ഇതേ സുഖങ്ങൾ നാം എത്രയോ പ്രാവശ്യം അനുഭവിച്ചും കഴിഞ്ഞിരിക്കുന്നു. നാം ഇപ്പോൾ കാണുന്ന ദൃശ്യം എത്രയോ തവണ ആവർത്തിച്ചുണ്ടായിരിക്കുന്നു. ഈ ലോകം ഇതേ വിധം മുമ്പു പലപ്പോഴും നടന്നിട്ടുണ്ട്. മുമ്പു പല പ്രാവശ്യവും ഞാൻ ഇവിടെ നിന്നു നിങ്ങളോടു സംസാരിച്ചിട്ടുണ്ട്. ഇപ്പോൾ പറയുന്ന വാക്കുകൾതന്നെ മുമ്പു പല പ്രാവശ്യവും നിങ്ങൾ കേട്ടിട്ടുണ്ട്. ഇനിയും പലപ്പോഴും അതുണ്ടാകയും ചെയ്യും. ആത്മാവിനു ഒരു മാറ്റവുമില്ല. എന്നാൽ ശരീരങ്ങൾ മാറിവരുന്നു. ഇതെല്ലാം കാലക്രമത്തിൽ ആവർത്തിച്ചുണ്ടാകും: പകിടയെറിയുന്നതുപോലെ തന്നെ. മൂന്നോ നാലോ പകിടയെടുത്തെറിഞ്ഞ് ഒന്നിൽ അഞ്ച്, ഒന്നിൽ നാല്, ഒന്നിൽ മൂന്ന്, ഒന്നിൽ രണ്ട് ഇങ്ങനെ വീണു എന്നു വിചാരിക്കുക. പിന്നെയും പിന്നെയും എറിഞ്ഞു കൊണ്ടിരുന്നാൽ ദീർഘകാലത്തിനുശേഷമെങ്കിലും ഈ എണ്ണങ്ങൾ ആവർത്തിച്ചു വീഴാതിരിക്കില്ല. എത്ര പ്രാവശ്യം കൂടുമ്പോൾ ആവർത്തിച്ചുവരുമെന്നു പറയുവാൻ വയ്യ. അതു യാദൃച്ഛികമാണ്. ജീവാത്മാക്കളുടേയും അവയുടെ സംബന്ധങ്ങളുടെയും കാര്യവും അതുപോലെതന്നെ. എത്ര ദൂരപ്പെട്ടായാലും ഒരേ ഉല്പത്തികളും വിലയങ്ങളും പിന്നെയും പിന്നെയും ആവർത്തിച്ചുവരും. അതേ ജനനം, അതേ ലോകവ്യാപാരം, അതേ മരണം: ഇതെല്ലാം പിന്നെയും പിന്നെയും ഉണ്ടാകും. ചിലർ ഇന്ദ്രിയങ്ങസുഖങ്ങൾക്കപ്പുറം ഒന്നും കാണുന്നില്ല. ചിലർ അതെല്ലാം ക്ഷണികങ്ങളും അപ്രധാനങ്ങളുമാണെന്നു കണ്ട് ഉയർന്നുപോകുവാൻ ആഗ്രഹിക്കുന്നു.[2]

---

യത്ര യത്ര ഭവേത് തൃഷ്ണാ സംസാരം വിദ്ധി തത്ര വൈ
പ്രൗഢവൈരാഗ്യമാശ്രിത്യ വീതതൃഷ്ണഃ സുഖീ ഭവ.
മോക്ഷോ വിഷയവൈരസ്യം ബന്ധോ വൈഷയികോ രസഃ
ഏതാവദേവ വിജ്ഞാനം യഥേച്ഛസി തഥാ കുരു. (അ. സ. 1. 2, 10. 3, 15.2)

1. സ്വപ്നേന്ദ്രജാലവത് പശ്യ ദിനാനി ത്രീണി പഞ്ച വാ
മിത്രക്ഷേത്രധനാഗാരദാരദായാദിസമ്പദഃ.

സ്വപ്നമോ ഇന്ദ്രജാലമോ പോലെ ശൂന്യങ്ങളും ക്ഷണികങ്ങളുമാണ്. മിത്രാദികളെല്ലാം.

2. രാജ്യം സുതാഃ കളത്രാണി ശരീരാണി സുഖാനി ച
സംസക്തസ്യാപി നഷ്ടാനി തവ ജന്മനി ജന്മനി.

കീടം മുതൽ മനുഷ്യൻവരെയുള്ള വിവിധജാതികളെയും ഊഞ്ഞാൽയന്ത്രത്തിലെ പെട്ടിപോലെ വിചാരിക്കാം. യന്ത്രം തിരിഞ്ഞു കൊണ്ടേയിരിക്കും: പെട്ടിയിൽ കയറിയിറങ്ങുന്നവർ മാറിക്കൊണ്ടുമിരിക്കും. ഒരു ജീവൻ ഒരു ജാതി രൂപത്തിൽ പ്രവേശിച്ച് അതിൽ കുറേക്കാലം ഇരുന്ന് അതുവിട്ടു മറ്റൊന്നിൽ പ്രവേശിക്കും. പിന്നീട് അതും വിട്ട് മറ്റൊന്നിലാകും. ഇങ്ങനെ യന്ത്രത്തിൽ ചുറ്റിത്തിരിഞ്ഞ് ഒടുവിൽ അതു വിട്ടിറങ്ങി മുക്തിയെ പ്രാപിക്കും.

ഭൂതഭവിഷ്യത്തുകളെ വിസ്മയകരായി ശരിക്കു പറയുവാൻ കഴിവുള്ളവരെപ്പറ്റി ലോകത്തിൽ ഏതു ദേശത്തും കാലത്തും കേട്ടിട്ടുണ്ട്. അതെങ്ങനെ സാധ്യമാകുന്നു? ആത്മാവിനു പൂർണ്ണസ്വാതന്ത്ര്യമുണ്ട്. അതിന് നിമിത്തനിയമത്തെ ലംഘിച്ചു മുക്തമാകുവാൻ സ്വതവേ ശക്തിയുണ്ട്. ഇതിൽ മുക്തൻമാരുടെ ചരിത്രം ദൃഷ്ടാന്തമാണല്ലോ. ഇങ്ങനെ പൂർണ്ണസ്വാതന്ത്ര്യം നഷ്ടമാവാതിരിപ്പുണ്ടെങ്കിലും ജീവഭാവത്തിൽ അതിന്റെ കർമ്മങ്ങൾ അധികഭാഗവും കാര്യകാരണനിയമത്താൽ ബദ്ധമാണ്. അതുകൊണ്ട് കാര്യകാരണങ്ങളെ സൂക്ഷ്മമായി ഗ്രഹിപ്പാൻ ശക്തിയുള്ളവർ ഭൂതഭവിഷ്യത്തുകളെ ശരിയായിപ്പറയുവാനും ശക്തൻമാരാകുന്നു.

ഒരാഗ്രഹമോ ആവശ്യമോ ഉള്ള കാലത്തോളം പൂർണ്ണത വന്നിട്ടില്ല: അതു തീർച്ചയായ അടയാളമാണ്. സിദ്ധനും മുക്തനുമായ മനുഷ്യന് ഒരാഗ്രഹവും ഉണ്ടാവില്ല.ക്ഷ ഈശ്വരന് ഒരാവശ്യവും ഉണ്ടാവാൻ വയ്യ. ആവശ്യമുള്ളവൻ ഈശ്വരനാകയില്ല, അപൂർണ്ണനായിരിക്കും. അതുകൊണ്ട് ഈശ്വരന് അതാണിഷ്ടം, ഇതാണിഷ്ടം, ഈശ്വരനു കോപമായി, തൃപ്തിയായി എന്നെല്ലാം പറയുന്നതു ബാലിശമായ സംസാരമെന്നല്ലാതെ അതിന്നർത്ഥമില്ല. അതുകൊണ്ട് ആചാര്യൻമാരെല്ലാവരും 'ഒന്നും ആവശ്യപ്പെടരുത്. സർവ്വകാമങ്ങളേയും ത്യജിച്ച് ആത്മാരാമൻമാരാകുവിൻ' എന്നുപദേശിക്കുന്നു.

---

അലമർഥേന കാമേന സുകൃതേനാപി കർമ്മണാ
ഏഭ്യഃ സംസാരകാന്താരേ ന വിശ്രാന്തമഭൂൻമനഃ
കൃതം ന കതി ജൻമാനി കായേന മനസാ ഗിരാ
ദുഃഖമായാസദം കർമ്മതദദ്യാപ്യുപരമ്യതാം. (അ. സം. 10. 6–8)

അങ്ങോട്ടാസക്തിയുണ്ടായിട്ടും രാജ്യാദികൾ ജൻമംതോറും നഷ്ടങ്ങളായി. അർത്ഥകാമങ്ങളും ധർമ്മവുംകൊണ്ടു മതിയായില്ലേ? എത്ര ജൻമങ്ങളായി പാടുപെടാൻ തുടങ്ങിയിട്ട്! ഇനിയെങ്കിലും നിർത്തുക.

ക്ഷ തദാ ബന്ധോ യദാ ചിത്തം കിഞ്ചിദ് വാഞ്ഛതി ശോചതി
കിഞ്ചിന്മുഞ്ചതി ഗൃഹ്ണാതി കിഞ്ചിദ്ധൃഷ്യതി കുപ്യതി.
തദാ മുക്തിർയദാ ചിത്തം ന വാഞ്ഛതി ന ശോചതി.
ന മുഞ്ചതി ന ഗൃഹ്ണാതി ന ഹൃഷ്യതി ന കുപ്യതി. (അ. സം. 3.1,2)

എപ്പോഴാണോ ചിത്തം തെല്ലെങ്കിലും കൊതിക്കുന്നത്, ശോചിക്കുന്നത്, വിടുകയോ എടുക്കുകയോ രസിക്കുകയോ കോപിക്കുകയോ ചെയ്യുന്നത്, അപ്പോൾ ബന്ധവും അതില്ലാത്തപ്പോൾ മോക്ഷവുമാണ്.

പല്ലില്ലാതേയും ഇഴഞ്ഞുകൊണ്ടുമാണ് മനുഷ്യൻ ഭൂമിയിലേക്കു വരുന്നത്. ലോകം വിട്ടുപോകുന്നതും പല്ലില്ലാതെ ഇഴഞ്ഞുകൊണ്ടാണ്. ആദിയും അന്തവും ഒരുപോലെ. എന്നാൽ ആദിയിൽ ജീവിതാനുഭവം ശൂന്യം: അന്ത്യത്തിൽ അതു പൂർണ്ണം. ആകാശസ്പന്ദനങ്ങൾ അതിമന്ദ മാകുമ്പോൾ പ്രകാശമില്ല, ഇരുട്ടാണ്. സ്പന്ദം അതിശീഘ്രമാകുമ്പോഴും ഫലം ഇരുട്ടിൻേറതാണ്. ഇങ്ങനെ ഇരുതലകൾ ഒരുപോലെ തോന്നാമെങ്കിലും രണ്ടും അന്യോന്യം അതിദൂരപ്പെട്ടിരിക്കുന്നു. ചുമരിന് ഒരു കാമവുമില്ല, മുക്തപുരുഷനുമില്ല. ചുമരിനു കാമിപ്പാൻതക്ക ചൈതന്യമില്ല, മുക്തനു കാമിപ്പാൻതക്ക വസ്തുവില്ല. ലോകത്തിൽ ഒന്നിനും ആഗ്രഹമില്ലാത്ത മണ്ടൻമാരുണ്ട്. അവരുടെ തലച്ചോറ് അത്രയും പ്രാകൃതമാണ്. ഒന്നിനും ആഗ്രഹമില്ലാതിരിക്കുന്നതാണു താനും ഉച്ചാവസ്ഥ. എന്നാൽ ഈ രണ്ടവസ്ഥകൾക്കും തമ്മിൽ അജഗജാന്തരമുണ്ട്. ഒന്നു മൃഗത്തിനോടടുത്തത് മറ്റേത് ഈശ്വരനോടടുത്തത്.

# അദ്ധ്യായം 19

## മനുഷ്യൻ; പാരമാർത്ഥികനും വ്യാവഹാരികനും

(ന്യൂയോർക്ക് പ്രസംഗം)

നാം ഇവിടെ നിൽക്കുന്നു. നമ്മുടെ കണ്ണുകൾ മുമ്പോട്ടു നോക്കുന്നു, ചിലപ്പോൾ അനേകനാഴിക ദൂരം ചെല്ലുന്നു. മനുഷ്യൻ ചിന്തിപ്പാൻ തുടങ്ങിയതുമുതൽ ഇങ്ങനെ ചെയ്തുപോന്നു. സദാ മുന്നോട്ട്, വളരെ ദൂരത്തേയ്ക്കു നോക്കുന്നു. ഈ ശരീരം നശിച്ചതിനുശേഷം താൻ എങ്ങോട്ടു പോകുമെന്നു നോക്കുവാൻ മനുഷ്യൻ ആഗ്രഹിക്കുന്നു. തൽഫലമായി അനേകമതങ്ങളും ദർശനങ്ങളും ഉണ്ടായി. അവയിൽ ചിലവ തിരസ്കൃതങ്ങളും ചിലവ സ്വീകൃതങ്ങളുമായി. മനുഷ്യൻ ഭൂമിയിലുള്ള കാലത്തോളവും ചിന്തചെയ്യുന്ന കാലത്തോളവും അങ്ങനെയിരിക്കും. ഈ ഓരോ മതത്തിലും ഏതാനും സത്യമുണ്ട്, എല്ലാറ്റിലും സത്യമല്ലാത്തതും വളരെയുണ്ട്. ഈ വിഷയത്തിൽ ഇന്ത്യയിലുണ്ടായ തത്ത്വാന്വേഷണങ്ങളുടെ സാരസംഗ്രഹം, അവയുടെ ഫലഭാഗം, നിങ്ങളുടെ മുമ്പാകെ വെയ്ക്കുവാൻ ശ്രമിക്കാം. ഈ വിഷയം സംബന്ധിച്ച് അവിടെ തത്ത്വജ്ഞൻമാരുടെ ഇടയിലുണ്ടായ വിവിധചിന്താഫലങ്ങളെ കൂട്ടിയിണക്കാനും, ആ തത്ത്വജ്ഞൻമാർക്കും മനശ്ശാസ്ത്രജ്ഞൻമാർക്കും തമ്മിൽ പൊരുത്തം കാണ്മാനും ഞാൻ ശ്രമിക്കാം. അതിനു പുറമെ കഴിവുള്ളേടത്തോളം, ആ രണ്ടു കൂട്ടരേയും ആധുനികപ്രകൃതിശാസ്ത്രചിന്തകൻമാരേയും തമ്മിൽ യോജിപ്പിക്കാനും ശ്രമിച്ചുകൊള്ളാം.

വേദാന്തദർശനത്തിലെ പ്രധാനചിന്താഗതി ഏകത്വാന്വേഷണം വഴിക്കാണ്. അത് നാനാത്വവിശേഷങ്ങളെ വകവെയ്ക്കുന്നില്ല. വിശേഷങ്ങളിൽ, പൊതുവായിട്ടുള്ളതേതോ, ജഗത്തിലാകെ സാമാന്യമായിട്ടുള്ളതേതോ, അതിനെയാണ് ഹിന്ദുവിൻെറ മനസ്സു പിൻതുടരുന്നത്. 'ഏതൊന്നറിഞ്ഞാലാണ് സർവ്വവും അറിയപ്പെടുക?'[1] അതത്രേ എപ്പോഴും ആലോചനാവിഷയം. 'ഒരു മൺകട്ടയുടെ സ്വഭാവമറിഞ്ഞാൽ മണ്ണു മുഴുവൻ അറിയപ്പെടുംപോലെ'[2] 'ജഗത്തിൽ ഏതൊന്നറിഞ്ഞാൽ എല്ലാം അറിയപ്പെടും?' ഇതാണന്വേഷണം. ഈ ജഗത്താകെ ഒറ്റ ദ്രവ്യമാക്കാമെന്നാണ് ഹിന്ദുതത്ത്വജ്ഞൻമാരുടെ പക്ഷം: ആ ദ്രവ്യത്തിന് അവർ ആകാശം എന്നു പേരിട്ടു. നമുക്കു ചുറ്റും കാണുന്ന ഓരോ ദ്രവ്യവും, നാമറിയുന്നതും തൊടുന്നതും രസിക്കുന്നതുമെല്ലാം ആകാശത്തിൻെറ വിവിധപരിണാമംമാത്രം. അതു സർവ്വവ്യാപിയും സൂക്ഷ്മവുമാണ്. ഘനം, ദ്രവം, ബാഷ്പം എന്നു മൂന്നു

1. കസ്മിൻ നു ഭഗവോ വിജ്ഞാതേ സർവമിദം വിജ്ഞാതം ഭവതി. (മു. 1.1.3)
2. ഛാ. 6.1,4 (പു. 254 ചു 1)

വിധമായി പറയുന്ന ദ്രവ്യങ്ങളും ആകൃതികളും രൂപങ്ങളും ശരീരങ്ങളും ഭൂമി-സൂര്യ-ചന്ദ്ര-നക്ഷത്രങ്ങളും എല്ലാം ഈ ആകാശത്തിന്റെ പരിണാമങ്ങളാണ്.[1]

ആകാശത്തിൽ വ്യാപരിച്ച് അതിനെ ഈ ജഗദ്രൂപമാക്കുന്ന ശക്തിയേത്? ആകാശത്തോടൊന്നിച്ചു ജഗദ്വ്യാപിയായ ഒരു ശക്തിയുണ്ട്. അതിന്റെ വിവിധപ്രകാശനങ്ങളാണ് ജഗത്തിൽ ശക്തിയെന്നോ ആകർഷണമെന്നോ വിചാരമെന്നുതന്നെയോ ഉള്ള രൂപത്തിൽ കാണപ്പെടുന്ന സർവ്വചേഷ്ടാബലങ്ങളും. ഈ ശക്തിക്ക് ഹിന്ദുക്കൾ പ്രാണൻ എന്നു പേരിട്ടു. ഈ പ്രാണൻ ആകാശത്തിൽ പ്രവർത്തിച്ചു ജഗത്ത് മുഴുവൻ സൃഷ്ടിക്കുന്നു. കല്പാരംഭത്തിൽ ഈ പ്രാണൻ ആകാശമഹാസമുദ്രത്തിൽ ഉറങ്ങിക്കിടക്കുംപോലെയാണ്. ആദിയിൽ ഇതു നിഷ്പന്ദമായിരുന്നു. പിന്നീട് ഇതിന്റെ സ്പന്ദത്താൽ ആകാശസമുദ്രത്തിൽ ചലനമുണ്ടാകുന്നു. പ്രാണൻ സ്പന്ദിക്കുന്നതോടുകൂടി ഈ മഹാസമുദ്രത്തിൽനിന്ന് ദിവ്യമണ്ഡലങ്ങൾ, സൂര്യൻമാർ, ചന്ദ്രൻമാർ, നക്ഷത്രങ്ങൾ, ഭൂമി, മനുഷ്യൻ, മൃഗങ്ങൾ, സസ്യങ്ങൾ എന്നിവയും വിവിധശക്തികളും എല്ലാ ദൃശ്യങ്ങളും ഉദ്ഭവിക്കുന്നു. ഏതൊരു ശക്തിയും ഈ പ്രാണന്റെ പ്രകാശനം, ഏതൊരു മൂർത്തദ്രവ്യവും ആകാശത്തിന്റെ പ്രകാശനം എന്നവർ പറയുന്നു. ഈ കല്പം അവസാനിക്കുമ്പോൾ ഘനദ്രവ്യമെന്നു പറയുന്ന എല്ലാ പദാർത്ഥങ്ങളും അടുത്ത സൂക്ഷ്മതരമായ ദ്രവരൂപത്തിലും, ദ്രവം ബാഷ്പരൂപത്തിലും, ബാഷ്പം അതിനേക്കാൾ സൂക്ഷ്മവും ഐക്യരൂപമുള്ളതുമായ ഉഷ്ണസ്പന്ദങ്ങളിലും, ഇതെല്ലാംകൂടി പൂർവ്വരൂപമായ ആകാശത്തിലും ലയിക്കുന്നു. ആകർഷണം, വികർഷണം, ചലനം എന്നീ ശക്തികളെല്ലാം ക്രമത്തിൽ പ്രാണനിലും ലയിക്കുന്നു. പിന്നെ കുറച്ചുകാലം നിദ്രാവസ്ഥയിലിരുന്ന് വീണ്ടും ഉണർന്ന് വിവിധരൂപസൃഷ്ടിയാരംഭിക്കുന്നു. ആ ദശ കഴിഞ്ഞു പിന്നെയും നിദ്രിതമാകും. ഇങ്ങനെ ഈ സൃഷ്ടിവ്യാപാരം മേല്പോട്ടും കീഴ്പോട്ടും മുന്നോട്ടും പിന്നോട്ടും പൊയ്ക്കൊണ്ടിരിക്കുന്നു. ആധുനികശാസ്ത്രഭാഷയിൽ ഇത് ഒരു ദശയിൽ സുഷുപ്തവും മറ്റൊരു ദശയിൽ ഉദ്ബുദ്ധവുമാകുന്നു. ഒരു

1. തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃസംഭൂതഃ ആകാശാദ്വായുഃ, വായോരഗ്നിഃ, അഗ്നേരാപഃ, അദ്ഭ്യഃ പൃഥിവീ, പൃഥിവ്യാ ഓഷധയഃ, ഓഷധീഭ്യോ‍ऽന്നം, അന്നാത് പുരുഷഃ. (തൈ. 2. 1)

അപ്രകാരമുള്ള ബ്രഹ്മംതന്നെയായ ഈ ആത്മാവിൽനിന്ന് ആകാശമുണ്ടായി. ആകാശത്തിൽനിന്നു വായുവും വായുവിൽനിന്ന് അഗ്നിയും അഗ്നിയിൽനിന്നു വെള്ളവും വെള്ളത്തിൽനിന്നു ഭൂമിയും ഭൂമിയിൽനിന്നു സസ്യങ്ങളും സസ്യങ്ങളിൽനിന്നു അന്നവും അന്നത്തിൽനിന്നു പുരുഷനും ഉണ്ടായി.

അക്ഷരാത്ഖം തതോ വായുസ്തതോ ജ്യോതിസ്തതോ ജലം
ജലാത് പ്രസൂതാ ജഗതീ ജഗത്യാം ജായതേ ജഗത്. (മ. ഭാ. ശാ. 202, 1)

അക്ഷരമായ (നാശമില്ലാത്ത) ബ്രഹ്മത്തിൽനിന്നു ആകാശവും അതിൽനിന്നു വായുവും അതിൽനിന്നു അഗ്നിയും അതിൽനിന്നു ജലവും ജലത്തിൽനിന്നു ജഗത്തുമുളവായി. ജഗത്തിൽ ജീവികൾ ജനിക്കുന്നു.

ദശയിൽ നിർവ്യാപാരവും മറ്റൊരു ദശയിൽ സവ്യാപാരവുമാകുന്നു. ഈ പര്യായക്രമം അനാദിയായി നടന്നുകൊണ്ടിരിക്കുന്നു.

എന്നാൽ ഇത്രത്തോളമായ അന്വേഷണഫലവും അപൂർണ്ണമാണ്. ഇത്രത്തോളം ഇന്നു പ്രകൃതിശാസ്ത്രജ്ഞൻമാർക്കും അറിയാം. അവരുടെ അന്വേഷണം അതിന്നപ്പുറം കടപ്പാൻ വഴി കാണുന്നില്ല. പക്ഷേ അന്വേഷണം അതുകൊണ്ടവസാനിക്കുന്നില്ല. ഏതൊന്നറിഞ്ഞാൽ എല്ലാം അറിയപ്പെടുമോ ആ ഒന്നിനെ നാം കണ്ടെത്തീട്ടില്ല. ലോകപദാർത്ഥങ്ങളെല്ലാറ്റിനേയും ഒതുക്കി രണ്ടു പദാർത്ഥങ്ങളാക്കി: ദ്രവ്യമെന്നും ശക്തിയെന്നും ഭാതീയതത്ത്വജ്ഞഭാഷയിൽ ആകാശമെന്നും പ്രാണനെന്നും. ഇവ രണ്ടിനെയും ഒറ്റ മൂലപദാർത്ഥത്തിലെത്തിക്കുന്നതാണ് അടുത്ത പടി. രണ്ടും അവയെക്കാൾ ഉയർന്ന പദാർത്ഥമായ മനസ്സെന്നതിൽ ഏകീഭവിക്കും. മഹത്തെന്നു പറയപ്പെട്ടതും ജഗദ്വ്യാപിയുമായി ഈ വിചാരശക്തിയിൽനിന്നാണ് ആ രണ്ടിൻെറയും ഉദ്ഭവം. ആകാശത്തേക്കാളും പ്രാണനേക്കാളും സൂക്ഷ്തരമാകുന്നു, വിചാരശക്തി. ഇതിൽനിന്നാണ് അവ രണ്ടുമുണ്ടായത്.☙

ഇനി മനശ്ശാസ്ത്രകാര്യം നോക്കാം. ഞാൻ നിങ്ങളെ നോക്കുന്നു. ചില ബാഹ്യചലനങ്ങൾ എൻെറ കണ്ണുകളിൽ വന്നെത്തുന്നു: അവ (നേത്രഗോളത്തിലുള്ള) ജ്ഞാനനാഡികൾവഴി മസ്തിഷ്കത്തിലെത്തുന്നു. കണ്ണുകളല്ല ചക്ഷുരിന്ദ്രിയങ്ങൾ; അവ ബാഹ്യകരണങ്ങൾ മാത്രം. എന്തുകൊണ്ടെന്നാൽ, നേത്രഗോളങ്ങൾക്കു പിന്നിൽ അവയിലെത്തുന്ന ചലനങ്ങളെ മസ്തിഷ്കത്തിലെത്തിക്കുന്ന യഥാർത്ഥചക്ഷുരിന്ദ്രിയം നഷ്ടമായാൽ എനിക്ക് ഇരുപതു നേത്രഗോളമുണ്ടായാലും കാഴ്ചയുണ്ടാവില്ല. നേത്രപടത്തിൽ ചിത്രം പൂർത്തിയായാലും ദർശനമുണ്ടാവില്ല. കരണവും ഇന്ദ്രിയവും വേറെവേറെ. കരണംമാത്രമായ ഗോളത്തിനു പിന്നിൽ ഇന്ദ്രിയമുണ്ടാവണം. എല്ലാ ഇന്ദ്രിയജ്ഞാനങ്ങളുടെ കാര്യവും ഇങ്ങനെതന്നെ. മൂക്കല്ല ഘ്രാണേന്ദ്രിയം. ഇന്ദ്രിയം മൂക്കിനു പിറകിലിരിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളുടെ വിഷയത്തിലുമുണ്ട്, ഒന്നാമത് സ്ഥൂലശരീരത്തിലുള്ള ബാഹ്യകരണവും രണ്ടാമത് അതേ സ്ഥൂലശരീരത്തിലുള്ള ഇന്ദ്രിയവും. ഇനി വാസ്തവത്തിൽ ഇവ രണ്ടും പോരാ. ഞാൻ നിങ്ങളോടു സംസാരിച്ചും നിങ്ങൾ അതു സശ്രദ്ധം കേട്ടുമിരിക്കുന്ന സമയത്ത് ഒരു മണിയടിക്കുന്ന

☙ നവസർഗ്ഗങ്ങ(ഒമ്പതു ഘട്ടങ്ങ)ളായുള്ള സൃഷ്ടികളിലൂടെ ഇരുപത്തിനാലു തത്ത്വങ്ങൾ പ്രകൃതിയിൽ ഉളവാകുന്നു; – 1. അവ്യക്തത്തിൽനിന്നു മഹത്തത്ത്വ (പ്രാധാനികസർഗ്ഗം); 2. മഹത്തിൽനിന്നു അഹങ്കാരം (ബുദ്ധിസർഗ്ഗം); 3. അഹങ്കാരത്തിൽനിന്ന് മനസ്സ് (ആഹങ്കാരികം); 4. മനസ്സിൽനിന്നു മഹാഭൂതങ്ങൾ (മാനസം); 5. ശബ്ദസ്പർശരൂപരസഗന്ധങ്ങൾ (ഭൗതികം); 6. ശ്രോത്രത്വക് ചക്ഷുർജിഹ്വാ ഘ്രാണങ്ങൾ (ബഹുചിന്താത്മകം); 7. ശ്രോത്രാദിന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകൾ (ഐന്ദ്രിയസർഗ്ഗം); 8. മരങ്ങളും ഇഴജന്തുക്കളും (ആർജ്ജവം); 9. മറ്റു ജന്തുക്കളും മനുഷ്യരും (ഇതും ആർജ്ജവംതന്നെ.) (മ. ഭാ. ശാ. 310. 16–25) [ഭാ. 3. 10– നോക്കുക]

ശബ്ദമോ മറ്റോ ഉണ്ടാകുന്നു: അതു പക്ഷേ നിങ്ങൾ കേട്ടില്ലെന്നു വരാം. ഇവിടെ ശബ്ദചലനങ്ങൾ ശ്രോത്രപുടത്തിൽ ചെന്നടിച്ചു. അവിടെനിന്നു നാഡികൾ ആ ചലനങ്ങളെ മസ്തിഷ്കത്തിലേയ്ക്കു മെത്തിച്ചു. അങ്ങനെ മസ്തിഷ്കപ്രാപ്തിവരെയുള്ള പരിപാടി മുഴുവ നായി. പിന്നെ എന്തുകൊണ്ടു കേൾവിയുണ്ടായില്ല? മറ്റൊന്നിൻെറ കുറവുണ്ടായിരുന്നു. മനസ്സിൻെറ: മനസ്സ് ഇന്ദ്രിയത്തോടു ചേർന്നിരു ന്നില്ല. മനസ്സ് ഇന്ദ്രിയത്തോടു ചേരാതിരിക്കെ ഇന്ദ്രിയം എന്തു വൃത്താ ന്തം കൊണ്ടു ചെന്നാലും മനസ്സ് അതു വകവെക്കില്ല. ഇന്ദ്രിയവും മനസ്സും തമ്മിൽ ചേർന്നിരിക്കണം. എന്നാലും പോരാ: ഒന്നുകൂടി വേണം, അകത്തുനിന്ന് ഒരു പ്രത്യാഘാതം. ഈ പ്രത്യാഘാതത്തോ ടൊന്നിച്ചേ ജ്ഞാനം ഉണ്ടാകൂ. മനസ്സ്, ഇന്ദ്രിയങ്ങൾ കൊണ്ടുവന്ന വൃത്താന്തങ്ങളെ സ്വീകരിച്ച്, ബുദ്ധിക്കു മുമ്പാകെ വെയ്ക്കും. ബുദ്ധി അവയെ പൂർവ്വസംസ്കാരങ്ങളോടു സംബന്ധിപ്പിച്ച് ഒരു പ്രത്യാഘാത ശ്രുതി പുറപ്പെടുവിക്കും. അതോടൊപ്പമാണ് (വൃത്താന്ത) ജ്ഞാനമു ണ്ടാകുകഌ. ഇവിടെ ഇച്ഛാശക്തി വരുന്നു. മനസ്സിൻെറ പ്രത്യാഘാതവൃ ത്തിയെ ബുദ്ധിയെന്നു പറയുന്നു. ഇത്രയുംകൊണ്ടും ജ്ഞാനം പൂർണ്ണ മായില്ല. ഒരു ദൃഷ്ടാന്തം പറയാം. ഇവിടെ ഒരു ഛായാഗ്രാഹിയും ഒരു വസ്ത്രഖണ്ഡവും ഉണ്ടെന്നും ആ വസ്ത്രത്തിൽ ഒരു ഛായ പതി പ്പിക്കണമെന്നും വിചാരിക്കുക. അതിന് എന്തു ചെയ്യണം? പ്രകാശ രശ്മികളെ ഛായാഗ്രാഹിയിൽക്കൂടെ കടത്തി വസ്ത്രത്തിൽ വീഴ്ത്തി ഏകീകരിക്കണം. ചിത്രമാകണമെങ്കിൽ രശ്മികളെല്ലാം ഒരു സ്ഥിര വസ്തുവിൽ പതിയണം. ഇളകിക്കൊണ്ടിരിക്കുന്ന ഒന്നിൽ ചിത്രം പതി പ്പിക്ക വയ്യ. എന്തുകൊണ്ടെന്നാൽ പ്രകാശരശ്മികൾ ചലിക്കുന്നവ യാണ്. അവയെ സംഭരിച്ച് ഏകീകരിച്ച്, യഥാസ്ഥാനം സംവിധാനം ചെയ്ത് സ്ഥിരവും അചലവുമായ ഒന്നിൽ പതിപ്പിക്കണം. അതു പോലെയാണ് നമ്മുടെ ഇന്ദ്രിയങ്ങൾ മനസ്സിലേക്കും, മനസ്സ് ബുദ്ധി യിലേക്കും എത്തിക്കുന്ന സംവേദനങ്ങളുടെ കാര്യവും. ചിത്രം ശരി യായി തെളിഞ്ഞു പൂർത്തിയാകുവാൻ ആ പതിയുന്ന വിവിധചലന ങ്ങളെ ഏകീകരിച്ചു കാണിപ്പാൻ പിന്നിൽ സ്ഥിരപടപ്രായമായ ഒരു വസ്തു വേണം. ഇപ്പോൾ ഏകവും സ്ഥിരവുമാണെന്നു തോന്നുന്ന നമ്മുടെ യഥാർത്ഥാവസ്ഥ നോക്കുക. നമ്മളിൽ ഉള്ളതെല്ലാം പ്രതി നിമിഷം മാറിക്കൊണ്ടിരിക്കുന്നു. അങ്ങനെയുള്ള വിവിധബോധങ്ങ ളെയും ഭാവനകളേയും തമ്മിൽ സംബന്ധിപ്പിച്ച് ഇണക്കുന്നതേത്? അപ്പോൾ ഒന്നൊന്നായുണ്ടാകുന്ന വിവിധപ്രജ്ഞാവശങ്ങളും ഒന്നിച്ചു കൂട്ടി അവയ്ക്കു ഏകീഭാവമുണ്ടാവാൻ ആശ്രയമായ സ്ഥിരവസ്തു വേത്? ചലനങ്ങൾ ഏതിൽ പതിയണമോ അതു നിശ്ചലമാകണം എന്ന് നാം കണ്ടു. അതു ശരീരത്തെയും മനസ്സിനെയും അപേക്ഷിച്ച്

ഌ പൂർവ്വം ചേതയതേ ജന്തുരിന്ദ്രിയൈർവിഷയാൻ പൃഥക്
വിചാര മനസാ പശ്ചാദഥ ബുദ്ധ്യാ വ്യവസ്യതി. (മ. ഭാ. ശാ. 274. 17)

അചഞ്ചലമാകണം. അതായത് ദ്രഷ്ടാവു ശരീരമനസ്സുകളിൽനിന്നു ഭിന്നനായ വ്യക്തിയാകണം.[1] ഇന്ദ്രിയങ്ങളിലെ നാഡികൾ വഴിയുണ്ടാകുന്ന നാനാചലനങ്ങളെ മനസ്സും ബുദ്ധിയും സ്വീകരിച്ചു സ്വരൂപിച്ച് ഏകമായി ഗ്രഹിത്തക്കവിധം ഏതൊന്നിൽ പ്രതിഷ്ഠാപിക്കുന്നുവോ അതത്രേ മനുഷ്യന്റെ ആത്മാവ്[2] എന്നു പറയുന്നത്.

സർവ്വജഗത്തിന്റേയും കൂടി ഒന്നായുള്ള മനസ്സ്[3] എന്നു പറയപ്പെടുന്ന മഹത്താണ് ആകാശമെന്നും പ്രാണനെന്നും രണ്ടായി വേർപിരിയുന്നതെന്നും, മനസ്സിന്റേയും അപ്പുറം ആത്മാവുണ്ടെന്നും കണ്ടുവല്ലോ. ഈ ജഗത്തിൽ ജഗന്മനസ്സിന്നപ്പുറം ജഗദാത്മാവുണ്ട്. അതിനെ ഈശ്വരൻ എന്നു പറയുന്നു. ജഗന്മനസ്സ് ആകാശവും പ്രാണനുമായി പരിണമിക്കുംപോലെ ജഗദാത്മാവ് ജഗന്മനസ്സായി പരിണമിക്കുന്നു എന്നു മനസ്സിലാക്കാം. മനുഷ്യന്റെ കാര്യത്തിലും അങ്ങനെ തന്നെയോ? മനുഷ്യന്റെ മനസ്സാണോ മനുഷ്യദേഹം സൃഷ്ടിക്കുന്നത്? മനുഷ്യാത്മാവാണോ മനുഷ്യമനസ്സു സൃഷ്ടിക്കുന്നത്? മറ്റൊരു വിധത്തിൽ പറഞ്ഞാൽ, മനുഷ്യന്റെ ശരീരവും മനസ്സും ആത്മാവും വെവ്വേറെ സത്തകളോ, അതോ മൂന്നും ഒന്നിൽ ത്രിവിധമായിരിക്കുന്നവയോ, അതല്ല ഒരേ വ്യക്തിയുടെ അവസ്ഥാഭേദങ്ങളോ എന്നാണ് ചോദ്യം. ഇതിന് സമാധാനം കാണ്മാൻ വഴിയെ ശ്രമിക്കാം. നാം

---

1. ഗീ. 3. 42. (പു. 100. ചു. 3)

ചക്ഷുരാലോചനായൈവ സംശയം കുരുതേ മനഃ
ബുദ്ധിരധ്യവസാനായ സാക്ഷീ ക്ഷേത്രജ്ഞ ഉച്യതേ (മ. ഭാ. ശാ. 246. 18)

2. യഥാ ച രാജ്ഞോ ബഹവോ ഹ്യമാത്യാഃ
പൃഥക് പ്രമാണം പ്രവദന്തി യുക്താഃ
തദ്വച്ഛരീരേഷു ഭവന്തി പഞ്ച
ജ്ഞാനൈകദേശാഃ പരമഃ സ തേഭ്യഃ
യദിന്ദ്രിയൈസ്തൂപഹിതം പുരസ്താത്
പ്രാപ്താൻ ഗുണാൻ സംസ്മരതേ ചിരായ
തേഷ്വിന്ദ്രിയേഷൂപഹതേഷു പശ്ചാത്
സ ബുദ്ധിരൂപഃ പരമഃ സ്വഭാവഃ. (മ. ഭാ. ശാ. 202, 10: 203. 1)

ഓരോ വിഷയത്തിൽ അറിവുള്ള പല മന്ത്രിമാർ ഒരു രാജാവിന് ഓരോ പ്രമാണം പറഞ്ഞുകൊടുക്കുന്നതുപോലെ ശരീരങ്ങളിലും അഞ്ചുപേർ (ഇന്ദ്രിയങ്ങൾ ഉണ്ട്). (രാജസ്ഥാനത്തുള്ള) അവനാകട്ടെ അവരേക്കാളെല്ലാം ശ്രേഷ്ഠനാണ്. ഇന്ദ്രിയങ്ങളിലൊതുങ്ങി മുമ്പു ഇന്ദ്രിയങ്ങളെക്കൊണ്ടു പ്രാപിച്ച വിഷയങ്ങളെ ആ ഇന്ദ്രിയങ്ങൾക്കു കേടുവന്നിട്ടും പിന്നീടും ചിരം സ്മരിക്കുന്നു. ബുദ്ധിരൂപനായ ആത്മാവ് എല്ലാറ്റിനേക്കാളും ശ്രേഷ്ഠനും സ്വസ്വരൂപത്തിൽത്തന്നെ മാറാതെ നിലകൊള്ളുന്നവനുമാകുന്നു. (ആത്മശബ്ദത്തിന്റെ നിർവചനത്തിന് പു. 100 ചു. 1 നോക്കുക)

3. ഹിരണ്യഗർഭോ ഭഗവാനേഷ ബുദ്ധിരിതി സ്മൃതഃ
മഹാനിതി ച യോഗേഷു വിരിഞ്ചിരിതി ചാപ്യജഃ. (മ. ഭാ. ശാ. 302. 18)

യാ പ്രഥമജസ്യ ഹിരണ്യഗർഭസ്യ ബുദ്ധിഃ സാ സർവാസാം ബുദ്ധിനാം പരാ പ്രതിഷ്ഠാ. (ബ്ര. സൂ. ശം. ഭാ. 1. 4. 1)

ഇപ്പോൾ കണ്ടുവെച്ചിട്ടുള്ളത് ഇതാണ്; സ്ഥൂലശരീരമുണ്ട്, അതിനു പിറകെ ഇന്ദ്രിയങ്ങളുണ്ട്, മനസ്സുണ്ട്, എല്ലാറ്റിനും പിറകെ ആത്മാവുമുണ്ട്. അതിൽ ആത്മാവ് ശരീരത്തിൽനിന്നും മനസ്സിൽ നിന്നും ഭിന്നമെന്നപോലിരിക്കുന്നു. ഇവിടെവെച്ചാണ് മതങ്ങൾ തമ്മിൽ ഭേദിക്കുന്നത്. സാമാന്യേന ദ്വൈതമെന്ന വകുപ്പിൽ പെടുന്നതായി ഗണിക്കാവുന്ന മതങ്ങളുടെ അഭിപ്രായം മനുഷ്യാത്മാവ് സഗുണമാണ്, അതിനു വിവിധഗുണങ്ങളുണ്ട്, സുഖദുഃഖാദ്യനുഭവങ്ങളെല്ലാം ആത്മാവിന്നാണ് എന്നത്രേ. അദ്വൈതികളാവട്ടെ ആത്മാവിനു ഒരു ഗുണവുമില്ല.[1] അതു കേവലം നിർഗുണമാണ്[2] എന്നു പറയുന്നു.

---

1. സുഖദുഃഖമോഹാത്മകങ്ങളായ സത്വരജസ്തമസ്സുകളാണ് ഗുണങ്ങൾ. ഇവ പ്രകൃതിസംഭവങ്ങളാണ്. പ്രകൃതിഗുണങ്ങളിൽ തന്മയനാകലാണ് ബന്ധനം.

സത്ത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം. (ഗീ. 14.5)

പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമാണി സർവശഃ
അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ. (ഗീ. 3.27)

പ്രകൃതേർഗുണസംമൂഢാഃ സജ്ജന്തേ ഗുണകർമസു. (ഗീ. 3. 29)

വികാരങ്ങളും ഗുണങ്ങളും പ്രകൃതിയാണ്, പുരുഷനല്ല ക്ഷേത്രമാണ്, ക്ഷേത്രജ്ഞനല്ല, എന്നാൽ അജ്ഞാനികൾ ക്ഷേത്രത്തെ ക്ഷേത്രജ്ഞനെന്ന് ഓരോ തരത്തിൽ തെറ്റിദ്ധരിക്കുന്നു.

വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധി പ്രകൃതിസംഭവാൻ. (ഗീ. 13.19)

ഇതെല്ലാം ക്ഷേത്രമാണ്, പ്രകൃതിയാണ്;-

മഹാഭൂതാന്യഹംകാരോ ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകം ച പഞ്ചചേന്ദ്രിയഗോചരാഃ.
ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം സംഘാതശ്ചേതനാ ധൃതിഃ
ഏതത് ക്ഷേത്രം സമാസേന സവികാരമുദാഹൃതം. (ഗീ. 13.5.6)

2. ബൃ. 3.8.8 (പു. 31 ചു. 2)
യോ॒ശനായാപിപാസേ ശോകം മോഹം ജരാം മൃത്യുമത്യേതി (ബൃ. 3.5.1)
ആത്മാവിനെ വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മൃത്യു എന്നീ (പ്രാണമനഃ-ശരീര)ധർമ്മങ്ങൾ തീണ്ടുന്നില്ല.

ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃ പരമുച്യതേ. (ഗീ. 13. 17)
ആ ആത്മാവ് വലിയ ജ്യോതിസ്സുകളെക്കൂടി വെളിവാക്കുന്ന വെളിച്ചമാണ്: ഇരുട്ടു പ്രകൃതി തീണ്ടാതെ അതിനപ്പുറമാണ് എന്ന് അറിവുള്ളവർ അരുളിച്ചെയ്യുന്നു.
അനാദിത്വാന്നിർഗുണത്വാത് പരമാത്മായമവ്യയഃ
ശരീരസ്ഥോ॒പി കൗന്തേയ ന കരോതി ന ലിപ്യതേ. (ഗീ. 13.31)

[ആദി(കാരണം)യും ഗുണവുമുള്ളതു നശിക്കും] ഈ പരമാത്മാവ് അനാദിയും അഗുണവുമാകയാൽ അവ്യയമാണ്. ആകയാൽ, ശരീരത്തിൽ വെളിപ്പെടുന്നെങ്കിലും ഒന്നും ചെയ്യുന്നില്ല: കർമ്മം ഒന്നും ചെയ്യാത്ത ഇതിനെ കർമ്മഫലം തീണ്ടുന്നുമില്ല.

ഇവിടെ ഒന്നാതായി ദ്വൈതപക്ഷമെടുത്ത് ആത്മാവിനെയും അതിൻെറ ഗതിയെയും പറ്റി അവർ എന്തു പറയുന്നു എന്നു കാണിക്കാൻ ശ്രമിക്കാം. അനന്തരം അവർക്കെതിരായ സിദ്ധാന്തവും ഒടുക്കം അദ്വൈതം ഉളവാക്കുന്ന രഞ്ജിപ്പും കാണ്മാൻ ശ്രമിക്കാം. മനുഷ്യൻെറ ആത്മാവ് ദേഹമനോവ്യതിരിക്തമാകകൊണ്ടും, ആകാശപ്രാണനിർമ്മിതമല്ലാത്തതുകൊണ്ടും അതു നശിക്കാതെ നിത്യമായിരിക്കണം. എങ്ങനെയെന്നോ? മൃത്യു എന്നു പറയുന്നതിൻെറ അർത്ഥമെന്ത്? വിയോഗം: അതു സംയുക്തപദാർത്ഥങ്ങൾക്കേ സംഭവിക്കൂ. രണ്ടോ അധികമോ പദാർത്ഥങ്ങൾ കൂടിച്ചേർന്നുണ്ടായ ഏതിലും സംയുക്താംശങ്ങളുടെ വിയോഗമുണ്ടാകും. സംയുക്തമല്ലാതെ തനിയെയുള്ള പദാർത്ഥത്തിലാകട്ടെ അംശവിയോഗമില്ല: അതിനു മൃത്യുവില്ല. അതു നിത്യം അത് അനാദി: സൃഷ്ടിക്കപ്പെട്ടതല്ല. സൃഷ്ടി മുഴുവനും സംയോഗമാണ്. ശൂന്യത്തിൽനിന്നു സൃഷ്ടിയുണ്ടാകുന്നതായി ആരും കണ്ടിട്ടില്ല. ഉള്ള വസ്തുക്കളെ പുതുരൂപങ്ങളാക്കിച്ചേർക്കുക എന്നേ സൃഷ്ടിയെപ്പറ്റി നമുക്കറിവുള്ളു. അങ്ങനെയിരിക്കെ മനുഷ്യാത്മാവ് സ്വതഃസിദ്ധമാകക്കൊണ്ട് അനാദിയും അനന്തവുമാകണം. ശരീരം നശിക്കുമ്പോഴും ആത്മസ്ഥിതി തുടരും. ശരീരനാശത്തിൽ ജീവശക്തികൾ മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ ആത്മാവിലും ഒതുങ്ങും.[1] ആത്മാവ് പിന്നെ സൂക്ഷ്മശരീരമെന്നോ ലിംഗശരീരമെന്നോ ആതിവാഹികശരീരമെന്നോ പറയാവുന്ന ശരീരമെടുത്ത് സ്ഥൂലരൂപത്തിൽ പ്രത്യക്ഷമാകയും ചെയ്യുമെന്ന് വേദാന്തികൾ പറയുന്നു. ആ ശരീരത്തിൽ ആ ജീവൻെറ സംസ്കാരങ്ങൾ നിലകൊള്ളും. സംസ്കാരങ്ങളെന്നാൽ എന്ത്? മനസ്സ് ഒരു തടാകംപോലെയും ഓരോ വിചാരവും അതിൽ ഓരോ അലപോലെയുമാണ്. തടാകത്തിൽ അലകളെന്നപോലെ ചിത്തത്തിൽ വിചാരങ്ങൾ നിരന്തരം പൊന്തുകയും മായുകയും ചെയ്യുന്നു. എന്നാൽ അവ എന്നെന്നേയ്ക്കുമായി മായുന്നില്ല. അവ സൂക്ഷ്മസൂക്ഷ്മതരങ്ങളായി അവിടെത്തന്നെ കിടക്കുന്നു: അവസരമാകുമ്പോൾ, ആവശ്യപ്പെടുമ്പോൾ, വീണ്ടും പൊന്തുവാനൊരുക്കം. അങ്ങനെ സൂക്ഷ്മാവസ്ഥയിലായ വിചാരങ്ങളെ വീണ്ടും അലകളാക്കി വരുത്തുന്നതത്രേ സ്മൃതി (ഓർമ്മ) എന്നത്. നാം വിചാരിച്ചതെന്തും ചെയ്തതെന്തും മനസ്സിൽ സൂക്ഷ്മാവസ്ഥയിൽ

---

കാമാദികളെല്ലാം മനസ്സാണ്, ആത്മാവല്ല, ആത്മാവിൻേറയുമല്ല ആത്മാവ് വാങ്മയനും മനോമയനും പ്രായണമയനുമായി തോന്നുന്നു എന്നു മാത്രം;

കാമഃ സങ്കല്പോ വിചികിത്സാ ശ്രദ്ധാƒശ്രദ്ധാ ധൃതിരധൃതിർഹ്രീർധീർഭീരിത്യേതത് സർവം മന ഏവഃ അയമാത്മാ വാങ്മയോ മനോമയഃ പ്രാണമയഃ. (ബൃ. 1.5.3)

1. അസ്യ സോമ്യ പുരുഷസ്യ പ്രയതോ വാങ്മനസി സമ്പദ്യതേ മനഃ പ്രാണേ പ്രാണസ്തേജസി തേജഃ പരസ്യാം ദേവതായാം. (ഛാ. 6.8.6)

മരിച്ചുപോകുന്നവൻെറ വാക്കു മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സു പരദേവതയി(പരമാത്മാവി)ലും ചേരുന്നു.

നിക്ഷേപിച്ചിരിപ്പുണ്ട്. മരിക്കുമ്പോൾ ഈ സൂക്ഷ്മസംസ്കാരങ്ങൾ മനസ്സിലിരിക്കും. അതു പിന്നെ തന്മാത്രകളിൽ പ്രവർത്തിച്ചു സൂക്ഷ്മ ശരീരമാകും. ജീവൻ ഈ സംസ്കാരങ്ങളെയും സൂക്ഷ്മശരീരത്തെയും വഹിച്ചു പുറപ്പെടുന്നു. ജീവൻെറ ആ ഗതി അതിൻെറ വിവിധ സംസ്കാരങ്ങളുടെയും വിവിധശക്തികളുടെയും ആകെത്തുകയ്ക്കനു സരിച്ചിരിക്കും.[1] ജീവനു ഭിന്നങ്ങളായ മൂന്നുവിധം ഗതികളുണ്ട്.

അദ്ധ്യാത്മയോഗികൾ മരിക്കുമ്പോൾ സൂര്യരശ്മികളിൽക്കൂടെ സൂര്യലോകമെന്നു പറയുന്ന ഒരു സ്ഥാനത്തെത്തി അവിടെനിന്നു ചന്ദ്രലോകത്തിലും അനന്തരം വിദ്യുല്ലോകത്തിലും ചെല്ലും. അവിടെ അവർ ഒരു മുക്തപുരുഷനെ കാണും. അദ്ദേഹം അവരെ ലോകങ്ങ ളിൽവെച്ചു അത്യുന്നതമായ ബ്രഹ്മലോകത്തിലേക്കു നയിക്കും.[2] അവിടെവെച്ചു ആ ജീവൻമാർക്കു മിക്കവാറും ഈശ്വരതുല്യമായ സർവ്വജ്ഞത്വവും സർവശക്തിത്വവും സിദ്ധിക്കും. പിന്നെ മടങ്ങിപ്പോ

---

1. സ ഏതാസ്തേജോമാത്രാഃ സമഭ്യാദദാനോഹൃദയമേവാന്വവക്രാമതി. ഏതസ്യ ഹൃദ യസ്യാഗ്രം പ്രദ്യോതതേ; തേന പ്രദ്യോതേനൈഷ ആത്മാ നിഷ്ക്രാമതി ചക്ഷുഷോ വാ മൂർധ്നോ വാ*f*ന്യേഭ്യോ വാ ശരീരദേശേഭ്യസ്തമുത്ക്രാമന്തം പ്രാണോ*f*നൂത് ക്രാമതി പ്രാണമനൂത്ക്രാമന്തം സർവ്വേ പ്രാണാ അനൂത്ക്രാമന്തി: സവിജ്ഞാനോ ഭവതി സവിജ്ഞാനമേവാന്വവക്രാമതിഃ തം വിദ്യാകർമ്മണീ സമന്വാരഭേതേ പൂർവ പ്രജ്ഞാ ച. (ബൃ. 4.4.1,2)

ആത്മാവ് തേജോംശങ്ങളായ ഈ കരണങ്ങളെ നിശ്ശേഷം കൈക്കൊണ്ടു ഹൃദയത്തിലേക്കുതന്നെ ചെന്നെത്തുന്നു. ഇവൻെറ ഹൃദയത്തിൻെറ അഗ്രം (വാഡി മുഖം) സ്വയം തിളങ്ങുന്നു. ആ സ്വപ്രകാശംകൊണ്ട്, ആത്മാവ്, ലിംഗശരീരി, ഇറങ്ങിപ്പോകുന്നു – (ആദ്യലോകാർഹൻമാർ) കണ്ണിലൂടെയോ (ബ്രഹ്മലോകാർഹൻ മാർ) ഉച്ചിയിലൂടെയോ മറ്റുള്ളവർ ശരീരത്തിൻെറ ഏതെങ്കിലും ഭാഗത്തിലൂടെയോ പുറപ്പെട്ടുപോകുന്നു. ഇറങ്ങിപ്പോകുന്ന അവൻെറ പിന്നാലെ പ്രാണനും പ്രാണൻെറ പിറകെ സർവപ്രാണ (ഇന്ദ്രിയ)ങ്ങളും ലിംഗശരീരത്തോടുകൂടി പുറപ്പെട്ടുപോകുന്നു: (അപ്പോൾ, സ്വപ്നത്തിലെന്നപോലെ) വിശേഷവിജ്ഞാനമുള്ളവനാണ്, വിശേഷ വിജ്ഞാനത്തോടുകൂടിത്തന്നെ (എങ്കിലും സ്വപ്നത്തിലെപ്പോലെ, പൂർവ്വവിദ്യാകർമ്മ വാസനാവശഗനായി, അസ്വതന്ത്രനായി) പുറപ്പെട്ടുപോകുന്നു. ആ ആത്മാവിൻെറ കൂടെത്തന്നെ അവൻെറ (വിഹിതാവിഹിതങ്ങളായ സർവ) വിദ്യകളും കർമ്മങ്ങളും അതുപോലെതന്നെ പൂർവ്വാനുഭവങ്ങളിൽനിന്നുളവായ കർമ്മഫലാനുഭവവാസനയും വിടാതെ തുടരുന്നു.

2. യേ ചേമേ*f*രണ്യേ ശ്രദ്ധാ തപ ഇത്യുപാസതേ തേ*f*ർച്ചി*f*ഷമഭിസംഭവന്ത്യർ ച്ചിഷോ*f*ഹരഹ്ന ആപുര്യമാണപക്ഷമാപുര്യമാണപക്ഷാദ്യാൻ ഷഡുദങ്ങേതി മാസാംസ്താൻ. മാസേഭ്യഃ സംവത്സരം സംവത്സരാദാദിത്യമാദിത്യാച്ചന്ദ്രമസം ചന്ദ്രമസോ വിദ്യുതം തത്പുരുഷോ*f*മാനവഃ സ ഏനാൻ ബ്രഹ്മ ഗമയത്യേഷ ദേവയാനഃ പന്ഥാഃ. (ഛാ. 5.10,1,1)

ഗൃഹസ്ഥാശ്രമികളായിരുന്നിട്ടും ശ്രദ്ധയോടും തപസ്സോടും അരണ്യത്തിൽ ഇരുന്നു ബ്രഹ്മോപാസന ചെയ്യുന്നവർക്കുള്ളതാണ് ഈ അർച്ചിരാദിഗതി.

അഗ്നിർജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ. (ഗീ. 8. 24)

രാതെ അവിടെത്തന്നെ ശാശ്വതമായിരിക്കും[1] എന്ന് ദ്വൈതികൾ പറയുന്നു. അദ്വൈതികളുടെ പക്ഷത്തിൽ അവർ കല്പാന്തത്തിൽ സായൂജ്യം പ്രാപിക്കും. മറ്റൊരു തരക്കാർ – ഫലേച്ഛയോടുകൂടി സൽക്കർമ്മങ്ങൾ ചെയ്തവർ – മരിക്കുമ്പോൾ അവരുടെ സൽക്കർമ്മങ്ങൾ അവരെ ചന്ദ്രലോകത്തിലെത്തിക്കും. അവിടെ പലതരം സ്വർഗ്ഗങ്ങളുണ്ട്. അതുകളിൽവെച്ച് അവർക്കു ദേവശരീരങ്ങളുണ്ടാകും. അങ്ങനെ അവർ ദേവൻമാരായി ദീർഘകാലം സ്വർഗ്ഗസുഖമനുഭവിക്കും.[2] ആ കാലം കഴിഞ്ഞാൽ പഴയ കർമ്മങ്ങളുടെ പിടിയിൽപ്പെട്ട് വീണ്ടും ഭൂമിയിലേക്കു പതിക്കും. വായുവും മേഘങ്ങളും പല ലോകങ്ങളും വഴിയായി വന്ന് ഒടുവിൽ വർഷബിന്ദുക്കളായിട്ടാണ് അവർ ഭൂമിയിലേക്കു വീഴുന്നത്. പിന്നെ ഭൂമിയിൽ ഒരു ധാന്യത്തിൽ കടന്നുകൂടും. അവർക്കു പുതിയൊരു ശരീരം നിർമ്മിപ്പാൻ തക്ക സാമഗ്രികൾ കൊടുപ്പാൻ കഴിവുള്ള ഒരു മനുഷ്യൻ ആ ധാന്യം ഭക്ഷിക്കും.[3] മൂന്നാമതൊരു തരക്കാരുണ്ട് – ദുഷ്ടൻമാർ, അവർ മരണാനന്തരം പ്രേതപിശാചുക്കളായി ചന്ദ്രലോകത്തിനും ഭൂമിക്കും മദ്ധ്യേ വല്ലേടത്തും വസിക്കും. അവരിൽ ചിലർ മനുഷ്യർക്കു അപകാരികളും ചിലർ മനുഷ്യരോടു സ്നേഹമുള്ളവരുമാകും. കുറച്ചുകാലം അവിടെ കഴിച്ചുകൂട്ടി വീണ്ടും ഭൂമിയിലേക്കു വന്നു മൃഗങ്ങളായി ജനിക്കും.[4] മൃഗജീവിതകാലം കഴിഞ്ഞു വീണ്ടും മനുഷ്യത്വം പ്രാപിച്ച് മോക്ഷസമ്പാദനത്തിന് അവ

---

1. ഏഷ ദേവപഥോ ബ്രഹ്മപഥ ഏതേന പ്രതിപദ്യമാനാ ഇമം മാനമാവർത്തം നാവർത്തന്തേ നാവർത്തന്തേ. (ഛാ. 4, 15.5)

2. അഥ യ ഇമേ ഗ്രാമ ഇഷ്ടാപൂർത്തേ ദത്തമിത്യുപാസതേ തേ ധൂമമഭിസംഭവതി ധൂമാദ്രാത്രിം രാത്രേരപരപക്ഷമപരപക്ഷാദ്യാൻ ഷഡ്ദക്ഷിണൈതി മാസാംസ്തംന്നൈതേ സംവത്സരമഭിപ്രാപ്നുവന്തി. മാസേഭ്യ പിതൃലോകം പിതൃലോകാദാകാശമാകാശാച്ചന്ദ്രമേഷ സോമോ രാജാ തദ്ദേവാനാമന്നം തം ദേവാ ഭക്ഷയന്തി. (ഛാ. 5. 10.3.4)

അവനെക്കൊണ്ടു ദേവൻമാർ (ദേവൻമാരെക്കൊണ്ട് അവനും) സുഖിക്കുന്നു.
ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷൺമാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിർയോഗീ പ്രാപ്യ നിവർത്തതേ. (ഗീ. 8. 25)

3. തസ്മിൻ യാവത് സംപാതമുഷിത്വാƒഥൈതേവാധ്വാനം പുനർനിവർത്തന്തേ യഥേതമാകാശമാകാശാദ്വായും വായുർഭൂത്വാ ധൂമോ ഭവതി ധൂമോ ഭൂത്വാഭ്രം ഭവതി. അഭ്രം ഭൂത്വാ മേഘോ ഭവതി മേഘോ ഭൂത്വാ പ്രവർഷതി ത ഇഹ വ്രീഹിയവാ ഓഷധിവനസ്പതയസ്തിലമാഷാ ഇതി ജായന്തേƒതോ വൈ ഖലു ദുർനിഷ്പ്രപതരം യോ യോ ഹ്യന്നമത്തി യോ രേതഃ സിഞ്ചതി തദ്ഭൂയ ഏവ ഭവതി. (ഛാ. 5. 10. 5,6)

4. അഥൈതയോഃ പഥോർന കതരേണചന താനീമാനി ക്ഷുദ്രാണ്യസകൃദാവർത്തീനി ഭൂതാനി ഭവന്തി ജായസ്വമ്രിയാസ്വത്യേതത് തൃതീയം സ്ഥാനം. (ഛാ. 5. 10. 8)
അഥ യ ഏതൗ പന്ഥാനൗ ന വിദുസ്തേ കീടാഃ പതാംഗാ യദിദം ദന്ദശൂകം. (ബൃ. 6.2.16)

സരം കിട്ടും. അപ്പോൾ അതാണ് ചുരുക്കം. മിക്കവാറും പൂർണ്ണത പ്രാപിച്ചവരും അത്യല്പം മാത്രം ബാക്കിയുള്ളവരും സൂര്യരശ്മിയിലൂടെ ബ്രഹ്മലോകം പ്രാപിക്കുന്നു. സ്വർഗ്ഗകാമൻമാരായി കുറച്ചു സത്കർമ്മം ചെയ്ത മദ്ധ്യമൻമാർ ചന്ദ്രലോകത്തിലുള്ള സ്വർഗ്ഗങ്ങളിലെത്തി ദേവശരീരം ധരിക്കും. പക്ഷേ അവർ വീണ്ടും മനുഷ്യരാകണം. പൂർണ്ണത്വം പ്രാപിക്കാൻ അവർക്ക് ഒരവസരംകൂടി കിട്ടും. അതിദുഷ്ടൻമാർ പ്രേതങ്ങളോ പിശാചുക്കളോ ആകും. അവർക്കു മൃഗങ്ങളാകേണ്ടിയും വന്നേയ്ക്കാം. വീണ്ടും മനുഷ്യരായി സംസിദ്ധി നേടുവാൻ ഒരവസരം കൂടി അവർക്കു കിട്ടുന്നു. ഈ ഭൂമിയെ കർമ്മഭൂമി എന്നു പറയുന്നു. ഇവിടെമാത്രമേ മനുഷ്യൻ നല്ലതോ തീയതോ ആയ കർമ്മം ചെയ്യുന്നുള്ളു. സുഖപ്രാപ്തിക്കു സൽക്കർമ്മം ചെയ്തവർ ദേവൻമാരായി കർമ്മഫലം അനുഭവിക്കമാത്രം ചെയ്യും. പുതിയ കർമ്മഫലത്തെ സമ്പാദിക്കില്ല. ആ ഫലം തീരുമ്പോൾ മുൻജന്മത്തിലെ ദുഷ്കർമ്മഫലങ്ങൾ അവരെ ഭൂമിയിലേക്കു തള്ളിവിടും. അതുപോലെ ഭൂതപ്രേതാദിനിലകളിലും പുതിയ കർമ്മങ്ങളില്ല. ദുഷ്ട കർമ്മഫലം അനുഭവിക്കമാത്രം ചെയ്തു പിന്നെ മൃഗങ്ങളായി ജനിച്ച് ആ ദശയും അവസാനിച്ചു വീണ്ടും മനുഷ്യരാകും. എന്നാൽ അത്യുൽക്കടങ്ങളായ പുണ്യപാപങ്ങൾ അതിവേഗത്തിൽ ഫലിക്കും. ഒരാൾ അനേകദുഷ്കർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നിരിക്കട്ടെ. അയാൾ ഒരു മഹാസൽക്കർമ്മം ചെയ്താൽ അതിൻെറ ഫലം ഉടനെ കാണാം. അതു കഴിഞ്ഞ് ദുഷ്കർമ്മങ്ങളുടെ ഫലങ്ങളും കാലംപോലെ വന്നു ചേരും. ചിലർ സൽകർമ്മങ്ങൾ പലതും ചെയ്തിരിക്കും, അകൃത്യങ്ങളും ചെയ്തിരിക്കും. സൽക്കർമ്മഫലമായി അവർക്കു സ്വർഗ്ഗപ്രാപ്തിയുണ്ടാകും. അതിനുശേഷം ദുഷ്കർമ്മഫലാനുഭവത്തിനു ഭൂമിയിലേക്കു മടങ്ങും. അതുപോലെ, കഠിനദുഷ്കൃതങ്ങൾ ചെയ്തവർ ഭൂതപ്രേതാദികളായി ആ കർമ്മഫലം അനുഭവിച്ച് അനന്തരം, മുമ്പു ചെയ്തിരിക്കാവുന്ന സൽകർമ്മങ്ങൾമൂലം മനുഷ്യരായി ജനിക്കും.

---

ꠘ കാമയമാനൻെറയും അകാമയമാനൻെറയും ഗതികൾ;
തദേവ സക്തഃ സഹ കർമ്മണൈതി ലിങ്ഗം മനോ യത്ര നിഷക്തമസ്യ
പ്രാപ്യാന്തം കർമ്മണസ്തസ്യ യത് കിഞ്ചേഹ കരോത്യയം
തസ്മാല്ലോകാത് പുനരൈത്യസ്മൈ ലോകായ കർമ്മണേ
ഇതിനു കാമയമാനോഽഥാകാമയമാനോ യോഽകാമോ
നിഷ്കാമ ആപ്തകാമ ആത്മകാമോ ന തസ്യ പ്രാണാ ഉത്ക്രമാന്തി
ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി. (ബൃ. 4.4.6)

ഫലഭോഗാസക്തനായ സംസാരിയുടെ ലിംഗശീരരമായ മനസ്സു യാതൊന്നിൽ കൊതികൊണ്ടിരുന്നുവോ അതിനെത്തന്നെ, തൻെറ കർമ്മത്തോടുകൂടി, പ്രാപിക്കുന്നു. ഇവൻ ഇവിടെ എത്ര ചെയ്തുവോ അത്രയും കർമ്മം തീർന്നിട്ടു വീണ്ടും കർമ്മം ചെയ്യാനായി ആ ലോകത്തിൽനിന്ന് ഈ ലോകത്തിലേക്കു വരുന്നു. ഈ സംസാരം കാമിക്ക്. ഇനി കാമിക്കാത്തവൻ, അകാമാനും നിഷ്കാമനും ആപ്തകാമനും ആത്മകാമനും ആയവനാരോ അവൻെറ പ്രാണങ്ങൾ (മനസ്സുൾപ്പെടെയുള്ള ഇന്ദ്രിങ്ങൾ) പോകുന്നില്ല (എങ്ങും); ബ്രഹ്മംതന്നെ ആയിത്തീരുന്നു. ബ്രഹ്മത്തെ പ്രാപിക്കുന്നു.

ബ്രഹ്മലോകപ്രാപ്തിമാർഗ്ഗത്തിനു ദേവയാനം – ഈശ്വരങ്കലേക്കുള്ള വഴി – എന്നും സ്വർഗ്ഗപ്രാപ്തിമാർഗ്ഗത്തിനു പിതൃയാനമെന്നും പേർ പറയുന്നു.

അതുകൊണ്ട് വേദാന്തപ്രകാരം, ജഗത്തിൽ അത്യുൽകൃഷ്ടജീവി മനുഷ്യനും അത്യുൽകൃഷ്ടലോകം ഭൂമിയുമത്രേ. കാരണം, ഇവിടെ മാത്രമാണ് മോക്ഷപ്രാപ്തിക്ക് അതിമഹത്തും അത്യുത്തമവുമായ അവസരമുള്ളത്. ഈ മനുഷ്യജൻമമാണ് മഹാകേന്ദ്രം. ആശ്ചര്യസമനില, അത്ഭുതാവസരം.[1]

ഇനി തത്ത്വദർശനത്തിൻെറ അടുത്തവശം നോക്കാം. ആത്മാവിനെപ്പറ്റി ഞാൻ വിവരിച്ചുവല്ലോ. അങ്ങനെ ഒരാത്മാവിനെ നിഷേധിക്കുന്ന ചില ബുദ്ധാനുയായികളുണ്ട്.[2] അവരുടെ വാദമെന്തെന്നാൽ 'ശരീരമനസ്സുകൾക്കു പിറകിൽ അധിഷ്ഠാനമായി ഒന്നിനെ കല്പിക്കേണ്ട കാര്യമെന്ത്? വിചാരങ്ങൾ തുടർന്നുപോകുന്നു എന്നുവെച്ചാൽ പോരേ? ശരീരവും മനസ്സും കൂടിച്ചേർന്ന ഈ സ്വരൂപത്തിൽ അവയ്ക്കുമേൽ മൂന്നാമത് ഒരാത്മാവിനെ സമ്മതിച്ചിട്ട് എന്താവശ്യം? ഈ വിഗ്രഹം തന്നെ പോരേ അതിലെ കാര്യങ്ങൾക്കു സമാധാനം കാണ്മാൻ? പിന്നെ മൂന്നാമതു പുതിയൊരു വസ്തുവിനെ സ്വീകരിക്കുന്നതെന്തിന്?'

കേ. 2.5 (പു. 53, ചു.2)

2 ബൗദ്ധമതത്തിൽ മൂന്നു വാദികളുണ്ട്. എല്ലാത്തിനും ഉണ്മയുണ്ടെന്നു പറയുന്ന അസ്തിത്വവാദികൾ; വിജ്ഞാനംമാത്രമേ ഉള്ളു എന്നു വാദിക്കുന്ന വിജ്ഞാനവാദികൾ, സർവ്വവും ശൂന്യമെന്നു വാദിക്കുന്ന ശൂന്യവാദികൾ. ഇതിൽ സർവാസ്തിത്വവാദികൾ ഭൂതം, ഭൗതികം, ചിത്തം, ചൈത്യം (മനസ്സ്, മാനസികം) എന്നീ ബാഹ്യാഭ്യന്തര വസ്തുക്കളുണ്ടെന്നു നിർണ്ണയിക്കുന്നു. അവരെയാണ് ഇപ്പോൾ എതിർക്കുന്നത്. അവരുടെ അഭിപ്രായത്തിൽ പൃഥിവീധാതു മുതലായവയാണ് ഭൂതം. ഭൗതികം രൂപാദിവിഷയങ്ങളും ചക്ഷുരാദീന്ദ്രിയങ്ങളും. പൃഥിവ്യാദിപരമാണുക്കൾ – കടുപ്പം നനവ് ചൂട് അനക്കം എന്ന സ്വഭാവമുള്ള ആ നാലും – പൃഥിവ്യാദികളായി ഒത്തുചേരുന്നു. അതുപോലെ രൂപ വിജ്ഞാന – വേദനാസംജ്ഞാ–സംസ്കാരങ്ങളെന്നു പറയപ്പെടുന്നവയാണ് പഞ്ചസ്കന്ധങ്ങൾ. അവ സർവ്വവ്യവഹാരങ്ങൾക്കും ചുവടായിട്ട് ശരീരാദികളായി സംഘടിക്കുന്നു. അണുഹേതുകമായോ സ്കന്ധഹേതുകമായോ ഉള്ള ഒരു പറ്റവും – ഭൂതഭൗതികരൂപമാകട്ടെ പഞ്ചസ്കന്ധീരൂപമാകട്ടെ – ഉണ്ടാകുവാൻ പോകുന്നില്ല. എന്തുകൊണ്ട്? സമുദായികൾ അചേതനങ്ങളാകയാൽ ചിത്തത്തിലെ ചൈതന്യജ്വലനംതന്നെയും സമുദായമുണ്ടായിട്ടു വേണമല്ലോ. ഭോക്താവോ പ്രശാസിതാവോ ആയി സ്ഥിരനായി ഒരു സംഘടകനെ വേറെ കണക്കാക്കുന്നുമില്ല. (ഒന്നിനെയും ആശ്രയിക്കാതെ) നിരപേക്ഷമാണ് പ്രവൃത്തി എന്നുവെച്ചാൽ, പ്രവൃത്തി ഒടുങ്ങുകയില്ലെന്നും വന്നുകൂടും. ആശയം (ആലയ വിജ്ഞാനം – അഹങ്കാരത്തിന്നാസ്പദം) തന്നെയും (ആശയിൽനിന്ന്) അന്യമെന്നോ അനന്യമെന്നോ വെച്ചുകൂടാ. അന്യമാണെന്നു വെക്കുക; സ്ഥിരമോ ക്ഷണികമോ? സ്ഥിരമാണെങ്കിൽ അപരനാമത്തിലുള്ള ആത്മാവായി. ക്ഷണികമാണെങ്കിൽ വ്യാപാരത്തിനു കാരണവും ആശ്രയവുമാകാതെ പ്രവൃത്തിയുണ്ടാക്കാ (പറ്റം പിടിക്കാ)തിരിക്കുകയേയുള്ളു. അനന്യമായാലും ഇതുതന്നെ ദോഷം. അതുകൊണ്ട്, ഭൂതഭൗതികരൂപമോ ചിത്തചൈത്യരൂപമോ ആയ പറ്റം ഉണ്ടാകാൻ നിവൃത്തിയില്ല. പറ്റം പിടിക്കാൻ സാധ്യമല്ലെങ്കിൽ അതിനെ ആശ്രയിച്ചിട്ടുള്ള ലോകയാത്രയും നടക്കാതെ പോകും. (ബ്ര. സൂ. ശം. ഭാ. 2..2. 18)

ഈ വാദങ്ങൾക്കു വളരെ ശക്തിയുണ്ട്. പുറമെയുള്ള പരീക്ഷണം കൊണ്ടു നടക്കുമ്പോൾ ഈ വിഗ്രഹത്തിലെ കാര്യങ്ങൾക്കു സമാധാനം അതുകൊണ്ടുതന്നെ കാണാം: നമ്മളിൽ പലരും അങ്ങനെ വിചാരിക്കുന്നെങ്കിലുമുണ്ട്. പിന്നെ എന്തിനു ദേഹവും മനസ്സുമല്ലാതെ അവയിൽനിന്നു വേറിട്ട് അവയ്ക്കധിഷ്ഠാനമെന്നപോലെ ഒരാത്മാവുണ്ടാവണം? ദേഹവും മനസ്സും മാത്രം മതി എന്നുവെയ്ക്കുക. ദേഹമെന്നതു തുടർച്ചയായി മാറിക്കൊണ്ടിരിക്കുന്ന ജഡദ്രവ്യസരിത്തും മനസ്സെന്നത് തുടർച്ചയായി മാറിക്കൊണ്ടിരിക്കുന്ന വിചാരപരമ്പരയുമാണ്. ഈ രണ്ടിനും തമ്മിൽ പ്രത്യക്ഷംപോലുള്ള ഏകത്വം ഏതു വഴിക്കുണ്ടാകുന്നു? ഐക്യം യഥാർത്ഥമല്ലെന്നു പറയാം. ഉദാഹരണം ഒരു തീക്കൊള്ളിയെടുത്ത് അതിവേഗത്തിൽ ചുഴറ്റുക. ഒരു മണ്ഡലം (വൃത്താകാരം) കാണാം. മണ്ഡലം വാസ്തവത്തിലില്ല: തുടർച്ചയായ ഭ്രമണം നിമിത്തം മണ്ഡലരൂപം തോന്നുന്നതേ ഉള്ളു. അതുപോലെ ഈ ജീവിതത്തിൽ ഏകത്വമെന്നതില്ല. തുടർച്ചയായി പാഞ്ഞുപോകുന്ന ദ്രവ്യനിചയം മാത്രമുണ്ട്. അതിനെ ഒന്ന് എന്നു പറയാമെന്നു മാത്രം. അതുപോലെതന്നെ മനസ്സും. ഓരോ വിചാരവും മറ്റൊരു വിചാരത്തിൽനിന്നു വ്യത്യാസപ്പെട്ടതാണ്. ശക്തിയായ പ്രവാഹം നിമിത്തം ഏകത്വം എന്ന ഭ്രമമുണ്ടാകുന്നതേ ഉള്ളു. ഏകത്വമുണ്ടാകുവാൻ (ആത്മാവെന്ന) മൂന്നാമതൊന്നിനെ കല്പിക്കേണ്ട. ജഗത്തിൽ നമുക്കു ദൃശ്യമായും വേദ്യമായുമുള്ളത് ഈ ദേഹവും മനസ്സും മാത്രം. അതുകൾക്ക് ആധാരമായിട്ടു മറ്റൊന്നിനെ കല്പിക്കേണ്ട.

ഈ ബൗദ്ധസിദ്ധാന്തത്തെ ഇക്കാലത്ത് ചില മതശാഖക്കാരും ദാർശനികൻമാരും എടുത്തുപിടിച്ചിട്ടുണ്ട്. അതു തങ്ങളുടെ സ്വന്തം കണ്ടുപിടിത്തമാണെന്ന് അവകാശപ്പെടുന്നുമുണ്ട്. മിക്ക ബുദ്ധമതദർശനങ്ങളിലും ഇതത്രേ പ്രധാനാശയം; ഈ ലോകകാര്യങ്ങൾക്കു സമാധാനം ഇതിൽത്തന്നെയുണ്ട്, മറ്റൊന്നിനെ ആശ്രയിക്കേണ്ടതില്ല: ഉള്ളത് ഈ ഇന്ദ്രിയഗോചരമായ ലോകംമാത്രം, അതിന്നാധാരമായി മറ്റൊന്നിനെ (ഇന്ദ്രിയഗോചരമല്ലാത്തതിനെ)പ്പറ്റി ആലോചിക്കേണ്ട കാര്യമെന്ത്? എല്ലാം ഗുണസമൂഹം; ഗുണങ്ങൾ ചേർന്നിരിപ്പാൻ അവയ്ക്കാധാരമായി ഒരു ദ്രവ്യത്തെ (ഗുണിയെ) കല്പിക്കുന്നതെന്തിന്? ഗുണങ്ങൾ അതിവേഗത്തിൽ അന്യോന്യം മാറിച്ചേരുന്നതുനിമിത്തമാണ് ദ്രവ്യം (ഗുണി) എന്ന ബോധം ജനിക്കുന്നത്. അതല്ലാതെ അവയ്ക്കു പിന്നിൽ (അവയ്ക്കിരിപ്പിടമായി) സ്ഥിരമായ ഒരു വസ്തുവുണ്ടാകകൊണ്ടല്ലക്ഷ ഇങ്ങനെ ഏതാനും ചില വാദങ്ങൾ ആശ്ചര്യകരങ്ങ

ക്ഷ ദോക്താവോ പ്രശാസിതാവോ ആയി, പറ്റം പിടിക്കുവാൻ സ്ഥിരമായ ഒരു ചേതനത്തെ കണക്കാക്കുന്നില്ല: അവിദ്യാദികൾ ഒന്നിനൊന്നു കാരണമായി ചേരുന്നതുതന്നെയാണ് ലോകയാത്ര. അതു ചേരുന്നതായിരിക്കെ, വേറെയൊന്നിനെയും അപേക്ഷിക്കേണ്ടതില്ല. ആ അവിദ്യാദികളാകട്ടെ– അവിദ്യ. സംസ്കാരം, വിജ്ഞാനം, നാമരൂപം, ഷഡായതനം (ശരീരവും ഇന്ദ്രിയങ്ങളും). സ്പർശം, വേദനം, തൃഷ്ണ,

ളല്ലേ? നമ്മുടെ സാധാരണപരിചയത്തിനൊപ്പിച്ച് അവ ശരിയാണെന്ന് എളുപ്പത്തിൽ തോന്നുകയും ചെയ്യും. വാസ്തവത്തിൽ ഈ പുറമെ കാണുന്ന ദൃശ്യം (ഗുണസമൂഹം) എന്നല്ലാതെ അതിനപ്പുറത്ത് ഒന്നിനെപ്പറ്റി ചിന്തിപ്പാൻ പത്തുലക്ഷത്തിലൊരാൾക്കു കഴിവില്ല. മനുഷ്യരിൽ വലിയൊരു ഭൂരിപക്ഷത്തിൻെറയും ദൃഷ്ടിയിൽ ഈ പ്രപഞ്ചം നിരന്തരം മാറി മാറി, ചുഴന്നു ചുഴന്ന്, തമ്മിൽച്ചേർന്നും

---

ഉപാദാനം (തൃഷ്ണകൊണ്ടുള്ള വാക്കായചേഷ്ഠ), ഭവം (ധർമ്മാധർമ്മങ്ങൾ), ജാതി (ജന്മം), ജര, മരണം, ശോകം, പരിദേവനം (നിലവിളി), ദുഃഖം ദുർമ്മനസ്ത എന്നിപ്രകാരമുള്ളവ – ഒന്നിനൊന്നു കാരണങ്ങളാണെന്നു സൗഗത (ബൗദ്ധ) ശാസ്ത്രത്തിൽ ചിലേടത്തു ചുരുക്കിയും ചിലേടത്തു വിസ്തരിച്ചും നിർദ്ദേശിച്ചിട്ടുണ്ട്. അവരിലാർക്കും ഈ അവിദ്യാദികലാപത്തെ തള്ളാൻ കഴിയുന്നില്ല. അതുകൊണ്ട് ഈ വിധം അവിദ്യാദികലാപം ഒന്നിനപ്പുറം ഒന്നായി കാരണകാര്യഭാവത്തിൽ ഘടീയന്ത്രംപോലെ ഇടതടവില്ലാതെ ആവർത്തിച്ചുകൊണ്ടിരിക്കെ പറ്റം, ഫലത്തിൽ, ഉള്ളതുതന്നെ. അതുകൊണ്ട് പറ്റം ചേരുന്നതു തന്നെ.

എന്നാണ് എങ്കിൽ, അതല്ല. എന്തുകൊണ്ട്? ഉല്പത്തിക്കുമാത്രമേ നിമിത്തമായിട്ടുള്ളു. പറ്റം ചേരുമായിരുന്നു, പറ്റത്തിനു നിമിത്തമെന്തെങ്കിലും സ്വീകരിക്കുമെങ്കിൽ; അതൊട്ടു സ്വീകരിക്കുന്നുമില്ല. അവിദ്യാദികൾ ഒന്നിനൊന്നു കാരണമായിട്ട് മുമ്പുമുമ്പുള്ളത് പിമ്പുപിമ്പുള്ളതിനെ ഉളവാക്കാൻമാത്രം നിമിത്തമാകുമെങ്കിൽ ആയിക്കൊള്ളട്ടെ. (അവ ചേർന്നു) പറ്റം പിടിക്കുവാനാകട്ടെ ഒരു നിമിത്തവുമുണ്ടാകുന്നില്ല. അവിദ്യാദികളെക്കൊണ്ടുള്ള പറ്റം ഫലത്തിലുണ്ടെന്നു പറഞ്ഞില്ലേ? അതിനു പറയാം; പറ്റമില്ലാതെ അവിദ്യാദികൾക്ക് അവയുടെ ഉണ്മ കിട്ടാഞ്ഞിട്ടു പറ്റത്തെ ആശ്രയിക്കുകയാണെന്നാണ് അഭിപ്രായമെങ്കിൽ, അപ്പോൾ ആ സംഘാതത്തിൻെറ നിമിത്തം പറയണം. അണുക്കൾ നിത്യങ്ങളെന്നു കണക്കാക്കിയിട്ടും, ആശ്രയാശ്രയീഭൂതങ്ങളായ ഭോക്താക്കൾ ഉണ്ടായിരുന്നിട്ടുകൂടി വൈശേഷികപരീക്ഷയിൽ അതുണ്ടാകുന്നില്ലെന്നു പറഞ്ഞതാണ്; പിന്നെയാണോ, ഇഷ്ടാ, ഭോക്താവില്ലാതെ, ആശ്രയാശ്രയികളും കൂടാതെ, അണുക്കൾ ക്ഷണികങ്ങളാണെന്നും കൂടെ വെച്ചിരിക്കുന്നിടത്ത് അതു സംഭവിക്കാൻ പോകുന്നത്? ഇനി, അവിദ്യാദികൾതന്നെയാണ് പറ്റത്തിനു നിമിത്തമെന്നാണ് അഭിപ്രായമെങ്കിൽ, അതിനെ ആശ്രയിച്ച് ഉണ്മയുണ്ടാകേണ്ടവ അതിൻെറതന്നെ നിമിത്തമാകുന്നതെങ്ങനെ?...... കൂടാതെ ആരുടെ ഭോഗത്തിനുവേണ്ടിയാണോ പറ്റം പിടിക്കേണ്ടത് സ്ഥിരനായി അങ്ങനെയൊരു ഭോക്താവില്ലെന്നാണ് നിങ്ങളുടെ തീരുമാനം. അപ്പോൾ ഭോഗം ഭോഗത്തിനുവേണ്ടിയാണ് (ഭോഗം ആർക്കും വേണ്ടിയല്ല), അത് ആരും പ്രാർത്ഥിക്കേണ്ടതായിട്ടില്ല. അതുപോലെ മോക്ഷം മോക്ഷത്തിനുവേണ്ടിയാണ് എന്നതുകൊണ്ട് വേറൊരാൾ മുമുക്ഷുവായിട്ടും വേണ്ട. രണ്ടും വേറൊരുവൻ പ്രാർത്ഥിക്കുന്നതാണെങ്കിൽ അവൻ ഭോഗമോക്ഷകാലത്ത് നിലനില്ക്കുന്നവനായിരിക്കണം. നിലനിൽക്കുന്നെങ്കിൽ ക്ഷണികത്വമെന്നുള്ള തീർച്ചയ്ക്കു വിരോധമാകും. അതുകൊണ്ട് അവിദ്യാദികൾ ഒന്നൊന്നിനെയുളവാക്കുന്നതിൽമാത്രം നിമിത്തമാകുമെങ്കിൽ ആയിക്കൊള്ളട്ടെ, പറ്റം പിടിക്കുകയില്ല, ഭോക്താവില്ലാത്തതിനാൽ എന്നഭിപ്രായം.

(ബ്ര. സൂ. സം. ഭാ. 2.2.9)

(ബ്ര. സൂ. ശം. ഭാ. 2.2.18–27, സർവ്വാസ്തിത്വവാദത്തെയും 2.2. 28–32 വിജ്ഞാനവാദത്തെയും ശൂന്യവാദത്തെയും ആ വാദികൾക്കുതന്നെ സുസമ്മതമായ യുക്തികൾക്കൊണ്ട് ഉപപാദിച്ചു ഖണ്ഡിക്കാനുണ്ട്.)

ഇടകലർന്നും ഇരിക്കുന്ന ഒരു വികാരനികരംമാത്രമാണ്. അതിനു പിന്നിലിരിക്കുന്ന ശാന്തസമുദ്രം ഒരു നോക്കു കാണുന്നവർ എത്ര ചുരുക്കം! തിരയടിച്ചിരിക്കുന്ന നിലമാത്രം നാം എപ്പോഴും കാണുന്നു. തരംഗാഘാതപ്പൊലിമയെയാണ് നാം പ്രപഞ്ചമായി കാണുന്നത്. അപ്പോൾ അങ്ങനെ രണ്ടഭിപ്രായം കാണുന്നുണ്ട്. ഒന്ന്, ശരീരമനസ്സുകൾക്കപ്പുറം മാറ്റമോ ചലനമോ ഇല്ലാത്ത എന്തോ ഒന്നുണ്ടെന്ന്: മറ്റേത്, ഈ ലോകത്തിൽ ആകെ ഉള്ളതു മാറ്റം, മാറ്റം മാത്രം. അതല്ലാതെ മാറ്റമില്ലായ്മ, ചലനമില്ലായ്മ, എന്നുള്ളത് ഈ പ്രപഞ്ചത്തിലില്ലെന്നും, ഈ അഭിപ്രായവ്യത്യാസങ്ങൾക്കു തമ്മിലുള്ള യോജിപ്പ് അടുത്ത ചിന്താഗതിയിൽ, അതായത് അദ്വൈതത്തിൽ വരുന്നു.

അദ്വൈതം പറയുന്നതിങ്ങനെയാണ്, എല്ലാറ്റിൻെറയും അടിയിൽ, അവയ്ക്ക് അധിഷ്ഠാനമായി മാറ്റമില്ലാത്ത ഒന്നുണ്ടെന്ന ദ്വൈതവാദം ശരിയാണ്; മാറ്റമില്ലാത്ത ഒന്നിനെ ആസ്പദമാക്കാതെ നമുക്കു മാറ്റം മനസ്സിലാക്കാൻ വയ്യ. മാറ്റം (വികാരം) ഉള്ള ഒന്നിനെ നാമറിയുന്നതു അതിനെക്കാൾ മാറ്റം കുറഞ്ഞ ഒന്നിന്നോടു സംബന്ധിപ്പിച്ചിട്ടാണ്. ഈ രണ്ടാമത്തേതിൻെറ വികാരം ഗ്രഹിക്കുന്നത് അതിനെക്കാളും വികാരം കുറഞ്ഞ വസ്തുവിനോടു സംബന്ധിപ്പിച്ചാണ്. അങ്ങനെ ചെന്നുചെന്ന് പരമാവധി വികാരം ഒട്ടുമില്ലാത്ത ഒന്നുണ്ടാകണം എന്നു സമ്മതിക്കേണ്ടിവരുന്നു. ഈ ദൃശ്യം (പ്രപഞ്ചം) ഒട്ടാകെയും ആദിയിൽ നിശ്ചലവും നിഃശബ്ദവും അദൃശ്യവുമായ നിലയിലായിരിക്കണം. അതു വിപരീതശക്തികളുടെ സമനില, അതായത് ശക്തികൾ അനക്കം കൂടാതെ സ്വസ്ഥവും ശാന്തവുമായി വർത്തിക്കുന്ന നിലയാകണം. എന്തുകൊണ്ടെന്നാൽ, (തുലാസ്സിലെന്നപോലെ) സമനില തെറ്റുമ്പോഴേ ശക്തിവ്യാപാരം ഉണ്ടാകൂ. ഇപ്പോൾ (സമനില തെറ്റിയ) ഈ പ്രപഞ്ചം ആ സമനില വീണ്ടും പ്രാപിപ്പാൻ കുതിക്കുകയാണ്. വല്ലൊരു സംഗതിയും നമുക്കു തീർച്ചയായറിയാമെങ്കിൽ അതിതാണ്. അതുകൊണ്ട്, (വികാരങ്ങൾക്കിടയിൽ) ഒരു നിർവ്വികാര പദാർത്ഥം ഉണ്ടെന്നു ദ്വൈതികൾ പറയുന്നതു ശരി. എന്നാൽ, ആ പദാർത്ഥം ദേഹമല്ല. മനസ്സുമല്ല, ആ രണ്ടിൽനിന്നും വ്യത്യസ്തമായ ഒന്നാണെന്നു പറയുന്നതു തെറ്റ്. ഈ ദൃശ്യപ്രപഞ്ചം മുഴുവനും ഒരു വികാരനികരം മാത്രമാണെന്നുള്ളേടത്തോളം ബുദ്ധമതക്കാർ പറയുന്നതു ശരി. എന്തുകൊണ്ടെന്നാൽ ഞാൻ ഒരു ഭിന്നവ്യക്തിയായി നിന്നു പ്രപഞ്ചത്തെ നോക്കിക്കാണുന്ന കാലത്തോളം – അതായത് ദ്രഷ്ടാവെന്നും ദൃശ്യമെന്നും ദ്വൈതമുള്ള കാലത്തോളം – പ്രപഞ്ചനില മാറിമാറിക്കൊണ്ടിരിക്കുന്നതായിട്ടേ കാണൂ. എന്നാൽ പരമാർത്ഥത്തിൽ ജഗത്തിൽ മാറ്റമെന്നപോലെ മാറ്റമില്ലായ്മയുമുണ്ട്. ഈ വിഗ്രഹത്തിൽ സ്ഥൂലദേഹം, മനസ്സ്, ആത്മാവ്, എന്ന മൂന്നെണ്ണം വെവ്വേറെയല്ല. ഒരേ വസ്തു ദേഹമായും മനസ്സായും അവയ്ക്കു മീതെ ആത്മാവായും വർത്തിക്കുന്നു. ദേഹം കാണുന്നവൻ

മനസ്സിനെപ്പോലും കാണുന്നില്ല; മനസ്സിനെ കാണുന്നവൻ ആത്മാവെന്നതിനെ കാണുന്നില്ല: ആത്മാവിനെ കാണുന്നവന്നാവട്ടെ ദേഹവും മനസ്സും അപ്രത്യക്ഷമാവുന്നു. ചലനം കാണുന്നവൻ പരമശാന്തി കാണുന്നില്ല. പരമശാന്തി കാണുന്നവൻ ചലനവും കാണുന്നില്ല. രജ്ജുവിനെ സർപ്പമെന്നു ധരിക്കുന്നു. അങ്ങനെ രജ്ജുവിൽ സർപ്പദൃഷ്ടിയുള്ളവന്നു രജ്ജുമറഞ്ഞുപോയി; എന്നാൽ ഭ്രമം തീർന്നു രജ്ജുവിനെ രജ്ജുവായിട്ടു കാണുമ്പോൾ സർപ്പവും മറഞ്ഞു.[1]

അപ്പോൾ അങ്ങനെ സർവ്വവുമുൾക്കൊള്ളുന്ന ഒരു സത്തയുണ്ട്. അതാണ് പലതായി കാണപ്പെടുന്നത്. ഈ ആത്മാവോ ജീവനോ സത്തയോ ഒന്നുമാത്രമേ ജഗത്തിലുള്ളു. അതിനെ അദ്വൈതഭാഷയിൽ ബ്രഹ്മമെന്നു പറയുന്നു. അതു നാമരൂപസങ്കലനത്താൽ പലതെന്നപോലെ കാണപ്പെടുന്നു. കടൽത്തിരകൾ നോക്കുക. ഒരു തിരയും വാസ്തവത്തിൽ കടലിൽനിന്നു വേറെയല്ല. എന്നാൽ കാഴ്ചയിൽ വേറിട്ടു തോന്നുവാൻ കാരണമെന്ത്? നാമവും രൂപവും; തിരയുടെ ആകൃതിയും അതിനു തിര എന്നു നാം കൊടുക്കുന്ന പേരും. വ്യത്യാസത്തിനു കാരണം അതുമാത്രം. രൂപവും നാമവും പോയാൽ കടൽ മാത്രം. കടലിനെയും തിരയേയും തീരെ വേർതിരിപ്പാൻ ആർക്കു കഴിയും? അതുപോലെ ഈ ജഗത്താകെ ഏകമായ ആ സത്തമാത്രം. അതിൽ കാണുന്ന നാനാഭേദങ്ങൾ നാമരൂപകൃതങ്ങൾമാത്രവും. ഒരേ സൂര്യൻ അനേകലക്ഷം ജലബിന്ദുക്കളിൽ പ്രതിബിംബിക്കുമ്പോൾ ഓരോന്നിലും സൂര്യന്റെ പൂർണ്ണപ്രതിച്ഛായ കാണാം. അതുപോലെ ഒരേ ആത്മാവ്, ഒരേ ജീവൻ, ജഗത്തിലെ ഒരേ സദ്വസ്തു, വിവിധ നാമരൂപങ്ങളിൽ പ്രതിഫലിച്ചു പലതായി കാണപ്പെടുന്നു.[2] വാസ്തവത്തിൽ ഒന്നേ ഉള്ളു. ''ഞാൻ'' എന്നും ''നീ'' എന്നും രണ്ടില്ല, എല്ലാം ഒന്ന്. ഒന്നുകിൽ എല്ലാം ''ഞാൻ'', അല്ലെങ്കിൽ എല്ലാം ''നീ''; രണ്ടുണ്ട് എന്ന ഭാവന കേവലം മിഥ്യ[3] ആ മിഥ്യാഭാവനയുടെ ഫലമാണ് നാം കാണുന്ന പ്രപഞ്ചം. വിവേകമുദിച്ച്, രണ്ടില്ല ഒന്നേ ഉള്ളുവെന്നു കാണുമ്പോൾ ഞാൻ (ദ്രഷ്ടാവ്) തന്നെയാണ് ഈ ജഗത്തായിരിക്കുന്നതെന്നും കാണും. ''ഒരു നിരന്തരവികാരനികരമായി ഇപ്പോൾ കാണുന്ന ജഗത്ത് ഞാനാണ്. സർവ്വവികാരങ്ങൾക്കും സർവ്വഗുണങ്ങൾക്കും അതീതനായി നിത്യപൂർണ്ണനും നിത്യാനന്ദനുമായതും ഞാനത്രേ[4].'

ഇങ്ങനെ നോക്കുമ്പോൾ ആത്മാവ് ഏകൻമാത്രമുണ്ട്, നിത്യശുദ്ധൻ, നിത്യപൂർണ്ണൻ, അവികാര്യൻ ഒരിക്കലും വികാരപ്പെട്ടിട്ടില്ലാ

1. ആത്മാജ്ഞാനാദ് ജഗദ്ഭാതി ആത്മജ്ഞാനാന്ന ഭാസതേ
രജ്ജ്വാജ്ഞാനാദഹിർ ഭാതി തജ്ജ്ഞാനാദ്ഭാസതേ ന ഹി. (അ. സം. 2.7)
2. ബ്ര. ബി. 12 (പു. 14. ചു. 1)
3. അ. സം. 15. 15. (പു. 303, ചു. 1)
4. മയ്യനന്തമഹാംഭോധൗ ജഗദ്വീചിഃ സ്വഭാവതഃ
ഉദേതു വാസ്തമായാതു ന മേ വൃദ്ധിർന ച ക്ഷതിഃ. (അ. സം. 7.2)

ത്തവൻ, അനേകമായിക്കാണുന്ന ഈ വികാരങ്ങളെല്ലാം ആ ഒരേ ആത്മാവിൽ നമുക്കുണ്ടാകുന്ന തോന്നലുകൾ മാത്രം. ആ ആത്മാവിൽ നാമരൂപങ്ങൾ ചിത്രീകരിച്ചതാണ് ഈ സ്വപ്നങ്ങൾ.[1] രൂപം നിമിത്തമാണല്ലോ തിര കടലിൽനിന്നു ഭിന്നമായി തോന്നുന്നത്. തിരയടങ്ങുമ്പോൾ അതിന്റെ രൂപമുണ്ടോ? ഇല്ല, അതു മറഞ്ഞേ പോയി. തിരയുണ്ട് എന്നതു കടലുണ്ട് എന്നതിനെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ കടൽ തിരയെ ആശ്രയിച്ചിരിക്കുന്നുമില്ല. ഈ നാമരൂപങ്ങൾ ഏതിൽനിന്നുളവായോ അതിനു മായ എന്നു പറയുന്നു. മായയാണ് വ്യത്യസ്തങ്ങളുത്തമം വിചിത്രങ്ങളുമായ വ്യക്തികളെ നിർമ്മിക്കുന്നത്. എന്നാലും അത് സത് (ഉള്ളത്) അല്ല. അതുണ്ടെന്നു പറയുകവയ്യ. രൂപത്തിനു സ്വതവെ സത്തയില്ല. അതു മറ്റൊന്നിനെ ആശ്രയിച്ചിരിക്കുന്നു. എന്നുവെച്ച് അതില്ലാത്തതാണെന്നും പറയുകവയ്യ. അതാണല്ലോ ഈ നാനാത്വമുണ്ടാക്കുന്നത്. അപ്പോൾ വേദാന്തദർശനപ്രകാരം ഈ മായ[2], അഥവാ പ്രജ്ഞാനം, അഥവാ നാമരൂപങ്ങൾ, അഥവാ ദേശകാലനിമിത്തങ്ങളെന്ന് യൂറോപ്പിൽ പറയുന്നത്, ജഗത്തിൽ നാനാത്വത്തെ കാണിച്ചുതരുന്നു; വാസ്തവത്തിൽ ഈ ജഗത്തു മുഴുവൻകൂടി ഒരേ ഒരു സത്ത. സത്ത രണ്ടുണ്ടെന്നു വിചാരിക്കുന്നതു തെറ്റ്; ഒന്നേയുള്ളു എന്നറിയുന്നതു ശരി. ഈ തത്ത്വമത്രേ ഇന്നു നമുക്കു ഭൗതികലോകത്തിലും മാനസികലോകത്തിലും ആദ്ധ്യാത്മികലോകത്തിലും ശരിയാണെന്നു തെളിയിച്ചുതരുന്നത്. നിങ്ങളും ഞാനും സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ഒരേ ദ്രവ്യമഹാസമുദ്രത്തിലെ വിവിധസ്ഥാനങ്ങളുടെ വിവിധനാമങ്ങളാണെന്നും, ആ ദ്രവ്യം ആകൃതിയിൽ തുടരെത്തുടരെ മാറിക്കൊണ്ടിരിക്കുന്നുവെന്നും ഇന്നു ശാസ്ത്രം തെളിയിച്ചിരിക്കുന്നു. പല മാസങ്ങൾക്കുമുമ്പു സൂര്യനിലുണ്ടായിരുന്ന ഒരു ശക്തിലേശമാവാം ഇന്ന് ഒരു മനുഷ്യനിലുള്ളത്, അത് നാളെ ഒരു മൃഗത്തിലും മറ്റന്നാൾ ഒരു ചെടിയിലുമാവാം, അത് എപ്പോഴും

1. ആകാശോ വൈ നാമ നാമരൂപയോർനിർവഹിതാ. തേ യദന്തരാ തദ് ബ്രഹ്മ തദമൃതം സ ആത്മാ. (ഛാ. 8. 14.1)

ബ്രഹ്മംതന്നെയാണ് നാമരൂപങ്ങളെ ഉളവാക്കുന്നത്. അവയും അവയ്ക്കുള്ളിലും ആ ബ്രഹ്മംതന്നെ. അത് അമൃതമാണ്. അത് ആത്മാവാണ്.

2. ബ്ര. സൂ. ശം. ഭാ. 1.4.3 (പു. 134, ചു. 1)

അവ്യക്തനാമ്നീ പരമേശശക്തിരനാദ്യവിദ്യാ ത്രിഗുണാത്മികാ പരാ
കാര്യാനുമേയാ സുധിയൈവ മായാ യയാ ജഗത്സർവമിദം പ്രസൂയതേ.
സന്നാപ്യസന്നാപ്യുഭയാത്മികാ നോ ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ
സാംഗാപ്യനംഗാപ്യുഭയാത്മികാ നോ മഹാദ്ഭുതാനിർവചനീയരൂപാ.
(വി. ചു. 108, 109)

അവ്യക്താദിനാമങ്ങളുള്ള മായ ഈശ്വരശക്തിയാണ്. വലിയ വിവേകികൾക്കും അതിന്റെ കാര്യംകൊണ്ടേ അതുണ്ടെന്നനുമാനിക്കാവൂ. മായ ഉള്ളതോ ഇല്ലാത്തതോ രണ്ടും കൂടിയതോ അല്ല: ഈശ്വരഭിന്നമോ അഭിന്നമോ രണ്ടുമോ അല്ല. അംശമുള്ളതോ നിരംശമോ രണ്ടും ചേർന്നതോ അല്ല. അതു വലിയ അത്ഭുതമാണ്; തിട്ടപ്പെടുത്തിപ്പറയാനാവാത്തതാണ് അതിന്റെ സ്വരൂപം.

വന്നും പോയുമിരിക്കുന്നു. ഒക്കെക്കൂടെ അഖണ്ഡമായ ഒരു അനന്ത ദ്രവ്യരാശി, അതിൽ നാമരൂപഭേദങ്ങൾ ഉണ്ടെന്നുമാത്രം. ഒരു സ്ഥാനത്തെ സൂര്യനെന്നു പറയുന്നു, മറ്റൊന്നിനെ ചന്ദ്രൻ, വേറൊന്നിനെ നക്ഷത്രം, അല്ലെങ്കിൽ മനുഷ്യൻ, മൃഗം, സസ്യം എന്നിങ്ങനെ പറഞ്ഞുവരുന്നു. ഈ നാമങ്ങളെല്ലാം മിഥ്യ. അവയ്ക്കു സ്ഥിരസത്യത്വമില്ല, എല്ലാം പ്രതിനിമിഷം മാറിവരുന്ന ദ്രവ്യം മാത്രം. ഈ സ്ഥൂല പ്രപഞ്ചംതന്നെ മറ്റൊരു ദൃഷ്ടിയിൽ ഒരു വിചാരസമുദ്രമാകും. അപ്പോൾ നാമോരോരുത്തനും അതിൽ ഓരോ പ്രത്യേകമനസ്സിന്റെ സ്ഥാനം വഹിക്കും. നിങ്ങൾ ഓരോ മനസ്സ്, ഞാൻ ഒരു മനസ്സ്, മറ്റെല്ലാവരും മനസ്സുകൾ. എന്നാൽ മനസ്സ് പരിശുദ്ധമായി, കാഴ്ച തെളിഞ്ഞു ജ്ഞാനദൃഷ്ടികൊണ്ടു നോക്കുമ്പോൾ ഈ പ്രപഞ്ചം തന്നെ അഖണ്ഡസത്തയായി, നിർമ്മലനിർവികാനിത്യവസ്തുവായി കാണപ്പെടും.

അങ്ങനെയാണെങ്കിൽ മരണാനന്തരം ജീവൻമാർക്കുണ്ടെന്നു ദ്വൈതികൾ പറയുന്ന ത്രിവിധഗതിക്കു നിലയെന്ത്? മരണശേഷം ശിഷ്ടൻമാർ സ്വർഗ്ഗത്തിലോ മറ്റു വല്ല ലോകത്തിലോ പോകുന്നു, ദുഷ്ടൻമാർ ഭൂതപ്രേതാദികളോ മൃഗങ്ങളോ ആകുന്നു എന്നും മറ്റും അവർ പറയുന്നതിന്റെ നിലയെന്ത്? അങ്ങനെയൊന്നുമില്ല, ആരും വരുന്നതോ പോകുന്നതോ ഇല്ലെന്നാണ് അദ്വൈതി പറയുന്നത്⁂. വരവും പോക്കും എങ്ങനെയുണ്ടാകും? നിങ്ങൾ അപരിമിതം, അനന്തം; പിന്നെ നിങ്ങൾക്കുപോവാനുള്ള സ്ഥാനമേത്? ഒരു സ്ക്കൂളിൽ ചെറിയ കുട്ടികളെ പരീക്ഷിക്കയായിരുന്നു. അവരോട് പരീക്ഷകൻ വിഡ്ഢിത്തമായി പല ദുർഘടചോദ്യങ്ങളും ചോദിച്ചു. അതിലൊന്ന്, 'ഭൂമി എന്തുകൊണ്ട് വീണുപോകുന്നില്ല' എന്നായിരുന്നു. ആകർഷണമെന്നോ മറ്റോ ഉള്ള ശാസ്ത്രതത്ത്വം പ്രമാണമാണെന്നു വരുത്തുവാനുള്ള ചോദ്യമാണത്. കുട്ടികളിൽ പലർക്കും ചോദ്യത്തിന്റെ കാര്യം മനസ്സിലായില്ല. അവർ എന്തെല്ലാമോ തെറ്റായ മറുപടി പറഞ്ഞു. മിടുക്കത്തിയായ ഒരു കൊച്ചു പെൺകുട്ടി അതിനുത്തരമായി മറ്റൊരു ചോദ്യം ചോദിച്ചു, 'അതെവിടേയ്ക്കു വീഴും?' എന്ന്. പരീക്ഷകന്റെ ചോദ്യം പ്രത്യക്ഷത്തിലേ അബദ്ധം. ഈ ജഗത്തിൽ മീതെയെന്നും താഴെയെന്നും വാസ്തവത്തിലില്ല. എല്ലാം സാപേക്ഷം. ആത്മാവിന്റെ കാര്യത്തിലും അങ്ങനെയാണ്. അതിനെസ്സംബന്ധിച്ച് ജനനമെന്നും മരണമെന്നും പറയുന്നതു വെറും ബുദ്ധിശൂന്യത. ആരു പോകുന്നു, ആരു വരുന്നു? നിങ്ങളില്ലാത്ത സ്ഥലമേത്? ആത്മാവ് സർവ്വവ്യാപി. ഇപ്പോഴേ നിങ്ങൾ അധിവസിക്കുന്നില്ലാത്ത സ്വർഗ്ഗമെവിടെ? സർവ്വവ്യാപി എവിടെയ്ക്കു പോകും? എവിടേയ്ക്കു പോകാതിരിക്കും? അത് എവിടെയും നിറഞ്ഞിരിക്കുന്നു. സ്വർഗ്ഗലോകം, തദുപരിലോകങ്ങൾ, അധോലോകങ്ങൾ, ജനനം, മരണം

⁂ ബൃ. 4.4.25 (പു. 42, ചു. 1)

എന്നീ ബാലിശസ്വപ്നങ്ങൾ, മിഥ്യാഭാവനകൾ – എല്ലാം ജ്ഞാനിക്കു നിമിഷംകൊണ്ടു മാഞ്ഞുപോകുന്നു. ജ്ഞാനം പരിപൂർണ്ണമാകാത്ത വർക്ക് ബ്രഹ്മലോകപര്യന്തം പല രംഗങ്ങളും കഴിഞ്ഞശേഷം അവ മാഞ്ഞുപോകുന്നു. അജ്ഞാനികൾക്ക് അതു തുടർന്നും പോകും.

മനുഷ്യൻ മരിക്കുന്നു എന്നും ജനിക്കുന്നു എന്നും സ്വർഗ്ഗപ്രാപ്തിയു ണ്ടെന്നും ലോകരെല്ലാം വിശ്വസിക്കുന്നതെന്തുകൊണ്ട്? ഞാൻ ഒരു പുസ്തകം വായിക്കുന്നു. ഒരു വശം വായിച്ച് അതു മറിച്ചു. മറ്റൊരു വശം വായിച്ച് അതും മറിച്ചു. ഇവിടെ മാറിപ്പോകുന്നതേത്? വരു ന്നതും പോകുന്നതുമാര്? ഞാനല്ല, പുസ്തകത്തിലെ ഏടുകൾ. ഈ പ്രകൃതി മുഴുവനും ആത്മാവിനുമുമ്പിൽ പുസ്തകംപോലെയാണ്. അദ്ധ്യായങ്ങൾ വായിച്ചുതീരുന്നു. പുതിയ രംഗങ്ങൾ പ്രത്യക്ഷങ്ങളാ കുന്നു. ഓരോന്നും മറിച്ചുമറിച്ചുപോകുന്നു. ആത്മാവ് എപ്പോഴും ഒന്നുതന്നെ, നിത്യം. പ്രകൃതിയാണ് മാറുന്നത്, ആത്മാവല്ല.ꕥ ജനനവും മരണവും പ്രകൃതിക്കു ചേർന്നതാണ്, ആത്മാവിനല്ല. എന്നാലും അജ്ഞാനികൾ ഭ്രമിക്കുന്നു. സൂര്യനാണ് ചലിക്കുന്നത്, ഭൂമിയല്ല എന്ന് നാം ഭ്രാന്തിവശാൽ വിചാരിക്കുംപോലെ, നാമാണ് മരിക്കുന്നത്, പ്രകൃതിയല്ല എന്ന് നാം ഭ്രമിച്ചു കളയുന്നു. ഇതെല്ലാം ഭ്രമം. തീവണ്ടി നീങ്ങുമ്പോൾ അരികെയുള്ള ഭൂമി നീങ്ങുന്നു എന്നു തോന്നുന്നതു പോലെയാണ് നമ്മുടെ ജനനമരണഭ്രമങ്ങളും. മനുഷ്യമനസ്സിൻെറ ഒരവസ്ഥയിൽ ഈ സത്തയെ, ഭൂമി സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ എന്നെല്ലാമായി കാണുന്നു. ഒരേ മനഃസ്ഥിതിയിലുള്ളവർ ഒരു പോലെകാണും. എന്നാൽ നമുക്കു മദ്ധ്യേ മററു ജീവതലങ്ങളും അവയിൽ അനേകലക്ഷം ജീവികളുമുണ്ടാവാം. നാം അവയെ കാണി ല്ല, അവർ നമ്മെയും കാണില്ല. നമ്മുടെ മനഃസ്ഥിതിയോടുകൂടി നമ്മുടെ തലത്തിലുള്ളവരെ മാത്രമേ നാം കാണൂ.

സംഗീതയന്ത്രങ്ങളിൽ ഒരേതരം സ്പന്ദാവസ്ഥയിലുള്ളവ തമ്മിൽ ത്തമ്മിൽ സഹസ്പന്ദിക്കുംപോലെയാണിത്. ഇപ്പോൾ നാമിരിക്കുന്നത് 'മനുഷ്യസ്പന്ദം' എന്ന നിലയിലാണ്. അത് മാറിപ്പോയാൽ നാമിവിടെ മനുഷ്യരെ കാണില്ല, പകരം, മറ്റൊരു രംഗത്തിൽ ദേവൻമാരെയോ ദേവലോകത്തെയോ കാണും: ദുഷ്ടൻമാർ പക്ഷേ പിശാചുക്കളെയോ പൈശാചലോകത്തെയോ കാണും. ഈ ഭിന്നദർശനങ്ങളെല്ലാം ഒരേ ലോകത്തിൻേറതുതന്നെ. മനുഷ്യതലത്തിൽനിന്നു നോക്കുമ്പോൾ ഭൂമി–സൂര്യ–ചന്ദ്ര–നക്ഷത്രാദികളായി കാണാകുന്ന ഈ ജഗത്തുതന്നെ ദുഷ്ടദൃഷ്ടിയിൽ നരകമായി കാണാം. സ്വർഗ്ഗകാംക്ഷികൾക്കു സ്വർഗ്ഗ മായും കാണാം. സിംഹാസനാധിരൂഢനായ ഒരു ദേവൻെറ സന്നിധി യിൽ ചെന്ന് അദ്ദേഹത്തെ എന്നും കീർത്തിച്ചു നിൽക്കുന്ന നില

ꕥ ഉപാധിരായാതി സ ഏവ ഗച്ഛതി സ ഏവ കർമ്മാണി കരോതി ഭുങ്ക്തേ സ ഏവ ജീര്യൻ മ്രിയതേ; സദാഹം കുലാദ്രിവന്നിശ്ചല ഏവ സംസ്ഥിതഃ (വി. ചു. 501)

ശ്രേയസ്സെന്നു മനോരാജ്യം കരുതിയവർ മരണശേഷം അവരുടെ മനോരാജ്യത്തിന്നനുസരിച്ചു കാഴ്ചകൾ കാണും. ഈ ജഗത്തുതന്നെയാണ് അവരുടെ ദൃഷ്ടിയിൽ ഒരു മഹാദിവ്യലോകമായും അതിൽ ഈശ്വരൻ സിംഹാസനാധിരൂഢനായിരിക്കുന്നതായും പാർഷദൻമാർ അങ്ങുമിങ്ങും ചലിക്കുന്നതായും തോന്നുക. ഈ സ്വർഗ്ഗാദിലോകങ്ങൾ മനുഷ്യകല്പിതങ്ങൾ മാത്രം.[1] ആ നിലയിൽ ദ്വൈതികൾ പറയുന്നത് ശരി: പക്ഷേ, അതു മനഃകല്പിതം മാത്രമാണെന്നു അദ്വൈതി പറയുന്നു. ഈ വിവിധലോകങ്ങളും ദേവാസുരൻമാരും ജന്മാന്തരപ്രാപ്തികളുമെല്ലാം വെറും കഥകൾ: ഈ മനുഷ്യജീവിതവും അത്രതന്നെ. ഈ ജീവിതമേ സത്യമായിട്ടുള്ളു എന്നു വിചാരിക്കുന്നതാണ് മനുഷ്യർക്ക് എപ്പോഴും പറ്റുന്ന വലിയ തെറ്റ്. മറ്റു സംഗതികൾ വെറും പുരാണകഥകളാണെന്നു പറയുന്നത് അവർക്ക് എളുപ്പത്തിൽ മനസ്സിനിണങ്ങും. അതുതന്നെയാണ് സ്വന്തം ജീവിതനിലയും എന്ന് അവർ ഒരിക്കലും സമ്മതിക്കില്ല. ഈ കാണുന്നതു മുഴുവൻ ഒരു കെട്ടുകഥ: അതിൽ ഏറ്റവും വലിയ അസത്യം, നാം ശരീരങ്ങളാണെന്നത്രേ. നാം ഒരിക്കലും ശരീരങ്ങളായിട്ടില്ല, ആവുകയുമില്ല. ജഗദീശ്വരസ്ഥാനത്തുള്ള നാം വെറും മനുഷ്യരാണെന്നുള്ളതാണ് കളവിൽ മികച്ച കളവ്[2] ഈശ്വരനെ ആരാധിക്കുന്നിൽ നാം നമ്മുടെ നിഗൂഢമായ ആത്മാവിനെയാണാരാധിക്കുന്നത്![3] നിങ്ങൾ ജന്മനാ പാപിയെന്നോ ദുഷ്ടനെന്നോ പറയുന്നത് അതിനീചമായ അസത്യ

1. അ. സം. 2, 20 (പു. 300, ചു. 3)

2. ക. 2. 18 (പു. 102, ചു. 2)

ശ്രീശുകൻ പരീക്ഷിത്തിന് അഭയോപദേശം ചെയ്ത് അവസാനം അരുളിച്ചെയ്യുന്നു;

> ത്വം തു രാജൻ മരിഷ്യേതി പശുബുദ്ധിമിമാം ജഹി
> ന ജാതഃ പ്രാഗഭൂതോഽദ്യ ദേഹവത് ത്വം ന നങ്ക്ഷ്യസി.
> അഹം ബ്രഹ്മം പരം ധാമ ബ്രഹ്മാഹം പരമം പദം
> ഏവം സമീക്ഷന്നാത്മാനമാത്മന്യാധായ നിഷ്കലേ
> ദശന്തം തക്ഷകം പാദേ ലേലിഹാനം വിഷാനനൈഃ
> ന ദ്രക്ഷ്യസി ശരീരം ച വിശ്വം ച പൃഥഗാത്മനഃ. (ഭാ. 12.5,2,11,12)

രാജാവേ, ഞാൻ മരിച്ചുപോകുമേ എന്ന ഈ പശുബുദ്ധി കളയൂ. ദേഹത്തെപ്പോലെ, മുമ്പില്ലാതിരുന്നിട്ടു പിന്നീട് ജനിച്ച്, ഇന്നു അങ്ങു നശിക്കാൻ പോകുന്നില്ല. ഞാൻ ബ്രഹ്മമാണ്. ബ്രഹ്മം ഞാനാണ്. എന്നുറച്ച് അഖണ്ഡമായ ആത്മാവിൽ നിലകൊള്ളുന്ന അങ്ങയുടെ കാലിൽ കിടക്കുന്ന വിഷാനനനായ തക്ഷകനേയും അങ്ങയുടെ ശരീരത്തെയും വിശ്വത്തെപ്പോലും ആത്മാവിൽനിന്നു വേറിട്ട് അങ്ങു കാണില്ല.

3. യദ്യദ് ജനോ ഭഗവതേ വിദധീതമാനം
> തച്ചാത്മനേ പ്രതിമുഖസ്യ യഥാ മുഖശ്രീഃ. (ഭാ. 7.9.11)

ഭഗവാന്നായിച്ചെയ്യുന്ന പൂജയെല്ലാം ആത്മാവിനുവേണ്ടിത്തന്നെയാണ്. അവനവന്റെ മുഖത്തു ചാർത്തിയ തിലകം പ്രതിബിംബത്തിനു ചാർത്തിയതുപോലെ തോന്നുമല്ലോ, അതുപോലെ.

മത്രേ, ഇവിടെ ഒരു ശിശു കിടക്കുന്നു. അതിൻെറ മുമ്പിൽ ഒരു സഞ്ചി നിറയെ സ്വർണ്ണവും. ഒരു കള്ളൻ വന്ന് അത് എടുത്തു കൊണ്ടുപോകുന്നു എന്നു വിചാരിക്കുക. അപ്പോൾ ശിശുവിന് അതിൽ വല്ല ഭാവഭേദവുമുണ്ടാകുമോ? ഇല്ല. ശിശുവിൻെറ ഉള്ളിൽ കള്ളനില്ല. അതുകൊണ്ടു പുറത്തുമില്ല. പാപികളും നീചൻമാരും പുറമേ നീചത്വം കാണും, സത്തുകൾ കാണില്ല. ആവിധത്തിൽ ദുഷ്ടൻമാർ ഈ ജഗത്തിനെ നരകമായി കാണും. സത്തുകൾ സ്വർഗ്ഗമായി കാണും, സിദ്ധൻമാർ ഈശ്വരനായിത്തന്നെയും കാണും. അപ്പോഴേ ദൃഷ്ടിയിൽനിന്നു മറവുകൾ നീങ്ങൂ. മനസ്സു നിർമ്മലമായി പരിശുദ്ധമാകുമ്പോൾ ദർശനമെല്ലാം മാറിക്കാണാം. എത്രയോ ലക്ഷം സംവത്സങ്ങളായി തന്നെ പീഡിപ്പിച്ചിരുന്ന ദുഃസ്വപ്നങ്ങൾ അപ്പോൾ മാഞ്ഞുപോകും[1] ഞാൻ മനുഷ്യനോ ദേവനോ അസുരനോ ആണ്, ഞാൻ താണ നിലയിലിരിക്കുന്നു, ഉയർന്ന നിലയിലിരിക്കുന്നു, ഭൂമിയിൽ പാർക്കുന്നു, സ്വർഗ്ഗത്തിൽ സുഖിക്കുന്നു എന്നെല്ലാം വിചാരിക്കുന്ന മനുഷ്യൻ, അപ്പോൾ, താൻ സർവ്വവ്യാപി: കാലം തൻെറ മനസ്സിൽ, താൻ കാലത്തിന്നധീനനല്ല, ദിവ്യലോകങ്ങളെല്ലാം തൻെറ ഉള്ളിൽ, താൻ ഒരു സ്വർഗ്ഗത്തിലുമല്ല, മനുഷ്യരാൽ ചിരപൂജിതൻമാരായ ദേവൻമാരെല്ലാം തൻെറ ഉള്ളിൽ, താൻ ഒരു ദേവനിലും ആയിരുന്നില്ല എന്നു സാക്ഷാത്തായി കാണും. ദേവൻമാരെയും അസുരൻമാരെയും താനാണ് സൃഷ്ടിച്ചത്, മനുഷ്യനും മൃഗവും സസ്യവും ശിലയും എല്ലാം തൻെറ സൃഷ്ടി. തൻെറ യഥാർത്ഥപ്രകൃതി സർവ്വസ്വർഗ്ഗങ്ങളെക്കാൾ മേലെ. ഈ ജഗത്തിനെക്കാൾ തികവുറ്റത്, അനന്തമായ കാലത്തേക്കാൾ അപരിമിതം, സർവ്വവ്യാപിയായ ആകാശത്തേക്കാൾ വ്യാപ്തികൂടിയത് എന്ന് സ്വദൃഷ്ടിയിൽ മറവറ്റു തെളിഞ്ഞു കാണും[2] അപ്പോഴേ മനുഷ്യൻ നിർഭയനും സ്വതന്ത്രനുമാകൂ. അപ്പോൾ ഭ്രമങ്ങൾ തീർന്നു, ക്ലേശങ്ങൾ മാഞ്ഞു, ഭയങ്ങൾ നീങ്ങി, ജനനം ഇല്ലാതായി. അതോടെ മരണവും: ദുഃഖങ്ങൾ പറന്നുപോയി, ഒപ്പം സുഖങ്ങളും: ഭൂമി തിരോധാനം ചെയ്തു, കൂടെ സ്വർഗ്ഗവും; ദേഹം പൊയ്പ്പോയി. ഒരുമിച്ചു മനസ്സും: ആ മനുഷ്യനു ജഗത്താകെ അന്തർദ്ധാനം ചെയ്തതുപോലായി. ജഗത്തിലുള്ള നാനാശക്തികളുടെ ചലനങ്ങളും അന്വേഷണങ്ങളും പരസ്പരസമ്മർദ്ദങ്ങളും എന്നെന്നേയ്ക്കും നിലച്ചു. ശക്തിയും ദ്രവ്യവുമായും, പ്രപഞ്ചവ്യവഹാരമായും. പ്രപഞ്ചം തന്നെയായും, സ്വർഗ്ഗം, ഭൂമി, സസ്യം, ജന്തു, മനുഷ്യൻ, ദേവൻ എന്നീ രൂപങ്ങളിലായും പരിണമിച്ചിരുന്നതേതോ, അത് അഖണ്ഡാനന്ദനിർവ്വികാരസത്തയായി രൂപാന്തരപ്പെടുകയും ആ സത്ത താൻ തന്നെ എന്ന് മനുഷ്യൻ സാക്ഷാൽക്കരിക്കയും ചെയ്യുന്നു. 'നാനാനിറം

1. അഹോ നിരഞ്ജനഃ ശാന്തോ ബോധോഽഹം പ്രകൃതേഃ പരഃ.
ഏതാവന്തമഹം കാലം മോഹേനേവ വിഡംബിതഃ. (അ. സം. 2.1)

2. ന തസ്യ കാലാവയവൈഃ പരിണാമാദയോ ഗുണഃ
അനാദ്യനന്തമവ്യക്തം നിത്യം കാരണമവ്യയം. (ഭാ. 12,4.19)

പൂണ്ട മേഘങ്ങൾ ആകാശത്തിൽ വെളിപ്പെട്ടു നിമിഷനേരം നിന്നു മറഞ്ഞുപോകുംപോലെ.' ഭൂമി, സ്വർഗ്ഗം, ചന്ദ്രൻ, ദേവൻ സുഖം ദുഃഖം എന്നീ വിവിധദർശനങ്ങൾ ആത്മാവിൽ പ്രത്യക്ഷമാകുന്നു, മറഞ്ഞുപോകുന്നു: ശേഷിക്കുന്നത് അനന്തവും അവികാരവുമായ ആകാശം, ആത്മാവുമാത്രം. ആകാശത്തിനു മാറ്റമില്ല: മാറ്റം മേഘങ്ങൾക്ക്: ആകാശം വികാരപ്പെടുന്നു എന്നു വിചാരിക്കുന്നത് അബദ്ധം.[1] നമ്മളിൽ അശുദ്ധിയുണ്ട്, നാം പരിമിതരാണ്, നാം വെവ്വേറെയാണ് എന്നെല്ലാം വിചാരിക്കുന്നത് തെറ്റ്. യഥാർത്ഥമനുഷ്യൻ ഏകാദ്വൈത സത്താമാത്രം.

ഇവിടെ രണ്ടു ചോദ്യം; ഒന്ന്, 'ഇത് അനുഭവപ്പെടുത്തുവാൻ കഴിയുമോ? ഇത്രത്തോളം പറഞ്ഞതു ജ്ഞാനം, സിദ്ധാന്തം: അതു സാക്ഷാൽക്കരിക്കുക സാദ്ധ്യമോ?' അതേ: അതു സാക്ഷാൽക്കരിച്ച് മായയിൽനിന്നു നിത്യമുക്തരായവർ – ഇവർ ഇന്നും ജീവിച്ചിരിപ്പുണ്ട്[2] സാക്ഷാൽക്കരിച്ചു ഉടനെ മരിച്ചുപോകുമോ? നാം വിചാരിക്കുന്നത്ര വേഗത്തിൽ ജീവിതം അവസാനിക്കില്ല. ഒരു തണ്ടിലിണക്കിയ രണ്ടു ചക്രങ്ങൾ ഒന്നിച്ചു തിരിഞ്ഞോടുന്നു. അതിൽ ഒരു ചക്രത്തെ പിടിച്ചു തണ്ടു വെട്ടിമുറിച്ചാൽ പിടിച്ച ചക്രം നിൽക്കും. മറ്റേ ചക്രത്തിൻമേൽ മുമ്പു സംക്രമിച്ചു ചലനശക്തി ഉള്ളതുകൊണ്ട് അതു പിന്നെയും കുറച്ചു ദൂരം ഓടും. എന്നിട്ടു വീണടങ്ങും.[3] ഈ ആത്മാവ് ഒരു ചക്രം, ദേഹമനോഭ്രാന്തി മറ്റേ ചക്രം. രണ്ടുംകൂടി കർമ്മമെന്ന തണ്ടിൻമേൽ യോജിപ്പിച്ചിരിക്കുകയാണ്. അവ തമ്മിലുള്ള ബന്ധം വേർപ്പെടുത്തുന്ന കോടാലിയാകുന്നു ജ്ഞാനം. അപ്പോൾ ആ വേർപാടിൽ ആത്മചക്രം നിശ്ചലമാകും– വരികയും പോകയും ചെയ്യുന്നു. ജീവിക്കുകയും മരിക്കുകയും ചെയ്യുന്നു എന്ന വിചാരങ്ങൾ അസ്തമിക്കും. താൻ പ്രകൃതിയാണ്, തനിക്കു കുറവുകളും കൊതികളുമുണ്ട് എന്ന വിചാരങ്ങളും അസ്തമിക്കും: താൻ പരിപൂർണ്ണനും നിഷ്കാമനുമാണെന്നനുഭവപ്പെടും. എന്നാൽ ദേഹമനസ്സുകളാകുന്ന മറ്റേ ചക്രത്തിൻമേൽ പ്രാരബ്ധകർമ്മശക്തി പ്രവർത്തിച്ചുവരുന്നതിനാൽ അതു ക്ഷയിക്കുംവരെ ആ ചക്രം ഗതി തുടരും. ശക്തിയൊടുങ്ങുമ്പോൾ

1. ബുദ്ധേർജാഗരണം സ്വപ്നഃ സുഷുപ്തിരിതി ചോച്യതേ
മായാമാത്രമിദം രാജൻ നാനാത്വം പ്രത്യഗാത്മനി.
യഥാ ജലധരാ വ്യോമ്നി ഭവന്തി ന ഭവന്തി ച
ബ്രഹ്മണീദം തഥാ വിശ്വമവയവ്യുദയാപ്യായത്. (ഭാ. 12.4.25,26)

2. ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ.
നിർദ്ദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ.(ഗീ. 5. 19)

ആരുടെ മനസ്സ് സാമ്യത്തിൽ നിശ്ചലമാകുന്നുവോ, അവർ ഈ സംസാരത്തെ ഇവിടെവെച്ചുതന്നെ ജയിച്ചിരിക്കുന്നു. ദോഷലേശം സ്പർശിക്കാത്ത ബ്രഹ്മം തന്നെ സമം. അതുകൊണ്ട് അവർ ബ്രഹ്മത്തിൽത്തന്നെയാണ് നിലകൊണ്ടത്.
(ബൃ. 4.4.14 [പു. 68, ചു 2] കൂടെ നോക്കുക)

3. സമ്യഗ്ജ്ഞാനാധിഗമാദ് ധർമ്മാദീനാമകാരണപ്രാപ്തൗ
തിഷ്ഠതി സംസ്കാരവശാത് ചക്രഭ്രമിവദ്ധൃതിശരീരഃ (സാം. കാ. 67)

ശരീരമനസ്സുകൾ പതിക്കും: ആത്മാവ് നിത്യമുക്തിയടയുകയും ചെയ്യും[1] പിന്നെ സ്വർഗ്ഗപ്രാപ്തിയോ പുനരാവൃത്തിയോ ഇല്ല. ബ്രഹ്മ ലോകപ്രാപ്തിപോലുമില്ല. അത്യുന്നതലോകത്തിലേക്കും യാത്രയില്ല. ആ മുക്തൻ എവിടെ പോകും? എവിടെനിന്നു വരും? ഈ ജന്മ ത്തിൽ ആ സ്ഥിതിയിലെത്തിയ മനുഷ്യൻ, ഒരു നിമിഷമെങ്കിലും പ്രപഞ്ചദൃഷ്ടി വിട്ടു സത്യവസ്തുവിനെ ദർശിച്ചിട്ടുള്ള മനുഷ്യൻ, ജീവ ന്മുക്തനാകുന്നു. ജീവിതകാലത്തുതന്നെ മുക്തിയടയുക[2] എന്ന താണ് വേദാന്തിയുടെ ലക്ഷ്യം.

---

1. തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യ*ƒ*ഥ സംപത്സ്യേ (ഛാ. 6.14.2)

അറിവില്ലായ്മയായ കൺകെട്ടഴിഞ്ഞുപോയവന്ന് ശരീരം വിടുന്നതുവരെയേ താമസമുള്ളു. അപ്പോൾത്തന്നെ സദ്വസ്തുവിനെ പ്രാപിക്കുകയായി.

ബ്രഹ്മജ്ഞാനത്തിനുശേഷമുള്ള സ്ഥിതിയെപ്പറ്റി ബ്ര. സൂ. 4.1, 13–15 വിചാരം ചെയ്യുന്നുണ്ട്;–

തദധിഗമ ഉത്തരപൂർവ്വാഘയോരശ്ലേഷവിനാശൗ തദ്വ്യപദേശാത്. ഇതരസ്യാപ്യേ വമസംശ്ലേഷഃ പാതേതു. അനാരബ്ധകാര്യേ ഏവ തു പൂർവ്വേ തദവധേഃ.

ബ്രഹ്മജ്ഞാനമുണ്ടായാൽ വരാനിരിക്കുന്നതും വന്നതുമായ പാപങ്ങൾ (യഥാ ക്രമം) തൊടാതേയും നശിച്ചും പോകുന്നു: (എന്തെന്നാൽ) അതു (വേദങ്ങളിൽ നിശ്ചയിച്ചു) പറഞ്ഞിട്ടുണ്ട്. പുണ്യവും ഇപ്രകാരംതന്നെ തൊടാതാകുന്നു: ശരീരം പതിച്ചാലാകട്ടെ മോക്ഷവുമായി ഫലം കൊടുക്കുവാൻ തുടങ്ങാത്ത പുണ്യപാപ ങ്ങൾക്ക് മാത്രമാണ് ഈ നാശം. എന്തെന്നാൽ മോക്ഷത്തിന് അത് (മരണം) അവധിയായി കല്പിച്ചിട്ടുണ്ട് (വേദത്തിൽ)

ഇതിൽ 15–ാം സൂത്രത്തിൻെറ ശങ്കരഭാഷ്യത്തിൽ–

ഫലം കൊടുത്തുതുടങ്ങിയ കർമ്മാശയത്തെ കൂടാതെ ജ്ഞാനമുണ്ടാവില്ല. അതുണ്ടായി കഴിഞ്ഞാൽപ്പിന്നെ, വേഗത്തിൽ പ്രവർത്തിച്ചു തുടങ്ങിയ കുലാലചക്ര ത്തിനെന്നപോലെ ഇടയ്ക്കു തടസ്സമില്ലെന്നു വന്നാൽ (കർമ്മാശയത്തിൻെറ) വേഗം കുറയുന്നതു കാക്കേണ്ടതുണ്ട്. അകർത്താവായ ആത്മാവാണ് താനെന്ന ബോധം മിഥ്യാജ്ഞാനത്തെ നീക്കി കർമ്മങ്ങളെ ഉന്മൂലനം ചെയ്യുന്നു.

ഛാ. 6. 14. 2–ൻെറ ശങ്കരഭാഷ്യത്തിൽ–

ഫലം കൊടുത്തുകൊണ്ടിരിക്കുന്നവയും വിദ്വാൻെറ ശരീരത്തെ ഉളവാക്കിയവയു മായ കർമ്മങ്ങളെല്ലാം അനുഭവിച്ചേ ഒടുങ്ങൂ. ലക്ഷ്യത്തിലേക്കു തൊടുത്തു വിട്ടു പാഞ്ഞോടുന്ന അമ്പിൻെറയും മറ്റും വീഴ്ച, വേഗം തീർന്നാലേ ഉള്ളൂ, ലക്ഷ്യം മുറിക്കുന്നതിനോടൊപ്പമല്ല: അതുകൊണ്ട് പ്രയോജനമില്ലെങ്കിലും. ഫലം കൊടുത്തു തുടങ്ങാത്ത മറ്റു കർമ്മങ്ങൾ – ജ്ഞാനോല്പത്തിക്കു മുമ്പോ പിമ്പോ ഇവിടെ ചെയ്തതോ ചെയ്തുകൊണ്ടിരിക്കുന്നവയോ, കഴിഞ്ഞ ജന്മാന്തരങ്ങളിൽ ചെയ്ത വയോ ആയവ – ആകട്ടെ, പ്രായശ്ചിത്തംകൊണ്ടെന്നപോലെ ജ്ഞാനംകൊണ്ടു ദഹിച്ചുപോകുന്നു.

(വി. ചൂ. 447–463 കൂടെ നോക്കുക.)

2. യദാ സർവേ പ്രമുച്യന്തേ കാമാ യേ*ƒ*സ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോ*ƒ*മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ
തദ്യഥാ*ƒ*ഹിനില്വയനി വാല്മീകേ മൃതാ പ്രത്യസ്താ ശയീതൈവമേ–
വേദം ശരീരം ശേതേ: അഥായമശരീരോ*ƒ*മൃതഃ പ്രാണോ ബ്രഹ്മൈവ തേജ ഏവ.
(ബ. 4.4.7)

ഒരിക്കൽ ഞാൻ ഇന്ത്യയുടെ പടിഞ്ഞാറെ സമുദ്രക്കരയിലുള്ള ഒരു മരുഭൂമിയിൽക്കൂടെ സഞ്ചരിക്കയായിരുന്നു. അനേകദിവസം കാൽനടയായി ആ മരുഭൂമിയിൽത്തന്നെ നടന്നു. ഓരോ ദിവസവും ആ പ്രദേശത്ത് മനോഹരതടാകങ്ങളും അവയ്ക്കു ചുറ്റും വൃക്ഷങ്ങളും അവ തടാകജലത്തിൽ കീഴ്മേലായി പ്രതിബിംബിച്ചിളകുന്നതും കണ്ട് ആശ്ചര്യപ്പെട്ടു. 'ഇതെത്ര വിസ്മയകരം, ഇതിനെ മരുഭൂമിയെന്നു പറയുന്നുവല്ലോ!' എന്നു ഞാൻ സ്വയം പറഞ്ഞു. ആ മനോഹരതടാകങ്ങളും വൃക്ഷങ്ങളും സസ്യങ്ങളും കണ്ടുകൊണ്ട് ഒരു മാസത്തോളം സഞ്ചരിച്ചു. ഒരു ദിവസം എനിക്കു വലിയ ദാഹമുണ്ടായി. വെള്ളം കുടിപ്പാനായി അപ്പോൾ കണ്ടുകൊണ്ടിരുന്ന തടാകത്തിന്നരികത്തേക്കു നടന്നു. അടുത്തെത്താറായപ്പോൾ തടാകം പെട്ടെന്നു മറഞ്ഞുപോയി. ഉടനെ എനിക്കോർമ്മവന്നു, ജീവിതകാലം നീളെ ഗ്രന്ഥങ്ങളിൽ വായിച്ചിരുന്ന മരുമരീചികയാണിത് എന്ന്. ഈ ഒരു മാസക്കാലവും ഞാൻ കണ്ടുവന്നത് ഈ മരീചികയാണെന്നും അതു ഞാൻ അറിഞ്ഞില്ലെന്നും അതോടുകൂടി എനിക്കു ബോധ്യപ്പെട്ടു. പിറ്റേന്നും പ്രഭാതത്തിൽ ഞാൻ യാത്ര തുടർന്നു. ആ തടാകം, പിന്നെയും പ്രത്യക്ഷമായി. അപ്പോൾത്തന്നെ ഇതു യഥാർത്ഥതടാകമല്ല, മരീചികയാണെന്നും എനിക്കറിവായി. ഈ ജഗത്തിൻെറ നിലയും അതുതന്നെ. ഇതിൽക്കൂടെയാണ് നാം ദിവസങ്ങളല്ല, മാസങ്ങളല്ല, വർഷങ്ങൾതന്നെ സഞ്ചരിക്കുന്നത്: ഇതു മൃഗതൃഷ്ണികയാണെന്നറിയുന്നുമില്ല[1] ഒരു ദിവസം അതു വെളിപ്പെടും. എന്നാൽ പിന്നെയും അതു പ്രത്യക്ഷമാകും. പ്രാരബ്ധമൊടുങ്ങുവോളം ശരീരം നിലനിൽക്കുന്നതുകൊണ്ട് ഈ മൃഗതൃഷ്ണിക കണ്ണിൽ കാണും. മുമ്പുണ്ടായിരുന്നവിധം, സ്ത്രീ, പുരുഷൻ, മൃഗം, സസ്യം ആസക്തി, കൃത്യങ്ങൾ എന്നിതെല്ലാം വീണ്ടും വന്നുചേരും. എന്നാൽ മുമ്പുണ്ടായിരുന്ന ശക്തിയുണ്ടായിരിക്കില്ല. ജ്ഞാനംമൂലം കർമ്മത്തിൻെറ കരുത്തടഞ്ഞിരിക്കും, അതിൻെറ വിഷം ഇറങ്ങിയിരിക്കും. അതു രൂപാന്തരപ്പെടും: എന്തുകൊണ്ടെന്നാൽ അതിൻെറ വാസ്തവം നമുക്കു മനസ്സിലായി, സത്യവും മിഥ്യയും തമ്മിലുള്ള വ്യത്യാസം അനുഭവപ്പെട്ടു.

ഈ ലോകം പിന്നെ നാം മുമ്പു കണ്ട ലോകമാവില്ല. ഒരപകടം ഇവിടെ ശ്രദ്ധിക്കാനുണ്ട്. ഈ തത്ത്വമാസ്പദിച്ച്, 'ഞാൻ പുണ്യപാപവർ

(പു.65. ചു.3 നോക്കുക). പാമ്പിൻെറ ചട്ട ഊരി നിർജീവമായി പുറ്റിൽ വീണുകിടക്കുംപോലെ മുക്തൻെറ ശരീരവും അനാത്മാവാണെന്നു കണ്ട് മുക്തനാൽ ഉപേക്ഷിക്കപ്പെട്ടു കിടക്കുന്നു. മുക്തൻ ശരീരത്തിലിരിക്കുമ്പോൾപ്പോലും ബന്ധമില്ലാത്തവനാണ്, അമൃതനാണ്. സർവ്വജഗത്തിനും പ്രാണനായിരിക്കുന്ന പരമാത്മാവാണ്, ബ്രഹ്മംതന്നെയാണ്, തേജസ്വരൂപനാണ്.

1. അഹോ വികല്പിതം വിശ്വമജ്ഞാനാന്മയി ഭാസതേ
രൂപ്യം ശുക്തൗ ഫണീ രജ്ജൗ വാരിസൂര്യകരേ യഥാ
പ്രത്യക്ഷമപ്യവസ്തുത്വാദ്വിശ്വം നാസ്ത്യമലേ ത്വയി
രജ്ജുസർപ ഇവ വ്യക്തമേവമേവ ലയം വ്രജ. (അ. സം. 2.9, 5.3)

ജ്ജിതനാണ്, സദാചാരാതീതനാണ്, എനിക്കു യഥേഷ്ടം എന്തു ചെയ്യാം,' എന്നു പറയുന്ന ചിലർ ഏതു രാജ്യത്തുമുണ്ട്, ഈ രാജ്യത്ത് ഇപ്പോഴുമുണ്ട്. 'ഞാൻ ബദ്ധനല്ല, ഞാൻ ഈശ്വരൻതന്നെ ഞാൻ സ്വേച്ഛപോലെ നടക്കും' എന്നു പറയുന്ന പല മൂഢൻമാരുമുണ്ട്. അതു ശരിയല്ല. ആത്മാവ് എല്ലാ ഭൗതിക–മാനസിക–സദാചാരനിയമങ്ങൾക്കും മീതേതന്നെ. എന്നാൽ ബന്ധം നിയമാധീനമാണ്, സ്വാതന്ത്ര്യമേ നിയമാതീതമായുള്ളു. സ്വാതന്ത്ര്യം ആത്മാവിൻെറ സ്വന്തം പ്രകൃതിയാണ്. ആ സ്വാതന്ത്ര്യമാണ് ജഡങ്ങളായ മറകളിൽക്കൂടെ പ്രകാശിച്ച് മനുഷ്യൻെറ സ്വാതന്ത്ര്യമെന്ന നിലയിലിരിക്കുന്നത്. ഞാൻ സ്വതന്ത്രനാണെന്ന തോന്നൽ നിങ്ങൾക്കു ജീവിതത്തിൽ നിമിഷം തോറുമുണ്ട്. ആ സ്വാതന്ത്ര്യബോധമില്ലാതെ നമുക്കു ജീവിച്ചിരിപ്പാനോ സംസാരിപ്പാനോ ശ്വസിപ്പാനോ നിമിഷംപോലും സാദ്ധ്യമല്ല. എന്നാൽ അല്പം ആലോചിച്ചാൽ നമുക്കു സ്വാതന്ത്ര്യമില്ല, നാം യന്ത്രങ്ങളെപ്പോലെയാണ് എന്നു കാണാം. അപ്പോൾ യഥാർത്ഥമെന്ത്? സ്വാതന്ത്ര്യഭാവന വ്യാമോഹമോ? അതെ എന്നു ചിലർ: ബന്ധഭാവനയാണ് വ്യാമോഹമെന്നു വേറെ ചിലർ. ഇതെങ്ങനെ സംഭവിക്കുന്നു? വാസ്തവം നോക്കുമ്പോൾ യഥാർത്ഥ മനുഷ്യൻ സ്വതന്ത്രനാണ്, അങ്ങനെയല്ലാതിരിപ്പാൻ വയ്യ. എന്നാൽ മായാലോകത്തിൽ, നാമരൂപങ്ങൾക്കുള്ളിൽ, വരുമ്പോൾ മനുഷ്യൻ ബദ്ധനായും തീരുന്നു. സ്വതന്ത്രമായ ഇച്ഛ എന്നതബദ്ധം, ഇച്ഛ ഒരിക്കലും സ്വതന്ത്രമല്ല, അതെങ്ങനെ സ്വതന്ത്രമാകും? മനുഷ്യൻ ബദ്ധനായതിൽപ്പിന്നെയാണ് ഇച്ഛയുണ്ടാകുന്നത്, അതിനു മുമ്പല്ല. ഇച്ഛ ബന്ധംതന്നെ. എന്നാൽ അതിന്നടിസ്ഥാനമായത് ബദ്ധമല്ല, സ്വതന്ത്രമാണ്. അതുകൊണ്ട്, ഭൂമിയിൽ മർത്ത്യജീവിതമെന്നോ സ്വർഗ്ഗത്തിൽ ദേവജീവിതമെന്നോ പറയുന്ന ബദ്ധാവസ്ഥയിലിരിക്കുമ്പോഴും നമ്മുടെ ദിവ്യാവകാശമായ സ്വാതന്ത്ര്യബോധത്തിൻെറ സ്മൃതി നമ്മളിലുണ്ട്. അതിനെ (യഥാർത്ഥസ്വാതന്ത്ര്യത്തെ) അറിഞ്ഞോ അറിയാതെയോ പ്രാപിപ്പാനാണുതാനും നമ്മുടെ പരിശ്രമങ്ങളെല്ലാം. അതു കിട്ടിയാൽപ്പിന്നെ നിയമങ്ങൾ എങ്ങനെ ബന്ധകങ്ങളാകും? ജഗത്തിൽ ഒന്നും ബന്ധകമാവില്ല. എന്തുകൊണ്ടെന്നാൽ ജഗത്തു മുഴുവൻ ആത്മാവിലിരിക്കുന്നു. അത് സാക്ഷാൽക്കരിച്ച ആൾ ആത്മാവായും ഭവിച്ചിരിക്കുന്നു.

അയാൾതന്നെ ജഗത്താസകലം അഥവാ അയാൾക്കു ജഗത്തില്ല എന്നു പറയാം. അങ്ങനെയിരിക്കെ സ്ത്രീപുരുഷഭേദമെന്നും സ്വരാജ്യമെന്നുമുള്ള ഈ തുച്ഛഭാവങ്ങൾ അയാൾക്കെങ്ങനെയുണ്ടാകും? ഞാൻ മനുഷ്യനാണ്, സ്ത്രീയാണ്, കുട്ടിയാണ് എന്നെല്ലാം എങ്ങനെ പറയാം? അതെല്ലാം അസത്യമല്ലേ? അതെ എന്ന് അയാൾക്കറിയാം. ഇതു പുരുഷൻെറ അവകാശം. ഇതു സ്ത്രീയുടെ അവകാശം എന്നെല്ലാം എങ്ങനെയുണ്ടാകും? അവകാശം ആർക്കുണ്ട്? വെവ്വേറെ വ്യക്തികളില്ലല്ലോ. പുരുഷനില്ല, സ്ത്രീയില്ല, ആത്മാവിനു ലിംഗഭേദമില്ല.

അതു നിത്യപരിശുദ്ധം. ഞാൻ പുരുഷനെന്നോ സ്ത്രീയെന്നോ ഇന്ന രാജ്യക്കാരനെന്നോ പറയുന്നത് അസത്യം. ജഗത്താകെ എൻെറ രാജ്യം, അതു മുഴുവനെൻേറത്, അതുകൊണ്ട് ഞാൻ തന്നെത്താൻ ആവരണം ചെയ്തിരിക്കുന്നു. ഈ തത്ത്വങ്ങളെല്ലാം പ്രഖ്യാപനം ചെയ്തുകൊണ്ടു പിന്നെയും മലിനകർമ്മങ്ങൾ ചെയ്യുന്ന ജനങ്ങളുണ്ടെന്നു നാം കാണുന്നു. അവർ അങ്ങനെ ചെയ്യുന്നത് എന്തിനെന്നു ചോദിച്ചാൽ, നമുക്ക് ആവിധം തോന്നുന്നത് നമ്മുടെ ഭ്രമമാണ്, അവർ തെറ്റു ചെയ്യുകയല്ല എന്ന് അവർ മറുപടിയും പറയും. അപ്പോൾ ഏതു തോതിൻമേലാണ് അവരുടെ കർമ്മത്തെ നിർണ്ണയിക്കേണ്ടത്? പറയാം;

നന്മയും തിന്മയും രണ്ടും ആത്മാവിൻെറ ഉപാധികൾതന്നെ. എന്നാൽ തിന്മ ആത്മാവിനു ഏറ്റവും അകലെ പുറത്തുള്ള ആവരണവും നന്മ ഏറ്റവും അടുത്തുള്ള ആവരണവുമാണ്. തിന്മ എന്ന ബാഹ്യാവരണം മുറിച്ചുകടക്കാതെ നന്മയെന്ന ആന്തരാവരണത്തിലെത്തില്ല. ആ രണ്ടാവരണവും കടന്നുപോകാതെ ആത്മാവിലെത്തുകയുമില്ല. ആത്മാവിനെ നേടിക്കഴിഞ്ഞവനിൽ പറ്റി നിൽക്കുന്നതായി പിന്നെ എന്തുണ്ട്? അല്പം പ്രാരബ്ധം, പൂർവ്വസംസ്കാരം അതു മുഴുവൻ നല്ലതുമായിരിക്കും. ദുഷ്ടസംസ്കാരങ്ങളും പഴയ മാലിന്യങ്ങളും തീരെ നീങ്ങാതെ സത്യദർശനമോ സാക്ഷാൽക്കാരമോ അസാധ്യം. അതുകൊണ്ട് ആത്മാവിനെ ദർശിച്ച മനുഷ്യന് സദ്വാസനകളും അതോടു ചേർന്ന പ്രാരബ്ധവും മാത്രമേ അവശേഷിക്കൂ. ജീവിച്ചിരുന്നു കർമ്മങ്ങൾ ചെയ്യുകയാണെങ്കിലും അത് സൽകർമ്മമേ ആകൂ. അയാളുടെ നാവിൽനിന്നു അനുഗ്രഹവാക്കുകളേ പുറപ്പെടൂ. കൈകൾ നൻമയേ ചെയ്യൂ, മനസ്സു നല്ലതേ വിചാരിക്കൂ: അയാൾ എവിടെപ്പോയാലും ആ സാന്നിദ്ധ്യം ലോകാനുഗ്രഹത്തിനായിരിക്കും. അയാൾ ഒരു ജീവദനുഗ്രഹംതന്നെയായിരിക്കും. അയാൾ തൻെറ സാന്നിദ്ധ്യമാത്രത്താൽ അതിദുഷ്ടൻമാരെപ്പോലും ബഹുവിശിഷ്ടൻമാരാക്കി മാറ്റും. താൻ ഒന്നും സംസാരിക്കുന്നില്ലെങ്കിലും ആ സന്നിദ്ധ്യംതന്നെ മനുഷ്യർക്കും മംഗളകരമായിരിക്കും. അങ്ങനെയു

1 ശ്രുത്വാപി ശുദ്ധചൈതന്യമാത്മാനമതിസുന്ദരം
ഉപസ്ഥേഽത്യന്തസംസക്തോ മാലിന്യമധിഗച്ഛതി. (അ.സം. 3.4)

ഈ തോന്ന്യാസത്തെ ആചാര്യസ്വാമികൾ എതിർക്കുന്നു.

ഭേദബോധം നശിച്ചിരിക്കയാൽ യമനിയമാദികൾ സന്ന്യാസിക്കു ചേരുന്നതല്ലെന്നാണെങ്കിൽ, അല്ല – വിശപ്പും മറ്റുംകൊണ്ട് ഏകത്വബോധത്തിൽനിന്നു നിപതിച്ചവനു പ്രയോജനകരമായിരിക്കയാൽ ചേരുന്നവതന്നെ. അരുതാത്തതു ചെയ്കയെന്നതും ഉണ്ടാകുന്നില്ല: ഏകത്വബോധം ഉളവാകുന്നതിനു മുമ്പുതന്നെ അതിനെ വിലക്കിയിട്ടുള്ളതാണ്. രാത്രിയിൽ കിണറ്റിലോ മുള്ളിലോ വീണവൻ സൂര്യൻ ഉദിച്ചു കഴിഞ്ഞിട്ടും അതിൽത്തന്നെ വീഴാറില്ലല്ലോ.

ന ഹി രാത്രൗ കൂപേ കണ്ടകേ വാ പതിത ഉദിതേഽപി സവിതരി പതതി തസ്മിന്നേവ. (ഛാ.ശം.ഭാ. 2.23.1)

ള്ളവർ വല്ല ഹീനകർമ്മവും ചെയ്യുമോ, അവർക്കു ദുഷ്കർമ്മം ചെയ്വാൻ സാധിക്കുമോ? അനുഭവം ഒന്ന്: വെറും വാക്കു മറ്റൊന്ന്, അവയ്ക്കു തമ്മിൽ അജഗജാന്തരമുണ്ട്. വാക്കു പറയുവാൻ ഏതു വിഡ്ഢിക്കും കഴിയും, കിളിക്കും കഴിയും. തത്ത്വങ്ങൾ, സിദ്ധാന്ത ങ്ങൾ, വാദങ്ങൾ, ശാസ്ത്രങ്ങൾ, മതങ്ങൾ, ആരാധനാസ്ഥാനങ്ങൾ, വിവിധശാഖകൾ എന്നിവയെല്ലാം അതാതിന്റെ വഴിക്കു നല്ലതു തന്നെ: എന്നാൽ അനുഭവമുണ്ടാകുമ്പോൾ അതെല്ലാം താനേ പൊഴി ഞ്ഞു പോകും. ഭൂപടങ്ങൾ ഉപയോഗമുള്ളവതന്നെ. എന്നാൽ പടങ്ങൾ കാണിക്കുന്ന ഭൂമിതന്നെ കണ്ട്, പിന്നെ പടം നോക്കുക. എന്തു വ്യത്യാസം! തത്ത്വം സാക്ഷാൽക്കരിച്ചിട്ടുള്ളവർക്ക് പിന്നെ തത്ത്വഗ്രഹ ണത്തിന് തർക്കശാസ്ത്രത്തിലെ യുക്തിവാദങ്ങളും ബുദ്ധിയുടെ കസർ ത്തുവിദ്യകളും വേണ്ട: തത്ത്വം അവരുടെ ജീവിതത്തിന്റെ കാത ലായി, ഘനീഭൂതമായി, തൊട്ടറിയാവുന്നതിലേറെ സത്യമായി. 'കരത ലാമലകം' എന്നാണ് ജ്ഞാനികൾ അതിനു പറഞ്ഞിരിക്കുന്നത്. ആത്മാവിനെ ദർശിച്ചവർ ലോകസമക്ഷം നിന്ന് 'ഇതാ ആത്മാവ്' എന്നു പ്രഖ്യാപനം ചെയ്യും. നിങ്ങൾക്ക് അവരോട് എത്ര കാലമെ ങ്കിലും എതിർവാദം ചെയ്യാം. അവർ നിങ്ങളെ നോക്കി ചിരിക്കും: നിങ്ങൾ പറയുന്നതു കുട്ടികളുടെ കൊഞ്ചലെന്നേ അവർ വിചാരിക്കൂ: കുട്ടികൾ കൊഞ്ചട്ടെ എന്നുമാത്രം അവർ കരുതും. അവർ സത്യം സാക്ഷാൽക്കരിച്ചു പരിപൂർണ്ണരായിരിക്കുന്നു. നിങ്ങൾ ഒരു രാജ്യം കണ്ടിട്ടുണ്ട്: മറ്റൊരാൾ വന്ന് അങ്ങനെ ഒരു രാജ്യമില്ലെന്നു വാദിച്ചു തുടങ്ങിയാൽ അയാളെപ്പറ്റി നിങ്ങളെന്തു വിചാരിക്കും? ഭ്രാന്താശു പത്രിയ്ക്കയക്കാൻ പറ്റിയ ഒരാളാണെന്ന്. സാക്ഷാൽക്കാരം സിദ്ധിച്ച വർ പറയുന്നു, 'ലോകത്തിലെ ക്ഷുദ്രങ്ങളായ വാദങ്ങൾ വെറും ജല്പനങ്ങൾ, സാക്ഷാൽക്കാരമാണ് മതസാരം, മതത്തിന്റെ ജീവൻ.' മതതത്ത്വം അനുഭവപ്പെടുത്താൻ കഴിയും. നിങ്ങൾ തയ്യാറുണ്ടോ? നിങ്ങൾക്കു വേണോ? വേണമെങ്കിൽ നിങ്ങൾക്ക് അനുഭവപ്പെടു ത്താം: അപ്പോൾ നിങ്ങൾക്കു യഥാർത്ഥമായി മതമുണ്ടാവും. അതിനുമുമ്പ് നിങ്ങളും നാസ്തികനും തമ്മിൽ അന്തരമില്ല. എന്നാൽ ഈ വ്യത്യാസമുണ്ട്, നാസ്തികൻ വളവനല്ല: മതവിശ്വാസമുണ്ടെന്നു പറഞ്ഞ് മതതത്ത്വം സാക്ഷാൽക്കരിപ്പാൻ ഒരുങ്ങാത്ത മനുഷ്യൻ കാപടികൻ കൂടിയാണ്.

അടുത്ത ചോദ്യം; സാക്ഷാൽക്കാരാനന്തരം എന്തു നിലയായി രിക്കും? ഈ ജഗദൈക്യാനുഭൂതി കൈവന്നെന്നും നമ്മൾ അന ന്തൈകസദ്വസ്തുതന്നെയെന്നു സാക്ഷാൽക്കരിച്ചെന്നും വെയ്ക്കുക. ഈ ആത്മാവാണ് ഏകസത്തെന്നും, ഈ ആത്മാവുതന്നെയാണ് നാനാദൃശ്യരൂപത്തിൽ പ്രകാശിക്കുന്നതെന്നും നാം സാക്ഷാൽക്കരി ച്ചെന്നു വിചാരിക്കുക. നാം നിഷ്ക്രിയരായിപ്പോകുമോ? ഒരു മുക്കിൽ ചെന്നിരുന്നു മരിച്ചുപോകുമോ? അതുകൊണ്ട് ലോകത്തിനെന്തു നന്മയുണ്ടാകും? ആ പഴയ ചോദ്യം! ഒന്നാമത്, ലോകത്തിന് നന്മ

ചെയ്യേണ്ട കാര്യമെന്ത്? അതിനു വല്ല ന്യായവുമുണ്ടോ? ലോകത്തിനെന്തു നന്മ ചെയ്യും എന്നു ചോദിപ്പാൻ ആർക്കെന്തവകാശം? ആ ചോദ്യത്തിന്റെ താല്പര്യമെന്ത്? ഒരു കുട്ടിക്കു മിഠായി ഇഷ്ടമാണ്. നിങ്ങൾ വിദ്യുച്ഛക്തി സംബന്ധിച്ച ചില ഗവേഷണങ്ങളും നടത്തുന്നു. അപ്പോൾ ആ കുട്ടി ചോദിക്കുന്നു, 'ഇതുകൊണ്ടു മിഠായി വാങ്ങാൻ കിട്ടുമോ?' 'ഇല്ല,' നിങ്ങൾ മറുപടി പറയുന്നു, 'എന്നാൽ ഇതുകൊണ്ട് എന്തു ഗുണം?' കുട്ടിയുടെ ചോദ്യം. അതുപോലെയാണ് മൂത്തുമുതിർന്നവർ വലിയ ഭാവത്തിൽ 'ഇതുകൊണ്ടു ലോകത്തിനെന്തു ഗുണം, നമുക്കു പണം കിട്ടുമോ?' എന്നു ചോദിക്കുന്നത്, ഇല്ല എന്നു പറയുമ്പോൾ 'പിന്നെ ഇതിൽ എന്തു നന്മയിരിക്കുന്നു?' എന്നാണവരുടെ ഭാവം. ലോകഹിതം ചെയ്യുക എന്നതിന് അതാണ് അവർ വിചാരിക്കുന്ന അർത്ഥം. എന്നിരുന്നാലും സാക്ഷാൽക്കാരം ലോകത്തിനു സർവ്വനന്മയും ചെയ്യുന്നതാണ്. ചിലർക്ക് ഒരു ഭയമുണ്ട്. ആ നിലയായാൽ, ഒന്നേയുള്ളു എന്നു സാക്ഷാൽക്കരിച്ചുകഴിഞ്ഞാൽ, പ്രേമത്തിന്റെ ഉറവുകളെല്ലാം വറ്റിപ്പോകും, ജീവിതത്തിൽ ഉള്ളതെല്ലാം പൊയ്പോകും. ഇപ്പോൾ എന്തിനെയെല്ലാമോ സ്നേഹിക്കുന്നതെല്ലാം വ്യർത്ഥമാകും. ഈ ജന്മത്തിലെന്നല്ല ജന്മാന്തരത്തിലും എല്ലാം ശൂന്യമായിരിക്കും എന്നാണ് ഭയം.[1] അവനവന്റെ വ്യക്തിത്വത്തെപ്പറ്റിതെല്ലും വിചാരിക്കാതിരുന്നിട്ടുള്ളവരാണ് ലോകത്തിൽ വലിയ വലിയ കാര്യങ്ങൾ ചെയ്തിട്ടുള്ളതെന്ന് ഒന്നു വിചാരിച്ചു നോക്കുവാൻ ജനങ്ങൾക്കു അവസരമില്ല. തന്റെ സ്നേഹപാത്രം ഒരു ഹീനക്ഷുദ്രനശ്വര വസ്തുവല്ല എന്നറിയുമ്പോഴേ ശരിയായി സ്നേഹിപ്പാൻ കഴിയൂ. മൺകട്ടയല്ല സാക്ഷാൽ ഈശ്വരൻതന്നെയാണ് തന്റെ സ്നേഹഭാജനം എന്നറിയുമ്പോഴേ ശരിയായ സ്നേഹമുണ്ടാകൂ. ഭർത്താവ് സാക്ഷാൽ ഈശ്വരൻതന്നെ എന്നറിയുമ്പോഴാണ് ഭാര്യക്ക് ഭർത്താവിന്റെ പേരിൽ സ്നേഹാധിക്യമുണ്ടാകുക. ഭാര്യയിൽ ഈശ്വരനെത്തന്നെ കാണുമ്പോഴാണ് ഭർത്താവിനു ഭാര്യയുടെ പേരിൽ പ്രേമം കൂടുക. മക്കൾ ഈശ്വരൻതന്നെ എന്നു കാണുന്ന മാതാവിനാണ് മക്കളിൽ അസാമാന്യപ്രേമമുണ്ടാവുക. പരമശത്രുവും ഈശ്വരൻതന്നെ എന്നറിയുമ്പോഴാണ് ആ ശത്രുവിനെത്തന്നെയും ഒരുവൻ സ്നേഹിക്കുക. മഹാത്മാവിൽ ഈശ്വരനെ ദർശിക്കുന്നവനാണ് ആ മഹാത്മാവിനെ സ്നേഹിക്കുക, അയാൾതന്നെ, അത്യന്തദുരാത്മാവിന്റെയും അധിഷ്ഠാനം പരമേശ്വരൻ, ജഗത്പ്രഭുതന്നെ എന്നറിയുന്നതുകൊണ്ട് ആ അത്യന്തദുരാത്മാവിനെയും സ്നേഹിച്ചുപോകും. തുച്ഛമായ 'അഹം' നശിച്ച് ആ സ്ഥാനത്ത് ഈശ്വരൻമാത്രം നിലകൊള്ളുന്നതാരിലോ

1. കർമ്മം നശിച്ചുപോകുമെന്നു പേടിച്ച് ജ്ഞാനം കൈക്കൊള്ളാൻ ആളുകൾ കൂട്ടാക്കുന്നില്ലല്ലോ. ഇത് ഉദങ്കനെന്ന ഋഷി, കൈവന്ന അമൃതത്തെ മൂത്രമെന്നു ഭയന്നു കൈക്കൊള്ളാഞ്ഞതുപോലെയാണ്.

മൂത്രാശങ്കോ യഥോദങ്കോ നാഗ്രഹീദമൃതം യഥാ
കർമ്മനാശഭയാജ്ജന്തോരാത്മജ്ഞാനാഗ്രഹസ്തഥാ. (ഉ. സാ.2.5.1)

അയാൾ ജഗദുദ്ധാരകനാകുന്നു. അയാൾക്ക് ജഗത്ത് രൂപാന്തരപ്പെടുന്നു. ക്ലേശകരങ്ങളും ദുഃഖപ്രദങ്ങളുമായുള്ളവയെല്ലാം നീങ്ങിപ്പോകുന്നു. ആയാസങ്ങൾ അവസാനിക്കുന്നു. ഒരു ഉരുളചോറിനു വേണ്ടി സർവ്വദിവസവും തിക്കിത്തിരക്കി, അടിപിടികൂടി, വാശിപിടിച്ചു കഴിയുന്ന ഒരു കാരാഗൃഹമെന്ന നില മാറി ജഗത്ത് ഒരു ലീലാരംഗമായിച്ചയുന്നു. അപ്പോൾ ഈ ജഗത്ത് അതിസുന്ദരമായിരിക്കും! ആ നിലയെത്തിയ മനുഷ്യന്നേ 'ഹാ,ജഗത്ത് എത്ര മനോഹരം!' എന്നു പറയുവാനവകാശമുള്ളു. അല്ല, എല്ലാം നല്ലതെന്നു പറയുവാനും അയാൾക്കേ അവകാശമുള്ളു. ഈ സാക്ഷാൽക്കാരഫലമായി ഒരു വലിയ നന്മയുണ്ടാകാനുണ്ട്: പരസ്പരം സംഘർഷണസംഘട്ടനങ്ങളാൽ ക്ലിഷ്ടമായി കഴിഞ്ഞുകൂടുന്ന ഈ ലോകത്തിൽ സർവ്വമനുഷ്യരും ആ പരമതത്ത്വത്തിൻെറ ലേശാംശം സാക്ഷാൽക്കരിക്കുന്നു എങ്കിൽ ലോകസ്വഭാവം മാറും, കലഹങ്ങളും സമരങ്ങളും അസ്തമിക്കും, ശാന്തി വിളയാടും.

ഇപ്പോൾ, ഞാൻ മുമ്പു ഞാൻ മുമ്പെന്നു മുന്നോട്ടു കുതിപ്പാൻ നമ്മെ നിർബ്ബന്ധിക്കുന്ന ഈ മൃഗീയവും അസഭ്യവുമായ തിരക്ക് അപ്പോൾ അസ്തമിക്കും. അതോടുകൂടി സകലമുഷ്കുകളും മാഞ്ഞുപോകും. സകലവിരോധങ്ങളും മാഞ്ഞുപോകും, സകലമത്സരങ്ങളും മാഞ്ഞുപോകും. സകലതിന്മകളും ലോകത്തിൽനിന്നു ശാശ്വതമായി മറഞ്ഞുപോകും. അന്നു ദേവൻമാർ ഈ ഭൂമിയിൽ താമസിക്കും. ഈ ഭൂമിതന്നെ അന്നു സ്വർഗ്ഗമാകും. ദേവൻമാർ ദേവൻമാരോടുകൂടി കളിക്കുമ്പോൾ, ദേവൻമാർ ദേവൻമാരോടിടപെടുമ്പോൾ, ദേവൻമാർ ദേവൻമാരെ സ്നേഹിക്കുമ്പോൾ, തിന്മയെങ്ങനെയുണ്ടാകും? ഇതത്രേ ദിവ്യാനുഭവത്തിൻെറ മഹത്തായ പ്രയോജനം. ഇന്നു ജനസമുദായത്തിൽ കാണുന്നതെല്ലാം മാറി ദിവ്യരൂപത്തിലാകും. പിന്നെ ആരും മനുഷ്യനെ ദുഷ്ടനെന്നു കരുതില്ല. അതത്രേ മഹത്തായ പ്രഥമലാഭം. വല്ല തെറ്റും പറ്റിപ്പോയ ആണിനെയോ പെണ്ണിനെയോ നിങ്ങൾ പുരികം ചുളിച്ചുനോക്കില്ല. അല്ലയോ മഹിളകളേ, രാവിൽ തെരുവു ചുറ്റുന്ന സാധുസ്ത്രീയിലും ഈശ്വരനെ ദർശിക്കുമ്പോൾ നിങ്ങൾ അവളിൽ നിന്ദാദൃഷ്ടി പതിപ്പിക്കില്ല. ഈർഷ്യാഭാവമോ പ്രതിക്രിയാചിന്തയോ പിന്നെയുണ്ടാവില്ല. അവയെല്ലാം മറഞ്ഞുപോയി, പിന്നെ മനുഷ്യനെ നേർവഴി നടത്തുവാൻ ചമ്മട്ടിയോ ചങ്ങലയോ വേണ്ടിവരാത്തവിധം, ഉൽകൃഷ്ടമായ പ്രേമം ആവിർഭവിക്കും.

ഭൂമിയിലുള്ള സ്ത്രീപുരുഷൻമാരിൽ പത്തു ലക്ഷത്തിൽ ഒരു ഭാഗം സ്വസ്ഥമായിരുന്നു, അല്പനിമിഷം നേരം 'അല്ലയോ മനുഷ്യരേ, അല്ലയോ മൃഗങ്ങളേ, അല്ലയോ ജീവജാലങ്ങളേ, നിങ്ങൾ ഈശ്വരനാണ്, നിങ്ങളെല്ലാവരും ഒരേ പരമേശ്വരൻെറ നാനാരൂപങ്ങളത്രേ' എന്നു സശ്രദ്ധം പറയുമെങ്കിൽ അരമണിക്കൂറിനുള്ളിൽ ലോകസ്വഭാവം ആകെ മാറും. ഓരോ രാജ്യത്തെയും ജനങ്ങൾ അതാതു മൂലകളിലേക്കു വൈരവിചാരങ്ങളാകുന്ന ഭയങ്കരബോംബുകൾ പ്രക്ഷേപി

ക്കയും മത്സരബുദ്ധിയും അപകാരചിന്തയുമാകുന്ന വിദ്യുത്തരംഗങ്ങൾ പ്രവഹിപ്പിക്കയും ചെയ്യുന്നതിനുപകരം ജഗത്തു ഭഗവൻമയം എന്ന ഭാവനയിൽ രമിച്ചിരിക്കും.

നാം കാണുന്നതും അറിയുന്നതുമെല്ലാം ഈശ്വരൻതന്നെ. നിങ്ങളുടെ അകത്തു കന്മഷമില്ലെങ്കിൽ അതു പുറത്തെങ്ങെനെ കാണും? നിങ്ങളുടെ ഹൃദയത്തിൽ കള്ളൻ കടന്നിരിപ്പില്ലെങ്കിൽ നിങ്ങൾക്കു പുറമെ കള്ളനെ കാണ്മാൻ എങ്ങനെ കഴിയും? നിങ്ങൾതന്നെ കൊലപാതകിയല്ലെങ്കിൽ നിങ്ങളെങ്ങനെ കൊലപാതകിയെ കാണും? ഹൃദയത്തിൽ നൻമ നിറയ്ക്കുക, പുറമെനിന്നു തിൻമ മറഞ്ഞു കൊള്ളും. അങ്ങനെ വിശ്വം മുഴുവനും മാറും. ഇതാണ് ജനസമുദായത്തിനുണ്ടാകുന്ന വലിയ ലാഭം. മനുഷ്യതയ്ക്കുതന്നെ മഹത്തായ ഗുണം, ഈ ചിന്തകൾ ഇന്ത്യയിൽ ഓരോ വ്യക്തികൾ ചിന്തിച്ചു പൂർത്തിയാക്കി ആചരണക്ഷമമാക്കി. എന്നാൽ ആചാര്യൻമാരുടെ വിവിക്തത, വിദേശാക്രമണം മുതലായ പല കാരണങ്ങളാലും അവ ജനസമുദായത്തിൽ പരക്കുവാനിടയായില്ല. എങ്കിലും ഈ തത്ത്വങ്ങൾ ഗംഭീരങ്ങൾതന്നെ, അവ ജീവിതചര്യയിൽ വന്നിട്ടുള്ളേടത്ത് മനുഷ്യൻ ദിവ്യനായിട്ടുണ്ട്. ആവിധം ദിവ്യപുമാൻമാരിൽ ഒരാളുടെ സ്പർശനത്താൽ എന്റെ ജീവിതം പാടെ മാറ്റപ്പെട്ടിരിക്കുന്നു. അദ്ദേഹത്തെക്കുറിച്ച് അടുത്ത ഞായറാഴ്ച ഞാൻ നിങ്ങളോടു പറയുവാൻ പോകുന്നു.[1] ഈ ചിന്തകൾ ലോകമൊട്ടുക്കും പരക്കെ വീശി വിതയ്ക്കപ്പെടും. സന്ന്യാസിമഠങ്ങളിൽമാത്രം വാഴുന്നതിനുപകരം, പണ്ഡിതൻമാർക്കു മാത്രം പഠിക്കുവാനുള്ള ശാസ്ത്രഗ്രന്ഥങ്ങളിൽ അടങ്ങിക്കിടക്കുന്നതിനുപകരം, ഏതാനും വിദ്വാൻമാരുടേയും ശാഖക്കാരുടെയും പ്രത്യേകസ്വത്തായിരിക്കുന്നതിനുപകരം, അവ ലോകമാസകലം വാരിയെറിയപ്പെടും. അങ്ങനെ അവ ശിഷ്ടന്റെയും ദുഷ്ടന്റെയും പുരുഷന്റെയും സ്ത്രീയുടെയും ശിശുവിന്റെയും പണ്ഡിതന്റെയും പാമരന്റെയും പൊതുസ്വത്തായിത്തീരും[2] അവ ലോകാന്തരീക്ഷത്തിൽ കലർന്നു നിറഞ്ഞുകൂടും, നാം ശ്വസിക്കുന്ന വായുതന്നെയും ഓരോ മിടിപ്പിലും 'തത് ത്വം അസി' എന്നു മന്ത്രിക്കും: അതുമാത്രമല്ല, അസംഖ്യം സൂര്യചന്ദ്രൻമാർ അടങ്ങിയ മുഴുവൻ ജഗത്തും വാക്കു പുറപ്പെടുന്ന എല്ലായിടത്തുനിന്നുംകൂടി ഒരേ സ്വരത്തിൽ 'തത് ത്വം അസി' എന്നു വിളിച്ചു പറയും.

---

1. 'എന്റെ ഗുരുനാഥൻ' എന്ന ഈ പ്രസംഗത്തിന് ഏഴാം ഭാഗം നോക്കുക.
2. ഇദം ശരണമജ്ഞാനാമിദമേവ വിജാനതാം
ഇദമന്വിച്ഛതാം സ്വർഗമിദമാനന്ത്യമിച്ഛതാം. (മനു. 6.84)

ആത്മജ്ഞാനമാണ് സർവ്വർക്കും ശരണമായുള്ളത്.

## അദ്ധ്യായം 20

# പ്രായോഗികവേദാന്തം I

(ലണ്ടൻ, നവംബർ 10, 1896)

വേദാന്തം അനുഷ്ഠാനത്തിൽ കൊണ്ടുവരുന്നതിനെപ്പറ്റി ചിലതു പറയേണമെന്ന് എന്നോടാവശ്യപ്പെട്ടിരിക്കുന്നു. ഒരു തത്ത്വം വളരെ വിശേഷപ്പെട്ടതാവാം. എന്നാൽ നാം അത് അനുഷ്ഠാനത്തിൽ കൊണ്ടുവരേണ്ടതെങ്ങനെ എന്നുകൂടി ആലോചിക്കണം. ഒരുവിധത്തിലും അനുഷ്ഠാനയോഗ്യമല്ലാത്തത് ബുദ്ധിക്കു വ്യായാമപ്രദമാവാമെന്നല്ലാതെ അതിനു മറ്റു വിലയില്ല. വേദാന്തം ഒരു മതമാണെങ്കിൽ അതു തികച്ചും ആചരണയോഗ്യമാകണം. ജീവിതത്തിൽ സർവ്വാവസ്ഥകളിലും അനുഷ്ഠേയമാകണം. മതമൊന്ന്, ലോകജീവിതമൊന്ന് എന്ന മിഥ്യാഭേദകല്പന തീരെ ഇല്ലാതാകണം. ഏകത്വമെന്ന തത്ത്വമാണ് വേദാന്തം ഉപദേശിക്കുന്നത്. സർവ്വജീവിതത്തിലും ഏകത്വം. ഈ തത്ത്വം നമ്മുടെ നിത്യജീവിതത്തിലാകെ വ്യാപിക്കണം, വിചാരങ്ങളിലൊക്കെ അതു കലർന്നിരിക്കണം. പ്രവൃത്തികൊണ്ട് എല്ലാറ്റിലും അതു കൂടുതൽ കൂടുതലായി പ്രകാശിക്കണം. ഈ വിധമുള്ള പ്രയോഗപദ്ധതിയെപ്പറ്റി ഞാൻ വഴിയെ പറയാം. ഈ പ്രസംഗപരമ്പര വേദാന്തവിഷയത്തിൽ ഒരടിപ്പടവിൻെറ നിലയ്ക്കായതുകൊണ്ട് ആദിയിൽ നാം തത്ത്വങ്ങളെ നോക്കണം. അവ ഗിരികന്ദരങ്ങളിൽനിന്നു പുറപ്പെട്ട് ജനസങ്കുലങ്ങളായ തെരുവീഥികളിലും നഗരങ്ങളിലും കയറി നടപ്പിലായതെങ്ങനെ എന്നറിയണം. ഇവിടെ ഒരു വിശേഷമുണ്ട്; ഈ തത്ത്വങ്ങളിൽ പലതും വനം പൂകിയ മുനിമാരിൽനിന്നല്ല ഉദ്ഭവിച്ചത്. നേരേമറിച്ച് ബഹുലകർമ്മവ്യഗ്രൻമാരെന്ന് ഊഹിക്കേണ്ടിയിരിക്കുന്നവരിൽനിന്ന്, അതായത് രാജ്യപാലനം ചെയ്ത രാജാക്കൻമാരിൽനിന്ന്, ആണ് അവയിൽ പലതിൻെറയും ഉല്പത്തി എന്നു കാണുന്നു.

ആരുണീ എന്നു പേരായ ഒരു ഋഷിയുണ്ടായിരുന്നു. അദ്ദേഹം ഒരു മുനിയായിരിക്കാം. അദ്ദേഹത്തിൻെറ മകൻ ശ്വേതകേതു. ശ്വേതകേതുവിനെ കാട്ടിൽത്തന്നെ വളർത്തിപ്പോന്നു. പിന്നീടയാൾ പാഞ്ചാലനഗരത്തിൽച്ചെന്ന് അവിടെ രാജാവായിരുന്ന പ്രവാഹണ ജൈവലിയുടെ രാജധാനിയിലെത്തി. രാജാവ് ചോദിച്ചു; 'ജീവികളുടെ മരണാനന്തരഗതി എങ്ങനെ, അറിയാമോ?' 'ഇല്ല.' 'അവർ മടങ്ങിവരുന്നതെങ്ങനെ? അറിയാമോ?' 'ഇല്ല.' ദേവയാനപിതൃയാനങ്ങളറിയാമോ? 'ഇല്ല.'

രാജാവിൻെറ മറ്റു ചോദ്യങ്ങൾക്കും ശ്വേതകേതു മറുപടി പറയുവാൻ ആളായില്ല. താങ്കൾക്ക് ഒന്നും അറിഞ്ഞുകൂടല്ലോ എന്നു

രാജാവു പറഞ്ഞതും കേട്ട് ശ്വേതകേതു മടങ്ങി, അച്ഛൻെറ അടുത്തു വന്നു. അച്ഛനും ആ ചോദ്യങ്ങൾക്ക് ഉത്തരം പറയുവാൻ വയ്യെന്നു പറഞ്ഞു. അതു മകനു മനസ്സിലാക്കിക്കൊടുപ്പാൻ മടിച്ചിട്ടല്ല, വാസ്തവത്തിൽ അറിയാത്തതുകൊണ്ടുതന്നെ. പിന്നെ അവർ ഒന്നിച്ചു രാജസന്നിധിയിൽച്ചെന്ന് ആ സംഗതികൾ പഠിപ്പിച്ചുകൊടുക്കണമെന്നപേക്ഷിച്ചു. അതു രാജർഷികൾക്കുമാത്രം അറിവുള്ളതാണെന്നും പുരോഹിതൻമാർക്കറിഞ്ഞുകൂടെന്നും രാജാവു പറഞ്ഞു. എങ്കിലും അത് അവർക്കുപദേശിച്ചുകൊടുത്തു.[1] വേദാന്തദർശനം അരണ്യങ്ങളിൽ വെച്ചു ധ്യാനിച്ചുണ്ടായതുമാത്രമല്ലെന്നും, അതിൽ സാരഭൂതങ്ങളായ പല ഭാഗങ്ങളും ലൗകികജീവിതത്തിൽ ബഹുകർമ്മവ്യഗ്രങ്ങളായിരുന്ന ബുദ്ധികളിൽ പ്രകാശിച്ചവയാണെന്നും ഉപനിഷത്തുകളിൽ പലതിലും കാണാം. അനേകലക്ഷം പ്രജകളെ സ്വേച്ഛാനുസാരം ഭരിച്ചുവരുന്ന ഒരു രാജാവിനേക്കാളധികം കർമ്മവ്യാപൃതനായ ഒരാളെ നമുക്കു വിചാരിക്കവയ്യ. എന്നാൽ അങ്ങനെയിരുന്ന ചില രാജാക്കൾ ഗാഢചിന്തകൻമാരുമായിരുന്നു.

സർവ്വഥാ വേദാന്തതത്ത്വം പ്രായോഗികമാണെന്നു വന്നുകൂടുന്നു. ഉപനിഷത്കാലം കഴിഞ്ഞിട്ടാണ് ഭഗവദ്ഗീതയുണ്ടായത്. അതു നിങ്ങൾ മിക്കവരും വായിച്ചിരിക്കാം. ഉപനിഷത്തുകൾക്കുള്ള ഉത്തമ വ്യാഖ്യാനമാണത്. അതിൻെറ രംഗംതന്നെ രണഭൂമി. ശ്രീകൃഷ്ണൻ അർജ്ജുനന്നുപദേശിക്കുന്ന തത്ത്വങ്ങളിൽ സാരസർവ്വസ്വമായി സർവ്വത്ര ശോഭിക്കുന്നത് ഉത്കടകർമ്മം. എന്നാൽ കർമ്മദശയിലും ചിരന്തനശാന്തി: ഇതത്രെ കർമ്മരഹസ്യം[2] ഇതത്രെ വേദാന്തലക്ഷ്യം. ഒന്നും ചെയ്യാതിരിക്കുക എന്നർത്ഥത്തിലുള്ള അകർമ്മാവസ്ഥ നമ്മുടെ ലക്ഷ്യമാവാൻ വയ്യ. അങ്ങനെയായെങ്കിൽ ഒന്നും ചെയ്യാതെ നിൽക്കുന്ന ചുമരുകൾ വലിയ തത്ത്വജ്ഞരാകേണ്ടിയിരിക്കുന്നു. മരക്കുറ്റികളും മൺകട്ടകളും മഹർഷിമാരാകേണ്ടിയിരുന്നു. അവയ്ക്കും കർമ്മമില്ലല്ലോ. പിന്നെ, ഇച്ഛാദ്വേഷങ്ങളോടുകൂടിയ കർമ്മവും അകർമ്മമാകയില്ല. വേദാന്തലക്ഷ്യമായ: ശരിയായ കർമ്മം, ചിരന്തന ശാന്തിയോടു ചേർന്നതാകണം: എന്തു വന്നാലും അലയടിക്കാത്തതും നില പിഴക്കാത്തതുമായ സാമ്യാവസ്ഥയോടുകൂടിയതാകണം.[3] ആ

1. ഛാ. 5.8 1–5. 10.10

2. കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവന്തി സംഗം ത്യക്ത്വാത്മശുദ്ധയേ
യുക്തഃ കർമ്മഫലം ത്യക്ത്വാ ശാന്തിമാപ്നോതിനൈഷ്ഠികീം. (ഗീ. 5.11.12)

3. നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യത്തത് സാത്ത്വികമുച്യതേ
മുക്തസംഗോ/നഹം വാദി ധൃത്യുത്സാഹസമന്വിതഃ
സിദ്ധ്യസിദ്ധ്യാർനിർവികാരഃ കർത്താ സാത്ത്വിക ഉച്യതേ. (ഗീ. 18.23.26)

നിലയാണ് ശരിയായി കർമ്മം ചെയ്വാൻ ഏറെ യോജിച്ചതെന്ന് അനുഭവമാണല്ലോ.

കർമ്മാസക്തിയില്ലാതെ കർമ്മംചെയ്വാൻ സാധിക്കുമോ എന്നൊരു ചോദ്യം പലപ്പോഴുമുണ്ടായിട്ടുണ്ട്. കുറേക്കാലം മുമ്പ് എനിക്കും അങ്ങനെ തോന്നിയിരുന്നു. എന്നാൽ പ്രായം ചെല്ലുംതോറും ആ ശങ്ക ശരിയല്ലെന്ന് ഞാൻ കാണുന്നു. ആസക്തി കുറയുംതോറുമാണ് കർമ്മത്തിന് മേന്മകൂടുക. നമുക്കു ശാന്തികൂടുന്നത്ര നമുക്കു നന്ന്, നമ്മുടെ കർമ്മങ്ങൾക്കും അത്രകണ്ടു നന്ന്. വികാരങ്ങൾക്കു വഴി കൊടുക്കുന്നേടത്തോളം നമ്മുടെ ശക്തി ക്ഷയിക്കുകയും സ്വാസ്ഥ്യത നശിച്ച് മനസ്സു കലുഷമാകയും ചെയ്യും. അപ്പോൾ കർമ്മം ചെയ്യുവാനുള്ള കെല്പു വളരെ കുറഞ്ഞിരിക്കും. കർമ്മമായി പ്രകാശിക്കേണ്ടുന്ന ശക്തിയാണ് വികാരമായി വെറുതെ പോകുന്നത്. മനസ്സു ശാന്തവും സ്വാസ്ഥ്യവുമാകുമ്പോഴേ അതിന്റെ മുഴുവൻ ശക്തിയും സൽക്കർമ്മത്തിൽ വിനിയുക്തമാകൂ. ലോകത്തിലുണ്ടായിട്ടുള്ള വലിയ കർമ്മാൻമാരുടെ ചരിതംനോക്കു. അവർ കേവലം ശാന്തരായിരുന്നു എന്നു കാണാം. എന്തുവന്നാലും അവുടെ മനഃശ്ശാന്തിക്കു ഭംഗമില്ല.[1] അതുകൊണ്ടാണ് ഒരു സംഗതിയിലും കോപിക്കാത്ത മനുഷ്യന് വളരെ കർമ്മം ചെയ്വാൻ സാധിക്കുന്നതും. കോപാധീനനായ മനുഷ്യന് അതു സാധിക്കാത്തതും: കോപദ്വേഷാദിവികാരങ്ങൾക്ക് അടിമപ്പെടുന്നവൻ തന്നെത്താൻ ഛിന്നഭിന്നമാക്കുകയേ ചെയ്യുന്നുള്ളു.[2] പ്രയോജനകരമായി ഒന്നും ചെയ്യുന്നില്ല. പ്രശാന്തനായി, ക്ഷമാവാനായി, സമചിത്തനായ മനുഷ്യനാകട്ടെ മഹാകാര്യങ്ങൾ സാധിക്കുകയും ചെയ്യുന്നു.

പരമലക്ഷ്യത്തെയാണല്ലോ വേദാന്തം ഉപദേശിക്കുന്നത്. ആ ലക്ഷ്യം യഥാർത്ഥത്തിൽനിന്ന് – പ്രായോഗികത്തിൽനിന്ന് എന്നാണ് നാം പറയാറ് – വളരെ ദൂരെപ്പെട്ടേ ഇരിക്കുമെന്നു നമുക്കറിയാം. മനുഷ്യസ്വഭാവത്തിൽ രണ്ടുവിധം പ്രവണതയുണ്ട്. ഒന്ന്, ലക്ഷ്യത്തെ ജീവിതത്തോടൊപ്പിക്കുന്നത്: മറ്റേത്, ജീവിതത്തെ ലക്ഷ്യത്തിലേയ്ക്കുയർത്തുന്നത്. ഈ സംഗതി നന്നായി ധരിക്കണം. ജീവിതത്തിൽ ആദ്യത്തെ പ്രവണതയാണ് നമുക്കു വന്നുപോകുന്നത്. എനിക്ക് ഏതെങ്കിലും ചില തരത്തിലുള്ള കർമ്മം ചെയ്വാനാകുമെന്നാണ് വിചാരം. അത് അധികഭാഗവും നന്നല്ലായിരിക്കാം. രാഗദ്വേഷാദികളോ സ്വാർത്ഥമോ ആവാം എന്നെ പ്രേരിപ്പിക്കുന്നത്. അപ്പോൾ ഒരു ഉപദേഷ്ടാവ് വന്ന് എന്റെ സ്വാർത്ഥമോ സുഖഭോഗമോ ഞാൻ ഉപേക്ഷിക്കേണ്ടിവരുംവിധമുള്ള ഒരു ലക്ഷ്യം ഉപദേശിക്കുന്നു എങ്കിൽ, ഓ! അതു നടപ്പിൽ വരുന്നതല്ല എന്ന് ഞാൻ ഉടനെ തീർച്ചയാക്കും.

1. ഗീ. 2.71 (പു.79, ചു. 2)
2. രാഗീ കർമ്മഫലപ്രേപ്സുർലുബ്ധോ ഹിംസാത്മകോ$f$ശുചിഃ
ഹർഷശോകാന്വിതഃ കർത്താ രാജസഃ പരികീർത്തിതഃ. (ഗീ. 18.27)
അയുക്തഃ കാമകാരേണ ഫലേ സക്തോ നിബധ്യതേ. (ഗീ.5. 12)

മറ്റൊരാൾ വന്ന് എന്റെ സ്വാർത്ഥസുഖങ്ങളോടു യോജിപ്പിച്ചു കൊണ്ടുപോകാവുന്ന ഒരു ലക്ഷ്യം ഉപദേശിക്കുന്നപക്ഷം അപ്പോഴേ അതെനിക്കു സന്തോഷമാകും, ഞാൻ അതു ചാടിപ്പിടിക്കും: അതാണ് എന്റെ ലക്ഷ്യം. 'സദാചാര'മെന്നതിനെ ഓരോരുത്തർ ഓരോ രൂപത്തിൽ കല്പിച്ചിട്ടുള്ളതുപോലെയാണ് പ്രായോഗികം എന്നു പറയുന്നത്. എന്റെ ആചാരം സദാചാരം, നിങ്ങളുടേതു ദുരാചാരം. എനിക്കു പ്രായോഗികം, ലോകത്തിൽ ഒരേയൊരു പ്രായോഗികം. ഞാൻ ഒരു കച്ചവടക്കാരനാണെങ്കിൽ കച്ചവടം ഒന്നുമാത്രമാണ് പ്രായോഗികമായ തൊഴിൽ. ഞാൻ ഒരു മോഷ്ടാവാണെങ്കിൽ മോഷണംതന്നെയാണ് അനുഷ്ഠാനയോഗ്യമായ കർമ്മം, മറ്റൊന്നുമല്ല. ഇങ്ങനെ നമ്മളെല്ലാം നമ്മൾ ഇഷ്ടപ്പെടുന്നതും നമുക്കു ചെയ്യാവുന്നതും മാത്രമാണ് പ്രായോഗികമെന്ന് പറയാറ്. ആവിധമുള്ള ലക്ഷ്യമല്ല വേദാന്തം ഉപദേശിക്കുന്നത്. അത് ഉച്ചമായ പരമലക്ഷ്യമാണ്. എങ്കിലും അപ്രാപ്യമല്ല, പ്രാപ്യംതന്നെയാണ്. ചുരുക്കിപ്പറഞ്ഞാൽ അത് 'തത് ത്വം അസി'[1] എന്നതത്രേ. ഇതത്രേ വേദാന്തസാരം. അനേകം ശാഖോപശാഖകളിൽ ചെന്നു ബുദ്ധിവ്യായാമം കഴിച്ച് ഒടുവിൽ കണ്ടെത്തുന്നത്, ഞാൻ നിർമ്മലജ്ഞാനസ്വരൂപമായ ആത്മാവാണ് എന്നതത്രേ. ആത്മാവിനെസ്സംബന്ധിച്ച് ജനനമരണാദി പ്രസംഗം അസംബന്ധമാണ്. അതിനു ജനനവുമില്ല, മരണവുമില്ല. മൃത്യുഭയാദികൾ വെറും വ്യാമോഹം. നമുക്ക് ഇതിനു കഴിവുണ്ട്, അതിനു കഴിവില്ല ഇത്യാദി ഭാവനകളും അബദ്ധം. സർവ്വശക്തികളും ആത്മാവിലുണ്ട്. ആത്മവിശ്വാസമാണ് ആദ്യം വേണ്ടതെന്നാണ് വേദാന്തോപദേശം. അവനവനിൽനിന്നു വേറിട്ടു പുരുഷവിധനായ ഒരീശ്വരൻ ഉണ്ടെന്നു വിശ്വസിക്കാത്തവനെ നാസ്തികൻ എന്നു ചില മതങ്ങൾ പറയുന്നു. മറിച്ച് അവനവനിൽ വിശ്വസിക്കാത്തവനെയാണ് വേദാന്തം നാസ്തികൻ എന്നു പറയുന്നത്. ആത്മമഹിമയിൽ വിശ്വസിക്കാത്തതു നാസ്തികത്വമെന്നത്രേ വേദാന്തമതം.[2] ഈ ഭാവന ഭയങ്കരമാണെന്നു പലർക്കും തോന്നും. ഇത് അനുഭവപ്പെടുത്താവതല്ലെന്നു പലരും വിചാരിക്കും. എന്നാൽ ഇത് ഏതു മനുഷ്യനും അനുഭവപ്പെടുത്താമെന്നു[3] വേദാന്തം തീർത്തു പറയുന്നു. ജാതിമദഭേദമോ

1. ഛാ. 6. 8.7 (പു. 33 ചു.2)

2. അയമാത്മാ ബ്രഹ്മ. (ബൃ. 2.5.19)

അസന്നേവ സ ഭവതി അസദ് ബ്രഹ്മേതി വേദ ചേത്
അസ്തി ബ്രഹ്മേതി ചേദ് വേദ സന്തമേനം തതോ വിദുഃ. (തൈ.2.6)

3. ബ്രഹ്മം (ആത്മാവ്) ഇല്ലാത്തതാണെന്നു വിചാരിക്കുന്നവൻ ഇല്ലാതായേ പോകുന്നു. ബ്രഹ്മം (ആത്മാവ്) ഉണ്ട് എന്നിറിയുന്നവനാണ് ഉള്ളവൻ എന്നും അതിൽനിന്നു വിദ്വാൻമാർ അറിയും. (അ. സം. 15 [ 3 പു. 302. ചു.1]) ബൃ. 2.4.5 (പു. 114, ചു. 1)

സ്ത്രീപുരുഷഭേദമോ ഒന്നും ഈ സാക്ഷാൽക്കാത്തിനു തടസ്സമല്ല. അത് ഇപ്പോഴേ സാക്ഷാത്കൃതമാണ്. അത് നിത്യസിദ്ധമാണ് എന്നത്രേ വേദാന്തഘോഷണം. ജഗത്തിലുള്ള സർവ്വശക്തികളും ഇപ്പോഴേ നമുക്കുണ്ട്. പക്ഷേ നാം സ്വന്തം കൈകൊണ്ട് കണ്ണുപൊത്തി 'ഇരുട്ട് ഇരുട്ട്' എന്നു വിലപിക്കുന്നു. ഇരുട്ടില്ലെന്നു മനസ്സിലാക്കുക. കണ്ണു പൊത്തിയ കയ്യെടുക്കുക. അപ്പോൾ കാണാം അനാദി കാലം മുതൽക്കുള്ള പ്രകാശം. ഇരുട്ട് ഉണ്ടായിരുന്നില്ല. ദുർബ്ബലത ഉണ്ടായിരുന്നില്ല, നാം ദുർബ്ബലരാണെന്നു നമ്മുടെ വിഡ്ഢിത്തംകൊണ്ടു നാം വിലപിക്കുന്നു. നമുക്കു ശുദ്ധിയില്ലെന്നും നമ്മുടെ വിഡ്ഢിത്തംകൊണ്ടു നാം വിലപിക്കുന്നു. ഈ വേദാന്തതത്ത്വം, ഈ പരമതത്ത്വം, പ്രായോഗികമാണെന്നുമാത്രമല്ല, ഇതു നിത്യമാണ്, നമ്മുടെ സാക്ഷാത് സ്വരൂപമാണ് എന്നുകൂടി വേദാന്തം ഉറപ്പു പറയുന്നു[1] മറിച്ചു കാണുന്നത് അസത്യം, അവാസ്തവം. 'ഞാൻ മരിച്ചു പോകുന്ന ഒരു കൊച്ചു മനുഷ്യനാണ്' എന്നു പറയുമ്പോൾ നിങ്ങൾ അസത്യം പറയുന്നു, നിങ്ങൾ നിങ്ങളെത്തന്നെ നിഷേധിക്കുന്നു, നിങ്ങൾ അതിദുർബ്ബലവും ക്ഷുദ്രവും നീചവുമായ ഒന്നാണെന്നു പറഞ്ഞു നിങ്ങളെ മയക്കുന്നു.

പാപം എന്നൊന്നുണ്ടെന്ന് വേദാന്തം സമ്മതിക്കുന്നില്ല. ശരിയാണ്, തെറ്റുണ്ടാവാം. തെറ്റുകളിൽവെച്ച് ഏറ്റവും വലിയത് ഞാൻ പാപി, ദുഃഖി, ദുർബ്ബലൻ, അശക്തൻ എന്നിങ്ങനെ വിചാരിക്കുന്നതാണ്. ആവിധം ഓരോ വിചാരത്തിൻേറയും ഫലമെന്തെന്നാൽ, ഇപ്പോൾത്തന്നെ നിങ്ങളെ കെട്ടിയിട്ടിരിക്കുന്ന ചങ്ങലയ്ക്ക് ഓരോ കണ്ണികൂടെ കൂട്ടിച്ചേർക്കുകയാണ്: ഇപ്പോഴേ സ്വയം ചുമത്തിവെച്ചിട്ടുള്ള മൂഢവിശ്വാസഭാരത്തിൽ ഒരടുക്കുകൂടി ചുമത്തുകയാണ്. ഞാൻ, പാപി, ഞാൻ ബലഹീനൻ എന്നു വിചാരിക്കുന്നവൻ[2] തന്മൂലം ഒരബദ്ധം ചെയ്യുന്നു എന്നുമാത്രമല്ല, ലോകത്തിൽ ഒരു ദുർവിചാരം കലർത്തിവിടുകയും ചെയ്യുന്നു. ഒരു സംഗതി എപ്പോഴും ഓർമ്മ വേണം. നമ്മുടെ ഇപ്പോഴത്തെ ജീവിതത്തെ തത്ത്വത്തോട് ഒപ്പിച്ചു കൊണ്ടുപോവാൻ വേദാന്തം ശ്രമിക്കുന്നില്ല: ഈ മായാജീവിതം അവസാനിക്കതന്നെ വേണം: തൽസ്ഥാനത്ത് യഥാർത്ഥജീവിതം, അമർത്ത്യജീവിതം, പ്രകാശിപ്പിക്കയും വേണം. ആർക്കും പരിശുദ്ധി

1. ബൃ. 4. 5. 14 (പു. 234 ചു. 1)

2. താൻ നശിക്കാത്ത വസ്തുവാണെന്നറിയാതെ, നശിക്കുന്നവനാണെന്നു വിചാരിച്ചുകൊണ്ട് ജീവിച്ചു മരിക്കുന്നവൻ കൃപണനും, അക്ഷരവസ്തുവാണ് താനെന്നറിഞ്ഞു മരിക്കുന്നവൻ ബ്രാഹ്മണനുമാണെന്ന് ഉപനിഷത് പ്രഖ്യാപിക്കുന്നു;

യോ വാ ഏതദക്ഷരം ഗാർഗ്യവിദിത്വാസ്മാല്ലോകാത് പ്രൈതി സ കൃപണഃ. അഥ യ ഏതാദക്ഷരം ഗാർഗി വിദിത്വാസ്മാല്ലോകാത് പ്രൈതി സ ബ്രാഹ്മണഃ. (ബൃ. 3.8.10)

കൂടിക്കൂടി വരിക എന്നതല്ല, ഇപ്പൊഴേ ഉള്ളതും നിത്യവുമായ ശുദ്ധി ഏറെയേറെ പ്രകാശിക്കുക എന്നതാണ് വാസ്തവം. ആവരണം നീങ്ങിപ്പോകുംതോറും ആത്മജ്യോതിസ്സ് ഏറെയേറെ പ്രത്യക്ഷമാകും. അനന്തനൈർമ്മല്യം, അനന്തസ്വാതന്ത്ര്യം, അനന്താനന്ദം, അനന്തവീര്യം ഇതുകളെല്ലാം ഇപ്പൊഴേ നമുക്കുണ്ട്☘.

ഈ തത്ത്വം കാനന-ഗഹ്വരങ്ങളിൽവെച്ചുമാത്രമല്ല, ജീവിതത്തിന്റെ സർവ്വാവസ്ഥകളിലും സാക്ഷാൽക്കരിക്കാം എന്നാണ് വേദാന്തമതം. ഈ തത്ത്വം കണ്ടവർ ആരായിരുന്നു? കാട്ടിലും ഗുഹയിലും പാർത്തിരുന്നവർമാത്രമോ? അല്ല. സാധാരണമട്ടിൽ ജീവിതം നയിച്ചവരോ? അതുമല്ല: പിന്നെയോ, തിരക്കിന്റെ തിരുപൂരത്തിൽ, സിംഹാസനത്തിലിരുന്നു നാടു ഭരിച്ചിരുന്ന രാജാക്കൻമാർ: അവർ ഇന്നത്തെ രാജാക്കൻമാരെപ്പോലെ പട്ടംകെട്ടിയ നാമമാത്രരാജാക്കൻമാരല്ല. വലിയ സേനകളെ നയിച്ച്, അനേകലക്ഷം ജനങ്ങളെ ഭരിച്ച്, സ്വേച്ഛാധിപത്യം നടത്തിയ രാജാക്കൻമാർ. ഇതു നാം മുമ്പു മനസ്സിലാക്കിയല്ലോ. ഇങ്ങനെ ബഹുകർമ്മാകുലരായിരുന്ന അവർക്ക് ഈ തത്ത്വങ്ങളെക്കുറിച്ച് ചിന്തിപ്പാനും അവയെ സാക്ഷാൽക്കരിപ്പാനും ലോകത്തിനുപദേശിച്ചു കൊടുപ്പാനും സമയമുണ്ടായി. അവരോടു തട്ടിച്ചു നോക്കുമ്പോൾനാം വിശ്രമജീവിതമാണ് നയിക്കുന്നതെന്നു പറയണം. അത്രയും ജോലി കുറഞ്ഞു ജീവിക്കുന്ന നമുക്ക് ഈ തത്ത്വങ്ങൾ എത്രയധികം പ്രായോഗികമാക്കാം! എന്നിരിക്കെ, നാം തത്ത്വങ്ങളെ സാക്ഷാൽക്കരിക്കുന്നില്ലെന്നുള്ളതു ലജ്ജാവഹംതന്നെ. പണ്ടത്തെ ഒരു സ്വേച്ഛാധിപരാജാവിന് അവശ്യം വേണ്ടിയിരുന്നതെന്തെല്ലാമെന്നു നോക്കുമ്പോൾ എനിക്ക് അവശ്യം വേണ്ടതായിട്ട് ഒന്നുമില്ലെന്നു പറയാം: കുരുക്ഷേത്രത്തിൽ ഒരു വമ്പിച്ച സേനയെ നയിച്ചിരുന്ന അർജ്ജുനന്റെ ഭാരം നോക്കുമ്പോൾ എനിക്കു ഭാരമേ ഇല്ല. ആ യുദ്ധകോലാഹലത്തിനിടയിൽ വലിയ തത്ത്വവാദത്തിനും തത്ത്വാചരണത്തിനും വേണ്ട സമയവും സൗകര്യവും അർജ്ജുനനുണ്ടായി. അതിനേക്കാൾ വളരെയധികം ക്ലേശരഹിതമായും സ്വതന്ത്രമായും സുഖമായും കഴിഞ്ഞുകൂടുന്ന നമുക്ക് അർജ്ജുനനു സാധിച്ചേടത്തോളമെങ്കിലും സാധിക്കേണ്ടതല്ലേ? നമുക്കു സമയമില്ലെന്നോ? നന്മ ചെയ്യണം എന്നാഗ്രഹമുണ്ടെങ്കിൽ അതിനു നാം വിചാരിക്കുന്നതിനെക്കാളേറെ സമയം നമുക്കുണ്ട്. ഉള്ള സ്വാതന്ത്ര്യം നാം ശരിയായുപയോഗിക്കുമെങ്കിൽ ഈ ഒറ്റ ജന്മത്തിൽ നമുക്ക് ഇരുനൂറ് ലക്ഷ്യങ്ങളിൽ എത്തിച്ചേരാം, അവയെ സാക്ഷാത്കരിക്കാം. എന്നാൽ തത്ത്വങ്ങളെ നമ്മുടെ നിലപാടിലേക്ക് വലിച്ചു താഴ്ത്തരുത്. നമുക്കു പല തെറ്റും പിന്നെയും, പല വിഡ്ഢിത്തവും തോന്നും: പലതിലും ആശ ചെല്ലും. അതെല്ലാം ന്യായമാണെന്നു നമ്മെ പറഞ്ഞു ബോധ്യപ്പെടുത്താൻ ചിലർ ഉണ്ടാകുന്നതും സാധാരണമാണ്. അപ്പോൾ

☘ ഈ 8 (പു. 8, ചു 1): ഛാ. 8.1.1 (പു. 108, ചു. 2)

അവരുടെ ന്യായവും ഉപദേശമനുസരിച്ചുള്ള ലക്ഷ്യം ശരിയെന്നു കരുതി നാം കുടുങ്ങിപ്പോകും. അങ്ങനെയുള്ള സുഖവഴികളൊന്നും വേദാന്തം ഉപദേശിക്കുന്നില്ല. നാം ലക്ഷ്യത്തിലേക്ക് ഉയർന്നുപോകണം, ഈ ജീവിതത്തെ ശാശ്വതജീവിതത്തോടു ചേർത്തു ഏകീകരിക്കണം.

ഏകത്വമാണ് വേദാന്തത്തിലെ അതിപ്രധാനാശയമെന്ന് എപ്പോഴും ഓർക്കണം. രണ്ടെന്ന് ഒരിടത്തുമില്ല. രണ്ടു ലോകമില്ല. രണ്ടുതരം ജീവിതവുമില്ല. സ്വർഗ്ഗാദിലോകങ്ങളെപ്പറ്റി വേദങ്ങളിൽ പറഞ്ഞിട്ടില്ലെന്നില്ല. എന്നാൽ തത്ത്വദർശനഭാഗങ്ങളിലെത്തുമ്പോൾ അവയെല്ലാം അടിച്ചു തുടച്ചു നീക്കിയിരിക്കുന്നു എന്നു കാണാം: അപ്പോൾ ഒന്നു മാത്രമേ ഉള്ളൂ. ഒരു ജീവിതം, ഒരു ലോകം, ഒരു വസ്തു, അതുതന്നെ സർവ്വം. ഭേദം കാണുന്നത് വസ്തുവിലല്ല. പ്രകാശത്തിൻെറ മാത്രയിൽ മാത്രം. മൃഗങ്ങൾ ഒരു ജാതി വേറെ, അവ മനുഷ്യൻെറ തീറ്റയ്ക്കു സൃഷ്ടിക്കപ്പെട്ടവ എന്നും മറ്റുമുള്ള ഭാവനകളെ വേദാന്തം തീരെ നിരസിക്കുന്നു. ശാസ്ത്രപരീക്ഷണങ്ങൾക്കുവേണ്ടി മൃഗദേഹം കീറി നോക്കുന്നത് നിരോധിപ്പാൻ ചിലർ ദയവായി ഒരു സംഘം സ്ഥാപിച്ചിട്ടുണ്ട്. അതിൽപ്പെട്ട ഒരാളോട് ഞാൻ ചോദിക്കയുണ്ടായി; 'സ്നേഹിത! തീറ്റയ്ക്കുവേണ്ടി മൃഗങ്ങളെ കൊല്ലുന്നതു ന്യായമാണെന്നും, ശാസ്ത്രപരീക്ഷക്കുവേണ്ടി ഒന്നോ രണ്ടോ കൊല്ലുന്നത് അന്യായമാണെന്നും വിചാരിക്കുന്നതിനു യുക്തിയെന്താണ്?' എന്ന്. 'മൃഗങ്ങളെ നമുക്കു തിന്നാൻ വേണ്ടി തന്നിട്ടുള്ളതാണ്. അതിനല്ലാതെയുള്ള ഹിംസ മഹാഭയങ്കരം' എന്നായിരുന്നു അയാളുടെ മറുപടി. ഏകത്വമെന്നതിൽ മൃഗങ്ങളും പെടും. മനുഷ്യൻെറ ആത്മാവ് അനശ്വരമാണെങ്കിൽ മൃഗങ്ങളുടേതും അനശ്വരമാണ്. അവയ്ക്കു മാത്രാഭേദമേയുള്ളു, ജാതിഭേദയില്ല. അണുജീവിയും ഞാനും ഒന്ന്. പ്രകാശനത്തിൽമാത്രം ഭേദം. എന്നാൽ പരമതത്ത്വം ദർശിക്കുമ്പോൾ ആ വ്യത്യാസമില്ല. പുല്ലും മരവും തമ്മിൽ വളരെ അന്തരമുണ്ടെന്ന് ഇപ്പോൾ തോന്നും. ഏറ്റവും ഉയരെനിന്നു നോക്കുമ്പോൾ രണ്ടും ഏതാണ്ടൊന്നുതന്നെ. അതുപോലെ അത്യുച്ചലക്ഷ്യത്തിനിന്നു നോക്കുമ്പോൾ ക്ഷുദ്രമൃഗവും മഹാമനുഷ്യനും രണ്ടും ഒന്നാകും.[2] ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കുന്നുവോ എന്നാൽ മൃഗങ്ങളും ഉയർന്ന ജീവികളും ഒരുപോലെയാണെന്നും വിശ്വസിക്കണം. മനുഷ്യസന്താനങ്ങളോടു സദയനും തിര്യക്സന്താനങ്ങളോടു നിർദ്ദയനുമാകുന്ന ഈശ്വരൻ രാക്ഷസനേക്കാൾ ഭയങ്കരൻ. ആവിധം ഒരീശ്വരനെ ഞാൻ ഭജിക്കയില്ലെന്നുമാത്രമല്ല, ആജീവനാന്തം ആ ഈശ്വരനോടു ഞാൻ യുദ്ധം ചെയ്യും. നൂറു ജന്മമെടുത്തു മരിക്കേണ്ടിവന്നാലും ശരി. എന്നാൽ വാസ്തവത്തിൽ ആ വ്യത്യാസമില്ല. ഉണ്ടെന്നു പറയുന്നവർ കാര്യ

1 ക. 4.1,2 (പു. 221, ച്ു. 1, 2)

2. വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശൂനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ. (ഗീ. 5.18)

മറിയാത്ത കഠിനഹൃദയൻമാർ, എന്തും പറയാമെന്നുള്ളവർ. പ്രായോഗികം എന്നപദം തെറ്റി പ്രയോഗിക്കുന്നതിൻെറ ഒരുദാഹരണം പറയാം. ഞാൻ സസ്യംമാത്രം ഭക്ഷിക്കുന്നവനായിരിക്കില്ല. പക്ഷേ ലക്ഷ്യം എനിക്കറിയാം. മാംസഭക്ഷണം തെറ്റാണെന്ന് എനിക്കറിയാം. ചിലപ്പോൾ ഗത്യന്തരമില്ലാതെ മാംസം ഭക്ഷിക്കേണ്ടിവരുമ്പോൾ അതു ക്രൂരകർമ്മമാണെന്ന് എനിക്ക് ബോധമുണ്ട്.[1] എൻെറ ദുർബ്ബലത മൂടിവെപ്പാൻവേണ്ടി ലക്ഷ്യത്തെ പിടിച്ചു താഴത്തി തൻെറ നടപടി സാധുവാണെന്നു വാദിക്കുന്നത് ശരിയല്ല. മാംസം ഭക്ഷിക്കാതെ, ഒരു ജീവിയേയും ദ്രോഹിക്കാതിരിക്കുക, സർവ്വതിര്യക്കുകളും എൻെറ സഹോദരൻമാർ: ഇതാണാദർശം. അവയെ ആ ഭാവത്തിൽ വിചാരിപ്പാൻ കഴിഞ്ഞാൽ മനുഷ്യസാഹോദര്യം എന്ന ഭാവത്തിലേക്കു നിങ്ങൾ അല്പം മുന്നോട്ടുവെച്ചു എന്നു പറയാം. മനുഷ്യസാഹോദര്യം എന്നു മാത്രമുള്ളത് കുട്ടിക്കളിയേ ആകുന്നുള്ളു. ഈ പറയുന്നതു പലർക്കും സ്വീകാര്യമല്ല. കാരണം, നമ്മുടെ ഇപ്പോഴത്തെ നിലവിട്ടു ലക്ഷ്യത്തിലേക്കു കയറിപ്പോവാനാണ് ഇവിടെ ഉപദേശിക്കുന്നത്. ഇന്നത്തെ ജീവിതത്തോടു പൊരുത്തപ്പെടുത്താവുന്ന ഒരു സിദ്ധാന്തം ഉന്നയിക്കാമെങ്കിൽ അതിനെ പ്രായോഗികം എന്നു പറയും.

ഈ യഥാസ്ഥിതിക്കുള്ള പ്രബലപ്രവണത മനുഷ്യപ്രകൃതിയിലുണ്ട്. നിന്നിടത്തുനിന്ന് ഒരടി മുന്നോട്ടു നീങ്ങാൻ നമുക്കിഷ്ടമില്ല. മഞ്ഞിൽ മരവിച്ചു പോകുന്നവരെക്കുറിച്ച് ഓർക്കാറുണ്ട്. മഞ്ഞിൽ പുതഞ്ഞവർക്ക് ഉറങ്ങുവാനാണഗ്രഹം എന്നു കേട്ടിട്ടുണ്ട്. അവരെ വലിച്ചെണീപ്പിക്കാൻ നോക്കിയാൽ അവർ പറയും; 'ഞാനുറങ്ങട്ടെ, മഞ്ഞിലുറങ്ങുന്നതെത്ര മനോഹരമെന്നോ!' ആ ഉറക്കത്തിൽ അവർ മരിച്ചുപോകും. ഇതാണ് നമ്മുടെയും പ്രകൃതി. ജീവിതകാലമത്രയും ഇതുതന്നെയാണ് നമ്മളും ചെയ്യുന്നത്. കാലുമുതൽ മരവിക്കുകയാണ്, എന്നാലും ഉറങ്ങണം. അതുകൊണ്ട് ലക്ഷ്യപ്രാപ്തിക്കു പ്രയത്നിക്കതന്നെവേണം. അതേ സമയം ലക്ഷ്യത്തെ നിങ്ങളുടെ നിലയോടു പൊരുത്തപ്പെടുത്താനും ഉച്ചതമലക്ഷ്യത്തെ ഉൾക്കൊള്ളാത്ത ഒരു മതം ഉപദേശിക്കാനും ആരാനും വരുന്നെങ്കിൽ അതു ശ്രദ്ധിക്കയുമരുത്. എനിക്കനുഷ്ഠിപ്പാൻ പറ്റാത്ത മതമാണത്. എന്നാൽ പരമലക്ഷ്യപ്രതിപാദകമായ മതമാണുപദേശിക്കുന്നതെങ്കിൽ അതിനു ഞാൻ തയ്യാർ. വിഷയലൗല്യവും ഇന്ദ്രിയദൗർബ്ബല്യവും വലിയ ദോഷമൊന്നുമല്ലെന്ന് ഒരുവൻ വാദിക്കാൻ വരുന്നെങ്കിൽ അവനെപ്പറ്റി കരുതിയിരിക്കുക. ഇതാണൊരുത്തൻ നമ്മോടു പ്രസംഗിക്കുന്നതെങ്കിൽ, നമ്മൾ, ഇന്ദ്രിയക്കുടുക്കിനകത്തു ചെന്നുപെട്ട മൺകട്ടകൾ, പാവങ്ങൾ അതനുസരിച്ചുപോയാൽ, നമുക്കൊരു കാലത്തു ഗതികിട്ടില്ല.

1. അദ്രോഹേണൈവ ഭൂതാനാമല്പദ്രോഹേണ വാ പുനഃ
യാ വൃത്തിഃ സ പരോ ധർമ്മ. (മ.ഭാ. ശാ. 261. 6)

ഇത്തരം പലതും ഞാൻ കണ്ടിട്ടുണ്ട്. കുറെ ലോകപരിചയം എനിക്കു കിട്ടിയിട്ടുണ്ട്. കുമിളപോലെ മതവിഭാഗങ്ങൾ കുരുത്തുവരുന്ന നാടാണെൻേറത്. എല്ലാക്കൊല്ലവും പുതുമതങ്ങൾ പുറപ്പെടുകയായി. പക്ഷേ, ഒന്നു ഞാൻ കണ്ടിട്ടുണ്ട്. മാംസപുരുഷനെ പരമാർത്ഥപുരുഷനോടു രഞ്ജിപ്പിക്കാൻ ഒരിക്കലും കൂട്ടാക്കാത്തവ മാത്രമാണ് പുരോഗമിക്കുന്നത്. മാംസത്തിൻെറ തൃഷ്ണകളെ പരമാദർശങ്ങളോടു യോജിപ്പിക്കുന്ന, ഈശ്വരനെ മനുഷ്യൻെറ നിലയിലേക്കു വലിച്ചിടുന്ന പിഴ എവിടെയൊക്കെയുണ്ടോ അവിടെയെല്ലാം അപക്ഷയം വന്നുകൂടുന്നു. മനുഷ്യനെ പ്രാപഞ്ചികഭൃത്യവൃത്തിയിലേയ്ക്കാഴ്ത്തരുത്, പരമേശ്വരനിലേക്കുയർത്തിവിടുകയാണ് വേണ്ടത്.

എന്നാൽ ഒരു സംഗതി സൂക്ഷിക്കണം. മറ്റുള്ളവരെക്കുറിച്ച് നിന്ദഭാവിക്കരുത്. നമുക്കെല്ലാം ലക്ഷ്യം ഒന്നാണ്. മാത്രയുടെ ഏറ്റക്കുറവിലേ നമുക്കു തമ്മിൽ വ്യത്യാസമുള്ളു. ജാതിയിലില്ല. ബലദൗർബല്യങ്ങൾ തമ്മിലും പുണ്യപാപങ്ങൾ തമ്മിലും സ്വർഗ്ഗനരകങ്ങൾ തമ്മിലും ജീവിതമരണങ്ങൾ തമ്മിലും എന്നുവേണ്ട ജഗത്തിൽ വിപരീതാവസ്ഥകളായി തോന്നുന്നവ തമ്മിലെല്ലാം ഉള്ള വ്യത്യാസം മാത്രയിൽമാത്രം, ജാതിയിലല്ല. കാരണം, ആന്തരത്തിൽ എല്ലാം ഒന്നാണ്. ആ ഒന്ന് ഇതെല്ലാമായിരിക്കുന്നു. വിചാരശക്തിയോ ജീവശക്തിയോ ദേഹിയോ ദേഹമോ എല്ലാം അതിൻെറ പ്രകാശം: അവയ്ക്കു തമ്മിലുള്ള വ്യത്യാസമോ പ്രകാശനത്തിൻെറ ഏറ്റക്കുറവു മാത്രവും. അതുകൊണ്ട് നമ്മോളം വളർച്ചയെത്തിയിട്ടില്ലാത്തവരോടു നമുക്ക് ഒരിക്കലും നിന്ദാഭാവമുണ്ടാവാൻ പാടില്ല. ആരെയും നിന്ദിച്ചുകൂടാ. സഹായിപ്പാൻ കഴിയുമെങ്കിൽ കൈ നീട്ടിക്കൊടുക്കുക. ഇല്ലേ, സ്വസ്ഥമായിരുന്ന് നിങ്ങളുടെ സഹോദരൻമാരെ അനുഗ്രഹിക്കുക മാത്രം ചെയ്ക. ഒരോരുത്തനും അവനവൻെറ വഴിക്കു പൊയ്ക്കൊള്ളട്ടെ. വലിച്ചിഴക്കുന്നതും നിന്ദിക്കുന്നതുമല്ല കർമ്മമാർഗ്ഗം. ആ വഴിക്ക് ഒരു കർമ്മവും നിറവേറിട്ടില്ല. നിന്ദിക്കുന്നതിൽ നമ്മുടെ ശക്തി നഷ്ടമാകുന്നു എന്നുമാത്രം. ഒരേ വസ്തുവിനെയാണ് നാമെല്ലാവരും കാണുന്നത്. ഒരേ സ്ഥാനത്തേക്കാണ് നാമെല്ലാവരും ഏറെക്കുറെ ചെന്നെത്തുന്നത്. നമുക്കു തമ്മിലുള്ള ഏതു വ്യത്യാസവും പ്രകാശമാത്രയിൽമാത്രം. ഈ തത്ത്വം നമുക്കു കാലക്രമത്തിൽ ഒടുക്കം അറിവാകും. അതിനിടക്ക് അന്യരെ നിന്ദിക്കയും ദുഷിക്കയും ചെയ്യുന്നത് ശക്തിയെ ദുർവ്യയം ചെയ്യുകമാത്രമാണ്.

പാപമെന്ന ഭാവനതന്നെ നോക്കുക. വേദാന്തത്തിൽ അതിനെ ഏതു നിലക്കാണ് വെച്ചിരിക്കുന്നതെന്ന് ഞാൻ പറഞ്ഞു. മറ്റു മതക്കാർ മനുഷ്യൻ പാപിയാണെന്നു പറയുന്നതും അറിയാമല്ലോ. രണ്ടും പരമാർത്ഥത്തിൽ ഒന്നുതന്നെ. എന്നാൽ അതിൽ മനുഷ്യനെ ഉയർത്തുവാനുതകുന്ന ഭാഗത്തിലാണ് വേദാന്തത്തിൻെറ ഊന്നൽ. മനുഷ്യനെ താഴ്ത്തുന്ന മറുഭാഗത്തിലാണ് മറ്റു മതങ്ങൾ നില്പുറപ്പിച്ചത്. വേദാന്തം മനുഷ്യൻെറ ശക്തിയെ കാട്ടിക്കൊടുക്കുന്നു. മറ്റുള്ളവ

അശക്തിയെ ചൂണ്ടിക്കാണിക്കുന്നു. മനുഷ്യനു ശക്തിക്കുറവുണ്ടെന്നു വേദാന്തം സമ്മതിക്കുന്നു. എങ്കിലും നമുക്കു ശക്തി സമ്പാദിക്കണം. വളർന്നുവരണം: ജനിച്ചപ്പോഴേ മനുഷ്യനു രോഗമുണ്ടെന്നു കണ്ടു. നമുക്കോരോരുത്തർക്കും അവനവന്റെ രോഗമെന്താണെന്നറിയാം. അതു മറ്റാരും പറഞ്ഞതരേണ്ട. നാം രോഗികളാണ് എന്നു സർവ്വദാ ചിന്തിച്ചിരുന്നാൽ പോരാ, മരുന്നു സേവിക്കണം. നമുക്ക് ബാഹ്യ ലോകത്തെ വഞ്ചിപ്പാനും കാപട്യം കാണിപ്പാനും കഴിഞ്ഞേക്കാം: പുറമെ ഉള്ളതു മറന്നേയ്ക്കാം. എങ്കിലും അകമേ നമ്മുടെ ദൗർബ്ബല്യം നമുക്കെല്ലാമറിയാം. എപ്പോഴും ദൗർബ്ബല്യത്തെപ്പറ്റി ഓർമ്മപ്പെടുത്തുന്നത് വലിയ സഹായമല്ല. ബലം കൊടുക്കുക. സദാ ദൗർബല്യത്തെപ്പറ്റി ചിന്തിക്കുന്നതുകൊണ്ട് ബലമുണ്ടാവുകയില്ല. ദൗർബല്യത്തിനു പരിഹാരം ദൗർബല്യധ്യാനമല്ല, ബലധ്യാനമാണ്, ഉള്ളിൽ കിടപ്പുള്ള ശക്തിയെപ്പറ്റി മനുഷ്യരോടുപദേശിക്കുക. 'നിങ്ങൾ പാപികൾ' എന്നു പറയുന്നതിനുപകരം, നേരെമറിച്ച്, 'നിങ്ങൾ നിർമ്മലൻമാർ, പരിപൂർണ്ണൻമാർ, പാപം എന്നു നിങ്ങൾ പറയുന്നതു നിങ്ങൾക്കുള്ളതല്ല,' എന്നാണ് വേദാന്തോപദേശം. ആത്മപ്രകാശനത്തിന്റെ അല്പമാത്രയാണ് പാപം. ആത്മാവിനെ മഹാമാത്രയിൽ പ്രകാശിപ്പിക്കുക. ഇതാണോർക്കേണ്ടത്. നമുക്കെല്ലാം അതു സാധിക്കും. 'വയ്യ' എന്ന് ഒരിക്കലും പറയരുത്. 'എനിക്കു കഴിവില്ല' എന്ന് ഒരു കാലത്തും പറഞ്ഞുപോകരുത്. നിങ്ങൾ അനന്തനാണ്. നിങ്ങളുടെ സാക്ഷാൽ സ്വരൂപത്തോടു തട്ടിച്ചുനോക്കുമ്പോൾ കാലദേശങ്ങൾപോലും തുച്ഛം. നിങ്ങൾക്ക് എന്തിനും എല്ലാറ്റിനും കഴിവുണ്ട്. നിങ്ങൾ സർവ്വശക്തരാണ്.

ഇവ സദാചാരതത്ത്വങ്ങളാണ്. എന്നാൽ ഇനി താഴേക്കിറങ്ങി അതിന്റെ വിസ്താരങ്ങളിലേക്കു കടക്കാം. ഇവയെ ഏതു രാജ്യക്കാരുടെയും നിത്യജീവിതത്തിൽ കൊണ്ടുവരാം. നഗരജീവിതത്തിലും ഗ്രാമജീവിതത്തിലും രാഷ്ട്രജീവിതത്തിലും ഗൃഹജീവിതത്തിലും ഒരുപോലെ പ്രായോഗികമാക്കാം എന്നു കാണാം. മനുഷ്യന് ഏതിടത്തും ഏതൊരവസ്ഥയിലും ഉതകാത്ത മതം നന്നെ പ്രയോജനമുള്ളതല്ല: അതു ചുരുക്കം ചില ചിന്തകൻമാർക്കു തർക്കവിഷയമായിരിക്കയേ ഉള്ളൂ. 'യഥാർത്ഥമതം, മനുഷ്യനു സഹായകമാകണമെങ്കിൽ അതു മനുഷ്യനെ ബന്ധനത്തിലും സ്വാതന്ത്ര്യത്തിലും നീചനരകത്തിലും നിർമ്മലസ്വർഗ്ഗത്തിലും എല്ലായിടത്തും ഒരുപോലെ സഹായിപ്പാൻ ഒരുക്കവും കഴിവുമുള്ളതാകണം. ഈ മഹാകാര്യം സാധിപ്പാനുള്ള ശക്തിയുണ്ടെങ്കിലേ വേദാന്തതത്ത്വങ്ങളെന്നോ മതാദർശങ്ങളെന്നോ ഒക്കെ പറയുന്ന സംഗതികൾ സമാധാനകരങ്ങളാകൂ.

1 ശുദ്ധമപാപവിദ്ധം (ഈ.8): ആത്മാ അപഹതപാപ്മാ വിരജോ വിമൃത്യുർ വിശോകോ.... (ഛാ. 8.7.1): ഏഷ ത ആത്മ അന്തര്യാമ്യമൃതഃ. (ബൃ. 3,7.23): നിരവദ്യം നിരഞ്ജനം. (ശ്വേ. 6.19.)

ആത്മവിശ്വാസമാണ് ഉത്തമസഹായം. ആത്മവിശ്വാസം കുറെ ക്കൂടെ പരക്കെ ഉപദേശിക്കയും ആചരിക്കയും ചെയ്തിരുന്നുവെങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളുടെയും ദുഃഖങ്ങളുടെയും വലിയൊരു ഭാഗം മാഞ്ഞുപോയേനെ.[1] മനുഷ്യചരിത്രത്തിൽ മഹാൻമാരുടെയും മഹതികളുടെയും ജീവിതത്തിൽ സർവ്വോത്തരമായി ഒരു ശക്തി കാണുന്നുണ്ടെങ്കിൽ അത് ആത്മവിശ്വാസമത്രേ. അവർക്ക് സ്വമഹത്ത്വത്തിൽ ജന്മനാ വിശ്വാസമുണ്ടായിരുന്നു, അവർ മഹാൻമാരുമായി. ഒരാൾ എത്രയെങ്കിലും അധഃപതിക്കട്ടെ, ഒടുവിൽ വെറും നിരാശതകൊണ്ടെങ്കിലും ഒന്നു മേല്പോട്ടു കയറുവാൻ അയാൾ കാലുയർത്തും: അപ്പോൾ മുതൽ അയാൾക്ക് ആത്മവിശ്വാസവുമുണ്ടാകും. എന്നാൽ അത് ആദ്യമേ അറിഞ്ഞിരിക്കുന്നത് അധികം നന്ന്. ഇത്രയൊക്കെ കഷ്ടപ്പെടണോ ആത്മവിശ്വാസമുണ്ടാക്കാൻ! മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമത്രയും അവർക്കുള്ള ആത്മവിശ്വാസത്തിന്റെ ഏറ്റക്കുറവുനിമിത്തമാണ്. ആത്മവിശ്വാസം സർവ്വസമർത്ഥമാണ്. അതു ഞാൻ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ട്. ഇപ്പോഴും അനുഭവിക്കുന്നുണ്ട്. കാലം ചെല്ലുംതോറും ആത്മവിശ്വാസത്തിനു ബലം കൂടിവരുന്നുമുണ്ട്. ഈശ്വരവിശ്വാസമില്ലാത്തവൻ നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ (വേദാന്ത) മതം പറയുന്നു, ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനെന്ന്. എന്നാൽ അത് തൻകാര്യവിശ്വാസമല്ല. ഏകത്വമെന്നത്രേ വേദാന്തമതം. നിങ്ങൾതന്നെ സർവ്വം. അതുകൊണ്ട് ആത്മവിശ്വാസം സർവ്വവിശ്വാസമാണ്. ആത്മസ്നേഹം സർവ്വസ്നേഹമാണ്. സർവ്വവും ഏകമായതുകൊണ്ട് ആത്മസ്നേഹമെന്നത് തിര്യഗാദിസർവ്വത്തോടുമുള്ള സ്നേഹമാണ്. ഈ മഹാവിശ്വാസമാണ് ലോകത്തെ നന്നാക്കുക. അതെനിക്കു തീർച്ചയുണ്ട്. 'എനിക്ക് എന്നെപ്പറ്റി എല്ലാമറിയാം' എന്നു നേരായി പറയുവാൻ കഴിയുന്നവനത്രേ മനുഷ്യോത്തമൻ. ഈ ഒരു കൂട്ടിന്നുള്ളിൽ എത്ര ശക്തി, ഏതെല്ലാം തരം ചൈതന്യങ്ങൾ: ബലവിശേഷങ്ങൾ ഒളിഞ്ഞിരിപ്പുണ്ടെന്ന് നിങ്ങൾക്കറിയാമോ?[2] മനുഷ്യനിൽ കിടപ്പുള്ളതെല്ലാം ഏതു പ്രകൃതി ശാസ്ത്രജ്ഞൻ അറിഞ്ഞിരിക്കുന്നു? മനുഷ്യൻ ഭൂമിയിൽ ആവിർഭവിച്ചിട്ട് അനേകലക്ഷം സംവത്സരങ്ങളായി. ഇപ്പോഴും മനുഷ്യശക്തിയിൽ ലേശമേ പ്രകാശിതമായിട്ടുള്ളു. അതുകൊണ്ട് നിങ്ങൾക്ക് ശക്തിയില്ലെന്ന് പറയരുത്. മീതെ കാണുന്ന ദുർബ്ബലതയ്ക്കിടയിൽ എത്ര ശക്തികൾ കിടപ്പുണ്ടെന്നറിയാമോ? നിങ്ങളിൽ അന്തർലീനമായുള്ളതിനെക്കുറിച്ച് നിങ്ങൾക്കുള്ള ജ്ഞാനം എത്ര തുച്ഛം! വാസ്തവത്തിൽ അനന്തബലാനന്ദസാഗരമാണ്[3] നിങ്ങളുടെ പിന്നിലുള്ളത്.

1. ഛാ. 8.8.4 (പു. 111, ചു 2); ബൃ. 4.4.12 (ചു. 113, ചു. 1)

2. ശ്വേ. 1. 9. (പു. 104, ചു. 2)

3. തൈ. 2. 1; 3. 6 (പു.187, ചു. 2)

ഒന്നാമതായി ആത്മാവിനെപ്പറ്റി കേൾക്കണം[1] നിങ്ങൾ ആത്മാവാണെന്ന് രാപ്പകൽ കേട്ടുകൊണ്ടിരിക്കണം: അത്, രാപ്പകൽ ഉരുവിട്ടുരുവിട്ട് നിങ്ങളുടെ സിരകളിലും കയറി, ഓരോ രക്തബിന്ദുവിലും സ്ഫുരിച്ച്, അസ്ഥിയിലും മജ്ജയിലും കലർന്നുചേരണം. 'ഞാൻ അജൻ, അമരൻ, ആനന്ദമയൻ, സർവ്വജ്ഞൻ, സർവ്വശക്തൻ, പരമ സൗന്ദര്യമുള്ള പരമാത്മാവ്.'[2] ഈ ഏകഭാവനകൊണ്ട് ദേഹം സമ്പൂർണ്ണമാകട്ടെ. അഹോരാത്രം അതിനെപ്പറ്റി മനനം ചെയ്യുക. അതു ജീവിതത്തിൽ ഒരംശമാകുന്നതുവരെ അതുതന്നെ വിചാരിക്കുക. അതുതന്നെ ധ്യാനിക്കുക. അതിൽനിന്നു കർമ്മശക്തിയുളവാകും, 'ഹൃദയം നിറഞ്ഞു വായ മൊഴിയുന്നു' ഹൃദയം നിറഞ്ഞുതന്നെ കൈകൾ അനങ്ങുകയും ചെയ്യുന്നു. കർമ്മമുണ്ടാകും, ആദർശം നിങ്ങളിൽ നിറയട്ടെ. ഏതൊന്നു ചെയ്യുമ്പോഴും അതിനെപ്പറ്റി നന്നായി വിചാരിക്കുക. ആ വിചാരശക്തിയാൽ കർമ്മങ്ങൾക്ക് മഹത്ത്വമുണ്ടാകും: അവ രൂപാന്തരപ്പെട്ടു ദിവ്യങ്ങളാകും. പഞ്ചമഹാഭൂതങ്ങൾക്ക് അല്പം ശക്തിയുണ്ടെങ്കിൽ വിചാരത്തിനു സർവ്വശക്തിയുമുണ്ട്. ഈ ആശയം, നിങ്ങളുടെ സർവ്വശക്തിത്ത്വം, മഹത്ത്വം, വിഭുത്വം, ഈ ഭാവന ജീവിതത്തിൽ കലർത്തണം. അന്ധവിശ്വാസങ്ങളൊന്നും നിങ്ങളുടെ തലയിൽ കയറ്റീട്ടില്ലായിരുന്നെങ്കിൽ! നാം ദുർബ്ബലൻമാരാണ്, നീചൻമാരാണ് എന്നീ തളർവിചാരങ്ങളും മൂഢപ്രേരണകളും നമ്മെ ചുഴുന്നുനിന്നില്ലായിരുന്നെങ്കിൽ! അത്യുൽകൃഷ്ടങ്ങളും അത്യുന്നതങ്ങളുമായ തത്ത്വങ്ങളെ സാക്ഷാൽക്കരിപ്പാൻ മനുഷ്യർക്ക് എളുപ്പം കൂടിയ വഴിയുണ്ടായിരുന്നെങ്കിൽ! അതിന് ഈശ്വരൻ കനിഞ്ഞിരുന്നെങ്കിൽ! എന്തു ചെയ്യാം! ഈ ദുർഗ്ഗങ്ങളെല്ലാം തരണം ചെയ്കതന്നെ വേണം. നാം നമ്മുടെ പിന്നാലെ വരുന്നവർക്ക് മാർഗ്ഗം അധികം ദുർഗ്ഗമമാക്കാതിരിക്കുക.

ഈ തത്ത്വങ്ങളെ ഉപദേശിക്കുന്നത് ചിലപ്പോൾ ഭയങ്കരമായി തോന്നാം. ഇതു കേൾക്കുമ്പോൾ ഭയപ്പെടുന്ന ചിലരെ ഞാനറിയും. എന്നാൽ മതം പ്രായോഗികമാക്കണമെന്നുള്ളവർ ആദ്യം പഠിക്കേണ്ടതിതാണ്. നിങ്ങൾക്കു ബലമില്ലെന്നു തന്നോടോ, അന്യനോടോ ഒരിക്കലും പറയരുത്. കഴിവുണ്ടെങ്കിൽ നന്മ ചെയ്യുക, ഒരു വിധത്തിലും ലോകത്തെ ഉപദ്രവിക്കരുത്. ദേവകളെ ഭാവനചെയ്തു താണുവീഴുക, കേണു കെഞ്ചുക മുതലായ ഇടുങ്ങിയ ആശയങ്ങൾ മൂഢവിശ്വാസഫലമാണെന്നു നിങ്ങൾക്ക് അകമെ അറിയാം. ഒരു പ്രാർത്ഥനയെങ്കിലും ഫലിച്ചിട്ടുണ്ടോ, പറയൂ. ഉണ്ടെങ്കിൽ അതു മുഴുവൻ നിങ്ങളുടെ ഹൃദയത്തിൽനിന്നായിരുന്നു. പിശാചുക്കളില്ലെന്നു നിങ്ങൾക്കു നല്ല നിശ്ചയമുണ്ട്. എങ്കിലും ഇരുട്ടത്ത് തനിയെ പെടുമ്പോൾ ഒരു കിടുകിടുപ്പു തോന്നും, എന്തുകൊണ്ട്? ബാല്യ

1. ബൃ. 2.4,5 (പു. 114, ചു. 1)

2. ഉ. സാ. 2. 10. 3, 8 (പു. 40, ചു. 1)

കാലത്ത് ആവക വിശ്വാസങ്ങൾ തലയിൽ കയറ്റി വെച്ചിരിക്കുന്നു. നിങ്ങൾ അതിനി മറ്റുള്ളവരിൽ ചെലുത്താതിരിക്കുക. നിങ്ങളുടെ ജനസമുദായമോ പൊതുജനങ്ങളോ പറയുന്നതിനെയും സ്നേഹിതൻ മാർപോലും നിങ്ങളെ വെറുക്കുന്നതിനെയും പഴയ പ്രിയവിശ്വാസ ങ്ങൾ നശിക്കുന്നതിനെയും ഭയപ്പെട്ട് മൂഢവിശ്വാസങ്ങൾ അന്യർക്കു പദേശിപ്പാൻ മുതിരാതിരിക്കുക. നിങ്ങൾ അതിൽനിന്നെല്ലാം സ്വതന്ത്ര രാകണം. ജഗത്തിൽ ഏകത്വം, ആത്മവിശ്വാസം, ഇതൊഴികെ മറ്റു വല്ലതുമുണ്ടോ മതത്തിൽ ഉപദേശിപ്പാൻ? കഴിഞ്ഞ ബഹുസഹസ്രവർ ഷങ്ങളിലെ മനുഷ്യപ്രയത്നം മുഴുവനും ഈ തത്ത്വസാക്ഷാൽക്കാരത്തി നായിരുന്നു. ഇപ്പോഴും മനുഷ്യർ അതാണ് ചെയ്യുന്നത്. ഇതു നിങ്ങ ളുടെ ഊഴമാണ്: തത്ത്വം നിങ്ങൾ മനസ്സിലാക്കീട്ടുണ്ട്. അത് എമ്പാടും ഉപദേശിക്കപ്പെട്ടിട്ടുണ്ട്. തത്ത്വശാസ്ത്രവും മനഃശാസ്ത്രവും മാത്രമല്ല, ഭൗതികശാസ്ത്രങ്ങളും അതാണുപദേശിച്ചിട്ടുള്ളത്. ജഗദൈ കൃതത്ത്വം സമ്മതിപ്പാൻ ഭയപ്പെടുന്ന ശാസ്ത്രജ്ഞൻ ഇന്നെവിടെ? ലോകങ്ങൾ അനേകം എന്നു പറയുവാൻ ധൈര്യപ്പെടുന്നവൻ എവിടെ? അതെല്ലാം മൂഢവിശ്വാസം. ഒരു ലോകം, ഒരു ജീവചൈതന്യം: ഈ ഒരേ ലോകവും ഒരേ ചൈതന്യവും പലതായി തോന്നുന്നു. ഈ നാനാത്വം സ്വപ്നപ്രായമാണ്, സ്വപ്നം കാണുമ്പോൾ ഒന്നു കഴിഞ്ഞു മറ്റൊന്നു വരുന്നു. സ്വപ്നത്തിലല്ല നാം ജീവിക്കുന്നത്. സ്വപ്നം ഒന്നൊ ന്നായി കഴിഞ്ഞുപോകുന്നതുപോലെ നാനാത്വദർശനം ഒന്നൊന്നായി കഴിഞ്ഞുപോകുന്നു. തൊണ്ണൂറുശതമാനം ദുഃഖവും പത്തുശതമാനം സുഖവുമായ ഈ ലോകത്തിൻെറ സ്ഥിതി ഇങ്ങനെയാണ്. കുറച്ചു കഴിയുമ്പോൾ തൊണ്ണൂറു ശതമാനം സുഖവും പത്തുശതമാനം ദുഃഖവുമായെന്നു വരാം. അപ്പോൾ ഇതിനെ നാം സ്വർഗ്ഗമെന്നു പറയും. എന്നാൽ തത്ത്വജ്ഞാനിക്ക് ഇതു മുഴുവൻ മാഞ്ഞു പോകുന്ന ഒരു കാലം വരും. അപ്പോൾ ഈ ലോകം ഈശ്വരനായി വെളിപ്പെടും: ആത്മാവും ഈശ്വരൻതന്നെ. ലോകങ്ങൾ അനേക മല്ല, ജീവിതവും അനേകമല്ല. ആ ഏകത്തിൻെറ പ്രകാശനംമാത്രമാണ് നാനാത്വം. മഹാഭൂതമെന്നും മനസ്സെന്നും വിചാരമെന്നും ജീവനെന്നു മുള്ളതെല്ലാം ആ ഒന്നിൻെറ സ്വയം പ്രകാശനമത്രേ. ഈ ഒരു തത്ത്വം നമുക്കുതന്നെയും അന്യർക്കും ഉപദേശിക്കുകയാണ് നമ്മുടെ പ്രഥമകർത്തവ്യം.[1]

ഈ തത്ത്വഘോഷം ജഗത്തിൽ മുഴങ്ങട്ടെ, അന്ധവിശ്വാസങ്ങൾ മറയട്ടെ. ദുർബ്ബലൻമാർക്ക് ഇതുപദേശിക്കുക: പിന്നെയും പിന്നെയും ഉപദേശിക്കുക. 'നിർമ്മലാത്മാവേ, ഉണരുക, എഴുന്നേൽക്കുക, അത്ഭുതവിക്രമ, ഈ നിദ്ര ഭവാനു യോജിച്ചതല്ല, ഉണരുക, എഴുനേൽ ക്കുക[2] ഇതു നിങ്ങൾക്കു ചേർന്നതല്ല, ക്ഷീണനും ദീനനുമാണെന്നു

1. അയമാത്മാ ബ്രഹ്മ സർവാനുഭൂരിത്യനുശാസനം (ബൃ. 2.5. 19)
2. ക. 2. 14 (പു. 216; ചു. 2)

വിചാരിക്കാതിരിക്കുക. സർവ്വശക്ത, ഉണരുക, എഴുനേൽക്കുക, ആത്മസ്വരൂപം പ്രകാശിപ്പിക്കുക, പാപിയാണെന്നു വിചാരിക്കുന്നതു നിങ്ങൾക്കുചിതമല്ല. ബലഹീനനാണെന്നു വിചാരിക്കുന്നതും ശരിയല്ല.' ഇതു ലോകരോടും പറയുക, തന്നോടു പറയുക. അപ്പോൾ എന്തൊരു പ്രത്യക്ഷഫലമുണ്ടാകുമെന്നു നോക്കുക! മിന്നൽപ്പിണരടിക്കൊപ്പം സർവ്വം പ്രകാശിതമാകുന്നതും ഈ നിലയെല്ലാം മാറുന്നതും. എങ്ങനെയെന്നു നോക്കുക. ഇതു മനുഷ്യവർഗ്ഗത്തിനുപദേശിക്കുക: അതിൻെറ ശക്തി കാണിച്ചുകൊടുക്കുകയും ചെയ്യുക. അപ്പോഴറിയും അതിൻെറ പ്രായോഗികത.

വിവേകം എന്നത് ഉപയോഗിപ്പാൻ കഴിവുണ്ടാകണമെങ്കിൽ, ജീവിതത്തിൽ ഓരോ നിമിഷത്തിലും നമ്മുടെ ഓരോ കർമ്മത്തിലും സത്യാസത്യങ്ങളേയും ന്യായാന്യായങ്ങളെയും തിരിച്ചറിയണമെങ്കിൽ, സത്യത്തിൻെറ ലക്ഷണമെന്തെന്നു മനസ്സിലാക്കണം. അതു നിർമ്മലതയാണ്. ഏകത്വമാണ്: ഏകത്വമുണ്ടാകുവാൻ സഹായിക്കുന്ന ഏതും സത്യമാണ്. പ്രേമം സത്യമാണ്: ദ്വേഷം അസത്യമാണ്. എന്തുകൊണ്ടെന്നാൽ, ദ്വേഷം അനേകത്വത്തിനു നിമിത്തമാകുന്നു. വിദ്വേഷം മനുഷ്യനെ മനുഷ്യനിൽനിന്നു ഭിന്നിപ്പിക്കുന്നു. അതിനാൽ അത് അസത്യവും അന്യായവുമാകുന്നു. അതു വിധ്വംസകശക്തിയാണ്. ഭേദകവും മാരകവുമാണ്.

പ്രേമം കൂട്ടിയിണക്കുന്നു, ഏകത്വത്തിലേക്കെത്തിക്കുന്നു: അമ്മ കുഞ്ഞിനോടു ചേരുന്നു: കുടുംബങ്ങൾ നാടോടിണങ്ങുന്നു. മനുഷ്യലോകം തിര്യക്കുകളോടൊരുമിക്കുന്നു: ഇങ്ങനെ എല്ലാം ഒന്നാകുന്നു. പ്രേമമാണ് സത്ത, ഉണ്മ, ഈശ്വരൻ, ആ ഏകപ്രേമത്തിൻെറ ഏറെക്കുറെയുള്ള പ്രകാശനമാണ് ഈ പ്രപഞ്ചമാസകലം. വ്യത്യാസം മാത്രയിൽമാത്രം. എല്ലാം ആ ഏകപ്രേമത്തിൻെറ പ്രകാശനങ്ങൾ തന്നെ. അതുകൊണ്ട് നമ്മുടെ സർവ്വകർമ്മങ്ങളിലും നോക്കേണ്ടത്, അത് ഏകത്വജനകമോ നാനാത്വജനകമോ എന്നാണ്. നാനാത്വജനകത്തെ ത്യജിക്കണം. ഏകത്വജനകമേ നല്ലൂ. നമ്മുടെ വിചാരങ്ങളെയും പരീക്ഷിക്കണം. അവ ഭിന്നിപ്പും നാനാത്വവും ഉളവാക്കുന്നവയോ, അതോ ജീവനെ ജീവനോടു ചേർത്തിണക്കി ഏകത്വമുണ്ടാക്കുന്നവയോ എന്നു നോക്കി, ഏകത്വസമ്പാദകങ്ങളെ സ്വീകരിക്കയും നാനാത്വജനകങ്ങളെ മഹാപരാധികളെയെന്നപോലെ നിരസിക്കയും വേണം.[1]

ഇതത്രെ സദാചാരസർവ്വസ്വം; ഇത് അജ്ഞേയമായതിനെയൊന്നും ആശ്രയിക്കുന്നില്ല, അജ്ഞാതമായൊന്നും ഉപദേശിക്കുന്നുമില്ല. ഉപനിഷദ്ഭാഷയിൽ 'അജ്ഞാതനെന്ന നിലയിൽ നിങ്ങൾ ആരാധിക്കുന്ന

1. മനസൈവാനുദ്രഷ്ടവ്യം നേഹ നാനാസ്തി കിഞ്ചന
മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.
ഏകധൈവാനുദ്രഷ്ടവ്യമേതദപ്രമേയം ധ്രുവം
വിരജഃ പര ആകാശാദജ ആത്മാ മഹാൻ ധ്രുവഃ. (ബൃ. 4.4. 19, 20)

ആ ഈശ്വരനെത്തന്നെയാണ് ഞാൻ നിങ്ങൾക്കുപദേശിക്കുന്നത്,' നിങ്ങൾ ഏതൊന്നറിയുന്നതും ആത്മാവിൽകൂടെയാണ്. ഞാൻ ഈ കസേര കാണുന്നു. അതു കാണണമെങ്കിൽ ഞാൻ അതിനും മുമ്പ് എന്നെ കാണണം. അതിനുശേഷം വേണം കസേര കാണാൻ. ആത്മാവിൽകൂടെയും ആത്മാവിലുമാണ്. കസേര കാണാകുന്നത്, അതുപോലെ ഞാൻ നിങ്ങളേയും ഈ ലോകത്തേയും അറിയുന്നത് ആത്മാവിൽക്കൂടെയും ആത്മാവിലുമാണ്. അങ്ങനെയിരിക്കെ ആത്മാവ് അജ്ഞാതമെന്നു പറയുന്നതു തീരെ അബദ്ധം. ആത്മാവിനെ മാറ്റിവെയ്ക്കുക, പ്രപഞ്ചംതന്നെ മാഞ്ഞുപോകും. ആത്മാവാണ് സർവ്വജ്ഞാനത്തിനും മാർഗ്ഗവും ആസ്പദവും. അതുകൊണ്ട് അതാണ് എല്ലാറ്റിലുംവെച്ച് സുവിദിതം. ഞാനെന്നു നിങ്ങൾ കരുതുന്ന അതുതന്നെ നിങ്ങൾ. എൻെറ 'ഞാനും' നിങ്ങളുടെ 'ഞാനും' രണ്ടും ഒന്നാകുന്നതെങ്ങനെ എന്നു നിങ്ങൾ ആശ്ചര്യപ്പെടുമായിരിക്കും. ഈ പരിമിതമായ 'അഹം' എങ്ങനെയാണ് അപരിമിതമായ അഖണ്ഡമാകുന്നതെന്നും ആശ്ചര്യം തോന്നാം. പക്ഷേ വാസ്തവം അതാണ്, പരിമിതി മിഥ്യ, അപരിമിതം ആവൃതമായ മട്ടാണ്. അതിൻെറ അല്പാംശം പ്രകാശിക്കുന്നതേ ഈ പരിമിതമായ 'അഹം.' അപരിമിതം ഒരിക്കലും പരിമിതമാവില്ല. പരിമിതമായി തോന്നുന്നതു ഭ്രമം. ആത്മാവ് വിജ്ഞാതമാണ്[1], പുരുഷനും സ്ത്രീക്കും കുട്ടിക്കും എല്ലാവർക്കും പക്ഷിമൃഗാദികൾക്കുപോലും അറിയപ്പെടുന്നതാണത്. ആത്മാവിനെയറിയാതെ നമുക്കു ജീവിപ്പാനോ ചരിപ്പാനോ, നാം ഉണ്ട് എന്നു വരുവാൻ തന്നെയോ കഴിവില്ല: ആ സർവ്വേശ്വരനെയറിയാതെ നിമിഷനേരമെങ്കിലും നമുക്കു ജീവിപ്പാനോ ശ്വസിപ്പാനോ കഴിവില്ല[2] വേദാന്തത്തിലെ ഈശ്വരനാണ് നമുക്ക് ഏറ്റവുമധികം അറിയപ്പെടുന്നത്. ആ ഈശ്വരൻ വെറും സങ്കല്പമല്ല.

ഇങ്ങനെയല്ലാതെ മറ്റെങ്ങനെയാണ് ജനങ്ങൾക്ക് ഒരു പ്രത്യക്ഷേശ്വരനെ ഉപദേശിക്കുക? നേരിട്ടു മുമ്പിൽ, സർവ്വജീവികളിലും സർവ്വവ്യാപിയായി, ഇന്ദ്രിയപ്രത്യക്ഷത്തേക്കാൾ അധികം സത്യമായി കാണുന്ന ഈശ്വരനേക്കാൾ പ്രത്യക്ഷതരനായ ഈശ്വരൻ എവിടെയുണ്ടാകും? സർവ്വഗനും സർവ്വശക്തനും ആത്മാവിൻെറ ആത്മാവുമായ ഈശ്വരൻ നിങ്ങൾതന്നെ. അങ്ങനെയല്ലെന്ന് ഞാൻ പറഞ്ഞാൽ അസത്യം. ഇതു സദാസമയവും എനിക്ക് അനുഭവപ്പെടുന്നുണ്ടെങ്കിലാവട്ടെ ഇല്ലെങ്കിലാവട്ടെ, ഇതു ഞാൻ നേരായറിയുന്ന സംഗതിയാണ്. ആ ഈശ്വരൻ ഏകമാണ്. ആ ഈശ്വരങ്കലാണ് സർവ്വത്തിൻെറയും ഐക്യം. സർവ്വജീവിതത്തിൻെറയും സർവ്വസത്തയുടെയും സത്തയും ആ ഈശ്വരനത്രേ.

1. പ്രതിബോധവിദിതം (കേ. 2.4, പു. 176, ചു. 1)
2. തൈ. 2. 7. (പു. 6 ച. 1)

വേദാന്തം ഉപദേശിക്കുന്ന ഈ ധർമ്മാചരണതത്ത്വത്തെ അനുഷ്ഠാനത്തിൽ പ്രസ്താരിക്കേണ്ടതുണ്ട്. അതിനു ക്ഷമ വേണം. ഈ ആശയങ്ങൾ വളരെ താണപടിയിൽനിന്നുയർന്നുവന്നതും, ഏകത്വമെന്ന പരമാദർശം വളർന്നു വിശ്വപ്രേമമെന്ന രൂപത്തിലായതും, എങ്ങനെയെന്നറിവാൻ ആ വിഷയം വിസ്തരിച്ചുനോക്കി മുഴുവൻ ധരിക്കണം. അപകടങ്ങൾ പിണയാതിരിപ്പാൻ ഇതെല്ലാം പഠിക്കുക തന്നെ വേണം. ഏറ്റവും താണപടിയിൽനിന്നു നോക്കി വരുവാൻ സമയമില്ലായിരിക്കാം. പക്ഷേ നമുക്കു പിമ്പെ വരുന്നവർക്ക് തത്ത്വം കാണിച്ചുകൊടുപ്പാൻ കഴിയാതെ നാം ഉയർന്ന പിടിയിൽ നിന്നിട്ടു കാര്യമെന്ത്? അതുകൊണ്ടു വിഷയത്തിൻെറ പ്രസ്താരമെല്ലാം നാം മനസ്സിലാക്കണം. ഒന്നാമതായി തത്ത്വവിചാരഭാഗം തെളിയിക്കുകയാണ് അത്യാവശ്യം. ബുദ്ധിവ്യാപാരം ഏതാണ്ടു നിസ്സാരമാണെന്നും ഹൃദയഭാവമാണ് മുഖ്യതമമെന്നും നമുക്കറിയാം. ഹൃദയത്തിൽകൂടിയാണ് ഈശ്വരദർശനം ഉണ്ടാകുന്നത്, ബുദ്ധിയിൽക്കൂടിയല്ല. ബുദ്ധി വഴിയിലെ ചപ്പുചവറുകൾ നീക്കുന്ന വെറും തൂപ്പുകാരൻ, എളിയ വേലക്കാരൻ, പോലീസുകാരൻ" ജനങ്ങളുടെ ജീവിതനിർവ്വഹണത്തിനു പോലീസുകാരനുണ്ടായാലേ കഴിയൂ എന്നില്ല. കലക്കങ്ങളും കുറ്റങ്ങളും ഇല്ലാതാക്കുകയേ അയാൾ ചെയ്യേണ്ടൂ, അത്രയേ ബുദ്ധിയും ചെയ്യേണ്ടൂ. ആലോചനാകഠിനങ്ങളായ ഗ്രന്ഥങ്ങൾ വായിച്ചറിഞ്ഞു കഴിഞ്ഞാൽ 'ഈശ്വരാധീനം, ഇതു കഴിഞ്ഞാലോ' എന്നൊരാശ്വാസമാണ് നിങ്ങൾക്കു തോന്നുക. ബുദ്ധിക്കു കണ്ണില്ല, സ്വയം ചലനശക്തിയില്ല, കയ്യില്ല, കാലില്ല. വികാരമാണ് പ്രവൃത്തിക്കുള്ള ശക്തി. അതാണ് വിദ്യുച്ഛക്തിയുടേയോ മറ്റോ ഗതിയേക്കാളും അളവറ്റ വേഗത്തിൽ ചലിക്കുന്നത്. നിങ്ങൾക്കു വേണമെന്നുണ്ടോ? അനുഭവപ്പെടുത്തണമെന്നു ഉള്ളിൽത്തട്ടിയ ആഗ്രഹമുണ്ടോ? അതാണ് കാര്യം. ഉണ്ടെങ്കിൽ നിങ്ങൾക്ക് ഈശ്വരദർശനമുണ്ടാകും. ഇന്നുള്ള ഈ ഉൾത്താപമാണ് നാളെ ശക്തിമത്തായി, ദിവ്യമായി അത്യുന്നതസ്ഥിതിയിലെത്തി സർവ്വത്തേയും സ്വന്തമായി കണ്ട്, സർവ്വത്തിലും ഏകത്വം കണ്ട്, ഒടുവിൽ തന്നിലും മറ്റുള്ളവയിലും ഈശ്വരനെ അനുഭവപ്പെടുത്തുവാൻ ഇടയാക്കുന്നത്. അത് ചെയ്‌വാൻ ബുദ്ധിശക്തിക്കു കഴിവില്ല. 'വാഗ്വിലാസവും ശാസ്ത്രവ്യാഖ്യാനകൗശലവും ഭുക്തിക്കു കൊള്ളാം, മുക്തിക്കുതകില്ല.'[1]

തോമസ്. എ. കെമ്പീസ് (എന്ന ക്രിസ്തുഭക്തോത്തമൻ) ഈ സംഗതി എത്രബലമായി പറഞ്ഞിരിക്കുന്നു എന്ന് അദ്ദേഹത്തിൻെറ കൃതി[2] വായിച്ചവർക്കറിയാം. അദ്ദേഹം മാത്രമല്ല, ലോകത്തിലുണ്ടായ മഹാത്മാക്കളെല്ലാം അതു നിർബ്ബന്ധമായി പറഞ്ഞിട്ടുണ്ട്. ബുദ്ധി

1. വി. ചൂ. 58. (പു. 209, ചു. 1)

2. Imitation of Christ.

ശക്തി ആവശ്യംതന്നെ: അതില്ലാഞ്ഞാൽ ക്ഷുദ്രങ്ങളായ പല തെറ്റുകളും പറ്റും. പലേ അബദ്ധങ്ങളിലും ചെന്നുചാടും. അവയ്ക്കുള്ള തടവാണ് ബുദ്ധിശക്തി. അതിന്നപ്പുറമൊന്നിനും ബുദ്ധിയെ ആശ്രയിക്കേണ്ട. അത് നിഷ്ക്രിയവും അപ്രധാനവുമായ ഒരു സഹായം എന്നുമാത്രം. യഥാർത്ഥസഹായം ഹൃദയഭാവമാണ്, പ്രേമം. നിങ്ങൾ അന്യർക്കുവേണ്ടി തപിക്കുന്നുവോ? ഉണ്ടെങ്കിൽ നിങ്ങൾക്ക് ഏകത്വഭാവം വളർന്നുവരുന്നുണ്ട്. ആ ഉൾത്താപമില്ലെങ്കിൽ, അപൂർവ്വമഹാബുദ്ധിശാലിയായാലും നിങ്ങൾ ശൂന്യപ്രായൻ, ശുഷ്കബുദ്ധി: നിങ്ങൾ ആ നിലയിൽത്തന്നെ ഇരിക്കയും ചെയ്യും. അന്യരോടു സഹതാപമുണ്ടെങ്കിൽ, അക്ഷരപരിജ്ഞാനമില്ലെങ്കിലും, ഒരു ഭാഷയും അറിഞ്ഞുകൂടെങ്കിലും, നിങ്ങൾ നേർവഴിയിലാണ്: ഈശ്വരൻ നിങ്ങളുടേതാണ്.

ദിവ്യപുരുഷൻമാരുടെ ശക്തി എവിടെയാണെന്ന് നിങ്ങൾ ലോകചരിത്രത്തിൽനിന്ന് അറിഞ്ഞിട്ടില്ലേ? ബുദ്ധിശക്തിയിലാണോ? അവരിൽ ഒരാളെങ്കിലും ഒരു തത്ത്വശാസ്ത്രഗ്രന്ഥമോ അതിസൂക്ഷ്മതർക്കഗ്രന്ഥമോ രചിച്ചിട്ടുണ്ടോ? ഇല്ല. അവർ നാലുവാക്കു പറഞ്ഞതേയുള്ളു. ക്രിസ്തുവിന്നൊത്ത സഹതാപം നിങ്ങൾക്കുണ്ടാകട്ടെ. നിങ്ങളൊരു ക്രിസ്തുവാകും. ബുദ്ധന്നൊത്ത സർവ്വഭൂതാനുകമ്പ നിങ്ങൾക്കുണ്ടാകട്ടെ. നിങ്ങളൊരു ബുദ്ധനാകും, ഈ പരാനുകമ്പയാണ് ജീവൻ. അതാണ് ബലം, അന്തസ്സാരം. അതില്ലാതെ ബുദ്ധിവ്യാപാരം എത്രയുണ്ടായാലും ഈശ്വരപ്രാപ്തിയുണ്ടാവില്ല. സ്വയം ചലനശക്തിയില്ലാത്ത അവയവങ്ങളെപ്പോലെയാണ് ബുദ്ധി. അവയിൽ വികാരം പ്രവേശിക്കുമ്പോഴേ അവ ചലിച്ചു മറ്റുള്ളവയേയും ചലിപ്പിക്കൂ. ലോകത്തിലെവിടേയും അങ്ങനെയാണ്. അത് എപ്പോഴും ഓർക്കണം. വേദാന്തധർമ്മാചരണകാര്യത്തിൽ ഇത് ഏറ്റവും പ്രായോഗികമായ കാര്യമാണ്. കാരണം, നിങ്ങളെല്ലാം ദിവ്യൻമാരാണെന്നാണ് വേദാന്തോപദേശം. നിങ്ങൾ ദിവ്യൻമാരാകയും വേണം. ശാസ്ത്രം നിങ്ങളുടെ ആചരണത്തിനു തെളിവല്ല, നിങ്ങൾ ശാസ്ത്രത്തിനു തെളിവാണ്. ശാസ്ത്രോപദേശം സത്യമാണെന്ന് നിങ്ങൾ എങ്ങനെ അറിയും? നിങ്ങൾതന്നെ സത്യമാകകൊണ്ടും, അതു നിങ്ങൾക്കു അനുഭവമാകകൊണ്ടും എന്നാണ് വേദാന്തം പറയുന്നത്. ലോകത്തിൽ ക്രിസ്തുമാരും ബുദ്ധൻമാരും ഉണ്ടായിട്ടുണ്ടെന്നതിനു തെളിവെന്ത്? അവർക്കുണ്ടായതുപോലത്തെ അനുഭവം നിങ്ങൾക്കും എനിക്കും ഉള്ളതുതന്നെ. അതുകൊണ്ട് അവരുടെ അനുഭവം സത്യമെന്ന് നാം മനസ്സിലാക്കുകയും ചെയ്യുന്നു. നമ്മുടെ ദിവ്യത്വമാണ് അവരുടെ ദിവ്യത്വത്തിന് തെളിവ്. നമ്മുടെ ഈശ്വരത്വമാണ് അവരുടെ ഈശ്വരത്വത്തിനുതന്നെ തെളിവ്. നിങ്ങൾക്കു ദിവ്യത്വമില്ലെങ്കിൽ ദിവ്യത്വത്തെപ്പറ്റി പറഞ്ഞിട്ടുള്ളതൊന്നും സത്യമല്ല. നിങ്ങൾ ഈശ്വരനല്ലെങ്കിൽ ഒരീശ്വരനും ഒരിക്കലും ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല. ഈ ആദർശം അനുസരിക്കണമെന്നാണ്

വേദാന്തോപദേശം. നമ്മളിലോരോരുവനും ദിവ്യനാകണം, ഇപ്പോൾ തന്നെ ആണ്. അത് അറിയണം. ജീവന് അസാദ്ധ്യമായെന്തെങ്കിലും ഉണ്ടെന്നു വിചാരിക്കരുത്. ആ വിചാരമാണ് വലിയ ഈശ്വരനിന്ദ: പാപമെന്നു വല്ലതുമുണ്ടെങ്കിൽ ഇതുമാത്രമാണ്: നാം ദുർബ്ബലൻമാർ: മറ്റുള്ളവർ ദുർബ്ബലൻമാർ, എന്നു പറയുന്നത്: അതുമാത്രം.

## അദ്ധ്യായം 21

# പ്രായോഗികവേദാന്തം II

(ലണ്ടൻ, നവംബർ 12, 1896)

ഒരു ബാലനു ബ്രഹ്മജ്ഞാനം സിദ്ധിച്ചതായി ഛാന്ദോഗ്യോപനിഷത്തിലുള്ള ഒരു പഴയ കഥ പറയാം. കഥാരൂപം കുറേ പ്രാകൃതമാണെങ്കിലും അതിൽ ഒരു തത്ത്വമടങ്ങിയിരിക്കുന്നു. ബാലൻ അമ്മയോട്, 'എനിക്ക് വേദാദ്ധ്യയനത്തിനുപോകണം. അച്ഛൻെറ പേർ പറഞ്ഞുതരണം. ഗോത്രവും പറയണം,'[1] എന്നാവശ്യപ്പെട്ടു. അമ്മ വിവാഹം കഴിച്ചിരുന്നില്ല. വിവാഹം കഴിക്കാത്തവൾക്കുണ്ടാകുന്ന സന്താനത്തിനു പാതിത്യമുണ്ട്: സമുദായത്തിൽ സ്ഥാനമില്ല: വേദത്തിന്നധികാരവുമില്ല. അപ്പോൾ അമ്മ പറഞ്ഞു; 'മകനേ, നിൻെറ അച്ഛനാരെന്നും ഗോത്രമേതെന്നും എനിക്കറിഞ്ഞുകൂടാ. ഞാൻ ഒരു വേലക്കാരിയായി പലേടത്തും വേലചെയ്തിട്ടുണ്ട്. എൻെറ പേർ ജബാല എന്നാണ്, നിൻെറ പേർ സത്യകാമനെന്ന്.'[2] ഇത് കേട്ട് ബാലൻ ഒരാചാര്യൻെറ സമീപം ചെന്ന്, 'എന്നെ ഉപനയിക്കണം' എന്നപേക്ഷിച്ചു[3] നിൻെറ ഗോത്രമേത്?'[4] എന്ന് ആചാര്യൻ ചോദിച്ചു. അപ്പോൾ അമ്മ പറഞ്ഞ വിവരം കുട്ടി ആചാര്യനെ അറിയിച്ചു. അതു കേട്ട് ആചാര്യൻ, 'ഇങ്ങനെ തനിക്ക് അപകർഷമുണ്ടാക്കുന്ന സത്യം ബ്രാഹ്മണനല്ലാത്തവൻ പറയില്ല. നീ ബ്രാഹ്മണൻതന്നെ, സത്യത്തിൽനിന്നു നീ പതറീട്ടില്ല. നിന്നെ ഉപനയിക്കാം'[5] എന്നു പറഞ്ഞ് ബാലനെ ശിഷ്യനാക്കി അഭ്യസിപ്പിച്ചു തുടങ്ങി.

വിദ്യാഭ്യാസവിഷയത്തിൽ പ്രാചീനഭാരതത്തിലെ ചില സമ്പ്രദായവിശേഷങ്ങൾ ഇവിടെ കാണാം. ആചാര്യൻ സത്യകാമനെ പശുപാല

---

1. സത്യകാമോ ഹ ജാബാലോ ജബാലാം മാതരമാമന്ത്രയാംചക്രേ ബ്രഹ്മചര്യം ഭവതി വിവത്സ്യാമി കിംഗോത്രോ ന്വമസ്മീതി. (4.4.1)
2. സാ ഹൈനമുവാച നാഹമേതദ്വേദ താത യദ്ഗോത്രസ്ത്വമസി; ബഹ്വഹം ചരന്തീ പരിചാരിണീ യൗവനേ ത്വാമലഭേ സാഹമേതന്ന വേദ യദ്ഗോത്രസ്ത്വമസി: ജബാലാ തു നാമാഹമസ്മി സത്യകാമോ നാമ ത്വമസി സ സത്യകാമ ഏവ ജാബാലോ ബ്രുവീഥാ ഇതി. (4.42)
3. സ ഹ ഹാരിദ്രുമതം ഗൗതമമത്യോവാച ബ്രഹ്മചര്യം ഭഗവതി വത്സ്യാമ്യുപേയാം ഭഗവന്തമിതി. (4.4.3)
4. തം ഹോവാച കിംഗോത്രോ നു സോമ്യാസീതി. (4.4.4)
5. തം ഹോവാച നൈതദബ്രാഹ്മണോ വിവക്തുമർഹതി: സമീധം സോ... മ്യാഹരോപ ത്വാ നേഷ്യേ ന സത്യാദഗാ ഇതി. (4.4.5)

നാക്കി: മെലിഞ്ഞു ബലംകെട്ട നാനൂറു പശുക്കളെ അവൻ വശം ഏല്പിച്ചു കാട്ടിലേക്കയച്ചു. അവൻ അവറ്റയേയും കൊണ്ടു കാട്ടിൽ ചെന്ന് അവിടെ പാർത്തു. പശുക്കൾ ആയിരമായാൽ മടങ്ങിവരണമെന്നായിരുന്നു ആചാര്യൻെറ കല്പന[1] ഏതാനും സംവത്സരങ്ങൾ കഴിഞ്ഞപ്പോൾ ആ പശുക്കൂട്ടത്തിൽനിന്നു ഒരു വലിയ കാള സത്യകാമനെ വിളിച്ച് 'ഞങ്ങൾ ആയിരമായി, ആചാര്യകുലത്തിലേക്കു മടങ്ങുക. നിനക്ക് ബ്രഹ്മത്തിൻെറ പാദം ഞാൻ ഉപദേശിച്ചുതരാം' എന്നു പറഞ്ഞു. 'ഭഗവൻ, ഉപദേശിച്ചാലും' എന്ന് സത്യകാമൻെറ അഭ്യർത്ഥന കേട്ടു കാള പറഞ്ഞുതുടങ്ങി. 'കിഴക്കേദിക്ക് ഒരംശം, പടിഞ്ഞാറേ ദിക്ക് ഒരംശം, തെക്കേ ദിക്ക് ഒരംശം, വടക്കേ ദിക്ക് ഒരംശം, ഈ നാലു ദിക്കുകൾ ബ്രഹ്മത്തിൻെറ നാലുഭാഗങ്ങളാകുന്നു.... ഇനി ഒരു പാദം നിനക്ക് അഗ്നി പറഞ്ഞുതരും.'[2] ആ കാലത്ത് അഗ്നി വലിയൊരു ചിഹ്നമായിരുന്നു. അഗ്നി സമ്പാദിച്ചു ഹോമിക്കുക എന്നുള്ളത് എല്ലാ ബ്രഹ്മചാരികളുടെയും മുറയാണ്. സത്യകാമൻ പിറ്റേന്ന് ആചാര്യകുലത്തിലേക്ക് പുറപ്പെട്ടു. സായാഹ്നത്തിൽ ആഹുതി കഴിച്ച് അഗ്നിയെ ആരാധിച്ചു മുമ്പിലിരിക്കുമ്പോൾ അഗ്നിയിൽ നിന്ന് 'സത്യകാമ' എന്നു വിളികേട്ടു. 'ഭഗവൻ, ആജ്ഞാപിച്ചാലും' എന്നു സത്യകാമൻ പ്രതിവചിച്ചു. നിങ്ങ(ക്രിസ്ത്യാനിക)ളുടെ പഴയ വേദപുസ്തകത്തിലും ഇങ്ങനെ അലൗകികവചനം കേട്ടു എന്ന കഥ– അത് സാമുവൽ കേട്ടു എന്ന് – നിങ്ങൾ വായിച്ചിരിക്കും. 'സത്യകാമ! നിനക്ക് ബ്രഹ്മത്തിൻെറ ഒരംശം ഉപദേശിപ്പാനാണ് ഞാൻ വന്നിരിക്കുന്നത്. ഭൂമി ഒരംശം, അന്തരീക്ഷവും ദ്യോവും അംശങ്ങൾ. സമുദ്രം ആ ബ്രഹ്മത്തിൻെറ അംശം. ഇനി നിനക്ക് ഹംസവും ഉപദേശിക്കും'[3] എന്ന് അഗ്നി പറഞ്ഞു. സത്യകാമൻ യാത്ര തുടർന്നു. സന്ധ്യക്ക് അഗ്നിയെ ഉപാസിച്ചിരുന്ന സമയം ഹംസം അവിടെ വന്ന് 'സത്യ

1. തമുപനീയ കൃശാനാമബലാനാം ചതുഃശതാ ഗാ നിരാകൃത്യോവാചേമാഃ സോമ്യാനുസംവ്രജേതി: താ അഭിപ്രസ്ഥാപയന്നുവാച നാസഹസ്രോവർത്തേയേതി. (4.4.5)

2. അഥ ഹൈനമൃഷഭോ ... ഭ്യുവാദ സത്യകാമഃ ഇതിഃ ഭഗവ ഇതി ഹ പ്രതിശുശ്രാവ പ്രാപ്തോഃ സോമ്യ സഹസ്രം സ്മഃ പ്രാപയ ന ആചാര്യകുലം.

ബ്രഹ്മണശ്ച തേ പാദം ബ്രവാണീതി: ബ്രവീതു മേ ഭഗവാനിതി. തസ്മൈഹോവാച പ്രാചീ ദിക്കലാ പ്രതീചീ ദിക്കലാ ദക്ഷിണാ ദിക്കലോദീചീ ദിക്കലൈഷ വൈ സോമ്യ ചതുഷ്കലഃ അഗ്നിഷ്ടേ പദം വക്തേനി. (4.5.1, 2: 4.6.1)

3. സ ഹ ശ്വോഭൂതേ ഗാ അഭിപ്രസ്ഥാപയാംചകാര; താ യത്രാഭി സായം ബഭൂവുസ്തത്രാഗ്നിമുപസമാധായ ഗാ ഉപരുധ്യ സമഭിധായ പശ്ചാദഗ്നേഃ പ്രാങ് ഉപോപവിവേശ.

തമഗ്നിരഭ്യുവാദ സത്യകാമാ! ഇതി ഭഗവ ഇതി ഹ പ്രതിശുശ്രാവ. പൃഥിവീ കലാന്തരീക്ഷം കലാ ദ്യൗഃ കലാ സമുദ്രഃ കലൈഷ വൈ സോമ്യ ചതുഷ്കലഃ. ഹംസസ്തേ പാദം വക്തേതി. (4.6.1.3: 4.7.1)

കാമ, അഗ്നി ഒരംശം, സൂര്യൻ ഒരംശം, ചന്ദ്രൻ ഒരംശം, വിദ്യുത് ഒരംശം ശേഷം മദ്ഗുണ എന്ന പക്ഷി ഉപദേശിക്കും'[1] എന്നു പറഞ്ഞു. പിറ്റേന്നു സന്ധ്യാകാലത്ത് ആ പക്ഷി വന്നു. അതിൻെറ വാക്ക് സത്യകാമൻ കേട്ടു. 'ബ്രഹ്മത്തിൻെറ പാദം നിനക്കുപദേശിച്ചു തരാം. പ്രാണൻ ഒരംശം, ചക്ഷുസ്സ് ഒരംശം, ശ്രോത്രം ഒരംശം, മനസ്സ് ഒരംശം'[2] എന്നുപദേശിച്ചു. സത്യകാമൻ പിന്നെ പുറപ്പെട്ട് ആചാര്യകുലത്തിലെത്തി. ആചാര്യനെ യഥാവിധി വന്ദിച്ചു. ശിഷ്യനെ കണ്ടതോടെ ആചാര്യൻ ചോദിച്ചു; 'സത്യകാമ! നിൻെറ മുഖം ബ്രഹ്മജ്ഞൻേറതുപോലെ ശോഭിക്കുന്നുവല്ലോ. നിനക്ക് ആരുപദേശിച്ചു?' 'മനുഷ്യരല്ലാത്തവർ' (ദേവൻമാർ) എന്നു മറുപടി. എങ്കിലും ഭഗവൻ, അങ്ങുതന്നെ എനിക്കുപദേശിച്ചുതരണം എന്നു ഞാൻ ആഗ്രഹിക്കുന്നു. ആചാര്യൻമാരിൽനിന്നു സിദ്ധിക്കുന്ന വിദ്യയേ പരമപദം പ്രാപിപ്പിക്കൂ എന്നു ഞാൻ ഭാവദൃശ്യൻമാരിൽനിന്നു കേട്ടിരിക്കുന്നു' എന്നു പറഞ്ഞു. അപ്പോൾ ദേവൻമാർ ഉപദേശിച്ചതിനെത്തന്നെ ആചാര്യനും ഉപദേശിച്ചു. 'ഒന്നും ഉപദേശിക്കാതെ ശേഷിച്ചില്ല, ഒന്നും ശേഷിച്ചില്ല'.[3]

കാളയോ അഗ്നിയോ പക്ഷിയോ ഉപദേശിച്ചു എന്ന കഥാരൂപം നിൽക്കട്ടെ. അതിൽനിന്ന് ആ കാലത്തെ വിചാരഗതി എന്തായിരുന്നു, അതെങ്ങോട്ടു നീങ്ങിയിരുന്നു എന്നു കാണാം. മഹത്തായ ഒരാശയം ഒരു ബീജംപോലെമാത്രം. അതിൽ കാണുന്നതെന്തെന്നാൽ: ആ ഉപദേശങ്ങളും ശബ്ദങ്ങളും ഒന്നും പുറമേനിന്നല്ല, നമ്മുടെ ഉള്ളിൽ നിന്നാണ് വരുന്നത് എന്നത്രേ. തത്ത്വങ്ങൾ കൂടുതൽ മനസ്സിലാകുംതോറും അവ വാസ്തവത്തിൽ ഹൃദയാന്തർഗ്ഗതങ്ങളാണെന്നു നാമറിയും. നാം കേട്ടതു തത്ത്വംതന്നെ. എന്നാൽ അതിൻെറ ഉദ്ഭവസ്ഥാനം നാം തെറ്റിദ്ധരിച്ചു: പുറമെനിന്നുണ്ടായി എന്നു കരുതയത് ഉള്ളിൽനിന്നായിരുന്നു എന്നറിവാകും. മഹത്തായ മറ്റൊരാശയം ബ്രഹ്മജ്ഞാനം ആചരണയോഗ്യമാക്കുക എന്നതത്രേ. മതതത്ത്വങ്ങളെ നടപ്പിൽ വരുത്തുവാനാണ് മനുഷ്യർ എപ്പോഴും നോക്കുന്നത്. അവയെ ഏറെയേറെ പ്രായോഗിക്കുന്നതെങ്ങനെ എന്ന് ഈ കഥകളിൽ കാണാം. വിദ്യാർത്ഥികൾക്ക് പരിചയപ്പെട്ട ഓരോ വസ്തുക്കളിൽ

1. അഗ്നിഃ കലാ സൂര്യഃ കലാ ചന്ദ്രഃ കലാ വിദ്യുത്കലൈഷ വൈ സോമ്യ ചതുഷ്കലഃ മദ്ഗുഷ്ടേ പാദം വക്തേതി. (4.7.3.4.81)

2. പ്രാണഃ കലാ ചക്ഷുഃ കലാ ശ്രോത്രം കലാ മനഃ കലൈഷ വൈ സോമ്യ ചതുഷ്കലഃ. (4.8.3)

3. ബ്രഹ്മവിദിവ വൈ സോമ്യ ഭാസി കോ നു ത്വാനുശശാസേത്യന്യേ മനുഷ്യേഭ്യ ഇതി ഹ പ്രതിജജ്ഞേ ഭഗവാംസ്ത്വേവ കാമേ ബ്രൂയാത്. ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യ ആചാര്യാദ്ധൈവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപദീതി: തസ്മൈ ഹൈതവോവാചാത്ര ഹ ന കിംചന വീയായേതി വീയായേതി. (4.9.2.3)

ക്കൂടെയാണ് തത്ത്വം ഉപദേശിക്കുന്നത്. അവർ ആരാധിക്കുന്ന അഗ്നി ബ്രഹ്മം, പൃഥ്വി ബ്രഹ്മത്തിൻെറ ഒരംശം എന്നിങ്ങനെ.

അടുത്തകഥ, ഈ സത്യകാമൻെറ ശിഷ്യനായ ഉപകോസല കമലായനൻേറതാണ്[1] സത്യകാമൻ ദേശാന്തരം പോയി. അപ്പോൾ കാമലായനൻ ദുഃഖിച്ചു ഭക്ഷണം കഴിക്കാതായി. ആചാര്യൻെറ ഭാര്യവന്ന് അവനോട് കുട്ടീ, നീ എന്താണ് ആഹാരം കഴിക്കാത്തത്?' എന്നു ചോദിച്ചു. 'എനിക്കു വലിയ ദുഃഖം. ഭക്ഷിപ്പാൻ മനസ്സു വരുന്നില്ല"[2] എന്നു കാമലായനൻ മറുപടി പറഞ്ഞു. അപ്പോൾ അയാൾ ആരാധിച്ചിരുന്ന വഹ്നിയിൽനിന്ന് ഒരു വാണി കേട്ടു. 'പ്രാണൻ ബ്രഹ്മം, ആനന്ദം ബ്രഹ്മം, ആകാശം ബ്രഹ്മം, ബ്രഹ്മത്തെ അറിയിക്കുക'[3] എന്ന്. ഇതു കേട്ടു ബ്രഹ്മചാരി, 'പ്രാണൻ ബ്രഹ്മമാണെന്ന് എനിക്കറിയാം, എന്നാൽ ആകാശവും ആനന്ദവും എനിക്കറിവില്ല.' ആകാശവും ആനന്ദവും രണ്ടും ഒന്നുതന്നെ എന്നും അതു ഹൃദയസ്ഥമായ ശുദ്ധചിത്താണെന്നും അഗ്നി ബ്രഹ്മചാരിക്കു വിവരിച്ചുകൊടുത്തു[4] പിന്നെയും അഗ്നി ബ്രഹ്മത്തെപ്പറ്റി ഉപദേശിച്ചു. 'ഭൂമി അഗ്നി അന്നം, ആദിത്യൻ, ഇവയും ബ്രഹ്മം. ആദിത്യനിലുള്ള ദൃശ്യപുരുഷൻ ഞാനത്രേ. ഈവിധം അറിഞ്ഞ് ഉപാസിക്കുന്നവൻ പാപങ്ങളകന്ന് ജ്ഞാനിയും ദീർഘായുസ്സും ആനന്ദിയുമായി ഭവിക്കുന്നു.... ജലവും ദിക്കുകളും നക്ഷത്രങ്ങളും ചന്ദ്രനും ബ്രഹ്മാംശങ്ങളാകുന്നു, ചന്ദ്രനിലുള്ള ദൃശ്യപുരുഷൻ ഞാനാകുന്നു, ഞാൻ തന്നെയാകുന്നു.'[5] ഇവിടെയും തത്ത്വങ്ങളെ പ്രായോഗികമാക്കുന്ന

---

1. ഉപകോസലോ ഹ വൈ കാലായനഃ സത്യകാമേ ജാബാലേ ബ്രഹ്മചര്യമുവാസ (4.10.1)

2. സ ഹ വ്യാധിനാ*f*നശിതും ദാധ്രേഃ തമ ചാര്യജായോവാച ബ്രഹ്മചാരിന്നശാന കിം നു നാശ്നാസി: സ ഹോവാച ബഹവ ഇമേ*f*സ്മിൻ പുരുഷേ കാമാനാനാത്യയാ വ്യാധിഭിഃ പ്രതിപൂർണ്ണോ*f*സ്മി നാശിഷ്യാമീതി. (4. 10.3)
3. അഥ ഹാഗ്നയഃ സമൂദിരേ തപ്തോ ബ്രഹ്മചാരീ കുശലം നഃ പര്യചാരീദ്ധന്താസ്മൈ പ്രബ്രവാഏതി: തസ്മൈ ഹോചുഃ പ്രാണോ ബ്രഹ്മ കം ബ്രഹ്മ ഖം ബ്രഹ്മേതി. (4.10.4)

4. സ ഹോവാച വിജാനാമ്യഹം യത് പ്രാണോ ബ്രഹ്മ കം ച തു ഖം ച ന വിജാനാമീതി. (4. 10.5)
തേ ഹോചുര്യദ്വാവ കം തദേവ ഖം യദേവ ഖം തദേവ കമിതി പ്രാണം ച ഹാസ്മൈ തദാകോശം ചോപുഃ (4.10.5)
5. അഥ ഹൈനം ഗാർഹപത്യോ*f*നുശശാസ പൃഥിവ്യഗ്നിരന്നമാദിത്യ ഇതി യ ഏഷ ആദിത്യോ പുരുഷോ ദൃശ്യതേ സോ*f*ഹമസ്മി സ ഏവാഹമസ്മീതി. സ യ ഏതമേവം വിദ്വാനുപാസ്തേ*f*പഹതേ പാപകൃത്യാം ലോകീ ഭവതി സർവമായുരേതി ജ്യോഗ്ജീവതി. (4.11.1,2)

അഥ ഹൈനമന്വാഹാര്യപചനോ*f*നുശശാസാപോ ദിശോ നക്ഷത്രാണി ചന്ദ്രമാ ഇതി യ ഏഷ ചന്ദ്രമസി പുരുഷോ ദൃശ്യതേ സോ*f*ഹമസ്മി സ ഏവാ-ഹമസ്മീതി. (4.12.1)

രീതിയാണ് കാണുന്നത്. നിത്യപരിചിതങ്ങളും ആരാധനാപാത്രങ്ങളുമായ അഗ്നി-സൂര്യ-ചന്ദ്രാദികളുടെയും ശബ്ദങ്ങളുടെയും കഥാവിഷയങ്ങളാക്കി വിവരിച്ച് അവയെ ഉത്കൃഷ്ടങ്ങളാക്കി കാണിക്കുകയാണ് ചെയ്യുന്നത്.[1] ഇതത്രേ പ്രായോഗികവേദാന്തപദ്ധതി. ലോകത്തെ മിഥ്യയെന്നു തള്ളിക്കളയുകയല്ല. അതിന്റെ യാഥാർത്ഥ്യം വെളിപ്പെടുത്തുക: വ്യക്തികളേയോ വ്യക്തിത്വത്തേയോ നിഷേധിക്കുകയല്ല, അവ വാസ്തവത്തിൽ എന്തെന്നു വെളിപ്പെടുത്തുക: ഈ ലോകം ഇല്ലാത്തത്, പാഴ്, എന്നല്ല. 'ഈ ലോകം എന്തെന്നറിയുക: എന്നാൽ ഇതു നിങ്ങളെ ഉപദ്രവിക്കയില്ല:' ഇതാണ് വേദാന്തോപദേശരീതി. സത്യകാമൻ കേട്ട വാണി അയാളോടു പറഞ്ഞത്, അയാൾ ആരാധിക്കുന്ന അഗ്നി-സൂര്യ-ചന്ദ്ര-വിദ്യുദാദികളെല്ലാം പാഴ്, പാഴ് എന്നല്ല: പറഞ്ഞത്: സൂര്യചന്ദ്രാദികളിലെ ചൈതന്യംതന്നെ അവനിലുള്ളതെന്നാണ്. അപ്പോൾ സത്യകാമന്റെ ദൃഷ്ടിയിൽ അവരുടെ സ്വരൂപം മാറി. ഭൗതികമായ, ആഹവനീയാഗ്നി നൂതനരൂപത്തിൽ ബ്രഹ്മമായി. അതുപോലെ ഭൂമി പ്രാണൻ സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ വിദ്യുത് ഇവയെല്ലാം രൂപാന്തരപ്പെട്ടു ദിവ്യങ്ങളായി: അവയുടെ യാഥാർത്ഥ്യം അറിവായി. സർവ്വത്ര ബ്രഹ്മദർശനം എന്നാണ് വേദാന്തകാര്യം. വസ്തുക്കളെ ഇന്ദ്രിയ പ്രത്യക്ഷമാക്കുന്ന വിധത്തിലല്ല, അവയുടെ യഥാർത്ഥഭാവത്തിൽ വേണം മനസ്സിലാക്കുക.

ഉപനിഷത്തുകളിലെ മറ്റൊരു പാഠം; 'ചക്ഷുസ്സിൽ പ്രകാശിച്ചു കാണുന്ന ഈ പുരുഷൻ ആത്മാവാണ്, അതു സുന്ദരവും ജ്യോതിർമ്മയവും ലോകപ്രകാശവുമാണ്.'[2] ചക്ഷുസ്സിലെ ജ്യോതിസ്സെന്നതു പരിശുദ്ധനായ മനുഷ്യന്റെ നേത്രങ്ങളിൽ കാണാവുന്ന ഒരു തേജസ്സാണെന്നും അത് ആത്മജ്യോതിസ്സാണെന്നും ഒരു വ്യാഖ്യാതാവു പറയുന്നു.[3] അതു സർവ്വവ്യാപിയാണ്. അതുതന്നെയാണ് സൂര്യചന്ദ്രാദികളിൽ പ്രകാശിക്കുന്നത്.

ഇനി പ്രാചീനോപനിഷത്തുകളിൽ ജനനമരണാദിയെപ്പറ്റിയുള്ള ചില സിദ്ധാന്തങ്ങൾ വായിച്ചു കേൾപ്പിക്കാം. അതിൽ നിങ്ങൾക്ക് രസം തോന്നാം. ശ്വേതകേതു പാഞ്ചാലരാജാവിന്റെ അരികത്തു

1. ബ്രഹ്മദൃഷ്ടിരേവ ആദിത്യാദിഷു സ്യാദിതി. കസ്മാത്? ഉത്കർഷാത്. ഏവമുത്കർഷേണാദിത്യാദയോ ദൃഷ്ടാ ഭവന്തി. (ബ്ര. സൂ. ശം. ഭാ. 4.1.5)

ആദിത്യാദികളിൽ ബ്രഹ്മദൃഷ്ടിമാത്രമേ പാടുള്ളു. എന്തുകൊണ്ട്? ഉത്കർഷം കൊണ്ട്. ഇങ്ങനെ ആദിത്യാദികൾ ഉത്കൃഷ്ടങ്ങളായി കാണപ്പെടുന്നു.

2. യ ഏഷോഽക്ഷിണി പുരുഷോ ദൃശ്യത ഏഷ ആത്മേതി ഹോവാചൈതദമൃതമഭയമേതത് ബ്രഹ്മേതി, ഏഷ ഉ ഏവ വാമനീരേഷ ഹി സർവാണി വാമാനി നയതി. ഏഷ ഉ ഏവ ഭാമനിരേഷ ഹി സർവേഷു ലോകേഷു ഭാതി. (4.15. 1.3,4)

3. ദൃശ്യതേ നിവൃത്തചക്ഷുർഭിബ്രഹ്മചര്യാദിസാധനസമ്പന്നൈഃ ശാന്തൈർവിവേകിദൃഷ്ടേർദ്രഷ്ടാ. (ഛാ. ശം. ഭാ. 4.15.1)

ചെന്നു. രാജാവ് അയാളോട് 'മരണാനന്തരം ജീവികൾ എങ്ങോട്ടു പോകുന്നു, എങ്ങനെ മടങ്ങിവരുന്നു, ലോകം പ്രജാപൂർണ്ണമാകാത്ത തെന്തുകൊണ്ട്? നിനക്കറിയാമോ?' എന്നു ചോദിച്ചു. 'അറിഞ്ഞുകൂടാ' എന്ന് അയാൾ മറുപടി പറഞ്ഞു. പിന്നെ അയാൾ അച്ഛൻെറ അടുക്കൽച്ചെന്ന് ഈ ചോദ്യങ്ങൾ ചോദിച്ചു. അച്ഛനും അറിഞ്ഞുകൂടെന്നു പറഞ്ഞ് അവർ രണ്ടുപേരുംകൂടി രാജാവിനെത്തന്നെ സമീപിച്ചു. രാജാവ് അവരോട് പറഞ്ഞു; 'ഈ ജ്ഞാനം ഒരിക്കലും പുരോഹിതൻമാർക്കുണ്ടായിട്ടില്ല. ക്ഷത്രിയർക്കേ ഇതറിവായിട്ടുള്ളു. അതിനാലാണ് അവർ ലോകം ഭരിക്കുന്നത്!' എന്ന്. പിന്നെ വളരെക്കാലം അച്ഛൻ രാജാവിൻെറ അന്തേവാസിയായി താമസിച്ചു. അതിനുശേഷം രാജാവുപദേശിച്ചു; 'അല്ലയോ ഗൗതമാ, ഈ ലോകം അഗ്നിയാണ്, അതിനു വിറക് ആദിത്യനും പുക രശ്മികളും നാളം പകലും കരി ചന്ദ്രനും പൊരികൾ നക്ഷത്രങ്ങളും. ഈ അഗ്നിയിൽ ദേവൻമാർ ശ്രദ്ധയെ ഹോമിക്കുന്നു. ആ ആഹുതിയിൽ നിന്നു രാജാവായ സോമൻ ഉദ്ഭവിക്കുന്നു'[1] അദ്ദേഹം ഇങ്ങനെ തുടരുന്നു; 'ആ ചെറിയ അഗ്നിയിൽ ഹോമിക്കേണ്ടതില്ല. ഈ ഭൂമിയാകെ ആ അഗ്നിയാണ്. ഈ ബഹുമതി, ഈ പൂജ, നിരന്തരം നടക്കുന്നു. ദേവകളും മറ്റെല്ലാവരും ഈ ആഹുതി ചെയ്തുകൊണ്ടിരിക്കുന്നു. അഗ്നിയുടെ ഏറ്റവും വലിയ പ്രതീകമത്രേ മനുഷ്യശരീരം.[2] ഇവിടെയും തത്ത്വം അനുഷ്ഠേയമാക്കുകയും ബ്രഹ്മത്തെ സർവ്വത്ര ദർശിക്കാറാക്കുകയുമാണ് ചെയ്യുന്നത്. ഈ കഥകളിലെല്ലാം ഒരു സംഗതി അന്തർഭവിച്ചിട്ടുണ്ട്. ഉപാസനക്ക് മനുഷ്യൻ കല്പിച്ചിട്ടുള്ള എല്ലാ വിഗ്രഹങ്ങളേക്കാളും അധികം നല്ലവ പ്രകൃതിയിലുണ്ട്. ആരാധനക്ക് ഒരീശ്വരപ്രതിമ നന്നായി നിർമ്മിക്കാം. എന്നാൽ അതിലുമധികം നല്ലതൊന്ന് ഇപ്പോഴുണ്ട്. അതു മനുഷ്യശരീരം. നമുക്ക് ഒരു പൂജാമന്ദിരം നിർമ്മിക്കാം. അതു മനോഹരമാകാം. എന്നാൽ അതിനേക്കാൾ അധികം നല്ലതും ഉത്കൃഷ്ടവുമായ മന്ദിരമുണ്ട് – മനുഷ്യശരീരം.

വേദത്തിൽ കർമ്മം ജ്ഞാനം എന്ന രണ്ടു കാണ്ഡമുണ്ടെന്നു നിങ്ങളോർക്കുന്നുണ്ടല്ലോ. കാലക്രമത്തിൽ കർമ്മങ്ങൾ പെരുകി

1. അസൗ വാവ ലോകോ ഗൗതമാഗ്നിസ്തസ്യാദിത്യ ഏവ സമിദ്രശ്മയോ ധൂമോഽഹരർച്ചിശ്ചന്ദ്രമാ അംഗാരാ നക്ഷത്രാണി വിസ്ഫലുലിംഗാഃ. തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ ശ്രദ്ധാം ജുഹ്വതി തസ്യാ ആഹൂതോ സോമോ രാജാസംഭവതി. (5.4.1.2)

2. പൃഥിവി വാവ ഗൗതാംഗ്നിസ്തസ്യാഃ സംവത്സര ഏവ സമദികാശോധൂമോ രാത്രിരർച്ചിർദിശോഽംഗാരോ അവാന്തരദിശോ വിസ്ഫുലിംഗാഃ.

തസ്മിന്നേതസ്മിന്നഗ്നൗ ദേവാ വർഷം ജുഹ്വതി തസ്യാ ആഹുതേരന്നം ഭവതി. പുരുഷോ വാവ ഗൗതമാഗ്നിസ്തസ്യ വാഗേവ സമിത് പ്രാണോ ധൂമോ ജിഹ്വാർച്ചിശ്ചക്ഷുരംഗാരാഃ ശ്രോത്രം വിസ്ഫുലിംഗാഃ.

തസ്മിന്നേതസ്മിന്നഗ്നൗ ദേവാ അന്നം ജുഹ്വതി തസ്യാഃ ആഹൂതേ ഏതഃ സംഭവതി. (ഛാ. 5.6.1–5.7.2)

പ്പടർന്നു തുമ്പുകിട്ടാത്തവിധം നൂലാമാലയായി. ഉപനിഷത്തുകളി ലാവട്ടെ, കർമ്മങ്ങൾ മിക്കവാറും ഉപേക്ഷിക്കപ്പെട്ടിട്ടുള്ളതായി ക്കാണാം. എന്നാൽ അതു മെല്ലെ, അവയുടെ തത്ത്വം വിവരിച്ചു കൊണ്ടാണ് ചെന്നിട്ടുള്ളത്. പ്രാചീനകാലത്ത് യജ്ഞങ്ങളും ആഹുതി കളും വളരെ പ്രചാരത്തിലിരുന്നു. പിന്നീട് തത്ത്വജ്ഞൻമാർ വന്നു. അവർ ഇപ്പോഴത്തെ പരിഷ്കാരികൾ നിർഭാഗ്യവശാൽ ചെയ്യും പോലെ, സർവ്വത്തേയും പഴിച്ചു നിഷേധിച്ച് ബഹുജനങ്ങളുടെ പൂജാ വിഗ്രഹങ്ങളെ തട്ടിയെടുത്തുകൊണ്ടുപോകുന്നതിനുപകരം ആ വിഗ്ര ഹങ്ങളുടെ സ്ഥാനത്തു വേറെ ചിലതു കാട്ടിക്കൊടുത്തു. അഗ്നി നല്ല വിഗ്രഹംതന്നെ. എന്നാലിതാ ഭൂമി, അഗ്നിയേക്കാൾ മഹത്തരവും ശ്രേഷ്ഠവുമായ വിഗ്രഹം! ആരാധനാമന്ദിരം നല്ലത്. പക്ഷേ ജഗ ത്താകെ എത്ര വിശിഷ്ടമായ മഹാക്ഷേത്രം! അതിൽ എവിടെവെച്ചും ആരാധിക്കാം. ഭൂമിയിൽ പടുത്തുണ്ടാക്കുന്ന വേദികളുണ്ട്. എന്നാൽ ഇതാ സർവ്വോത്തമമായ വേദി, സചേതനമായ മനുഷ്യദേഹം! അതിൽ നടത്തുന്ന പൂജ നിർജ്ജീവമായ ഏതു വിഗ്രഹത്തിൽ നടത്തുന്ന പൂജയേക്കാളും ശ്രേഷ്ഠതമമാണ്.

ഇനി വേറൊരു സിദ്ധാന്തം അതിനെപ്പറ്റി എനിക്കുതന്നെ വളരെ യൊന്നും മനസ്സിലായിട്ടില്ല. നിങ്ങൾ കഴിയുമെങ്കിൽ മനസ്സിലാക്കി കൊൾക. ആ ഭാഗം❋ ഞാൻ വായിച്ചുതരാം. യോഗവിശുദ്ധനും ജ്ഞാനിയുമായ മനുഷ്യൻ മരണാനന്തരം അർച്ചിസ്സിനെ പ്രാപി ക്കുന്നു. അതിൽനിന്ന് അഹസ്സിനെ, അതിൽനിന്ന് ശുക്ലപക്ഷത്തെ, അതിൽനിന്ന് ഉത്തരായണത്തെ, അതിൽനിന്ന് സംവത്സരത്തെ, അതിൽനിന്ന് ആദിത്യനെ, പിന്നെ ചന്ദ്രനെ, പിന്നെ വിദ്യുത്തിനെ: വിദ്യുല്ലോകത്തിൽവെച്ച് ഒരമാനുഷൻ ആ ജീവനെ സഗുണബ്രഹ്മ ത്തിലേക്കു നയിക്കുന്നു. ഇതു ദേവയാനം. ജ്ഞാനികൾ മാത്രം ഈ വഴി പോകുന്നു. അവർ മടങ്ങിവരികയുമില്ല. ഈ പക്ഷമാസ സംവത്സരാദികൾ എന്താണെന്നു ആർക്കും ശരിക്കറിഞ്ഞുകൂടാ. ഓരോരുത്തരും ഓരോ അഭിപ്രായം പറയുന്നു. അതെല്ലാം അസംബ ന്ധമാണെന്നും ചിലർ പറയുന്നു. ചന്ദ്രലോകത്തിലേയ്ക്കോ സൂര്യ ലോകത്തിലേക്കോ പോകുന്നു. എന്നും, വിദ്യുല്ലോകത്തിൽവെച്ച് ഒരാൾവന്നു ജീവനെ കൊണ്ടുപോകുന്നു എന്നുള്ളതിൻെറ സൂക്ഷ്മാർ ത്ഥം ആർക്കുമറിഞ്ഞുകൂടാ. ചന്ദ്രങ്കൽ ജീവികളുണ്ടെന്നാണ് ഹിന്ദുക്ക ളുടെ പക്ഷം. അവിടെനിന്ന് ജീവികൾ ഭൂമിയിലേക്ക് വരുന്നതെങ്ങനെ എന്നു പറയാം. ജ്ഞാനമല്ലാതെ പുണ്യംമാത്രം നേടിയവർ മരിക്കു മ്പോൾ ആദ്യം ധൂമത്തിലേക്കു ചെല്ലുന്നു. അതിൽക്കൂടെ രാത്രിയി ലേക്കും. പിന്നെ കൃഷ്ണപക്ഷത്തിലേക്കും. അനന്തരം ദക്ഷിണായന ത്തിലേക്കും. അതിൽനിന്ന് പിതൃലോകത്തിലേക്കും. അവിടെനിന്ന് ആകാശത്തിലേക്കും അതിൽനിന്ന് ചന്ദ്രനിലേക്കും ചെന്ന് അവിടെ

❋ ഛാ. 5. 10. 1–8 (പു. 323, 324)

ദേവൻമാരുടെ ഭക്ഷണമായി ഭവിച്ച് അതിനുശേഷം ദേവനായി ജനിച്ച് പുണ്യം ഒടുങ്ങുവോളം അവിടെ വസിക്കുന്നു. പുണ്യാവസാനത്തിൽ മുമ്പു പോയ വഴിയെ മടങ്ങിവരികയും ചെയ്യുന്നു. ആദ്യം ആകാശമായി, പിന്നെ വായുവായി, ധൂമമായി, അഭ്രമായി, മേഘമായി, വൃഷ്ടിയായി, ജലകണമായി, ഭക്ഷ്യധാന്യാന്തർഗ്ഗതമായി, മനുഷ്യഭക്ഷണമായി, മനുഷ്യശിശുവായി പരിണമിക്കുന്നു. സദാചാരൻമാർ സത്കുലങ്ങളിലും ദുരാചരൻമാർ ദുഷ്കലങ്ങളിലോ തിര്യഗ്യോനികളിലോ വന്നു ജനിക്കും. തിര്യക്കുകൾ തുടർച്ചയായി ഭൂമിയിലേക്കു വന്നു പോയുമിരിക്കുന്നു. അതു നിമിത്തമത്രേ ഭൂമിയിൽ അവ നിറയാത്തതും ഇല്ലാതാകാത്തതും.

ഇതിൽനിന്നും മറ്റനേകം ആശയങ്ങളും കൈവരും. പക്ഷേ പിന്നീടു നമുക്ക് അതു കൂടുതൽ നന്നായി ഗ്രഹിക്കാനും കഴിഞ്ഞേക്കാം. അതിന്റെ അർത്ഥത്തെപ്പറ്റി നമുക്കു സ്വല്പമൊന്നാലോചിക്കാം. സ്വർഗ്ഗസ്ഥരായാൽ എങ്ങനെ തിരിച്ചുവരുന്നു എന്നു പറയുന്ന അന്ത്യഭാഗം ആദ്യഭാഗത്തേക്കാൾ സ്പഷ്ടമാണ്. എന്നാൽ ഈശ്വരനെ സാക്ഷാൽക്കരിക്കാതെ നിത്യമായ സ്വർഗ്ഗമുണ്ടാവില്ലെന്നാണ് മൊത്തമായുള്ള ആശയം എന്നു തോന്നുന്നു. ഇനി, ചിലർ ഈശ്വരനെ സാക്ഷാൽക്കരിച്ചിട്ടില്ല: ഭോഗസുഖാദിഫലങ്ങളിൽ അപേക്ഷയോടുകൂടി ഈ ലോകത്തിൽ സത്കർമ്മം ചെയ്തിട്ടുണ്ട്: അവർ മരിക്കുമ്പോൾ ഓരോരോ സ്ഥലങ്ങളിൽക്കൂടി കടന്നുപോയി ഒടുവിൽ സ്വർഗ്ഗത്തിലെത്തുന്നു. അവിടെ അവർ, നമ്മൾ ഇവിടെയെങ്ങനെയോ അങ്ങനെ ദേവസന്താനങ്ങളായി ജനിച്ച്, സൽക്കർമ്മഫലങ്ങൾ അവസാനിക്കും വരെ വസിക്കുന്നു. ഇതിൽനിന്ന് നാമരൂപങ്ങളുള്ള എല്ലാ വസ്തുവും അനിത്യമാണെന്ന വേദാന്തത്തിന്റെ മൂലസിദ്ധാന്തം പ്രത്യക്ഷപ്പെടുന്നു. ഈ ഭൂമി അനിത്യമാണ്: കാരണം, ഇവിടെയും നാമരൂപങ്ങളുള്ളതുതന്നെ. നിത്യമായ സ്വർഗ്ഗം എന്നത്, ഒരേ വിഷയത്തിൽ വിരുദ്ധാഭിപ്രായങ്ങളെ സംയോജിപ്പിക്കലാകും: കാരണം, നാമരൂപാത്മകമായ സർവ്വവും കാലത്തിൽ ആരംഭിക്കുന്നതും അതിൽ സ്ഥിതി ചെയ്യുന്നതും അതിൽ അവസാനിക്കുന്നതുമാകണം. ഇവ വേദാന്തത്തിന്റെ സ്ഥാപിതസിദ്ധാന്തങ്ങളത്രേ. അതുകൊണ്ട് സ്വർഗ്ഗങ്ങൾ ഉപേക്ഷിക്കപ്പെട്ടു.[1]

വേദസംഹിതാഭാഗങ്ങളിൽ സ്വർഗ്ഗം നിത്യമാണെന്നു കാണാം. അതു മിക്കവാറും ക്രിസ്ത്യരുടെയും മുഹമ്മദീയരുടെയും ഭാവനപോലെ തന്നെ. മുഹമ്മദീയർ അതിനെ കൂടുതൽ സ്ഥൂലമാക്കീട്ടുണ്ട്. സ്വർഗ്ഗ

1. ജീവന്മാരുടെ ഊർദ്ധ്വഗതിയും അധോഗതിയും ക്ഷുദ്രഗതിയും വർണ്ണിച്ചിട്ട് 'തസ്മാജ്ജുഗുപ്സത' എന്നു വിരക്തിയെ ഉപദേശിക്കുകയാണ് ഉപനിഷത്ത് ചെയ്യുന്നത്. സംസാരവർണ്ണനയിലെ വിസ്തരാംശങ്ങളിലല്ല, വിരക്ത്യുത്പാദനത്തിലാണ് വേദാന്തത്തിന് താല്പര്യം.

തദ്ധാസ്യാന്തതഃ ക്ഷീയത ഏവാffത്മാനാമേവ ലോകമുപാസീത. (ബൃ. 1.4.15)

ത്തിൽ ഉദ്യാനങ്ങളും അവയ്ക്കടിയിൽ നദികളും ഉണ്ടെന്ന് അവർ പറയുന്നു. അറബിരാജ്യത്ത് മരുഭൂമികളിൽ ജലം ദുർലഭമാകകൊണ്ടാണ് അവർ സ്വർഗ്ഗത്തെ ജലസൗലഭ്യമുള്ളതായി സങ്കല്പിക്കുന്നത്. ഞാൻ ജനിച്ച നാട്ടിൽ കൊല്ലത്തിൽ ആറുമാസവും മഴയാണ്. അപ്പോൾ എന്റെ സങ്കല്പപ്രകാരം, സ്വർഗ്ഗം നനവില്ലാത്തതാകണം. ഇംഗ്ലീഷുകാരുടേതും ആ വിധമാവാം. സംഹിതകളിൽ സ്വർഗ്ഗം നിത്യമാണെന്നു പറഞ്ഞുവല്ലോ. സ്വർഗ്ഗം പ്രാപിക്കുന്നവർ, ദിവ്യദേഹം പൂണ്ടു പൂർവ്വികൻമാരോടു ചേർന്ന്, നിത്യസുഖം അനുഭവിക്കും. അവിടെ വെച്ച് പിതൃമാതൃഭാര്യാപുത്രബന്ധുക്കളോടുകൂടി, ഭൂലോകത്തിൽ ഇരുന്നതുപോലെ, പക്ഷേ അതിനേക്കാളധികം സുഖമായി, കാലം കഴിക്കും. സുഖാനുഭവത്തിന് ഇവിടെയുള്ള പ്രതിബന്ധങ്ങളും ബുദ്ധിമുട്ടുകളുമില്ലാതെ നന്മയും സുഖവും മാത്രമേ ഉണ്ടാകൂ. ഈ അവസ്ഥ എത്ര സുഖാസ്പദമാണെന്നു മനുഷ്യർ കരുതിയാലും, സുഖമൊന്നു വേറെ, സത്യമൊന്നു വേറെ. പരമാവധിയിൽ എത്തുംമുമ്പ്, സത്യം സുഖകരമല്ലാതെവരുന്ന സംഗതികളുണ്ട്. പരിചയിച്ചതു മുറുകെപ്പിടിക്കുന്നതാണ് മനുഷ്യസ്വഭാവം. ഒന്ന് ഒരിക്കൽ ചെയ്തുപോയാൽ പിന്നെ അതിൽനിന്നു വിട്ടുപോവാൻ മനസ്സു വരില്ല. നവീനാശയങ്ങൾ സ്വാസ്ഥ്യതക്ക് ഭംഗം വരുത്തുന്നവയാകകൊണ്ടു മനസ്സ് അവയെ ഗ്രഹിക്കയുമില്ല.

ഉപനിഷത്തുകളിൽ ഈ പദ്ധതി തീരെ മാറി. നാമരൂപങ്ങളുള്ളതേതും നിത്യമല്ല. മരണാനന്തരം പിതൃക്കളോടുകൂടി ജീവികൾ അധിവസിക്കുന്ന സ്വർഗ്ഗം നാമരൂപാത്മകമായാൽ അതു നിത്യമാവില്ല. കാലാന്തരത്തിൽ നശിക്കും. അനേകകോടിസംവത്സരം നിലനിന്നാലും അതു നശിക്കുന്ന ഒരു കാലം വരും. ഇതിനെത്തുടർന്നു മറ്റൊരാശയമുണ്ടായി. സ്വർഗ്ഗത്തിൽപോയ ജീവികൾ ഭൂമിയിലേക്കു മടങ്ങിവരണം. പുണ്യഫലാനുഭവസ്ഥാനംമാത്രമാണ് സ്വർഗ്ഗം. പുണ്യാന്തരത്തിൽ ആ ജീവൻമാർ ഭൂമിയിലേക്കു മടങ്ങിവരണം. ഇങ്ങനെ നിമിത്തനിയമജ്ഞാനം ആ പ്രാചീനകാലത്തും ഉണ്ടായിരുന്നു എന്ന് ഇതിൽനിന്നു കാണാം. തത്ത്വജ്ഞൻമാർ പിന്നീട് ഈ ആശയത്തെ തത്ത്വരീതിയിലും യുക്തിയുക്തമായും പ്രതിപാദിച്ചു തുടങ്ങി. അപ്പോഴും അവരുടെ ഭാഷ ബാലഭാഷാപ്രായമായിരുന്നു. അവർ തത്ത്വങ്ങളറിഞ്ഞത് അന്തർദൃഷ്ടികൊണ്ടാണെന്നും ആ ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ കാണാം. ഇതു പ്രായോഗികമോ എന്നു ചോദിക്കുന്നെങ്കിൽ, ഇതു പ്രായോഗികമായിട്ടാണാരംഭിച്ചത്, പിന്നീടാണ് തത്ത്വജ്ഞാനദശയിലെത്തിയത് എന്നത്രേ പറയേണ്ടത്. അന്തർദൃഷ്ടിയിൽ സാക്ഷാൽക്കരിച്ചതിനുശേഷമാണ് ഗ്രന്ഥങ്ങളിലായത്. അവരെ പ്രപഞ്ചം ഉപദേശിച്ചു. പക്ഷികൾ ഉപദേശിച്ചു. മൃഗങ്ങൾ ഉപദേശിച്ചു. സൂര്യനും ചന്ദ്രനും ഉപദേശിച്ചു. അവർ അല്പാല്പമായി തത്ത്വങ്ങളെ സാക്ഷാൽക്കരിച്ചു പ്രപഞ്ചരഹസ്യം മനസ്സിലാക്കി. അതു വിചാരം ചെയ്തിട്ടല്ല, യുക്തിയുക്തമായ ആലോചനകൊണ്ടല്ല:

ഇന്നത്തെ പരിഷ്കൃതരീയിൽ, അന്യൻെറ ചിന്താഫലം പെറുക്കിയെടുത്തു വലിയ ഗ്രന്ഥം നിർമ്മിച്ചുമല്ല: ഞാനിപ്പോൾ ചെയ്യുംവിധം അവരുടെ വാക്യങ്ങളെ ആസ്പദമാക്കി നീണ്ട പ്രസംഗം ചെയ്തുമല്ല: അവർ ക്ഷമാപൂർവ്വം നിരീക്ഷിച്ച് ആവരണങ്ങൾ നീക്കി തത്ത്വം ദർശിക്കുകയാണ് ചെയ്തത്. ആചരണമായിരുന്നു പ്രധാനപദ്ധതി. അത് എന്നും അങ്ങനെയിരിക്കയും ചെയ്യും. മതമെന്നത് ആചരണശാസ്ത്രമാണ്. (ആചരണംകൂടാതെ) വെറും ഭാവനാപരമായ മതം ഒരിക്കലും ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല. ആദ്യം ആചരണം, അനന്തരം ജ്ഞാനം. ജീവൻെറ പുനരാവൃത്തി എന്ന ഭാവന ആ കാലത്തുമുണ്ടല്ലോ. ഫലേച്ഛയോടുകൂടിയ പുണ്യകർമ്മത്തിനു ഫലം കൂടും. എന്നാൽ അതു ശാശ്വതമല്ല. കാരണത്തോളമേ കാര്യമുണ്ടാകൂ എന്ന നിമിത്തനിയമം ഇവിടെ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്. കാരണാനുരൂപം കാര്യം. കാരണം പരിമിതമെങ്കിൽ കാര്യവും പരിമിതം. കാരണം അപരിമിതമെങ്കിൽ കാര്യവും അപരിമിതം. സൽക്കർമ്മാദികാരണങ്ങളെല്ലാം അപരിമിതങ്ങളാകയാൽ അവ അപരിമിത ഫലജനകങ്ങളാകയില്ല.

നമുക്കിനി ഈ വിഷയത്തിൻെറ മറുവശവും നോക്കാം, സ്വർഗ്ഗം ശാശ്വതമല്ലെങ്കിൽ അതേ കാരണത്താൽ നരകവും ശാശ്വതമല്ല. ഞാൻ പ്രതിനിമിഷം ദുഷ്കർമ്മം ചെയ്യുന്ന പരമദുഷ്ടനാണെന്നു വിചാരിക്കുക. എങ്കിലും ഈ ഒരു ജീവിതകാലം എൻെറ അനന്തമായ ജീവിതകാലത്തിൽ എത്രയോ തുച്ഛമായ ഒരു ഭാഗമേ ആകുന്നുള്ളു. ഈ തുച്ഛകാലത്തിലെ കർമ്മത്തിൻെറ ഫലായിട്ട് – അതായത്, ഏറ്റവും പരിമിതമായ കാരണത്തിൻെറ ഫലമായിട്ട് – നിത്യനരകം എന്ന അനന്തമായ ഫലം ഉണ്ടാവില്ല. ഈ ഒരായുഷ്കാലം മുഴുവൻ സൽകർമ്മം ചെയ്തുപോന്നാൽ അതിനു ശാശ്വതസ്വർഗ്ഗം എന്ന ഫലവും ഉണ്ടാവുകവയ്യ. രണ്ടും ഒരുപോലെ യുക്തിശൂന്യം. ഇനി മൂന്നാമതൊരു മാർഗ്ഗമുണ്ട്; തത്ത്വസാക്ഷാൽക്കാരം ചെയ്തവർക്കേ അതിൽ ഗതിയുള്ളു. മായായവനികയ്ക്കപ്പുറം പോവാൻ ഒരു മാർഗ്ഗമേ ഉള്ളൂ[1] തത്ത്വസാക്ഷാൽക്കാരം അതിൻെറ സ്വഭാവമെന്തെന്ന് ഉപനിഷത്തുകൾ കാണിച്ചുതരുന്നു.

അതു സദസദ്ഭേദമില്ലാതെ സർവ്വം ആത്മസമുത്ഥമായി, സർവ്വം ആത്മഗതമായി ദർശിക്കുന്നതത്രേ. അതായത് ഈ ജഗത്തിൻെറ നിരാകരണം, ഇതിൻെറ അദർശനം, (ഇതിൻെറ സ്ഥാനത്ത്) സ്വർഗ്ഗ

1. നൈതം സേതുമഹോരാത്രേ തരതോ ന ജരാ ന മൃത്യുർന ശോകോ ന സുകൃതം ന ദുഷ്കൃതം സർവേ പാപ്മാനോƒതോ നിവർത്തന്തേ അപഹത–പാപ്മാ ഹ്യേഷ ബ്രഹ്മലോകഃ. (ഛാ. 8.4.1)

ഈ ആത്മസേതുവിനെ രാപ്പകലുകൾ തരണം ചെയ്യുന്നില്ല: ജരയോ മൃത്യുവോ ശോകമോ അടുക്കുന്നില്ല. സുകൃതമോ ദുഷ്കൃതമോ തീണ്ടുന്നില്ല. സർവപാപങ്ങളും അതിലെത്താതെ പിൻവാങ്ങുന്നു. പാപമറ്റതാണ് ഈ ബ്രഹ്മലോകം.

ത്തിലും നരകത്തിലും ഈശ്വരദർശനം, ജീവിതത്തിലും മരണത്തി ലും ആത്മദർശനം. ഇങ്ങനെയാണ് ഞാൻ വായിച്ചു കേൾപ്പിച്ച വാക്യങ്ങളിലെ ചിന്താഗതി. ഭൂമി ബ്രഹ്മത്തിൻെറ ഒരംശം, ആകാശം ഒരംശം, ദിക്കുകൾ ഒരംശം, സർവ്വവും ബ്രഹ്മമയം. ഇതു പറയുകയോ വിചാരിക്കയോ മാത്രം ചെയ്താൽ പോരാ, ദർശിച്ച് അനുഭവപ്പെടു ത്തണം. സർവ്വം ബ്രഹ്മമയമെന്നു സാക്ഷാൽക്കരിച്ച ജീവനു പിന്നെ സ്വർഗ്ഗത്തിലോ നരകത്തിലോ പോകുന്നതിനെപ്പറ്റിയോ വീണ്ടും ഭൂമി യിൽ വന്നു പിറക്കുന്നതിനെപ്പറ്റിയോ ഒരു ചിന്തയുമില്ല. ആ ജീവന് ഇവയൊന്നിലും ഒരു ഭേദവുമില്ല. എല്ലാം ഒരുപോലെ, എല്ലാം ഈശ്വര ക്ഷേത്രങ്ങൾ. എല്ലായിടത്തും സ്വർഗ്ഗത്തിലും നരകത്തിലും മറ്റെ വിടെയും ആ ജീവനു ബ്രഹ്മദർശനമേ ഉള്ളൂ. നന്മയില്ല, തിന്മയില്ല, മരണമില്ല, ബ്രഹ്മം ഒന്നുമാത്രം, അനന്തം അദ്വിതീയം.

ആ ബോധത്തിലെത്തിയ മനുഷ്യൻ മുക്തൻ. മുക്തന്നുമാത്രമേ ജീവിതയോഗ്യതയുള്ളു, മറ്റാർക്കുമില്ല എന്നുകൂടി വേദാന്തം പറയു ന്നു. എന്തുകൊണ്ടെന്നാൽ ലോകത്തിൽ ദുഃഖമുണ്ട് എന്നു കാണുന്ന വൻെറ ജീവിതം ദുഃഖമയമാകുന്നു: ലോകത്തിൽ അപകടങ്ങളുണ്ടെന്നോ മൃത്യുവുണ്ടെന്നോ കാണുന്നവൻെറ ജീവിതവും ദുഃഖമയംതന്നെ. ജീവിതം ആനന്ദമയം. ഞാൻ തൃപ്തൻ എന്നു പറയുവാൻ സർവ്വത്ര സത്യസാക്ഷാൽക്കാരം സിദ്ധിച്ച മനുഷ്യന്നേ അർഹതയുള്ളു.

ഇനി മറ്റൊരു സംഗതി പറയുവാനുള്ളത് വേദങ്ങളിലെവിടെയും നരകപ്രസ്താവമില്ലെന്നാണ്. അതു പിൽക്കാലത്ത് പുരാണങ്ങളിലേ വരുന്നുള്ളു. വേദങ്ങളിൽ പറയുന്ന കഠിനശിക്ഷ പുനരാവൃത്തിയാണ്. ആ പുരാതനകാലത്തുതന്നെ ചിന്താഗതി നിഷ്കലത്തിലേക്കു ചാഞ്ഞുകാണുന്നു. നിഗ്രഹം അനുഗ്രഹം എന്ന ഭാവങ്ങൾ എത്രയോ ഭൗതികങ്ങൾ: അവ, നമ്മെപ്പോലെ രാഗദ്വേഷാദികളുൾക്കൊണ്ട മനു ഷ്യപ്രകൃതിയായ ഒരീശ്വരനെ സംബന്ധിച്ചേ ചേരൂ: സഗുണേശ്വരനു മാത്രം അവ ചേരും. അങ്ങനെ ഒരീശ്വരനെപ്പറ്റി സംഹിതകളിൽ പ്രസ്താവമുണ്ട്. അവിടെ ഭയം എന്ന ഭാവനയുമുണ്ട്. ആ ഭാവന പിന്നീട് ഉപനിഷത്തുകളിലെത്തുമ്പോൾ അസ്തമിച്ച് തത്സ്ഥാനത്തു നിർഗുണഭാവം ഉദിച്ചുകാണുന്നു. നിർഗുണഭാവം മനുഷ്യപ്രകൃതിക്ക് ദുർഗ്രഹംതന്നെ. സഗുണമായ ഒരു വ്യക്തിയെ മുറുകെ പിടിച്ചുകൂടുക എന്നതാണ് മനുഷ്യമനസ്സിൻെറ സ്വഭാവം. വലിയ ചിന്തകൻമാർക്കു പോലും നിഷ്കളബ്രഹ്മം എന്നു കേൾക്കുമ്പോൾ ഒരു മടുപ്പ്. ഈശ്വരനെ സകളനെന്നു കല്പിക്കുന്നത് അസംബന്ധമാണെന്ന് എനി ക്കു തോന്നുന്നു. ആരും കാണാത്ത അറിയാത്ത ഒരീശ്വരനോ, അതോ സർവ്വരും അറിയുന്ന ഒരീശ്വരനോ അധികം സ്വീകാര്യം? നിത്യജീവിതത്തെ സ്പർശിക്കുന്ന സചേതനേശ്വരൻ എന്നതോ അജ്ഞാതനായി അചേതനനായ ഈശ്വരൻ എന്നതോ ഏതു ഭാവം ഉത്കൃഷ്ടതരം?

നിർഗുണനായ ഈശ്വരൻ[1] ചൈതന്യമയനാണ്. ഒരു തത്ത്വമാണ്. സഗുണവും നിർഗുണവും തമ്മിലുള്ള വ്യത്യാസം ഇതാണ്: സഗുണേശ്വരൻ മനുഷ്യൻമാത്രം: നിർഗുണഭാവത്തിൽ ഈശ്വരൻ, ദേവനും മനുഷ്യനും മൃഗവുമാണ്, അവയ്ക്കപ്പുറത്തു നമുക്ക് ദൃശ്യമല്ലാത്ത എന്തോ ഒന്നുമാണ്: എന്തെന്നാൽ നിർഗുണം സഗുണമായ സമസ്തത്തിനെയും ഉൾക്കൊള്ളുന്നു, ജഗത്തിലുള്ള അഖിലത്തിൻെറയു ആകെത്തുകയാണ്, അനന്തമായി അതിലധികവുമാണ്[2] 'ഒരേ അഗ്നി എപ്രകാരം ഭുവനത്തിൽ പ്രവേശിച്ച് അനേകരൂപങ്ങളിൽ ആവിർഭവിക്കുന്നുവോ എന്നിട്ടും അതിലധികവുമായിരിക്കുന്നുവോ?' അപ്രകാരമാണ് നിർഗുണം[3]

ഈശ്വരനെ പ്രത്യക്ഷചൈതന്യമായി ആരാധിക്കുകയാണ് നമുക്കാവശ്യം. വാസ്തവത്തിൽ ഈശ്വരനെയല്ലാതെ മറ്റൊന്നിനെയും നാമാരും ഒരിക്കലും കണ്ടിട്ടില്ല. ഇതാ നാം ഈ കസേര കാണുന്നു. എന്നാൽ, ഇതു കാണുവാൻ നാം ആദ്യമായി ഈശ്വരനെ കാണണം. അതിൽപ്പിന്നെ ഈശ്വരനിൽക്കൂടെയും ഈശ്വരങ്കലുമാണ് നാം കസേര കാണുന്നത്. ഈശ്വരൻ സർവ്വവ്യാപി, 'ഞാൻ' എന്ന ഭാവനക്ക് നിത്യാസ്പദം. എപ്പോഴെപ്പോൾ നമുക്ക് 'ഞാൻ' എന്ന ബോധമുണ്ടാകുന്നുവോ അപ്പോഴപ്പോൾ ഈശ്വരസദ്ഭാവബോധമുണ്ടാകുന്നു. ഈശ്വരനെ നമ്മുടെ ഹൃദയത്തിലും സർവ്വജീവികളിലും ദർശിക്കാൻ കഴിയില്ലെങ്കിൽപ്പിന്നെ നാം അതിനു മറ്റെവിടെ പോകും? 'പുരുഷനായതും സ്ത്രീയായതും നീ, കുമാരനായതും കുമാരിയായതും നീ, വടിയൂന്നി ഇടറിനടക്കുന്ന വൃദ്ധനായതും ബലോദ്ധതനായി ചരിക്കുന്ന യുവാവയതും നീ,'[4] ജഗത്തിൽ ഏകവസ്തുവായി ആശ്ചര്യമയനായി സചേതനനായ ഈശ്വരൻ നീ, നീതന്നെ സർവ്വം. എന്നാൽ ഈ ഭാവനക്ക് തീരെ വിരുദ്ധമായിട്ടാണ് നാം ഈശ്വരനെപ്പറ്റി പരമ്പരയാ[5] കേട്ടുവന്നത്. അത്, ഈശ്വരൻ എവിടെയോ ഒരിടത്ത് ഒരു മറയ്ക്കുള്ളിൽ ആരും ഒരിക്കലും കാണാതെ ഇരിക്കുന്നു എന്നാണ്. പുരോഹിതൻമാർ നമുക്ക് ഒരുറപ്പുമാത്രം തരുന്നുണ്ട്. എന്തെന്നാൽ

1. ഛാ. 3.14. 1,2 (പു. 13, ചു 1; പു 77, ചു 1)

2. ശ്വേ. 3, 14 (പു. 104, ചു. 3)

താവാനസ്യ മഹിമാ തതോ ജ്യായാംശ്ച പുരുഷഃ
പാദോഽസ്യ സർവാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി. (ഛാ. 3.12.6)

വികാരാത്മകമായ സമസ്തവും അവൻെറ മഹിമയാണ്: അതിലുമേറെ മഹിമയുള്ളവനാണ് പുരുഷൻ. അവൻെറ കാലാണ് സർവ്വഭൂതങ്ങളും മുക്കാലും സ്വപ്രകാശത്തിൽ അമൃതസ്വരൂപമായി നിലകൊള്ളുന്നു.

3. ക. 5.9 (പു. 184, ചു. 1)

4. ശ്വേ. 4.3 (പു. 34, ചു 4)

5. ജീവൻമാരിലും ജഗത്തിലും നിന്ന് വേറിട്ട് ഒരീശ്വരനുണ്ടെന്നു വിചാരിക്കുന്ന ക്രിസ്ത്യാനികളോടു പറഞ്ഞതാണിത്.

നാം അവരെ അനുസരിച്ച് അവരുടെ ശാസനകൾക്ക് വഴിപ്പെട്ടാൽ അവർ നമുക്ക് സമ്മതപത്രം തരും: അതും കൊണ്ടുചെന്നാൽ നമുക്ക് ഈശ്വരമുഖം ദർശിക്കാം, അത്രമാത്രം. ഇങ്ങനെയുള്ള സ്വർഗ്ഗാദിഭാവനകൾ പൗരോഹിത്യവിഡ്ഢിത്തത്തിൻെറ വകഭേദങ്ങളല്ലാതെ മറ്റൊന്നുമല്ല.

അവയ്ക്ക് അത്യന്തം നാശകരമാണ് നിർഗുണഭാവം. അതു പുരോഹിതൻമാരുടെ കച്ചവടലാഭം ഇല്ലാതാക്കും. അപ്പോൾ ഇന്ത്യയിൽ ഒരു കടുത്ത ക്ഷാമമുണ്ട്. അവിടെ ചില ക്ഷേത്രങ്ങളിൽ ഒരു നാടു തന്നെ വിലപിടിക്കുന്ന നിരവധി രത്നങ്ങളുണ്ട്. പുരോഹിതൻമാർ നിർഗുണഭാവം ഉപദേശിച്ചു തുടങ്ങിയാൽ അവർക്ക് പിന്നെ സ്ഥാനമെവിടെ? അതുകൊണ്ട് ഇതു നിഃസ്വാർത്ഥതമായും പൗരോഹിത്യച്ഛായയില്ലാതെയും നാം ഉപദേശിക്കണം. നിങ്ങൾ ഈശ്വരൻ, ഞാനും ഈശ്വരൻ. ആര് ആരെ അനുസരിക്കണം, ആര് ആരെ ആരാധിക്കണം? ദേവാലയങ്ങളിൽവെച്ച് അത്യുത്തമമായ ദേവാലയം നിങ്ങൾ തന്നെ. മറ്റു ദേവാലയങ്ങളേയും വിഗ്രഹങ്ങളേയും ഗ്രന്ഥങ്ങളേയുംകാൾ നിങ്ങളെ ആരാധിപ്പാനാണ് എനിക്ക് താല്പര്യം. ചില ആളുകളുടെ ചിന്താഗതിയിൽ എന്തൊരു പൂർവ്വാപരവിരോധം! വിരൽപ്പഴുതിൽക്കൂടെ വഴുതിപ്പോകുന്ന മത്സ്യങ്ങളെപ്പോലെയാണവർ! തങ്ങൾ നല്ല തൻേറടമുള്ളവരും കർമ്മശീലരുമാണെന്ന് അവർ പറയുന്നു. വളരെ നല്ലത്. എന്നാൽ കൺമുമ്പിൽ കാണുന്ന നിങ്ങളെ ആരാധിക്കുന്നതിനേക്കാൾ സുകരമായ കർമ്മം മറ്റെന്തുണ്ട്? നിങ്ങളെക്കാണാം, തൊടാം, ഈശ്വരനാണെന്നുമറിയാം. അള്ളാവല്ലാതെ വേറെ ഈശ്വരനില്ലെന്നു മുഹമ്മദീയർ പറയുന്നു. ഈശ്വരനല്ലാതെ വേറെയാതൊന്നുമില്ലെന്നു വേദാന്തിയും പറയുന്നു. ഇതു ഭയങ്കരമെന്ന് നിങ്ങൾക്കിപ്പോൾ തോന്നാം. എന്നാൽ ക്രമത്തിൽ കാര്യം മനസ്സിലാകും. ചൈതന്യസ്വരൂപനായ ഈശ്വരൻ നിങ്ങളിൽ വസിക്കുന്നു. ഈശ്വരാരാധനക്കായി നിങ്ങൾ പള്ളികളും അമ്പലങ്ങളും മറ്റും കെട്ടുന്നു. പല സങ്കല്പവിഡ്ഢിത്തങ്ങളും വിശ്വസിക്കയും ചെയ്യുന്നു. ഒരീശ്വരൻമാത്രം ആരാദ്ധ്യൻ: മനുഷ്യശരീരത്തിലുള്ള മനുഷ്യാത്മാവ്. മൃഗങ്ങളും ദേവാലയങ്ങൾതന്നെ. പക്ഷേ മനുഷ്യശരീരം ഉത്തമം, അതു ദേവാലയങ്ങളിൽവെച്ച് താജ്മഹാൾക്ല ഈശ്വരനെ അതിൽവെച്ച് ആരാധിപ്പാൻ കഴിയില്ലെങ്കിൽ മറ്റെല്ലാം നിഷ്പ്രയോജനം. ഓരോ മനുഷ്യക്ഷേത്രത്തിലും ഈശ്വരൻ ഇരിക്കുന്നതായി കാണുന്ന നിമിഷം, ഓരോ മനുഷ്യൻെറയും മുമ്പാകെ ഭക്തിനമ്രനായി നിന്ന് അവനിൽ ഈശ്വരനെ ദർശിക്കുന്ന നിമിഷം, ഞാൻ സർവ്വബന്ധവിമുക്തനായി: കെട്ടുകളെല്ലാം മാഞ്ഞുപോകുന്നു, ഞാൻ സ്വതന്ത്രനായി.

ക്ല. സുകൃതം ബതേതി പുരുഷം വാവ സുകൃതം (ഐ. 2.3)
ഹാ എത്ര നന്നായിരിക്കുന്നു, പുരുഷൻ (മനുഷ്യൻ)തന്നെ സുകൃതം!

ഇതത്രേ അനുഷ്ഠിപ്പാൻ ഉത്തമമായ പൂജ, ഇതിൽ സങ്കല്പത്തിനും മനോരാജ്യത്തിനുമൊന്നും അവകാശമില്ല. എന്നിട്ടും ഇതു കേൾക്കുമ്പോൾ പലർക്കും ഭയം. ഇതു ശരിയല്ലെന്നാണ് അവരുടെ വാദം. ഈശ്വരൻ സ്വർഗ്ഗത്തിലെങ്ങോ ഇരുന്ന്, ഞാനാണീശ്വരൻ എന്ന് ആരോടോ പറഞ്ഞിട്ടുണ്ടെന്ന് മുത്തച്ഛൻമാർ പറഞ്ഞുകൊടുത്ത സങ്കല്പകഥകളെപ്പറ്റി മനോരാജ്യം കൊള്ളുകയാണ് അവർ. ആ പുരാതനകാലം മുതൽ നമുക്കു മനോരാജ്യമേ ഉള്ളൂ. എങ്കിലും അതാണുപോൽ പ്രായോഗികത, നാം പറയുന്നതൊക്കെ അപ്രായോഗികം! ഓരോരുത്തനും സ്വന്തം മാർഗ്ഗം അനുസരിക്കണം എന്നുതന്നെ വേദാന്തവചനം. എന്നാൽ മാർഗ്ഗവും ലക്ഷ്യവും രണ്ടും ഒന്നല്ല. ഈശ്വരനെ സ്വർഗ്ഗസ്ഥനായി ഭാവന ചെയ്ത് ആരാധിക്കുന്നതും മറ്റും തെറ്റല്ല. എന്നാൽ അവ പരമാർത്ഥതത്ത്വത്തിലേക്കുള്ള ഓരോ പടിമാത്രം. അവ സ്വയം തത്ത്വമല്ല. അവയിൽ പല ഗുണങ്ങളുമുണ്ട്. മനോഹാരിത്വമുണ്ട്, വിശിഷ്ടാശയങ്ങളുമുണ്ട്. എങ്കിലും വേദാന്തം അടിക്കടി പറയുന്നത്, ഇങ്ങനെയാണ്: 'സ്നേഹിതാ, നിങ്ങൾ ഏതീശ്വരനെ അറിയാത്ത നിലയിൽ ആരാധിക്കുന്നുവോ ആ ഈശ്വരനെ നിങ്ങളെന്നു ഞാൻ ആരാധിക്കുന്നു. ആരെ നിങ്ങൾ അജ്ഞാതനിലയിൽ ആരാധിക്കുകയും പ്രപഞ്ചത്തിലെങ്ങും ആരായുകയും ചെയ്യുന്നുവോ ആ ഈശ്വരൻ എപ്പോഴും നിങ്ങളുടെകൂടെയുണ്ട്. ആ ഈശ്വരൻ മൂലവും ഈശ്വരങ്കലുമാണ് നിങ്ങൾ ജീവിച്ചിരിക്കുന്നത്, ആ ഈശ്വരൻ ജഗത്തിൻെറ ശാശ്വതസാക്ഷിയാണ്.' 'വേദങ്ങൾ ആരെ കീർത്തിക്കുന്നുവോ, നിത്യമായ അഹംബോധത്തിൽ ആരുടെ നിരന്തരസാന്നിദ്ധ്യമുണ്ടോ? ആ ഈശ്വരൻെറ സദ്ഭാവത്താലാണ് ജഗത്തിനു സദ്ഭാവം. പ്രപഞ്ചത്തിൻെറ ജീവൻ ഈശ്വരൻ. അഹംപ്രത്യയമില്ലാതെ നിങ്ങൾക്ക് സൂര്യപ്രകാശമില്ല. അപ്പോൾ പ്രപഞ്ചം അന്ധകാരമയം. ഈശ്വരപ്രകാശത്താൽമാത്രം പ്രപഞ്ചം പ്രകാശിതമാകുന്നു.[1]'

ഞാൻ ഈശ്വരൻ, ഈശ്വരൻ ദോഷം ചെയ്യില്ല: അതുകൊണ്ട് ഞാൻ ചെയ്യുന്നതും വിചാരിക്കുന്നതും ഒന്നും ദോഷമാവില്ല. ഗുണമാവും എന്ന് നാമോരോരുത്തനും വിചാരിക്കും: അതു മഹാവൈഷമ്യത്തിന്നിടയാകും എന്നു പറയാറുണ്ട്. അങ്ങനെ ഒരു വികൃതഭാവന മനുഷ്യർക്കുണ്ടാകുമെന്നുതന്നെ വിചാരിക്കുക. മതാന്തരത്തിൽ ഈ വൈഷമ്യമില്ലെന്നു കാണിക്കാൻ കഴിയുമോ? നമ്മിൽനിന്നു ഭിന്നനായി സ്വർഗ്ഗസ്ഥനായ ഒരീശ്വരനെ ജനങ്ങൾ ആരാധിക്കയും ഭയപ്പെടുകയും ചെയ്യുന്നുണ്ടല്ലോ,[2] പേടിച്ചുവിറച്ചാണ് ജനിക്കുന്നത്. മരണം വരെ വിറച്ചുകഴിയുകയും ചെയ്യുന്നു. ഈ സ്ഥിതികൊണ്ടു ലോകത്തിന് ഏറെ നന്മയുണ്ടായിട്ടുണ്ടോ? സഗുണഭാവമറിഞ്ഞാരാധി

1. ക. 2. 15 (പു. 212 ചു. 3)
2. ബൃ. 1.4. 10 (പു. 45, ചു. 2)

ച്ചവർ ഒരു വശം: നിർഗുണഭാവമറിഞ്ഞാരാധിച്ചവർ ഒരു വശം: ഇതിൽ ഏതുവശത്തുനിന്നാണ് ലോകത്തിലെ കർമ്മവീരൻമാർ ഉദ്ഭവിച്ചിട്ടുള്ളത്? ഗംഭീരകർമ്മയോഗികളും ഗംഭീരധർമ്മശക്തികളും നിശ്ചയമായും നിർഗുണാരാധകൻമാരിൽനിന്നാണുണ്ടായിട്ടുള്ളത്. ഭയത്തിൽ നിന്നുണ്ടോ സദാചാരമുണ്ടാകുന്നു? അത് ഒരിക്കലും ആശിക്കാവതല്ല. അന്യമായി ഒന്നുണ്ടെന്നു കാണുന്നതും അന്യമായ ഒന്നിനെ ദ്രോഹിക്കുന്നതും മായ. സർവ്വവും ആത്മാവാകുമ്പോൾ അന്യത്വമെവിടെ? ദ്വൈതഭാവനയെവിടെ? സർവ്വവും ഈശ്വരൻ, അതോടൊപ്പം സർവ്വവും ഞാൻ. അപ്പോൾ ജീവൻ നിർമ്മലൻ: അപ്പോൾ മാത്രമേ പ്രേമമെന്തെന്നു നമുക്കറിവാകൂ. പ്രേമം ഒരിക്കലും ഭയജന്യമല്ല. സ്വാതന്ത്ര്യമാണതിന്നാസ്പദം. നമുക്കു ലോകത്തോടു പ്രേമം ഉണ്ടായിത്തുടങ്ങുമ്പോഴേ മനുഷ്യസമുദായം, സാഹോദര്യം എന്നിവയുടെ താല്പര്യം മനസ്സിലാകൂ.

അതുകൊണ്ടു നിർഗുണഭാവം ലോകത്തിന് അത്യനർത്ഥപ്രദമാണെന്ന വാദം ശരിയല്ല. സഗുണഭാവത്തിൽനിന്ന് ഒരു ദോഷവുമുണ്ടായിട്ടില്ലേ? നാനാമതഭേദങ്ങളും മതഭ്രാന്തും നിമിത്തം മനുഷ്യർ അന്യോന്യം കൊത്തിനുറുക്കാനും ഭൂമിയെ രക്തപ്രളയത്തിലാഴ്ത്താനും ഇടയാക്കിയത് സഗുണഭാവമല്ലേ? 'എൻെറ ദൈവം മീതെ' വാദമുണ്ടെങ്കിൽ വാളെടുത്തോ, പൊരുതി തീർച്ചയാക്കാം,' ഇതാണ് ദ്വൈതഭാവനനിമിത്തം ലോകത്തിലെങ്ങുമായിട്ടുള്ള ഫലം. വരുവിൻ, പകൽവെളിച്ചം അതിരറ്റു മറവറ്റു കിടക്കുന്നു. അതിലേക്കു കടക്കുവാൻ ഇടുങ്ങിയ ചെറുവഴികൾ വിട്ടു പുറത്തു വരുവിൻ. ചെറുചാലുകളിൽ കിടന്നു മരിക്കുന്നതിൽ അളവറ്റ ജീവൻ കൃതാർത്ഥനാകയോ? പുറത്തിറങ്ങി വെളിച്ചത്തിൻെറ ലോകത്തിലേക്ക് വരിക. ജഗത്തിൽ എന്തുള്ളതും നിങ്ങളുടേത്. കൈ രണ്ടും നീട്ടി പ്രേമപൂർവ്വം ആശ്ലേഷിക്കുക. അങ്ങനെ ചെയ്യണമെന്ന് ഒരിക്കലെങ്കിലും നിങ്ങൾക്കു തോന്നീട്ടുണ്ടെങ്കിൽ നിങ്ങൾക്ക് ഈശ്വരാനുഭൂതിയുണ്ടായിട്ടുണ്ട്.

ബുദ്ധദേവൻ ഒരു പ്രേമധാര തെക്കോട്ടയച്ചു. ഒന്നു വടക്കോട്ട്, ഒന്നു കിഴക്കോട്ട്, ഒന്ന് പടിഞ്ഞാട്ട്: അതുപോലെ മേലോട്ടും കീഴോട്ടും: അങ്ങനെ ജഗത്ത് മുഴുവൻ ആ പ്രേമത്താൽ പരിപൂർണ്ണനായി. അത്ര മഹനീയവും അനന്തഗംഭീരവുമായിരുന്നു ബുദ്ധൻെറ പ്രേമം. ബുദ്ധോപദേശത്തിൽ ഈ സംഗതി പറയുന്ന വാക്യം നിങ്ങൾ ഓർക്കുന്നുണ്ടാവാം. ആ പ്രേമം നിങ്ങൾക്കുണ്ടാവുമ്പോഴാണ് യഥാർത്ഥ പൗരുഷം. ജഗത്തു മുഴുവൻകൂടിയാണ് ഒരു പുരുഷൻ. തുച്ഛ വിഷയങ്ങൾ പോകട്ടെ. അനന്തത്തിനുവേണ്ടി അല്പത്തെ ത്യജിക്കുക. അനന്താനന്ദത്തിനുവേണ്ടി ക്ഷുദ്രസുഖങ്ങളെ കയ്യൊഴിക്കുക. സർവ്വവും നിങ്ങൾക്കുള്ളത്, നിഷ്കളത്തിൽ സകളവും ഉൾപ്പെടും. ഈശ്വരൻ നിഷ്കളനായിരിക്കെത്തന്നെ സകളനുമാണ്. ആ പരമപുരുഷൻ അനന്തനും അതിപുരുഷനുമായ പുരുഷൻ സ്വയം പരിമിതപുരുഷനായി വെളിപ്പെടുകയാണ് ചെയ്യുന്നതും. അനന്തൻമാരായ നാം

നമ്മെത്തന്നെ അല്പഖണ്ഡങ്ങളിൽ ഇടുക്കിക്കളഞ്ഞതുപോലെയാണ്, അഖണ്ഡമത്രേ നമ്മുടെ വാസ്തവസ്വഭാവം. അതൊരിക്കലും നശിക്കില്ല: എന്നും നമ്മോടും ചേർന്നിരിക്കും. എങ്കിലും നാം ചങ്ങലകൊണ്ടെന്നപോലെ സ്വകർമ്മംകൊണ്ടു കഴുത്തിൽ കുരുക്കിട്ട്, വലിച്ചിഴച്ച്, ഈ ക്ഷുദ്രാവസ്ഥയിൽ നമ്മെ എത്തിച്ചിരിക്കുന്നു. ആ ചങ്ങലയറുത്തു മുക്തരാവുക. നിയമ(ബന്ധ)ങ്ങളെ ചവിട്ടിച്ചതക്കുക. യഥാർത്ഥമനുഷ്യസ്വഭാവം നിയമബന്ധങ്ങൾക്കധീനമല്ല. വിധിയോ നിയതിയോ അതിനു ബാധകമല്ല. അഖണ്ഡത്തിൽ എങ്ങനെ നിയമബാധ? മുക്തി, സ്വതന്ത്രത, എന്നാണതിൻെറ മുദ്രാവാക്യം. സ്വാതന്ത്ര്യം അതിൻെറ സ്വഭാവം. അതിൻെറ ജന്മാവകാശം. ആ സ്വതന്ത്രത വീണ്ടെടുത്തശേഷം യഥേഷ്ടം എത്ര വ്യക്തിത്ത്വങ്ങളെയും സ്വീകരിക്കാം. അപ്പോൾ നമുക്കു ലീലാരംഗത്തിൽ വന്നു യാചകഭാവവും അഭിനയിക്കാം. നാട്യയാചകനെയും തെരുവുതെണ്ടുന്ന യഥാർത്ഥയാചകനെയും തമ്മിൽ താരതമ്യപ്പെടുത്തിനോക്കുക. രണ്ടാളുടെയും രംഗം ഒന്ന്, വാക്കൊന്ന്, ഭാവമൊന്ന്: എങ്കിലും അവർക്കുതമ്മിൽ എന്തന്തരം! ഒരാൾ യാചകത്വം അഭിനയിച്ചു രസിക്കുന്നു, മറ്റെയാൾ അതനുഭവിച്ചു ദുഃഖിക്കുന്നു. ഈ വ്യത്യാസത്തിനു മൂലമെന്ത്? ഒരാൾ സ്വതന്ത്രൻ, മറ്റെയാൾ, ബദ്ധൻ. തൻെറ യാചകത്വം സത്യമല്ല, കല്പിതമാണെന്നു നടനറിയാം. യാചകന്നോ അതെത്രയും അനിഷ്ടമായ സത്യം. അതനുഭവിക്കാൻ അവൻ നിർബദ്ധൻ. ഇതാണ് തത്ത്വം. നമ്മുടെ യാഥാർത്ഥ്യം നാം അറിയുന്നതുവരെ നാം യഥാർത്ഥയാചകൻമാർ. പ്രകൃതി നമ്മെ ദാസൻമാരാക്കും. 'എന്നെ രക്ഷിക്കണേ, എന്നെ രക്ഷിക്കണേ' എന്നു ലോകത്തിൽ ഓരോന്നിനോടും നാം കരഞ്ഞപേക്ഷിക്കും. ഒരിടത്തുനിന്നും രക്ഷകിട്ടുകയുമില്ല. സങ്കല്പസത്വങ്ങളോടു യാചിക്കും. ഒരിക്കലും കിട്ടുകയുമില്ല: പിന്നെയും ആശിക്കും. ഇങ്ങനെ യാചിച്ചും വിലപിച്ചും പിന്നെയും ആശിച്ചും ഒരു ജന്മം അവസാനിക്കും: പിന്നെയും ഇതാവർത്തിക്കുന്നു.

സ്വതന്ത്രരാവുക, പരസഹായം ആശിക്കരുത്[1] ഇതുവരെ പരസഹായം ലഭിപ്പാൻ സദാ യത്നിച്ചുകൊണ്ടിരുന്നു. അതു ലഭിച്ചതുമില്ല എന്ന് നിങ്ങളുടെ ജീവിതാനുഭവം നോക്കിയാലറിയാം. സഹായം ഉണ്ടായിട്ടുള്ളതെത്രയും നിങ്ങളിൽനിന്നുതന്നെ. നിങ്ങളുടെ പ്രയത്നഫലം മാത്രമേ നിങ്ങൾക്കു ലഭിച്ചിട്ടുള്ളു. എന്നിട്ടും നിങ്ങൾ അന്യസഹായം ആശിച്ചുകൊണ്ടിരുന്നു. ധനികൻെറ ഗൃഹാങ്കണം എപ്പോഴും ജനപൂർണ്ണമായിരിക്കും. എന്നാൽ എല്ലായ്പോഴും ഒരേ ജനമായിരിക്കില്ലെന്നു സൂക്ഷിച്ചുനോക്കിയാലറിയാം. ധനികൻെറ പക്കൽനിന്നു വല്ലതും കിട്ടുമെന്നാശിച്ച് ഓരോരുത്തർ വരുന്നു. ആർക്കും ഒന്നും കിട്ടുന്നതുമില്ല. അതുപോലെ ആശിച്ചാശിച്ച് ആശയ്ക്കവസാനമി

1. സർവം പരവശം ദുഃഖം സർവമാത്മവശം സുഖം. (മനു. 4. 160)

ല്ലാതെ, ജന്മം കഴിയുന്നു. ആശയെ ത്യജിപ്പിൻ എന്നു വേദാന്തി ഉപദേശിക്കുന്നുക്ല. എന്തിനാശിക്കണം? എല്ലാം നിങ്ങൾക്ക് ഉണ്ട്, പോരാ, എല്ലാം നിങ്ങൾതന്നെ. നിങ്ങൾ എന്താശിക്കുന്നു? ഒരു രാജാവ് ഭ്രാന്തുപിടിച്ചു രാജാവിനെ അന്വേഷിച്ചു നടന്നാൽ കാണുമോ? നഗരം തോറും നാടുതോറും വീടുതോറും നടന്നു തിരഞ്ഞാലും കരഞ്ഞാലും രാജാവിനെ കാണില്ല. എന്തുകൊണ്ട്? തിയുന്നവൻതന്നെ രാജാവ്, വേറെ രാജാവില്ല. നാമാണീശ്വരൻ എന്നറിഞ്ഞ് വേറെ ഈശ്വരനെ തിരഞ്ഞുപിടിപ്പാനുള്ള മൂഢയത്നം അവസാനിപ്പിക്കണം. നാമാണീ ശ്വരൻ എന്നറിയുമ്പോൾ നാം കൃതാർത്ഥരും ആനന്ദികളുമാകും. ഈ ഭ്രാന്തുപിടിച്ച തിരച്ചിലെല്ലാം വിട്ട്, ലോകരംഗത്തിലെ നടനെന്ന പോലെ നിങ്ങളുടെ ഭാഗം അഭിനയിക്കുക.

അപ്പോൾ പ്രപഞ്ചത്തിന്റെ പ്രകൃതം മാറിക്കാണും. ഇപ്പോൾ ശാശ്വതകാരാഗൃഹമായി തോന്നുന്നത് അപ്പോൾ ലീലാരംഗമായി കാണാം.[2] ഇപ്പോൾ പോർക്കളമായി കാണുന്നത് അപ്പോൾ വിരിഞ്ഞ പൂക്കളും പൂമ്പാറ്റകളും നിറഞ്ഞ് നിത്യവസന്തം കളിയാടുന്ന രമ്യോ ദ്യാനമായി കാണും. ഇപ്പോൾ നരകമായിരിക്കുന്ന ഭൂലോകം അപ്പോൾ സുരലോകമാകും. ബദ്ധൻമാരുടെ ദൃഷ്ടിയിൽ ഈ ലോകം ഭയങ്കര മായ പീഡനസ്ഥാനമാണ്. മുക്തൻമാരുടെ ദൃഷ്ടിയിൽ നേരെ മറിച്ചും. അവർക്ക് ഈ ഒരു ജീവിതമേ ഉള്ളൂ. ഇതു വിശ്വജീവിതം. സ്വർഗ്ഗാദി ലോകങ്ങളെല്ലാം ഇവിടെ, സർവ്വദേവൻമാരും ഇവിടെ[3] ദേവൻമാർ മനുഷ്യപ്രതിബിംബങ്ങളാണ്. ദേവൻമാരുടെ വാർപ്പിൽ മനുഷ്യരെ വാർത്തിരിക്കയല്ല, ദേവൻമാരെ മനുഷ്യക്കരുവിൽ വാർത്തിരിക്കുക യാണ്. കരുക്കൾ, മാതിരികൾ, എല്ലാം ഇവിടെ: ഇന്ദ്രനും വരുണനും ജഗത്തിലുള്ള മറ്റു സർവ്വരും ഇവിടെ: ഇവിടെനിന്നു നാം നമ്മുടെ ആത്മാംശങ്ങളെ പുറത്തേക്ക് അല്പമായി നീട്ടിവിട്ടിരിക്കുന്നു: ആ അംശങ്ങളത്രേ ദേവൻമാർ. ആരാദ്ധ്യരായ ദേവൻമാർ. അവരുടെ മാതൃകകൾ, കരുക്കൾ, നാമാണ്. യഥാർത്ഥദേവൻമാർ. ആരാദ്ധ്യ രായ ദേവൻമാർ, നാം മാത്രം. ഇതാണ് വേദാന്തസിദ്ധാന്തവും വേദാ ന്താചരണപദ്ധതിയും. നാം മുക്തരാകുമ്പോൾ, ഭ്രാന്തുപിടിച്ചവിധം

---

ക്ല ക. 6. 14 (പു. 65, ചു. 3) ഭാ. 11 8. 44 (പു. 191, ചു. 1)

2. താവദ്രാഗാദയ സ്തേനാസ്താവത്കരോഗൃഹം ഗൃഹം
താവന്മോഹ/ംഘ്രിനിഗാഡോ യാവത് കൃഷ്ണ ന തേ ജന്മാഃ.
(ഭാ. 10. 14. 36)

കൃഷ്ണ, ആളുകൾ എന്നോളം അങ്ങയുടെയെല്ലയോ അന്നോളം രാഗാദികൾ കള്ളൻമാരാണ്. ഗൃഹം കാരാഗൃഹമാണ്. മോഹം കാൽവിലങ്ങുമായിരിക്കും.

3. യത്പദം പ്രേപ്സവോ ദീനാഃ ശക്രാദ്യാഃ സർവദേവതാഃ
അഹോ തത്ര സ്ഥിതോ യോഗീ ന ഹർഷമുപഗച്ഛതി. (അ. സം. 4.2)
[മനു. 12. 119 കൂടെ നോക്കുക. (പു. 41, ചു. 2)

ലോകത്തെ വിട്ടെറിഞ്ഞ്, കാട്ടിലോ ഗുഹയിലോ ചെന്നു മരിപ്പാൻ ഓടില്ലൻ നാം ഇപ്പോൾ ഇരിക്കുന്നേടത്തിരിക്കും. എന്നാൽ പ്രപഞ്ചതത്ത്വം നമുക്കു വെളിവായിരിക്കും. ഇതേ ദൃശ്യത്തിന് അർത്ഥം പുതുതായിരിക്കും. ഇതു വാസ്തവത്തിൽ എന്താണെന്ന് നാം ഇപ്പോഴും അറിഞ്ഞിട്ടില്ല. മുക്തദൃഷ്ടിക്കേ അതു വെളിവാകൂ.

വിധിവിഹിതം, നിയതി എന്നും മറ്റും പറയുന്നത് നമ്മുടെ യഥാർത്ഥസ്വഭാവത്തിൻെറ ലേശാംശമാത്രമാണെന്ന് നാമപ്പോൾ കാണും. ആ അംശം ഒരു വശത്ത്, മറുവശത്ത് നിത്യസ്വതന്ത്രത. അതറിയാതെ, നാം വേട്ടയാടപ്പെട്ട മുയലിനെപ്പോലെ ദുഃഖശാന്തിക്കു ഭൂമിക്കുള്ളിൽ മുഖം പൂഴ്ത്തിവെയ്ക്കുന്നു: ഭ്രാന്തിനിമിത്തം നാം നമ്മുടെ യാഥാർത്ഥ്യം വിസ്മരിപ്പാൻ നോക്കുന്നു. പക്ഷേ അതു സാധ്യമല്ല. അതു നമ്മെ സ്മരിപ്പിച്ചുകൊണ്ടിരിക്കുന്നു. ഈശ്വരൻ, ദേവൻ, ബാഹ്യസ്വാതന്ത്ര്യം എന്നിവയെപ്പറ്റിയുള്ള നമ്മുടെ അന്വേഷണം വാസ്തവത്തിൽ നമ്മുടെ സത്യസ്വരൂപം ഗ്രഹിക്കാനുള്ള അന്വേഷണമത്രേ. അതിൻെറ മൂലം നാം തെറ്റിദ്ധരിച്ചു. അതു സൂര്യനിലോ ചന്ദ്രനിലോ അഗ്നിയിലോ നക്ഷത്രങ്ങളിലോ എങ്ങാനുമാണെന്നു നാം തെറ്റിദ്ധരിച്ചു. അങ്ങനെയല്ല, മൂലം നമ്മിൽത്തന്നെ എന്ന് നാം ഒടുവിൽ കാണും. നിത്യമുക്തിയെ ഉദീരണം ചെയ്യുന്ന നിത്യസ്വരം നമ്മിൽത്തന്നെയാണ്. നിരന്തരനിഃസൃതമാണ് ആ മധുരസംഗീതം. ഈ ആത്മഗീതത്തിൻെറ അംശമാണ് ഭൂമിയായും നിയതിയായും ആകെ ജഗത്തായും ഇരിക്കുന്നത്. അതെല്ലാം എന്നും നമ്മുടേത്. നമ്മെ നാം അറിയണമെന്നത്രേ വേദാന്തോപനിഷത്തിൻെറ സംക്ഷേപം. നമ്മുടെ സഹോദരനും പ്രത്യക്ഷേശ്വരനുമായ മനുഷ്യനെ ആരാധിപ്പാൻ നമുക്ക് കഴിവില്ലെങ്കിൽ അപ്രത്യക്ഷേശ്വരനെ ആരാധിപ്പാൻ എങ്ങനെ കഴിവുണ്ടാകും എന്നാണ് വേദാന്ത ചോദിക്കുന്നത്. കൺമുമ്പിലിരിക്കുന്ന സോദരനെ സ്നേഹിക്കാതെ കണ്ണെത്താത്ത ഈശ്വരനെ സ്നേഹിക്കുന്നത് എങ്ങനെയെന്നു ബൈബിളിൽ ചോദിച്ചിട്ടുള്ളത് ഓർക്കുന്നില്ലേ? മനുഷ്യൻെറ മുഖത്ത് ഈശ്വനെ ദർശിക്കാത്ത നിങ്ങൾ മേഘപടലങ്ങളിലും മൺകോലങ്ങളിലും നിങ്ങളുടെ തലച്ചോറു കണ്ടുപിടിച്ച കെട്ടുകഥകളിലും ഈശ്വരനെ ദർശിക്കാമെന്ന് ആശിക്കുന്നുവോ? നിങ്ങൾ ഓരോ സ്ത്രീയിലും ഓരോ പുരുഷനിലും ഈശ്വനെ

൯ താവദ്ഭയം ദ്രവിണഗേഹസുഹൃന്നിമിത്തം
ശോകഃ സ്പൃഹാ പരിഭവോ വിപുലശ്ച ലോഭഃ
താവന്മേത്യസദവഗ്രഹ ആർത്തിമൂലം
യാവന്നതേഽംഘ്രിമഭയം പ്രവൃണീത ലോകഃ. (ഭാ. 3.9.6)

ഭഗവത്പദത്തെ അഭയപ്രതിഷ്ഠയായി ലോകം കൈവരിക്കുന്നതുവരെ ധനാദിനിമിത്തമായ ഭയവും ശോകവും കാമവും ക്രോധവും ലോഭവും സകലദുഃഖമൂലമായ മോഹവും – അസത്തിനെ സത്തെന്നു മുറുകെപ്പിടിക്കുന്നതാണ് അതിൻെറ സ്വഭാവം – ഉണ്ടായിരിക്കും; പിന്നെയില്ല.

ദർശിക്കുന്നതെന്നോ അന്നു നിങ്ങൾക്കു മതബോധമുണ്ടെന്നു പറയാം. വലത്തെ ചെകിടത്തടിച്ചവന് ഇടത്തേതും കാട്ടിക്കൊടുക്കുക എന്ന തിൻെറ താല്പര്യം അന്നു നിങ്ങൾക്ക് മനസ്സിലാകും. മനുഷ്യനെ ഈശ്വരബുദ്ധ്യാ കണ്ടുതുടങ്ങുമ്പോൾ നാം എല്ലാറ്റിനെയും, നരിയെ പ്പോലും, സ്വാഗതം ചെയ്യും. അപ്പോൾ വരുന്നതെല്ലാം ഈശ്വരൻ, നിത്യസച്ചിദാനന്ദം, പിതൃമാതൃപുത്രമിത്രാദിരൂപങ്ങളിൽ നമ്മോടുകൂടി ക്രീഡിക്കുന്ന നമ്മുടെ സ്വന്തം ആത്മാവ്.

ഇങ്ങനെ മനുഷ്യബന്ധങ്ങളെ ദിവ്യങ്ങളാക്കാവുന്നതുപോലെ ഈശ്വരനോടുള്ള ഭക്തിഭാവത്തെ മനുഷ്യബന്ധരൂപങ്ങളിലുമാക്കാം. ഈശ്വരനെ നമ്മുടെ പിതാവോ മാതാവോ സുഹൃത്തോ പ്രിയനോ ആയിക്കരുതാം. പിതൃഭാവത്തേക്കാൾ ഉത്കൃഷ്ടം മാതൃഭാവം. അതിനേ ക്കാൾ ഉത്കൃഷ്ടം സുഹൃൽഭാവം. പ്രിയഭാവം അത്യുത്കൃഷ്ടം. ഒരു പഴയ പേർഷ്യൻ കഥ ഓർക്കുന്നുണ്ടോ? പ്രിയൻ ഒരിക്കൽ പ്രിയയുടെ വീട്ടുവാതില്ക്കൽ ചെന്നു മുട്ടി. 'ആരത്?' എന്നു ചോദ്യം വന്നു. 'ഞാൻതന്നെ' എന്നു മറുപടി. വാതിൽ തുറന്നില്ല. രണ്ടാമതും ചെന്നു. 'ഇതു ഞാനല്ലേ വന്നിരിക്കുന്നത്?' എന്നു പറഞ്ഞു; 'അപ്പോഴും തുറന്നില്ല. മൂന്നാമതും ചെന്നു മുട്ടി. 'ആരത്?' എന്നു അപ്പോഴും ചോദ്യം വന്നു. 'പ്രിയേ! ഇതു ഭവതിതന്നെ' എന്നു പറഞ്ഞു. ഉടനെ വാതിൽ തുറന്നു. ആവിധമാണ് ഈശ്വരനും നമുക്കും തമ്മിലുള്ള ബന്ധം. സർവ്വത്തിലും ഈശ്വരൻ, സർവ്വവും ഈശ്വരൻ. സ്ത്രീയും പുരുഷനും ഈശ്വരൻെറ പ്രത്യക്ഷാനന്ദമൂർത്തികൾ. ഈശ്വരനെ നാമറിഞ്ഞിട്ടില്ലെന്ന് ആരു പറഞ്ഞു? ഈശ്വരനെ നാം അന്വേഷിച്ചറി യണമെന്ന് ആരു പറഞ്ഞു? ഈശ്വരനെ നാം എന്നെന്നേയ്ക്കുമായി കണ്ടിരിക്കുന്നു. ഈശ്വരനിൽത്തന്നെ നാം എന്നെന്നേയ്ക്കുമായി വർത്തിക്കുന്നു. ഈശ്വരനെത്തന്നെ എവിടെയും എപ്പോഴും അറിഞ്ഞും ആരാധിച്ചും വരുന്നു.

ഇനി വേറൊരാശ്വാസം കൂടിയുണ്ട്. അതു നാം ഓർമ്മവെയ്ക്കേണ്ട മുഖ്യസംഗതികളിൽ ഒന്നത്രേ. മറ്റു പൂജാസമ്പ്രദായങ്ങളൊന്നും തെറ്റല്ല. വിഗ്രഹങ്ങളും ക്രിയാമാർഗ്ഗങ്ങളും എത്രയും പ്രാകൃതങ്ങളാ ണെന്നു തോന്നാം. എങ്കിലും അവയൊന്നും തെറ്റല്ല. മനുഷ്യൻ ഒരു തത്ത്വത്തിൽനിന്നു മറ്റൊന്നിലേക്ക്, താഴ്ന്നതിൽനിന്ന് ഉയർന്ന തിലേക്ക്, കയറിപ്പോകുന്നതിലെ സോപാനങ്ങളാണവ. ഇരുളെന്നു പറയുന്നത് പ്രകാശക്കുറവിനെയാണ്. നന്മയുടെ കുറവാണ് തിന്മ: ശുദ്ധിയുടെ കുറവ് അശുദ്ധിയും (ഏറ്റക്കുറവുമാത്രം). നാം ഇപ്പോ ഴത്തെ നിലയിലെത്തുവാൻ ഏതു വഴിക്കു നടന്നുവന്നുവോ ആ വഴിക്കാണ് മറ്റുള്ളവരും വരുന്നതെന്നു നാമറിയണം. അവരെ പ്രേമ

ത്തോടും സഹതാപത്തോടുംകൂടി വീക്ഷിക്കണം. നിങ്ങൾക്കു മുക്തി സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു മറ്റെല്ലാവർക്കും സിദ്ധിക്കുമെന്നു നിങ്ങ ളോർക്കണം. എന്നുമാത്രമല്ല നിങ്ങൾ മുക്തനായെങ്കിൽ നിങ്ങൾക്കെ ങ്ങനെ അനിത്യത്തിൻെറ ദർശനമുണ്ടാകും. യഥാർത്ഥപരിശുദ്ധി നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങളെങ്ങനെ അശുദ്ധി കാണും? അകത്തു ള്ളതേ പുറത്തു കാണൂ. ഉള്ളിൽ അശുദ്ധിയുണ്ടെങ്കിലേ അതു പുറത്തു കാണൂ. ഇതാണ് പ്രായോഗികവേദാന്തത്തിൽ മറ്റൊരു ഭാഗം. ഇതു ജീവിതത്തിൽ നടപ്പിൽ വരുത്തുവാൻ നിങ്ങൾ പ്രയത്നിക്കു മെന്നു ഞാൻ വിശ്വസിക്കുന്നു. ഇതാണ് ജീവിതോദ്ദേശ്യം. തത്ത്വം നമുക്കുള്ളിൽ നമ്മുടെ ജന്മാവകാശമായിരിക്കുന്നുവെന്നും, അതിനെ പ്രത്യക്ഷമാക്കി ജീവിതത്തിൽ നടപ്പാക്കുകയേ ചെയ്യേണ്ടതുള്ളു വെന്നും ധരിക്കുമ്പോൾ നാം നമ്മുടെ കർമ്മങ്ങൾ അസന്തോഷവും അസംതൃപ്തിയുമായി ചെയ്യുന്നതിനുപകരം സന്തോഷത്തോടും സംതൃ പ്തിയോടുംകൂടി ചെയ്തുതുടങ്ങും.

## അധ്യായം 22

# പ്രായോഗികവേദാന്തം III

(ലണ്ടൻ, നവംബർ 17, 1896)

നാരദമഹർഷി സനത്കുമാരമഹർഷിയുടെ അടുക്കൽ ചെന്നു പലചോദ്യങ്ങളും ചോദിക്കുന്നതായി ഛാന്ദോഗ്യോപനിഷത്തിൽ[1] കാണാം. സനത്കുമാരൻ മറുപടി പറയുന്നത്, നാരദനെ പടിപടിയായി പൊന്തിച്ചുകൊണ്ടുപോകുംപോലെയാണ്.[2] ഭൂമിയേക്കാൾ വലുതൊന്നുണ്ട്, അതിനേക്കാൾ വലുതു മറ്റൊന്നുണ്ട്: അതിനേക്കാൾ വലുതു വേറൊന്നുണ്ട്. ഇങ്ങനെ പറഞ്ഞുപോയി ആകാശത്തിലെത്തി. ആകാശം തേജസ്സിനേക്കാളും വലുത്. എന്തുകൊണ്ട്? സൂര്യചന്ദ്രവിദ്യുന്നക്ഷത്രങ്ങൾ അതിലിരിക്കുന്നു; നാം അതിൽ ജീവിച്ചിരിക്കുന്നു, മരിക്കുന്നു[3] എന്നാൽ അതിനേക്കാളും വലുതു വല്ലതുമുണ്ടോ[4] എന്നായി പിന്നത്തെ ചോദ്യം. അതിനുത്തരമായി, സനത്കുമാരൻ പ്രാണനെപ്പറ്റി പറയുന്നു.[5] വേദാന്തമതപ്രകാരം പ്രാണനെന്നതു ജീവചൈതന്യമാണ്. ആകാശമെന്നപോലെ അതും സർവ്വഗതമായ വസ്തു. ശരീരത്തിലും മറ്റെവിടെയുമുള്ള സർവ്വചലനങ്ങളും അതിൻെറ വ്യാപാരമാണ്. അതാണ് ആകാശത്തേക്കാൾ വലുത്: അതിൽക്കൂടെ സർവ്വവും വർത്തിക്കുന്നു. മാതാവിലും പിതാവിലും സ്വസാവിലും ഗുരുവിലുമുള്ളത് അതുതന്നെ. അതുതന്നെ ജ്ഞാതാവ്[6].

---

1. 7.1.1–3 (പു 21, ചു.1)

2. ഛാ. 7–ാമദ്ധ്യായം (പു. 31, ചു.1)

3. ആകാശോ വാവ തേജസോ ഭൂയാനാകാശേ വൈ സൂര്യാചന്ദ്രമസൗ വിദ്യുന്നക്ഷത്രാണ്യഗ്നിരാകാശേനാഹ്വയത്യാകാശേന ശൃണോത്യാകാശേന പ്രതിശൃണോത്യാകാശേ രമത ആകാശേ ന രമത ആകാശേ ജായത ആകാശമഭിജായത ആകാശമുപാസ്സ്വേതി. (ഛാ. 7. 12.1)

4. അസ്തി ഭഗവ ആകാശാദ് ഭൂയ ഇത്യാകാശാദ്വാവ ഭൂയോऽസ്തീതി. (ഛാ. 7. 12.2)

5. ആകാശത്തേക്കാൾ വലുത് സ്മരം (ഓർമ്മ), സ്മരത്തേക്കാൾ വലുത് ആശ: ആശയേക്കാളും വലുത് പ്രാണൻ. ഇതാണ് ക്രമം.

6. പ്രാണോ വാ ആശയാ ഭൂയാൻ യഥാ വാ അരാ നാഭൗ സമർപിതാ ഏവമസ്മിൻ പ്രാണേ സർവം സമർപിതം: പ്രാണഃ പ്രാണേന യാതി, പ്രാണഃ പ്രാണം ദദാതി, പ്രാണായ ദദാതി, പ്രാണോ ഹി പിതാ, പ്രാണോ മാതാ, പ്രാണോ ഭ്രാതാ, പ്രാണഃ സ്വസാ, പ്രാണ ആചാര്യഃ, പ്രാണോ ബ്രാഹ്മണഃ. (ഛ. 7.15.1)

ഇനി മറ്റൊരു ഭാഗം വായിക്കാം. ശ്വേതകേതു പിതാവിനോടു തത്ത്വത്തെപ്പറ്റി ചോദിക്കുന്നു. പിതാവ് പല സംഗതികളും ഉപദേശിച്ച് ഒടുവിൽ, 'അല്ലയോ ശ്വേതകേതോ! സർവ്വവസ്തുക്കളിലും സൂക്ഷ്മ കാരണമായേതുണ്ടോ അതുകൊണ്ടാണ് ഇതു സർവ്വം നിർമ്മിതമായത്. അതു സത്യം. അത് ആത്മാവ്, അതു നീയാണ്',[1] എന്നുപസംഹരിക്കുന്നു. പല ദൃഷ്ടാന്തങ്ങളും പറയുന്നുണ്ട്; 'തേനീച്ചകൾ നാനാ വൃക്ഷങ്ങളുടെ പുഷ്പങ്ങളിൽനിന്നു തേൻകണങ്ങൾ ശേഖരിച്ചുകൂട്ടി ഒരു രസമാക്കുന്നു. പിന്നെ ആ മധുകണങ്ങൾ ഞാൻ ഇന്ന വൃക്ഷത്തിൽനിന്നാണ്, ഞാൻ ഇന്ന പുഷ്പത്തിൽനിന്നാണ് എന്നു തിരിച്ചറിയുന്നില്ല, അതുപോലെ നാം സത്തിൽ വന്നുചേർന്നിട്ട് സത്തിൽ വന്നുചേർന്നതാണെന്നറിയുന്നില്ല. യാതൊന്നാണോ സൂക്ഷ്മസത്ത്, അതിലാണ് ഉള്ളതിൻെറയൊക്കെ ഉണ്മ. അതു സത്യമാണ്: അതു ആത്മാവാണ്. ശ്വേതകേതോ, നീ അതാണ്'[2] പിന്നെ സമുദ്രത്തിൽ ചെന്നുചാടുന്ന നദികളെ ഉദാഹരിക്കുന്നു. 'നദികൾ സമുദ്രത്തിൽ ചേർന്നതിനുശേഷം അത് ഓരോന്നും ഞാൻ ഇന്ന നദിയായിരുന്നു എന്നറിയുന്നില്ല. അതുപോലെ ഈ സർവ്വപ്രജകളും സത്തിൽനിന്നുദ്ഭവിച്ചിട്ടും ആ സത്തിൽനിന്നുത്ഭവിച്ചതാണെന്നറിയുന്നില്ല.[3] അല്ലയോ ശ്വേതകേതോ, നീ അതാണ്,' ഇങ്ങനെ ഉപദേശിച്ചുകൊണ്ടുപോകുന്നു.

ജ്ഞാനത്തെപ്പറ്റി പറയുമ്പോൾ അതിനു രണ്ടുലക്ഷണം പറയുവാനുണ്ട്. ഒന്നാമത്, ഒരു വസ്തുവിൻെറ ജ്ഞാനം നമുക്കുണ്ടാവുന്നത് അതിനെ അതിൻെറ സാമാന്യത്തോടു ഘടിപ്പിച്ചിട്ടാണ്. ഒന്നാമതായി വ്യക്തിയെ ജാതി എന്ന സാമാന്യത്തോടും, പിന്നെ ജാതിയെ സർവ്വജാതിസമാനമായ സമഷ്ടി എന്ന സർവ്വസാമാന്യത്തോടും ഘടിപ്പിക്കുന്നു. രണ്ടാമത്, ഒന്നിൻെറ കാരണമന്വേഷിക്കുമ്പോൾ കഴിവുള്ളിടത്തോളം ആ വസ്തുവിൻെറ സ്വഭാവത്തിൽനിന്നുകൊണ്ട് സ്വഗതമായിത്തന്നെ കാണണം. ആദ്യത്തെ ലക്ഷണം നോക്കുക, നമ്മുടെ ജ്ഞാനമാകെ വർഗ്ഗീകരണംകൊണ്ടുണ്ടാകുന്നു എന്നു വരുന്നു. ഒരു വ്യക്തി

1. ഛാ. 6.8.7 (പു. 27, ച. 2)

2. യഥാ സോമ്യ മധു മധുകൃതോ നിസ്തിഷ്ഠന്തി നാനാത്യയാനാം വൃക്ഷാണാം രസാൻ സമവഹാരമേകതാം രസം ഗമയന്തി: തേ യഥാ തത്ര ന വിവേകം ലഭന്തേ*f*മുഷ്യാഹം വൃക്ഷസ്യ രസോ*f*സ്യമുഷ്യാഹം വൃക്ഷസ്യ രസോ*f*സ്മീത്യേവമേവ ഖലു സോമ്യേമാഃ സർവ്വാഃ പ്രജാഃ സതി സംപദ്യ ന വിദുഃ സതി സംപദ്യാമഹ ഇതി. സ യ ഏഷോ*f*ണിമൈതദാത്മ്യമിദം സർവം തത് സത്യം സ ആത്മാ തത് ത്വമസി ശ്വേതാകോതോ. (ഛാ. 6.9. 1,2,4)

3. ഇമാഃ സോമ്യ നദ്യഃ പുരസ്താത് പ്രാച്യഃ സ്യന്ദന്തേ പശ്ചാത് പ്രതീച്യസ്താഃ സമുദ്രാത് സമുദ്രമേവാപിയന്തി സ സമുദ്ര ഏവ ഭവതി താ യഥാ തത്ര ന വിദുരിയമഹമസ്മീയമഹമസ്മീതി: ഏവമേവ ഖലു സോമ്യേമാഃ സർവ്വാഃ പ്രജാഃ സത ആഗമ്യ ന വിദുഃ സത ആഗച്ഛാമഹ ഇതി. (ഛാ. 6. 10. 1,2)

യെ കാണുമ്പോൾ അത് ഇന്ന ജാതിയിൽപ്പെട്ടതാണെന്നു നാം വർഗ്ഗം തിരിക്കുന്നു. പിന്നെ ആ വർഗ്ഗത്തെ അതിനേക്കാൾ വിസ്തൃതമായ വർഗ്ഗത്തിൽ ഉൾപ്പെടുത്തുന്നു. ഇങ്ങനെ അതു പടിപടിയായി സർവ്വസാമാന്യത്തിൽ പര്യവസാനിക്കുന്നു. മറ്റൊന്നിനോടും സാദൃശ്യമില്ലാതെ ഒറ്റപ്പെട്ട ഒരു സംഗതിയുണ്ടായാൽ നാം വിഷമിക്കും. അതിനെക്കുറിച്ചുള്ള ജിജ്ഞാസ ശമിക്കാതെ നമുക്കു കൃതാർത്ഥതയുണ്ടാവില്ല. അതേ സംഗതി വീണ്ടും വീണ്ടും ഉണ്ടാകുന്നതായിക്കണ്ടാലോ. അങ്ങനെ ഒരു ജാതി, അതൊരു നിയമം, എന്ന് നാം സമാധാനിക്കുന്നു: നമുക്കു കൃതാർത്ഥതയായി, ഒറ്റ ആപ്പിൾ മാത്രമേ നിലത്തേക്കു വീഴുന്നുള്ളുവെങ്കിൽ അതിൽ നമുക്കു പരിഭ്രമമാകും. എല്ലാ ആപ്പിളും വീഴുന്നു എന്നു കാണുമ്പോൾ അതിനു നാം ആകർഷണശക്തിനിയമം എന്നു പേരിട്ടു കൃതാർത്ഥരാകുന്നു. ഇങ്ങനെ ജ്ഞാനവിഷയത്തിൽ വിശേഷത്തിൽനിന്നു സാമാന്യത്തെ കല്പിക്കുകയാണ് നാം ചെയ്യുന്നത്.

മതപഠനത്തിലും ഈ ശാസ്ത്രീയരീതി ഉപയോഗിക്കണം. ഇത് അതിനു ചേരും. ഇതുവരെയും അങ്ങനെ ഉപയോഗിച്ചുവന്നിട്ടുണ്ടെന്നുള്ള വാസ്തവം നാം കാണുന്നുമുണ്ട്. ഞാൻ നിങ്ങൾക്കു ചില ഗ്രന്ഥങ്ങളിൽനിന്നു കുറച്ചു പരിഭാഷപ്പെടുത്തിത്തന്നുവല്ലോ. ആ ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ അതുകളിൽ ഏറ്റവും കാലപ്പഴക്കം ചെന്ന ഒരാശയം കാണാം. അതു വിശേഷത്തിൽനിന്നു സാമാന്യത്തിലേക്കു പോകുക എന്നതാണ്. 'പ്രകാശമുള്ളവർ' (ദേവൻമാർ) എന്ന ഭാവന ഒരു തത്ത്വത്തിൽ വന്നു ലയിക്കുന്നതു കാണാം. ജഗത്തിനെസ്സംബന്ധിച്ചും ആ പുരാതനചിന്തകൻമാർ ഉപര്യുപരി ചിന്തിച്ചുപോകുന്നതു കാണാം – സൂക്ഷ്മഭൂതങ്ങളിൽനിന്ന് അവയെ ഉൾക്കൊള്ളുന്ന സൂക്ഷ്മതരങ്ങളിലേക്ക്, അതുകളിൽനിന്ന് അവയെയെല്ലാം ഉൾക്കൊള്ളുന്ന സവ്വവ്യാപിയായ ആകാശത്തിലേക്ക്, അതിൽനിന്നു പിന്നെയും ഉപരിയായി സർവ്വത്തേയും ഉൾക്കൊള്ളുന്ന പ്രാണനിലേക്ക്. എന്നാൽ ഓരോ വിശേഷവും മറ്റൊന്നിൽനിന്നു വ്യത്യസ്തമല്ല എന്ന തത്ത്വവും ഈ വിചാരഗതിയിൽ സർവ്വത്ര കാണാം – ആകാശതത്ത്വംതന്നെയാണ് അതിനും മേലെയുള്ള പ്രാണൻ എന്ന തത്ത്വത്തിൽ, സൂക്ഷ്മതരമായ പ്രാണൻതന്നെയാണ് സ്ഥൂലരൂപമായി ആകാശമാകുന്നത്. ആകാശം പിന്നെയും സ്ഥൂലതരമായി മറ്റു ഭൂതങ്ങളായും തീരുന്നു.

വിശേഷങ്ങളിൽനിന്നു സാമാന്യത്തിലെത്തുന്നതിൻെറ മറ്റൊരുദാഹരണമാണ് ഈശ്വരൻ എന്ന ഭാവന. അതിൽ എത്തിച്ചേർന്നതും അതിനെ സർവ്വപ്രജ്ഞകളുടെയും സമാഹാരമെന്നു കല്പിച്ചതും എങ്ങനെയെന്നു കണ്ടുവല്ലോ. എന്നാൽ ഇതിൽ ഒരു വൈഷമ്യം – ഈ സാമാന്യകാരണം അപൂർണ്ണമാണ്. പ്രകൃതികാര്യങ്ങളിൽ ഒരു വശം, പ്രജ്ഞ എന്ന വശം, മാത്രമേ ഇതിലെടുത്തിട്ടുള്ളു: മറുവശം വിട്ടുകളഞ്ഞു. അതുകൊണ്ട് ഇതിന് അവ്യാപ്തി എന്ന ന്യൂനതയുണ്ട്. അത്

ഒന്നാമത്തെ അപൂർണ്ണത. മറ്റൊന്നുള്ളത്, രണ്ടാമതു പറഞ്ഞ തത്ത്വത്തെ സംബന്ധിച്ചതാണ്: ഏതൊന്നിനും സമാധാനം കാണുന്നത് അതിൻെറ സ്വന്തം പ്രകൃതിയിൽനിന്നായിരിക്കണം. ആപ്പിൾ ഭൂമിയിലേക്കു വീഴുന്നത്, അവയെയെല്ലാം ഒരു ഭൂതം വലിച്ചിടുന്നതു കൊണ്ടാണെന്ന് ചിലർ വിശ്വസിച്ചിട്ടുണ്ടാവാം. എന്നാൽ ആകർഷണ നിയമമാണ് അതിനു നിമിത്തം. ഇതും പരിപൂർണ്ണസമാധാനമല്ലായിരിക്കാം. എങ്കിലും മറ്റേതിനേക്കാൾ ഭേദം. എന്തുകൊണ്ടെന്നാൽ ഇതു വസ്തുവിൻെറ പ്രകൃതിയെ ആസ്പദിച്ചുള്ളതാണ്. മറ്റേ സമാധാനം വസ്തുവിൽനിന്നന്യമായ ഒന്നിനെ ആസ്പദിച്ചുള്ളതാണല്ലോ. വസ്തുസ്വഭാവത്തെ ആസ്പദിച്ചുള്ള സമാധാനം ശാസ്ത്രീയവും അതല്ലാതെ ബാഹ്യമായ കാരണത്തെ കല്പിച്ചുകൊണ്ടുള്ളത് അശാസ്ത്രീയവുമാകുന്നു.

അങ്ങനെ പുരുഷവിധനായ ഒരീശ്വരനാണ് ജഗത്സ്രഷ്ടാവെന്ന സമാധാനം. ശാസ്ത്രീയപരീക്ഷണത്തിനു വഴങ്ങേണ്ടിയിരിക്കുന്നു. ആ ഈശ്വരൻ പ്രകൃതിയിൽനിന്നു ബഹിസ്ഥിതനാണെന്നും തൻെറ ഇച്ഛാമാത്രത്താൽ പ്രകൃതിയെ ശൂന്യത്തിൽനിന്നു കല്പിച്ചുണ്ടാക്കി എന്നുമുള്ള സങ്കല്പം കേവലം അശാസ്ത്രീയംതന്നെ. ഇതാണ് ദ്വൈത മതങ്ങൾക്കെല്ലാം എപ്പോഴും ഉണ്ടായിട്ടുള്ള ദുർബലത. മനുഷ്യഗുണങ്ങൾ അനേകമടങ്ങു വർദ്ധിപ്പിച്ചതോടുകൂടിയ, ഈശ്വരൻ സ്വസങ്കല്പ ശക്തിയാൽ ശൂന്യതയിൽനിന്ന് ഈ ജഗത്തിനെ സൃഷ്ടിച്ചുവെന്നും, താൻ അതിൽനിന്നു വേറായിരിക്കുന്നുവെന്നും പറയുന്ന സേശ്വര മതങ്ങൾക്കെല്ലാം മേൽപ്പറഞ്ഞ ന്യൂനത രണ്ടും കാണുന്നുണ്ട്.

ഒന്നാമത് അത് അപൂർണ്ണമാണ് (പ്രജ്ഞാവശത്തെമാത്രം സ്പർശിക്കുന്നു) രണ്ടാമത് അതു ജഗത്തിനു ജഗത്സ്വഭാവത്തിൽനിന്നുള്ള സമാധാനമല്ല. കാര്യം കാരണമല്ല, കാര്യം കാരണത്തിൽനിന്നു തീരെ വ്യത്യസ്തമാണെന്നാണ് അതു സിദ്ധാന്തിക്കുന്നത്. മനുഷ്യനുള്ള ജ്ഞാനം, അഥവാ അനുഭവം, മുഴുവനും തെളിയിക്കുന്നതു കാര്യം കാരണത്തിൻെറ രൂപാന്തരം മാത്രമാണെന്നത്രേ. ആധുനികശാസ്ത്രങ്ങളുടെ കണ്ടുപിടിത്തങ്ങൾ നിത്യവും ഈ ഭാവനയോട് അടുത്തു വരുന്നു. പരിണാമമെന്നതാണല്ലോ സർവ്വസമ്മതമായ നൂതനശാസ്ത്ര സിദ്ധാന്തം. അതിൽ അന്തർഭവിച്ചിട്ടുള്ള തത്ത്വം, കാര്യം കാരണത്തിൻെറ രൂപാന്തരമാണ്, അതിൻെറ പുതിയൊരു ഘടനാവിശേഷണമാണ്, അതുതന്നെ കാര്യമെന്ന രൂപം കൈക്കൊണ്ടതാണ് എന്നത്രേ. ശൂന്യത്തിൽനിന്നു സൃഷ്ടി എന്ന ഭാവനക്കു നൂതനശാസ്ത്രജ്ഞൻമാർക്ക് പരിഹാസ്യമാണ്.

ഇനി നോക്കാനുള്ളത് മതത്തിനു മേൽപ്പറഞ്ഞ രണ്ടു സംഗതികളെ സംതൃപ്തിപ്പെടുത്താൻ സാധിക്കുമോ എന്നാണ്. അതു സാധിക്കുന്ന വല്ല മതഭാവനയുമുണ്ടെങ്കിൽ അത് ഇന്നത്തെ മനസ്സിന്,

ഛാ. ഉപ. 6.2.2, ഘീ. 2. 16 (ഫു. 96, ചു. 1)

ചിന്താശീലമുള്ള മനസ്സിന് അംഗീകാര്യമാവും. അങ്ങനെയല്ലാതെ, വല്ല പുരോഹിതനെയോ മതാധിപനെയോ ഗ്രന്ഥത്തെയോ പ്രമാണിച്ച് സിദ്ധാന്തങ്ങൾ അംഗീകരിക്കണമെന്ന് ആധുനികമനുഷ്യനോടു പറഞ്ഞാൽ അയാൾക്കതു സാധ്യമാകുന്നില്ല. അതിൻെറ ഫലമോ? അവിശ്വാസത്തിൻെറ ബീഭത്സപ്രഭാവം. വിശ്വാസമുണ്ടെന്നു പുറമെ കാണിക്കുന്നവരുടെ ഹൃദയത്തിൽപ്പോലും അവിശ്വാസം അതിഘോരമായുണ്ട്. മറ്റുള്ളവർ മതം വെറും പുരോഹിതതന്ത്രമാണെന്നുവെച്ച് അതിൽനിന്നു ചുളിഞ്ഞു പിൻമാറി, അതിനെ കൈവിടുകയും ചെയ്യുന്നു.

മതത്തെ ഒരു രാഷ്ട്രീയചടങ്ങാക്കി താഴ്ത്തിയിട്ടുണ്ട്. അതു നമുക്കു നല്ലൊരു സമുദായവശിഷ്ടമാണ്, അങ്ങനെയിരിക്കട്ടെ, മതം വേണം, അതു കൂടിയേ കഴിയൂ എന്ന് ആധുനികൻെറ പിതാമഹനു യഥാർത്ഥമായുണ്ടായിരുന്ന തോന്നൽ ഇന്നില്ല: അതു യുക്തിയെ തൃപ്തിപ്പെടുത്തുന്നതായി കാണുന്നില്ല. ആവിധം ഒരീശ്വരൻ, ആ വിധം ഒരു സൃഷ്ടി ആവിധം ഏകേശ്വര (ദ്വൈതം) മതം, അതിന് ഇനിമേലിൽ പിടിച്ചു നില്പാൻ കഴിവില്ല. ഇന്ത്യയിൽ അതിനു നില കിട്ടിയില്ല: കാരണം, ബുദ്ധമതം, ഈ സംഗതികൊണ്ടാണ് ബൗദ്ധൻമാർക്ക് പണ്ടു ജയം കിട്ടിയത്. പ്രകൃതിക്ക് അനന്തശക്തിയുണ്ട്, തൻകാര്യങ്ങളെല്ലാം അതു സ്വയം നിർവ്വഹിക്കുന്നുണ്ട് എന്നു സമ്മതിക്കുന്നപക്ഷം, പ്രകൃതിയെക്കൂടാതെ വേറെ ഒന്നുണ്ടെന്നു ശഠിക്കുന്നതു കേവലം അനാവശ്യമാണെന്ന് അവർ കാണിച്ചു. ജീവാത്മാവുപോലും അനാവശ്യമാണെന്നും അവർ വാദിച്ചു.

ദ്രവ്യഗുണവിവാദം വളരെ പഴയതാണ്. ആ പഴയ മൂഢഭാവം ഇന്നും നിലനിൽക്കുന്നു എന്നു ചിലപ്പോൾ കാണാം. ഗുണങ്ങൾ ദ്രവ്യത്തോടു ചേർന്നുനിൽക്കുന്നുവോ, നീളം വീതി കനം എന്നീ ഗുണങ്ങൾ നാം അചേതനമെന്നു പറയുന്ന ദ്രവ്യത്തോടു ചേർന്നുനിൽക്കുന്നുവോ: ആ ഗുണങ്ങളോടുകൂടാതെയും ദ്രവ്യം എന്നൊന്നു സ്വയം വേറെ നിൽക്കുന്നുവോ – ഇതായിരുന്നു മദ്ധ്യകാലത്തെ വാദവിഷയം: വളരെ പിൽക്കാലത്തെയും എന്നുകൂടി പറയുവാൻ ഞാൻ വ്യസനിക്കുന്നു. ഇതിനു ബൗദ്ധൻമാർ പറയുന്നു; ‘അങ്ങനെ ഒരു ദ്രവ്യമുണ്ടെന്നു പറയുവാൻ ആസ്പദമില്ല, ഗുണങ്ങളേ ഉള്ളൂ. അവയ്ക്കപ്പുറം ഒന്നും നാം കാണുന്നില്ല.’ ഇതുതന്നെയാണ് ഇന്നത്തെ അജ്ഞേയവാദികളിൽ മിക്ക പേരുടെയും നില. ഈ ഗുണദ്രവ്യവാദമാണ് ഉപരിതലത്തിലെത്തി സത്തയേയും ദൃശ്യത്തേയും സംബന്ധിച്ച് വാദത്തിൻെറ രൂപത്തിലായത്. ഈ ദൃശ്യലോകം, നിരന്തരവികാരിയായ ജഗത്ത്, ഉണ്ട്: ഇതിനു പുറകിൽ അവികാരിയായ ഒരു സത്തയുണ്ട്: ഇങ്ങനെ രണ്ടുണ്ട് എന്നു ചിലർ പറയുന്നു. അവരേക്കാൾ യുക്തി കൂടിയ വേറെ ചിലർ പറയുന്നു, ഈ ദൃശ്യത്തിനപ്പുറം ഒന്നുണ്ടെന്നു പറയുവാൻ ന്യായമില്ല: നാം കാണുന്നതും അറിയുന്നതും

അനുഭവിക്കുന്നതുമെല്ലാം ഈ ദൃശ്യത്തെമാത്രം: അതിനു പിറകിൽ ഒന്നുണ്ടെന്നതിനു യുക്തിയില്ല. ഇതിനു മറുപടിയില്ല. മറുപടി കിട്ടുന്നത് അദ്വൈതവേദാന്തത്തിൽനിന്നുമാത്രം. ഒന്നേ ഉള്ളു എന്നത് സത്യം. അത് ഒന്നുകിൽ ഗുണം (ദൃശ്യം) അല്ലെങ്കിൽ ഗുണി (അദൃശ്യസത്ത): മാറിമാറിക്കൊണ്ടിരിക്കുന്ന ദൃശ്യം ഒന്ന്, അതിനുള്ളിൽ മാറ്റമില്ലാതെ നിൽക്കുന്ന സത്ത വേറൊന്ന് എന്നിങ്ങനെ രണ്ടില്ല. മാറിക്കൊണ്ടിരിക്കുന്നു എന്നു തോന്നുന്നതും വാസ്തവത്തിൽ മാറാതിരിക്കുന്നതുമായ വസ്തു ഒന്നേ ഉള്ളു. ഇപ്പോൾ നാം ശരീരം മനസ്സ് ജീവാത്മാവ് എന്നു വെവ്വേറായി വിചാരിച്ചുവരുന്നുണ്ടല്ലോ. വാസ്തവത്തിൽ അവ മൂന്നല്ല, ഒന്നുമാത്രം: ആ ഒന്ന് ഈ വിവിധരൂപങ്ങളിൽ കാണപ്പെടുന്നു. അദ്വൈതികളുടെ പ്രസിദ്ധോദാഹരണമായ 'രജ്ജുസർപ്പം'[1] എടുക്കുക. പ്രകാശക്കുറവുകൊണ്ടോ മറ്റോ രജ്ജുവിനെ സർപ്പമെന്നു തെറ്റിദ്ധരിക്കുന്നു. യഥാർത്ഥമറിയുമ്പോൾ സർപ്പം പോയി രജ്ജു ശേഷിക്കുന്നു. സർപ്പമെന്നു മനസ്സിലുള്ളപ്പോൾ രജ്ജുവില്ല. രജ്ജു എന്നു കണ്ടറിഞ്ഞപ്പോൾ സർപ്പമില്ല. ഇതാണ് ഈ ഉദാഹരണത്തിൽനിന്നു മനസ്സിലാക്കേണ്ടത്. ദൃശ്യത്തെ, അതിനെമാത്രം, ചുറ്റുപാടും കാണുമ്പോൾ (അദൃശ്യമായ) സത്തയില്ല: ആ സത്തയെ, അവികാരിയായുള്ളതിനെ, കണ്ടാൽ ഈ ദൃശ്യവുമില്ല എന്നു സ്വാഭാവികമായി വന്നുകൂടുന്നു. ദൃശ്യവാദിയുടെയും സത്താവാദിയുടെയും നില നമുക്കിപ്പോൾ അധികം വെളിവാകും. ദൃശ്യവാദി ദൃശ്യത്തെ മാത്രം കാണുന്നു. സത്താവാദി നിത്യസത്യവസ്തുവിനെ ഭാവനയാ ലക്ഷീകരിക്കുന്നു. ദൃശ്യത്തിലെ മാറ്റങ്ങളെപ്പറ്റിയുള്ള ബോധത്തെ അതിക്രമിച്ച് അവികാരസദ്വസ്തുവിനെ യഥാർത്ഥത്തിൽ ദർശിപ്പാൻ കഴിവു നേടിയ ശരിയായ സത്താവാദിക്ക് വികാരിയായ ജഗത്ത് ദൃഷ്ടിയിൽനിന്നു മറഞ്ഞിരിക്കുന്നു. അയാൾക്ക് ഈ ദൃശ്യം മിഥ്യ; സത്യവസ്തുവിൽ വികാരമില്ലെന്നു പറയുവാൻ അയാൾക്കവകാശമുണ്ട്, ദൃശ്യവാദി ദൃശ്യത്തെമാത്രം കാണുന്നു, അയാൾക്ക് അവികാരവസ്തുവിൽ ദൃഷ്ടിയില്ല. അയാൾക്കും ഈ കാണുന്ന ദൃശ്യം മുഴുവൻ സത്യമെന്നു പറയുവാൻ അവകാശമുണ്ട്.

ഈ തത്ത്വദർശനത്തിൽനിന്നു വന്നുകൂടുന്നതെന്ത്? (സഗുണ) ഈശ്വരൻ എന്ന ഭാവന മതിയാവില്ല. അതിൽ കവിഞ്ഞ് (നിർഗുണ) ബ്രഹ്മഭാവത്തിലെത്തണം. യുക്തികൊണ്ടു നോക്കിയാൽ അതേ നിലയുള്ളു. എന്നുവെച്ച് ഈശ്വരൻ എന്ന ഭാവന നശിച്ചുപോകുന്നില്ല, ഈശ്വരനില്ല എന്നുള്ളതിന് അതു തെളിവാകുന്നുമില്ല. നേരേമറിച്ച്,

1. അനിശ്ചിതാ യഥാ രജ്ജുരന്ധകാരേ വികല്പതാ
സർപധാരാദിഭിർഭാവൈസ്തദ്വദാത്മാ വികല്പിതാഃ
നിശ്ചിതായാം യഥാ രജ്ജ്വാം വികല്പോ വിനിവർത്തതേ
രജ്ജുരേവേതി ചാദ്വൈതം തദ്വദാത്മവിനിശ്ചയഃ. (മാ. കാ. 2.17, 18)
ബ്ര. സൂ. ശം. ഭാ. 1 4, 4 (പു. 151, ചു. 1)

സഗുണത്തെ യുക്തിയുക്തമാക്കുന്നതും അതിന്നാസ്പദമാകുന്നതും നിർഗുണമാണ്: സഗുണത്തെക്കാൾ സാമാന്യമാണ് നിർഗുണം. നിർഗുണമോ അപരിമേയമാകൂ: സഗുണം പരിമിതം. അങ്ങനെ നാം ഈശ്വരത്തയെ നിലനിർത്തുകയാണ്, നിഷേധിക്കുകയല്ല ചെയ്യുന്നത്. നിർഗുണബ്രഹ്മമെന്ന ഭാവനയിൽ ഈശ്വരഭാവന നശിച്ചുപോകും. മനുഷ്യൻെറ വ്യക്തിഭാവം നഷ്ടമാകും എന്ന സംശയം പലപ്പോഴുമുണ്ടാകും. എന്നാൽ വേദാന്തം വ്യക്തിയെ നശിപ്പിക്കുകയല്ല സംരക്ഷിക്കുകയാണ് ചെയ്യുന്നത്. വ്യക്തിയെ സർവ്വസാമാന്യത്തോടു സംബന്ധിപ്പിക്കാതെ അതിനെ മനസ്സിലാക്കാവതല്ല. ആ വ്യക്തിയും സർവ്വസാമാന്യവും യഥാർത്ഥത്തിൽ ഒന്നാണെന്നു തെളിയിക്കാതെ വ്യക്തിക്കു നിലയില്ല. ജഗത്തിലുള്ള മറ്റെല്ലാറ്റിൽനിന്നും വേർപെടുത്തി ഒരു വ്യക്തിയെപ്പറ്റി വിചാരിക്കുകയാണെങ്കിൽ അതിനു നിമിഷനേരം നിലനില്പില്ല. അങ്ങനെ ഒരവസ്ഥ ഒരിക്കലും ഉണ്ടായിട്ടില്ല.

രണ്ടാമത്, ഓരോന്നിൻെറയും കാരണവും സമാധാനവും അതിൻെറ സ്വഭാവത്തിൽനിന്നുതന്നെ കാണണം എന്നുള്ള രണ്ടാം നിയമമനുസരിച്ചു നോക്കുമ്പോൾ നമുക്കു ധീരതരമായ ഒരാശയമാണ് കാണാകുന്നത്: അതു ഗ്രഹിപ്പാൻ അധികം പ്രയാസവുമുണ്ട്. ആ ആശയം എന്തെന്നാൽ ഉച്ചതമസാമാന്യമായി സിദ്ധിക്കുന്ന നിർഗുണസത്ത – സർവ്വസമാനനിത്യസദ്വസ്തു – നമ്മിൽത്തന്നെയിരിക്കുന്നു. നാം അതാകുന്നു, 'തത് ത്വം അസി ശ്വേതകേതോ!' ആ നിർഗുണവസ്തു നിങ്ങൾതന്നെ: നിങ്ങൾ ഏതൊരു ദേവദേവനെ ജഗത്തിലെങ്ങും ആരായുന്നുവോ ആ ദേവദേവൻ അന്നും ഇന്നും എന്നും നിങ്ങൾതന്നെ – എന്നാൽ അതു പൗരുഷേയാർത്ഥത്തിലല്ല, അപൗരുഷേയമായി. നാം ഇപ്പോൾ കണ്ടറിയുന്ന മനുഷ്യനെന്ന വ്യക്തി സഗുണമാണ്, പൗരുഷേയമാണ്. ആ മനുഷ്യൻെറ യഥാർത്ഥാവസ്ഥ നിർഗുണവും അപൗരുഷേയവുമാണ്: പൗരുഷേയത്തെ അറിയണമെങ്കിൽ അതിനെ അപൗരുഷേയത്തോടു യോജിപ്പിക്കണം. വിശേഷത്തെ അറിവാൻ അതിനെ സാമാന്യത്തോടു യോജിപ്പിക്കണം. ആ അപൗരുഷേയമാണ് യഥാർത്ഥസദ്വസ്തു, മനുഷ്യാത്മാവ്.

ഇതിനെ സംബന്ധിച്ചു പല ചോദ്യങ്ങളുമുണ്ടാകും. അവയ്ക്കു സമാധാനം പറയുവാൻ ഞാൻ വഴിയെ ശ്രമിക്കുകയും ചെയ്യാം. വിഷമങ്ങൾ പലതുണ്ടാകും: എന്നാൽ ആദ്യം വേണ്ടത് അദ്വൈതനിലയെന്തെന്ന് വ്യക്തമായി ധരിക്കുകയാണ്. വ്യക്തികളുടെ നിലയിൽ നാം വേറെവേറെയാണെന്നു തോന്നുന്നുണ്ടെങ്കിലും പരമാർത്ഥത്തിൽ നാം ഏകമാണ്. നമ്മെ ആ ഏകത്തിൽനിന്നു വ്യത്യാസപ്പെടുത്തി കരുതുന്നത് എത്ര ചുരുക്കുന്നുവോ അത്രയും നന്ന്. എത്രയേറെ വ്യത്യസ്തമായി കരുതുന്നുവോ അത്രയേറെ ശല്യമാണനുഭവപ്പെടുക. ഈയൊരു വേദാന്തതത്ത്വത്തിൽനിന്നാണ് നമുക്കു ധർമ്മാചരണത്തിന് ആസ്പദം കിട്ടുന്നത്, മറ്റൊന്നിൽനിന്നും മറ്റൊരിടത്തു

നിന്നും അതു കിട്ടില്ലെന്നു ഞാൻ സധൈര്യം പറയുന്നു. ധർമ്മമാച രിക്കണം എന്നത് ഏതോ ഒരു പുരുഷൻെറയോ പുരുഷൻമാരുടെയോ ആജ്ഞയാണെന്നായിരുന്നു പുരാതനഭാവം എന്നു നമുക്കറിയാം. അത് അപൂർണ്ണമായ സാമാന്യകരണമായതുകൊണ്ട് അതു ശരിയാ ണെന്നു സ്വീകരിപ്പാൻ ഇന്നത്തെ ജനങ്ങൾ ഒരുക്കമില്ല. ഏതെങ്കിലും ഒന്നു നമുക്കു കർത്തവ്യമാകുന്നത് അതു വേദവിഹിതമായതു കൊണ്ടാണെന്നു ഹിന്ദുക്കൾ പറയും: എന്നാൽ ആ വേദവിധികളെ അനുസരിപ്പാൻ ക്രിസ്ത്യൻമാർ തയ്യാറില്ല. ബൈബിൾ വിധിപ്രകാരം അതല്ല, മറ്റൊന്നാണ് അനുഷ്ഠിക്കേണ്ടതെന്ന് അവർ പറയും ബൈബിളിൽ വിശ്വസിക്കാത്തവർക്ക് അതും സ്വീകാര്യമല്ല. എന്നാൽ എല്ലാ ന്യായങ്ങളേയും ഉൾക്കൊള്ളുന്ന വിശാലമായ ഒരാസ്പദമുണ്ടാ കയും വേണം. സൃഷ്ടികർത്താവെന്നൊരു പുരുഷനിൽ വിശ്വസിപ്പാൻ തയ്യാറായി. അനേകലക്ഷം ജനങ്ങളുള്ളതുപോലെ തന്നെ, ആ വക ഭാവങ്ങൾ തൃപ്തികരമാവാതെ അതിലും ഉപരിയായ ഭാവങ്ങൾ ആവശ്യ പ്പെടുന്ന സമുജ്ജ്വലമനസ്സുകളും ഉണ്ടായിട്ടുണ്ട്. അവരെക്കൂടി ഉൾപ്പെടു ത്തുവാൻതക്ക വിശാലത മതത്തിന്നില്ലാഞ്ഞാൽ ആ മതത്തിനു പുറത്തായിരിക്കും സമുദായത്തിലെ സമുജ്ജ്വലമനസ്സുകളുടെ സ്ഥാനം. ഈ അവസ്ഥ മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധം ഇപ്പോൾ പ്രത്യക്ഷമായിട്ടുണ്ട്, വിശേഷിച്ചും യൂറോപ്പിൽ.

അതുകൊണ്ട് ആവിധം മനസ്സുള്ളവർക്കുകൂടി ചേർന്നുനില്പാൻ തക്കവിശാലത മതത്തിനുണ്ടാവണം. മതകാര്യങ്ങളെല്ലാം യുക്തി പരീക്ഷക്ക് വിധേയമാകണം. അതു വേണ്ട, യുക്തിപരീക്ഷ മത ങ്ങൾക്കു ബാധകമല്ല എന്നു പറയുവാൻ മതങ്ങൾക്കെന്തവകാശ മെന്ന് ആർക്കുമറിഞ്ഞുകൂടാ. തത്ത്വനിർണ്ണയത്തിനു യുക്തിയുപയോ ഗിക്കുകയേ വഴിയുള്ളു: അതു മതകാര്യത്തിലായാലും ശരി. മതം വളരെ ബീഭത്സമായതിനെയും നിർദ്ദേശിച്ചു എന്നുവരാം. ഉദാഹ രണം: സ്വമതസ്ഥരല്ലാത്തവരെ ഹിംസിപ്പാൻ മുഹമ്മദുമതം അനുവദി ക്കുന്നുണ്ട്. 'അവിശ്വാസികൾ മഹമ്മദീയരാവത്തപക്ഷം അവരെ കൊല്ലുക,' എന്നു ഖുറാനിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്. അവരെ തീയിനും വാളിനും ഇരയാക്കുകയാണ് വേണ്ടത്. ഇതു ശരിയല്ലെന്നു ഒരു മുഹമ്മദീയനോടു പറഞ്ഞാൽ 'നിങ്ങൾക്കെങ്ങനെ അറിയാം? അതു നല്ലതല്ലെന്നു നിങ്ങൾ എങ്ങനെ അറിഞ്ഞു? അതു നന്മയാ ണെന്നു ഖുറാൻ വിധിച്ചിട്ടുണ്ട്,' എന്നാവും അയാൾ സ്വാഭാവികമായി മറുപടി പറയുക. എൻെറ മതഗ്രന്ഥം നിങ്ങളുടേതിനേക്കാൾ പഴ യതും ശരിയുമാണെന്നു നിങ്ങൾ മറുപടി പറഞ്ഞാൽ ബുദ്ധമതക്കാ രൻ അയാളുടെ ഗ്രന്ഥത്തിനു പഴക്കം കൂടുമെന്നു പറയും. അപ്പോൾ ഹിന്ദു വന്നു പറയും, എൻേറതാണ് പ്രാചീനമതഗ്രന്ഥമെന്ന്. അതു കൊണ്ട് ഗ്രന്ഥങ്ങളെ ആശ്രയിക്കുന്നതു ഫലപ്രദമല്ല. പിന്നെ നിർ ണ്ണായകപ്രമാണമേത്? ക്രിസ്തു മലമേൽ വെച്ചു ചെയ്തു പ്രവചനം നോക്കുക എന്ന് നിങ്ങൾ പറഞ്ഞാൽ ഖുറാനിലെ ധർമ്മോപദേശം

നോക്കുക എന്ന് മുഹമ്മദീയൻ പറയും. ഗ്രന്ഥങ്ങൾ തമ്മിൽ തർക്കമുണ്ടാകുന്നതു തീർപ്പാൻ മദ്ധ്യസ്ഥനാര്? തമ്മിൽ തർക്കിക്കുന്ന ബൈബിളും ഖുറാനും മദ്ധ്യസ്ഥത വഹിച്ചുകൂടല്ലോ. അപ്പോൾ സ്വതന്ത്രനും നിഷ്പക്ഷനുമായ ഒരു മദ്ധ്യസ്ഥൻ വേണം. ആ മദ്ധ്യസ്ഥപ്രമാണം സാർവ്വജനീനവും സർവ്വസാമാന്യവുമായിരിക്കണം. അതു യുക്തിയെ കവിഞ്ഞു മറ്റെന്താണ്? എന്നാൽ, യുക്തിക്കു ബലം പോരാ, അതു എല്ലായ്പ്പോഴും തത്ത്വദർശനത്തിനു സഹായകമാകയില്ല, പലപ്പോഴും തെറ്റിപ്പോകയും ചെയ്യും: അതുകൊണ്ട് പള്ളിയാകുന്ന പ്രമാണത്തിൽ വിശ്വസിച്ചേ പറ്റു എന്നു പറയാറുണ്ട്. ഇത് എന്നോടു ഒരു റോമൻകത്തോലിക്കനാണ് പറഞ്ഞത്. അതിൻെറ ന്യായം എനിക്കു മനസ്സിലായില്ല. നേരേമറിച്ച് ഞാൻ പറയുന്നത്, യുക്തി അത്രത്തോളം ദുർബ്ബലമാണെങ്കിൽ ഒരു പുരോഹിതസംഘം അതിലും ദുർബ്ബലമായിരിക്കും. അവരുടെ തീർപ്പു ഞാൻ കൈക്കൊള്ളില്ല: ഞാൻ എൻെറ യുക്തിയെത്തന്നെ ബലമായി പിടിക്കും. എന്തുകൊണ്ടെന്നാൽ, അതെത്ര ദുർബലമായാലും അതിൻെറ വഴിക്കു പോയാൽ തത്ത്വത്തിൽ എത്തിച്ചേരുവാൻ കഴിഞ്ഞു എന്നുവരാം. മറ്റേവഴിക്കാകട്ടെ അങ്ങനെ ആശിപ്പാനേ വകയില്ല.

അതുകൊണ്ട് നാം യുക്തിയെത്തന്നെ അനുസരിക്കണം. യുക്തി ഉപയോഗിച്ചിട്ടും വിശ്വാസം വന്നിട്ടില്ലാത്തവരോടു സഹതപിക്കുകയും വേണം. യുക്തിയുപയോഗിച്ചു നാസ്തികത്വത്തിലാണ് എത്തുന്നതെങ്കിൽ അതിനെ സ്വീകരിക്കുന്നതാണ്, ആരെങ്കിലും പറയുന്നതിനെ പ്രമാണിച്ചു മുപ്പതുമുക്കോടി ദേവൻമാരെ വിശ്വസിക്കുന്നതിനേക്കാൾ മനുഷ്യസമുദായത്തിന് ഏറെ നല്ലത്. പുരോഗതി, വികാസം, സാക്ഷാൽക്കാരം, ഇതാണ് നമുക്കാവശ്യം. വെറും സിദ്ധാന്തങ്ങൾ ഒരിക്കലും മനുഷ്യനു കൂടുതൽ ഔന്നത്യമുണ്ടാക്കീട്ടില്ല. ഗ്രന്ഥങ്ങൾ എത്ര കൂടിയാലും മനുഷ്യന് അധികം പരിശുദ്ധിയുണ്ടാവാൻ സഹായിക്കില്ല. സ്വാനുഭവത്തിലാണ് അതിനുള്ള ഏകശക്തി. അതു നമ്മളിലിരിക്കുന്നു, ചിന്തനം കൊണ്ടുണ്ടാകയും ചെയ്യുന്നു. മനുഷ്യർ ചിന്തിക്കട്ടെ, ഒരു മൺകട്ട ചിന്തിക്കില്ല: അതു മൺകട്ടയായിത്തന്നെ ഇരിക്കുന്നു. മനുഷ്യൻ ചിന്തിക്കുന്നവൻ: ഇതത്രേ മനുഷ്യമഹിമ. ചിന്ത മനുഷ്യൻെറ സഹജസ്വഭാവമാണ്. അതാണ് മനുഷ്യനെ മറ്റു ജീവികളിൽനിന്നു വ്യത്യാസപ്പെടുത്തുന്നത്. ഞാൻ ചിന്താശീലത്തിൽ വിശ്വസിക്കുകയും അതിനെ അനുസരിക്കുകയും ചെയ്യുന്നു. പ്രമാണം വരുത്തിക്കൂട്ടുന്ന കെടുതി ഞാൻ ധാരാളം കണ്ടിട്ടുണ്ട്: പ്രമാണം മൂർദ്ധന്യത്തിലെത്തിയ രാജ്യത്തിലാണ് ഞാൻ ജനിച്ചത്.

സൃഷ്ടി വേദങ്ങളിൽനിന്നുണ്ടായി എന്നാണ് ഹിന്ദുക്കളുടെ വിശ്വാസം. പശു ഉണ്ട് എന്ന് എങ്ങനെയറിയാം? പശു എന്ന വാക്കു വേദങ്ങളിൽ ഉള്ളതുകൊണ്ട്, മനുഷ്യൻ ഉണ്ട് എന്നതോ മനുഷ്യൻ എന്ന വാക്കും അവിടെ ഉള്ളതുകൊണ്ട്, അതവിടെ ഇല്ലായിരുന്നെ

ങ്കിൽ മനുഷ്യൻ ഉണ്ടാകയില്ലായിരുന്നു. അങ്ങനെയാണ് അവർ പറയുന്നത്. പ്രമാണത്തിൻെറ കൊടിയ വാഴ്ച! അതു ഞാൻ പഠിച്ചിട്ടുള്ളതുപോലെയുമല്ല. അഭ്യസിക്കപ്പെട്ടിട്ടുള്ള മഹാഗംഭീരബുദ്ധികളായ ചിലർ അതെടുത്തു അതിനുചൂഴെ ആശ്ചര്യകങ്ങളായ സിദ്ധാന്തങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ട്. യുക്തിയുപയോഗിച്ച് അവരതിനെ സാധൂകരിച്ചു. തൽഫലമായി ഒരു തത്ത്വദർശനം സമഗ്രമായുണ്ടായി. അനേകായിരം പ്രതിഭാശാലികൾ അനേകായിരം വർഷം അനന്യമനസ്കരായി ഈ സിദ്ധാന്തത്തെ സയുക്തികം സമർത്ഥിച്ചുപോന്നു. അത്രയ്ക്കുണ്ട് പ്രമാണത്തിൻെറ പ്രാബല്യവും വൈഷമ്യവും. അതു വളർച്ചയെ തടയുന്നു. വളർച്ചയാണ് നമുക്കാവശ്യം എന്നു നാം മറക്കരുത്. സാപേക്ഷങ്ങളായ തത്ത്വങ്ങളുടെ വിഷയത്തിൽപ്പോലും ആ തത്ത്വങ്ങളേക്കാൾ നമുക്കു ഏറെ പ്രധാനം തത്ത്വഗ്രഹണത്തിനുള്ള പ്രയത്നമാണ്. പ്രയത്നം, അഭ്യാസം ഇതാണ് ജീവിതത്തിൽ സാരമായ കാര്യം.

അദ്വൈതത്തിന് ഒരു വിശേഷമുണ്ട്. അത് എല്ലാ മതസിദ്ധാന്തങ്ങളിലും വെച്ച് അത്യന്തം യുക്തിയുക്തമാണ്. മറ്റൊരു സിദ്ധാന്തവും, ഈശ്വരനെക്കുറിച്ച് അപൂർണ്ണവും അല്പവും സഗുണവുമായ ഏതൊരു ഭാവനയും, യുക്തിസഹമല്ല. എന്നാലും ഈ അപൂർണ്ണഭാവനകൾ അനേകർക്ക് ആവശ്യമാണെന്ന നിലയിൽ അവയേയും സമാശ്ലേഷിക്കുന്നു എന്ന മഹത്ത്വവും അദ്വൈതത്തിനുണ്ട്. സഗുണപുരുഷപ്രതിഷ്ഠിതമായ വിവരണം അയുക്തമാണെന്നു ചിലർ പറയുന്നുണ്ട്. എന്നാൽ അത് ആശ്വാസജനകമാണ് അങ്ങനെ ഒരു മതം ചിലർക്ക് വേണം, അവർക്ക് അതാവശ്യമാണെന്നു നമുക്കു മനസ്സിലാക്കാം. തത്ത്വത്തിൻെറ വിശദപ്രകാശമേൽക്കാൻ ഈ ജീവിതത്തിൽ നന്നെക്കുറച്ചു പേർക്കേ സാധിക്കൂ: അതനുസരിച്ചു ജീവിപ്പാൻ അതിലും കുറച്ചു പേർക്കും. അതുകൊണ്ട് ഈ ആശ്വാസജനകമായ മതം നിലനിൽക്കുന്നത് ആവശ്യമാണ്: അത് അതിനേക്കാൾ ഉയർന്നതിനെ പ്രാപിപ്പാൻ പലർക്കും സഹായകമാകും. വളരെ ഇടുങ്ങിയ പരിധിയോടുകൂടി അല്പവസ്തുക്കളിൽ പിടിച്ചുകയറുന്ന ചെറിയ മനസ്സുകൾ വിചാരവിഷയത്തിൽ പൊന്തിപ്പറക്കാൻ തുനിയില്ല. അവരുടെ ഭാവനകൾ ക്ഷുദ്രദേവൻമാരെയോ വിഗ്രഹങ്ങളെയോ കുറിച്ചായാലും അത് അവർക്കു വളരെ നല്ലതും സഹായവുമാണ്. എന്നാൽ നിങ്ങൾ നിർഗുണത്തെപ്പറ്റി മനസ്സിലാക്കണം: എന്തുകൊണ്ടെന്നാൽ, അതിൽ നിന്നും അതിൽക്കൂടെയും മാത്രമേ ഈ അന്യഭാവനകൾക്കു നിലയും സമാധാനവും കാണാൻ കഴിയൂ. സഗുണ(പുരുഷ)നായ ഈശ്വരൻെറ കാര്യം എടുത്തുനോക്കുക. നിർഗുണം എന്തെന്നു മനസ്സിലാക്കി അതിൽ വിശ്വസിക്കുന്ന ഒരാൾ – ഉദാഹരണം, ജോൺ സ്റ്റുവർട്ട് മിൽ–പറയും. ഈശ്വരൻ സഗുണനായിരിക്കുക എന്നത് അസംഭാവ്യമാണ്, അതു തെളിയിപ്പാനും കഴിയില്ല എന്ന്. തെളിയിപ്പാൻ കഴിയില്ലെന്നു ഞാനും സമ്മതിക്കാം. എന്നാൽ അങ്ങനെ ഒരീശ്വരനെന്ന

ഭാവന നിർഗുണത്തെസ്സംബന്ധിച്ച് മനുഷ്യബുദ്ധിക്കുണ്ടാവുന്ന ഭാവനകളിൽവെച്ച് ഉച്ചതമമാണ്. വാസ്തവത്തിൽ ഈ ജഗത്തുതന്നെയും ആ നിർവ്വികല്പത്തെ ബുദ്ധികൊണ്ടു വിവിധമായി ഗ്രഹിച്ചിട്ടുള്ളതല്ലാതെ മറ്റെന്താണ്? അത്, നമ്മുടെ മുമ്പിലിരിക്കുന്ന ഒരു ഗ്രന്ഥം പോലെയാണ്. അതു വായിച്ചു മനസ്സിലാക്കുവാൻ ഓരോരുത്തനും അവനവൻെറ ബുദ്ധി ചെലുത്തുന്നു. അവനവനുവേണ്ടി അവനവൻ തന്നെ വായിക്കയും വേണം. എന്നാൽ എല്ലാ മനുഷ്യരുടെയും ബുദ്ധിയിൽ പൊതുവായൊന്നുണ്ട്: അതുകൊണ്ട് ചില സംഗതികൾ എല്ലാ ബുദ്ധിയിലും ഒരുപോലെ തോന്നുന്നു. നിങ്ങളും ഞാനും ഈ കസേല കാണുന്നു എന്നത്, നമ്മുടെ ബുദ്ധിയിൽ സമാനമായൊന്നുണ്ടെന്നു തെളിയിക്കുന്നു. വേറെ ഒരിന്ദ്രിയമുള്ള ഒരു ജീവി ഇവിടെ വരുന്നു എന്നു വിചാരിക്കുക: ആ ജീവി ഈ കസേല ഈ രൂപത്തിൽ കാണുകയേ ഇല്ല: (ഇന്ദ്രിയമനസ്സുകളുടെ) ഘടന സമാനമായിട്ടുള്ളവർക്കു ദർശനം സമാനമായിരിക്കും. ഈ ജഗത്തു വാസ്തവത്തിൽ നിർവ്വികാരസന്മാത്രവസ്തുതന്നെ: അതിനെ ബുദ്ധികൊണ്ടു ഗ്രഹിച്ചിട്ടുള്ളതാണ് ദൃശ്യം. ദൃശ്യമെല്ലാം പരിമിതമാണെന്ന് ആദ്യമേ കാണാം. ദർശന-സ്പർശന-മനനവിഷയായിട്ടുള്ളതെല്ലാം പരിമിതം. നാം ഭാവന ചെയ്യുന്ന സഗുണേശ്വരനും വാസ്തവത്തിൽ പരിമിതദൃശ്യമാണ്. നിമിത്തമെന്ന ഭാവന ദൃശ്യപ്രപഞ്ചത്തിൽമാത്രം ഉള്ളതാണ്. ജഗത് കാരണമെന്ന നിലയിൽ ഈശ്വരനെ സ്വാഭാവികമായി പരിമിതാവസ്ഥയിലേ വിചാരിച്ചുകൂടൂ: എങ്കിലും ആ ഈശ്വരനും അപരിമിത നിർഗുണംതന്നെ. ഈ ജഗത്തുതന്നെയും ആ ഒരേ വസ്തു നമ്മുടെ ബുദ്ധികൊണ്ടു ഗ്രഹിച്ചിട്ടുള്ളവിധം അനുഭവപ്പെടുന്നതാണെന്നു കണ്ടുവല്ലോ. ഈ ജഗത്തിൽ സത്തായിട്ടുള്ളതേതോ അത് ആ നിർഗുണ സദ്വസ്തു: അതിനു രൂപങ്ങളും ഭാവങ്ങളും നമ്മുടെ ബുദ്ധി കല്പിക്കുന്നതും. ഈ മേശയിൽ സത്തായുള്ളത് ആ സദ്വസ്തു: മേശ മുതലായ രൂപങ്ങൾ ബുദ്ധികല്പിതങ്ങൾ.

ഇനി, ചലനത്തെപ്പറ്റി വിചാരിക്കാം. അതു ദൃശ്യത്തിനോടു വിടാതെ ചേർന്നുനിൽക്കുന്നതാണ്: എന്നാൽ (ദൃശ്യം മുഴുവൻ കൂടിയ) ജഗത്തിനു ചലനമുണ്ടെന്നു പറഞ്ഞുകൂടാ. ജഗത്തിനുള്ളിൽപ്പെട്ട ഓരോ അംശവും ഓരോ അണുവും നിരന്തരം വികാരപ്പെട്ടും ചലിച്ചുമിരിക്കുന്നു: എന്നാൽ ആകെ ജഗത്തിനു വികാരചലനങ്ങളില്ല. കാരണം, ചലനമോ വികാരമോ സാപേക്ഷമാണ്. അതായത്, ഒന്നിനു ചലനമുണ്ടെന്നു നാം കാണുന്നത് ചലനമില്ലാത്ത മറ്റൊന്നിനെ അപേക്ഷിച്ച്, അതിനോടു താരതമ്യപ്പെടുത്തിക്കൊണ്ട്, ആണ്. ചലനം അറിയണമെങ്കിൽ രണ്ടു വസ്തുക്കൾ വേണം. ജഗത്താകെ ഒന്നായെടുക്കുമ്പോൾ അതിനു ചലിക്ക വയ്യ. മറ്റേതിനെ അപേക്ഷിച്ച് അതിനു ചലനമുണ്ടാകാം? അതു വികാരപ്പെടുമെന്നും പറഞ്ഞുകൂടാ: ഏതു അന്യവസ്തുവിനെ അപേക്ഷിച്ചു വികാരമുണ്ടാകും? അതുകൊണ്ട്, പൂർണ്ണം

നിർവിശേഷമാണ്: എന്നാൽ അതിനുള്ളിലുള്ള ഓരോ കണികയും സദാ ചലിച്ചും പരിണമിച്ചുമിരിക്കുന്നു. അങ്ങനെ അത് ഒരേ സമയത്ത് അവികാരിയും വികാരിയുമാണ്, നിർഗുണവും സഗുണവുമാണ്. ഈ വിധമത്രേ ജഗത്തിനെയും ചലനത്തെയും ഈശ്വരനെയും പറ്റി ഞങ്ങളുടെ ഭാവന. അതാണ് 'തത് ത്വം അസി' എന്നതിൻെറ താല്പര്യം. അങ്ങനെ നിർഗുണം സഗുണത്തെ തള്ളിക്കളയുകയല്ല, നിർവ്വിശേഷനിരപേക്ഷത്തെ അധഃപതിപ്പിക്കുകയല്ല: പകരം, അതിനെ നമ്മുടെ ബുദ്ധിക്കും ഹൃദയത്തിനും പൂർണ്ണ സംതൃപ്തി തരുന്നവിധം വിവരിക്കുകയാണ്. ഈശ്വരനുൾപ്പടെ ജഗത്തിലുള്ളതേതും നമ്മുടെ മനോദൃഷ്ടിയിൽക്കൂടി കാണപ്പെടുന്ന നിർഗുണസദ്വസ്തുമാത്രം. നമ്മുടെ മനസ്സുകളും ചെറിയ വ്യക്തിത്വങ്ങളും പൊയ്പോകുമ്പോൾ നാം അതിനോട് ഐക്യം പ്രാപിക്കും. ഇതാണ് 'തത് ത്വം അസി' എന്നതിൻെറ താല്പര്യം. നമ്മുടെ വാസ്തവമായ സ്വഭാവം കേവലസത്തയാണെന്നു നാമറിയണം.

വ്യക്തിയായി പരിമിതനായ മനുഷ്യൻ തൻെറ മൂലം മറന്നു താൻ വേറെയെന്നു വിചാരിക്കുന്നു. ഗുണബദ്ധരായി, വ്യത്യസ്തജീവികളായിത്തീർന്ന നാം നമ്മുടെ യാഥാർത്ഥ്യം മറന്നിരിക്കുന്നു. നമ്മുടെ വ്യത്യസ്തതകളെ വെടിയണമെന്നല്ല, അവ വാസ്തവത്തിൽ എന്താണെന്ന് അറിയണമെന്നാണ് അദ്വൈതം ഉപദേശിക്കുന്നത്. നാം വാസ്തവത്തിൽ ആ അപരിച്ഛിന്നവസ്തു: നമ്മുടെ വിഭിന്നവ്യക്തിഭാവങ്ങൾ ആ വസ്തു സ്വയം പ്രകടമായി പ്രകാശിപ്പാനുള്ള സരണികളുടെ നിലക്കുള്ളത്. തൻെറ അനന്തശക്തി മേൽക്കുമേൽ പ്രകടമാക്കുവാനുള്ള യത്നത്താലാണ് പരിണാമമെന്നു പറയുന്ന ബഹുവിധവികാരപരമ്പര രൂപംകൊള്ളുന്നത്. അപരിച്ഛിന്നഭാവത്തിന്നപ്പുറം നമുക്കു നിലപാടില്ല: നമ്മുടെ ശക്തിയും ആനന്ദവും ജ്ഞാനവും അപരിമിതത്തിലേക്കു വളർന്നേ തീരൂ. അനന്തശക്തിയും അനന്തസത്തയും അനന്താനന്ദവും നമ്മുടേത്. നാം അവയെ സമ്പാദിക്കേണ്ടതില്ല, എപ്പോഴും അവ നമുക്കുള്ളതാണ്. നാം അവയെ പ്രകാശിപ്പിക്കയേ വേണ്ടൂ.

ഇതത്രേ അദ്വൈതത്തിൻെറ കേന്ദ്രാശയം. അതു ഗ്രഹിപ്പാൻ അതിപ്രയാസമാവും. ബാല്യംമുതൽ ചുറ്റുപാടുമുള്ളവർ എനിക്കു ദൗർബല്യം പഠിപ്പിച്ചുതന്നു: ഞാൻ ഒരു ദുർബ്ബലവസ്തുവാണെന്നു ജനനം മുതൽ എന്നോടു പറഞ്ഞുവന്നു. അതുകൊണ്ട് ഇപ്പോൾ എനിക്കെൻെറ ബലം എത്രയെന്ന് അനുഭവപ്പെടുത്തുവാൻ വളരെ ഞെരുക്കം. ഞാൻ ബുദ്ധിയുപയോഗിച്ചും വിചാരം ചെയ്തും എൻെറ ശക്തിയെപ്പറ്റി ജ്ഞാനം സമ്പാദിക്കുന്നു. അതിനെ അനുഭവപ്പെടുത്തുന്നു. ഈ ലോകത്തിലുണ്ടായിട്ടുള്ള ജ്ഞാനഭണ്ഡാരം എവിടെ നിന്നു വന്നു? അതു നമ്മുടെ ഉള്ളിലായിരുന്നു. ഏതു ജ്ഞാനമാണ്

പുറത്തുള്ളത്? ഒന്നുമില്ല. ജ്ഞാനം ജഡത്തിലായിരുന്നില്ല. അത് ഏതു കാലത്തും മനുഷ്യനിൽത്തന്നെ, ജ്ഞാനത്തെ ആരും ഒരിക്കലും സൃഷ്ടിച്ചിട്ടില്ല. അതിനെ മനുഷ്യൻ തൻെറ ഉള്ളിൽനിന്നു കൊണ്ടുവരുന്നു. അത് അവിടെ കിടപ്പുണ്ട്. അനേകം ഏക്രസ്ഥലം മൂടിനിൽക്കുന്ന വലിയ വടവൃക്ഷം ഒരു കടുകിൻമണിയുടെ വലുപ്പമുള്ള, പക്ഷേ എട്ടിലൊന്നു വലുപ്പമുള്ള, ഒരു ചെറിയവിത്തിൽ ഒതുങ്ങിയിരുന്നു: ആ ശക്തി മുഴുവൻ അതിൽ അടങ്ങിയിരുന്നു‡ അതിഗംഭീരമായ ബുദ്ധിശക്തി അണുപ്രായമായ ബീജത്തിൽ ചുരുണ്ടു കിടക്കുന്നു എന്നു നമുക്കറിയാം: എന്തുകൊണ്ട് അനന്തശക്തിയും അങ്ങനെ കിടന്നുകൂടാ? അത് അങ്ങനെയാണെന്നു നാമറിയുന്നുണ്ട്. അതു വിരോധാഭാസമാണെന്നു തോന്നുമായിരിക്കാം: പക്ഷേ അതു വാസ്തവമാണ്. നാം ഓരോരുത്തരും അണുപ്രായമായ ബീജത്തിൽനിന്നാണ് ജന്മം എടുത്തിരിക്കുന്നത്: നമുക്കുള്ള ശക്തികൾ മുഴുവൻ അതിൽ ചുരുണ്ടുകിടന്നിരുന്നു. അതുകൾ അന്നത്തിൽനിന്നുണ്ടായി എന്നു പറയുക വയ്യ: അന്നം കുന്നുകൂട്ടി വെച്ചാൽ അതിൽനിന്നു എന്തു ശക്തിയുണ്ടാകും? ശക്തി മുഴുവൻ ബീജത്തിലുണ്ടായിരുന്നു, ലീനാവസ്ഥയിലായിരുന്നു എന്നുള്ളത് സത്യം: അത് അവിടെത്തന്നെ നിക്ഷിപ്തമായിരുന്നു. അതുപോലെ അനന്തമായ ശക്തി മനുഷ്യാത്മാവിലുണ്ട്. അതു മനുഷ്യൻ അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും ശരി, അതു പ്രകാശിപ്പാൻ അതിനെക്കുറിച്ചു ബോധമുണ്ടോ എന്ന ചോദ്യമേ ഉള്ളു. ഈ അനന്തഗംഭീരശക്തൻ നിദ്രവിട്ടു മെല്ലെമെല്ലെ ഉണർന്നെഴുന്നേല്ക്കുന്നു. ബോധം വരുന്നതോടൊപ്പം ബന്ധങ്ങൾ അറ്റുപോകുന്നു. ശൃംഖലകൾ പൊട്ടിത്തെറിക്കുന്നു. സ്വശക്തിയുടെയും ജ്ഞാനത്തിൻെറയും പൂർണ്ണബോധം ഉണ്ടാകുന്നതോടുകൂടി ഈ മഹാഗംഭീരൻ തൻകാലിൽ അടിയുറച്ചു നിവർന്നു നിൽക്കുന്ന ഒരു ദിവസം തീർച്ചയായും വരും. ആ ദിവ്യപരമാന്ത്യഫലം വേഗത്തിൽ അടുത്തെത്തുവാൻ നാമെല്ലാവരും സഹായിക്കുക.

‡ യം വൈ സോമ്യൈതമണിമാനം ന നിഭാലയസ ഏതസ്യ വൈ സോമ്യൈഷോ//ണിമ്ന ഏവം മഹാൻ ന്യഗ്രോധസ്തിഷ്ഠതി. (ഛാ. 6. 12.2)

വടകണിക മുറിച്ചു നോക്കിയിട്ടും ഒന്നും കാണാതിരുന്നാലോ. അത്യന്തസൂക്ഷ്മമായ ആ ബീജത്തിൻെറ കാര്യമാണ് ഈ നിൽക്കുന്ന കൂറ്റൻ അരയാൽ.

## അദ്ധ്യായം 23

# പ്രായോഗികവേദാന്തം IV

(ലണ്ടൻ, നവംബർ 18, 1896)

നാം ഇതുവരെ അധികവും സമഷ്ടിയെപ്പറ്റിയാണ് നിരൂപിച്ചത്. ഈ പൂർവാഹ്നത്തിൽ വ്യഷ്ടിക്കു സമഷ്ടിയോടുള്ള ബന്ധത്തെപ്പറ്റിയുള്ള വേദാന്താശയങ്ങൾ വിവരിപ്പാൻ ശ്രമിക്കാം. വൈദിക സിദ്ധാന്തങ്ങളിലെ ദ്വൈതത്തിൻെറ പൂർവ്വരൂപങ്ങളിൽ ഓരോ വ്യക്തിക്കും പ്രത്യേകവും പരിമിതവുമായ ജീവാത്മാവുണ്ടെന്നു വെളിവായി വിവരിച്ചിട്ടുണ്ട്. ഈ ജീവാത്മാവിനെപ്പറ്റി പലതരം അഭിപ്രായങ്ങളും ഉണ്ടായിട്ടുണ്ട്. എന്നാൽ പ്രധാനമായ വാദം പുരാതനവേദാന്തികളും പുരാതനബൗദ്ധരും തമ്മിലായിരുന്നു. സ്വയം പൂർണ്ണമായ ജീവാത്മാവുണ്ട് എന്നു വേദാന്തികൾ വിശ്വസിച്ചിരുന്നു. ബൗദ്ധൻമാർ അങ്ങനെ ഒരാത്മാവുണ്ടെന്നതിനെ തീരെ നിഷേധിച്ചു. ഈ വാദം ഞാൻ മുമ്പൊരു ദിവസം പറഞ്ഞതുപോലെ യൂറോപ്പിലുള്ള ദ്രവ്യ- ഗുണവാദത്തോടു മിക്കവാറും സമംതന്നെ. ഗുണങ്ങൾക്കാശ്രയമായി അവയ്ക്കടിയിൽ ദ്രവ്യം എന്നൊന്നുണ്ട് എന്ന് ഒരു കക്ഷി: ഗുണങ്ങൾക്കു തനിയെ നിൽക്കാവുന്നതുകൊണ്ട് അവയ്ക്കടിയിൽ ഒരു ദ്രവ്യത്തെ കല്പിക്കേണ്ടതില്ല എന്നു മറുകക്ഷി. ജീവാത്മാവുണ്ട് എന്ന വാദത്തിനു പ്രാചീനകാലത്തെ അടിസ്ഥാനം സ്വബോധൈക്യമുണ്ടെന്നതായിരുന്നു. 'ഞാൻ ഞാൻതന്നെ' – ഇന്നലത്തെ ഞാൻ തന്നെ ഇന്നത്തെ ഞാൻ, ഞാൻതന്നെ നാളെയും ഞാനായിരിക്കും, ദേഹം എങ്ങനെയെല്ലാം മാറിയാലും ഞാൻ ഞാനായിത്തന്നെ ഇരിക്കും എന്ന് എനിക്ക് വിശ്വാസമുണ്ട്. ഇതാണ് പരിമിതമായാലും പൂർണ്ണമായ ജീവാത്മാവുണ്ടെന്നു വിശ്വസിച്ചവരുടെ പ്രധാനവാദം.

ബൗദ്ധൻമാരാവട്ടെ അങ്ങനെ ഒരു കല്പന തീരെ അനാവശ്യമാണെന്ന നിലയിലായിരുന്നു. മാറ്റങ്ങളുണ്ട്, അവയെ മാത്രമേ നാം അറിയുന്നുള്ളു. നമുക്ക് അറിയാൻ കഴിയൂ. അങ്ങനെയിരിക്കെ അവികാരിയും അവികാര്യവുമായൊരു ദ്രവ്യമുണ്ടെന്നു സങ്കല്പിക്കുന്നത് അനാവശ്യം: അത് ഒരു വിധത്തിലും നമ്മുടെ അറിവിനു വിഷയമാകാത്തതുമാണ്. ഇതാണ് ബൗദ്ധൻമാരുടെ വാദം☆ ഈ വാദപ്രതിവാദംതന്നെയാണ് ഇപ്പോൾ യൂറോപ്പിൽ ഒരു വശത്ത് മതാവലംബികളും സത്താവാദികളും മറുവശത്ത് അജ്ഞേയവാദികളും തമ്മിൽ നടക്കുന്നതെന്നു കാണാം. അവികാരിയായൊരു പദാർത്ഥ

☆ ഈ വാദത്തിൻെറ ഖണ്ഡനത്തിനു പു 326, ചു. 2; പു. 327, ചു. 1 നോക്കുക.

മുണ്ട്. അതിന്റെ ഒരു നോട്ടം, ഒരു സൂചന, നമുക്കു കിട്ടുന്നുണ്ട്. എന്നൊരു കക്ഷി – ഈ കക്ഷിയുടെ അടുത്ത കാലത്തെ പ്രതിനിധി ഹെർബർട്ട് സ്പെൻസറാണ്. മറുകക്ഷിയിൽ പെടുന്നവരാണ് കൊംതെയുടെ അനുയായികളും ആധുനികരായ അജ്ഞേയവാദികളും. ഹെർബർട്ട് സ്പെൻസറും ഫ്രെഡറിക് ഹാരിസനും തമ്മിൽ കുറച്ചുകാലം മുമ്പുണ്ടായ വാദത്തിൽ ശ്രദ്ധിച്ചിരുന്നുവെങ്കിൽ നിങ്ങൾ കണ്ടിരിക്കും, അത് ഈ പഴയ വിഷമപ്രശ്നംതന്നെയാണെന്ന്: മാറ്റങ്ങൾക്കിടയിൽ മാറ്റമില്ലാത്ത വസ്തുവുണ്ടെന്നും, അതാവശ്യമില്ലെന്നും. ദ്രവ്യവാദികൾ പറയുന്നത്, മാറ്റമറ്റു നിൽക്കുന്ന ഒന്നിനോടു സംബന്ധിപ്പിക്കാതെ നമുക്കു മാറ്റത്തെപ്പറ്റി ഭാവനചെയ്വാൻ കഴിയില്ലെന്നാണ്. മറ്റേ കക്ഷി പറയുന്നു, അങ്ങനെ ഭാവനചെയ്യുന്നത് അനാവശ്യം: മാറ്റമേ നാം അറിയുന്നുള്ളു. മാറ്റമില്ലാത്തത് നമ്മുടെ മനസ്സിനോ ഇന്ദ്രിയങ്ങൾക്കോ ഒരിക്കലും വിഷയമാവില്ല.

ഈ മഹാപ്രശ്നത്തിനു സമാധാനം ഇന്ത്യയിൽ പുരാതനകാലത്തു കണ്ടിരുന്നില്ല. സ്വതവേ ഗുണമല്ലാതെ ഗുണത്തിനാസ്പദമായൊരു ദ്രവ്യമുണ്ടെന്നു സ്ഥാപിക്കുക സാദ്ധ്യമല്ല: സ്വബോധൈക്യമെന്ന വാദവും അതിനു പോരാ: സ്മൃതിയെ അടിസ്ഥാനമാക്കി, ഇന്നലത്തെ ഞാൻതന്നെയാണ് ഇന്നും, അതുകൊണ്ട് ഞാനെന്നുള്ളതു മാറ്റമില്ലാതെ തുടർന്നു നിൽക്കുന്നൊന്നാണ് എന്ന വാദവും മതിയായതല്ല. ഞാൻ ചെയ്യുന്നു, ഞാൻ പോകുന്നു, ഞാൻ സ്വപ്നം കാണുന്നു, ഞാൻ ഉറങ്ങുന്നു, ഞാൻ ചലിക്കുന്നു എന്നീവക വാക്യങ്ങൾ എടുത്ത്, ചെയ്കപോക കാണുക മുതലായ മാറ്റങ്ങൾ ഉണ്ടായപ്പോൾ മാറ്റമില്ലാതെ സ്ഥിരമായുണ്ടായിരുന്നത് 'ഞാൻ' ആണ് എന്നുള്ള വാദവും വാക്കിൻമേൽക്കളി മാത്രം. അത് പ്രത്യക്ഷത്തിൽ വളരെ ശരിയും യുക്തിയുക്തവുമാണെന്നു തോന്നാം. വാസ്തവം നോക്കിയാൽ, 'ഞാൻ' എന്നതും ചെയ്ക പോക കാണുക മുതലായ കർമ്മങ്ങളും വാക്കുകൊണ്ടു പറയുമ്പോൾ വേറെവേറെയാണെങ്കിലും മനസ്സുകൊണ്ട് അവയെ (ഞാൻ എന്നതിനെയും) ക്രിയകളെയും വേർതിരിപ്പാൻ ആർക്കും കഴിവില്ല.

ഞാൻ ഭക്ഷിക്കുമ്പോൾ എന്നെപ്പറ്റി ഭക്ഷിക്കുന്നവൻ എന്നാണ് എന്റെ ഭാവന: ഭക്ഷിക്കലും ഞാനും ഏകീഭവിച്ചവിധമാണ്. ഞാൻ ഓടുമ്പോൾ ഞാൻ വേറെ, ഓട്ടം വേറെ എന്നില്ല. അങ്ങനെ നോക്കുമ്പോൾ സ്വബോധൈക്യവാദത്തിനും വലിയ ബലമില്ല. സ്മൃതിയെ ആസ്പദിച്ച വാദവും ദുർബ്ബലമാണ്. ഞാൻ മാറ്റമില്ലാതെ തുടർച്ചയായുണ്ടെന്നതിന് എന്റെ സ്മൃതിയാണ് തെളിവെങ്കിൽ, ഞാൻ മറന്നുപോയ സംഗതികളെസ്സംബന്ധിച്ച് ഞാൻ ഉണ്ടായിരുന്നില്ലെന്നു വരുമല്ലോ. ചില സംഗതികൾനിമിത്തം ഭൂതകാലം മുഴുവനും മറന്നുപോയ അവസ്ഥകളും നമുക്കറിയാം. ചില ഭ്രാന്തൻമാർ തങ്ങൾ ഗ്ലാസ് കൊണ്ടുണ്ടാക്കപ്പെട്ടവരാണെന്നോ മൃഗങ്ങളാണെന്നോ വിചാരിക്കാറുണ്ട്. സ്മൃതിയാണ് അനുസ്യൂതമായ സത്തക്കു നിദാനമെങ്കിൽ ഭ്രാന്തൻ ഗ്ലാസോ മൃഗമോ ആകണമല്ലോ. അങ്ങനെയല്ലാത്തതുകൊണ്ട്

അവികാരിയായ സദ്ഭാവം അതിതുച്ഛമായ സ്മൃതിയെ ആസ്പദിച്ചിരിക്കുന്നതല്ല. ഈ വിധം നോക്കുമ്പോൾ ജീവാത്മാവു പരിമിതമെങ്കിലും പൂർണ്ണവും നിരന്തരനിർവ്വികാരസത്തയായി ഗുണങ്ങളിൽനിന്നു വേറിട്ടിരിക്കുന്നതുമാണെന്നു സമർത്ഥിക്കുക സാദ്ധ്യമല്ല. സങ്കുചിതവും പരിമിതവുമായൊരു ദ്രവ്യമുണ്ടാവുക, അതിനോടു ഗുണസമുദായം ചേർന്നുനിൽക്കുക എന്ന ഭാവന യുക്തിസഹമല്ല.

ഗുണസമുദായത്തിനപ്പുറം ഒന്നും നമുക്കറിഞ്ഞുകൂടാ, അറിവാൻ കഴിയുന്നതുമല്ല എന്ന പുരാതനബൗദ്ധവാദമാണ് പിന്നെയും ബലവത്തരമായിരിക്കുന്നത്. ജീവാത്മാവെന്നത് നമ്മുടെ ഇന്ദ്രിയവേദനങ്ങളെന്നും ചിത്തവികാരങ്ങളെന്നും പറയുന്ന ഗുണസമുദായത്തിൻെറ ഒരു കൂടാണ്, അത് സർവ്വദാ മാറിക്കൊണ്ടുമിരിക്കുന്നു: ഇതത്രേ ബൗദ്ധപക്ഷം.

അദ്വൈതസിദ്ധാന്തമാകട്ടെ, മേൽപ്പറഞ്ഞ രണ്ടു പക്ഷങ്ങളേയും കൂട്ടിയിണക്കുന്നു, ഗുണത്തിൽനിന്നു വേർപെടുത്തി ഒരു ദ്രവ്യത്തെപ്പറ്റി വിവരിപ്പാൻ കഴിവില്ലെന്നതു വാസ്തവം: മാറുന്നതും മാറാത്തതും എന്ന രണ്ടും ഒരേ സമയത്തു വിചാരിക്ക വയ്യ. അത് അസാദ്ധ്യം. എന്നാൽ ദ്രവ്യമെന്ന് ഏതിനെ പറയുന്നുവോ അതുതന്നെ ഗുണം. ഗുണവും ദ്രവ്യവും രണ്ടു ഭിന്നപദാർത്ഥങ്ങളല്ല, മാറ്റമില്ലാത്തതുതന്നെയാണ് മാറുന്നതായി കാണപ്പെടുന്നത്. ജഗത്തിൽ അവികാരിയായുള്ളത് ജഗത്തിൽനിന്നു വേറെയല്ല. (അവികാരിയായ സത്ത ദൃശ്യത്തിൽനിന്നു വേറെയല്ല, സത്തതന്നെയാണ് ദൃശ്യമായിരിക്കുന്നത്. അവികാരിയായ ആത്മാവുണ്ട്. അതിനെത്തന്നെയാണ് ദൃഷ്ടിഭേദംകൊണ്ടു നാം ഇന്ദ്രിയജ്ഞാനമായും ബോധമായും ശരീരമായിത്തന്നെയും കാണുന്നത്. നമുക്കു ശരീരമുണ്ട്, ആത്മാവുമുണ്ട് എന്നിങ്ങനെ വ്യത്യാസപ്പെടുത്തി വിചാരിക്കുന്നതു നമ്മുടെ ഒരു സ്വഭാവമായിരിക്കുന്നു, വാസ്തവത്തിൽ ഒന്നേയുള്ളു.

എന്നെപ്പറ്റി ഞാൻ ശരീരമാണെന്നു വിചാരിക്കുമ്പോൾ ഞാൻ ശരീരംതന്നെയാണ്. മറ്റു വല്ലതുമാണെന്നു പറയുന്നതു നിരർത്ഥകം. എന്നാൽ ഞാൻ ആത്മാവാണെന്നു വിചാരിക്കുമ്പോൾ ശരീരം മറഞ്ഞു, ശരീരത്തിൻെറ ഭാവനയേയില്ല. ശരീരദർശനം മാഞ്ഞുപോയാലല്ലാതെ യാതൊരുത്തനും ആത്മദർശനം സംഭവിക്കില്ല. ഗുണദർശനം തിരോഭവിച്ചാലല്ലാതെ ദ്രവ്യദർശനവും സംഭവിക്കില്ല.

രജ്ജുസർപ്പഭ്രമം എന്ന പഴയ വേദാന്തോദാഹരണം ഈ സംഗതിയെ കുറച്ചൊന്നു വെളിവാക്കും. കയറിനെ പാമ്പാണെന്നു ധരിച്ചിരിക്കുമ്പോൾ കയറില്ല: കയറാണെന്നു കാണുമ്പോൾ പാമ്പുമില്ല, കയറേ ഉള്ളു. (ശരീരം, മനസ്സ്, ആത്മാവ് എന്നിങ്ങനെ) സത്ത രണ്ടോ മൂന്നോ ഉണ്ടെന്നുള്ള ഭാവന, അപൂർണ്ണസംഗതികളെ ആസ്പദിച്ച് ആലോചിച്ചുണ്ടാകുന്നതാണ്. ആവിധം പറഞ്ഞുകേട്ടും പരിചയിച്ചും വന്ന നമുക്ക് ശരീരത്തിൻെറയും ആത്മാവിൻെറയും രണ്ടിൻെറയും അനുഭവമുണ്ട് എന്ന ഭ്രമമുണ്ടായിരിക്കുന്നു: അങ്ങനെ അനുഭവം വാസ്തവത്തിലില്ല.

വാസ്തവത്തിലുള്ള അനുഭവം ഒന്നുകിൽ ശരീരത്തിൻെറ, അല്ലെങ്കിൽ ആത്മാവിൻെറ. ഇങ്ങനെയാണെന്നു തെളിയിപ്പാൻ ന്യായങ്ങളൊന്നും ആവശ്യമില്ല: അവനവൻെറ മനസ്സുകൊണ്ടു നോക്കിയാൽ വെളിവാകും.

നിങ്ങൾ ശരീരമല്ല, അശരീരമായ ആത്മാവാണ് എന്നു ഭാവന ചെയ്യാൻ നോക്കുക. അതു മിക്കവാറും അസാദ്ധ്യമെന്നു കാണാം: തങ്ങൾ ആത്മാവാണെന്നനുഭവപ്പെടുത്തുവാൻ സാധിച്ച ചുരുക്കം ചിലർക്ക് ആ സമയത്ത് ദേഹഭാവനയുണ്ടായിരുന്നില്ലെന്നു കാണാം. ഗംഭീരധ്യാനമോ, സ്വാന്യത്വഭാവനയോ (Self-hypnotism) ആവേശമോ (hysteria) ഔഷധങ്ങളോ നിമിത്തം ചിലപ്പോൾ ഒരസാധാരണമനഃസ്ഥിതി വന്നിട്ടുള്ളവരെപ്പറ്റി നിങ്ങൾ കേട്ടിരിക്കാം: പക്ഷേ കണ്ടിട്ടുമുണ്ടാവാം. അവർ ആന്തരമായ എന്തോ ഒന്നു കണ്ടിരുന്നപ്പോൾ ബാഹ്യമായതു കണ്ടിരുന്നില്ലെന്നാണ് ആ അനുഭവത്തിൽ നിന്നു മനസ്സിലാക്കാവുന്നത്. ഉള്ളത് ഒന്നുമാത്രമെന്നത്രേ ഇതു തെളിയിക്കുന്നത്. ആ ഒന്ന് ഈ വിവിധരൂപങ്ങളിൽ പ്രത്യക്ഷമാകുന്നു. ഈ വിവിധരൂപങ്ങൾ കാര്യകാരണബന്ധത്തിനു നിദാനവുമാണ്. കാരണവും കാര്യവും തമ്മിൽ പരിണാമബന്ധമാണുള്ളത്. ഒന്നു മറ്റൊന്നായി മാറിമാറി വരികയാണ്. ചിലപ്പോൾ കാരണം അപ്രത്യക്ഷമായി തത്സ്ഥാനത്തു കാര്യം പ്രത്യക്ഷമാകുന്നു എന്നും തോന്നാം. ദേഹത്തിനു നിമിത്തം ആത്മാവാണെങ്കിൽ, തൽക്കാലത്തേക്ക് (നിമിത്തമായ) ആത്മാവ് അപ്രത്യക്ഷംപോലെയായി. തത്സ്ഥാനത്തു ദേഹം വരുന്നു. ദേഹം മറയുമ്പോൾ ആത്മാവ് പ്രത്യക്ഷമാകയും ചെയ്യുന്നു. ദേഹമെന്നും ആത്മാവെന്നും രണ്ടുണ്ട് എന്ന പക്ഷത്തെ എതിർക്കുന്ന ബൗദ്ധൻമാരുടെ ന്യായവാദത്തിന് ഇതാണ് സമാധാനം: ദ്വൈതത്തെ നിഷേധിച്ച്, ദ്രവ്യവും ഗുണവും ഒരേ വസ്തു വിവിധരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതാണെന്ന് ഇത് സമർത്ഥിക്കുന്നു.

അവികാരി എന്ന ഭാവം പൂർണ്ണവസ്തുവിലല്ലാതെ ഒരംശത്തിൽ നിലകൊള്ളില്ലെന്നും കണ്ടുവല്ലോ. വികാരം അല്ലെങ്കിൽ ചലനം എന്ന ഭാവനയിൽനിന്നാണ് അംശം, ഭാഗം എന്ന ഭാവനയുണ്ടാകുന്നത്. പരിമിതം വികാരിയാകകൊണ്ട് നമുക്കതിനെ ഗ്രഹിക്കാം ഒന്നിൻെറ വികാരമെന്നതു മറ്റൊരു വസ്തുവിനെ അപേക്ഷിച്ചാണല്ലോ. പൂർണ്ണത്തിനു തദന്യമായൊന്നില്ലാത്തതുകൊണ്ട് അന്യാപേക്ഷമായ വികാരം ഉണ്ടാവില്ല. അത് അവികാരിയായിത്തന്നെ ഇരിക്കണം. വികാരരഹിതമോ സാപേക്ഷമായിമാത്രം വികാരപ്പെടുന്നതോ ആയ വസ്തുവിനെ അപേക്ഷിച്ചുമാത്രമേ മറ്റൊരു വസ്തുവിനു വികാരമുള്ളു.

അതുകൊണ്ട് അദ്വൈതമതപ്രകാരം ആത്മാവ് സർവ്വജഗദ്വ്യാപിയും അവികാരിയും അവിനാശിയുമാണെന്നുള്ള ഭാവന ആവുന്നത്ര തെളിഞ്ഞു. പഴയ ദ്വൈതസിദ്ധാന്തങ്ങൾ നമ്മളിൽ ഇഴുകെ പറ്റിപ്പിടിച്ചിരിക്കുന്നു. അവയെ നാം എന്തുചെയ്യും? നമുക്കോരോരുത്തർക്കും പരി

മിതമായി, ചെറുതായ ജീവാത്മാവുണ്ടെന്ന വിശ്വാസം നമ്മെ പിടികൂടി യിരിക്കുന്നു. നമുക്കെല്ലാം അവയിൽക്കൂടെ കടന്നു പോയേ പറ്റൂ.

സമഷ്ടിയെസ്സംബന്ധിച്ചു നമുക്ക് അനശ്വരത്വമുണ്ടെന്നു കണ്ടുവ ല്ലോ. എന്നാൽ സമഷ്ടിയുടെ അംശങ്ങൾ എന്ന നിലയിൽ അമരത്വം വേണമെന്ന് നാം ആഗ്രഹിക്കുന്നു. അതാണ് ദുർഘടം. നാം അനന്ത സത്തയാണ്, അതാണ് നമ്മുടെ യാഥാർത്ഥ്യം, പക്ഷേ, ഈ ഓരോ ചെറിയ ജീവാത്മാവിൻെറയും വ്യക്തിത്വം നിലനിർത്തണമെന്നു നാം ആഗ്രഹിക്കുന്നു. അവയ്ക്കു പ്രത്യക്ഷവ്യക്തിത്വമുണ്ടെന്ന് നിത്യജീവി തത്തിൽ നാ കാണുന്നുണ്ട്: എന്നാൽ അവ നിരന്തരം വളർന്നു കൊണ്ടിരിക്കുന്ന വ്യക്തികളാണ്, ഒരു നിലയിൽ അവയ്ക്കു മാറ്റമില്ല. മറ്റൊരു നിലയിൽ ഉണ്ട്, ഇന്നലത്തെ ഞാൻതന്നെ ഇന്നത്തെ ഞാൻ, എന്നാലും അങ്ങനെയല്ല, കുറെ മാറിയിരിക്കുന്നു. ഈ എല്ലാ മാറ്റങ്ങളിൽക്കൂടെയും നിലനിൽക്കുന്ന ഒരു മാറാത്ത വസ്തുവു ണ്ടെന്നുള്ള ദ്വൈതവാദത്തെ തള്ളി നൂതനതസിദ്ധാന്തമായ പരിണാമ വാദപ്രകാരം കാണുന്നത് 'ഞാൻ' എന്നതു സദാ മാറിമാറിയും വികസിച്ചുകൊണ്ടുമിരിക്കുന്നു എന്നാണ്.

മനുഷ്യൻ ജീവാണുവിൻെറ പരിണാമമമാണെന്നതു സത്യമാണെ ങ്കിൽ, ജീവാണുവും മനുഷ്യനും ഒന്നുതന്നെ: അതു വളരെയധികം വികസിക്കണമെന്നേയുള്ളൂ. അണുമുതൽ മനുഷ്യൻവരെയുണ്ടായത് അനന്തതയിലേക്കുള്ള വളർച്ചയാണ്. അതുകൊണ്ട് പരിമിതവ്യക്തി യായ മനുഷ്യൻ അപരിമിതത്വത്തിലേക്ക് സദാ വളർന്നുകൊണ്ടി രിക്കുന്ന വ്യക്തിയാണെന്നു പറയാം. ആ വ്യക്തിത്വം പരിപൂർണ്ണമാ കുന്നത് അപരിമിതാവസ്ഥ എത്തിച്ചേരുമ്പോൾ മാത്രം: അതിന്നി പ്പുറം അതു നിരന്തരം മാറിമാറി വളർന്നുപോകുന്ന പരിമിതവ്യക്തി തന്നെ.

അദ്വൈതവേദാന്തത്തിൻെറ ഗണ്യമായ ഒരു വിശേഷം അതു പൂർവ്വപൂർവ്വദർശനങ്ങളെയെല്ലാം സമന്വയിപ്പിച്ചു എന്നതാണ്. അതു തത്ത്വജ്ഞാനപദ്ധതിയെ പല സംഗതികളിലും വളരെ സഹായിച്ചി ട്ടുണ്ട്: ചില സംഗതികളിൽ ഹനിച്ചിട്ടുമുണ്ട്. വളർച്ച പടിപടിയായി സാവകാശത്തിലാണെന്നു കാണിക്കുന്നതായി നിങ്ങൾ പറയുന്ന പരിണാമസിദ്ധാന്തം ഞങ്ങളുടെ പുരാതനതത്ത്വദർശികൾ അറിഞ്ഞി രുന്നു. അതുനിമിത്തം അവർക്കു പൂർവ്വസിദ്ധാന്തങ്ങളെ തമ്മിൽ യോജിപ്പിക്കാൻ വഴി കിട്ടി. പൂർവ്വാശയങ്ങളിൽ ഒന്നിനെയും അവർ തള്ളിക്കളഞ്ഞില്ല. നിരന്തരമായ ക്രമാഭിവൃദ്ധിക്കോ, അങ്ങനെയൊന്നു ണ്ടെന്നു കാണ്മാനോ കഴിയാഞ്ഞതാണ് ബൗദ്ധൻമാർക്ക് പറ്റിയ വീഴ്ച. തന്നിമിത്തം അവർ പരമലക്ഷ്യപ്രാപ്തിക്കു പടവുകളായിരുന്ന സിദ്ധാന്തങ്ങളെ തമ്മിൽ സമന്വയിപ്പിക്കാൻ ഒരു ശ്രമവും ചെയ്തില്ല. അവ നിരുപയോഗങ്ങളും ഹാനികരങ്ങളുമാണെന്നുവെച്ച് അവയെ തള്ളുകയാണ് അവർ ചെയ്തത്.

മതങ്ങൾക്ക് ഈ സ്വഭാവം അത്യന്തം ദോഷകരമാണ്. ഒരാൾക്ക് നൂതനവും ഉത്കൃഷ്ടതരവുമായ ഒരാശയം കിട്ടുമ്പോൾ താൻ കൈവിടുന്ന പൂർവ്വാശയങ്ങൾ അനർത്ഥകരവും അനാവശ്യവുമാണെന്നു കൂടി അയാൾ തീർച്ചപ്പെടുത്തുന്നു. നൂതനാശയത്തിൻെറ ദൃഷ്ടിയിൽ പൂർവ്വാശയങ്ങൾ എത്ര പ്രാകൃതങ്ങളായി തോന്നിയാലും അവ ഒരു കാലത്തു വളരെ പ്രയോജനകരങ്ങളായിരുന്നുവെന്നും, പുതിയ നിലയിലെത്തുവാൻ അവയെല്ലാം ആവശ്യമായിരുന്നുവെന്നും, അയാൾ വിചാരിക്കില്ല. ആദിയിൽ അപരിഷ്കൃതങ്ങളായ ആശയങ്ങൾ സ്വീകരിച്ച് അവയാലുണ്ടാകുന്ന നൻമയനുഭവിച്ചു പിന്നെ അതിന് മീതെയുള്ള ഭാവങ്ങളെ ധരിച്ച് ഉയർന്നുപോകണം, ആ സമ്പ്രദായത്തിലാണ് നാമോരോരുത്തനും വളരേണ്ടത് എന്ന് അയാൾ ആലോചിക്കുന്നില്ല. വേദാന്തമാകട്ടെ, പ്രാചീനമതസിദ്ധാന്തങ്ങളോടും മൈത്രി കാണിക്കുന്നു[1] ദ്വൈതം മുതലായ പൂർവ്വസിദ്ധാന്തങ്ങളെ അദ്വൈതം സ്വീകരിച്ചിരിക്കുന്നു. അവ തെറ്റാണെങ്കിലും നാം അവയെ പൊറുത്തു കൊള്ളാം എന്ന ഭാവത്തിലല്ല അവ സത്യമാണ്, ഒരേ പരമസത്യത്തിൻെറ പ്രകാശനരൂപങ്ങളാണ്, അവ അദ്വൈതലക്ഷ്യത്തിലേക്ക് തന്നെ നയിക്കുന്നവയാണ് എന്ന ദൃഢബോധത്തിലാണ് അവയെ സ്വീകരിച്ചിരിക്കുന്നത്[2]

മനുഷ്യലോകം കടന്നുപോകേണ്ടുന്ന നാനാസോപാനങ്ങളെയും ശപിച്ചു തള്ളുകയല്ല, അനുഗ്രഹിച്ചു സംരക്ഷിക്കയാണ് വേണ്ടത്, അതുകൊണ്ട് വേദാന്തം ദ്വൈതസിദ്ധാന്തങ്ങളെ നിരസിക്കാതെ അതേവിധം സംരക്ഷിച്ചു: പരിമിതമെങ്കിലും സ്വയം പൂർണ്ണമായ ജീവാത്മാവുണ്ട് എന്ന ഭാവനയ്ക്കു വേദാന്തത്തിൽ അതിൻെറ സ്ഥാനം കൊടുത്തു.

ദ്വൈതമതപ്രകാരം മനുഷ്യൻ മരണാനന്തരം അന്യലോകങ്ങളെ പ്രാപിക്കുന്നു എന്നും മറ്റുമുള്ള ആശയങ്ങളെ അദ്വൈതം അതേവിധം നിലനിർത്തീട്ടുണ്ട്പ്പ ക്രമാഭിവൃദ്ധിനിയമമനുസരിച്ച് അവയ്ക്ക് അതാതിൻെറ സ്ഥാനമുണ്ട്. എന്നാൽ അവ പരമതത്ത്വത്തിൻെറ ഏകദേശ ദർശനമേ ആകുന്നുള്ളു എന്നുമാത്രം.[3]

1. മാ. കാ. 3. 17 (പു. 185 ചു. 1)

2. അദ്വൈതം പരമാർത്ഥോ ഹി ദ്വൈതം തദ്ഭേദ ഉച്യതേ
തേഷാമുഭയധാ ദ്വൈതം തേനായം ന വിരുദ്ധ്യതേ. (മാ. കാ. 3. 18)

3. ഉപായഃ സോഽവതാരായ നാസ്തി ഭേദഃ കഥംചന
ആശ്രമാസ്ത്രിവിധാ ഹീനമദ്ധ്യമോത്കൃഷ്ടദൃഷ്ടയഃ
ഉപാസനോപദിഷ്ടേയം തദർഥമനുകമ്പയാ. (മാ. കാ. 3.15, 16)

ജീവാത്മപരമാത്മൈക്യബോധം ബുദ്ധിയിൽ അവതരിപ്പിക്കാനുള്ള ഉപായമാണ് അതെല്ലാം. (അല്ലാതെ അതിലൊന്നും പരാമാർത്ഥ ദൃഷ്ടിയില്ല) മന്ദമദ്ധ്യോത്തമബുദ്ധികളായ അധികാരികൾക്ക് ഒടുവിൽ അദ്വൈതസിദ്ധി വരട്ടെ എന്നുവെച്ചു വേദം അനുകമ്പയോടുകൂടി ഉപാസനകളെ ഉപദേശിച്ചിരിക്കയാണ്.

ദ്വൈതദൃഷ്ടിയിൽ, ഈ ജഗത്തു ദ്രവ്യമോ ശക്തിയോ കൊണ്ടുള്ള സൃഷ്ടിയും അത് ഏതോ ഇച്ഛാശക്തിയുടെ ലീലയും, ആ ഇച്ഛാശക്തി ജഗത്തിൽനിന്നു വിഭിന്നവുമാണ്. ഈ നിലയിൽ മനുഷ്യപ്രകൃതി രണ്ടു പ്രകാരത്തിലുള്ളതാണ് – അതായത് ദേഹവും ആത്മാവും ചേർന്നതാണ് – എന്നും, ആത്മാവ് പരിമിതമാണെങ്കിലും സ്വയം പൂർണ്ണമാണെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. ഈ വിചാരത്തിനനുസരിച്ചിരിക്കണമല്ലോ ആത്മാവിന്റെ ഭാവിജീവിതത്തെയും അമരത്വത്തെയും പറ്റിയുള്ള ഭാവനകൾ. അതൊക്കെ വേദാന്തത്തിൽ അതേ നിലയിൽ വെച്ചിട്ടുണ്ട്. അതുകൊണ്ട് ഇവിടെ ദ്വൈതമതത്തിൽ പ്രചാരത്തിലുള്ള ചില വശങ്ങളെ വിവരിക്കേണ്ടിയിരിക്കുന്നു. ഒന്നാമത്, ശരീരത്തിനു പിറകിൽ ഒരു സൂക്ഷ്മശരീരമുണ്ട്. അതും ഭൂതമയം, പക്ഷേ സൂക്ഷ്മം. അതു നമ്മുടെ സർവ്വകർമ്മങ്ങളുടെയും മനോഗതങ്ങളുടെയും സംസ്കാരഭണ്ഡാരമാണ്. അവ തക്ക സമയത്തു രൂപമെടുത്തു പുറപ്പെടുവാൻ തയ്യാറുമാണ്. നമ്മുടെ കർമ്മങ്ങളും വിചാരങ്ങളും അല്പകാലത്തിനുശേഷം സൂക്ഷ്മഭാവം പൂണ്ടു ബീജമെന്നപോലെ സൂക്ഷ്മശരീരത്തിൽ കിടന്നു കാലാന്തരത്തിൽ പൊന്തിവന്നു ഫലവത്താകും. അങ്ങനെ ഉണ്ടാകുന്ന ഫലങ്ങളാണ് മനുഷ്യന്റെ ജീവിതാവസ്ഥയെ രൂപപ്പെടുത്തുന്നത്. അതുകൊണ്ട് മനുഷ്യൻ താൻ തന്നെയാണ് തന്റെ ജീവിതത്തെ കരുപ്പിടിപ്പിക്കുന്നത്. തനിക്കു താനുണ്ടാക്കുന്നതല്ലാതെ മറ്റൊരു നിയമവുമല്ല മനുഷ്യനെ ബന്ധിക്കുന്നത്. ഗുണത്തിനാവട്ടെ ദോഷത്തിനാവട്ടെ, നാം നമുക്കു ചുറ്റും കെട്ടിയുണ്ടാക്കുന്ന വലയുടെ നൂലുകൾ നമ്മുടെ വിചാരങ്ങളും വാക്കുകളും പ്രവൃത്തികളുമാണ് നാം ഒരു ശക്തിയെ ഇളക്കിവിട്ടു പോയാൽ അതിന്റെ മുഴുവൻ ഫലവും നാം സ്വീകരിക്കുകയും വേണം. ഇതത്രേ കർമ്മനിയമം.

സൂക്ഷ്മശരീരത്തിനും പിറകിലാണ് ജീവാത്മാവ്. ഇതിന്റെ രൂപത്തെയും വലുപ്പത്തെയും പറ്റി പല ചർച്ചകളുമുണ്ടായിട്ടുണ്ട്. അത് അണുപ്രായമെന്നു ചിലർ. അത്ര ചെറുതല്ലെന്ന് വേറെ ചിലർ, ബൃഹത്താണെന്നു മറ്റു ചിലർ, ഇങ്ങനെ പലതും[1] ഇതു നിത്യസർവ്വവ്യാപിയായ വസ്തുവിന്റെ അംശമായതുകൊണ്ടു നിത്യംതന്നെ ആദിയും അവസാനവുമില്ലാത്തതുതന്നെ. ഇതു സ്വതവെ നിർമ്മലവുമാണ്. ഈ നൈർമ്മല്യം പൂർണ്ണമായി പ്രകാശിപ്പിക്കാൻവേണ്ടി ഇതു പല രൂപവുമെടുക്കുന്നു. ജീവപ്രകാശത്തെ തടയുന്ന കർമ്മവും വിചാരവും തിന്മ, ജീവവികാസത്തെ സഹായിക്കുന്ന കർമ്മവും വിചാരവും നൻമ ജീവാത്മാവിന്റെ എല്ലാ ശക്തികളും കഴിവുകളും അന്തർലീനമാണെന്നും പുറമെനിന്നു സമ്പാദിക്കുന്നതല്ലെന്നും അത്യന്തം അപരിഷ്കൃതരായ ദ്വൈതികളും അത്യുന്നതരായ അദ്വൈതികളും ഒരു

1. ബ്ര. സൂ. ശം. ഭാ. 2.3. 16–53: 3.2.24–26: 4.1.3 (പു. 100, ചു. 4)

പോലെ സമ്മതിക്കുന്നുണ്ട്. ലീനശക്തികളെ പ്രകാശിപ്പിക്കാനാണ് ജീവിതത്തിലെ സർവ്വയത്നങ്ങളും കർമ്മങ്ങളും.

ഇനി അവർക്ക് പുനർജ്ജന്സിദ്ധാന്തവുമുണ്ട്. ഒരു ശരീരം നശിച്ചാൽ ജീവൻ മറ്റൊരു ശരീരമെടുക്കുന്നു. അതു നശിച്ചാൽ പിന്നെയും വേറൊരു ശരീരം. അങ്ങനെ തുടർന്നുപോകും. ശരീരങ്ങൾ ഈ ലോകത്തിലോ അന്യലോകങ്ങളിലോ ആവാം. എന്നാൽ കാര്യസിദ്ധിക്ക് അധികം പറ്റിയത് ഈ ലോകമായതുകൊണ്ട് ഇതിനാണ് പ്രാധാന്യം. അന്യലോകങ്ങളിൽ ദുഃഖം അത്യല്പമാണ്. അതുകൊണ്ടു തന്നെ അവയിൽ ഉത്കൃഷ്ടവിചാരങ്ങൾക്ക് അവസരം കുറയുമെന്നും അവർ വാദിക്കുന്നു. ഈ ലോകത്തിൽ സുഖം അല്പം, ദുഃഖമാണധികം. അതുകൊണ്ടു ചിലപ്പോളെങ്കിലും ജീവൻ ഉണർന്നു മുക്തി നേടാൻ ആഗ്രഹിക്കും. ഈ ലോകത്തിൽ മഹാധനികൻമാർക്ക് ഉത്കൃഷ്ട ചിന്താസന്ദർഭം നന്നെകുറവായതുപോലെ സ്വർഗ്ഗസ്ഥൻമാർക്ക് പുരോഗതി സന്ദർഭവും നന്നെ കുറവാണ്: ധനികന്റെ സ്ഥിതിതന്നെ, കുറേക്കൂടെ ബലപ്പെട്ട നിലയിലായിരിക്കും അവരുടെ അവസ്ഥ. അവിടെ ശരീരം അതിസുന്ദരം, രോഗബാധയില്ല, ക്ഷുത്പിപാസാദികളില്ല, കാമങ്ങളെല്ലാം നിറവേറുകയും ചെയ്യും. ജീവൻ അവിടെ ഭോഗങ്ങൾ ഓരോന്നായനുഭവിച്ചു സുഖിച്ചിരുന്നു സ്വന്തം യഥാർത്ഥ സ്ഥിതി വിസ്മരിക്കും. എന്നാൽ ഭോഗസമൃദ്ധിയുണ്ടായാലും ജീവനു പുരോഗതിയുണ്ടാവുന്ന ഉയർന്ന ലോകങ്ങളുമുണ്ട്. പരമോച്ചസ്വർഗ്ഗലോകം പ്രാപിച്ച് അവിടെ ഈശ്വരനോടുകൂടി വസിക്കുക എന്നതാണ് ചില ദ്വൈതികളുടെ ലക്ഷ്യം. അങ്ങനെ ഈശ്വരസന്നിധിയിൽ വസിക്കുന്നവരിൽ ചിലർ, മനുഷ്യർക്ക് ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗം ഉപദേശിപ്പാൻ വേണ്ടി, ഭൂമിയിൽ അപ്പപ്പോൾ വന്നു ശരീരമെടുക്കും: അങ്ങനെയുള്ളവരാണ് ലോകാചാര്യൻമാർ. അവർ മുക്തി നേടി ഈശ്വരസന്നിധിയിൽ വർത്തിക്കുന്നവരായിട്ടും, ദുഃഖത്തിലുഴലുന്ന മർത്ത്യലോകത്തിന് ഈശ്വരപ്രാപ്തിമാർഗ്ഗം ഉപദേശിപ്പാൻ വേണ്ടി ഈ ലോകത്തിൽ ഇറങ്ങി ശരീരധാരണം ചെയ്യുവാൻതക്കവിധം അത്ര വലുതാണ് അവർക്കു മനുഷ്യരോടുള്ള പ്രേമവും സഹതാപവും.

പരമലക്ഷ്യമോ പ്രാപ്യപദമോ അതാവാൻ വയ്യെന്നാണല്ലോ അദ്വൈതമതം: അശരീരത്വമാണ് പരമപദം.[1] പരിമിതം പരമപദമാവില്ല. അപരിമിതമോ അനന്തമോ അല്ലാത്തതു പരമപദമാകയുമില്ല. ശരീരമെന്നത് അപരിമിതമോ അനന്തമോ ആവില്ല, അതിരളവുകളുള്ളതാണ് ശരീരം: അതെങ്ങനെ അനന്തമാകും? വിചാരവും പരിമിതം തന്നെ: പരിമിതിയിൽനിന്നാണ് വിചാരമുണ്ടാകുന്നത്. അതുകൊണ്ടു നാം ശരീരത്തെയും വിചാരത്തെയും കടന്നു പോകണമെന്നാണ് അദ്വൈതപക്ഷം. ഈ അതീതാവസ്ഥ, ഈ മുക്തി, പുതുതായി

1. ക. 2, 22 (പു. 105, ചു. 2): ഛാ. 8; 12. 1 (പു. 11. ചു. 1)

സമ്പാദിക്കേണ്ട ഒന്നല്ല[1], അത് ഇപ്പോഴേ നമുക്കുള്ളതാണ്[2] നാം അതു മറന്നു നിഷേധിക്കുകയാണ് ചെയ്യുന്നത്. പൂർണ്ണത ഭാവിയിൽ പ്രാപിക്കേണ്ടതല്ല, വർത്തമാനത്തിൽ വർത്തിക്കുന്നതാണ്, അമൃതത്വവും ആനന്ദവും മറ്റെങ്ങുനിന്നും നേടിക്കൊണ്ടുവരേണ്ടതില്ല, അത് ഇപ്പോഴേ നമ്മിൽ അന്തർഗ്ഗതമാണ്, ഏതു കാലത്തും അതു നമ്മുടേതായിരുന്നുതാനും.

'ഞാൻ മുക്തൻ' എന്നു പ്രഖ്യാപിപ്പാൻ ധൈര്യപ്പെട്ടാൽ ഈ നിമിഷത്തിൽ നിങ്ങൾ മുക്തൻതന്നെ, 'ഞാൻ ബദ്ധൻ' എന്നു വിചാരിച്ചാലോ നിങ്ങൾ ബദ്ധനായിത്തന്നെ ഇരിക്കും. ഇതത്രേ അദ്വൈതത്തിൻെറ ധീരവിളംബരം.[3] ദ്വൈതമതഭാവനകളെപ്പറ്റിയും ഞാൻ നിങ്ങളോടു പറഞ്ഞു. ഇതിൽ ഏതിഷ്ടമോ അതെടുക്കാം.

വേദാന്തപരതത്ത്വം ബുദ്ധികൊണ്ടു ഗ്രഹിപ്പാൻ വളരെ പ്രയാസം: അതിനെപ്പറ്റി ജനങ്ങൾ എപ്പോഴും തമ്മിൽ തർക്കിക്കുന്നു. ചില ആശയങ്ങൾ ധരിച്ചാൽ അതുമാത്രം ശരി, മറ്റെല്ലാം തെറ്റ് എന്നു വാശിപിടിച്ചു മൽസരിക്കുന്നതാണ് വലിയ വിഷമം. നിങ്ങൾക്കു യോജിച്ചതെന്തോ അതെടുക്കുക. മറ്റുള്ളവർ അവർക്കു യോജിച്ചത് എടുത്തുകൊള്ളട്ടെ, നിങ്ങളുടെ ഈ ചെറിയ വ്യക്തിഭാവത്തിൽ പറ്റിപ്പിടിച്ചു നില്പാനാണ് നിങ്ങളാഗ്രഹിക്കുന്നതെങ്കിൽ അങ്ങനെ നിന്നുകൊൾക. ഈ ആഗ്രഹങ്ങളെല്ലാം വെച്ചുപുലർത്തി സംതൃപ്തരായി സന്തുഷ്ടരായിരുന്നുകൊൾക. മനുഷ്യഭാവത്തിൽ നിങ്ങൾക്കുണ്ടായിട്ടുള്ള അനുഭവങ്ങൾ നല്ലവയും പ്രീതികരങ്ങളുമാണെങ്കിൽ ആ ഭാവം ഇഷ്ടമുള്ളേടത്തോളം കാലം വെച്ചുകൊൾക. അതിനു നിങ്ങൾക്കു കഴിവുണ്ട്. നിങ്ങളുടെ നില നിർമ്മിക്കുന്നത് നിങ്ങൾതന്നെ: നിങ്ങൾ മനുഷ്യത്വം ത്യജിക്കണമെന്നു നിർബ്ബന്ധിപ്പാൻ ആർക്കും കഴിവില്ല. നിങ്ങൾക്കിഷ്ടമുള്ള കാലത്തോളം നിങ്ങൾ മനുഷ്യരായിരിക്കും. മറ്റാർക്കും അതു തടുക്കാവതല്ല. ഇനി സ്വർഗ്ഗവാസത്തിനാണ് നിങ്ങൾക്കാഗ്രഹമെങ്കിൽ നിങ്ങൾ സ്വർഗ്ഗവാസികളുമാകും. അതാണ് നിയമം. എന്നാൽ സ്വർഗ്ഗവാസികളാവാൻപോലും ആഗ്രഹിക്കാത്ത ചിലരുണ്ടാകാം. അവരുടെ ഭാവന ഭയങ്കരമാണെന്നു വിചാരിപ്പാൻ നിങ്ങൾക്കെന്തവകാശം? ഒരു നൂറു പവൻ നഷ്ടപ്പെടുമ്പോൾ നിങ്ങൾ ഭയപ്പെട്ടമ്പരന്നേയ്ക്കാം: എന്നാൽ ലോകത്തിലുള്ള സർവ്വസ്വവും നഷ്ടപ്പെട്ടാലും ഒരു ചഞ്ചലിപ്പുമില്ലാത്തവരും ഉണ്ടാകും.

1. മോക്ഷം ഉത്പാദ്യമോ (ഉണ്ടാക്കേണ്ടതോ) വികാര്യമോ (പരിണാം വരുത്തിയിട്ടുള്ളതോ) ആപ്യമോ (പ്രാപിക്കേണ്ടതോ) സംസ്കാര്യമോ സംസ്കരിച്ചു – ദോഷം തള്ളി, ഗുണം കൊള്ളിച്ച് ഉണ്ടാകുന്നതോ) അല്ല. (ബ്ര. സൂ. ശം. ഭാ. 1. 1. 4)

2. അവിദ്യാകല്പിതസംസാരിത്വനിവർത്തനേന നിത്യമുക്താത്മസ്വരൂപസമർപണാത്..... സ്വാത്മസ്വരൂപത്വേ സത്യനാപ്യത്വാത്. (ബ്ര. സൂ. ശം. ഭാം. 1. 1. 4)

3. അ സം. 1. 11 (പു. 244. ചു. 2)

അങ്ങനെയുള്ളവർ ഉണ്ടായിട്ടുണ്ട്. ഇപ്പോഴുമുണ്ട്. അവരെ നിങ്ങളുടെ തോതു വെച്ചളക്കുവാൻ ന്യായമെന്ത്? നിങ്ങൾ, നിങ്ങളുടെ ഇടുങ്ങിയ പരിധികളെ മുറുകെ പിടിച്ചു കൊൾവിൻ, ലൗകികക്ഷുദ്രവിഷയങ്ങ ളാവാം നിങ്ങളുടെ പരമലക്ഷ്യം. അതു ശരി, അതു നിങ്ങളുടെ താല്പര്യംപോലെയാകട്ടെ. എന്നാൽ പരമാർത്ഥം കണ്ട മറ്റു ചില രുണ്ട്: അവർക്ക് ഇടുങ്ങിയ നിലകളിൽ തങ്ങിനിൽക്കുക സാധ്യമല്ല, അവർക്കു ആ കാലമെല്ലാം കഴിഞ്ഞുപോയി. അവയ്ക്കപ്പുറം പോവാ നാണ് അവർ നോക്കുന്നത്1 ഈ ലോകവും അതിലെ സർവ്വസുഖാ നുഭവങ്ങളും അവർക്കു വെറും ചളിക്കുണ്ടാണ്. അവരെ നിങ്ങളുടെ നിലയിലേക്കു താഴ്ത്തിക്കെട്ടുവാൻ നിങ്ങൾക്കെന്താവശ്യം? ആ സ്വഭാവം നിങ്ങൾ നിശ്ശേഷം പരിത്യജിക്കണം. ഓരോരുത്തർക്കും അവരവരുടെ നില അനുവദിച്ചുകൊടുക്കുക.

ഒരിക്കൽ ദക്ഷിണസമുദ്രദ്വീപുകളിൽവെച്ച് ഒരു കൊടുങ്കാറ്റിൽപെട്ട ചില കപ്പലുകളുടെ കഥ ഞാൻ വായിക്കുകയുണ്ടായി. കപ്പലുകളുടെ ചിത്രം 'ഇലസ്ട്രേറ്റഡ് ലണ്ടൻ ന്യൂസ്'എന്ന പത്രത്തിൽ കൊടുത്തി രുന്നു. അവയിൽ ഒരു ഇംഗ്ലീഷ് കപ്പൽ മാത്രം കാറ്റു തടുത്തു നിന്നു. മറ്റതെല്ലാം പൊളിഞ്ഞുപോയി.[2] അവയിൽ പെട്ടു മുങ്ങി മരിപ്പാൻ പോകുന്നവർ കപ്പൽത്തട്ടിൽനിന്നു മറ്റെ കപ്പലിൽ രക്ഷപ്പെടുവാൻ ശ്രമിക്കുന്നവരെ സാഹ്ലാദം പ്രോത്സാഹിപ്പിക്കുന്നതാണ് ചിത്രത്തിൽ കണ്ടത്. ആവിധം ധീരൻമാരും ഉദാരൻമാരുമാവുക. നിങ്ങളുടെ നിലയിലേക്കു മറ്റുള്ളവരെ പിടിച്ചു താഴ്ത്തരുത്. നമ്മുടെ ചെറിയ വ്യക്തിത്വം പൊയ്പോയാൽ പിന്നെ സദാചാരം ഉണ്ടാവില്ല. മനുഷ്യനു നന്മയുണ്ടാകുമെന്നാശിപ്പാൻ വഴിയില്ല എന്ന മൂഢവിചാരമാണ് പിന്നെയുള്ളത്. ഏവരും ഇതുവരെ മനുഷ്യരുടെ നന്മയ്ക്കുവേണ്ടി മരിക്കുകയായിരുന്നു എന്നു തോന്നും! ഈശ്വരോ രക്ഷതു! ജന ഹിതം ചെയ്വാൻ യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നവരായി ഇരുനൂറു സ്ത്രീപുരുഷൻമാർ ഓരോ രാജ്യത്തും ഉണ്ടായാൽ അഞ്ചു ദിവസത്തി നുള്ളിൽ സർവ്വതോഭദ്രം വരുമായിരുന്നു. നാം ലോകഹിതത്തിനു വേണ്ടി മരിക്കുന്നതെങ്ങനെയാണെന്നു നമുക്കറിയാല്ലോ. അതെല്ലാം ഗംഭീരപ്രസംഗം, അത്രമാത്രം. ക്ഷുദ്രമായ സ്വന്തം വ്യക്തിത്വത്തെ ക്കുറിച്ച് ഒരിക്കലും വിചാരിച്ചിട്ടില്ലാത്തവരാണ് മനുഷ്യലോകത്തിന് ഏറ്റവും നന്മ ചെയ്തിട്ടുള്ളതെന്നും, സ്ത്രീയാകട്ടെ പുരുഷനാകട്ടെ തൻകാര്യം എത്രയധികം വിചാരിക്കുന്നുവോ അത്ര കുറച്ചായിരിക്കും അവർക്കു പരഹിതം ചെയ്യാനുള്ള കഴിവെന്നും ലോകചരിത്രം കാണി ച്ചുതരുന്നു. ഒന്നു നിസ്വാർത്ഥത, മറ്റേതു സ്വാർത്ഥപ്രതിപത്തി, ക്ഷുദ്രസുഖാനുഭവങ്ങളെ മുറുകെപ്പിടിച്ച് ആ നില തുടരെ ആവർത്തി ക്കണം എന്നുള്ളതു തികഞ്ഞ സ്വാർത്ഥം. അതു പരമാർത്ഥഗ്രഹണ

1. ബൃ. 44.22 (പു. 60 ചു. 3)

2. H. M.S Calliope and the American men-of war at Samoa

ത്തിനുള്ള വാഞ്ഛയിൽനിന്നുണ്ടാകുന്നതല്ല, അതിനു മൂലം ജീവ കാരുണ്യമല്ല, നേരെമറിച്ച്, 'എനിക്കെല്ലാം വേണം, അന്യന്റെ കാര്യം എനിക്കില്ല,' എന്നുള്ളതു തികഞ്ഞ തൻകാര്യപ്രസക്തിയാണ്. ഇങ്ങ നെയാണ് എനിക്കു തോന്നീട്ടുള്ളത്. ഒരു കൊച്ചു ജീവിക്കുവേണ്ടി നൂറു ജന്മം അർപ്പിപ്പാൻ സന്നദ്ധരായിരുന്ന പുരാതനബുദ്ധൻമാ രെയും മഹർഷിമാരെയുംപോലെ ധാർമ്മികരായ മനുഷ്യർ ലോക ത്തിൽ അധികമുണ്ടായി കാണ്മാൻ ഞാൻ കൊതിക്കുന്നു. ധർമ്മാ ചരണം, പരഹിതകരണം എന്ന പ്രസംഗം ഇന്നത്തെ നിരർത്ഥ ജല്പനം!

ഈശ്വരനുണ്ടെന്നോ ജീവാത്മാവുണ്ടെന്നോ വിശ്വസിക്കാതെ, അതുകളെപ്പറ്റി ചോദ്യമേ ഇല്ലാതെ, കേവലം അജ്ഞേയഭാവം അവ ലംബിച്ചിട്ടും, ആർക്കുവേണ്ടിയും സ്വജീവിതം സമർപ്പിപ്പാൻ സന്നദ്ധ നായി ജഗദ്ധിതത്തിന് ആജീവനാന്തം കർമ്മം ചെയ്തു, ജഗദ്ധിത മൊന്നുമാത്രം തന്റെ ചിന്താവിഷയമാക്കിയ, ഗൗതമബുദ്ധനെപ്പോ ലുള്ള ധാർമ്മികൻമാരെ ഒരു നോക്കു കണ്ടാൽ കൊള്ളാമായിരുന്നു. അദ്ദേഹത്തിന്റെ ജനനം 'ബഹുജനഹിതായ, ബഹുജനസുഖായ'[1] അനേകരുടെ ഹിതത്തിനും സുഖത്തിനും വേണ്ടിയായിരുന്നു എന്ന് അദ്ദേഹത്തിന്റെ ചിത്രകാരൻ പറഞ്ഞിട്ടുള്ളതു സത്യം. അദ്ദേഹം സ്വന്തം മോക്ഷത്തിനുവേണ്ടി ധ്യാനനിരതനാകാൻ വനവാസം ചെയ്തില്ല: ലോകം എരിപൊരികൊള്ളുന്നു. അതിനു നിവൃത്തിയുണ്ടാ കണം എന്ന് അദ്ദേഹത്തിനു തോന്നി. 'ലോകത്തിൽ ഇത്രയധികം കഷ്ടാരിഷ്ടങ്ങൾ ഉണ്ടായിരിക്കുന്നതെന്തുകൊണ്ട്?' എന്ന ഒരു ചോദ്യ മായിരുന്നു അദ്ദേഹത്തിന്റെ മുഴുവൻ ജീവിതത്തിലും മുന്നിട്ടു നിന്നത്. ആ ബുദ്ധനെപ്പോലെ ധാർമ്മികരാണ് നാം എന്നു നിങ്ങൾ ക്കു തോന്നുന്നുണ്ടോ?

ഒരാൾ എത്രയധികം സ്വാർത്ഥിയോ അത്രയധികം അധർമ്മി യുമാണ്? ജനവർഗ്ഗത്തിന്റെ കാര്യവും അതുതന്നെ. സ്വാർത്ഥനിമഗ്ന മായ ജനവർഗ്ഗമാണ് ലോകത്തിൽ ഏറ്റവും ക്രൂരവും ദുഷ്ടവുമായിരു ന്നിട്ടുള്ളത്. അറബിയിലെ പ്രവാചകൻ സ്ഥാപിച്ച മതത്തേക്കാൾ ഈ ദ്വൈതഭാവനയെ അധികം മുറുകെ പിടിച്ചിട്ടുള്ള മതങ്ങൾ വേറെയില്ല. അത്രയധികം രക്തം ചിന്തി അന്യരോടു ക്രൂരമായിരുന്നി ട്ടുള്ള ഒരു മതവും വേറെയില്ല. ആ പ്രവചനങ്ങളിൽ വിശ്വസിക്കാത്ത വരെ കൊല്ലണം എന്ന സിദ്ധാന്തം ഖുറാനിലുണ്ട്: അങ്ങനെ കൊല്ലു ന്നതു കാരുണ്യമാണ്! എന്നുമാത്രമല്ല, നല്ല സുന്ദരിമാരും അനേക വിധം ഇന്ദ്രിയഭോഗങ്ങളുമുള്ള സ്വർഗ്ഗം പ്രാപിപ്പാൻ ഏറ്റവും ഉറപ്പായ മാർഗ്ഗവും അവിശ്വാസികളെ കൊല്ലുകയാണ്. ഈവക വിശ്വാ

1. ബുദ്ധന്റെ ഉപദേശത്തിൽ;–
ചരഥ ഭിക്ഖവേ ചാരികം ബഹുജനഹിതായ ബഹുജനസുഖായ ലോകാനുകമ്പായ അത്ഥായ ഹിതായ സുഖായ ദേവമനുസ്സാനം.

സങ്ങൾ നിമിത്തം ഉണ്ടായിട്ടുള്ള രക്തച്ചൊരിച്ചിലിനെപ്പറ്റി വിവരിച്ചു നോക്കുക!

ക്രിസ്തുമതത്തിൽ അപരിഷ്കൃതത്ത്വം ഗണ്യമായുണ്ടായിരുന്നില്ല. ക്രിസ്തു ഉപദേശിച്ച ശുദ്ധമതത്തിനും വേദാന്തമതത്തിനും തമ്മിൽ വ്യത്യാസം അത്യല്പമാണ്. ഏകത്ത്വമെന്ന ആശയം അതിൽ കാണാം: എന്നാൽ ദ്വൈതാശയങ്ങളെയും ക്രിസ്തു ഉപദേശിച്ചിട്ടുണ്ട്. അത് സാമാന്യജനമനസ്സിന് ഒരു പിടി കൊടുത്ത് അവരെ അത്യുച്ചമായ ലക്ഷ്യത്തിലേക്കു കയറ്റിക്കൊണ്ടുപോകുവാൻ വേണ്ടിയാണ്. 'സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവ്' എന്നുപദേശിച്ച അതേ പ്രവാചകൻ തന്നെ 'ഞാനും എൻെറ പിതാവും ഒന്നാകുന്നു' എന്നും പ്രവചിച്ചിട്ടുണ്ട്; 'സ്വർഗ്ഗസ്ഥനായ പിതാവിൽ' കൂടെയാണ് 'ഞാനും എൻെറ പിതാവും ഒന്ന്' എന്നതിലേക്കുള്ള മാർഗ്ഗമെന്ന് ആ പ്രവാചകൻ അറിഞ്ഞിരുന്നു. ക്രിസ്തുവിൻെറ മതത്തിൽ പ്രേമവും അനുഗ്രഹവും മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ പ്രാകൃതത്ത്വം കടന്നുകൂടിയതോടെ അത് അറബിയിലെ പ്രവാചകൻെറ മതത്തേക്കാൾ മെച്ചമല്ലാത്തതായി ഒരു ചെറിയ വ്യക്തിത്വത്തിനുവേണ്ടിയുള്ള സമരം – 'ഞാൻ' എന്നതിൻമേലുള്ള മുറുക്കിപ്പിടുത്തം. അത് ഈ ജന്മത്തിൽമാത്രമല്ല, മരണാനന്തരവും തുടർന്നു പോകണം എന്നാഗ്രഹിച്ചുകൊണ്ടുള്ള പിടുത്തം – ഇതു പ്രാകൃതംതന്നെ. ഇതു നിസ്വാർത്ഥമാണെന്ന് ഘോഷിക്കുകയും ചെയ്യുന്നു. ഇതാണുപോൽ ധർമ്മാചരണത്തിന്നടിസ്ഥാനം! ഇതാണ് അടിസ്ഥാനമെങ്കിൽ ഈശ്വരൻ നമ്മെ രക്ഷിക്കട്ടെ! ഈ ക്ഷുദ്രവ്യക്തിഭാവം പോയാൽ ധർമ്മാചരണം തീരെ നശിക്കുമെന്ന്, മറിച്ച് ഭേദപ്പെട്ടു വിചാരിക്കേണ്ടവരായ സ്ത്രീപുരുഷൻമാർപോലും ധരിച്ചു വെച്ചതും, ഈ വ്യക്തിഭാവത്തിൻെറ നാശത്തിൻമേലാണ് ധർമ്മാചരണം നിലനിൽക്കുന്നതെന്നു പറയുമ്പോൾ അവർ അമ്പരക്കുന്നതും ആശ്ചര്യകരംതന്നെ. സർവ്വക്ഷേമാവസ്ഥയുടെയും സർവ്വധാർമ്മിക നന്മയുടെയും മൂലമന്ത്രം 'ഞാൻ' എന്നല്ല 'നീ' എന്നാണ്. സ്വർഗ്ഗമുണ്ടോ നരകമുണ്ടോ എന്ന് ആർ നോക്കുന്നു, ജീവാത്മാവുണ്ടോ ഇല്ലയോ എന്ന് ആർക്കറിയണം, അവികാരിയായ ഒന്നുണ്ടോ ഇല്ലയോ എന്ന് ആർ ഗണിക്കുന്നു? ഇതാ ലോകം പ്രത്യക്ഷം, അതു ദുഃഖപൂർണ്ണം; അതിലേക്കു ബുദ്ധനെപ്പോലെ ഇറങ്ങി ദുഃഖശമനത്തിനു കഠിനമായി പ്രയത്നിക്കുക✻ പ്രയത്നം, ചെയ്തേ മരിക്കുക. തന്നെത്താൻ മറക്കുക, നിങ്ങൾ ആസ്തികനോ, നാസ്തികോ ക്രിസ്ത്യനോ മുഹമ്മദനോ അജ്ഞേയവാദിയോ വേദാന്തിയോ ആരായാലും നിങ്ങൾ

✻ ദുക്ഖം ദുക്ഖസുപ്പാദം ദുക്ഖസ്സ ച അതിക്കമം
അരിയം ചട്ഠങ്ഗികം മഗ്ഗം ദുക്ഖൂപസമഗാമിനം
ഏതം ഖോ സരണം ഖേമം ഏതം സരണമുത്തമം
ഏതം സരണമാഗമ്മ സബ്ബദുക്ഖാ പമുച്ചതി. (ധ. 14 13, 14)

പഠിക്കേണ്ടുന്ന ആദ്യപാഠം ഇതത്രേ: സ്വാർത്ഥവിസ്മരണം. ചെറിയ ജീവാത്മഭാവം നശിച്ചു യഥാർത്ഥമായ സർവ്വാത്മഭാവം അനുഭവപ്പെടുത്തുക എന്നെന്നാണ് സർവ്വർക്കും വ്യക്തമായി കാണാവുന്ന പാഠം.

രണ്ടു ശക്തികൾ ഒന്നോടൊന്ന് ഒപ്പത്തിനൊപ്പം പ്രവർത്തിച്ചു വരുന്നു. ഒന്ന് 'അഹം' (ഞാൻ) എന്നും മറ്റേത് 'നാഹം' (ഞാൻ അല്ല) എന്നും മുഴക്കുന്നു. ആ രണ്ടിൻെറയും പ്രകാശനം മനുഷ്യനിൽ മാത്രമല്ല മൃഗങ്ങളിലുമുണ്ട്: മൃഗങ്ങളിൽമാത്രമല്ല, ഏറ്റവും എളിയ പുഴുക്കളിലുമുണ്ട്. മനുഷ്യൻെറ ചുടുചോരയിൽ തേറ്റപ്പല്ലുകൾ ആഴ്ത്തിയിരിക്കുന്ന പെൺപുലി തൻെറ കുഞ്ഞിനെ രക്ഷിപ്പാൻ, വേണ്ടി വന്നാൽ, സ്വജീവനെപ്പോലും ബലികൊടുക്കും. സ്വസഹോദരൻമാരുടെ ജീവിതം കവരുവാൻ ഒരു കൂസലുമില്ലാത്ത പരമദുഷ്ടൻ പട്ടിണികിടക്കുന്ന ഭാര്യയേയും മക്കളേയും രക്ഷിപ്പാൻ സ്വന്തജീവനെത്തന്നെ നിശ്ശങ്കം അറുതിപ്പെടുത്തിയേക്കും. ഇങ്ങനെ സൃഷ്ടിയിലെവിടെയും ഈ ശക്തികൾ രണ്ടും ഇരുവശങ്ങളിൽ പ്രവർത്തിച്ചുവരുന്നു. ഒന്നിനെ കാണുന്നേടത്ത് മറ്റേതിനെയും കാണാം. ഒന്നു സ്വാർത്ഥം, മറ്റേത് നിഃസ്വാർത്ഥത (പരാർത്ഥം). ഒന്നു പരിഗ്രഹം മറ്റേതു പരിത്യാഗം. ഒന്നു എടുക്കുന്നു, മറ്റേതു കൊടുക്കുന്നു. ഈ ജഗത്തു മുഴുവനും, അടിതൊട്ടു മുടിവരെ, ഈ ഇരുശക്തികളുടെ ലീലാരംഗമാണ്. ഇതു തെളിയിച്ചു കാണിക്കേണ്ടതില്ല. സർവ്വപ്രത്യക്ഷമാണ്.

എന്നിരിക്കെ ജഗത്തിൻെറ മുഴുവൻ വ്യാപാരത്തിനും പരിണാമത്തിനും ഇടയിൽ ഒരു ഘടകത്തെമാത്രം – പരസ്പരസംഘർഷത്തെയും ബലപരീക്ഷയേയും മാത്രം – ആസ്പദമാക്കുവാൻ ഒരു സമുദായശാഖയ്ക്ക് അവകാശമെന്ത്? ദ്വേഷവുത്മം സംഘട്ടനവും, കിടമത്സരവും മല്ലിടുത്തവും – ഇതിനെ ആസ്പദിച്ചാണ് ജഗദ്യാപാരം നടക്കുന്നതെന്നു വാദിപ്പാൻ ആർക്കെന്തവകാശം? ഇവയും ഉണ്ടെന്നു സമ്മതിക്കുന്നു: പക്ഷേ ഇതരശക്തിയുടെ വ്യാപാരം ഇല്ലെന്നു പറയുവാൻ ആർക്കധികാരം? പ്രേമം, നിഃസ്വാർത്ഥത, പരിത്യാഗം, ഇതൊന്നുമാത്രമാണ് ജഗത്തിൽ ക്ഷേമോദർക്കമായി ശുഭാത്കമായി പ്രവർത്തിക്കുന്ന ശക്തി എന്നതിനെ നിഷേധിപ്പാൻ ഏതു മനുഷ്യനു കഴിവുണ്ട്? മറ്റേത്, പ്രേമശക്തിയുടെതന്നെ വഴിപിഴച്ച പോക്കാണ്. പ്രേമശക്തിയാണ് കിടമത്സരത്തിനും ഇടയാക്കുന്നത്. മത്സരത്തിൻെറ ബീജവും പ്രേമത്തിലിരിക്കുന്നു. തിന്മയുടെയും യഥാർത്ഥമൂലം പ്രേമത്തിലാണ്. തിന്മയുടെ സ്രഷ്ടാവും അതിൻെറ പരിണാമവും നന്മയാണ്. ഒരുവൻ മറ്റൊരുവനെ കൊലപ്പെടുത്തുന്നത് പക്ഷേ സ്വന്തം കുഞ്ഞിനോടുള്ള പ്രേമം നിമിത്തമാവാം. അയാളുടെ പ്രേമം ആ ചെറിയ കുഞ്ഞിൽ കുടുങ്ങി ജഗത്തിലുള്ള ലക്ഷോപലക്ഷം ജീവൻമാരെയും പുറംതള്ളി പരിമിതമായി. പരിമിതമായാലും അപരിമിതമായാലും അത് ആ പ്രേമംതന്നെ.

അതിൻെറ പ്രകാശനം ഏതു വിധമായാലും അതൊന്ന്, അദ്ഭുതകരമായ ആ വസ്തു, നിഃസ്വാർത്ഥത, പരിത്യാഗം, പ്രേമം – അതത്രേ മുഴുവൻ ജഗത്തിൻെറയും പ്രേരകശക്തി, സചേതനമായി സത്യമായിരിക്കുന്ന ഒരേ ഒരു ശക്തി, ആ ഏകത്ത്വത്തെയാണ് വേദാന്തം ബലപ്പെടുത്തി പറയുന്നത്, അങ്ങനെ പറഞ്ഞേ തീരൂ: എന്തുകൊണ്ടെന്നാൽ ജഗത്തിനു രണ്ടു കാരണങ്ങളെ സമ്മതിക്ക വയ്യ. മനോഹരവും ആശ്ചര്യകരവുമായ ആ പ്രേമംതന്നെയാണ് പരിമിതിനിമിത്തം ദുഷ്ടമോ നീചമോ ആയി കാണപ്പെടുന്നത് എന്നു ഗ്രഹിച്ചാൽ ജഗദ്വ്യാപാരത്തിൽ പ്രേമമെന്ന ഒരേ ശക്തിയേയുള്ളു എന്നു സിദ്ധമാകും. അങ്ങനെയല്ലെങ്കിൽ രണ്ടു ജഗത്കാരണങ്ങളെ സമ്മതിക്കേണ്ടിവരും. ഒന്നു നന്മ, മറ്റേതു തിന്മ. ഒന്നു പ്രേമം, മറ്റേതു ദ്വേഷം. ഇതിൽ ഏതു അധികം യുക്തിയുക്തം? തീർച്ചയായും ഏകശക്തിസിദ്ധാന്തം.

ഇനി ദ്വൈതസംബന്ധികളല്ലാതുള്ള വിഷയങ്ങളിലേക്കു പ്രവേശിക്കാം. ഇനിയും ഏറെ നേരം ദ്വൈതികളോടു ചേർന്നിരിക്ക വയ്യ. ധർമ്മാചരണം, സ്വാർത്ഥരാഹിത്യം എന്നിവയുടെ പരമോച്ചഭാവം പരതത്ത്വജ്ഞാനത്തോടാണ് ഇണങ്ങി കൈകോർത്തുപോകുന്നത്, ധാർമികത്വവും സദാചാരവും രക്ഷപ്പെടുവാൻ തത്ത്വബോധത്തെ താഴ്ത്തിവെയ്ക്കേണ്ടതില്ല. നേരെമറിച്ചു സദാചാരധാർമ്മികഭാവങ്ങളുടെ സുസ്ഥിരമായ നിലനില്പിനു തത്ത്വജ്ഞാനത്തിൻെറയും ശാസ്ത്രങ്ങളുടെയും അത്യുച്ചബോധം അത്യാവശ്യമാണ്. ഇതു കാണിച്ചുതരുവാനാണ് ഞാൻ ശ്രമിക്കുന്നത്. മനുഷ്യനുണ്ടാകുന്ന ജ്ഞാനം മനുഷ്യക്ഷേമാവസ്ഥക്ക് വിരോധിയല്ലെന്നുമാത്രമല്ല, ജീവിതത്തിൻെറ നാനാവശങ്ങളിൽ ഏതൊന്നിലും ജ്ഞാനമൊന്നുമാത്രമേ നമുക്കു രക്ഷയുള്ളു: ജ്ഞാനത്തിലാണ് ആരാധന. നാം എത്രത്തോളം അറിവുണ്ടാകുന്നുവോ അത്രത്തോളം നമുക്കു നന്മയുണ്ടാകും. അളവറ്റതിനെ അളവുള്ളതാക്കുന്നതാണ് തിന്മക്ക് – തിന്മ എന്നു പ്രഥമദൃഷ്ടിയിൽ കാണുന്ന ഭാവങ്ങൾക്ക് – കാരണം എന്നാണ് വേദാന്തവാദം. ചെറുചാലുകളുടെ അളവുകളിൽ പെട്ടിടുങ്ങി ദുഷ്ടമെന്നു തോന്നുന്ന പ്രേമംതന്നെ ഒഴുകിവന്നു മറുതലയ്ക്കൽ പുറപ്പെടുമ്പോൾ ഈശ്വരനായി പ്രകാശിക്കും. ഈ ദോഷാഭാസങ്ങൾക്കുള്ള കാരണം നമ്മളിൽത്തന്നെയാണെന്നും വേദാന്തം പറയുന്നു. അതിനു ലോകത്തിനപ്പുറത്തുള്ള വല്ലവരെയും കുറ്റപ്പെടുത്തേണ്ട, ആശയറ്റു മനസ്സിടിവുകൊള്ളേണ്ട. മറ്റാരാനും വന്നു കൈനീട്ടിത്തന്നല്ലാതെ നമുക്കു രക്ഷയില്ലാത്ത ഒരിടത്താണ് നാം പെട്ടിരിക്കുന്നതെന്നു വിചാരിക്കയും വേണ്ട. അങ്ങനെയാവാൻ വയ്യ: നാം പട്ടുനൂൽപുഴുക്കളെപ്പോലെയാണ്. നാം നമ്മളിലുള്ള വസ്തുകൊണ്ടു നൂലുണ്ടാകുന്നു, കൂടു കെട്ടുന്നു, കാലക്രമത്തിൽ അതിനുള്ളിൽ കുടങ്ങിക്കിടക്കുന്നു. ഈ കുടുക്കു ശാശ്വതമല്ല. ആ കൂട്ടിന്നുള്ളിൽ കിടന്നു നമുക്ക് ആദ്ധ്യാത്മികാനുഭൂതി വളരും. പട്ടുനൂൽപുഴുവിനെപ്പോലെ (കൂടു ഭേദിച്ച്) നാം പുറത്തു വരും. നാംതന്നെയാണ് നമുക്കു ചുറ്റും ഈ കർമ്മ

ജാലം നെയ്തു കൂട്ടിയത്. ഈ വാസ്തവമറിയാതെ ബദ്ധൻമാരെന്നു നാം വിചാരിക്കുന്നു, തേങ്ങുന്നു, കരയുന്നു, സഹായം തേടുന്നു. സഹായം പുറമേനിന്നു വരില്ല, നമ്മുടെ ഉള്ളിൽ നിന്നുതന്നെ വരണം. ജഗത്തിലുള്ള സർവ്വദേവൻമാരെയും വിളിച്ചു കരയാം. ഞാനും വളരെ ക്കാലം കരഞ്ഞു. ഒടുവിൽ എനിക്കു സഹായമുണ്ടാകുകയും ചെയ്തു. പക്ഷേ അതു വന്നത് ഉള്ളിൽനിന്നാണ്. മുമ്പു തെറ്റുചെയ്തതെല്ലാം എനിക്കു പിന്നെ തിരുത്തേണ്ടിവന്നു. അതേ വഴിയുള്ളൂ. എനിക്കു ചുറ്റും ഞാനുണ്ടാക്കിയ വല ഞാൻ മുറുക്കേണ്ടി വന്നു. അതിനുള്ള കഴിവ് എൻെറ ഉള്ളിൽനിന്നു തന്നെവന്നു. ഈ ഒരു സംഗതി എനിക്കു തീർച്ചയായിട്ടുണ്ട്, എൻെറ ജീവിതത്തിൽ എനിക്കുണ്ടായ ഒരഭിലാഷവും വ്യർത്ഥമായിട്ടില്ല, ശരിയായ വഴിക്കോ തെറ്റായ വഴി ക്കോ ഉള്ളതായാലും ഒന്നും വ്യർത്ഥമായിട്ടില്ല: മുമ്പു നൻമയായി രുന്നതിൻെറയും തിൻമയായിരുന്നതിൻെറയും രണ്ടിൻെറയും കൂടിയ ഫലമാണ് ഇന്നു ഞാനായിരിക്കുന്നത്. ഞാൻ പല തെറ്റും ചെയ്തി ട്ടുണ്ട്, എന്നാൽ നിങ്ങൾ ഒന്നു മനസ്സിലാക്കണം: ആ ഓരോ തെറ്റും ചെയ്തില്ലായിരുന്നുവെങ്കിൽ ഞാൻ ഇന്നത്തെ ഞാനാകുമായിരുന്നില്ല. ഇതെനിക്കു തീർച്ചയുണ്ട്. അതുകൊണ്ട് അതെല്ലാം ചെയ്തതിനെ ക്കുറിച്ചു ഞാൻ ദുഃഖിതനല്ല, സംതൃപ്തനാണ്. ഈ പറഞ്ഞത്, നിങ്ങൾ വീട്ടിൽ ചെന്നു കല്പിച്ചുകൂട്ടി തെറ്റു ചെയ്യണം എന്നർത്ഥത്തിലല്ല. അങ്ങനെ തെറ്റിദ്ധരിക്കരുത്. നിങ്ങൾക്കു തെറ്റുകൾ പിണഞ്ഞുപോയി ട്ടുണ്ടെങ്കിൽ അതോർത്തു കുണ്ഠിതപ്പെട്ടിരിക്കേണ്ട, ഒടുവിൽ എല്ലാം ശരിപ്പെടും എന്നാണ് മനസ്സിലാക്കേണ്ടത്. അങ്ങനെ വരാതിരിപ്പാൻ വയ്യ. എന്തുകൊണ്ടെന്നാൽ നൻമയാണ് നമ്മുടെ പ്രകൃതി, നിർമ്മലത യാണ് നമ്മുടെ പ്രകൃതി: ആ പ്രകൃതിയെ നശിപ്പിക്കാൻ ഒന്നിനും ഒരു കാലത്തും സാദ്ധ്യമല്ല. ആ സാക്ഷാൽപ്രകൃതി ഏതു കാലത്തും ഒരു പോലിരിക്കുന്നു.

നാം മനസ്സിലാക്കേണ്ടതിതാണ്; തെറ്റെന്നോ തിന്മയെന്നോ പറ യപ്പെടുന്നതു നാം ചെയ്തുപോകാനിടയുണ്ട്. എന്തുകൊണ്ട്? നാം ബലഹീനരാകകൊണ്ട്: ബലഹീനത്വത്തിനു സംഗതിയോ? അജ്ഞാ നം. (തിന്മ എന്നതിനേക്കാൾ) തെറ്റ് എന്ന പേർ പറയാനാണ് എനി ക്കിഷ്ടം. പാപമെന്ന വാക്ക് ആദികാലത്തു നന്നായിരുന്നു. പിൽക്കാ ലത്ത് അതിൽ ഭയങ്കരായ ഒരു ചുവ വന്നു പെട്ടിട്ടുണ്ട്. നമ്മെ അജ്ഞ രാക്കുന്നത് ആരാണ്? നാം തന്നെ. നാം സ്വന്തം കൈകൊണ്ടു കണ്ണു പൊത്തി ഇരുട്ടായല്ലോ എന്നു വിലപിക്കുന്നു. കയ്യെടുക്കുക, പ്രകാശ മായി. പ്രകാശം എപ്പോഴും നമുക്കുണ്ട്. ആത്മാവിൻെറ സ്വപ്രകാശ സ്വരൂപം. ആധുനികശാസ്ത്രജ്ഞൻമാർ പറയുന്നതു കേൾക്കുന്നില്ലേ? പരിണാമത്തിനു കാരണമെന്ത്? ഇച്ഛ. ഒരു പ്രാണിക്കു ഒന്നു ചെയ്യണ മെന്നു തോന്നുന്നു. പക്ഷേ ചുറ്റുപാടുകൾ അതിനനുകൂലമല്ല. അപ്പോൾ അത് ഒരു പുതിയ ശരീരത്തെ വികസിപ്പിക്കുന്നു. വികാസമുണ്ടാക്കു

ന്നതാര്? ആ പ്രാണിതന്നെ. അതിൻെറ ഇച്ഛാശക്തി. അതിസൂക്ഷ്മ മായ അണുബീജത്തിൽനിന്നാണ് നിങ്ങൾ വളർന്നു വന്നത്. ഇച്ഛാ ശക്തിയുടെ പ്രവർത്തനംകൊണ്ട് ഇനിയും മേല്പോട്ടു വളരാം. ഇച്ഛാ ശക്തി സർവ്വശക്തിമത്താണ്. എന്നാൽ എന്തുകൊണ്ട് എനിക്ക് എല്ലാം ചെയ്യാൻ കഴിയുന്നില്ല എന്നു ചോദിക്കും: അതു ചോദിക്കുമ്പോൾ നിങ്ങൾ ചെറിയ വ്യക്തിയെപ്പറ്റിയേ വിചാരിക്കുന്നുള്ളു. അണുബീജ ത്തിൽ നിന്നു മനുഷ്യത്വത്തിലേക്കു വന്നതിനെ തിരിഞ്ഞുനോക്കുക. ആ വളർച്ചയെല്ലാം ആരുണ്ടാക്കി? നിങ്ങളുടെ ഇച്ഛ! പിന്നെ നിങ്ങൾ ക്കു സർവ്വശക്തിത്വമില്ലെന്നു എങ്ങനെ പറയാം? നിങ്ങളെ ഇത്രയും ഉയർത്തിക്കൊണ്ടുവന്നത് ഇനിമേലും ഉയർത്തും. നിങ്ങൾക്കു വേണ്ടത് ഇച്ഛാശക്തിയുടെ പ്രാബല്യം, സ്വഭാവദാർഢ്യം അതുമാത്രം. നിങ്ങ ളുടെ പ്രകൃതി ദുഷ്ടമാണ്, നിങ്ങൾ പിഴച്ചു കാൽവെച്ചിട്ടുണ്ട്, അതു കൊണ്ടു ദുഃഖചിഹ്നങ്ങൾ ധരിച്ചു ജീവിതകാലം മുഴുവൻ വ്യസനി ച്ചിരിക്കുകയാണ് നിങ്ങൾ വേണ്ടത് എന്നു ഞാൻ ഉപദേശിച്ചാൽ, അതു നിങ്ങൾക്ക് സഹായമാവില്ല, മറിച്ച്, അതു നിങ്ങളെ അധികം ക്ഷീണിപ്പിക്കും: നൻമയിലേക്കുള്ളതിനേക്കാൾ തിൻമയിലേക്കുള്ള വഴി കാണിച്ചുതരികയുമാവും. അനേകായിരം സംവത്സരമായി ഇരുൾ കെട്ടിക്കിടക്കുന്ന മുറിയിൽ വന്ന് 'അയ്യോ ഇരുട്ട്!' എന്നു മുറവിളി കൂട്ടിയാൽ ഇരുട്ടു നീങ്ങുമോ? ഒരു തീക്കോലുരയ്ക്കുക, ആ നിമിഷത്തിൽ പ്രകാശമായി. 'അയ്യോ, ഞാൻ പാപം ചെയ്തു, പലതെറ്റും ചെയ്തു' എന്ന് ആജീവനാന്തം വിചാരിച്ചിരുന്നിട്ടു ഗുണ മെന്ത്? അതു പറഞ്ഞുതരുവാൻ ഒരു ഭൂതം വേണ്ട. പ്രകാശംകൊണ്ടു വരിക, അന്ധകാരം ആ നിമിഷത്തിൽ പോകും. നിങ്ങളുടെ സ്വഭാ വത്തെ രൂപപ്പെടുത്തുക, യഥാർത്ഥപ്രകൃതിയെ പ്രകാശിപ്പിക്കുക. അതു സ്വയം പ്രകാശമുള്ളത്, സമുജ്ജ്വലം, നിത്യശുദ്ധം, അതിനെ, നിങ്ങൾ കാണുന്ന മറ്റുള്ളവരിലും ഉണർത്തുക. പരമദുഷ്ടനിൽ പ്പോലും അന്തര്യാമിയായ പരമാത്മാവിനെ ദർശിക്കാനും അയാളെ കുറ്റം പറയുന്നതിനുപകരം 'അല്ലയോ, ജ്യോതിസ്സ്വരൂപ, നിത്യനിർ മ്മല, എഴുന്നേൽക്കുക, ജനിമൃതിരഹിത, എഴുന്നേൽക്കുക. സർവ്വ ശക്ത, എഴുന്നേൽക്കുക. സ്വപ്രകൃതിയെ പ്രകാശിപ്പിക്കുക. ഈ ക്ഷുദ്ര ഭാവങ്ങൾക്ക് അങ്ങയ്ക്കു ചേർന്നവയല്ല.'[1] എന്നു പറയുവാനും സാധിക്കുന്ന ഒരു നില നമുക്കോരോരുത്തർക്കും വന്നാൽ കൊള്ളാ മെന്നു ഞാനാഗ്രഹിക്കുന്നു. ഇതാണ് അദ്വൈതം ഉപദേശിക്കുന്ന പരമപ്രാർത്ഥന. ഒരേ ഒരു പ്രാർത്ഥന ഇതാണ്; നമ്മിൽ നിത്യസന്നി ഹിതനായ ഈശ്വരനെ, നമ്മുടെ യഥാർത്ഥസ്വരൂപത്തെ, സ്മരിക്കുക: അനന്തവും സർവ്വശക്തവും നിത്യനിർമ്മലവും നിത്യമംഗളകരവും

1. ക്ലൈബ്യം മാ സ്മ ഗമഃ പാർഥ നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ
തസ്മാദജ്ഞാനസംഭൂതം ഹൃത്സ്ഥം ജ്ഞാനാസിനാത്മന
ഛിത്ത്വൈനം സംശയം യോഗമാതിഷ്ഠോത്തിഷ്ഠ ഭാരത. (ഗീ. 2.3: 4.42)

ലിംഗരഹിതവും സർവോപാധിവിനിർമുക്തവുമെന്നു സ്മരിക്കുക. ആ സ്വരൂപത്തിനു സ്വാർത്ഥമില്ല. തന്മൂലം അതു ബലവത്തും ഭയരഹിതവുമാണ്. സ്വാർത്ഥമുള്ളേടത്തേ ഭയമുണ്ടാകൂ. നിഷ്കാമന് എന്തിനെ ഭയം? അയാളെ ഭയപ്പെടുത്തുവാൻ ആർക്കു കഴിയും? അയാൾ മൃത്യുവിനെ ഭയപ്പെടുമോ? തിന്മയെ ഭയപ്പെടുമോ? ഇല്ല. അതുകൊണ്ടു നാം അദ്വൈതികളാണെങ്കിൽ നമ്മുടെ പഴയ വ്യക്തിത്വം നശിച്ചുപോയി എന്ന് ഈ നിമിഷം മുതൽ വിചാരിക്കണം. ഇതുവരെയുണ്ടായിരുന്ന ശ്രീമാൻ ഇന്നാൾ, ശ്രീമതി ഇന്നവൾ, കുമാരി ഇന്നവൾ എന്നിവരെല്ലാം പോയി. അതെല്ലാം അന്ധവിശ്വാസമായിരുന്നു. ശേഷിച്ചതു നിത്യശുദ്ധ–നിത്യബുദ്ധ–സർവ്വശക്ത–സർവ്വജ്ഞതമാത്രം. അപ്പോൾ സർവ്വഭയങ്ങളും തിരോഭവിക്കുന്നു. സർവ്വഗതത്തെ ദ്രോഹിപ്പാൻ അന്യനെവിടെ? അപ്പോൾ സർവ്വദൗർബല്യങ്ങളും അകലുന്നു. പിന്നെ നമുക്ക് ഒരു കൃത്യമേ ഉള്ളൂ: നമ്മുടെ സഹജീവികളിലും ഈ ജ്ഞാനം ഉണർത്തുക. അവരും പരിശുദ്ധാത്മാവല്ലേ? അതവർക്കറിഞ്ഞുകൂടാ, നാം അറിയിച്ചുകൊടുക്കണം. അവരുടെ വിഭുത്വമുണർത്തുവാൻ നാം അവരെ സഹായിക്കണം, ഇതൊന്നാണ് ഇന്നു ലോകത്തിൽ എല്ലായിടത്തും അത്യാവശ്യമായിട്ടുള്ളതെന്ന് എനിക്കു തോന്നുന്നു. ഈ തത്ത്വങ്ങൾ പുരാതനങ്ങളാണ്. പക്ഷേ പർവ്വതങ്ങളേക്കാളധികം പുരാതനങ്ങളാവാം. തത്ത്വങ്ങളെല്ലാം നിത്യങ്ങളാണ്, ആരുടെയും പ്രത്യേക സ്വത്തല്ല: ഒരു വർഗ്ഗത്തിനോ ഒരാൾക്കോ അതു സ്വന്തമാണെന്ന് അവകാശപ്പെടാവതല്ല. അത് ജീവപ്രകൃതിയുമാണ്. അപ്പോൾ അത് തൻെറ പ്രത്യേകസ്വത്താണെന്ന് ആർക്കെങ്കിലും അവകാശപ്പെടാമോ? പക്ഷേ അതു നടപ്പിൽ വരുത്തണം. ലഘുവും ലളിതവുമാക്കണം. അതു ജനസമുദായത്തിലെ ഓരോ സുഷിരത്തിലും കലർന്നുപിടിക്കണം! മഹാബുദ്ധിശാലികൾക്കും താണ സാധാരണ മനസ്സുകൾക്കും ഏതു പുരുഷനും സ്ത്രീക്കും കുട്ടിക്കും ഗ്രഹിക്കത്തക്കവിധം അതിനെ ലളിതമാക്കണം. താർക്കിക വാദകോലാഹലങ്ങളും തത്ത്വജ്ഞാനചർച്ചാവിധങ്ങളും മതസിദ്ധാന്തങ്ങളും കർമ്മകലാപങ്ങളുമെല്ലാം അതാതു കാലത്തു നല്ലവയായിരുന്നിരിക്കാം. എന്നാൽ ഇപ്പോൾ സംഗതികളെ ലഘുവും ലളിതവുമാക്കണം, ഓരോ മനുഷ്യനും ആരാധകനായും, ഓരോ മനുഷ്യനിലുമുള്ള പരമാർത്ഥതത്ത്വം ആരാദ്ധ്യവസ്തുവായും വരുന്ന ആ സുവർണ്ണദിനം ഉദയം ചെയ്യണം. അതിനു തക്കവിധം നാം പ്രയത്നിക്കണം.

## അദ്ധ്യായം 24
## വിശ്വമതാദർശം

അത് എങ്ങനെ വിവിധ മനസ്സുകളെയും മാർഗ്ഗങ്ങളെയും ഉൾക്കൊള്ളണമെന്ന്.

ഇന്ദ്രിയങ്ങൾ എവിടെ ചെന്നെത്തുന്നുവോ അവിടെയും, മനസ്സ് എന്തു സങ്കല്പിക്കുന്നുവോ അതിലും, രണ്ടു ശക്തികളുടെ ആഘാത പ്രത്യാഘാതങ്ങൾ കാണാം. അവ അന്യോന്യം നിരോധിച്ചുകൊണ്ട് നമുക്കു ചുറ്റും കാണുന്ന മിശ്രപ്രപഞ്ചത്തിൻെറയും ചിത്തവൃത്തികളുടെയും ചാഞ്ചാട്ടത്തിനു കാരണമായിരിക്കുന്നു. ബാഹ്യലോകത്തിൽ ഈ വിപരീതശക്തികളുടെ വ്യാപാരം ആകർഷണം വികർഷണം എന്നും അഥവാ കേന്ദ്രീകരണം നിഷ്കാസനം എന്നും ഉള്ള രൂപത്തിലും അന്തർലോകത്തിൽ - മനസ്സിൽ - രാഗം, ദ്വേഷം, നന്മ, തിന്മ എന്നീ രൂപത്തിലും പ്രകാശിക്കുന്നു. നാം ചില വസ്തുക്കളെ തള്ളിയകറ്റുന്നു. ചിലതുകളെ ആകർഷിച്ചടുപ്പിക്കുന്നു. ഒന്നിനോടു നമുക്ക് ആകർഷണം തോന്നുന്നു. മറ്റൊന്നിനോടു വികർഷണവും. ഇത് നമുക്കു ജീവിതത്തിൽ പലപ്പോഴും അനുഭവമായിട്ടുണ്ട്: ചില ജനങ്ങളോട് നമുക്കു ഹേതുവൊന്നും കൂടാതെ ഒരാകർഷണവും മറ്റു ചിലരോട് അതുപോലെതന്നെ അതിനു വിപരീതമായ നിരസനവും ഉണ്ടാകുന്നു. ഇതു സർവ്വർക്കും അനുഭവാണല്ലോ. കർമ്മതലത്തിന്നു ഉത്കർഷം കൂടുംതോറും ഈ വിപരീതശക്തികളുടെ വ്യാപാരത്തിനു ബലവും തെളിവും കൂടും. മനുഷ്യൻെറ ചിന്തയിലും ജീവതത്തിലും അത്യുന്നതമായ തലം മതമാകുന്നു. അതിലാകുന്നു ഈ രണ്ടുശക്തികളുടെയും വ്യാപാരം അതിപ്രകടനമായി നാം കാണുന്നതും. മനുഷ്യലോകത്തിനു അനുഭവമായിട്ടുള്ള പരമപ്രേമം മതമൂലമുണ്ടായിരിക്കുന്നു: അതുപോലെതന്നെ പൈശാചികവൈരഭാവവും മതജന്യമായിരിക്കുന്നു. ശാന്തിപരമായി ലോകം ശ്രവിച്ചിട്ടുള്ള ദിവ്യവചസ്സുകൾ ആത്മസാമ്രാജ്യ ചക്രവർത്തികളായ മഹാൻമാരിൽ നിന്നു വന്നിരിക്കുന്നു. അതുപോലെ തീക്ഷ്ണതമങ്ങളായ അധിക്ഷേപവാക്കുകൾ ഉച്ചരിച്ചിട്ടുള്ളതും മതപരൻമാരാകുന്നു. മതത്തിൻെറ ലക്ഷ്യം എത്രത്തോളം ഉന്നതവും സംഘടന സൂക്ഷ്മവും ആയിരിക്കുന്നുവോ അത്രത്തോളം അതിൻെറ വ്യാപാരങ്ങൾ പ്രസ്പഷ്ടങ്ങളായിരിക്കും. മതചോദനപോലെ മറ്റൊന്നും ലോകത്തിൽ അത്ര രക്തപ്രളയം പരത്തീട്ടില്ല: ഇത്രയധികം ചികിത്സാലയങ്ങൾ, ആതുരശാലകൾ, എന്നിവയുണ്ടാകുവാനും മറ്റൊന്നും കാരണമല്ല. മനുഷ്യരെ മാത്രമല്ല, ക്ഷുദ്രതിര്യക്കുകളെപ്പോലും സശ്രദ്ധം ശുശ്രൂഷിക്കാൻ മനുഷ്യരെ പ്രേരിപ്പിച്ചിട്ടുള്ളത് മതംപോലെ മറ്റൊന്നല്ല. ചുരുക്കിപ്പറയുന്നതായാൽ മതംപോലെ മറ്റൊന്നും നമ്മെ അത്ര ക്രൂരൻമാരാക്കുന്നില്ല, മതംപോലെ മറ്റൊന്നും നമ്മെ അത്ര ദയാലുക്കളും ആക്കുന്നില്ല. ഇങ്ങനെയായിരുന്നു പൂർവ്വകാലസ്ഥിതി: ഭാവികാലത്തും അധികപക്ഷം അങ്ങനെയായിരിക്കും. എന്നാൽ മതങ്ങളുടെയും ശാഖകളുടെയും ഈ കൂക്കും

വിളിയും, ഈ പിടിയും വലിയും, ഈ വൈരവും മത്സരവും, എല്ലാം ഭേദിച്ച്, അവയുടെ കോലാഹലശബ്ദം ശമിപ്പിച്ച്, ഭൂമിയുടെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ കേൾക്കത്തക്ക ശക്തിയോടുകൂടിയ പ്രബല സന്ദേശങ്ങൾ, ശാന്തിയും രഞ്ജിപ്പും ഉദ്ഘോഷിച്ചുകൊണ്ട്, ഓരോ കാലത്തും നിർഗ്ഗമിച്ചിട്ടുമുണ്ട്. ആ സ്ഥിതിവരുമോ, എന്നെങ്കിലും?

ഈ ഉത്കടമതസ്പർദ്ധയുടെ രംഗത്തിൽ എന്നും അഭംഗുരമായ രഞ്ജിപ്പ് ഉല്ലസിക്കുക എന്നുള്ളത് സംഭാവ്യമാണോ? ലോകം ഈ നൂറ്റാണ്ടിൻെറ ഉത്തരാർദ്ധത്തിൽ രഞ്ജിപ്പിനെപ്പറ്റി ചിന്തിച്ചു തുടങ്ങിയിരിക്കുന്നു. ജനസമുദായഘടനയിൽ അതിനു പല പരിപാടികളും നിർദ്ദേശിച്ചുവരുന്നു: അവയെ നടപ്പിലാക്കുവാൻ പരിശ്രമിച്ചും വരുന്നു. എന്നാൽ അതത്ര ദുഷ്കരമാണെന്നു നമുക്കറിയാമല്ലോ. ജീവിതസന്ധാരണാദ്ധ്വാനത്തിൻെറ തള്ളിക്കയറുന്ന കാഠിന്യം കുറയ്ക്കുവാൻ, സിരാബന്ധത്തിനുള്ള ദുസ്സഹമായ ഞെരിയ്ക്കലിനെ മയപ്പെടുത്തുവാൻ, മിക്കവാറും അസാദ്ധ്യമെന്ന് ജനങ്ങൾക്കു അനുഭവമാകുന്നു.

ജീവിതത്തിൻെറ ബാഹ്യവും സ്ഥൂലവുമായ ഭാഗത്തിൽ – പുറമേയുള്ള ഭൗതികതലത്തിൽ – ആ രഞ്ജിപ്പും പ്രശാന്തിയും ഉള്ളവാക്കുവാൻ അത്ര പ്രയാസമാകുന്നു എങ്കിൽ മനുഷ്യൻെറ അഭ്യന്തരപ്രകൃതിയിൽ – മാനസികതലത്തിൽ – ശാന്തിയും രഞ്ജിപ്പും സ്ഥാപിച്ചു നിലനിർത്തുക എന്നത് ആയിരം മടങ്ങ് അധികം പ്രയാസമുള്ളതു തന്നെ. ഇനി അല്പസമയത്തേയ്ക്കു നമുക്കു വെറും ശബ്ദജാലങ്ങളിൽനിന്നു പുറത്തേയ്ക്കു കടക്കുക: സ്നേഹം, ശാന്തി, ദീനാനുകമ്പ, സമത്വം, സർവ്വസാഹോദര്യം എന്നെല്ലാം നാം നമ്മുടെ ശൈശവം മുതൽ കേട്ടുതുടങ്ങീട്ടുണ്ട്. അതെല്ലാം നമുക്കു അർത്ഥമില്ലാത്ത വാക്കുകൾ ആയിട്ടുണ്ട്, കിളികൾ പറയുന്നതുപോലെ നാം ആവർത്തിച്ചു പറയുന്ന വാക്കുകൾ മാത്രമായിട്ടുണ്ട്, അത് നമുക്കു വളരെ സ്വാഭാവികവുമായിട്ടുണ്ട്. അങ്ങനെയല്ലെന്നാക്കുവാൻ വയ്യാതായിട്ടുണ്ട്. ആ വാക്കുകൾ കുറിക്കുന്ന മഹത്തായ ഭാവങ്ങൾ ആദ്യമായി ഹൃദയത്തിൽ അനുഭവിച്ച മഹാത്മാക്കൾ ആ വാക്കുകളെ ആവിഷ്കരിച്ചു: ആ കാലത്ത് പലർക്കും അതിൻെറ അർത്ഥം മനസ്സിലാകുകയും ചെയ്തു. കലാം ചെന്നാപ്പോൾ, അജ്ഞരായ ജനങ്ങൾ ആ വാക്കുകളെ എടുത്തുപിടിച്ച് അവയെക്കൊണ്ടു കളിച്ചുതുടങ്ങി, മതത്തിനെ അനുഷ്ഠാനത്തിനുള്ളതല്ലാതെ വാക്കുകളെക്കൊണ്ടുള്ള ഒരു വെറും കളി എന്നാക്കി, പിന്നെ മതം എന്നത് ''എൻെറ പിതാവിൻെറ മതം'', ''നമ്മുടെ വംശത്തിൻെറ മതം'', ''നമ്മുടെ രാഷ്ട്രത്തിൻെറ മതം'', എന്നിങ്ങനെയായി. ഒരു മതം അനുസരിക്കുന്നത്, സ്വരാജ്യസ്നേഹത്തിൻെറ ഒരംഗംമാത്രമായി കലാശിച്ചിരിക്കുന്നു. സ്വരാജ്യസ്നേഹം എപ്പോഴും പക്ഷപാതത്തോടുകൂടിയതാണല്ലോ. അതുകൊണ്ട് മതങ്ങൾക്കു തമ്മിൽ രഞ്ജിപ്പുണ്ടാക്കുന്നതു ദുഷ്കരംതന്നെ. എങ്കിലും ഈ മതസൗഹാർദ്ദമെന്ന വിഷയത്തെപ്പറ്റി നമുക്കു ചിന്തിക്കണം.

പ്രസിദ്ധ മഹാമതങ്ങളിൽ ഓരോന്നിലും മൂന്നുവിഭാഗങ്ങളുണ്ട്. ഒന്നാമത്തേത്, അതിൻെറ മൂലതത്ത്വങ്ങളേയും, ലക്ഷ്യത്തെയും, ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളേയും പ്രതിപാദിച്ച് ആ മതത്തിൻെറ മുഴുവൻ വ്യാപ്തിയേയും പ്രദർശിപ്പിക്കുന്ന തത്ത്വജ്ഞാനഭാഗം. രണ്ടാമ

ത്തേത്, ആ തത്ത്വങ്ങളെ സ്ഥൂലരൂപത്തിൽ കാണിക്കുന്ന പുരാണ കഥാഭാഗം. അത് മനുഷ്യരുടെയോ ദേവാദികളുടെയോ ചരിതം എന്ന നിലയിലായിരിക്കും. മൂന്നാമത്തേത് ക്രിയാകലാപഭാഗം. ഇതു കുറേക്കൂടെ സ്ഥൂലമായിരിക്കും: വിഗ്രഹങ്ങളും ആരാധനാസമ്പ്രദായങ്ങളും ഇന്ദ്രിയപ്രീതികരങ്ങളായ പുഷ്പധൂപാദികളും ശരീരചേഷ്ടകളും അടങ്ങിയതുമായിരിക്കും. പ്രസിദ്ധമതങ്ങൾ എല്ലാം ഈ മൂന്നു മൂലഭാഗങ്ങളേയും സ്വീകരിച്ചിട്ടുണ്ട്. ചിലത് അതിൽ ഒന്നിനെ, ചിലത് മറ്റൊന്നിനെ, അധികം പ്രധാനമാക്കിയിരിക്കും എന്നേ വ്യത്യാസമുള്ളു. ഇപ്പോൾ നമുക്കു ഇതിൽ ഒന്നാമത്തേതായ തത്ത്വജ്ഞാനവിഭാഗത്തെപ്പറ്റി വിചാരിക്കുക. എല്ലാ മതങ്ങൾക്കും പൊതുവായി, സർവ്വസമാനമായി സാർവ്വലൗകികമായ ഒരു തത്ത്വജ്ഞാനമുണ്ടോ? അത് ഇന്നുവരേയും ഉണ്ടായിട്ടില്ല. ഓരോ മതവും അതിന്റെ സിദ്ധാന്തങ്ങളെ പ്രഖ്യാപിച്ച് അവ മാത്രം സത്യമെന്നു ശഠിക്കുന്നു. എന്നുമാത്രമല്ല അവയിൽ വിശ്വസിക്കാത്തവർ ഒരു ഭയങ്കരമായ സ്ഥാനത്തു ചെല്ലുമെന്നു വിശ്വസിക്കുകയും ചെയ്യുന്നു. അവർ വിശ്വസിക്കുന്നതുപോലെ മറ്റു ജനങ്ങളെക്കൊണ്ടു വിശ്വസിപ്പിക്കാൻ അവർ വാളെടുക്കുകപോലും ചെയ്യുന്നു. ഇത് ദുഷ്ടത നിമിത്തമല്ല. മതഭ്രാന്ത് എന്നു പറയുന്ന ഒരു വിധം മസ്തിഷ്കവ്യാധി നിമിത്തമാകുന്നു. ഈ മതഭ്രാന്തൻമാർ ഉറച്ച വിശ്വാസമുള്ളവരാണ്, അത്യന്തം ആത്മാർത്ഥതയുള്ളവരാണ്: എന്നാൽ അവർ മറ്റു ഭ്രാന്തൻമാരെപ്പോലെ യുക്തിവിഹീനൻമാരുമാണ്. മതഭ്രാന്തെന്ന ഈ രോഗം എല്ലാരോഗങ്ങളിലും വെച്ച് അധികം ആപത്കരമാകുന്നു. അത് മനുഷ്യപ്രകൃതിയിലുള്ള ദുഷ്ടതമുഴുവൻ ഇളക്കിപ്പൊന്തിക്കും, കോപത്തെ തട്ടിയുണർത്തും, സിരാബന്ധത്തിനു മുറുക്കം കൂട്ടും, മനുഷ്യരെ വ്യാഘ്രസമാനരാക്കും.

ഇനി പുരാണകഥാഭാഗം നോക്കുമ്പോൾ, അതിൽ സാദൃശ്യമുണ്ടോ, രഞ്ജിപ്പുണ്ടോ, സർവ്വമതങ്ങളും സ്വീകരിക്കുന്നതായ പുരാണകഥയുണ്ടോ? ഇല്ലെന്നു നിശ്ചയം. ഓരോ മതത്തിനും സ്വന്തം കഥകളുണ്ട്: ഈ കഥകൾ വെറും കെട്ടുകഥകളല്ലെന്നു സ്വന്തം കഥകളെപ്പറ്റി ഓരോ മതവും പറയും. ഈ സംഗതി ഒരുദാഹരണംമൂലം മനസ്സിലാക്കാൻ ശ്രമിക്കുക. ഉദാഹരണം മാത്രമായിട്ടാകുന്നു ഞാൻ പറയുന്നത്. കഥയുടെ ഗുണദോഷ നിരൂപണമായിട്ടല്ല. ഈശ്വരൻ ഒരു പ്രാവിന്റെ രൂപം ധരിച്ച് ഭൂമിയിലേയ്ക്കു വന്നു എന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നുണ്ട്. അവർക്ക് അത് യഥാർത്ഥചരിത്രമാണ്., വെറും പഴംകഥയല്ല. ഈശ്വരൻ പശുവിൽ പ്രത്യക്ഷമായിരിക്കുന്നു എന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്നു. അത് വെറും പാഴ്കഥയെ വിശ്വസിക്കുന്നതാണ്, ചരിത്രകഥയെയല്ല. അന്ധവിശ്വാസമാണ് എന്ന് ക്രിസ്ത്യൻ പറയുന്നു. പിന്നെ, ഒരു ഉദാഹരണം: ഇരുവശത്തും ദേവദൂതൻമാരെ കാണിച്ചുകൊണ്ട് ഒരുപെട്ടി. ഒരു പേടകരൂപത്തിൽ ഒന്നുണ്ടാക്കിയാൽ അതു ദിവ്യം, യഹോവായ്ക്കു (ഈശ്വരന്) പരിശുദ്ധം, ശ്രീകോവിലിന്നുള്ളിൽ വെയ്ക്കാവുന്നത്, എന്ന് യഹൂദർ വിശ്വസിക്കുന്നു. എന്നാൽ ആ വിഗ്രഹം ഒരു മനുഷ്യരൂപത്തിലാകുമ്പോൾ 'അത് ഭയങ്കരവിഗ്ര

ഹാരാധന, അതിനെ അടിച്ചുടയ്ക്കണം എന്നാകുന്നു അവരുടെ നില്".

ഇങ്ങനെയാകുന്നു കഥാഭാഗത്തിൽ മതങ്ങൾക്കു തമ്മിലുള്ള രഞ്ജിപ്പ്. 'എൻെറ മതപ്രവാചകൻ ഇന്നിന്ന അദ്ഭുതങ്ങൾ ചെയ്തു കാണിച്ചു എന്ന് ഒരാൾ. 'അതു വെറും അന്ധവിശ്വാസം' എന്ന് മറ്റൊരാൾ. എന്നാൽ ആ പറയുന്ന മറ്റുള്ളവർതന്നെ അവരുടെ പ്രവാചകൻമാർ അതിനെക്കാൾ അധികം അദ്ഭുതകൃത്യങ്ങൾ കാണിച്ചു എന്നും അതെല്ലാം വാസ്തവ ചരിത്രമാണെന്നും പറയും. ഈ ജനങ്ങളുടെ തലച്ചോറിൽ വെറും പുരാണപാഴ്കഥയെയും വാസ്തവചരിത്രകഥയെയും വേർതിരിച്ചു മനസ്സിലാക്കുവാനുള്ള യന്ത്രം പ്രവർത്തിക്കുന്നത് എങ്ങനെയാണെന്ന് മറ്റാർക്കും അറിയാവതല്ല. ആവക കഥകൾ ഏതു മതത്തിൽ ചേർന്നവയായാലും അവ വാസ്തവത്തിൽ പഴം കഥകളും, പക്ഷേ ചിലപ്പോൾ അല്പം ചരിത്രാംശം കൂട്ടിക്കലർത്തിയവയും ആയിരിക്കും.

ഇനിയുള്ളത് ആരാധനാസമ്പ്രദായം. ഒരു ശാഖയ്ക്കു ഒരു സമ്പ്രദായം, അത് ദിവ്യം: മറ്റുള്ള സമ്പ്രദായങ്ങൾ എല്ലാം ശുദ്ധമേ അന്ധത്വം: ഇതാകുന്നു ഓരോ ശാഖയുടെയും വിചാരം. അന്യശാഖയുടെ സമ്പ്രദായം മഹാഭയങ്കരം എന്ന് ഓരോ ശാഖയും വിശ്വസിക്കുന്നു. ഉദാഹരണത്തിന് ഒരു സാധാരണ ചിഹ്നം നോക്കുക. ലിംഗം എന്ന ചിഹ്നം തീർച്ചയായും സ്ത്രീപുരുഷ സംബന്ധിതന്നെയാണ്. എന്നാൽ ആ ഭാവം തീരെ മറന്ന് ഇപ്പോൾ അത് സ്രഷ്ടാവിൻെറ ചിഹ്നം മാത്രമായിരിക്കുന്നു. ഈ ചിഹ്നം സ്വീകരിച്ചിരിക്കുന്ന ശാഖക്കാർ അതിൻെറ മൈഥുനഭാവത്തെ തീരെ വിസ്മരിച്ച് അതിനെ ഈശ്വരചിഹ്നമായി മാത്രം കരുതുന്നു. എന്നാൽ അന്യശാഖയിലോ വർഗ്ഗത്തിലോ പെട്ടവർ, അതിനെ മൈഥുനപരം മാത്രമായി കരുതി നിന്ദിച്ചധിക്ഷേപിക്കുന്നു, എന്നാൽ അവർ തന്നെ ലിംഗാരാധനക്കാർക്ക് അത്യന്തം നിഷ്കൃഷ്ടമായി തോന്നുന്ന ഒരു സമ്പ്രദായം അനുസരിക്കുന്നതുമുണ്ടാവാം. ഉദാഹരണത്തിനു ഇതു രണ്ടും എടുക്കുക, (ഹിന്ദു മതസംബന്ധിയായ) ലിംഗവും (ക്രിസ്തുമതസംബന്ധിയായ) ദിവ്യഭുക്തിയും (Sacrament) ക്രിസ്ത്യൻെറ ദൃഷ്ടിയിൽ ലിംഗം അതിനികൃഷ്ടം, ഭയങ്കരം: ഹിന്ദുവിൻെറ ദൃഷ്ടിയിൽ ക്രിസ്ത്യൻമാരുടെ ദിവ്യഭുക്തി മഹാഭയങ്കരം. ഒരു മനുഷ്യൻെറ സദ്ഗുണങ്ങൾ തങ്ങൾക്കുണ്ടാകുവാൻ വേണ്ടി ആ ആളെ കൊന്ന് അയാളുടെ രക്തം കുടിക്കുകയും മാംസം ഭുജിക്കുകയും ചെയ്യുന്ന രൂപത്തിലുള്ള ദിവ്യഭുക്തി, (Sacrament) എന്ന ക്രിസ്ത്യൻ സമ്പ്രദായം വെറും നരമാംസഭുക്തി എന്ന കാടൻ സമ്പ്രദായമാണെന്ന് ഹിന്ദുക്കൾ പറയുന്നു. ഇതു ചില കാട്ടു മനുഷ്യർ (അപരിഷ്കൃതർ) ചെയ്യുന്നതാണ്. ഒരാൾ വലിയ ധൈര്യ

1 എന്നാണ് ലോകപ്രചാരം. അടയാളം (ലീനസ്യാർഥസ്യ ഗമകം ലിംഗം) എന്നാണ് ബഹുശാസ്ത്രപ്രസിദ്ധി; ധൂമം അഗ്നിയുടെയും, ബുദ്ധി പ്രകൃതിപുരുഷൻമാരുടെയും (യോ.സൂ. 2,19), സൂക്ഷ്മശരീരം ജീവൻെറയും (സാം.കാ. 40). ആകാശം ബ്രഹ്മത്തിൻെറയും (ആകാശസ്തല്ലിംഗാത് – ബ്ര.സൂ. 1.1.22) വിഗ്രഹവും ഭക്തനും ഭഗവാൻെറയും (ഉഭയലിംഗമാനമേത് – ഭാ. 10.80,4) ലിംഗമാകുന്നു.

ശാലിയായിരിക്കുന്നു എങ്കിൽ അവർ അയാളുടെ ധൈര്യവും വീര്യവും അവർക്കുണ്ടാവാൻ വേണ്ടി അയാളെ കൊന്ന് അയാളുടെ ഹൃദയം ഭക്ഷിക്കും. ഇതു വാസ്തവമാണെന്നും ഇതാകുന്നു ക്രിസ്ത്യൻ (Sacrament) സമ്പ്രദായത്തിന്റെ മൂലമെന്നും ഒരു ക്രിസ്ത്യൻ ഭക്തനായ സർ ജോൺ ലബ്ബൊക് (Sir John Lubbock) പോലും സമ്മതിച്ചിട്ടുണ്ട്! എന്നാൽ ഇങ്ങനെയാകുന്നു അതിന്റെ മൂലമെന്ന് ക്രിസ്ത്യൻമാർ ഒരിക്കലും സമ്മതിക്കയില്ല, അവരുടെ സമ്പ്രദായത്തിൽ എന്തു അന്തർഭവിച്ചിരിക്കാം എന്ന ചിന്തയ്ക്കു അവരുടെ മനസ്സിൽ സ്ഥാനമില്ല. അത് വളരെ പരിശുദ്ധമായ ഒരാചാരമാണ്, അത്രയേ അവർക്കു അറിയേണ്ടതുള്ളു. അപ്പോൾ സാർവ്വലൗകികത്വം എവിടെ? ഒരു സർവ്വലോക മതസ്വരൂപം എങ്ങനെ സാദ്ധ്യമാകും? ഈ വിഷമാവസ്ഥയിലും അങ്ങനെ ഒന്ന് ഇപ്പോഴേ ഉണ്ട്. അതെന്താണെന്ന് നോക്കുക.

സർവ്വലോകസാഹോദര്യത്തെപ്പറ്റിയും അത് പ്രത്യേകമായി പ്രചരിപ്പിക്കാൻ സംഘങ്ങൾ ഒരുങ്ങുന്നതിനെപ്പറ്റിയും നാം എല്ലാവരും കേൾക്കുന്നുണ്ടല്ലോ. ഇവിടെ എനിക്ക് ഒരു പഴയ കഥ ഓർമ്മവരുന്നു. മദ്യപാനം പാപമായിട്ടാകുന്നു ഇന്ത്യക്കാർ കരുതുന്നത്. എന്നാൽ രണ്ടു സഹോദരൻമാർക്കു ഒരു ദിവസം രാത്രി രഹസ്യമായി മദ്യം കഴിക്കണമെന്ന ആഗ്രഹം ഉണ്ടായി. അവരുടെ അമ്മാമൻ, ഏറ്റവും ആചാരനിഷ്ഠൻ, അവരുടെ മുറിക്കടുത്ത മുറിയിൽ കിടന്നുറങ്ങുന്നുണ്ടായിരുന്നു. അതുകൊണ്ട് മദ്യം കഴിപ്പാൻ തുടങ്ങുന്നതിന്നുമുമ്പ് ''നാം ഒട്ടും ശബ്ദം ഉണ്ടാക്കരുത്, അമ്മാമൻ ഉണർന്നേയ്ക്കും'''' എന്ന് അവർ അന്യോന്യം പറഞ്ഞു കുടി തുടങ്ങി. പിന്നേയും അതുതന്നെ പറഞ്ഞു ശബ്ദം മുഴുത്തു: ''ശബ്ദമുണ്ടാക്കേണ്ട, അമ്മാമൻ ഉണരും'''' എന്ന് ഓരോരുത്തനും മറ്റേ ആളുടെ ശബ്ദം കവിച്ചു പറഞ്ഞുതുടങ്ങി, ശബ്ദം ബഹളമായി: അമ്മാമൻ ഉണർന്നു, അവരുടെ മുറിയിൽ വന്നു, കാര്യം മനസ്സിലാക്കി. ഇപ്പോൾ നാം ഏതാണ്ട് ആ മദ്യപാനികളെപ്പോലെയാകുന്നു. ''സർവ്വസാഹോദര്യം! നാം സർവ്വരും സമൻമാർ! അതുകൊണ്ട് നമുക്ക് ഒരു സംഘം ഉണ്ടാക്കുക.'''' സംഘം ഉണ്ടാക്കിക്കഴിഞ്ഞാൽ അതു സർവ്വസമത്വത്തിന്നു വിരുദ്ധമായി, പിന്നെ സമത്വമില്ല, മുഹമ്മദീയർ സർവ്വസാഹോദര്യം പ്രഖ്യാപനം ചെയ്യുന്നു. എന്നാൽ അതിന്റെ വാസ്തവമായി ഫലമെന്ത്? ചോദിപ്പാനുണ്ടോ? മുഹമ്മദീയനല്ലാത്ത ഒരാൾക്കും അവരുടെ സംഘത്തിൽ സ്ഥാനമില്ല; അയാളുടെ കഴുത്ത് അറുത്തു എന്നു വരുവാനാകുന്നു അധികം എളുപ്പം: ക്രിസ്ത്യൻമാരും സർവ്വസാഹോദര്യം എന്നു പ്രസംഗിക്കുന്നുണ്ട്: എന്നാൽ ക്രിസ്ത്യനല്ലാത്തവർക്ക് അവർ കല്പിക്കുന്ന സ്ഥാനമോ? അത് നിത്യം തോലുരിച്ചു ചുട്ടുപഴുപ്പിക്കുന്ന ആ ലോകം (നരകം) തന്നെ.

അങ്ങനെ സർവ്വസാഹോദര്യവും സമത്വവും അന്വേഷിച്ചുകൊണ്ട് നാം ലോകയാത്ര തുടരുന്നു. ആവിധം പ്രസംഗം ഇനി കേൾക്കുമ്പോൾ നിങ്ങൾ അല്പം സൂക്ഷിക്കണം. നിങ്ങളെപ്പറ്റി കരുതൽ വേണം, എന്നു പറയുവാൻ തോന്നുന്നു: എന്തുകൊണ്ടെന്നാൽ, ആ പ്രസംഗങ്ങൾ

ക്കിടയിൽ പലപ്പോഴും ഉള്ളത് മുഴുത്ത സ്വാർത്ഥമാണ്. ഹേമന്ത കാലത്ത് ചിലപ്പോൾ ഒരു കാർമേഘം പൊന്തിവരും, ഇടി പൊടിപൂര മായ് മുഴക്കും: മഴതുള്ളിപോലും വീഴുകയില്ല. എന്നാൽ വർഷകാല ത്തിലെ മേഘം ശബ്ദിക്കയില്ല, ജലവർഷം പൊഴിക്കയും ചെയ്യും. അതുപോലെ മനുഷ്യസാഹോദര്യഭാവം ഹൃദയത്തിൽ വാസ്തവമായും ഉള്ളവർ, യഥാർത്ഥകർമ്മികൾ, അധികം പ്രസംഗിക്കയില്ല, സാഹോ ദര്യസ്ഥാപനത്തിനു സംഘം രൂപീകരിക്കയില്ല: എന്നാൽ അവരുടെ പ്രവൃത്തികൾ, അവരുടെ ചേഷ്ടകൾ, അവരുടെ ജീവിതം, അവർക്ക് മനുഷ്യവർഗ്ഗത്തോടു സഹോദരഭാവം യഥാർത്ഥമായും ഉണ്ടെന്നും, അവർക്ക് പ്രേമവും സഹതാപവും ഉണ്ടെന്നും വെളിവായി പ്രകാശി പ്പിക്കും: അവർ സംസാരിക്കുകയല്ല, പ്രവർത്തിക്കുകയാണ്: ജീവി ക്കുകയാണ് ചെയ്യുന്നത്! ഈ ലോകത്തിൽ നിരർത്ഥവാഗ്ധാടി കവിഞ്ഞിരിക്കുന്നു: സംസാരം ചുരുക്കവും ആത്മാർത്ഥമായ കർമ്മം കുറച്ചുകൂടി അധികവും ആകുന്നു നമുക്കു വേണ്ടിയിരിക്കുന്നത്.

ഇതുവരെ നോക്കിയേടത്തോളം മതങ്ങളെ സംബന്ധിച്ച് സർവ്വ സമാനസംഗതികൾ വല്ലതും കാണ്മാൻ പ്രയാസമാണെന്ന് നാം കണ്ടുവല്ലോ: എന്നാൽ അങ്ങനെ ചിലത് ഉണ്ടെന്ന് നമുക്കറിവുണ്ടു താനും. നാമെല്ലാവരും മനുഷ്യരാണ്, എന്നാൽ നാമെല്ലാവരും സമൻ മാരോ? അല്ല, നിശ്ചയം. സമൻമാരാണെന്ന് ആരു പറയുന്നു? ഭ്രാന്തൻ മാത്രം. ബുദ്ധിയിലും ശക്തികളിലും ശരീരങ്ങളിലും നാമെല്ലാവരും ഒരുപോലെയോ? ഒരാൾ മറ്റൊരാളെക്കാൾ ബലശാലി, ഒരാൾ മറ്റൊരാ ളെക്കാൾ ബുദ്ധിശാലി, നാം സമൻമാരാണെങ്കിൽ ഈ വ്യത്യാസം എന്തുകൊണ്ട്? അതു ആരുണ്ടാക്കി? നാം തന്നെ, ശക്തികളിലും ബുദ്ധിയിലും ദേഹബലത്തിലും ഏറ്റക്കുറവുകൾ ഉള്ളതുകൊണ്ട് നമുക്കു തമ്മിൽ അസമത്വം ഉണ്ടായിത്തന്നെയിരിക്കും. എങ്കിലും സമത്വമെന്ന ഭാവന നമ്മുടെ ഹൃദയത്തെ ആകർഷിക്കുന്നുണ്ടെന്നു നമുക്കറിയാം. നാം എല്ലാവരും മനുഷ്യർതന്നെ, ചിലർ പുരുഷൻമാർ, ചിലർ സ്ത്രീകൾ: ഒരാൾ കറുത്തവൻ, ഒരാൾ വെളുത്തവൻ. എന്നാൽ എല്ലാവരും മനുഷ്യർ, ഒരേ മനുഷ്യവർഗ്ഗത്തിൽ പെട്ടവർ. മുഖങ്ങൾ വിവിധങ്ങൾ, ഒരുപോലെയുള്ള രണ്ടുമുഖങ്ങൾ കാണ്മാനില്ല. എങ്കി ലും എല്ലാവരും മനുഷ്യർതന്നെ. ഈ ഏകമായ മനുഷ്യത്വം എവിടെ യിരിക്കുന്നു? പുരുഷനോ സ്ത്രീയോ, കറുത്തവനോ, വെളുത്തവനോ ആയിക്കാണുന്ന ഈ നാനാത്വത്തിൽ അവയ്ക്കു പൊതുവായി ഒരു മനുഷ്യത്വഭാവം ഉണ്ടെന്നു നാം അറിയുന്നു. അതിനെ ഗ്രഹിപ്പാൻ, അതിനെ ഇന്ദ്രിയവിഷയമാക്കുവാൻ, അതിനെ വേർപ്പെടുത്തി സാക്ഷാൽ ക്കരിക്കുവാൻ നാം ശ്രമിച്ചാലും അതു സാദ്ധ്യമാകുന്നില്ല. പക്ഷേ അതുണ്ട് എന്നു നിശ്ചയം. ഏതെങ്കിലും ഒരു സംഗതി ഉറപ്പായുണ്ടെ ങ്കിൽ അതു ഈ സർവ്വസമാനമായ മനുഷ്യത്വം എന്നതുണ്ട് എന്നു ള്ളതാകുന്നു. ആ സർവ്വസാധാരണഭാവത്തിൽക്കൂടെയാകുന്നു ഞാൻ നിങ്ങളെ ഒരു പുരുഷനായോ സ്ത്രീയായോ കാണുന്നത്. അതുപോലെ യാകുന്നു ലോകത്തിലുള്ള വിവിധ മതങ്ങളിൽക്കൂടെയും ഈശ്വര നെന്ന ഭാവത്തിൽ അനുസ്യൂതമായിരിക്കുന്ന വിശ്വമതവും. അതു

ശാശ്വതമായുണ്ടായിരിക്കേണ്ടതും, ഉള്ളതുമാകുന്നു: 'ഈ മണികളെ കോർത്തിരിക്കുന്ന സൂത്രം (നൂൽ) ഞാനാകുന്നു.[1]' ഓരോ മണിയും ഓരോ മതമോ മതശാഖയോ ആകുന്നു. വിവിധമണികൾ അത്തരവും അവയിലൂടെ ഓടുന്ന നൂൽ ഈശ്വരനും ആകുന്നു, മനുഷ്യരിൽ ഭൂരിപക്ഷവും അതറിയുന്നില്ല എന്നുമാത്രം.

നാനാത്വത്തിൽ ഏകത്വം എന്നതാകുന്നു പ്രപഞ്ചവ്യവസ്ഥ. നാമെല്ലാവരും മനുഷ്യരാണെങ്കിലും നാം പരസ്പരം വ്യത്യസ്തൻമാരായിരിക്കുന്നു. മനുഷ്യരാശിയുടെ അംശം എന്ന നിലയിൽ ഞാനും നിങ്ങളും ഒന്ന്: എന്നാൽ ശ്രീ ഇന്ന ആൾ എന്ന നിലയിൽ നാം വേറെ വേറെ. ഒരു പുരുഷൻ എന്ന ഭാവത്തിൽ നിങ്ങൾ സ്ത്രീയിൽനിന്നും ഭിന്നൻ, മനുഷ്യഭാവത്തിൽ നിങ്ങൾ രണ്ടുപേരും ഒന്ന്. മനുഷ്യഭാവത്തിൽ നിങ്ങൾ മൃഗത്തിൽനിന്നു വ്യത്യസ്തൻ, എന്നാൽ പ്രാണിഭാവത്തിൽ നിങ്ങളും തിര്യഗ്ജന്തുക്കളും സസ്യങ്ങളും ഒന്ന്. സത്ത (ഉണ്മ) എന്ന ഭാവത്തിലാവട്ടെ നിങ്ങളും പ്രപഞ്ചം ആസകലവും ഒന്നായിരിക്കുന്നു. ആ സർവ്വസത്ത, പ്രപഞ്ചത്തിൽ പരമാവധിയായുള്ള ഐക്യം, ആകുന്നു ഈശ്വരൻ. ആ ഈശ്വരങ്കൽ നാം എല്ലാം ഒന്ന്. ദൃശ്യാവസ്ഥയിലാവട്ടെ ഈ നാനാത്വങ്ങൾ എന്നും ഉണ്ടായിരിക്കുകയും വേണം. പുറമെ പ്രത്യക്ഷപ്പെടുന്നവിധമുള്ള നമ്മുടെ കർമ്മങ്ങളിലും ശക്തികളിലും ഈ വ്യത്യാസങ്ങൾ എന്നും ഉണ്ടായിരിക്കണം എന്നുള്ളതു നിശ്ചിതമാകുന്നു. അപ്പോൾ വിശ്വതമതം എന്ന ഭാവനയാൽ വന്നുകൂടുന്നത് എല്ലാ മനുഷ്യരും ഏതെങ്കിലും ഒരു പ്രത്യേക സിദ്ധാന്തസമുച്ചയത്തിൽ വിശ്വസിക്കുക എന്നർത്ഥമാകുന്നു എങ്കിൽ അത് തീരെ അസംഭാവ്യമാകുന്നു, അതു ഒരിക്കലും സാദ്ധ്യമല്ല. എല്ലാ മുഖങ്ങളും ഒരേവിധം ഇരിക്കുക എന്നൊരു കാലം ഒരിക്കലും ഉണ്ടാകയില്ല. അതുപോലെതന്നെ സകലമനുഷ്യർക്കും സ്വീകാര്യമായ പുരാണകഥയുണ്ടാകുക എന്നതും അസംഭാവ്യം. സർവ്വസമാനമായ ആരാധനാപദ്ധതിയും അസംഭാവ്യം. അങ്ങനെയൊരവസ്ഥ ഒരിക്കലും വരാവുന്നതല്ല: വന്നുപോയാൽ ലോകം നശിച്ചുപോകും. എന്തുകൊണ്ടെന്നാൽ നാനാത്വം, വിവിധത്വം, ആകുന്നു ജീവിതത്തിന്റെ പ്രഥമതത്ത്വം. നാം രൂപമുള്ളവരായിരിക്കുന്നത് എങ്ങനെ? വ്യത്യസ്തത നിമിത്തം പൂർണ്ണസമത്വം നമ്മുടെ നാശമാകും. താപം (ഉഷ്ണം) സമമായും പൂർണ്ണമായും പ്രസരിക്കുക എന്നുള്ളത് അതിന്റെ സ്വഭാവമാകുന്നു. ഈ മുറിയിലുള്ള താപം അപ്രകാരം (സമമായും സമഗ്രമായും) പ്രസരിച്ചു കഴിഞ്ഞാൽ പിന്നെ ആ താപം എന്ന നിലതന്നെ ഇല്ലെന്നാകും. പ്രപഞ്ചത്തിൽ ചലനം ഉണ്ടാകുന്നത് എന്തുകൊണ്ട്? സാമ്യാവസ്ഥയുടെ ഭംഗം (സമനില തെറ്റൽ) നിമിത്തം. സാർവ്വത്രികമായ സമനിലയുണ്ടാകുന്നത് പ്രപഞ്ചനാശത്തിൽമാത്രം. അപ്പോഴല്ലാതെ ആ നില സംഭാവ്യമല്ല. എന്നുമാത്രമല്ല, അങ്ങനെ വരുന്നത് ആപത്കരവുമാണ്. നാം എല്ലാപേരും ഒരേവിധം വിചാരിക്കണം എന്നു നാം ആഗ്രഹിക്കരുത്. അങ്ങനെയായാൽ നമുക്കു വിചാരിപ്പാൻ ഒന്നും ഉണ്ടാകയില്ല. നാം പ്രദർശനശാലയിൽ കാണുന്ന ഈജിപ്തുരാജ്യത്തിലെ സുരക്ഷിത

1 മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ. (ഗീ. 7.7)

ശവങ്ങളെ (Mummies) പോലെ നിശ്ചിന്തൻമാരായി അന്യോന്യം നോക്കിയിരിക്കുന്നതുപോലെയാകും. ഈ വ്യത്യാസം, ഈ ഭിന്നിപ്പ്, ഈ സമതാഭംഗം ആകുന്നു നമ്മുടെ ചിന്തകളുടെയും പുരോഗമനത്തിന്റെയും ജീവനായിരിക്കുന്നത്. ഇത് ഈവിധം തന്നെയായിരിക്കണം.

എന്നാൽ പിന്നെ വിശ്വമതം എന്ന് ആദർശമായി പറയുന്നതിന്റെ താല്പര്യമെന്ത്? സർവ്വമനുഷ്യരും ഒരുപോലെ സ്വീകരിക്കുന്ന ഒരു തത്ത്വമെന്നോ പുരാണകഥയെന്നോ പൂജാസമ്പ്രദായമെന്നോ അല്ല ഞാൻ വിചാരിക്കുന്നത്: അതു സാദ്ധ്യമല്ല. ലോകം ചക്രങ്ങൾക്കുള്ളിൽ ചക്രങ്ങൾവെച്ച് വിഷമംപിടിച്ചു നൂലാമാലയായി അത്യാശ്ചര്യകരമായ ഒരു മഹായന്ത്രമായിത്തന്നെയിരിക്കും എന്ന് എനിക്കറിയാം. ആ സ്ഥിതിയിൽ നമുക്ക് എന്തു ചെയ്യാൻ കഴിയും? നമുക്ക് അതിലെ ചക്രങ്ങൾക്ക് എണ്ണകൊടുത്ത്, കടികൂടുന്നത് ചുരുക്കി, യന്ത്രഗതിക്കു മയമുണ്ടാക്കുവാൻ സാധിക്കും. അതെങ്ങനെ? ഈ വിവിധത്വം സ്വാഭാവികമായിത്തന്നെ വേണ്ടതാണെന്നു മനസ്സിലാക്കുന്നതുകൊണ്ട്: ഏകത്വം പ്രകൃത്യാ നമുക്കുള്ളതുപോലെ നാനാത്വവും സ്വാഭാവികമാണെന്നു ധരിക്കുന്നതുകൊണ്ട്. ഒരേ തത്ത്വം ഒരു ലക്ഷം പ്രകാരഭേദത്തിൽ പ്രകാശിപ്പിക്കാമെന്നും അതോരോന്നും പ്രകാശിക്കുന്നേടത്തോളം സത്യമാണെന്നും നാം മനസ്സിലാക്കണം. ഒരേ വസ്തുവിനെ പല ഭാഗങ്ങളിൽനിന്നും നോക്കിക്കാണാം. കാണുന്നതെല്ലാം ആ വസ്തുവിനെത്തന്നെയായിരിക്കും. സൂര്യനെ ഉദാഹരണമായെടുക്കുക. ഭൂമിയിൽ നിൽക്കുന്ന ഒരാൾ പ്രാതഃകാലത്ത് ഉദിച്ചുയരുന്ന സൂര്യനെ നോക്കുന്നു എന്നു വിചാരിക്കുക: അയാൾ ഒരു വലിയ പന്തു കാണും. ഒരു ഛായാഗ്രഹണി (Camera) കൈയിലെടുത്ത് സൂര്യനിലേയ്ക്കു അയാൾ പ്രയാണം ചെയ്യുന്നു എന്നും യാത്രയിൽ ഓരോ സ്ഥാനത്തുവെച്ച് സൂര്യന്റെ ഛായ (Photo) എടുത്തുകൊണ്ട് സൂര്യനിൽ ചെന്നെത്തുന്നു എന്നും വിചാരിക്കുക. ഓരോ സ്ഥാനത്തുവെച്ച് എടുത്ത ഛായ മറ്റോരോ സ്ഥാനത്തുവെച്ച് എടുത്തതിൽനിന്നും വ്യത്യാസപ്പെട്ടിരിക്കും. അയാൾ മടങ്ങിവരുമ്പോൾ അയാളുടെ കൈയിൽ അനേകം ഛായകൾ ഉണ്ടായിരിക്കും. അതോരോന്നും വെവ്വേറെ സൂര്യൻമാരുടേതുപോലെയിരിക്കും. എന്നാൽ അവയെല്ലാം ഒരേ സൂര്യന്റെ ഛായ വിഭിന്നസ്ഥാനങ്ങളിൽനിന്ന് എടുത്തതാണെന്നു നമുക്കറിയാം. ഈശ്വരകാര്യവും അതേവിധമാകുന്നു. ഉത്കൃഷ്ടമോ നികൃഷ്ടമോ ആയ തത്ത്വബോധത്തിൽക്കൂടെയോ, അതിസൂക്ഷ്മാർത്ഥമോ സ്ഥൂലാർത്ഥമോ ആയ കഥകളിൽക്കൂടെയോ, അത്യന്തം പരിഷ്കൃതമോ അതിപ്രാകൃതമോ ആയ പൂജാപദ്ധതിയിൽക്കൂടെയോ പോകുന്നതായിരുന്നാലും, ഏതൊരു ശാഖയും ഏതു ജീവനും ഏതു രാഷ്ട്രവും ഏതു മതവും അറിഞ്ഞോ അറിയാതെയോ ഈശ്വരാഭിമുഖമായിട്ടാകുന്നു പ്രയാണം ചെയ്യുന്നത്: മനുഷ്യനുണ്ടാകുന്ന ഏതൊരു തത്ത്വദർശനവും ഈശ്വരദർശനമാകുന്നു. മറ്റൊന്നിന്റെയും ദർശനമല്ല. ഒരു സരസ്സിൽനിന്നു ജലം കൊണ്ടുവരുവാൻ നാം എല്ലാവരും ഓരോ പാത്രം കൈയിൽവെച്ചുകൊണ്ടു പോകുന്നു. ഒരാളുടെ കൈയിൽ ഒരു കോപ്പ, മറ്റൊരാളുടെ കൈയിൽ ഒരു ഭരണി, വേറെ ഒരാളുടെ കൈയിൽ ഒരു കൊട്ടക്കോരിക. ഇങ്ങനെയാണ് കൊണ്ടുപോയി.

എല്ലാവരും അവരവരുടെ പാത്രം നിറച്ചു കൊണ്ടുവരുന്നു. ഓരോരുത്തരുടെ കൈയിലുള്ള ജലവും അവരവരുടെ പാത്രത്തിന്നനുസരിച്ച രൂപത്തിലായിരിക്കും. എന്നാൽ എല്ലാറ്റിലും ഉള്ളത് ജലം. ഒരേ ജലം മറ്റൊന്നുമല്ല. മതകാര്യവും അങ്ങനെയാകുന്നു. നമ്മുടെ മനസ്സുകൾ നമ്മുടെ പാത്രങ്ങൾ പോലെ: നമ്മുടെ എല്ലാവരുടെയും യത്നം ഈശ്വരഗ്രഹണത്തിന്നും. ഈശ്വരൻ വിവിധപാത്രങ്ങളിൽ നിറയുന്ന ജലം പോലെ: ഓരോ പാത്രത്തിലും നിറയുന്ന പാത്രസ്വരൂപം അനുസരിച്ച് ഈശ്വരപ്രാപ്തിയും. എന്നാൽ ഈശ്വരൻ ഒന്നേ ഒന്ന്. ഏതു പാത്രത്തിലും ഈശ്വരൻ. അഖിലാത്മകത്വത്തിൻെറ ഇത്രമാത്രം അംഗീകാരമാകുന്നു നമുക്കു ലഭിക്കാവുന്നത്.

ആലോചനയിൽ പെടുന്നിടത്തോളം ഇതു ശരി. പക്ഷേ ഈ ബോധത്തിൽ മതങ്ങൾക്കു തമ്മിൽ രഞ്ജിപ്പുണ്ടാക്കുവാൻ നടപ്പിൽ വരുത്താവുന്ന പദ്ധതി വല്ലതുമുണ്ടോ? നാനാത്വമായുള്ള മതഭാവനകൾ എല്ലാം സത്യമാണെന്നു വളരെ വളരെ പഴയ കാലത്തേ കണ്ടറിഞ്ഞിട്ടുള്ളതാകുന്നു. അവയെ തമ്മിൽ ഇണക്കി സർവ്വസ്വീകാര്യമായ ഒരു മതം പ്രഖ്യാപനം ചെയ്യാനും എല്ലാ മതങ്ങളും സൗഹാർദ്ദമായി മേളിപ്പാനും അനേകശതയത്നങ്ങൾ ഇന്ത്യയിലും അലക്സാഡ്രിയായിലും യൂറോപ്പിലും ചൈനയിലും ജപ്പാനിലും തിബത്തിലും ഒടുവിൽ അമേരിക്കയിലും ഉണ്ടായിട്ടുണ്ട്. അവയെല്ലാം പരാജയപ്പെട്ടു: കാരണം, അവയ്ക്കു ഒരു പ്രായോഗികപദ്ധതിയും ഉണ്ടായിരുന്നില്ല. എല്ലാ മതങ്ങളും ശരിയാണെന്നു പലരും സമ്മതിച്ചിട്ടുണ്ട്. എന്നാൽ സമ്മേളനത്തിൽ ഓരോന്നിൻെറയും വ്യക്തിത്വം, പ്രത്യേകത, പൊയ്പോകാതെ പരിപാലിച്ച് കൂടിയിണങ്ങിയിരിപ്പാനുള്ള പ്രായോഗമാർഗ്ഗം ആരും കാണിച്ചുതരുന്നില്ല. ഏതു മതസ്ഥൻെറയും വ്യക്തിത്വത്തിന്, പ്രത്യേകസ്ഥിതിക്ക്, കോട്ടം തട്ടിക്കാതെയും എന്നാൽ അതേ സമയം ഇതരൻമാരുമായി ഐക്യം പ്രാപിക്കാവുന്ന ഒരു സ്ഥാനം കാട്ടിക്കൊടുത്തുകൊണ്ടും ഉള്ള ഒരു പദ്ധതി മാത്രമെ പ്രായോഗികമായുള്ളു. എന്നാൽ ഈ കാലംവരെയുണ്ടായിട്ടുള്ള മതസൗഹാർദ്ദപദ്ധതികൾ എല്ലാം നാനാമതങ്ങളിലെയും തത്ത്വഭാവനകൾ എടുത്തുകൂട്ടി ഒരു സിദ്ധാന്തസമുച്ചയമാക്കി എല്ലാമതങ്ങളെയും അതിൽ ബന്ധിക്കുകയാണ് വാസ്തവത്തിൽ ചെയ്തിട്ടുള്ളത്. അതിൻെറ ഫലമായിട്ട് വിരോധഭാവത്തിൽ പരസ്പരം ഉന്തിത്തള്ളി ക്ലേശിക്കുന്ന പുതിയ മതശാഖകളെ ഉദ്ഭവിപ്പിക്കയും ചെയ്തിട്ടുണ്ട്.

ഒരു ചെറിയ പദ്ധതി എൻെറ വകയായും ഉണ്ട്. അതു നടപ്പിൽ വരുന്നതോ അല്ലയോ എന്ന് എനിക്കറിഞ്ഞുകൂടാ. നിരൂപണത്തിന്നു വേണ്ടി അതു നിങ്ങൾക്കു അറിവാക്കിത്തരുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആദ്യമായിട്ട് മനുഷ്യലോകത്തോടു എനിക്കു ആവശ്യപ്പെടുവാനുള്ളത് ''നശിപ്പിക്കരുത്'' എന്ന മുദ്രവാക്യം അംഗീകരിപ്പാനാകുന്നു. നശിപ്പിക്കുന്ന പരിഷ്കർത്താക്കൾ ലോകത്തിൽ ഒരു നന്മയും ചെയ്യു

ന്നില്ല. നശിപ്പിക്കാതിരിക്കുക, വലിച്ചിട്ടു താഴ്ത്താതിരിക്കുക, നേരെ മറിച്ച് നിർമ്മിക്കുക, ഉയർത്തുക, കഴിവുണ്ടെങ്കിൽ സഹായിക്കുക, കഴിവില്ലയോ, കൈയ്കെട്ടി സംഭവസാക്ഷിയായി നിൽക്കുക. സഹായം ചെയ്വാൻ ശേഷിയില്ലയോ, ദ്രോഹം ചെയ്യാതിരിക്കുക. ഒരാളുടെയും ആത്മാർത്ഥമായ വിശ്വാസത്തിന് എതിരായി ഒരു വാക്കുപോലും പറയാതിരിക്കുക. രണ്ടാമതായിട്ട്, ആർ എതു നിലയിൽ സ്ഥിതിചെയ്യുന്നുവോ ആ നിലയിൽനിന്ന് അയാളെ മേല്പോട്ടു കയറ്റുക. സർവ്വമതങ്ങളുടെയും കേന്ദ്രസ്ഥൻ ഈശ്വരനാകുന്നു എന്നുള്ളതും, നാം ഓരോരുത്തരും ഓരോ ക്ലിപ്തരേഖയിൽക്കൂടെ ആ കേന്ദ്രത്തിലേയ്ക്കു – ഈശ്വരങ്കലേയ്ക്കു – പ്രയാണം ചെയ്യുന്നു എന്നുള്ളതും, സത്യമെന്നിരിക്കിൽ നാമേവരും ആ കേന്ദ്രത്തിൽ എത്തിച്ചേരും എന്നു നിശ്ചിതമാകുന്നു. സമസ്തരേഖകളും കൂട്ടിമുട്ടുന്ന ആ കേന്ദ്രസ്ഥാനത്തു എത്തുമ്പോൾ നമുക്ക് ഇപ്പോഴുള്ള വ്യത്യാസങ്ങൾ എല്ലാം ഇല്ലാതാകും: ആ സ്ഥാനത്ത് എത്തുന്നതുവരെയാവട്ടെ, വ്യത്യാസങ്ങൾ ഉണ്ടായിരിക്കുകയും വേണം. രേഖകൾ എല്ലാം അന്യോന്യദൂരം കുറഞ്ഞ് കേന്ദ്രത്തിലേക്കു കൂടിക്കൂടി ചെല്ലുന്നു. ഒരാൾ സ്വപ്രകൃതിയനുസരിച്ച് ഒരു രേഖയിൽക്കൂടെ പോകുന്നു: മറ്റൊരാൾ മറ്റൊരു രേഖയിൽക്കൂടെ. നാമെല്ലാവരും സ്വന്തം രേഖകൾ വഴി മുന്നോട്ടു ചെന്നുകൊണ്ടിരുന്നാൽ ഒടുവിൽ എല്ലാവരും ഒരേ കേന്ദ്രത്തിൽ എത്തും, നിശ്ചയംതന്നെ. 'എല്ലാ നിരത്തുകളും റോമിലേക്കു എത്തിക്കുന്നു.' നാം ഓരോരുത്തരും സഹജസ്വഭാവാനുസാരം വളർന്നു വികസിക്കുന്നു: തക്കസമയത്ത് പരമതത്ത്വം അറിയുകയും ചെയ്യുന്നു. അവനവന്ന് അവനവൻ തന്നെ ഗുരു. നമുക്ക് എന്തു ചെയ്യാൻ കഴിയും? ഒരു ശിശുവിനെപ്പോലും പഠിപ്പിക്കാൻ നിങ്ങൾക്കു കഴിവുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുവോ? നിങ്ങൾക്കു കഴിവില്ല. ശിശു തന്നത്താൻ പഠിക്കുന്നു. അതിനു അവസരം കൊടുക്കുകയും തടസ്സങ്ങളെ നീക്കുകയും മാത്രമാകുന്നു നിങ്ങളുടെ കർത്തവ്യം. ഒരു ചെടി വളരുന്നു. നിങ്ങൾ അതിനെ വളർത്തുകയാണോ? അതിനു ചുറ്റും വേലി കെട്ടി വല്ല മൃഗവും അതിനെ തിന്നുപോകാതിരിക്കാൻ സൂക്ഷിക്കുക, അത്രയേ നിങ്ങൾ ചെയ്യേണ്ടതുള്ളു: അത്രകൊണ്ട് നിങ്ങളുടെ കൃത്യം അവസാനിച്ചു. ചെടി തനിയേ വളരുന്നു. ഇതുപോലെയാകുന്നു ഓരോ മനുഷ്യന്റെയും ആത്മിക വളർച്ച. നിങ്ങളെ പഠിപ്പിക്കാൻ ആർക്കും കഴിവില്ല: നിങ്ങളെ അദ്ധ്യാത്മപുരുഷനാക്കുവാൻ ആർക്കും ശക്തിയില്ല. നിങ്ങൾക്കു ഗുരു നിങ്ങൾതന്നെ. നിങ്ങളുടെ വളർച്ച നിങ്ങളുടെ ഉള്ളിൽനിന്നുവരണം.

ബാഹ്യഗുരുവിന് എന്തു ചെയ്യുവാൻ കഴിയും? വിഘ്നങ്ങളെ കുറച്ചു പരിഹരിക്കാം. അത്രയേ കൃത്യമുള്ളു. അതുകൊണ്ട് കഴിവുള്ളതുപോലെ സഹായിക്കുക, പക്ഷേ നശിപ്പിക്കരുത്. മനുഷ്യരെ ആത്മവാൻമാരാക്കുവാൻ നിങ്ങൾക്കു കഴിയും എന്നുള്ള ഭാവനകളെല്ലാം പരിത്യജിക്കുക. അതു അസാദ്ധ്യം. സ്വന്തം ആത്മാവല്ലാതെ നിങ്ങൾക്കു വേറെ ഗുരുവില്ല, ഇതു മനസ്സിലാക്കണം. അതുകൊണ്ട് എന്തു ഫലമുണ്ടാകും? ജനങ്ങളിൽ അനേകം ഭിന്നഭിന്നപ്രകൃതികൾ കാണുന്നില്ലേ? മനസ്സിലും വാസനകളിലും പ്രകൃതിഭേദം ആയിരം

ആയിരം ആയിട്ടുണ്ട്. അവയെ തരം തിരിച്ച് ക്ലപ്തവകുപ്പുകളിലാക്കുവാൻ സാദ്ധ്യമല്ല: എന്നാൽ ആവശ്യം നടക്കുവാൻ അവയെ നാലു വകുപ്പുകളാക്കിയാൽ മതിയാവുന്നതാണ്.

ഒന്നാമത്, ഉത്സാഹശീലനായ കർമ്മി, അയാൾക്ക് കർമ്മം ചെയ്തുകൊണ്ടിരിക്കണം, അയാളുടെ മാംസപേശികളിലും സിരകളിലും ഗംഭീരശക്തി കിടപ്പുണ്ട്. കർമ്മം ചെയ്യുക, ആസ്പത്രികൾ കെട്ടുക, നിരത്തുകൾ വെട്ടുക, സാധുസേവചെയ്യുക, സംഘടനകളുണ്ടാക്കുക, പദ്ധതികൾ രൂപീകരിക്കുക ഇതെല്ലാമാകുന്നു അയാളുടെ ലക്ഷ്യം. പിന്നെ ഒരുതരമുള്ളത് വികാരപരനായവൻ. അയാൾ സുന്ദരവും മഹത്തുമായ വസ്തുക്കളെ അതിമാത്രം സ്നേഹിക്കുന്നു. രമണീയവസ്തുക്കളെപ്പറ്റി വിചാരിക്കാനും പ്രകൃതിയിലെ സുകുമാരഭാവങ്ങളിൽ ആനന്ദിക്കാനും പ്രേമത്തേയും പ്രേമസ്വരൂപനായ ഈശ്വരനേയും ആരാധിക്കാനും അയാൾ തത്പരനാകുന്നു. ഏതു കാലത്തും ഉണ്ടായിട്ടുള്ള മഹാത്മാക്കളേയും, മതപ്രവർത്തകൻമാരേയും അവതാരങ്ങളേയും അയാൾ സർവ്വാത്മനാ സ്നേഹിക്കുന്നു: ക്രിസ്തുവോ ബുദ്ധനോ വാസ്തവമായും ഉണ്ടായിരുന്നു എന്ന് യുക്തികൊണ്ടു തെളിയുന്നുണ്ടോ ഇല്ലയോ എന്ന് അയാൾ നോക്കുന്നില്ല: ക്രിസ്തു മലമേൽ വെച്ചു പ്രസംഗിച്ചതു (Sermon on the Mount) ഏതു തീയതിക്കായിരുന്നു എന്നോ, കൃഷ്ണൻ ജനിച്ച ലഗ്നം ഏതായിരുന്നു എന്നോ ഉള്ള നോട്ടം അയാൾക്കില്ല: അവരുടെ രമ്യപ്രകൃതികൾ, അവരുടെ കമനീയവിഗ്രഹങ്ങൾ, ഇവയിൽ മാത്രം അയാൾ ദൃഷ്ടിവെയ്ക്കുന്നു. അങ്ങനെയാകുന്നു അയാളുടെ ആദർശം. ഇതാകുന്നു വികാരപരനായ പ്രേമാത്മകൻെറ സ്വഭാവം. പിന്നെയുണ്ട് ഗഹനാന്വേഷിയായ യോഗി (Mystic) അയാളുടെ മനസ്സ് തന്നത്താൻ പരിശോധിക്കാനും അതിൻെറ വ്യാപാരങ്ങളെ മനസ്സിലാക്കുവാനും അതിൽ എന്തെല്ലാം ശക്തികൾ ഉണ്ടെന്നറിഞ്ഞ് അവയെ നിയന്ത്രിച്ച് സ്വാധീനത്തിൽ വരുത്തുവാനും ആഗ്രഹിക്കുന്നു. പിന്നെ (നാലാമത്) തത്ത്വാനേഷകൻ. അയാൾക്ക് സർവ്വവും തൂക്കിനോക്കണം. വിചാരശക്തിയുപയോഗിച്ച് മനുഷ്യന്നറിയാവുന്ന തത്ത്വങ്ങൾക്കു അപ്പുറം കടന്നുപോകണം.

അപ്പോൾ, ഒരു മതം മനുഷ്യരിൽ ഏറ്റവും അധികപക്ഷത്തിന്നും തൃപ്തികരമായിരിക്കണമെങ്കിൽ അത് ഈ പറഞ്ഞ വിവിധസ്വഭാവങ്ങളായ മനസ്സുകൾക്കു ഓരോന്നിനും ഏതേതു ആവശ്യമോ അതാതു സംഭരിച്ചുകൊടുക്കുന്നതായിരിക്കണം. അതിനു കഴിവില്ലാതുള്ളവ ഏതെങ്കിലും ഒരു പക്ഷത്തിൽ മാത്രം ചേർന്നവയായിരിക്കും. പ്രേമവും ഭക്തിയും പ്രചരിപ്പിക്കുന്ന ഒരു ശാഖയിൽ നിങ്ങൾ പോകുന്നു എന്നു വിചാരിക്കുക. അവർ ആടുന്നു, പാടുന്നു, പ്രേമത്തെ പുകഴ്ത്തുന്നു. നിങ്ങൾ അവരോട് ''സ്നേഹിതൻമാരെ, ഇതു ശരിതന്നെ, പക്ഷേ എനിക്കു കുറച്ചു കടുപ്പംകൂടിയ വല്ലതും വേണം: കുറച്ചു വിചാരാവസരവും തത്ത്വാന്വേഷണവും വേണം: എനിക്കു സംഗതികളെ യുക്തിയുക്തമായും അനുക്രമമായും മനസ്സിലാക്കണം", എന്നു പറയുന്ന പക്ഷം ''കടക്കു പുറത്തു" എന്നായിരിക്കും അവരുടെ മറുപടി: പുറത്ത് പോവാൻ പറയുക മാത്രമല്ല, അവർക്കു കഴിവുള്ള പക്ഷം

അവർ നിങ്ങളെ പരലോകത്തിലേയ്ക്കു അയയ്ക്കുക കൂടി ചെയ്യും. അവരെപ്പോലെയുള്ള വികാരപരൻമാരെ മാത്രം സഹായിപ്പാനേ അവർക്കു കഴിവുണ്ടാകുന്നുള്ളു, എന്നാകുന്നു വന്നുചേരുന്ന ഫലം. അവർ മറ്റുള്ളവരെ സഹായിക്കുന്നില്ല എന്നു മാത്രമല്ല, നശിപ്പിക്കാൻ ഉദ്യമിക്കുകയും ചെയ്യും. അതും പോരാ, അതിനേക്കാളും ഏറ്റവും ദോഷകരമായ സംഗതിയെന്തെന്നാൽ, മറ്റുള്ളവർക്കു ആത്മാർത്ഥത യുണ്ടെന്നുപോലും അവർ വിശ്വസിക്കയില്ല. പിന്നെയുണ്ട്, തത്ത്വ ജ്ഞാനികൾ. അവർ ഇന്ത്യയിലെയും പൗരസ്ത്യരാജ്യങ്ങളിലെയും തത്ത്വജ്ഞാനത്തെപ്പറ്റി പ്രഖ്യാപിക്കും: അമ്പതക്ഷരത്തോളം നീണ്ട മാനസിക – സാങ്കേതികപദങ്ങളെ പ്രയോഗിക്കും. എന്നെപ്പോലെയുള്ള ഒരു സാധാരണക്കാരൻ അവരുടെ അരികത്തു ചെന്ന് ആത്മോപ ദേശം വല്ലതും തരണം എന്നപേക്ഷിച്ചാൽ അവർ ആദ്യമായിട്ട് ഒന്നു ചിരിക്കും, പിന്നെ 'ഓ! നീ മന്ദബുദ്ധി, ഞങ്ങളെക്കാൾ എത്രയോ താണവൻ, ആത്മതത്ത്വം നിനക്കു എങ്ങനെ മനസ്സിലാകും?' എന്നും പറയും. ഇവർ കടന്ന തത്ത്വജ്ഞൻമാരാണ്. അവരും നിങ്ങൾക്കു പുറത്തേയ്ക്കുള്ള വഴി കാട്ടിത്തരും. മറ്റൊരു വകുപ്പുകാരായ ഗഹനാ ന്വേഷികൾ (യോഗികൾ) വിവിധലോകങ്ങളെയും അന്തരംഗത്തിന്റെ വിവിധാവസ്ഥകളെയും മനശ്ശക്തികളേയും മറ്റും കുറിച്ചു എന്തെല്ലാ മോ സംസാരിക്കും. നിങ്ങൾ ഒരു സാമാന്യനായിരുന്നു അവരോട് ''എനിക്കു നല്ലതുവല്ലതും ചെയ്വാൻ ഉപദേശിച്ചുതരിക. ധ്യാനവും മറ്റും എനിക്കു ശീലമില്ല, എനിക്കു യോജിച്ചതു വല്ലതും ഉപദേശിച്ചു തരിക" എന്നു പറഞ്ഞാൽ അവരും ചിരിക്കും. ''ആ വിഡ്ഢി പറയുന്നത് കേട്ടുവോ, മഹാമൂഢൻ അവന്റെ ജീവിതം വ്യർത്ഥം" എന്നു പറയുകയും ചെയ്യും. ഇതു ലോകത്തിൽ എവിടെയും നടന്നു കൊണ്ടിരിക്കുന്നു. ഈ വിവിധശാഖകളിലേയും പ്രധാനപ്രചാരകൻ മാരെ ഒന്നിച്ച് ഒരു മുറിയിലാക്കി അവരുടെ സുന്ദരമായ പരിഹാ സച്ചിരികളുടെ ഛായ (Photo) എടുത്തു നോക്കേണ്ടതാണ്!

ഇതാകുന്നു മതങ്ങളുടെ ഇന്നത്തെ നില, വസ്തുസ്ഥിതി: എല്ലാ മനസ്സുകൾക്കും ഒരുപോലെ സ്വീകാര്യമായ ഒരു മതമാകുന്നു ഞാൻ പ്രചരിപ്പിക്കാൻ ആഗ്രഹിക്കുന്നത്. അതു ഒരുപോലെ ജ്ഞാനപരവും ഭക്തിപരവും യോഗപരവും കർമ്മപരവും ആയിരിക്കണം. മഹാവിദ്യാ ലയങ്ങളിൽനിന്ന് ശാസ്ത്രജ്ഞൻമാരും പ്രകൃതിശാസ്ത്രവിദഗ്ധൻമാരും ആയ ആചാര്യൻമാർ വരുമ്പോൾ അവർ യുക്തിയും വിചാരപരത്വവും ആവശ്യപ്പെടും. അതു അവർക്കു വേണ്ടുവോളം ഉണ്ടാകട്ടെ. എന്നാൽ വിചാരഭൂമിയെ അതിലംഘിക്കാതെ മേല്പോട്ടു പോകുവാൻ അവർക്കു കഴിവില്ലാതാകുന്ന ഒരു ഘട്ടം വരും. അപ്പോൾ അവർ ''ഈശ്വരനെ ന്നും മുക്തിയെന്നുമുള്ള ഭാവനകൾ അന്ധവിശ്വാസങ്ങളാണ്, അതെ ല്ലാം പോകട്ടെ," എന്നു പറയുന്നതായാൽ ഞാൻ അവരോട്, ''ആചാ ര്യമഹാശയൻമാരേ, നിങ്ങൾ ശരീരമാണെന്ന ഭാവനയാകുന്നു അധി കം വലുതായ അന്ധവിശ്വാസം. അതിനെ ആദ്യം ഉപേക്ഷിക്കുക. ഭക്ഷണത്തിനു നിങ്ങൾ ഗൃഹത്തിലേക്കോ ശിക്ഷണത്തിന് ആചാര്യ

പീഠത്തിലേക്കോ പോകേണ്ട. മിഥ്യാശരീരത്തെ ത്യജിക്കുക. അതിനു കഴിവില്ലെങ്കിൽ വിലപിച്ചിരിക്കുക," എന്നു പറയും. എന്തുകൊണ്ടെന്നാൽ ഈ പ്രപഞ്ചത്തിൽ 'ഉള്ളത്' എന്നു പറയാവുന്ന സത്ത ഒന്നേയുള്ളു. പ്രപഞ്ചത്തിൽ ഏകത്വമാണുള്ളത്, എന്നുപദേശിക്കുന്ന മതം ആ തത്ത്വത്തെ സാക്ഷാൽക്കരിക്കാനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുന്നതുമായിരിക്കണം. അതുപോലെ യോഗികൾ വരുമ്പോൾ അവരെ സ്വാഗതം ചെയ്തു ചിത്തത്തെ വിശകലനം ചെയ്യുന്ന ശാസ്ത്രം വെളിപ്പെടുത്തിക്കൊടുക്കയും അതു പ്രവൃത്തിയിൽ പ്രത്യക്ഷമാക്കിക്കൊടുക്കയും ചെയ്‌വാൻ നാം തയ്യാറായിരിക്കണം. ഭക്തൻമാർ വരുമ്പോൾ നാം അവരോടൊപ്പം ഇരുന്ന് ഈശ്വരനാമം കീർത്തിച്ച് ചിരിക്കുകയും കരയുകയും വേണം, നാം "പ്രേമാമൃതം പാനംചെയ്ത് ഉൻമത്തരാകണം." ഉത്സാഹിയായ കർമ്മിവരുന്നു എങ്കിൽ നാം അയാളോടൊന്നിച്ച് നമ്മുടെ സർവ്വശക്തിയും ഉപയോഗിച്ചു കർമ്മം ചെയ്കയും വേണം. ഈ സമുച്ചയമായിരിക്കും ഒരു സർവ്വജനമതത്തിന് ഏറ്റവും അടുത്തെത്തുന്ന ആദർശം. ജ്ഞാന–ഭക്തി–യോഗ–കർമ്മഭാവങ്ങൾ എല്ലാം ഒരുപോലെ സമ്പൂർണ്ണമായിണങ്ങുന്ന മനസ്സോടുകൂടുംവണ്ണം മനുഷ്യസൃഷ്ടിയുണ്ടാവാൻ ഈശ്വരൻ കടാക്ഷിച്ചാൽ എത്ര നന്നായിരുന്നു. അതാണെന്റെ ആദർശം: ഒരു പൂർണ്ണമനുഷ്യൻ എന്ന എനിക്കുള്ള പരഭാവന. ഇവയിൽ ഒന്നോ രണ്ടോ അംശം മാത്രമുള്ളവരെ ഒറ്റക്കയ്യൻമാർ എന്നപോലെയാണ് ഞാൻ വിചാരിക്കുന്നത്. ആ വിധം ഒറ്റക്കയ്യൻമാരെക്കൊണ്ടു ലോകം ഏതാണ്ടു പൂർണ്ണമായിരിക്കുന്നു. അവർക്കു അവർ പോകുന്ന ഒരു വഴി മാത്രമേ അറിഞ്ഞുകൂടൂ. മറ്റു മാർഗ്ഗങ്ങൾ അവരുടെ ദൃഷ്ടിയിൽ അപകടം പിടിച്ചവയും ഭയങ്കരങ്ങളുമാണ്. ഈ ചതുർവ്വിധഭാവങ്ങളിലും പരസ്പരരഞ്ജിപ്പോടുകൂടിയ സമനിലയാകുന്നു എന്റെ ആദർശമതം. ഈ മതം ഞങ്ങൾ, ഇന്ത്യയിൽ ചേർച്ച എന്ന അർത്ഥത്തിൽ പറയുന്ന യോഗം കൊണ്ടു സിദ്ധിക്കുന്നതുമാകുന്നു. ഒരു കർമ്മിക്കു അതു കർമ്മിയുടെയും മുഴുവൻ മനുഷ്യലോകത്തിന്റെയും കൂടിയുള്ള ചേർച്ചയാകുന്നു. യോഗിക്കു അതു സ്വന്തം ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ചേർച്ചയും, ഭക്തന് തനിക്കും പ്രേമസ്വരൂപനായ ഭഗവാനും തമ്മിലുള്ള ചേർച്ചയും, ജ്ഞാനിക്കു സർവ്വസദ്ഭാവത്തിന്റെയും ഐക്യവും ആകുന്നു. ഇതാകുന്നു യോഗം എന്നു പറയുന്നതിന്റെ താല്പര്യം. ഇത് ഒരു സംസ്കൃതപദമാകുന്നു. ഈ നാലുവിധയോഗങ്ങൾക്കും സംസ്കൃതത്തിൽ പ്രത്യേക പേരുകളുണ്ട്. ഈ മാർഗ്ഗം അനുസരിക്കുന്നവർക്കു യോഗികൾ എന്നു പേർ പറയും. കർമ്മം മൂലം ചേർച്ച നേടുന്നവൻ കർമ്മ യോഗി, പ്രേമം വഴിക്ക് നേടുന്നവൻ ഭക്തിയോഗി, ചിത്തനിരോധം വഴിക്ക് യത്നിക്കുന്നവൻ രാജയോഗി, തത്ത്വാന്വേഷണദ്വാരാ ശ്രമിക്കുന്നവൻ ജ്ഞാനയോഗി. യോഗി എന്ന പദത്തിൽ എല്ലാവരും ഉൾപ്പെടും.

ഇപ്പോൾ ആദ്യമായി രാജയോഗവിഷയം എടുക്കട്ടെ. ഈ രാജയോഗം, ചിത്തവൃത്തിനിരോധം എന്നതു എന്താണ്? ഈ രാജ്യത്ത്

യോഗം എന്ന ഭാവനയോടുകൂടി നിങ്ങൾ പലവിധം, അലൗകിക ഭൂതങ്ങളെയും അതിൽ ഉൾപ്പെടുത്തി വിചാരിക്കാറുണ്ട്. അതുകൊണ്ട് ആരംഭത്തിൽത്തന്നെ നിങ്ങളോടു ഇതിൽ ആവക ഭാവനകളുടെ ബന്ധമേ ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. യോഗങ്ങൾ ഒന്നും യുക്തിയെ, വിവേചനശക്തിയെ, കൈവിടുന്നില്ല. നിങ്ങൾ വഞ്ചനയിൽ പെടണമെന്നോ നിങ്ങളുടെ വിവേചനശക്തിയെ എതെങ്കിലും മതാചാര്യന് അധീനമാക്കണമെന്നോ ആവശ്യപ്പെടുന്നില്ല: ഏതെങ്കിലും ഒരു ദിവ്യപുരുഷനെ പ്രമാണമാക്കി വണങ്ങണമെന്നും പറയുന്നില്ല. നേരെമറിച്ച് ഓരോ യോഗവും നിങ്ങളോടുപദേശിക്കുന്നതു നിങ്ങൾ നിങ്ങളുടെ വിവേചനശക്തിയെ വിടാതിരിക്കണം. അതിനെ മുറുകെ പിടിക്കണം, എന്നാകുന്നു. എല്ലാ ജീവികളിലും ജ്ഞാനസമ്പാദനത്തിനു മൂന്നു വിധം കരണങ്ങൾ കാൺമാനുണ്ട്. ഒന്ന് സഹജവാസന (Instinct); ഇത് ഏറ്റവും അധികം വികസിച്ചു കാണുന്നത് തിര്യക്കുകളിലാകുന്നു. ഇത് ഏറ്റവും താണ കരണവുമാകുന്നു. രണ്ടാമത്തേത് യുക്തിവിവേചനശക്തി, ഇത് ഏറ്റവും വികസിച്ചു കാണുന്നത് മനുഷ്യരിലാകുന്നു. സഹജവാസന തികവു പോരാത്ത കരണമേ ആകുന്നുള്ളു. തിര്യക്കുകൾ ചുരുങ്ങിയ പരിധിയിൽമാത്രം വ്യാപരിക്കുന്നു. അതിൽ സഹജവാസന മതിയായിരിക്കും. എന്നാൽ വിവേചനശക്തിയും ഒട്ടും മതിയായിട്ടുള്ളതല്ല. അതിനു അല്പദൂരം പോകുവാനേ കഴിവുള്ളു. അവിടെ നിൽക്കുകയും ചെയ്യും: മുന്നോട്ടു പോവാൻ ശക്തിയില്ല. അതിനെ ഉന്തിത്തള്ളിയാൽ കുഴപ്പമാകും, വിവേചനം അവിവേചനമാകും. തർക്കഗതി വെറുതെ വട്ടംചുറ്റും. ഉദാഹരണത്തിനു നമുക്ക് സർവ്വവിധജ്ഞാനത്തിനും ആധാരങ്ങളായിരിക്കുന്ന ദ്രവ്യവും ശക്തിയും എടുക്കുക. ദ്രവ്യം എന്നാൽ എന്ത്? ഏതൊന്നിൽ ശക്തി പ്രയോഗിക്കാമോ അതു ദ്രവ്യം. ശക്തിയോ? ദ്രവ്യത്തിൽ പ്രയോഗിക്കാവുന്നത്. വൈഷമ്യം മനസ്സിലാകുന്നുണ്ടല്ലോ. അന്യോന്യാശ്രയദോഷം എന്നാകുന്നു താർക്കികൻമാർ ഇതിനു പേരിട്ടിരിക്കുന്നത്. ഇങ്ങനെ വിവേചനശക്തിക്കു മുമ്പിൽ ഒരു വലിയ തടസ്സം നിൽക്കുന്നു. അതിനെ കടന്നു പോവുകവയ്യ: എങ്കിലും അതു കടന്ന് അനന്തതയിലേയ്ക്കു പോവാൻ അത് അത്യുത്സുകമായിരിക്കയും ചെയ്യുന്നു. നാം ഇന്ദ്രിയങ്ങളെക്കൊണ്ട് അറിയുന്നതും മനസ്സുകൊണ്ടു വിചാരിക്കുന്നതുമായ ഈ ലോകം അപരിമിതമായ പരമാർത്ഥവസ്തുവിൻെറ ഒരു കണികപ്രജ്ഞാതലത്തിലേക്ക് നീട്ടിവിട്ടിട്ടുള്ളതു പോലെയാകുന്നു. ആ പ്രജ്ഞാവലയത്തിൽ ഇടുങ്ങിയ പരിധിയിൽ പ്രവർത്തിക്കുന്നതാകുന്നു നമ്മുടെ വിചാരശക്തി: അതിനപ്പുറം അതിനു ഗതിയില്ല. അതുകൊണ്ട് ഈ പരിമിതപരിധിയെ കടന്നുപോകണമെങ്കിൽ മറ്റൊരു കരണം ഉണ്ടായിരിക്കണം. അതാകുന്നു അന്തഃപ്രബോധനം (Inspiration) അങ്ങനെ സഹജവാസന, വിചാരശക്തി, അന്തഃപ്രബോധനം എന്ന മൂന്നും നമുക്ക് ജ്ഞാനത്തിനു കരണങ്ങളാകുന്നു. സഹജവാസന തിര്യക്കുകൾക്കും, വിചാരശക്തി മനുഷ്യർക്കും, അന്തഃപ്രബോധം അതിമാനുഷ്യർക്കും (God-men) ചേർന്നതാകുന്നു. ഈ മൂന്നു കരണങ്ങളുടെയും ബീജങ്ങൾ ഏറെക്കുറെ വികസിച്ച് എല്ലാ മനുഷ്യ

രിലും കാണാം. വികസിക്കണമെങ്കിൽ ആദ്യമായിട്ട് ബീജം ഉണ്ടായിരിക്കണമല്ലോ. ഇതും ഓർമ്മവെയ്ക്കേണ്ടതാണ്: ഒരു കാരണം മറ്റതു വളർന്നുണ്ടായതാണ്. അപ്പോൾ അതിനു വിരോധമാകയില്ല. വിചാരശക്തിയാകുന്നു അന്തഃപ്രബോധമായി പരിണമിക്കുന്നത്. അന്തഃപ്രബോധം വിചാരശക്തിക്ക് വിരുദ്ധമല്ല. അതിന്റെ പൂർത്തീകരണമാണ്, വിചാരശക്തിക്ക് എത്തിക്കിട്ടാത്ത സംഗതികളെ അന്തഃപ്രബോധം പ്രത്യക്ഷമാക്കിക്കൊടുക്കുന്നു. അവ വിവേചനത്തിനു വിരുദ്ധങ്ങളല്ല. വാർദ്ധക്യം ബാല്യത്തിനും വിരുദ്ധമല്ല, അതിന്റെ പൂർത്തിയാകുന്നു. താണതരം കരണം ഉയർന്ന തരമാണെന്ന് തെറ്റിദ്ധരിക്കുന്നതു വലിയ അപകടമാണെന്നു എപ്പോഴും ഓർമ്മ വേണം. സഹജവാസനയെ ദിവ്യജ്ഞാനോദയമാണെന്നു ലോകസമക്ഷം പലപ്പോഴും പ്രഖ്യാപനം ചെയ്തിട്ടുണ്ട്. അതിനെ തുടർന്നു ഭാവിയെപ്പറ്റി പ്രവചനം ചെയ്വാൻ ശക്തിയുണ്ടെന്നു വ്യാജവാദങ്ങളും ഉദ്ഭവിക്കും. ഒരു മുഠാളനോ ഒരു അരക്കിറുക്കനോ, അയാളുടെ തലച്ചോറിൽ കടന്നുകൂടീട്ടുള്ള കലക്കം അന്തഃപ്രബോധനമാണെന്നു ധരിച്ച്, ജനങ്ങൾ അയാളെ അനുസരിക്കണം എന്ന് ആഗ്രഹിക്കുന്നു. ലോകത്തിൽ തീരെ യുക്തിവിഹീനവും പരസ്പരവിരുദ്ധവുമായി പ്രഖ്യാപിച്ചിട്ടുള്ള വിഡ്ഢിത്തങ്ങൾ ഭ്രാന്തൻമാരുടെ കലങ്ങിയ ബുദ്ധികളിൽനിന്നു പുറപ്പെട്ട് അന്തഃപ്രബോധനവാക്യങ്ങളായി വിലസാൻ ശ്രമിക്കുന്ന അസംബന്ധ പ്രലാപങ്ങൾ മാത്രമാകുന്നു.

തത്ത്വോപദേശത്തിന്റെ യഥാർത്ഥയോഗ്യതാലക്ഷണം; ഒന്നാമത്, അതു യുക്തിക്കു വിരുദ്ധമാകരുത്. ഈ എല്ലാ യോഗങ്ങളുടെയും അടിസ്ഥാനം അതാണെന്നു നോക്കിയാൽ കാണാം. രാജയോഗം എന്ന മാനസികയോഗം എടുത്തുനോക്കുക. അതൊരു പരന്ന വിഷയമായതുകൊണ്ട് അതിലെ കേന്ദ്രാശയം മനസ്സിലാക്കിത്തരുവാനേ എനിക്ക് ഇപ്പോൾ കഴിയൂ. നമുക്ക് ജ്ഞാനസമ്പാദനത്തിന് ഒരു മാർഗ്ഗമേ ഉള്ളു. നീചതമനായ മനുഷ്യൻ മുതൽ അത്യുത്കൃഷ്ട യോഗിവരെയുള്ള സർവ്വരും ആ മാർഗ്ഗം അനുസരിക്കണം. അതു ഏകാഗ്രത എന്ന മാർഗ്ഗമാകുന്നു. പരീക്ഷണശാലയിലിരുന്ന് പരീക്ഷണങ്ങൾ നടത്തുന്ന രസശാസ്ത്രജ്ഞൻ സ്വന്തം മനഃശക്തികളെ ഏകീകരിച്ച് ഒരു കേന്ദ്രത്തിലാക്കി, പരീക്ഷ്യപദാർത്ഥങ്ങളിലേക്കു ക്ഷേപിക്കുന്നു. അപ്പോൾ അവ (ആ പദാർത്ഥങ്ങൾ) വിഘടിതങ്ങളായ അവയുടെ മൂലപദാർത്ഥങ്ങൾ ഇന്നിന്നവ എന്ന് വെളിപ്പെടുത്തിക്കൊടുക്കുന്നു, പദാർത്ഥവിജ്ഞാനം അങ്ങനെയുണ്ടാകുന്നു. ജ്യോതിശ്ശാസ്ത്രജ്ഞനും മനശ്ശക്തികളെ കേന്ദ്രീകരിച്ച്, ദൂരദർശിനിയിൽക്കൂടെ, ഗഗനത്തിലുള്ള പദാർത്ഥങ്ങളിലേയ്ക്കു തിരിക്കുന്നു. നക്ഷത്രങ്ങളും ജ്യോതിർല്ലോകങ്ങളും മുന്നിട്ടുവന്ന് അവയുടെ രഹസ്യം വെളിവാക്കിക്കൊടുക്കുന്നു. അദ്ധ്യാപകപദത്തിലിരിക്കുന്ന ആചാര്യനും, ഗ്രന്ഥം കൈയിൽവെച്ചിരിക്കുന്ന അദ്ധ്യേതാവും, ജ്ഞാനാർത്ഥിയായ ഏതൊരുവനും ഇതേ മാർഗ്ഗം അനുസരിക്കുന്നു. നിങ്ങൾ ഞാൻ പറയുന്നതു കേട്ടുകൊണ്ടിരിക്കുന്നു. എന്റെ വാക്കുകൾ നിങ്ങൾക്കു രസിക്കുന്നുണ്ടെങ്കിൽ നിങ്ങൾക്ക് അവയിൽ ഏകാഗ്രതയുണ്ടാകും. ഏകാഗ്രത കൂടുംതോറും അർത്ഥബോധവും കൂടുതലാകും. അതുപോലെ ഞാൻ

എൻെറ ശക്തികളേയും സ്നേഹത്തേയും എത്രകണ്ടേകാഗ്രമാക്കുന്നുവോ അത്രകണ്ട് ഞാൻ നിങ്ങളെ ധരിപ്പിക്കാൻ വിചാരിക്കുന്ന കാര്യം അധികം വ്യക്തമാക്കിത്തരുവാൻ എനിക്കു കഴിവുണ്ടാകും. ഏകാഗ്രത കൂടുംതോറും ജ്ഞാനസമ്പാദനവും കൂടും: ജ്ഞാനപ്രാപ്തിക്ക് ആ ഒരേ ഒരു വഴിയേ ഉള്ളു ചെരുപ്പ് തുടച്ച് നിറം കൊടുക്കുന്നവന് അതിൽ ഏകാഗ്രത കൂടുന്നതനുസരിച്ച് നിറപ്പകിട്ടും വർദ്ധിക്കും. വെപ്പുകാരന് (പാചകന്) ഏകാഗ്രതയുണ്ടായാൽ പാകംചെയ്ത പദാർത്ഥം അധികം നന്നായിരിക്കും. ധനസമ്പാദനത്തിലോ, ദേവാരാധനയിലോ, ഏതു കർമ്മത്തിലായാലും ഏകാഗ്രത കൂടുംതോറും കർമ്മത്തിനു മേന്മയും കൂടും ഈ ഒരു വിളി, ഈ ഒരു മുട്ടൽ, ആകുന്നു പ്രകൃതിയുടെ കവാടങ്ങളെ തുറന്നിട്ട് പ്രകാശപ്രവാഹം പുറപ്പെടുവിക്കുന്നത്. ജ്ഞാനഭണ്ഡാരം തുറക്കുവാനുള്ള താക്കോൽ ഈ ഏകാഗ്രതാശക്തിമാത്രമാകുന്നു. രാജയോഗം മിക്കവാറും ഇതിനെ പ്രതിപാദിക്കുന്നതാകുന്നു. നമ്മുടെ ഇപ്പോഴത്തെ ദേഹ പ്രകൃതിയിൽ നമുക്ക് എത്രയോ വിക്ഷേപമാണുള്ളത്: മനസ്സ് അതിൻെറ ശക്തികളെ ഒരു നൂറ് വഴിക്കു ചിന്നിച്ചിതറിക്കളയുന്നുണ്ട്. വിചാരങ്ങളെ ശാന്തമാക്കി ഏതെങ്കിലും ഒരു വിഷയത്തിൽ മനസ്സിനെ ഏകാഗ്രമാക്കുവാൻ ശ്രമിക്കുമ്പോൾ അനേകായിരം അനാശാസ്യവാസനകൾ തലച്ചോറിലേക്കു തള്ളിക്കയറുന്നു: അനേകായിരം ചിന്തകൾ മനസ്സിൽ തള്ളിക്കയറി അതിനെ കലക്കുന്നു. ഈ വിക്ഷേപത്തെ തടഞ്ഞ് മനസ്സിനെ സ്വാധീനമാക്കുന്നത് എങ്ങനെ എന്നതാകുന്നു രാജയോഗത്തിൻെറ മുഴുവൻ വിഷയവും.

ഇനി കർമ്മദ്വാരാ ഭഗവത്പ്രാപ്തി വരുന്ന കർമ്മയോഗം നോക്കുക. മനുഷ്യരിൽ പലരും ഏതെങ്കിലും ഒരുതരം കർമ്മംചെയ്വാൻ ജനിച്ചവരെപ്പോലെ തോന്നുന്നതു വ്യക്തമാണല്ലോ. അവരുടെ മനസ്സ് ചിന്താഭൂമികയിൽമാത്രം ഏകാഗ്രപ്പെടുത്തുവാൻ സാദ്ധ്യമല്ല. ഇന്ദ്രിയഗ്രാഹ്യമായി സ്ഥൂലമായ കർമ്മത്തിൽ മാത്രമാകുന്നു അവരുടെ മനസ്സു നിൽക്കുന്നത്. ആവിധം ജീവിതത്തിനും ഒരു ശാസ്ത്രം ഉണ്ടായിരിക്കണം. നാം ഓരോരുത്തരും ഏതെങ്കിലും ഒരു കർമ്മത്തിൽ ഏർപ്പെട്ടിരിക്കുന്നു. എന്നാൽ നമ്മളിൽ ഭൂരിപക്ഷവും നമ്മുടെ ശക്തികളിൽ അധികഭാഗത്തേയും ചിതറുകയാകുന്നു ചെയ്യുന്നത്. എന്തുകൊണ്ട്? നമുക്ക് കർമ്മരഹസ്യം അറിഞ്ഞുകൂടാത്തതുകൊണ്ട്. ആ രഹസ്യമാകുന്നു കർമ്മയോഗം ഉപദേശിക്കുന്നത്. കർമ്മം എങ്ങനെ ചെയ്യണം, എവിടെ ചെയ്യണം, ചെയ്യാനുള്ള കർമ്മത്തിൽ നമ്മുടെ ശക്തികൾ ഏറ്റവും ഫലപ്രദമാക്കി പ്രയോഗിക്കാവുന്നതു എങ്ങനെ – ഇവയാകുന്നു കർമ്മയോഗം പഠിപ്പിക്കുന്നത്. ഈ രഹസ്യത്തോടൊന്നിച്ച് കർമ്മത്തിന്നെതിരായ ഒരാക്ഷേപമുള്ളതുകൂടി ചിന്തിക്കണം. അതായത്, കർമ്മം ദുഃഖജനമാകുന്നു എന്ന് ദുഃഖവും ക്ലേശവും എല്ലാം ശക്തിയിൽനിന്നാണുണ്ടാകുന്നത്. എനിക്കു കർമ്മം ചെയ്യണം, ഒരാൾക്കു നന്മ ചെയ്യണം എന്നുണ്ട് എന്നാൽ ഞാൻ ആരെ സഹായിക്കുന്നുവോ അയാൾ കൃതഘ്നനായി: എനിക്കു വിരോധിയും ആയിത്തീരുന്നു. തൊണ്ണൂറു ശതമാനവും അങ്ങനെയാണ്. അതുനിമിത്തം എനിക്കു ദുഃഖമുണ്ടാകു

ന്നു. ഈ അവസ്ഥ മനുഷ്യരെ കർമ്മവിമുഖൻമാരുക്കുകയും, ഈ ദുഃഖത്തെക്കുറിച്ചുള്ള ഭയം മനുഷ്യരുടെ കർമ്മത്തിൻെറയും ശക്തിയുടെയും അധികഭാഗത്തെ ദുഷിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ കർമ്മയോഗം നമ്മെ നിഷ്കാമമമായും, നിസ്സംഗമായും ആരെ സഹായിക്കുന്നു, എന്തിനുവേണ്ടി സഹായിക്കുന്നു, എന്നുള്ള ചിന്ത കൂടാതേയും കർമ്മം ചെയ്യേണ്ടത് എങ്ങനെ എന്നു പഠിപ്പിക്കുന്നു. കർമ്മം ചെയ്യുന്നത് തൻെറ പ്രകൃതിയായതുകൊണ്ടും, അതു നന്മയാണെന്നു തോന്നുന്നതുകൊണ്ടും, അതിനപ്പുറം ഒന്നും ഗണിക്കാതെ കർമ്മയോഗി കർമ്മം ചെയ്യുന്നു. ഒരു ദാതാവിൻെറ നിലയാകുന്നു കർമ്മയോഗിക്കുള്ളത്. ഒരിക്കലും ഒന്നും വാങ്ങുന്നവൻേറതല്ല. താൻ ദാനം ചെയ്യുന്നവനാണെന്ന് കർമ്മയോഗിക്ക് അറിയാം. ഒന്നും പകരം ആവശ്യപ്പെടാത്തതുകൊണ്ട് അയാൾ ദുഃഖത്തിൻെറ പിടിയിൽനിന്നു വഴുതിപ്പോകുന്നു. ദുഃഖം എപ്പോഴുണ്ടാകുന്നതായാലും അതു ആസക്തിയുടെ പ്രത്യാഘാതഫലമായിട്ടാണുണ്ടാകുന്നത്.

പിന്നെ ഭക്തിയോഗം. ഭക്തന് ഈശ്വരനോടു പ്രേമം ഉണ്ടാവണം എന്നതാണാവശ്യം. പലവിധ പൂജാസാമാഗ്രികളേയും അയാൾ സ്വീകരിക്കുന്നുണ്ട്. പുഷ്പം, ധൂപം, സുന്ദരമന്ദിരം, വിഗ്രഹം മുതലായവ – അതെല്ലാം തെറ്റാണെന്നോ നിങ്ങളുടെ ധാരണ? ഒരു വാസ്തവം നിങ്ങളോടു പറയേണ്ടതായിരിക്കുന്നു. നിങ്ങൾ, ഈ രാജ്യത്തിലുള്ളവർ, പ്രത്യേകിച്ചും അതു ഓർമ്മവെച്ചാൽ നന്ന്. പൗരാണികകഥകളും, ആരാധനസാമഗ്രികളും, അതിസുലഭമായിട്ടുള്ള മതശാഖകളിൽനിന്നു മാത്രമാകുന്നു ഗംഭീരൻമാരായ അദ്ധ്യാത്മമഹാപുരുഷൻമാർ ഉണ്ടായിട്ടുള്ളത്. രൂപകല്പനകളോ പൂജാവിധാനങ്ങളോ കൂടാതെ ഈശ്വരാരാധനയ്ക്കു ഉദ്യമിച്ചിട്ടുള്ള മതശാഖകളെല്ലാം മതത്തിൽ മനോഹരവും ഗഹനവും ആയുള്ളതിനെ ഓരോന്നിനേയും നിർദ്ദയം ചതച്ചു കളയുകയാകുന്നു ചെയ്തിട്ടുള്ളത്. അവരുടെ മതം കവിഞ്ഞപക്ഷം ഒരു മതഭ്രാന്ത്, ഒരു ശുഷ്കവസ്തു ആയിട്ടുണ്ട്. ഇതിനു ലോകചരിത്രം നിത്യസാക്ഷിയുമാകുന്നു. അതുകൊണ്ട് ആരാധനാസമ്പ്രദായങ്ങളേയും കഥകളേയും നിന്ദിക്കാതിരിക്കുക. അതുണ്ടായിരിക്കട്ടെ: അതിനു ആവശ്യമുള്ളവർ അതുവെച്ചിരിക്കട്ടെ. എന്നാൽ 'അവർ വിഡ്ഢികളാണ്, അവർ അതുപയോഗിച്ചുകൊള്ളട്ടെ,' എന്നു പറഞ്ഞു നിന്ദാപൂർവ്വവും അനുചിതവുമായ ആ പരിഹാസച്ചിരി പ്രകാശിപ്പിക്കാതിരിക്കുക. ആ ഭാവന ശരിയല്ല: ഞാൻ എൻെറ ജീവിതത്തിൽ കണ്ടിട്ടുള്ള മഹത്തമൻമാർ, അദ്ധ്യാത്മതയിൽ അത്യന്തം ആശ്ചര്യകരമായ വികാസം പ്രാപിച്ചവർ എല്ലാ പേരും ഈ ക്രിയാകലാപസാധനകളിൽക്കൂടെ വന്നിട്ടുള്ളവരാകുന്നു. അവരുടെ പാരാന്തികത്തിൽ ഇരിക്കാൻ എനിക്കു യോഗ്യതയുണ്ടെന്നു ഞാൻ കരുതുന്നില്ല: അവരെ ഞാൻ ആക്ഷേപിക്കുക! ഈ ഭാവനകൾ എങ്ങനെയാണ് മനുഷ്യഹൃദയത്തെ സ്പർശിക്കുന്നത്, അവയിൽ ഏതിനേയാണ് ഞാൻ സ്വീകരിക്കേണ്ടത്, ഏതിനെയാണ് നിരസിക്കേണ്ടത്, എന്ന് എനിക്കു എങ്ങനെയറിയാം? ലോകത്തിൽ ഓരോന്നിനേയും മതിയായ കാരണം കൂടാതെ അധി

ക്ഷേപിക്കാൻ നമുക്കു വാസനയുണ്ടാവാം. പുരാണകഥകളിൽനിന്ന് നല്ല നല്ല പാഠങ്ങൾ, വിശിഷ്ടമായ ജ്ഞാനോദയം ഉണ്ടാവാം: ജന ങ്ങൾക്കുവേണ്ടുവോളം കഥകൾ ഉണ്ടായിരിക്കട്ടെ. വികാരപ്രധാന മായ പ്രകൃതിയുള്ളവർക്ക് തത്ത്വങ്ങളുടെ ലക്ഷണവും വിവരണവും ശ്രദ്ധേയമായി തോന്നുകയില്ല. അവർക്കു ഈശ്വരൻ – കാണ്മാനും കേൾപ്പാനും തൊട്ടറിവാനും സ്നേഹിപ്പാനും സാധിക്കുന്ന ഒരു മൂർത്തി യാണ്: ഈശ്വരൻ മാത്രമാകുന്നു അവർക്കു സത്യവസ്തു. അവർക്കു ആ ഭാവനയുണ്ടായിരിക്കട്ടെ. ഭംഗിയുള്ള ഒരു പ്രതിമകണ്ടപ്പോൾ അതു എന്തുകൊണ്ടുണ്ടാക്കപ്പെട്ടതാണെന്നറിവാൻ അതിനെ തച്ചുട യ്ക്കുവാൻ കോപ്പിട്ട ഒരു വിഡ്ഢിയെപ്പോലെയാകുന്നു നിങ്ങളുടെ വിചാരശീലക്കാരൻ. ഈശ്വരനെ എങ്ങനെയാണ് സ്നേഹിക്കുന്നത് എന്നാകുന്നു ഭക്തിയോഗം പഠിപ്പിക്കുന്നത്. മറ്റൊരു കാര്യാർത്ഥവു മല്ലാതെ, ഈശ്വരനെയും നന്മയേയും സ്നേഹിക്കുക, അങ്ങനെ ചെയ്യുന്നത് നല്ലതാണെന്നുള്ളതു കൊണ്ടുമാത്രം. അതു സ്വർഗ്ഗപ്രാപ്തി ക്കല്ല, സമ്പത്തോ സന്തതിയോ മറ്റു വല്ലതുമോ സിദ്ധിക്കാനല്ല. പ്രേമ ത്തിന്റെ ഫലം പ്രേമം തന്നെയാണ്: ഈശ്വരൻതന്നെ പ്രേമമാണ്: ഇതാകുന്നു ഭക്തി യോഗപാഠം. സ്രഷ്ടാവ്, സർവ്വഗൻ, സർവ്വജ്ഞൻ, സർവ്വശക്തൻ, സർവ്വേശ്വരൻ, പിതാവ്, മാതാവ്, എന്നീ സർവ്വവിധ വിശേഷണങ്ങളും ഈശ്വരനിൽ കല്പിക്കാൻ ഭക്തിയോഗം ഉപദേശിക്കു ന്നുണ്ട്. ഈശ്വരവിശേഷണമായി പറയാവുന്ന പരമപദം, ഈശ്വരനെ ക്കുറിച്ചു മനുഷ്യമനസ്സിന്നുണ്ടാകാവുന്ന പരമഭാവന, ഈശ്വരൻ പ്രേമ സ്വരൂപൻ എന്നാകുന്നു, പ്രേമം എവിടെയുണ്ടോ അവിടെ ഈശ്വരൻ ഉണ്ട്. ഭർത്താവ് ഭാര്യയെ ചുംബിക്കുമ്പോൾ ആ ചുംബനത്തിൽ ഈശ്വരനുണ്ട്. മാതാവ് ശിശുവിനെ ചുംബിക്കുമ്പോൾ ഈ ചുംബന ത്തിലും ഈശ്വരനുണ്ട്. സ്നേഹിതൻമാർ അന്യോന്യം കൈകൊടുക്കു മ്പോൾ അവിടെയും ഈശ്വരൻ പ്രേമസ്വരൂപനായി വിളങ്ങുന്നുണ്ട്. ഒരു മഹാൻ ജനതയെ സ്നേഹിച്ചു സഹായിക്കാൻ ആഗ്രഹിക്കുമ്പോൾ അവിടെ ഈശ്വരൻ മനുഷ്യപ്രേമം നിമിത്തം തന്റെ പ്രേമനിധി സൗജന്യമായി ചൊരിഞ്ഞുകൊടുക്കുകയാകുന്നു. ഹൃദയവികാസം എവിടെയുണ്ടോ അവിടെ ഈശ്വരൻ പ്രത്യക്ഷമായുണ്ട്. ഇതാകുന്നു ഭക്തിയോഗോപദേശം.

അവസാനമായി വരുന്നു ജ്ഞാനയോഗി, തത്ത്വാന്വേഷകൻ, വിചാരശീലൻ, ദൃശ്യപ്രപഞ്ചത്തെ കടന്നു പോവാൻ ആഗ്രഹിക്കുന്ന വൻ, ലോകത്തിലുള്ള ക്ഷുദ്രപദാർത്ഥങ്ങളെക്കൊണ്ട് അയാൾക്കു തൃപ്തിയില്ല. ആഹാരാദിനിത്യവൃത്തികളെ കടന്നു പോകണം, അനേക സഹസ്രഗ്രന്ഥാനുശാസനവും സർവ്വശാസ്ത്രങ്ങളും ഒത്തുചേർന്നാലും അവ കാണിച്ചുതരുന്നത് ഈ ക്ഷുദ്രലോകത്തെ മാത്രം: അതും തൃപ്തികരമല്ല. ആ മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ എന്തിനു കഴിയും? ബ്രഹ്മാണ്ഡകോടികൾപോലും സത്ത്വസമുദ്രത്തിലെ ഒരു കണമേ ആകുന്നുള്ളു. അവയും തൃപ്തികരമല്ല, ആ മനുഷ്യന്റെ ഹൃദയം, ഇതെല്ലാം അതിലംഘിച്ച് സത്തയെ സത്തയുടെ നിലയിൽ ദർശിച്ച്, അതിനെ സാക്ഷാത്കരിച്ച്, അതായിത്തീർന്ന്, അതിനോട് കേവ

ലസായുജ്യം പ്രാപിക്കണം എന്നു ആഗ്രഹിക്കുന്നു. അതാകുന്നു തത്ത്വജ്ഞാനിയുടെ നില. ഈശ്വരനെ ജഗത്പിതാവ്, മാതാവ്, സ്രഷ്ടാവ്, നിയന്താവ്, ഗുരു എന്നെല്ലാം പറയുന്നത് ഒന്നും ഈശ്വരനെ പൂർണ്ണമായി നിർവ്വചിക്കാൻ ഒട്ടും മതിയാവില്ല എന്ന് ജ്ഞാനി വിചാരിക്കുന്നു. ജ്ഞാനിക്ക് ഈശ്വരൻ തൻെറ ജീവൻെറ ജീവൻ, ആത്മാവിൻെ ആത്മാവ്, സ്വന്തം ആത്മാവു തന്നെ ഈശ്വരൻ: അതല്ലാത്ത മറ്റൊന്നും ശേഷിക്കുന്നില്ല. ജ്ഞാനി തന്നിലുള്ള മർത്ത്യഭാഗങ്ങളെ എല്ലാം തത്ത്വവിചാരമാകുന്ന കനത്ത പ്രഹരംകൊണ്ട് ഇടിപൊടിയാക്കി തള്ളിക്കളയുന്നു. ഒടുവിൽ ഉള്ളതായി അവശേഷിക്കുന്നത് ഈശ്വരൻ മാത്രം.

ഒരേ വൃക്ഷത്തിൻമേൽ രണ്ടു പക്ഷികൾക്ക്, ഒന്ന് അഗ്രത്തിലും മറ്റേതു താഴേയും ഇരിക്കുന്നു. അഗ്രത്തിലിക്കുന്ന പക്ഷി സ്വമഹിമാവിൽ നിമഗ്നമായി, ശാന്തമായി, മൗനമായി, ഗംഭീരമായിരിക്കുന്നു: താഴെ ശാഖകളിൽ ഇരിക്കുന്നത് പ്രതിശാഖം ചാടിച്ചാടി, മധുരവും തിക്തവുമായ ഫലങ്ങളെ ഭുജിച്ച് ഒരിക്കൽ സുഖിയായും, മറ്റൊരിക്കൽ ദുഃഖിയായും അങ്ങനെ കഴിഞ്ഞുകൂടുന്നു. കുറച്ചുകാലം ചെല്ലുമ്പോൾ ഈ ശാഖാപതംഗം കുടം തിക്തമായ ഫലം ഒന്നു ഭുജിക്കുന്നു. അതിൽ വെറുപ്പോടെ മേല്പോട്ടു നോക്കുന്നു, മറ്റെ പക്ഷിയെ കാണുന്നു അതാവട്ടെ മധുരമോ തിക്തമോ ആയ ഒരു ഫലവും ഭുജിക്കുന്നില്ല: സുഖിയുമല്ല, ദുഃഖിയുമല്ല-ശാന്തനായി, സ്വസ്ഥനായി, സ്വാത്മാവിനെയല്ലാതെ മറ്റൊന്നിനേയും ദർശിക്കാത്തവനായിരിക്കുന്നു. ആ സ്ഥിതി തനിക്കും ഉണ്ടായാൽ കൊള്ളാമെന്നു താഴത്തെ പക്ഷി ആഗ്രഹിക്കുന്നു എങ്കിലും അത് അപ്പോഴേ മറന്നു പിന്നേയും ഫലം ഭുജിക്കാൻ തുടങ്ങുന്നു. കുറച്ചു കഴിഞ്ഞാൽ പിന്നെയും അതിതിക്തമായ മറ്റൊരു ഫലം ഭുജിക്കുന്നു. അതിയായ മനഃക്ലേശം അനുഭവിച്ച് പിന്നെയും മേല്പോട്ടു നോക്കി അഗ്രത്തിലിരിക്കുന്ന പക്ഷിയുടെ സമീപത്തേക്കു പോകുവാൻ യത്നിക്കുന്നു. അതു പിന്നെയും വിസ്മരിക്കുന്നു. ഇങ്ങനെ തുടരെത്തുടരെയായ് ഒടുവിൽ അതു അഗ്രപക്ഷിയുടെ നികടത്തിൽ എത്തുന്നു. അപ്പോൾ ആ മനോഹരപക്ഷിയുടെ പക്ഷങ്ങളിൽനിന്നു പുറപ്പെടുന്ന പ്രഭയുടെ പ്രതിബിംബം സ്വശരീരത്തിന്നു ചുറ്റും കളിയാടുന്നതായി കാണുന്നു. തനിക്കു ഒരു മാറ്റം സംഭവിക്കുന്നതു പോലെയും താൻ അലിഞ്ഞുപോകുന്നതു പോലെയും തോന്നുന്നു: പിന്നെ കുറച്ചധികം അടുത്തുചെല്ലുന്നു: അപ്പോൾ തന്നെ സംബന്ധിച്ച സർവ്വവും അലിഞ്ഞുപോകുന്നു: ഈ വിസ്മയകര

1 ദ്വാ സുപർണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോ അഭിചാകശീതി.
സമാനേ വൃക്ഷേ പുരുഷോ നിമഗ്നോഽനീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശമസ്യ മഹിമാനമിതി വീതശോകഃ
യദാ പശ്യഃ പശ്യതേ രുക്മവർണം കർത്താരമീശം പുരുഷം ബ്രഹ്മയോനിം
തദാ വിദ്വാൻ പുണ്യപാപേ വിധൂയ നിരഞ്ജനഃ പരമം സാമ്യമുപൈതി.
(മു. 3 1.1–3)

മായ മാറ്റം എന്താണെന്നു മനസ്സിലാകുന്നു. കീഴ്പക്ഷി മേൽപക്ഷിയുടെ പ്രതിച്ഛായ മാത്രം – ഒരു സ്ഥൂലശരീരമാണെന്നു തോന്നൽ മാത്രം ആയിരുന്നു. വാസ്തവത്തിൽ ഈ കാലം മുഴുവനും താൻതന്നെയായിരുന്നു ആ മേൽപക്ഷി. ഈ ചെറിയ കീഴ്പക്ഷിയും, മധുരതിക്ത ഫലഭുക്തിയും, പര്യായേണ സുഖദുഃഖാവസ്ഥയും എല്ലാം ഗന്ധർവ്വ നഗരപ്രായം, മിഥ്യാസ്വപ്നമായിരുന്നു. യഥാർത്ഥപക്ഷി മേൽപക്ഷി മാത്രം. അത് ശാന്തം, നിരീഹം. മഹിതപ്രാഭവയുക്തമായി സുഖദുഃഖങ്ങൾക്ക് അതീതം, അത് ഈശ്വരൻ, ജഗന്നാഥൻ കീഴ്പക്ഷി മനുഷ്യജീവൻ, സാധാരണ സുഖദുഃഖഭോക്താവ്, ഇടക്കിടെ ജീവന് ഒരു കഠിനപ്രഹരം കിട്ടുന്നു: അല്പസമയത്തേയ്ക്കു ഫലാനുഭവം നിർത്തിവെച്ച് അജ്ഞാതനായ ഈശ്വരങ്കലേയ്ക്കു ദൃഷ്ടി തിരിക്കുന്നു: പ്രകാശപ്രവാഹം വീക്ഷിക്കുന്നു: ഈ ലോകം ഒരു മായാപ്രദർശനമാണെന്നു വിചാരം വരുന്നു. എങ്കിലും പിന്നേയും ഇന്ദ്രിയങ്ങൾ ജീവനെപ്പിടിച്ചു താഴ്ത്തിക്കൊണ്ടുവരുന്നു: സാധാരണ സുഖദുഃഖങ്ങൾ പിന്നേയും അനുഭവിക്കുന്നു. പിന്നെയും ഒരു ദുഃഖം അസഹ്യമായിവരുന്നു. അപ്പോൾ, ദിവ്യജ്യോതിർദ്ദർശനമുണ്ടാകുന്ന വിധം ഹൃദയം തുറക്കുന്നു. അങ്ങനെ ക്രമത്തിൽ ഈശ്വരനെ സമീപിച്ചുപോകും തോറും തൻെറ പഴയ ജീവൻ മാഞ്ഞുപോകുന്നതായി കാണുന്നു. ഒടുവിൽ അതിനുതക്കവിധം സമീപത്തിലെത്തുമ്പോൾ താൻ ഈശ്വരൻ എന്നല്ലാതെ മറ്റാരുമല്ല എന്നു കണ്ടറിയുന്നു. അപ്പോൾ 'ഈ പ്രപഞ്ചത്തിൻെറ ചൈതന്യമായും അണുവിലും സൂര്യചന്ദ്രൻമാരിലും എവിടെയും വർത്തിക്കുന്നതായും താൻ ആരെക്കുറിച്ച് വിചാരിച്ചിരുന്നുവോ ആ ഈശ്വരൻ നമ്മുടെ ജീവിതത്തിന് ആധാരവുംക്ല നമ്മുടെ ജീവാത്മാവിനു ജീവനും ആകുന്നു എന്നു കാണുന്നു. അത്രയുമല്ല, 'തത് ത്വം അസി', അത് (ആ ഈശ്വരൻ) നീയാകുന്നു, എന്ന ബോധം ഉദിക്കുന്നു.' ഇതാകുന്നു ജ്ഞാനയോഗം ഉപദേശിക്കുന്നത്. മനുഷ്യനിലുള്ള സാരാംശം ദിവ്യമാകുന്നു എന്ന് അതു മനുഷ്യരോടു പറയുന്നു. സദ്ഭാവത്തിൽ ഐക്യമാണുള്ളതെന്നും നാം ഓരോരുത്തരും ഭൂമിയിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്ന പരമേശ്വരൻ തന്നെയാണെന്നും അതു മനുഷ്യലോകത്തിനു കാണിച്ചുതരുന്നു. നമ്മുടെ കാലിന്നടിയിൽ ഇഴഞ്ഞു പോകുന്ന നികൃഷ്ടമായ പുഴു മുതൽ നാം ആശ്ചര്യത്തോടും ഭയഭക്തികളോടും കൂടി വീക്ഷിക്കുന്ന മഹത്തമൻമാർവരെയുള്ള സർവ്വരും ഒരേ പരമേശ്വരൻെറ രൂപാന്തരങ്ങളാകുന്നു.

അവസാനമായിട്ടു പറയട്ടെ, ഈ വിവിധയോഗങ്ങളും അഭ്യസിക്കതന്നെ വേണം: അവയെപ്പറ്റി പഠിച്ചു മനസ്സിലാക്കിയതു കൊണ്ടു മാത്രം ഒരു ഗുണവും ഇല്ല. ആദ്യം അവയെപ്പറ്റി കേൾക്കണം. പിന്നെ അവയെപ്പറ്റി മനനം ചെയ്യണം, അവ ശരിയോ അല്ലയോ

1 പ്രാണോ ഹ്യേഷ യഃ സർവഭൂതൈർവിഭാതി
സർവ്വഭൂതങ്ങളിലൂടെയും വിവിധം വിളങ്ങുന്ന പരമേശ്വരൻ നമ്മുടെ പ്രാണനാണ്, ആത്മാവുതന്നെയാണ്.

എന്നു യുക്തിവിചാരം ചെയ്ത് ഉറപ്പിക്കണം. അതിനുശേഷം അവയെ ധ്യാനിച്ച്, സാക്ഷാൽകരിച്ച് അവയെ നമ്മുടെ ജീവിത സർവ്വസ്വമാക്കണം. അതിൽപ്പിന്നെ മതം എന്നുള്ളത് ഒരു കൂട്ടം ഭാവനകളോ, അഭിപ്രായങ്ങളോ, ശരിയെന്ന് യുക്തി സമ്മതിക്കുന്ന ചില ആശയങ്ങൾ മാത്രമോ, ആയിരക്കയില്ല. അതു നമ്മുടെ ആത്മാവിൽ കടന്നുകൂടും. യുക്തിയുപയോഗിച്ചുനോക്കി പല വിഡ്ഢിത്തങ്ങളും ശരി എന്ന് ഇന്ന് സമ്മതിച്ചേയ്ക്കാം: അതെല്ലാം നാളേയ്ക്കു മാറി എന്നും വരാം. എന്നാൽ യഥാർത്ഥമതത്തിനു മാറ്റമില്ല. മതം സ്വാനുഭവമാണ്, അതു പ്രസംഗമോ സിദ്ധാന്തമോ സങ്കല്പമോ ഒന്നുമല്ല, അവ വളരെ മനോഹരങ്ങളായാലും വേണ്ടില്ല. ആയിത്തീരുക, ആയിരിക്കുക, ഇതാകുന്നു മതം. കേൾക്കുകയും സമ്മതിക്കുകയും അല്ല. ഏതൊന്ന് തത്ത്വം (സത്യം) എന്നു വിശ്വസിക്കുന്നുവോ, ആത്മാവ് (ജീവൻ) സമ്പൂർണ്ണമായി അതായി മാറുക. ഇതാകുന്നു മതം.

# രണ്ട്

## വിശ്വമതസാദ്ധ്യത ക്ക

(കാലിഫോർണിയയിൽ പസദേനാ യൂനിവേഴ്സലിസ്റ്റ് പള്ളിയിൽവെച്ചു 1900 ജനുവരി 28–ാം നു ചെയ്ത പ്രസംഗം)

ഈശ്വരപ്രകാശം നമുക്ക് അനുഭവമാകുന്നതിനു ചെയ്യുന്ന പരിശ്രമത്തേക്കാൾ പ്രിയതരമായ പരിശ്രമം മനുഷ്യഹൃദയത്തിനു വേറെയില്ല. ഈശ്വരൻ, ജീവൻ, മനുഷ്യനിയതി, എന്നിവയെ പഠിക്കുവാൻ വേണ്ടിയുണ്ടായിട്ടുള്ള പരിശ്രമത്തോളം മറ്റൊരു വിഷയത്തിലും പരിശ്രമം മുൻകാലങ്ങളിലും ഇക്കാലത്തും ഉണ്ടായിട്ടില്ല. നാം നമ്മുടെ നിത്യജോലികളിലും ഉത്കർഷേച്ഛകളിലും കൃത്യങ്ങളിലും പരമപ്രയത്നങ്ങളുടെ മദ്ധ്യത്തിലും എത്ര നിമഗ്നരായിരുന്നാലും ചില സമയങ്ങളിൽ ഒരു വിരാമം ഉണ്ടാകും: മനസ്സ് ഒന്നു പിൻമാറിനിന്ന് ഈ ലൗകികവ്യവഹാരങ്ങൾക്കപ്പുറം വല്ലതും ഉണ്ടോ എന്നറിയുവാൻ ആഗ്രഹിക്കും. അങ്ങനെ ചില സമയങ്ങളിൽ ഇന്ദ്രിയങ്ങൾക്കപ്പുറമുള്ള ലോകത്തിന്റെ ഒരു നോട്ടം നമുക്കുണ്ടാകും: അപ്പോൾ അതിനെ പ്രാപിപ്പാനുള്ള പ്രയത്നവും ഉണ്ടാകും. ഇത് ഏതു കാലത്തും ഏതു രാജ്യത്തിലും ഉണ്ടായിരുന്നിട്ടുള്ളതാകുന്നു. മനുഷ്യന് അപ്പുറത്തേയ്ക്കു നോക്കണം, തന്നത്താൻ വികസിക്കണം: അങ്ങനെ മനുഷ്യഗതിയേയും ഈശ്വരനെയും കുറിച്ചുള്ള അന്വേഷണം ഏതു തോതിൽ ഉണ്ടായിട്ടുണ്ടോ ആ തോതിൽ മാത്രമാകുന്നു പുരോഗതിയെന്നും പരിണാമമെന്നും പറയുന്നതെല്ലാം ഗണിക്കപ്പെട്ടിരിക്കുന്നത്.

ഓരോ രാജ്യത്തിലും, ഓരോ ജനസമുദായത്തിന്റെ യത്നവിശേഷങ്ങളെ ക്രോഡീകരിച്ചു കാണിക്കുന്നത് അതാതു സമുദായത്തിലെ സംഘടനകളാണ്. അതുപോലെ അദ്ധ്യാത്മയത്നവിശേഷങ്ങളെ കാണിക്കുന്നതു ഓരോ മതവും ആകുന്നു. വിഭിന്നജനസമുദായങ്ങൾ സദാ പരസ്പരം കലഹിച്ചു പോരാടുന്നതുപോലെ മതസമുദായങ്ങളും പരസ്പരം സദാ കലഹിച്ചു പോരാടിവരുന്നു. യഥേഷ്ടം ജീവിതം നയിപ്പാൻ അവകാശം തങ്ങൾക്കു മാത്രമാണെന്നു ഒരു ജനസമുദായത്തിൽപ്പെട്ട മനുഷ്യർ അവകാശപ്പെടുകയും അവർക്കു കഴിവുള്ളേടത്തോളം കാലം ദുർബ്ബലസമുദായങ്ങളെ അമർത്തിവെച്ച് അവർക്കു മാത്രമാണെന്നു പറയുന്ന ആ അധികാരം നടത്തിവരികയും ചെയ്യുന്നു. ആ വിധം ഒരു ഭയങ്കര മത്സരം ഇപ്പോൾ, തെക്കേ ആഫ്രിക്കയിൽ നടക്കുന്നുണ്ടെന്നു നമുക്കു അറിയാമല്ലോ. അതുപോലെ ഓരോ മതശാഖയും അതിനു മാത്രമേ നിലനില്പിന്നവകാശമുള്ളു എന്നു

1 ആ മൽസരം അന്നത്തെക്കാൾ അധികം ശക്തിമത്തും ഭയങ്കരവുമായാണ് ഇന്നും നടക്കുന്നത്!

ശഠിക്കുന്നുണ്ട്. മനുഷ്യനു മതം ചെയ്തിട്ടുള്ളതിനെക്കാൾ അധികം അനുഗ്രഹം മറ്റൊന്നും ചെയ്തിട്ടില്ല. അതേ സമയത്തു മതം ചെയ്തിട്ടുള്ളതിനെക്കാൾ അധികം നിഗ്രഹവും മറ്റൊന്നും ചെയ്തിട്ടില്ല. ശാന്തിയും സൗഹാർദ്ദവും സ്ഥാപിക്കാൻ മതത്തേക്കാളധികം മറ്റൊന്നും ഇടയാക്കീട്ടില്ല: കഠിനവിദ്വേഷം ജനിപ്പിക്കാനും മതത്തെക്കാൾ അധികം മറ്റൊന്നും നിമിത്തമായിട്ടില്ല. മനുഷ്യസാഹോദര്യം അധികം അനുഭവത്തിൽ വരുത്തിയിട്ടുള്ളത് മതത്തെപ്പോലെ മറ്റൊന്നുമല്ല: മനുഷ്യനു മനുഷ്യനോടു കഠോരവൈരം വളർത്തിയിട്ടുള്ളതും മതത്തെപ്പോലെ മറ്റൊന്നുമല്ല. മതം കാരണമായേർപ്പെടുത്തിയിട്ടുള്ളതിനെക്കാൾ അധികം ധർമ്മസ്ഥാപനങ്ങളും, മനുഷ്യർക്കു മാത്രമല്ല മൃഗങ്ങൾക്കുപോലും, ആസ്പത്രികളും മറ്റൊന്നുകൊണ്ടും ഉണ്ടായിട്ടില്ല: ഭൂമിയിൽ അധിക രക്തപ്രളയം ഉണ്ടാക്കിയിട്ടുള്ളതും മതംപോലെ മറ്റൊന്നുമല്ല. മത ശാഖകൾ തമ്മിൽ സ്വരച്ചേർച്ചയില്ലാതെ മത്സരിച്ചുവന്നിട്ടുള്ള കാലത്തെല്ലാം ഒരു വിചാരധാര അന്തർവാഹിനിയായി ഉണ്ടായിരുന്നിട്ടുണ്ട്. ഈ പരസ്പരവിദ്വേഷികളായ ശാഖകൾക്കു തമ്മിൽ ഒരു രഞ്ജിപ്പു ഉളവാക്കണം എന്ന് തത്ത്വചിന്തകൻമാരും വിവിധ മതതാരതമ്യനിരൂപകൻമാരും ഓരോ സംഘങ്ങളായി ഏതു കാലത്തും വിചാരിച്ചിരുന്നിട്ടുണ്ട്. ചില രാജ്യങ്ങളിൽ അവരുടെ ആവക ശ്രമങ്ങൾ സഫലങ്ങളായി: എന്നാൽ ലോകം ഒട്ടാകെ നോക്കുമ്പോൾ ശ്രമങ്ങൾ വിഫലങ്ങളായിട്ടേ ഉള്ളു. എല്ലാ മതശാഖകളെയും നിലനിൽക്കാൻ അനുവദിക്കണം, അവയിൽ ഓരോന്നിലും ഒരു സാരാംശം, ഒരു മഹത്തായ ആശയം, ഇരിപ്പുണ്ട്: അതുകൊണ്ട് അവ ലോകത്തിൻെറ നന്മയ്ക്കു ആവശ്യമാണ്: അവയെ സഹായിക്കേണ്ടതുമാണ്: എന്ന ബോധം തികവായും ഉള്ള ചില മതങ്ങൾ അതിപ്രാചീന കാലംമുതൽ നില നിന്നു വന്നിരിക്കുന്നു. ഇന്നും ഈ അഭിപ്രായത്തിനു പ്രചാരമുണ്ട്. അതിനെ നടപ്പിൽ വരുത്തുവാൻ ശ്രമങ്ങളുമുണ്ട്. പക്ഷേ ശ്രമങ്ങൾ എല്ലായ്പോഴും നമ്മുടെ പ്രതീക്ഷയ്ക്കു ഒപ്പം എത്തുന്നില്ല: സഫലതയ്ക്കു ആവശ്യമായ കാര്യക്ഷമതയുണ്ടാകുന്നില്ല. എന്നുമാത്രമല്ല ചിലപ്പോൾ അതു വഴിക്കു നമ്മുടെ കലഹം മൂക്കുകയാകുന്നു എന്നു കണ്ട് നമുക്കു വലുതായ ആശാഭംഗം ഉണ്ടാകുന്നതുമുണ്ട്.

ഇപ്പോൾ മതസിദ്ധാന്തപഠനം നിർത്തിവെച്ച് മതങ്ങളെക്കുറിച്ച് സാമാന്യമായി ഒന്നു വിചാരിച്ചുനോക്കുക. അങ്ങനെ നോക്കുമ്പോൾ ലോകത്തിലുള്ള പ്രധാനമതങ്ങളിൽ എല്ലാറ്റിലും ഒരു മഹത്തായ ജീവശക്തി ഉണ്ട് എന്നു ആദ്യമേ കാണാം. എന്നാൽ ഈ സംഗതി ഞങ്ങൾക്കു അറിഞ്ഞുകൂടെന്നു ചിലർ പറയുമായിരിക്കും. അറിയായ്ക നിമിത്തം ഉള്ളത് ഇല്ലാതാകയില്ല. 'ലോകത്തിൽ എന്തെല്ലാം നടക്കുന്നു എന്ന് എനിക്കറിവില്ല: അതുകൊണ്ട് അതൊന്നും ഉള്ളതല്ല,' എന്ന് ഒരാൾ പറയുന്നതായാൽ അയാളുടെ വാക്കിനു യാതൊരു വിലയും ഇല്ലല്ലോ. സർവ്വരാജ്യങ്ങളിലേയും മതതത്ത്വചിന്താഗതി നോക്കിക്കാണുന്നതായാൽ ലോകത്തിലെ പ്രധാനമതങ്ങളിൽ ഒന്നെങ്കിലും നശിച്ചു പോയില്ലെന്നു തീർച്ചയായും അറിയാം: നശിച്ചുപോയിട്ടില്ലെന്നു മാത്രമല്ല, ഓരോ മതവും മുന്നോട്ടു പോകുകയാകുന്നു എന്നും കാണാം. ക്രിസ്ത്യാനികൾ വർദ്ധിക്കുന്നു. മുഹമ്മദീയർ വർദ്ധിക്കു

ന്നു. ഹിന്ദുക്കളുടെ നില വിസ്തൃതമാകുന്നു, യഹൂദരരും പെരുകുന്നു. ലോകമെങ്ങും വ്യാപിച്ചും അതിവേഗത്തിൽ പെരുകിയും യഹൂദ മണ്ഡലം നിരന്തരം വികസിച്ചുവരുന്നു.

ലോകത്തിൽ ഒരു മതം മാത്രം – പുരാതനവും പ്രധാനവുമായ ഒന്ന് അതായത് പുരാതന പേർഷ്യക്കാരുടെ മതമായ ജരദുഷ്ട്രമതം (Zorastrianism) മാത്രം ക്ഷയിച്ചിരിക്കുന്നു. മുഹമ്മദർ പേർഷ്യാരാജ്യം പിടിച്ചടക്കിയപ്പോൾ ഒരു ലക്ഷത്തോളം പേർഷ്യർ ഇന്ത്യയിൽ വന്നു ശരണം നേടി. ഏതാനും പേർ പേർഷ്യയിൽത്തന്നെയായിരുന്നു. അവിടെയിരുന്നവർ മുഹമ്മദീയരുടെ നിരന്തരദ്രോഹം നിമിത്തം ക്ഷയിച്ച് ഇപ്പോൾ അവർ കവിഞ്ഞത് ഒരു പതിനായിരത്തോളമേയുള്ളൂ. ഇന്ത്യയിൽ അവർ എൺപതിനായിരത്തോളമുണ്ട്. അവർ വർദ്ധിക്കുന്നില്ല. ഒന്നാമത്തെ സംഗതി അവർ അന്യരെ സ്വമതത്തിലേയ്ക്കു എടുക്കുന്നില്ല: പിന്നെ സഗോത്രവിവാഹം എന്ന ദോഷകാരചാരം, അതു നിമിത്തം ഇവിടെയുള്ള ചുരുക്കം ജനസംഖ്യ വർദ്ധിക്കുന്നതുമില്ല. ഈ ഒരു മതം ഒഴികെ ഇതരപ്രധാനമതങ്ങൾ എല്ലാം നിലനിൽക്കുന്നു, പരക്കുന്നു, പെരുകുന്നു. ഈ എല്ലാ പ്രധാന മതങ്ങളും വളരെ പുരാതനങ്ങളാകുന്നു എന്ന് ഓർമ്മ വേണം. ഒന്നും ഇക്കാലത്തുണ്ടായതല്ല. ഈ ലോകമഹാമതങ്ങൾ ഓരോന്നും ഗംഗാനദിക്കും യൂഫ്രട്ടീസ് നദിക്കും മദ്ധ്യേയുള്ള ഭൂമിയിൽ ഉദ്ഭവിച്ചതാണെന്നും ഓർമ്മവെയ്ക്കുക. ഒരു മഹാമതമെങ്കിലും യൂറോപ്പിൽ ഉദ്ഭവിച്ചിട്ടില്ല. ഒന്നുപോലും അമേരിക്കയിലും ഇല്ല. ഏതു മതവും ഏഷ്യയിൽ ഉണ്ടായതും അവിടേയ്ക്കു ചേർന്നതുമാകുന്നു. ശേഷിയുള്ളതു ശേഷിക്കും എന്നുള്ള തത്ത്വംകൊണ്ടാകുന്നു ബലം നിർണ്ണയിക്കേണ്ടത് എന്ന് ആധുനിക പ്രകൃതിശാസ്ത്രജ്ഞൻമാർ പറയുന്നത് ശരിയാകുന്നു. എങ്കിൽ ഈ മതങ്ങൾ ഇന്നും നിലനിൽക്കുന്നതുകൊണ്ട് അവ ചില ജനങ്ങൾക്കെങ്കിലും ഇപ്പോഴും സപ്രയോജനമാണെന്നു തെളിയിക്കുന്നു. അവയുടെ നിലനില്പിനു മതിയായ കാരണമുണ്ട്, അവ പലർക്കും നന്മചെയ്യുന്നതുമുണ്ട്. മുഹമ്മദീയരെ നോക്കുക, അവർ ദക്ഷിണേഷ്യയിൽ പരന്നുകൊണ്ടേയിരിക്കുന്നു. യഹൂദർ എന്നപോലെ ഹിന്ദുക്കളും മതപരിവർത്തനം ചെയ്യുന്നില്ലെങ്കിലും സാവധാനത്തിൽ അന്യവർഗ്ഗങ്ങൾ ഹിന്ദുമതമണ്ഡലത്തിൽ ചേർന്നു ഹിന്ദുക്കളുടെ നടപടിയും ആചാരവും അനുസരിച്ച് ഹിന്ദുക്കളായിത്തീരുന്നുണ്ട്.

ക്രിസ്തുമതം പരക്കുന്നത് നിങ്ങൾക്കറിയാമല്ലോ. എന്നാൽ അതിനുള്ള ഫലം യത്നാനുരൂപമാകുന്നുണ്ടോ എന്ന് എനിക്കു തീർച്ചയില്ല. ക്രിസ്ത്യൻ പ്രചാരണ ജോലിയിൽ ഒരു വലിയ ന്യൂനതയുണ്ട്. അതു പാശ്ചാത്യസമ്പ്രദായങ്ങളിൽ എല്ലാറ്റിലും ഉണ്ട്: പ്രചരണയന്ത്രത്തിൽ വ്യയം ചെയ്തുപോകുന്നു, യത്നത്തിൻെറ തൊണ്ണൂറു ശതമാനവും. പ്രചരണയന്ത്രം ആവശ്യത്തിലേറെയുമുണ്ട്. ധർമ്മപ്രവചനം ഏഷ്യക്കാരുടെ ജോലിയാകുന്നു. സമുദായക്കെട്ട്, പട്ടാളം, ഭരണകൂടം മുതലായ

സംഘടനാവിഷയത്തിൽ പാശ്ചാത്യർ കെങ്കേമൻമാർതന്നെ. എന്നാൽ ധർമ്മപ്രവചനകാര്യത്തിൽ വരുമ്പോൾ അവർ ഏഷ്യക്കാരുടെ അടുത്തെത്തുകയില്ല. അതു ഏഷ്യക്കാരൻെറ നിരന്തരശ്രമമായിരുന്നിട്ടുണ്ട്. അതിൻെറ മർമ്മം അയാൾക്കറിയാം: ആവശ്യത്തിലധികം പ്രചരണയന്ത്രം ഉപയോഗിക്കയും ഇല്ല.

അപ്പോൾ ഈ ഒരു സംഗതി, പ്രധാനമതങ്ങൾ എല്ലാം നിലനിൽക്കുകയും പരക്കുകയും വർദ്ധിക്കുകയും ചെയ്യുന്നു എന്നുള്ളത്, മനുഷ്യവർഗ്ഗത്തിൻെറ ആധുനികചരിത്രത്തിൽ ഒരു വാസ്തവസംഗതിയാകുന്നു. ഇതിനു തീർച്ചയായും ഒരർത്ഥമുണ്ട്. ഒരു മതമേ നിലനിൽക്കാവൂ എന്നും മറ്റുള്ളവയെല്ലാം നശിക്കണമെന്നും ആയിരുന്നു സർവ്വജ്ഞനും സർവ്വകാരുണികനുമായ ഈശ്വരൻെറ ഇച്ഛയെങ്കിൽ അതു വളരെ വളരെ മുമ്പു നടപ്പിലാകുമായിരുന്നു. ഈ മതങ്ങളിൽ ഒന്നേ സത്യമായതുള്ളു എന്നതു വാസ്തവമാണെങ്കിൽ അതു ഈ കാലത്തിന്നിടയിൽ സർവ്വവ്യാപിയാകുമായിരുന്നു. അങ്ങനെ സംഭവിച്ചിട്ടില്ല, ഒരു മതവും മറ്റെല്ലാറ്റിനേയും ഗ്രസിച്ചിട്ടില്ല: എല്ലാ മതങ്ങളും ചിലപ്പോൾ പുരോഗമിക്കും: ചിലപ്പോൾ ക്ഷയിക്കും. ഇപ്പോൾ ഇതൊന്നാലോചിക്കുക. നിങ്ങളുടെ രാജ്യത്തു ആറുകോടി ജനങ്ങളുണ്ട്. ഇതിൽ രണ്ടുകോടി പത്തുലക്ഷമേ ഏതെങ്കിലും മതാനുസാരികളുമായിട്ടുള്ളു. മതത്തിനു എക്കാലവും അഭിവൃദ്ധിയില്ല എന്ന് അതുകൊണ്ട് തെളിയുന്നു. കണക്കെടുത്തു നോക്കുന്നതായാൽ മതങ്ങൾ ചിലപ്പോൾ മുന്നോട്ടും ചിലപ്പോൾ പിന്നോട്ടും പോകുന്നുണ്ട് എന്ന് ഏതു രാജ്യത്തിലും പക്ഷേ കാണാം. എന്നാൽ മതശാഖകൾ വർദ്ധിച്ചു വരുന്നുണ്ട്. സത്യം സമ്പൂർണ്ണമായും ഇതിലുണ്ട്: ഈ സമ്പൂർണ്ണസത്യവും ഒരു ഗ്രന്ഥത്തിലാക്കി ഈശ്വരൻ തന്നിരിക്കുന്നു, എന്നു ഘോഷിക്കുന്ന മതവാദം സത്യമാണെങ്കിൽ അതിൽ അനേകം ശാഖകൾ എങ്ങനെയുണ്ടായി? ഒരു അമ്പതുകൊല്ലം കഴിയുന്നതിനുമുമ്പ് ഒരേ ഗ്രന്ഥത്തെ ആസ്പദമാക്കി ഇരുപതു ശാഖകളുണ്ടാകുന്നുണ്ട്. ഈശ്വരൻ സത്യം മുഴുവനും ഒരു ഗ്രന്ഥത്തിൽ നിക്ഷേപിച്ചിരിക്കുന്നു എങ്കിൽ അതു നമുക്കു തരുന്നത് അതിലുള്ള വാക്യങ്ങളെപ്പറ്റിത്തന്നെ നാം കലഹിക്കട്ടെ എന്നു വെച്ചായിരിക്കുകയില്ല. എന്നാൽ ഇപ്പോൾ നടക്കുന്നത് അങ്ങനെണെന്നു കാണാം. അതു എന്തുകൊണ്ട്? ഇനി, മതതത്ത്വം മുഴുവൻ അടങ്ങിയ ഒരു ഗ്രന്ഥം ഈശ്വരൻ നമുക്കു തന്നു എന്നിരുന്നാലും അതുകൊണ്ട് ഉദ്ദേശം സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ ആ ഗ്രന്ഥാർത്ഥം ഗ്രഹിക്കാൻ ആരുമുണ്ടാകയില്ല. ഉദാഹരണത്തിന്ന് ബൈബിൾഗ്രന്ഥവും അതിനെ ആസ്പദിച്ചുണ്ടായിട്ടുള്ള വിവിധശാഖകളും എടുക്കുക. ഒരേ വാക്യത്തിൽ ഓരോ ശാഖയും അതിൻെറ സ്വന്തമായ അർത്ഥം കല്പിക്കുന്നു: ആ അർത്ഥം മാത്രം ശരി, മറ്റതെല്ലാം തെറ്റ്, എന്നു പറയുകയും ചെയ്യുന്നു. ഓരോ മതത്തിൻേറയും കാര്യം ഇതുതന്നെ. മുഹമ്മദീയരുടെ ഇടയിൽ അനേകം ശാഖകളുണ്ട്. ബൗദ്ധരുടെ ഇടയിലുമുണ്ട്: ഹിന്ദുക്കളുടെ ഇടയിൽ നൂറുനൂറായിട്ടുമുണ്ട്. ഈ വാസ്തവസംഗതികൾ നിങ്ങളുടെ മുമ്പാകെ വെയ്ക്കുന്നത്, ആത്മവിഷയത്തിൽ സർവ്വമനുഷ്യരുടേയും

ചിന്ത ഒരേ വിധത്താലാക്കുവാൻ ചെയ്യുന്ന ഏതു ശ്രമവും പരാജയപ്പെട്ടുവന്നിരിക്കുന്നു, എപ്പോഴും പരാജയപ്പെടുകയും ചെയ്യും എന്നു കാണിപ്പാനാകുന്നു. ഈ കാലത്ത് പോലും ഒരു (പുതിയ) സിദ്ധാന്ത സ്ഥാപകൻ തൻെറ അനുചരൻമാരുടെ അടുക്കൽനിന്നു വിട്ടു ഇരുപതു നാഴിക ദൂരം ചെല്ലുമ്പോഴേയ്ക്കു, അനുചരൻമാർ ഇരുപതു ശാഖകൾ ഉണ്ടാക്കും എന്നു കാണാം. ഇതു ഏതു കാലത്തും സംഭവിക്കുന്നതാകുന്നു: സർവ്വരും ഒരേ ആശയങ്ങളോടു യോജിച്ചു നിൽക്കുകയില്ല. ഇതു വാസ്തവമാണ്. ഈശ്വരാനുഗ്രഹവുമാണ്, എന്നു ഞാൻ വിചാരിക്കുന്നു, ഞാൻ ഒരു ശാഖയ്ക്കും എതിരല്ല. ശാഖകൾ ഉണ്ടെന്ന് ഞാൻ സന്തോഷിക്കയും അവ വർദ്ധിച്ചു വരണമെന്ന് ആഗ്രഹിക്കകയും ചെയ്യുന്നു എന്തുകൊണ്ട്? നിങ്ങളും ഞാനും ഇവിടെയുള്ളവർ എല്ലാവരും ശരിക്ക് ഒരേ വിധത്തിൽ ചിന്തിക്കുന്നതായാൽ പിന്നെ നമുക്കു ചിന്തിക്കാൻ ഒന്നുമുണ്ടാകയില്ല. രണ്ടോ അധികമോ ശക്തികളുടെ സംഘട്ടനം മൂലമേ ചലനം ഉണ്ടാകയുള്ളു എന്നു നമുക്കറിയാം. അതുപോലെ ചിന്തകളുടെ സംഘട്ടനം, ചിന്താവൈവിധ്യം, ആകുന്നു ചിന്തകളെ ഉണർത്തുന്നത്. സർവ്വരും ഒന്നുപോലെ ചിന്തിച്ചാൽ നാം ഈജിപ്തിലെ മമ്മികൾ (സംരക്ഷിതശവശരീരങ്ങൾ) അന്യോന്യം ശൂന്യദൃഷ്ടിയോടുകൂടി കാഴ്ചബംഗ്ലാവിൽ ഇരിക്കുന്നതു പോലെയാകും: അതിൽ കവിഞ്ഞ നിലുണ്ടാകയില്ല. ഭ്രമണങ്ങളും ചുഴികളും ചൈതന്യമുള്ള സരിത്തിലേ ഉണ്ടാകയുള്ളു. മൃതപ്രായം കെട്ടിനിൽക്കുന്ന ജലത്തിൽ ചുഴിയും ചലനവും ഇല്ല. ജീവസ്സറ്റ മതത്തിൽ പിന്നെ ശാഖകൾ പൊന്തുകയില്ല, ശവക്കുഴിയിലെപ്പോലെ കേവലശാന്തിയും സമരസവും ആയിരിക്കും അത്. മനുഷ്യർ ചിന്തിക്കുന്ന കാലത്തോളം ശാഖകളും ഉണ്ടാകും. വിവിധത്വമാകുന്നു ജീവിതലക്ഷണം. അതുണ്ടായിരിക്കണം, എത്ര മനുഷ്യരുണ്ടോ അത്ര ശാഖകൾ ഉണ്ടായിത്തീർന്ന് ഓരോ മനുഷ്യനും സ്വന്തമായ ഒരു രീതി, പ്രത്യേകമായ മതചിന്താ സമ്പ്രദായം, ഉണ്ടാകത്തക്കവിധം ശാഖകൾ വർദ്ധിച്ചുവരണമെന്നാകുന്നു എൻെറ പ്രാർത്ഥന.

എന്നാൽ ഈ വിവിധത്വം ഇപ്പൊഴേ ഉണ്ട്. നാം ഓരോരുത്തരും സ്വന്തം വഴിക്കാകുന്നു ചിന്തിക്കുന്നത്. പക്ഷേ ഈ സ്വാഭാവികമാർഗ്ഗത്തെ തടഞ്ഞുവന്നിരിക്കുന്നു, ഇപ്പോഴും തടയുന്നുമുണ്ട്. അതിനു ഖഡ്ഗം നേരിട്ടു ഉപയോഗിക്കുന്നില്ലെങ്കിൽ വേറെ വഴികളുണ്ടാകും. ഈ ന്യൂയോർക്ക് നഗരത്തിൽ ഉത്തമ മതപ്രചാരകൻമാരിൽ ഒരാൾ പറയുന്നതു ഒന്നു കേൾപ്പിൻ. അദ്ദേഹം പറയുന്നു, ''ഫിലിപ്പൈൻ ദ്വീപുകാരെ ജയിച്ചു കീഴടക്കണം: എന്തുകൊണ്ടെന്നാൽ, അവരെ ക്രിസ്തുമതം പഠിപ്പിക്കാൻ അതേ വഴിയുള്ളു," എന്ന്! അവർ ഇപ്പോൾത്തന്നെ കത്തോലിക്കക്രിസ്ത്യൻമാരാണ്: പക്ഷേ അവരെ പ്രെസ്ബറ്റേറിയൻ ശാഖക്കാരാക്കണം എന്നാണ് അദ്ദേഹത്തിൻെറ ആവശ്യം. അതിനുവേണ്ടി രക്തം ചൊരിയുന്ന ഘോരമഹാപാപം സ്വന്തം (അമേരിക്കൻ) വർഗ്ഗത്തിൽ ചുമത്തുവാൻ അദ്ദേഹം ഒരുക്കം! എത്ര ഭയങ്കരം! ഈ രാജ്യത്തിലെ ഏറ്റവും വലിയ പ്രചാരകൻമാരിൽ ഒരാളാകുന്നു ഈ മനുഷ്യൻ: വിവിധവിഷയവിജ്ഞാനിയുമാണ്. അത്തരം ഒരാൾ അത്തരം തികഞ്ഞ വിഡ്ഢിത്തം, ലോകസമക്ഷം നിന്നു

പറയുവാൻ ലജ്ജിക്കാതിരിക്കുമ്പോൾ ലോകസ്ഥിതി എന്തായി എന്നാലോചിക്കുക. ശ്രോതാക്കൾ അയാളെ അഭിനന്ദിച്ച് ഉത്സാഹിപ്പിക്കുന്നു എന്നു വരുമ്പോഴും ലോകസ്ഥിതി എങ്ങനെയിരിക്കുന്നു എന്നാലോചിക്കുക. ഇതോ പരിഷ്കാരം? ഇത് നരിയുടേയും നരഭുക്കിൻെറയും കാടൻെറയും പഴയ രക്തദാഹം, പുതിയ പേരുകളിലും പുതിയ സ്ഥിതികളിലും ഒരിക്കൽക്കൂടി പുറത്തേയ്ക്കു പ്രകാശിക്കുന്നതാകുന്നു. അല്ലാതെ മറ്റെന്താവാം? ഇന്ന് ഈ സ്ഥിതിയാണെങ്കിൽ, പഴയ കാലത്ത്, ഓരോ ശാഖയും ഇതരശാഖകളെ പറിച്ചു കഷ്ണം കഷ്ണമാക്കി ചീന്തിക്കളയുവാൻ സർവ്വോപായങ്ങളും പ്രയോഗിച്ചിരുന്നപ്പോൾ, ലോകം എത്ര ഭയങ്കരയാതനകൾ അനുഭവിച്ചിരിക്കണം എന്നാലോചിച്ചുനോക്കുക. അതിനു ചരിത്രം സാക്ഷിയായുണ്ട്. നമ്മളിലുള്ള വ്യാഘ്രം ഉറങ്ങിക്കിടക്കുന്നതേയുള്ളൂ. ചത്തിട്ടില്ല. തഞ്ചംകിട്ടുമ്പോൾ അതു പഴയപടി ചാടിപ്പുറപ്പെടും, പല്ലും നഖവും പ്രയോഗിക്കും. ഖഡ്ഗത്തിനും മറ്റു ഭൗതികായുധങ്ങൾക്കും പുറമേ ഭയങ്കരങ്ങളായ വേറെ ആയുധങ്ങളുണ്ട്: അവഹേളനം, സമുദായവൈരം, സാമുദായിക നിഷ്കാസനം: ഇപ്പോൾ ഇതെല്ലാമാകുന്നു, നാം വിചാരിക്കുന്നതുപോലെതന്നെ വിചാരിക്കാതിരിക്കുന്നവരുടെ നേർക്ക് നാം ആഞ്ഞയച്ചുവിടുന്ന ഭയങ്കരതമപീഡാശല്യങ്ങൾ. നാം ചിന്തിക്കുന്നതുപോലെതന്നെ വേണം അന്യർ ചിന്തിക്കുവാൻ എന്നുള്ളതിനു എന്തു ന്യായം? ഒരു ന്യായവും ഞാൻ കാണുന്നില്ല. ഞാൻ ബുദ്ധിയുപയോഗിക്കുന്നവനാണെങ്കിൽ, ഞാൻ ചിന്തിക്കുന്നവിധം അന്യർ ചിന്തിക്കുന്നില്ലെന്നു സന്തോഷിക്കയാകുന്നു വേണ്ടത്. ശവക്കുഴിപോലെയുള്ളേടത്തിരിക്കാൻ എനിക്കിഷ്ടമില്ല: എനിക്കു മനുഷ്യലോകത്തിൽ ഒരു മനുഷ്യനായിരിക്കണം. ചിന്തിക്കുന്നവർക്കു തമ്മിൽ ചിന്ത വ്യത്യാസപ്പെട്ടേ ഇരിക്കണം. വ്യത്യസ്തതയാകുന്നു ചിന്തയുടെ പ്രഥമലക്ഷണം. ഞാൻ വിചാരശീലനാണെങ്കിൽ അഭിപ്രായവ്യത്യാസമുള്ള ചിന്താശീലൻമാരുടെ കൂട്ടത്തിൽ ഇരിപ്പാനാകുന്നു ഇഷ്ടപ്പെടേണ്ടത്.

ഇനിയൊരു ചോദ്യം; ഈ വിവിധശാഖകൾ എല്ലാം സത്യമായിരിപ്പാൻ തരമുണ്ടോ? ഒന്നു സത്യമാണെങ്കിൽ അതിനെ നിഷേധിക്കുന്ന മറ്റൊന്ന് അസത്യമാവണം. പരസ്പരവിരുദ്ധാഭിപ്രായങ്ങൾ എല്ലാം ഒരേ സമയത്തു എങ്ങനെ സത്യമാകും? ഈ ചോദ്യത്തിനു സമാധാനം പറയുവാൻ ആകുന്നു ഞാൻ ഉദ്ദേശിക്കുന്നത്. എന്നാൽ ആദ്യമായിട്ട് ഞാൻ ഒരു ചോദ്യം നിങ്ങളോടു ചോദിക്കട്ടെ: ലോകത്തിലെ മതങ്ങൾ എല്ലാം പരസ്പരവിരുദ്ധങ്ങളാണോ? ഗംഭീരാശയങ്ങളെ ധരിക്കുന്ന ബാഹ്യരൂപങ്ങളെയല്ല ഞാൻ മനസ്സിൽ കരുതുന്നത്. വിവിധമതങ്ങളിൽ ഉപയോഗിക്കുന്ന വിവിധഗ്രന്ഥങ്ങൾ, ക്രിയാകലാപങ്ങൾ, ഭാഷകൾ, ആലയങ്ങൾ മുതലായവയെപ്പറ്റിയല്ല ഞാൻ മനസ്സിൽ കരുതുന്നത്. വിവിധമതങ്ങളിൽ ഉപയോഗിക്കുന്ന വിവിധഗ്രന്ഥങ്ങൾ, ക്രിയാകലാപങ്ങൾ, ഭാഷകൾ, ആലയങ്ങൾ മുതലായവയെപ്പറ്റിയല്ല ഞാൻ വിചാരിച്ചിട്ടുള്ളത്. ഓരോ മതത്തിൻേറയും ജീവനായ ആന്തരതത്ത്വത്തെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഓരോ മതത്തിനും ആന്തരമായ ഒരു ജീവനുണ്ട്. ഒരു മതത്തിൻെറ ജീവൻ മറ്റൊരു മതത്തിൻേറതിൽ

നിന്നു വ്യത്യാസപ്പെട്ടിരിക്കാം. എന്നാൽ അവ പരസ്പരവിരുദ്ധങ്ങളായിരിക്കുന്നുവോ? അവയെല്ലാം ഒന്നിനൊന്നു വിരുദ്ധങ്ങളോ, അതോ അന്യോന്യപൂരകങ്ങളോ? അതാകുന്നു ചോദ്യം. ഈ വിഷയത്തെപ്പറ്റി ഞാൻ ബാല്യത്തിലേ ചിന്തിച്ചുതുടങ്ങി: ജീവിതകാലം മുഴുവനും അതു പഠിച്ചു വന്നിരിക്കുന്നു. എനിക്കുണ്ടായിട്ടുള്ള തീരുമാനം നിങ്ങൾക്കും അല്പം ഉപകരിച്ചേക്കാം എന്നു വിചാരിച്ച് അതു നിങ്ങളുടെ മുമ്പാകെ വെയ്ക്കുന്നു. അവ വിരുദ്ധങ്ങളല്ല, പൂരകങ്ങളാകുന്നു എന്നാണ് ഞാൻ വിശ്വസിക്കുന്നത്. ഓരോ മതവും സാർവ്വലൗകികമായ മഹാതത്ത്വത്തിന്റെ ഒരു ഭാഗം എടുത്തു ആ ഭാഗത്തിന് രൂപവും പ്രത്യേകവ്യക്തിത്വവും കൊടുപ്പാൻ അതിന്റെ സർവ്വശക്തിയും ഉപയോഗിച്ചിരിക്കുന്നു. അതുകൊണ്ട് അതു പോഷകമാകുന്നു, നിഷേധകമല്ല. ഇതാകുന്നു തീരുമാനം. മതങ്ങൾ ഓരോന്നായുദ്ഭവിക്കുന്നു. ഓരോന്നും ഒരു മഹത്തായ തത്ത്വത്തിന്റെ രൂപീകരണമാകുന്നു. ഓരോന്നിലും പരമഭാവനകൾ, ആദർശങ്ങൾ കൂടിക്കൂടി വരികയും വേണം. ഇതാകുന്നു മനുഷ്യലോകപുരോഗതി. മനുഷ്യന്റെ പുരോഗമനം അസത്യത്തിൽനിന്നു സത്യത്തിലേക്കല്ല. സത്യത്തിൽനിന്നു സത്യത്തിലേക്കു, അപര (താണ) സത്യത്തിൽനിന്നു പര (ഉയർന്ന) സത്യത്തിലേക്കു: അതല്ലാതെ ഒരിക്കലും അസത്യത്തിൽനിന്നു സത്യത്തിലേക്കല്ല. ഒരു ശിശുവിന് അതിന്റെ പിതാവിനേക്കാൾ ബുദ്ധിവികാസം ഉണ്ടാകാം. എന്നാൽ പിതാവ് ബുദ്ധിശൂന്യനായിരുന്നുവോ? അല്ല. പിതാവിനോടു ചിലതു കൂടിച്ചേർന്നതാകുന്നു ശിശു. ബാല്യദശയിൽ നിങ്ങൾക്കുണ്ടായിരുന്നതിനെക്കാൾ വളരെ അധികമാകുന്നു നിങ്ങൾക്ക് ഇപ്പോൾ ഉള്ള ജ്ഞാനം എങ്കിൽ നിങ്ങൾ ആ ബാല്യദശയെ നിന്ദിക്കുമോ? അതു ബുദ്ധിശൂന്യമായിരുന്നു എന്നു നിങ്ങൾ പറയുമോ? ഇല്ല എന്തുകൊണ്ട്? നിങ്ങളുടെ ഇപ്പോഴത്തെ അവസ്ഥ നിങ്ങളുടെ ബാല്യത്തിലെ ജ്ഞാനവും അതിനോടുകൂടി ചിലതും ചേർന്നിട്ടുള്ളതു മാത്രമാകുന്നു.

ഇനിയും നോക്കുക; ഒരേ വസ്തുവിനെ സംബന്ധിച്ച് മിക്കവാറും പരസ്പരവിരുദ്ധങ്ങളായ ദർശനങ്ങൾ ഉണ്ടാവാമെന്നും എന്നാൽ അവയെല്ലാം ഒരേ വസ്തുവിനെ കുറിക്കുന്നതായിരിക്കുമെന്നും നമുക്കറിയാം. ഒരാൾ സൂര്യനിലേക്കു യാത്രചെയ്യുന്നു എന്നും മുന്നോട്ടു പോകുന്തോറും ഓരോ സ്ഥാനത്തുവെച്ച് സൂര്യന്റെ ഫോട്ടോ എടുക്കുന്നു എന്നും വിചാരിക്കുക. മടങ്ങി വരുമ്പോൾ അയാളുടെ വശം അനേകം സൂര്യച്ഛായകൾ ഉണ്ടായിരിക്കും. അതു നമ്മുടെ മുമ്പാകെ വെയ്ക്കുന്നു. നാം നോക്കുമ്പോൾ അവയിൽ ഒന്നും മറ്റൊന്നുപോലെയിരിക്കുന്നില്ലെന്നും നാം കാണും. എന്നാൽ അവയെല്ലാം ഒരു സൂര്യന്റെ ഛായകൾ – വിവധസ്ഥാനങ്ങളിൽ നിന്നെടുത്തവയാകുന്നു എന്നുള്ളത് നിഷേധിക്കാൻ ആർക്കു കഴിയും? ഈ പള്ളിയുടെ നാലു മൂലകളിൽനിന്നും ഇതിന്റെ നാലു ഫോട്ടോ എടുക്കുക. അവയോരോന്നും പരസ്പരം ഭിന്നങ്ങളായിരിക്കും. എങ്കിലും അവയെല്ലാം ഈ പള്ളിയുടെ രൂപദർശനംതന്നെ. അതേവിധം നാം എല്ലാവരും സത്യത്തെ നോക്കുന്നു. എന്നാൽ അതു നമ്മുടെ ഓരോരുത്തരുടെയും ജനനം, വിദ്യാഭ്യാസം, പരിതഃസ്ഥിതി മുതലായവകൊണ്ടു മാറുന്ന

വ്യത്യസ്തവീക്ഷണകോണിൽക്കൂടെയാകുന്നു. ഈ സ്ഥിതിഗതികൾ അനുവദിക്കുന്നേടത്തോളം നമുക്കു സത്യദർശനം സിദ്ധിക്കുന്നു. എന്നാൽ അതു നമ്മുടെ ഹൃദയംകൊണ്ടു നിറം കയറ്റിയും നമ്മുടെ ബുദ്ധി കൊണ്ടു നിശ്ചയപ്പെടുത്തിയും നമ്മുടെ മനസ്സുകൊണ്ടു ഗ്രഹിച്ചും ആയിരിക്കും. സത്യത്തോടു നാം ഏതു സംബന്ധത്തിൽ നിൽക്കുന്നു വോ അത്രത്തോളവും, അതിൽ നമുക്ക് എത്ര സ്വീകരിപ്പാൻ കഴിവുണ്ടോ അത്രത്തോളവും, മാത്രമെ നമുക്കു സത്യത്തിൻെറ ജ്ഞാനം ഉണ്ടാ കയുള്ളു. മനുഷ്യനും മനുഷ്യനും തമ്മിൽ ഉള്ള വ്യത്യാസം ഇതു നിമിത്തമുണ്ടാകുന്നു. ചിലപ്പോൾ പരസ്പരവിരുദ്ധങ്ങളായി തോന്നുന്ന ഭാവനകളും ഇതുനിമിത്തമുണ്ടാകുന്നു. എന്നിരിക്കിലും നാമെല്ലാവരും ഒരേ സാർവ്വലൗകിക മഹാസത്യത്തോടു ചേർന്നവരാകുന്നു.

അതുകൊണ്ട് ഈശ്വരൻെറ ജ്ഞാനവിതരണവിധാനത്തിൽ ഓരോ ശക്തിവിശേഷങ്ങളാകുന്നു, ഈ മതങ്ങൾ ഓരോന്നും, അവ മനുഷ്യ ലോകഹിതകരങ്ങളാണ്, മരിക്കാത്തവയും മരിപ്പിക്കാനാവത്തവയു മാണ്, എന്ന് ഞാൻ വിചാരിക്കുന്നു. പ്രകൃതി ശക്തികളിൽ ഒന്നിനെ യും ഹനിക്കാൻ നിങ്ങൾക്കു കഴിവില്ലാത്തതുപോലെ അദ്ധ്യാത്മ ശക്തികളിൽ ഒന്നിനെയും ഹനിക്കാനും നിങ്ങൾക്കു കഴിവില്ല. എല്ലാ മതങ്ങളും നിലനിൽക്കുന്നതു നിങ്ങൾ കാണുന്നുണ്ടല്ലോ. ഒന്നു ചിലപ്പോൾ മേല്പോട്ടോ ചിലപ്പോൾ കീഴ്പോട്ടോ പോയി എന്നു വരാം. ചിലസമയം അതിൻെറ അലങ്കാരക്കോപ്പുകൾ പലതും പോയ്പോയി രിക്കും, ചില സമയം പലവിധ കോപ്പുകൾകൊണ്ട് അതിനെ മൂടിയിരി ക്കും. എന്നാൽ ഏതു സമയവും അതിൻെറ ജീവൻ അതിലുണ്ട്. ഒരിക്കലും നഷ്ടമാവുകയില്ല. ഓരോ മതവും പ്രതിനിധാനംചെയ്യുന്ന വിശിഷ്ടാശയം ഒരിക്കലും നഷ്ടമായി പോകുകയില്ല. ആ നിലയിൽ ഓരോ മതവും യുക്തിപൂർവ്വം പുരോഗമിക്കുക തന്നെ ചെയ്യുന്നു.

ഇനി (സർവ്വമനുഷ്യർക്കും സമാനമായും സർവ്വസ്വീകാര്യമായും ഉണ്ടാകണമെന്ന്) ഏതു രാജ്യത്തിലേയും തത്ത്വചിന്തകൻമാരും മറ്റും മനോരാജ്യത്തിൽ കണ്ടിരിക്കുന്ന ആ സർവ്വലോകമതം ഇപ്പോഴേ യുണ്ട്: അതു ഇവിടെയുണ്ട്. സർവ്വമനുഷ്യസാഹോദര്യം ഇപ്പോഴേ ഉള്ളതുപോലെ തന്നെ സർവ്വലോകമതവും ഉണ്ട്. വളരെ ദൂരെയും പരക്കെയും സഞ്ചാരം ചെയ്തിട്ടുള്ള നിങ്ങളിൽ ആരുതന്നെയാണ് ഏതു രാജ്യത്തിലും സാഹോദരീസഹോദരൻമാരെ കണ്ടിട്ടില്ലാത്തത്? അവരെ ഞാൻ ലോകത്തിൽ സർവ്വത്ര കണ്ടിട്ടുണ്ട്. സാഹോദര്യം ഇപ്പോഴേയുണ്ട്: എന്നാൽ അതു കാണാതെ പുതിയ സാഹോദര്യങ്ങ ളുണ്ടാക്കുവാൻ മുറവിളിക്കൂട്ടിക്കൊണ്ട് ഉള്ളതിനെ മറിച്ചിടുകമാത്രം ചെയ്യുന്ന ജനങ്ങളും അനേകമുണ്ട്. സർവ്വമനുഷ്യസാഹോദര്യം പോലെ സർവ്വലോകമതവും ഇപ്പോഴേ ഉള്ളതാകുന്നു. ഓരോ പ്രത്യേക മതവും പ്രചരിപ്പിക്കുക തങ്ങളുടെ ജോലിയാക്കിയിട്ടുള്ള പുരോഹി തൻമാരും മറ്റും കുറച്ചു സമയം ആ പ്രചാരവേല ചെയ്യാതിരുന്നാൽ മാത്രം മതി, സർവ്വലോകമതം ഉണ്ടെന്നു അപ്പോൾ കാണാം, പക്ഷേ അവരുടെ സ്വാർത്ഥസിദ്ധിക്കുവേണ്ടി അവർ ആ കാഴ്ച തടഞ്ഞു കൊണ്ടേയിരിക്കുന്നു. എതു രാജ്യത്തിലും പുരോഹിതൻമാർ യാഥാ സ്ഥിതികരാണെന്നു കാണാം. അതെന്തുകൊണ്ട്? ജനങ്ങളെ നടത്തി

ക്കൊണ്ടുപോകുന്ന പുരോഹിതൻമാർ ചുരുക്കമേയുള്ളു: അധികപക്ഷവും പുരോഹിതൻമാരെയും ജനങ്ങൾ നടത്തിക്കൊണ്ടുപോകുകയാകുന്നു: അവർ ജനങ്ങളുടെ ദാസൻമാരും കിങ്കരൻമാരുമായിരിക്കുന്നു. (എന്തെങ്കിലും ഒന്നു) രസമില്ലാത്തതാണെന്നു നിങ്ങൾ പറഞ്ഞാൽ അതെ എന്നു അവരും പറയും: ഒന്നു കറുത്തതാണെന്നു നിങ്ങൾ പറഞ്ഞാൽ അതെ കറുത്തതുതന്നെ, എന്നു അവരും പറയും. ജനങ്ങൾ മുമ്പോട്ടു പോയാൽ പുരോഹിതൻമാരും മുമ്പോട്ടു പോയേ തീരൂ. അവർക്കു പിന്നിട്ടു നിന്നുകൂടാ. അവരെ കുറ്റപ്പെടുത്തുന്നതാകുന്നു ഇപ്പോഴത്തെ സമ്പ്രദായം. എന്നാൽ അങ്ങനെ ചെയ്യുന്നതിനു മുമ്പു നിങ്ങളെ കുറ്റപ്പെടുത്തുകയാകുന്നു നിങ്ങൾ ചെയ്യേണ്ടത്. നിങ്ങൾ അർഹിക്കുന്നതേ നിങ്ങൾക്കു കിട്ടുകയുള്ളു. നിങ്ങൾക്കു പുതിയ പുരോഗമനാശയങ്ങൾ ഉപദേശിച്ച് നിങ്ങളെ മേല്പോട്ടു കൊണ്ടു വരുവാൻ ഉത്സാഹിക്കുന്ന പുരോഹിതൻെറ ഗതിയെന്താകും? അയാൾക്കു ഉടുപ്പിന് കീറത്തുണിയും അയാളുടെ കുട്ടികൾക്കു പട്ടിണിയും ആയിരിക്കും. നിങ്ങൾക്കുള്ള ലൗകികനിയമങ്ങളാകുന്നു അയാൾക്കും ഉള്ളത്. ''മുമ്പോട്ടു നിങ്ങൾ പോകുന്നു എങ്കിൽ, ശരി, നമുക്കു പോവുക" എന്നാണ് അയാളുടെ വാക്യം. എന്നാൽ ജനാഭിപ്രായത്തെ ഭയപ്പെടാത്ത പ്രത്യേക തരക്കാരും തീർച്ചയായും ഉണ്ട്. അവർ തത്ത്വം ദർശിച്ച് അതിനെമാത്രം വിലവെയ്ക്കുന്നവരാകുന്നു. തത്ത്വം അവരെ പിടികൂടി അവരിൽ ആവേശിച്ചതുപോലെയിരിക്കുന്നു: അവർക്കു മുമ്പോട്ടു പോകുകയല്ലാതെ ഗത്യന്തരമില്ല. അവർ പിൻതിരിഞ്ഞു നോക്കുകയില്ല: അവർക്കു മനുഷ്യലോകമില്ല: ഈശ്വരൻ മാത്രമുണ്ട്: ഈശ്വരനാകുന്നു അവർക്കു മുമ്പിലുള്ള വെളിച്ചം: അവർ ആ വെളിച്ചത്തിൻെറ വഴിയേ പോകുന്നു.

ഞാൻ ഈ നാട്ടിൽ ഒരു മോർമൺ[1] മതക്കാരനെ കണ്ടു. എന്നെ ആ മതത്തിൽ ചേർക്കാൻ കിണഞ്ഞ് അയാൾ ശ്രമിച്ചു. ഞാൻ പറഞ്ഞു; 'എനിക്കു നിങ്ങളുടെ അഭിപ്രായങ്ങളോടു വളരെ ആദരവുണ്ട്: എന്നാൽ ചില സംഗതികളിൽ നമുക്കു തമ്മിൽ യോജിപ്പില്ല. ഞാൻ സന്ന്യാസാശ്രമിയാണ്, നിങ്ങളോ ബഹുഭാര്യത്വത്തിൽ വിശ്വസിക്കുന്നവനുമാണ്. പ്രചാരവേലയ്ക്കു നിങ്ങൾ എന്തുകൊണ്ട് ഇന്ത്യയ്ക്കു പോകുന്നില്ല?' എന്നു ഞാൻ ചോദിച്ചു, അയാൾ ആശ്ചര്യപ്പെട്ടു; 'എന്ത്! വിവാഹമേ അരുതെന്നാണ് നിങ്ങളുടെ പക്ഷം, ബഹുഭാര്യത്വം വേണമെന്നു ഞങ്ങളുടേതും: എന്നാലും നിങ്ങൾ എന്നോട് നിങ്ങളുടെ രാജ്യത്തേയ്ക്കു പോകാൻ പറയുന്നുവല്ലോ' എന്നു പറഞ്ഞു. അതിനു ഞാൻ, 'അങ്ങനെതന്നെ. മതവിശ്വാസം എന്തായാലും അതു എവിടെ നിന്നു വന്നതായാലും എൻെറ നാട്ടുകാർ അതു ശ്രദ്ധിക്കും. നിങ്ങൾ ഇന്ത്യയ്ക്കു പോയാൽക്കൊള്ളാമെന്നാണ് ഞാൻ ആഗ്രഹിക്കുന്നത്. ഒന്നാമത്, മതശാഖകൾ അനേകം വേണമെന്നാണ് എൻെറ പക്ഷം. രണ്ടാമത്, അവിടെ ഇന്നുള്ള പല ശാഖകൾകൊണ്ടും തൃപ്തിയില്ലാത്ത പലരുമുണ്ട്: ഈ അതൃപ്തി നിമിത്തം അവർക്കു മതകാര്യമേ വേണ്ടെ

1 Mormon ബഹുഭാര്യത്വം സ്വീകരിക്കുന്ന ഒരുതരം ക്രിസ്ത്യൻ

ന്നായിരിക്കുന്നു. അവരിൽ ചിലരെ നിങ്ങൾക്കു കിട്ടിയെന്നു വരാം.' എന്നു മറുപടി പറഞ്ഞു. ശാഖകൾ അധികമാകുമ്പോൾ ജനങ്ങൾക്കു മതവിചാരത്തിന് അവസരവും അധികം കിട്ടും. എല്ലാത്തരം ഭക്ഷണ സാധനങ്ങളുമുള്ള ഒരു ഹോട്ടലിൽ ആർക്കും വിശപ്പടക്കുവാൻ സൗക ര്യമുണ്ട്. ആ വിധത്തിൽ മതശാഖകൾ എല്ലാ രാജ്യത്തിലും പെരുകി വരണം, എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്. അങ്ങനെയായാൽ അധികം ആളുകൾക്ക് ആത്മവിചാരത്തിന് അവസരമുണ്ടാകും. ജന ങ്ങൾക്കു മതത്തിൽ താത്പര്യമില്ലെന്നു വിചാരിക്കേണ്ട. അതു ഞാൻ വിശ്വസിക്കുന്നില്ല. അവർക്കു ആവശ്യമുള്ളതു കൊടുക്കാൻ പ്രചാര കൻമാർക്കു കഴിയുന്നില്ലെന്നേയുള്ളൂ. ഒരു നാസ്തികനെന്നോ, ഭൗതിക നെന്നോ മറ്റു വല്ലവരുമെന്നോ നിഷിദ്ധനായിരിക്കുന്ന ഒരാൾതന്നെ അയാൾക്കു പറ്റിയതും ആവശ്യമുള്ളതുമായ തത്ത്വം പറഞ്ഞുകൊടു ക്കുന്ന ഒരാളെ കണ്ടെത്തി എന്നുവരാം. അതു വഴിക്ക് അയാൾ ആ സമുദായത്തിലേക്കും ഉത്തമമായ ആത്മനിഷ്ഠ ഉള്ളവനായിത്തീർന്നു എന്നുവരാം. നാം ഭക്ഷണം കഴിക്കുന്നതു നമ്മുടെ പ്രത്യേക സമ്പ്രദാ യത്തിലാകുന്നു. നോക്കുക, ഹിന്ദുക്കളായ ഞങ്ങൾ ഞങ്ങളുടെ കൈ വിരൽകൊണ്ടു എടുത്തു ഭക്ഷിക്കുന്നു. ഞങ്ങളുടെ വിരലുകൾ നിങ്ങ ളുടെതിനേക്കാൾ സ്വാധീനപ്പെട്ടവയാകുന്നു: വിരലുകൾ ആവിധം ഉപയോഗിക്കാൻ നിങ്ങൾക്കു കഴിയുകയില്ല. ഭക്ഷണസാധനം തയ്യാ റാക്കിത്തരുന്നതു മാത്രമല്ല, അതു ഭക്ഷിക്കുന്നതുപോലും സ്വന്തം സമ്പ്രദായത്തിൽ വേണം. അപ്രകാരംതന്നെ അദ്ധ്യാത്മചിന്തകളും ഓരോരുത്തന്നും പറ്റിയ സ്വന്തമായ രീതിയിൽ ഗ്രഹിപ്പിക്കണം. നിങ്ങ ളോടു പറയുന്നത് നിങ്ങളുടെ ഭാഷയിൽ, നിങ്ങളുടെ ഹൃദയത്തിൻെറ ഭാഷയിൽ ആയിരിക്കണം: അപ്പോഴെ നിങ്ങൾക്കു തൃപ്തിയാകയുള്ളൂ. എൻെറ ഭാഷ സംസാരിക്കുന്ന ആൾ എൻെറ ഭാഷയിൽ എനിക്കു തത്ത്വം ഉപദേശിച്ചു തരുന്നതായാൽ അതു എനിക്കു ഉടനടി മനസ്സി ലാകും, അതു ഞാൻ എന്നെന്നേക്കുമായി കൈക്കൊള്ളുകയും ചെയ്യും. ഇതു ഒരു വലിയ വാസ്തവമാകുന്നു.

മനുഷ്യരുടെ മനസ്സുകൾ അനേകതലങ്ങളിലും അനേക സ്വഭാവ ങ്ങളായും ഇരിക്കുന്നു എന്നു നാം ഇതിൽനിന്നും മനസ്സിലാക്കുന്നു വല്ലോ. അങ്ങനെയിരിക്കെ എന്തു കടുത്ത ജോലിയാകുന്നു മതങ്ങൾ കയ്യേറ്റിരിക്കുന്നത്! ഒരാൾ രണ്ടോ മൂന്നോ സിദ്ധാന്തങ്ങൾ കൊണ്ടു വരുന്നു, അവ സർവ്വ മനുഷ്യർക്കും തൃപ്തികരമായിരിക്കണം എന്നു അയാൾ ശഠിക്കുകയും ചെയ്യുന്നു. ഈശ്വരൻെറ വന്യമൃഗശാലയായ ഈ ലോകത്തിൽ അയാൾ ഒരു ചെറിയ കൂടും കൊണ്ടുവന്ന്, 'ഈശ്വരനും, ആനയും, സർവ്വരും ഇതിന്നുള്ളിൽ വരണം, ആനയെ തുണ്ടംതുണ്ടമാക്കിയും ഇതിന്നുള്ളിൽ കടത്തണം,' എന്നു പറയുന്നു. പിന്നെ, ഏതാനും സദാശയങ്ങളുള്ള ഒരു ശാഖയുണ്ടാവാം: അവരും പറയുന്നു. 'സർവ്വമനുഷ്യരും ഇതിൽ ഒതുങ്ങണം, എന്ന്. 'സർവ്വർക്കും അതിൽ സ്ഥലമില്ലല്ലോ?' 'അതു സാരമില്ല, അവരെ തുണ്ടുതുണ്ടാ ക്കുക, വല്ലവിധത്തിലും അവരെ ഇതിൽ ഒതുക്കുക: അവർ ഒതുങ്ങാ

തിരുന്നാലോ, അവർക്കു നരകംതന്നെ ഗതി,' ഇതാകുന്നു നില. അല്പം ഒന്ന് ആലോചിച്ചുനിന്ന് 'നാം പറയുന്നതു ജനങ്ങൾ ശ്രദ്ധിക്കാത്തതു എന്തുകൊണ്ട്? എന്ന് തന്നെത്താൻ ചോദിക്കുന്ന ഒരു മത പ്രചാരകനെയോ മതശാഖയെയോ ഞാൻ ഒരിക്കലും കണ്ടിട്ടില്ല. നേരെമറിച്ച് അവർ ജനങ്ങളെ ശപിക്കുകയും അവരെ ദുഷ്ടക്കൂട്ടമെന്നു പറയുകയും ആണ് ചെയ്യുന്നത്. 'എന്തുകൊണ്ടാണ് ജനങ്ങൾ എന്റെ വാക്കു കൈക്കൊള്ളാത്തത്? ഞാൻ ഉപദേശിക്കുന്ന തത്ത്വം ഗ്രഹിക്കാത്തത്? അവർക്കു യോജിച്ച രീതിയിലല്ലയോ ഞാൻ പറഞ്ഞുകൊടുക്കുന്നത്? അവരുടെ കണ്ണു തുറപ്പിക്കാൻ എനിക്കു എന്തുകൊണ്ടു സാധിക്കുന്നില്ല?' ഇത് ഒരു കാലത്തും അവർ ചോദിക്കുന്നില്ല. അവർക്കു കുറെക്കൂടെ ബോധം ഉണ്ടാകേണ്ടതാണ്! അവരുടെ വാക്കു വിലപ്പോകുന്നില്ലെന്നു കാണുമ്പോൾ അതിനു അവർ ആരെയെങ്കിലും കുറ്റപ്പെടുത്തുന്നപക്ഷം അതു അവരെത്തന്നെയാണ് വേണ്ടത്. പക്ഷേ കുറ്റം ആരോപിക്കുന്നത് എപ്പോഴും മറ്റുള്ളവരിലാണ്. എല്ലാവരെയും ഉൾക്കൊള്ളിക്കാവുന്നവിധം അവരുടെ ശാഖയെ വിസ്തൃതമാക്കുവാൻ അവർ ഒരു കാലവും ശ്രമിക്കുന്നില്ല.

അതുകൊണ്ട്, ഇത്ര സങ്കുചിതമനഃസ്ഥിതിക്കു കാരണം ഏതാണെന്നു നമുക്കു എളുപ്പത്തിൽ കാണാം: അംശം പൂർണ്ണമാണെന്ന വകശപ്പെടുന്നത്, ഒരു ക്ഷുദ്രഖണ്ഡം അഖണ്ഡമാണെന്നു സിദ്ധാന്തിക്കുന്നത്, ഇതാകുന്നു കാരണം. ആലോചിച്ചു നോക്കുക. അല്പ ശതാബ്ദങ്ങൾക്കുള്ളിൽ, പ്രമാദശീലമായ മനുഷ്യമസ്തിഷ്കത്തിൽ നിന്ന്, പുറപ്പെട്ടിട്ടുള്ള ക്ഷുദ്രമതശാഖകൾ ഈശ്വരനെ സംബന്ധിച്ച അപാരതത്ത്വം ആസകലം തങ്ങൾക്കറിയാം എന്നു അഹങ്കാരപൂർവ്വം അവകാശപ്പെടുന്നു! എന്തൊരൗദ്ധത്യമാണെന്ന് ആലോചിച്ചു നോക്കുക! മനുഷ്യരുടെ ദുർഗ്ഗർവ്വം എത്രയുണ്ടെന്നു മാത്രമാണ് അതു കാണിക്കുന്നത്. ആ വിധം അവകാശവാദങ്ങൾ ഏതു കാലത്തും പരാജയപ്പെട്ടിട്ടേ ഉള്ളു എന്നത് ആശ്ചര്യമല്ല: ഈശ്വരകാരുണ്യം കൊണ്ട് അവ എന്നും പരാജയപ്പെടുകയും ചെയ്യും. ഈ പദ്ധതിയിൽ മുഹമ്മദീയരാകുന്നു മറ്റെല്ലാവരെയും കടന്നു നിൽക്കുന്നത്. അവർ ഓരോ അടി മുന്നോട്ടു വെച്ചിട്ടുള്ളതും വാളിന്റെ സഹായത്താലാകുന്നു – ഖുറാൻ ഒരു കൈയിൽ ഖഡ്ഗം മറ്റെ കൈയിൽ 'ഖുറാൻ എടുക്കുക. അല്ലെങ്കിൽ നിങ്ങൾ മരിക്കുക: ഗത്യന്തരമില്ല' അവരുടെ വിജയം എത്ര കെങ്കേമമായിരുന്നു എന്ന് ചരിത്രത്തിൽ നിന്ന് അറിയുന്നുണ്ടല്ലോ. അറുനൂറുവർഷം അവർക്കു ആരും എതിരുണ്ടായിരുന്നില്ല: എങ്കിലും പിന്നീട് മുന്നേറ്റം നിർത്തിയേ ഒക്കൂ എന്ന കാലം വന്നു. ആ സമ്പ്രദായം അനുസരിക്കുന്ന മറ്റു മതങ്ങളുടെയും ഗതി അതുതന്നെ. നാം വെറും ബാലൻമാർ! മനുഷ്യപ്രകൃതി നാം എപ്പോഴും വിസ്മരിക്കുന്നു. ജീവിതാരംഭത്തിൽ നാം നമ്മുടെ ഭാവി എത്രയോ അസാധാരണമായിരിക്കും എന്നു വിചാരിക്കുന്നു: ആ വിശ്വാസം ഇല്ലാതാക്കുവാൻ ഒന്നിനും കഴികയുമില്ല. എന്നാൽ വാർദ്ധക്യമാകുമ്പോൾ വിചാരഗതി മാറുന്നു, നാം മറിച്ചു വിചാരിക്കുന്നു. മതങ്ങളും അങ്ങനെതന്നെ. പ്രാരംഭദശയിൽ, കുറഞ്ഞൊന്നു പ്രചരിച്ചുകാണു

മ്പോൾ, ഇനി അല്പം വർഷങ്ങൾക്കുള്ളിൽ സർവ്വമനുഷ്യവർഗ്ഗത്തിന്റെയും മാനസാന്തരം വരുത്താമെന്നു തോന്നും: മതമാറ്റം ബലാൽക്കാരേണ വരുത്തുവാൻ ജനങ്ങളെ കൊന്നുമുടിച്ചു തുടങ്ങും: ക്രമത്തിൽ ഈ ഉദ്യമം പാഴാകും: അപ്പോൾ കുറച്ചുകൂടി ബോധവും ഉണ്ടാകും. ഒരുങ്ങിപ്പുറപ്പെട്ടതു ചെയ്വാൻ ഈ ശാഖകൾക്കു കഴിഞ്ഞില്ല: അതു വലിയ അനുഗ്രഹമായി. ഈ മതഭ്രാന്തശാഖകളിൽ ഒന്നിനു ലോകം മുഴുവൻ ജയിക്കാൻ കഴിഞ്ഞിരുന്നു എങ്കിൽ ഇന്ന് മനുഷ്യൻ എവിടെയായിരുന്നിരിക്കും? ആ വിജയം ഉണ്ടാകാത്തതിന് ഈശ്വരനെ സ്തുതിക്കുക! എന്നാൽ ഒരു സംഗതി: ഈ മതങ്ങൾ ഓരോന്നും ഓരോ വലിയ തത്ത്വത്തിന്റെ പ്രതിനിധിയാകുന്നു. ഓരോന്നിലും അതിന്റെ ജീവൻ എന്നു പറയാവുന്ന ഒരു പ്രത്യേക വൈശിഷ്ട്യം ഇരിപ്പുണ്ട്. ഇവിടെ എനിക്കു ഒരു പഴയ കഥ ഓർമ്മവരുന്നു: ചില ഭൂതങ്ങൾ ഉണ്ടായിരുന്നു: അവ ജനങ്ങളെ കൊല്ലുകയും പലവിധത്തിൽ ഉപദ്രവിക്കുകയും ചെയ്തിരുന്നു. എന്നാൽ അവയെ കൊല്ലുവാൻ ഒരു വിഷമം ഉണ്ടായിരുന്നു: അവയുടെ ജീവാത്മാവ് ചില പക്ഷികളിലായിരുന്നു. ആ പക്ഷികൾക്കു ഹാനിയില്ലാതിരിക്കുന്നേടത്തോളം കാലം ആ ഭൂതങ്ങളെ കൊല്ലുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് അവയെ നശിപ്പിക്കണമെങ്കിൽ ആദ്യമായിട്ട് ആ പക്ഷികളെ തിരിഞ്ഞുപിടിച്ചു നശിപ്പിക്കണം. അങ്ങനെ ഓരോ മനുഷ്യനും ഓരോ പക്ഷിയുള്ളതുപോലെയാകുന്നു. ആ പക്ഷിയിലാകുന്നു ആ മനുഷ്യന്റെ ജീവൻ, അതായത് മനുഷ്യന്റെ ജീവിതകൃത്യം (എന്തു നിർവ്വഹിക്കാൻവേണ്ടി ജീവിതം ധരിച്ചിരിക്കുന്നുവോ അത്) ഓരോ മനുഷ്യനും അങ്ങനെ ഒരു സാദ്ധ്യത്തിന്റെ, ഒരു ലക്ഷ്യത്തിന്റെ, മൂർത്തീകരണമാകുന്നു. മറ്റെന്തെന്നു നഷ്ടമായാലും, ആ ലക്ഷ്യം പൊയ്പോകാതിരുന്നാൽ, ആ ജീവിതോദ്ദേശ്യം നഷ്ടമാകാതിരുന്നാൽ, അയാൾക്കു നാശമില്ല. സമ്പത്ത് വന്നോ പോയോ ഇരിക്കാം, വിപത്ത് കുന്നുകൂടിയിരിക്കാം: ആ ലക്ഷ്യം സുരക്ഷിതമായിരുന്നാൽ നിങ്ങളെ നശിപ്പിക്കാൻ ഒന്നിനും കഴികയില്ല. നിങ്ങൾ വൃദ്ധനാകാം, ശതവാർഷികൻതന്നെയാവാം. എന്നാലും ആ ലക്ഷ്യം, ആ ജീവിതകൃത്യവിശേഷം, നിങ്ങളുടെ ഹൃദയത്തിൽ യൗവനപ്പുതുമയോടുകൂടി വർത്തിക്കുന്നുണ്ടെങ്കിൽ നിങ്ങൾക്കു മൃത്യുകാരൻ ഏത്? പക്ഷേ ആ ലക്ഷ്യം നഷ്ടപ്പെട്ടാൽ, ആ കൃത്യത്തിനു ഹാനി വന്നാൽ, മറ്റൊന്നുകൊണ്ടും നിങ്ങൾക്കു രക്ഷയുമില്ല. സർവ്വലോകൈശ്വര്യവും സർവ്വലോകബലവും നിങ്ങളെ രക്ഷിക്കുകയില്ല. ഒരു രാഷ്ട്രം എന്നു പറയുന്നത്, അതിലുള്ള വ്യക്തികളുടെ കൂട്ടം എന്നല്ലാതെ മറ്റെന്ത്? (ഓരോ വ്യക്തിക്കും ഉള്ളതുപോലെ) ഓരോ രാഷ്ട്രത്തിനും ഉണ്ട്, ഈ സർവ്വജനരഞ്ജനയിൽ അതിനു സ്വന്തമായി ഒരു കർത്തവ്യവിശേഷം: ആ രാഷ്ട്രം ആ കർത്തവ്യവിശേഷത്തെ, ആ ലക്ഷ്യത്തെ, അനുവർത്തിക്കുന്ന കാലത്തോളം അതിനെ നശിപ്പിക്കാൻ ആർക്കും ഒന്നിനും ആവുന്നതല്ല. എന്നാൽ ആ രാഷ്ട്രം ആ സ്വന്തംലക്ഷ്യം പരിത്യജിച്ച് മറ്റു വല്ലതിനേയും പിന്തുടർന്നുപോകുന്നു എങ്കിൽ അതിന്റെ ആയുസ്സു ചുരുങ്ങുകയും അതു കൺമറയുകയും ചെയ്യും.

ഇതാകുന്നു മതങ്ങളുടെയും സ്ഥിതി, ഈ പഴയ മതങ്ങളെല്ലാം ഇന്നു നിലനിൽക്കുന്നു എന്നുള്ളത് അവയുടെ പ്രത്യേക കൃത്യവിശേ

ഷങ്ങൾ അവ സംരക്ഷിച്ചിരുന്നിട്ടുണ്ട് എന്നതിനു തെളിവാകുന്നു. പല തെറ്റുകളും, പല കലഹങ്ങളും, വിഷമതകളും, ബഹുരൂപം – വിഗ്രഹ – പ്രരോഹങ്ങൾ നിമിത്തമുള്ള മറവുകളും ഉണ്ടായിരുന്നിട്ടും അവയുടെ ഓരോന്നിൻെറയും ഹൃദയം ബലവത്തായിരിക്കുന്നു – മിടിച്ച്, തുടിച്ച്, ജീവസ്സുള്ളതായിരിക്കുന്നു. ഒന്നിൻെറയും മഹത്തായ ജന്മോദ്ദേശ്യം നശിച്ചിട്ടില്ല.അതു മനസ്സിലാക്കുന്നത് അത്യന്തം രസാവഹം, ഉദാഹരണത്തിന് മുഹമ്മദുമതം എടുക്കുക. ക്രിസ്ത്യൻമാർക്ക് അതിനോടുള്ളതുപോലെ വെറുപ്പ് ലോകത്തിൽ മറ്റൊരു മതത്തോടുമില്ല. മതങ്ങളിൽവെച്ച് അത്യന്തനികൃഷ്ടം എന്നാണ് അവർ അതിനെ വിചാരിക്കുന്നത്. എന്നാൽ നോക്കുക ഒരു മനുഷ്യൻ മുഹമ്മദീയനായി എങ്കിൽ ഉടനെ ഇസ്ലാംലോകം ആസകലം ആ മനുഷ്യനെ സഹോദരനെന്ന നിലയിൽ ആഹ്ലാദപൂർവ്വം സ്വീകരിക്കും. വ്യത്യാസങ്ങൾ ഒന്നും നോക്കുകയുമില്ല. അങ്ങനെ മറ്റൊരു മതവും ചെയ്യുന്നില്ല. നിങ്ങളുടെ അമേരിക്കൻ ഇന്ത്യക്കാരൻ ഒരാൾ ഒരു മുഹമ്മദീയനായാൽ തുർക്കി സുൽത്താന് അയാളൊന്നിച്ചിരുന്നു ഭക്ഷണം കഴിക്കാൻ വിരോധം ഉണ്ടാകയില്ല. തലച്ചോറുണ്ടെങ്കിൽ ഒരു പദവിയും അയാൾക്കു കിട്ടിക്കൂടെന്നില്ല. ഈ രാജ്യത്തിലാവട്ടെ ഒരു വെള്ളക്കാരനും ഒരു നീഗ്രോ ജാതിക്കാരനും പ്രാർത്ഥനയ്ക്കു അന്യോന്യം അരികത്തു മുട്ടുകുത്തിയിരിക്കാവുന്ന ഒരു പള്ളിയും ഞാൻ ഇതുവരെ കണ്ടിട്ടില്ല. ഈ സംഗതി ആലോചിച്ചുനോക്കുക. ഇസ്ലാമിന്നു അതനുസരിക്കുന്നവരെല്ലാം സമം: അതാകുന്നു ഇസ്ലാമിൻെറ പ്രത്യേകവൈശിഷ്ട്യം. ഖുറാനിൽ പലേടത്തും ജീവിതത്തെപ്പറ്റി വളരെ ഗ്രാമ്യമായ ഭാവനകൾ കാണാം. അതു സാരമില്ല. ആ മതം അനുസരിക്കുന്നവർക്ക് തമ്മിൽ ആചരണത്തിൽ കൊണ്ടുവരുന്ന സഹോദരഭാവം – ഇതാകുന്നു മുഹമ്മദുമതം ലോകത്തോടു ഉപദേശിക്കാൻ വരുന്നത്. ഇതാകുന്നു, ആ മതത്തിൻെറ സാരാംശം. അതൊഴിച്ച് സ്വർഗ്ഗത്തേയും ജീവിതത്തേയും മറ്റും കുറിച്ചുള്ള ഭാവനകൾ ഒന്നും മുഹമ്മദുമതമല്ല, അതിൽ പറ്റിക്കൂടിയ പടർപ്പുകളാകുന്നു.

ഹിന്ദുക്കളുടെ ഇടയിൽ സാർവ്വത്രികമായ ഒരു ഭാവന കാണാം; അതായത്, അദ്ധ്യാത്മത മറ്റൊരു മതത്തിലും മറ്റൊരു മതഗ്രന്ഥത്തിലും ഈശ്വരനെ നിർവ്വചിക്കാൻ ഇത്ര പ്രയത്നം ചെയ്തതായി കാണുകയില്ല. ഭൗതികമായ ഒരു സ്പർശംകൊണ്ടുപോലും കളങ്കപ്പെടാതിരിക്കത്തക്കവിധമാകുന്നു അവർ ആത്മാവു എന്ന ഭാവനയെ നിർവ്വചിക്കാൻ യത്നിച്ചിരിക്കുന്നത്. അദ്ധ്യാത്മത ദിവ്യമായിത്തന്നെയിരിക്കണം. ആത്മാവിനെ ആത്മാവെന്ന നിലയിൽ മനസ്സിലാക്കിയാൽ അതിനെ പിന്നെ മനുഷ്യനാക്കാവുന്നതല്ല. ഏകത്വം, സാക്ഷാൽക്കാരം, സർവ്വവ്യാപിത്വം – ഈ ഭാവങ്ങൾ ആദിതൊട്ട് അന്തംവരെ അവർ വിസ്തരിച്ചു വിവരിച്ചിട്ടുണ്ട്. ഈശ്വരൻ സ്വർഗ്ഗത്തിൽ ഇരിക്കുന്നു എന്നും മറ്റും പറയുന്നതു വെറും വിഡ്ഢിത്തമെന്നാണു അവർ വിചാരിക്കുന്നത്. അതു കേവലം മനുഷ്യത്വവും മാനുഷീകരമവും ആകുന്നതേയുള്ളു. സ്വർഗ്ഗങ്ങൾ ഉണ്ടായിട്ടുള്ളവയെല്ലാം ഇവിടെയുണ്ട്. ഈ സമയത്തുണ്ട്. കാലം അനന്തം. അതിനാൽ ഏതൊരു നിമിഷവും മറ്റേതു നിമിഷത്തെ

പ്പോലെയും നല്ലതുതന്നെ. ഈശ്വരൻ ഉണ്ട് എന്നു വിശ്വസിക്കുന്നുണ്ടെങ്കിൽ ആ ഈശ്വരനെ ഇപ്പോൾത്തന്നെ കാണ്മാൻ കഴിയണം. കുറച്ചൊന്നനുഭവം വന്നാലാകുന്നു മതം ആരംഭിക്കുന്നത് എന്നത്രേ ഞങ്ങൾ വിചാരിക്കുന്നത്. ചില സിദ്ധാന്തങ്ങൾ വിശ്വസിക്കുക, ശരി എന്നു ബുദ്ധി സമ്മതിക്കുക, പ്രഖ്യാപിക്കുക, ഇതൊന്നും മതമാകുന്നില്ല. ഈശ്വരൻ ഉണ്ടെങ്കിൽ, നിങ്ങൾ ഈശ്വരനെ കണ്ടിട്ടുണ്ടോ? 'കണ്ടിട്ടില്ല' എന്നാണു പറയുന്നതെങ്കിൽ പിന്നെ ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കാൻ അവകാശമെന്ത്? ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്നു സംശയമാണെങ്കിൽ ഈശ്വരനെ കാൺമാൻ തീവ്രയത്നം ചെയ്യാത്തതെന്ത്? സർവ്വവും ഉപേക്ഷിച്ച് ആ ഒരു സാദ്ധ്യത്തിനുവേണ്ടി ജീവിതം സമർപ്പിക്കാത്തതെന്ത്? ത്യാഗമെന്നും അദ്ധ്യാത്മതമെന്നും ആകുന്നു ഇന്ത്യയിലെ മഹത്തായ രണ്ടു ഭാവനകൾ. അതുകളെ മുറുകെ പിടിച്ചിരിക്കുകകൊണ്ടാകുന്നു ഇന്ത്യയുടെ തെറ്റുകൾ കണക്കിൽ കൊള്ളിക്കാനില്ലാതിരിക്കുന്നത്.

ക്രിസ്തുമതം പ്രചരിപ്പിച്ചിട്ടുള്ള പ്രധാനാശയം ഇതുതന്നെ; 'ജാഗരൂകരായിരിപ്പിൻ, പ്രാർത്ഥിപ്പിൻ, ഈശ്വരസാമ്രാജ്യം ആസന്നമായിരിക്കുന്നു' – അതായത് ചിത്തം ശുദ്ധമാക്കി ഒരുങ്ങിയിരുപ്പിൻ. ഈ ആശയം നശിക്കയില്ല. അത്യന്തം കഷ്ടമായ കാലങ്ങളിൽപ്പോലും, ഏറ്റവും അന്ധമായ വിശ്വാസങ്ങൾ ഉള്ള രാജ്യങ്ങളിൽപ്പോലും, ക്രിസ്ത്യൻമാർ ഈശ്വരൻെറ വരവിനെ കാത്ത് ഒരുങ്ങിയിരിക്കാൻ ശ്രമിക്കുന്നു: അതിനുവേണ്ടി അവർ പരോപകാരാർത്ഥം വൈദ്യശാലകൾ നിർമ്മിക്കയും മറ്റും ചെയ്യുന്നു എന്നു നിങ്ങൾ ഓർക്കുന്നുണ്ടായിരിക്കും. ഈ ആശയം വിടാതിരിക്കുന്ന കാലത്തോളം അവരുടെ മതം നിലനിൽക്കും. ഇപ്പോൾ ഒരാശയം എൻെറ മനസ്സിൽ സ്ഫുരിക്കുന്നു, അതൊരു വെറു സ്വപ്നമായിരിക്കാം. അതു ഈ ലോകത്തിൽ ഏതുകാലത്തെങ്കിലും അനുഭവത്തിൽ വന്നുകാണുമോ എന്നു എനിക്കു അറിഞ്ഞുകൂടാ. എന്നാൽ ഇന്ദ്രിയപ്രത്യക്ഷങ്ങളായ കടുത്ത വസ്തുക്കളെക്കുറിച്ചുമാത്രം വിചാരിച്ചു ചത്തുപോകുന്നതിനെക്കാൾ അധികം നല്ലതാണല്ലോ ചിലപ്പോൾ (ഉത്കൃഷ്ടവിഷയങ്ങളെക്കുറിച്ച്) സ്വപ്നം കാണുകയെങ്കിലും ചെയ്യുന്നത്. മഹാതത്ത്വങ്ങൾ, സ്വപ്നത്തിൽ ദർശിക്കുന്നതുപോലും നന്ന്, ദൃഷ്ടവിഷയങ്ങളേക്കാൾ അധികം നന്ന്. നമുക്ക് ഒരു സ്വപ്നം കണ്ടുനോക്കുക. മനസ്സിനു പല പതനങ്ങളുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ. നിങ്ങൾ സാമാന്യബുദ്ധിയുക്തികൾ ഉപയോഗിച്ച് പ്രത്യക്ഷ കാര്യഭാഗം നോക്കുന്ന ആളായിരിക്കാം. ആരാധനാസമ്പ്രദായങ്ങളെ നിങ്ങൾ ഗണ്യമാക്കുന്നില്ലായിരിക്കാം. നിങ്ങൾക്കു കടുത്ത, നീളുന്ന ചിന്താവിഷയങ്ങൾ വേണം: അതു മാത്രമേ നിങ്ങളെ തൃപ്തിപ്പെടുത്തുകയുള്ളു. പിന്നെ (ക്രിസ്ത്യൻ ശാഖക്കാരായ) പ്യൂരിറ്റൻമാരും മുഹമ്മദീയരുമുണ്ട്. അവർ അവരുടെ പള്ളികളിൽ ഒരു ചിത്രമോ പ്രതിമയോ വെപ്പാൻ അനുവദിക്കയില്ല. ആവട്ടെ! എന്നാൽ കലാവത്സലനായ ഒരാൾ വേറേയുണ്ട്! അയാൾക്കു ധാരാളം കലാസൗന്ദര്യം വേണം, സുന്ദരസന്നിവേശം, നാനാവിധവർണ്ണങ്ങൾ, പുഷ്പങ്ങൾ; ദീപം, വിഗ്രഹം, എന്നിത്യാദി പൂജാദ്രവ്യങ്ങൾ എല്ലാം വേണം. എന്തിന്? ഈശ്വരദർശനസഹായാർ

ത്ഥം. അയാളുടെ മനസ്സ് ആ വക വസ്തുക്കളിൽക്കൂടെയാകുന്നു ഈശ്വരനെ സമീപിക്കുന്നത്. നിങ്ങളുടേതു ബുദ്ധിശക്തിയിൽക്കൂടെയും. ഇനി വികാരപരനായ ഒരു തരക്കാരൻ ഉണ്ട്: അയാളുടെ ജീവൻ ഈശ്വരദർശനത്തിനു തപിക്കുന്നു. അയാൾക്കു ഈശ്വരനെ സ്തുതിക്കണം, ആരാധിക്കണം എന്നല്ലാതെ മറ്റു വിചാരമില്ല. ഇവർക്കു പുറമെ തത്ത്വാന്വേഷണപരനായ ഒരാൾ ഉണ്ട്: മേൽപറഞ്ഞവയിൽ നിന്നെല്ലാം അകന്നു, അവയെ നിസ്സാരമാക്കി പരിഹസിക്കുന്ന ആൾ, 'ഇതെല്ലാം എന്തു വിഡ്ഢിത്തം! ഈശ്വരനെപ്പറ്റിയുള്ള ഭാവനകൾ ഇങ്ങനെയെല്ലാമോ?' എന്ന് അയാൾ വിചാരിക്കുന്നു.

അവർ (മേൽക്കാണിച്ച തരക്കാർ) അന്യോന്യം അപഹസിക്കുമായിരിക്കും: എന്നാലും അവർക്കു ഓരോരുത്തർക്കും ഈ ലോകത്തിൽ ഒരു സ്ഥാനമുണ്ട്. ഈ വിവിധമനസ്സുകളും, ഈ വിവിധസ്വഭാവക്കാരും ആവശ്യമാണ്. ഒരു സർവ്വലോകമതം എന്നെങ്കിലും ആവിർഭവിക്കുന്നുണ്ടെങ്കിൽ അതു ഈ വിവിവിധമനസ്സുകൾക്കും വേണ്ടുന്ന ആഹാരം കൊടുക്കത്തക്കവണ്ണം വിശാലവും മഹത്തുമായിരിക്കണം. അതു തത്ത്വാന്വേഷകന് തത്ത്വജ്ഞാനബലം കൊടുക്കുന്നതാകണം, ഭക്തന് ഭക്തി രസവും കൊടുക്കണം: ആരാധകന് ആശ്ചര്യകരവിഗ്രഹാദി ചിഹ്നങ്ങൾമൂലം ധരിപ്പിക്കാവുന്നതത്രയും പ്രദാനം ചെയ്യണം: കലാവത്സലനു ഗ്രഹിക്കാൻ കഴിവുള്ളേടത്തോളം സരസഭാവനകളും മറ്റും വേണ്ടതത്രയും സംഭരിച്ചു കൊടുക്കുന്നതുമായിരിക്കണം അത്ര വിശാലമായ മതം രൂപീകരിപ്പാൻ നാം മതാരംഭകാലത്തിലേക്കു മടങ്ങിച്ചെല്ലണം: ഈ എല്ലാതരക്കാരേയും ഉൾപ്പെടുത്തണം.

അപ്പോൾ നമ്മുടെ മുദ്രാവാക്യം സ്വീകരണം, അംഗീകരണം എന്നായിരിക്കട്ടെ. തിരസ്കരണം, ബഹിഷ്കരണം എന്നല്ല. സഹിഷ്ണുത എന്നു മാത്രമല്ല, സഹിഷ്ണുത എന്നു പറഞ്ഞുവരുന്ന ഭാവം പലപ്പോഴും ഈശ്വരനിന്ദയാകുന്നുണ്ട്. എനിക്ക് അതിൽ വിശ്വാസമില്ല. സ്വീകരണം എന്നതിലാണ് എനിക്കു വിശ്വാസം. സഹിഷ്ണുതയ്ക്കു അർത്ഥമാകുന്നത് നിങ്ങളുടെ മതം തെറ്റാണ്: പക്ഷേ അതനുസരിക്കാൻ നിങ്ങളെ ഞാൻ അനുവദിക്കുന്നു എന്നാകുന്നു. നിങ്ങളുടെ മതം വെച്ചുകൊണ്ടു ജീവിച്ചിരിക്കാൻ നിങ്ങളും ഞാനും മറ്റുള്ളവരെ അനുവദിക്കുന്നു എന്നു വിചാരിക്കുന്നു ഈശ്വരനിന്ദയല്ലേ? കഴിഞ്ഞ കാലത്തുണ്ടായിട്ടുള്ള സർവ്വമതങ്ങളേയും ഞാൻ അംഗീകരിക്കയാണ് ചെയ്യുന്നത്. അവയിൽക്കൂടെ ഞാൻ ഈശ്വരനെ ഭജിക്കുന്നു. ഏതു മതസ്ഥൻ ഏതുവിധം ആരാധിക്കുന്നുവോ ആ മതസ്ഥനൊന്നിച്ച് ആ വിധം ഞാനും ആരാധിക്കുന്നു. ഞാൻ മുഹമ്മദീയന്റെ പള്ളിയിൽപോകും: ക്രിസ്ത്യന്റെ പള്ളിയിലും പോകും: അവിടെ കുരിശിന്റെ മുമ്പിൽ മുട്ടുകുത്തും: ഞാൻ ബുദ്ധാലയത്തിൽ പോയി ബുദ്ധ

1 സ്വപ്നതുല്യം മനസ്സിൽ സ്ഫുരിക്കുന്നതായി പറഞ്ഞ ആശയം. ഇനിയങ്ങോട്ടു മുഴുവനും ഈ സ്വപ്നത്തെ വർണ്ണിക്കുകയാണ്.

നെയും ധർമ്മത്തെയും ശരണം പ്രാപിക്കും: ഞാൻ വനാന്തരത്തിൽ ചെന്ന് അവിടെ സർവ്വഹൃദയങ്ങളെയും പ്രകാശിപ്പിക്കുന്ന ദിവ്യജ്യോതിസ്സിനെ ദർശിപ്പാൻ സാധനചെയ്യുന്ന ഹിന്ദുവിൻെറ ഒന്നിച്ചിരുന്ന് ധ്യാനനിമഗ്നനായിരിക്കുകയും ചെയ്യും.

ഞാൻ ഇതെല്ലാം ചെയ്യും എന്നുമാത്രമല്ല, ഭാവിയിൽ ഉദ്ഭവിക്കാവുന്ന സർവ്വമതങ്ങളെയും അംഗീകരിപ്പാൻ എൻെറ ഹൃദയം തുറന്നുവെച്ചിരിക്കുകയും ചെയ്യും. ഈശ്വരൻെറ ഗ്രന്ഥം സമാപ്തമായോ? അതോ (അതിൻെറ രചന) തത്ത്വപ്രകാശമായി തുടർന്നുകൊണ്ടേ ഇരിക്കുന്നുവോ? ബൈബിളും വേദങ്ങളും ഖുറാനും മറ്റു മത ഗ്രന്ഥങ്ങളും അതിൽ ഏതാനും ഏടുകൾ മാത്രം: ഇനിയും എണ്ണമറ്റുള്ള ഏടുകൾ മറിഞ്ഞു വരുവാനിരിക്കുന്നു. അവ വരത്തക്കവണ്ണം ഗ്രന്ഥം തുറന്നുവെപ്പാൻ ഞാൻ താല്പര്യപ്പെടുന്നു. നാം വർത്തമാനകാലത്തിൽ സ്ഥിതിച്ചെയ്യുന്നു. എന്നാൽ അനന്തഭാവിയെ സ്വീകരിപ്പാൻ നാം സന്നദ്ധരുമാകുന്നു. ഭൂതകാലത്തിലുണ്ടായിട്ടുള്ളതെല്ലാം നാം കൈക്കൊള്ളുന്നു. വർത്തമാനകാലത്തിലെ പ്രകാശത്തിൽ നാം സുഖിക്കുന്നു. ഭാവികാലത്തിൽ വരുന്നതിനെയെല്ലാം സ്വീകരിപ്പാൻ നമ്മുടെ ഹൃദയവാതായനങ്ങളെ ഓരോന്നിനെയും നാം തുറന്നുവെച്ചും ഇരിക്കുന്നു. അതീതകാലത്തിലുണ്ടായ സർവ്വമതപ്രവാചകൻമാർക്കും വന്ദനം: ആധുനിക മഹാത്മാക്കൾക്കും വന്ദനം: ഭാവിയിൽ ആവിർഭവിക്കാനിരിക്കുന്നവർക്കും വന്ദനം!

## അദ്ധ്യായം 26

# പരസ്യമായ രഹസ്യം

(കാലിഫോർണിയയിൽ ലോസ് ഏഞ്ജലസിൽ ചെയ്ത പ്രസംഗം)

നാം വസ്തുക്കളുടെ പരമാർത്ഥഗ്രഹണത്തിൽ വ്യഗ്രതപൂണ്ട് ഏതേതു വഴിയിൽക്കൂടി തിരിഞ്ഞുചെന്നാലും, അപഗ്രഥനം വേണ്ടത്ര മുമ്പോട്ടു കൊണ്ടുപോയാൽ, ഒടുവിൽ കൗതുകാവഹമായ ഒരവസ്ഥാവിശേഷത്തിൽ – 'വൈരുദ്ധ്യ'മെന്നു തോന്നിക്കുന്ന, പരമാർത്ഥമാണെന്നറിയാമെങ്കിലും യുക്തിബോധത്തിന് അനുരഞ്ജകമല്ലാത്ത, ഒരു പ്രതിഭാസത്തിൽ – എത്തിപ്പെടുന്നതായി കാണാം. ഏതെങ്കിലുമൊരു വസ്തുവിനെ നാം പരിചിന്തയ്ക്കെടുക്കുന്നു – അത് 'പരിമിത'മാണെന്നു നമുക്കറിയാം. എന്നാൽ അപഗ്രഥനം തുടങ്ങുന്നതോടെ, അതു നമ്മെ നമ്മുടെ യുക്തിചിന്താവലയത്തിനപ്പുറത്തേക്ക് നയിക്കുന്നു. അതിന്റെ ധർമ്മങ്ങൾ, സാധ്യതകൾ, ശക്തികൾ, ബന്ധങ്ങൾ മുതലായവയ്ക്കു ഒരതിരു കണ്ടെത്താൻ നമുക്കു സാധിക്കുന്നില്ല. ചുരുക്കത്തിൽ, അത് അപരിമിതമായി മാറുന്നു. ഒരു വെറും പൂവിന്റെ കഥയെടുക്കുക. അതു തികച്ചും 'പരിമിത'മാണല്ലോ. എന്നാൽ പൂവിനെസ്സംബന്ധിച്ച് എല്ലാം അറിയാമെന്നു പറയാവുന്നവരാരുണ്ട്? ആരും ആ പൂവിനെസ്സംബന്ധിച്ച ജ്ഞാനത്തിന്റെ അറുതിയിലെത്താനിടയില്ല. തുടക്കത്തിൽ പരിമിതമെന്നു തോന്നിയ പുഷ്പം അപരിമിതമായിത്തീർന്നു. ഒരു ചെറുമണൽത്തരിയുടെ കഥയെടുക്കുക. അതിനെ അപഗ്രഥിക്കുക. അതൊരു പരിമിതവസ്തുവാണെന്ന ധാരണയോടെയാണ് നാം തുടങ്ങുന്നത്. എന്നാൽ അതങ്ങനെയല്ല, അപരിമിതമാണ് എന്ന് ഒടുവിൽ മനസ്സിലാക്കുന്നു. എന്നിരുന്നാലും നാം അതിനെ പരിമിതവസ്തുവായിട്ടാണ് ഗണിക്കുന്നത്, അതുപോലെ പൂവിനെയും പരിമിതവസ്തുവായി കരുതിപ്പോരുന്നു.

നമ്മുടെ വിചാരങ്ങളുടേയും കായികമാനസികാനുഭൂതികളുടേയും കഥ ഇതുപോലെതന്നെ. നാം ചെറിയ തോതിൽ ആരംഭിക്കുന്നു, ചിന്തിച്ചുതുടങ്ങുന്നു. വളരെ ചെറുതെന്നു നാം ആരംഭത്തിൽ ധരിച്ച കാര്യങ്ങൾ, താമസിയാതെ നമ്മുടെ ഗ്രഹണശക്തിക്കു പിടിതരാതെ അനന്തതയുടെ അഗാധതയിലേക്കു ചാടിക്കളയുന്നു. ഇനി, നമ്മുടെ അറിവിനു വിഷയീഭവിച്ചവയിൽ പ്രഥമവും പ്രധാനവുമായ വസ്തു നമ്മൾതന്നെ. 'അസ്തിത്വ'ത്തെസ്സംബന്ധിച്ച് നമ്മളും മുമ്പു പറഞ്ഞ അതേ വൈരുദ്ധ്യാവസ്ഥയിലാണ് വർത്തിക്കുന്നത്. നാം ഉണ്ട്, നാം നമ്മെ പരിമിതജീവികളായി കാണുന്നു. ഒരു നിമിഷം കൊണ്ടു പ്രകൃതിശക്തികൾക്കു നമ്മെ ഞെരിച്ചുപൊടിച്ചു. ജീവിതത്തിൽനിന്നു

തൂത്തെറിയാം. ഏതു നിമിഷവും ഛിന്നഭിന്നമാകാൻ സാദ്ധ്യതയോടെ നമ്മുടെ ചെറുശരീരത്തിലെ അവയവങ്ങൾ കഷ്ടിച്ചു പിടിച്ചുനിൽക്കുന്നുവെന്നേ ഉള്ളൂ. അതു നമുക്കറിയാം. കർമ്മമണ്ഡലത്തിൽ നാം അത്യന്തം ശക്തിഹീനർ! നമ്മുടെ ഇച്ഛ ഓരോ തിരിവിൽവെച്ചും തടയപ്പെടുന്നു. എത്രയോ ഏറെ കാര്യങ്ങൾ ചെയ്യാൻ നാം ആഗ്രഹിക്കുന്നു! എന്നാൽ ചെയ്യാൻ സാധിക്കുന്നത് എത്ര കുറച്ച്! നമ്മുടെ ഇച്ഛയുടെ ഗതിക്ക് ഒരതിരുമില്ല. നമുക്ക് എന്തുമിച്ഛിക്കാം, എന്തും ആഗ്രഹിക്കാം – ധ്രുവനക്ഷത്രത്തിലേക്കു പോകാൻപോലും. എന്നാൽ നമ്മുടെ ആഗ്രഹങ്ങളിൽ നന്നെക്കുറച്ചുമാത്രമാണ് നിറവേറ്റാൻ കഴിയുക! ശരീരം അതിനനുവദിക്കില്ല. പ്രകൃതി നമ്മുടെ ഇച്ഛകളുടെ നിർവ്വഹണത്തിന് എതിർനിൽക്കുന്നു. നാം ബലഹീനരാണ്. പൂവിനെയും മണൽത്തരിയെയും സ്ഥൂലപ്രപഞ്ചത്തെയും മറ്റെല്ലാ ആശയത്തെയും സംബന്ധിച്ചു പരമാർത്ഥമായതു നമ്മെസ്സംബന്ധിച്ചും നൂറു മടങ്ങു പരമാർത്ഥം. ഒരുമിച്ചു പരിമിതവും അപരിമിതവുമായിരിക്കുക നിമിത്തം, അതേ അസ്തിത്വവൈരുദ്ധ്യം നമ്മെസ്സംബന്ധിച്ചും ശരിയാകുന്നു. നാം സമുദ്രത്തിലെ തിരകളെപ്പോലെയാണ്; തിര സമുദ്രമാണ്, എന്നാൽ സമുദ്രമല്ലതാനും. 'ഇതു സമുദ്രമാണ്' എന്നു പറയാൻ വയ്യാത്ത ഒരംശവും തിരയിലില്ല. സമുദ്രം എന്ന പേര്, തിരയ്ക്കും അതുപോലെ സമുദ്രത്തിൻെറ മറ്റേതംശത്തിനും തുല്യമായി സംബന്ധിപ്പിക്കാം. എങ്കിലും അവ സമുദ്രത്തിൽനിന്നു ഭിന്നമാണ്. അതിനാൽ, ജീവിതമാകുന്ന ഈ അനന്തസമുദ്രത്തിൽ നാം ചെറുകല്ലോലങ്ങളാണ്. അതേ സമയം. നാം നമ്മുടെ യഥാർത്ഥാവസ്ഥ മനസ്സിലാക്കാനുദ്യമിക്കുമ്പോൾ നമുക്കതു സാധിക്കുന്നില്ല: അപ്പോഴേക്കും നാം അപരിമിതരായിപ്പോകുന്നു.

നാം സ്വപ്നത്തിൽ നടക്കുംപോലിരിക്കുന്നു. സ്വപ്നം കാണുന്ന മനസ്സിന് അതു സംബന്ധിച്ച് അസംഗതമായിട്ടൊന്നുമില്ല. എന്നാൽ അവയിലൊന്നിനെ അപഗ്രഥിക്കാൻ ശ്രമിക്കുന്നതോടെ അതു പൊയ്ക്കഴിയുന്നു. എന്തുകൊണ്ട്? സ്വപ്നം മിഥ്യയായതുകൊണ്ടല്ല: അതിൻെറ പൊരുൾ ഗ്രഹിക്കുകയെന്നത് യുക്തിചിന്തയുടെയോ ധിഷണയുടെയോ കഴിവിന്നതീതമായതുകൊണ്ട്. ഈ ജീവിതത്തിലെ ഓരോ വസ്തുവും അത്ര ബൃഹത്താണ് – അതിനോട് കിടപിടിക്കുവാൻ നമ്മുടെ ധിഷണ കേവലം നിസ്സാരമാണ്. അതു യുക്തിചിന്തയുടെ നിയമങ്ങൾക്കു വിധേയമാകാൻ കൂട്ടാക്കുന്നില്ല അതിനെ സ്വന്തം ത്മത്മവ്യാപാരമണ്ഡലത്തിൽ കുടുക്കാനുള്ള ധിഷണയുടെ ശ്രമത്തെ അതു പരിഹസിക്കുന്നു. മനുഷ്യാത്മാവിൻെറ കാര്യത്തിൽ ഇതൊരായിരം മടങ്ങു കൂടുതൽ പരമാർത്ഥമാകുന്നു. 'നമ്മൾതന്നെ'യാണ് പ്രപഞ്ചത്തിലെ ഏറ്റവും ഗഹനമായ വസ്തു.

എല്ലാം എത്ര ആശ്ചര്യകരം! നമ്മുടെ കണ്ണിൻെറ കാര്യമാലോചിക്കുക. അത് എത്രയോ നിഷ്പ്രയാസം നശിപ്പിക്കപ്പെടാം! എങ്കിലും, ബൃഹത്തമങ്ങളായ ആകാശജ്യോതിസ്സുകളുടെപോലും ഉണ്മ, നമ്മു

ടെ കണ്ണുകൾ അവയെ കാണുന്നതുകൊണ്ടാണ്. ലോകമുള്ളതു നിങ്ങളുടെ കണ്ണുകൾ അതുണ്ടെന്നു സാക്ഷ്യം വഹിക്കുന്നതുകൊണ്ടാണ്. അതിന്റെ ഗഹനതയാലോചിക്കുക! ഈ എളിയ കണ്ണുകൾ! ഒരു മൊട്ടുസൂചിയോ ശക്തിയുള്ളൊരു പ്രകാശരശ്മിയോ മതി അവയെ നശിപ്പിക്കാൻ. എന്നിട്ടും ഏറ്റവും വലിയ നാശകയന്ത്രങ്ങളോ, ഗംഭീരങ്ങളായ ലോകപ്രളയങ്ങളോ ജീവിതത്തിലെ അത്യത്ഭുതകരങ്ങളായ വസ്തുക്കളോ, ലക്ഷോപലക്ഷങ്ങളായുള്ള സൂര്യചന്ദ്രൻമാരോ, നക്ഷത്രജാലങ്ങളോ, ഭൂമിയോ–ഏതായാലും അവയുടെയെല്ലാം സത്ത ഈ രണ്ടു ചെറിയ വസ്തുക്കളെ ആശ്രയിച്ചിരിക്കുന്നു. അവയുണ്ടെന്നു ഈ ചെറിയ കണ്ണുകൾ സാക്ഷ്യം വഹിക്കേണ്ടിയിരിക്കുന്നു. 'പ്രകൃതി, നീയുണ്ട്' എന്ന് അവ പറയുന്നു: പ്രകൃതിയുണ്ടെന്നു നാം വിശ്വസിക്കയും ചെയ്യുന്നു. നമ്മുടെ മറ്റിന്ദ്രിയങ്ങളുടെ കഥയും ഇതുതന്നെ.

എന്താണിത്? ബലഹീനതയെവിടെ? ആരാണ് ബലവാൻ? വലിയതേത്, ചെറിയതേത് സമസ്തവും അദ്ഭുതാവഹമാംവിധം. അന്യോന്യാശ്രിതമായിരിക്കുന്ന ഈ അവസ്ഥയിൽ, മുഴുവ'ന്റെയും നിലനില്പിനു നന്നെ ചെറിയ പരമാണുപോലും അനുപേക്ഷണീയമായിരിക്കുന്ന സ്ഥിതിക്കു ഏതാണുയർന്നത്, ഏതാണ് താഴ്ന്നത്? ആരാണ് വലുത്? ആരാണ് ചെറുത്? അതു കണ്ടുപിടിക്കാനാവാത്ത കാര്യമാണ്. എന്തുകൊണ്ട്? ആരും വലുതല്ല, ആരും ചെറുതുമല്ല–അതുകൊണ്ടുതന്നെ. എല്ലാ വസ്തുക്കളും അനന്തമായ ആ ചൈതന്യപാരാവാരത്താൽ അഭിവ്യാപ്തം. അവയുടെ സത്ത ആ അനന്തംതന്നെ. ഉപരിതലത്തിൽ എന്തെല്ലാം കാണുന്നുവോ അവയെല്ലാം ആ അനന്തവസ്തുമാത്രം. ഒരു വൃക്ഷം അനന്തം: അതുപോലെ, നിങ്ങൾ കാണുകയോ ഓർക്കുകയോ ചെയ്യുന്നതു മുഴുവൻ അനന്തം. ഓരോ മണൽത്തരിയും ഓരോ വിചാരശകലവും ഓരോ ജീവനും എന്നുവേണ്ടാ ഉള്ളതെല്ലാം അനന്തം. അപരിമിതം പരിമിതവും പരിമിതം അപരിമിതവും ഇതാണ് നമ്മുടെ അസ്തിത്വം.

ഇതൊക്കെ ശരി: പക്ഷേ അനന്തതയെപ്പറ്റിയുള്ള ഈ അഭിനിവേശമെല്ലാം തൽക്കാലം അബോധമാണ്. നമ്മുടെ അനന്തപ്രകൃതി നാം മറന്നിരിക്കുന്നു. എന്നല്ല: അതാർക്കും സാദ്ധ്യമല്ല. താൻ നശിപ്പിക്കപ്പെടുമെന്ന് എപ്പോഴെങ്കിലും വിചാരിക്കാൻ ആർക്കു കഴിയും? താൻ എപ്പോൾ മരിക്കുമെന്നു വിചാരിക്കാൻ ആർക്കു കഴിയും? ആർക്കും വയ്യ. അനന്തതയുമായുള്ള നമ്മുടെ ബന്ധമെല്ലാം അബോധമായി നമ്മിൽ പ്രവർത്തിക്കുന്നുണ്ട്. അങ്ങനെ ഒരു പ്രകാരത്തിൽ, നാം നമ്മുടെ യഥാർത്ഥപ്രകൃതി വിസ്മരിക്കുന്നു: അതിനാൽ ഈ ദുഃഖങ്ങളെല്ലാം നേരിടുകയും ചെയ്യുന്നു.

ദൈനന്ദിനജീവിതത്തിൽ ചെറിയ കാര്യങ്ങൾ നമ്മെ പീഡിപ്പിക്കുന്നു. ചെറിയ ജീവികൾ നമ്മെ അടിമകളാക്കുന്നു. നാം പരിമിതൻമാരാണെന്ന്, ചെറുജീവികളാണെന്ന്, സ്വയം വിചാരിക്കുന്നതുമൂലം

നമുക്ക് ഈ ദുഃഖങ്ങൾ നേരിടുന്നു. എന്നിട്ടും നാം അപരിമിതജീവികളാണെന്നുറയ്ക്കുവാൻ എത്ര പ്രയാസം! ഈ ദുഃഖങ്ങളുടെയും ക്ലേശങ്ങളുടെയും ഇടയ്ക്ക് ഒരു നിസ്സാരകാര്യം എൻെറ സമനില ഭഞ്ജിപ്പിക്കുമെന്നിരിക്കെ, ഞാൻ അനന്തവസ്തുവാണെന്ന വിശ്വാസം ഉറപ്പിക്കേണ്ടത് എൻെറ താല്പര്യവും ആവശ്യവുമത്രേ. നാം അപരിമിതരാണെന്നുള്ള വാസ്തവം: സബോധമായോ അല്ലാതെയോ നമ്മളെല്ലാം അപരിമിതമായ ഏതോ ഒന്നിനെ തേടുകയാണെന്നുള്ളതും വാസ്തവം. സ്വതന്ത്രമായ ഏതോ ഒന്നിനെ എപ്പോഴും അന്വേഷിക്കയാണ് നാം.

ഒരു മതമില്ലാതെയോ ഏതെങ്കിലും തരം ദേവനെയോ ദേവൻമാരെയോ ആരാധിക്കാതെയോ ഒരു മനുഷ്യവർഗ്ഗവും ഇന്നേവരെ ഉണ്ടായിട്ടില്ല. ദേവൻെറയോ ദേവൻമാരുടേയോ അസ്തിത്വമോ നാസ്തിത്വമോ പ്രശ്നമല്ല. മനഃശ്ശാസ്ത്രപരായ ഈ പ്രതിഭാസത്തിൻെറ അപഗ്രഥനം എന്താണ് കാണിക്കുന്നത്? ലോകരെല്ലാം ഒരീശ്വരനെ കണ്ടെത്താൻ ശ്രമിക്കുന്നത്, അന്വേഷിച്ചു ചെല്ലുന്നത്. എന്തുകൊണ്ട്? എന്താണതിനു കാരണം? ഈ ബന്ധനങ്ങളെല്ലാമിരുന്നാലും, നമ്മെ എങ്ങും തിരിയാൻ വിടാതെ സദാ ഞെരിച്ചമർത്തുന്ന പ്രകൃതിയും അതിൻെറ ഉഗ്രപ്രഭാവമായ നിയമവും – നാം എവിടെച്ചെന്ന് എന്തു ചെയ്യാനൂന്നുമ്പോഴും നമ്മുടെ വഴി തടയുന്ന ആ സർവ്വവ്യാപിയായ നിയമവും – ഇരുന്നാലും മുനുഷ്യാത്മാവ് ഒരിക്കലും അതിൻെറ സ്വാതന്ത്ര്യത്തെ മറക്കുന്നില്ലെന്നും, അതിനെ സദാപി തേടിക്കൊണ്ടിരിക്കുന്നുവെന്നുമുള്ള വസ്തുതയാണ് ഇതു വെളിപ്പെടുത്തുന്നത്. സ്വാതന്ത്ര്യമാണ് എല്ലാ മതങ്ങളുടെയും അന്വേഷണവിഷയം. മനുഷ്യർ അറിയുന്നുണ്ടെങ്കിലും ഇല്ലെങ്കിലും അവരുടെ സ്വാതന്ത്ര്യനിർവ്വചനം ശരിയായാലും അല്ലെങ്കിലും ആ ആശയം അവിടെയുണ്ട്. ഏറ്റവും അധമനും ഏറ്റവും അജ്ഞനുപോലും പ്രകൃതി നിയമങ്ങളുടെ മേൽ ഈശ്വരത്വമുള്ള വല്ലതുമൊന്നിനെയാണ് തേടുന്നത്. അസുരനെയോ ദേവനെയോ ഭൂതത്തെയോ – പ്രകൃതിയെ കീഴടക്കാൻ കഴിവുള്ള വല്ലതുമൊന്നിനെ, പ്രകൃതിക്ക് സർവ്വാധിപത്യം പ്രയോഗിക്കാനാവാത്ത ഒരു സത്വത്തെ, നിയമബദ്ധമല്ലാത്ത വല്ലതിനെയും – കണ്ടെത്തുകയാണ് അയാൾക്കാവശ്യം. 'ഹാ, നിയമത്തെ അതിക്രമിക്കാൻ കഴിവുള്ള എല്ലാവരും ഉണ്ടായാൽ!' ഇതാണ് മനുഷ്യഹൃദയത്തിൽനിന്നുയരുന്ന വിളി. നിയമത്തെ നിഷേധിക്കാൻ പോന്നവനെയാണ് നാം സദാപി തേടിക്കൊണ്ടിരിക്കുന്നത്. തീവണ്ടിയന്ത്രം പാളത്തിൽക്കൂടി ഇരമ്പിപ്പായുന്നു. അതിൻെറ മാർഗ്ഗത്തിൽനിന്നു ചെറിയൊരു പുഴു ഇഴഞ്ഞുമാറുന്നു. നാം ഉടൻ പറയും; 'എൻജിൻ നിർജ്ജീവവസ്തു, വെറും യന്ത്രം: പുഴുവിനു ജീവനുണ്ട്.' കാരണം പുഴു നിയമത്തെ ഉല്ലംഘിക്കാൻ ശ്രമിച്ചു. എൻജിൻ കൂറ്റനും ശക്തനുമാണെങ്കിലും അതിനു നിയമം വിട്ടുപോകുക സാദ്ധ്യമല്ല. മനുഷ്യൻ വേണ്ട വഴിക്കൊക്കെ അതിനെ നടത്തുന്നു. മറ്റുവിധത്തിൽ പ്രവർ

ത്തിപ്പാൻ അതിനു കഴിവില്ല. പുഴുവാകട്ടെ, അല്പപ്രാണിയെങ്കിലും നിയമം ലംഘിച്ച് ആപത്തിൽ നിന്നൊഴിയാൻ ഉദ്യമിച്ചു. നിയമത്തെ വെല്ലുവിളിക്കാൻ, തൻെറ സ്വാതന്ത്ര്യം പ്രഖ്യാപിക്കുവാൻ അതു ശ്രമിച്ചു. ഭാവിയിലെ ഈശ്വരൻെറ ലക്ഷണം അതിലുണ്ട്.

സ്വാതന്ത്ര്യം പിടിച്ചെടുക്കാനുള്ള ആത്മാവിൻെറ ഈ ശ്രമം നാം സർവ്വത്ര കാണുന്നു. അത് ഈശ്വരൻെറയോ ഈശ്വരൻമാരുടെയോ രൂപത്തിൽ എല്ലാ മതങ്ങളിലും പ്രതിഫലിച്ചുകാണാം. എന്നാൽ എല്ലാം വെളിയിൽമാത്രം. ഈശ്വരൻമാരെ വെളിയിൽമാത്രം ദർശിക്കുന്നവർക്ക്. താൻ നിസ്സാരനാണെന്നു മനുഷ്യൻ നിശ്ചയിച്ചു. തനിക്ക് ഒരിക്കലും സ്വതന്ത്രനാവാൻ കഴിയാതെ വന്നേയ്ക്കുമെന്ന് അവൻ ഭയപ്പെട്ടു. അതിനാൽ അവൻ പ്രകൃതിക്കു വെളിയിൽ ഒരു സ്വതന്ത്ര ജീവിയെ അന്വേഷിച്ചു പോയി. അനന്തരം അവൻ വിചാരിച്ചു. അത്തരം അനേകമനേകം സ്വതന്ത്രജീവികളുണ്ടെന്ന്. ക്രമേണ അവയെയെല്ലാം ഒരൊറ്റ ദേവദേവനിൽ, നാഥനാഥനിൽ, ലയിപ്പിച്ചു. അതുകൊണ്ടും അവൻ തൃപ്തനായില്ല. അവൻ കുറച്ചുകൂടി സത്യത്തിൻെറ സമീപത്തേക്കു നീങ്ങി, അല്പംകൂടി സത്യത്തോടടുത്തു. അപ്പോൾ ക്രമേണ അവനു മനസ്സിലായി, സ്വസ്വരൂപം എന്തായാലും, ഏതോ പ്രകാരത്തിൽ താൻ ആ ദേവദേവനോടോ നാഥനാഥനോടോ ബന്ധപ്പെട്ടവനാണെന്ന്: താൻ ബദ്ധനും നികൃഷ്ടനും ദുർബലനുമാണെന്നു സ്വയം വിചാരിച്ചെങ്കിലും ആ ദേവദേവനുമായി ഏതോ വിധത്തിൽ ബന്ധപ്പെട്ടവനാണെന്ന്. പിന്നീട് അവനു ചില ദർശനങ്ങളുണ്ടായി: ആശയങ്ങൾ അങ്കുരിച്ചു. ജ്ഞാനം പുരോഗമിച്ചു. അവൻ ആ ഈശ്വരനോടു കൂടുതൽ കൂടുതൽ അടുത്തുവന്നു. അന്ത്യഘട്ടത്തിൽ, ആ ഈശ്വനും എല്ലാ ഈശ്വരൻമാരും അതുപോലെ സർവ്വശക്തനായ സ്വതന്ത്രജീവിയെക്കുറിച്ചുള്ള അന്വേഷണവുമായി ബന്ധപ്പെട്ട സകലസങ്കല്പങ്ങളും, തന്നെപ്പറ്റി തനിക്കുതന്നെയുള്ള ആശയത്തിൻെറ ഒരു പ്രതിഫലനംമാത്രമാണെന്ന് അവൻ കണ്ടുപിടിക്കുകയും ചെയ്തു. അങ്ങനെ ഒടുവിൽ, 'ദേവൻ മനുഷ്യനെ സ്വന്തരൂപത്തിൽ സൃഷ്ടിച്ചു' എന്നതുമാത്രമല്ല ശരിയെന്നും, 'മനുഷ്യൻ ദേവനെ സ്വന്തരൂപത്തിൽ സൃഷ്ടിച്ചു' എന്നതും ശരിയാണെന്നും അവൻ മനസ്സിലാക്കി. അതിൽനിന്ന് ഐശ്വരസ്വാതന്ത്ര്യമെന്ന ആശയം ആവിർഭവിച്ചു. ഈശ്വരൻ സമീപസ്ഥരിൽ സമീപസ്ഥനായി സദാപി ഉള്ളിലുണ്ടായിരുന്നു. അവനെ നാം എക്കാലവും ബാഹ്യലോകത്തന്വേഷിച്ചുപോന്നു. അവൻ നമ്മുടെ ഹൃദയത്തിൻെറ ഹൃദയമാണെന്ന് ഒടുവിൽ നാം കണ്ടു. സ്വന്തം ഹൃദയത്തുടിപ്പിനെ ആരോ വാതിൽക്കൽ വന്നു മുട്ടുന്ന ശബ്ദമാണെന്നു തെറ്റിദ്ധരിച്ച മനുഷ്യൻെറ കഥ നിങ്ങൾ കേട്ടിരിക്കാം. വാതിൽക്കൽച്ചെന്ന് അതു തുറന്നു, ആരെയും കാണാനില്ല, മടങ്ങിപ്പോന്നു. വീണ്ടും വാതിൽക്കൽ മുട്ടൽ കേൾക്കുന്നതായി തോന്നി. പക്ഷേ, ആരും ഉണ്ടായിരുന്നില്ല. ഒടുവിൽ

മനസ്സിലായി, താൻ കേട്ടതു സ്വന്തം ഹൃദയത്തുടിപ്പാണെന്നും അതു വാതിൽക്കലെ മുട്ടലായി തെറ്റിദ്ധരിച്ചതാണെന്നും അതുപോലെ, ഉള്ള കാലമത്രയും ബാഹ്യപ്രകൃതിയിൽ ഉണ്ടെന്നുവെച്ചിരുന്ന ഈ അനന്തസ്വാതന്ത്ര്യം അന്തഃപുരുഷനാണ്. നിത്യനായ പരമാത്മാവാണ്, ഈ പരമാർത്ഥവസ്തു താൻതന്നെ, എന്നു മനുഷ്യൻ അന്വേഷണാനന്തരം കണ്ടുപിടിക്കുന്നു.

അങ്ങനെ ഒടുവിൽ, അസ്തിത്വത്തിൻെറ ഈ ആശ്ചര്യകരമായ ദ്വന്ദ്വഭാവം – അപരിമിതവും പരിമിതവും ഏകത്ര ചേർന്നിരിക്കുന്ന അവസ്ഥ, അപരിമിതനായ പരമാത്മാവുതന്നെയാണ് പരിമിതനായ ജീവാത്മാവുമെന്ന വസ്തുത – അവൻ കണ്ടറിയുന്നു. അപരിമിതവസ്തു ബുദ്ധിയുടെ കുരുക്കിൽ കുടുങ്ങിയപോലെയാണത്. അനന്തരം അതു പരിമിതജീവികളുടെ രൂപത്തിൽ അഭിവ്യക്തമാകുന്നതായി തോന്നിക്കുന്നു: എന്നാൽ യഥാർത്ഥത്തിൽ നിർവ്വികാരമായി നിലകൊള്ളുകയും ചെയ്യുന്നു.[1]

അതിനാൽ ഇതാണ് യഥാർത്ഥജ്ഞാനം. നമ്മുടെ ആത്മാവിൻെറയും ആത്മാവ്, നമ്മുടെ അന്തഃസത്ത, വികാരശൂന്യവും സനാതനവും നിത്യാനന്ദവും നിത്യസ്വതന്ത്രവുമാണ്. നമുക്കു നിലയുറപ്പിക്കാവുന്ന ഉറപ്പുള്ള അടിത്തറ ഇതുമാത്രം. അതിനാൽ ഇതിലാണ് മരണത്തിൻെറയെല്ലാം മരണം. നിത്യജീവിതത്തിൻെറയാകെ പ്രത്യാഗമം, ദുഃഖങ്ങളുടെയൊക്കെ അറുതി. അനേകങ്ങളിലുള്ള ആ ഏകനെ, മാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിൽ ആ മാറാത്ത വസ്തുവിനെ ആരൊരുവൻ കണ്ടെത്തുന്നുവോ, ആ സർവ്വവ്യാപിയെ തൻെറ ആത്മാവിൻെറ ആത്മാവായി ആരൊരുവൻ അറിയുന്നുവോ, അവനുള്ളതാകുന്നു നിത്യശാന്തി, മറ്റാർക്കുമല്ല.[2]

കഷ്ടപ്പാടിൻെറയും നികൃഷ്ടതയുടെയും അഗാധഗർത്തങ്ങളിലാണ്ടിരിക്കുമ്പോഴും ആ ആത്മാവിൻെറ ഒരു കിരണം പോന്നുവന്നു മനുഷ്യനെ ഉണർത്തുന്നു. ആ ഉണർവ്വിൻഫലമായി തനിക്കു യഥാർത്ഥത്തിലുള്ളത് ഒരിക്കലും പൊയ്പോകയില്ലെന്ന് അവൻ കാണുന്നു. യഥാർത്ഥത്തിൽ നമ്മുടേതായിട്ടുള്ളത് ഒരിക്കലും നഷ്ടമാകാൻ നിവൃത്തിയില്ല. തൻെറ ഉണ്മ കളയുവാൻ ആർക്കു സാധിക്കും? സ്വന്തം 'അസ്തിത്വം' ആർക്കു നശിപ്പിക്കാൻ കഴിയും? ഞാൻ നല്ലവനാകട്ടെ ചീത്തയാകട്ടെ, ആദ്യമേയുള്ളത് എൻെറ അസ്തിത്വമാണ്. പിന്നീടത്രെ ആയതിൽ 'നന്മ'യെന്ന ഗുണം കലരുന്നത്. ഞാൻ ചീത്തയാണെങ്കിൽ അവിടെയും ആദ്യമേയുള്ളത് എൻെറ അസ്തിത്വം. അതിലാണ് 'ചീത്തത്ത'മെന്ന ഗുണം കലരുന്നത്. ആ അസ്തിത്വം ആദ്യവും അവസാനവും (ഇടയ്ക്കും എന്നു വേണ്ടാ) എല്ലായ്പോഴും അവിടെയുണ്ട്. അതൊരിക്കലും നഷ്ടപ്പെടുന്നില്ല. അതു നിത്യസിദ്ധ

1. ശ്വേ. 5.8 (പു. 3, ചു. 1)   2. ക. 5. 13 (പു. 86, ചു. 1)

മാണ്[1] അതിനാൽ എല്ലാവർക്കും ആശയ്ക്കു വകയുണ്ട്. ആർക്കും മരിക്കാൻ വയ്യ. നികൃഷ്ടതയിലാണ്ടുകിടക്കാനും വയ്യ. ജീവിതം ഒരു കളിസ്ഥലം – കളി എത്രതന്നെ മാന്യത വിട്ടുപോയാലും, എന്തെന്തു പ്രഹരങ്ങൾ കിട്ടിയാലും, എത്രമാത്രം ഇട്ടുതട്ടുകൾ ഏൽക്കേണ്ടി വന്നാലും, ആത്മാവ് എന്നും അവിടെയുണ്ട്, എന്നും അക്ഷതമായി വർത്തിക്കുകയും ചെയ്യും. ആ അനന്തവസ്തുവാണ് നാം.

ഒരു വേദാന്തി ഇങ്ങനെ പാടുകയുണ്ടായി; 'എനിക്ക് ഒരിക്കലും ഭയമോ ശങ്കയോ ഉണ്ടായിട്ടില്ല. മരണം ഒരിക്കലും എന്നെ തീണ്ടിയിട്ടില്ല. എനിക്ക് അച്ഛനോ അമ്മയോ ഉണ്ടായിട്ടില്ല. എന്തെന്നാൽ ഞാൻ ഒരിക്കലും ജനിച്ചിട്ടില്ല. ഞാൻ സർവ്വവുമാകുന്നു – അങ്ങനെയിരിക്കെ എനിക്കു ശത്രുക്കളെവിടെ? ഞാൻ കേവലസച്ചിദാനന്ദം, ശിവോ*ƒ*ഹം ശിവോ*ƒ*ഹം, ക്രോധമോ കാമമോ അസൂയയോ ഈദൃശങ്ങളായ മറ്റു ദുർവ്വിചാരങ്ങളോ ഒരിക്കലും എന്നെ ബാധിച്ചിട്ടില്ല. കാരണം, ഞാൻ കേവലസച്ചിദാനന്ദം. ശിവോ*ƒ*ഹം ശിവോ*ƒ*ഹം[2]'

ഇതാണെല്ലാവ്യാധികൾക്കും സിദ്ധൗഷധം. മരണത്തിനുപശാന്തിയരുളുന്ന പീയുഷം നാം ഇവിടെ ഈ ലോകത്തു വർത്തിക്കുന്നു. നമ്മുടെ പ്രകൃതി ആ അവസ്ഥയോടു കയർക്കുന്നു. എന്നാൽ നമുക്ക് ഇങ്ങനെ ഉരുവിടാം: 'ശിവോ*ƒ*ഹം, ശിവോ*ƒ*ഹം എനിക്കു ഭയമില്ല, ശങ്കയില്ല, മരണമില്ല. മതഭേദമോ ലിംഗഭേദമോ നിറഭേദമോ എനിക്കില്ല. എന്തു മതമാണെനിക്കുണ്ടാകാവുന്നത്? ഏതു വിഭാഗത്തിലാണെനിക്കുൾപ്പെടാവുന്നത്? ഏതു സമ്പ്രദായത്തിനാണ് എന്നെ ഉൾക്കൊള്ളാൻ കഴിയുക? എല്ലാ സമ്പ്രദായങ്ങളിലും ഞാനുണ്ട്.'

ശരീരം എത്ര എതിർത്താലും, മനസ്സ് എത്ര പിണങ്ങിയാലും അതിനിബിഡമായ അന്ധകാരാവസ്ഥയിലും അതിദാരുണമായ മനോവ്യഥകൾക്കിടയിലും അങ്ങേ അറ്റത്തെ നൈരാശ്യവേളയിലും ഈ നിർവ്വാണമന്ത്രം ഉരുവിടുക – ഒന്നോ രണ്ടോ മൂന്നോ പ്രാവശ്യമല്ല, എന്നും എപ്പോഴും എങ്കിൽ വെളിച്ചം വന്നെത്തും: സൗമ്യമായും സാവധാനമായും, എന്നാൽ സംശയലേശമെന്യേ, അതു വന്നെത്തും.

അനേകം തവണ ഞാൻ വിശന്നുവലഞ്ഞു കാൽ കുഴഞ്ഞു ക്ഷീണിച്ചു തളർന്നും മരണവക്ത്രംവരെ പെട്ടുപൊയിട്ടുണ്ട്. അനേക ദിവസങ്ങൾ തുടരെ ഭക്ഷണം കിട്ടാതെ പലപ്പോഴും നടക്കാൻ വയ്യാതായിട്ടുണ്ട്. വല്ല മരച്ചുവട്ടിലും തളർന്നു വീഴും – ജീവൻ ശരീരത്തിൽ നിന്നു വാർന്നുപോകുന്നതായി തോന്നും, സംസാരിക്കാൻ വയ്യാതാവും, ചിന്താശക്തി കഷ്ടിച്ചേ ശേഷിച്ചിരിക്കൂ. ഈ ഘട്ടത്തിൽ

1. ബ്ര. സൂ. ശം.ഭാ. 1, 1.1 (പു. 24, ചു. 1)

2. ഇതും ഇതുപോലെ മേലിലുള്ളതും നിർവാണഷൾക്കമാണ് പു. 251, ചു. 1)

മനസ്സ് പ്രസ്തുതാശയത്തിലേക്ക് മടങ്ങിച്ചെല്ലും; 'എനിക്കു ഭയമില്ല, മരണമില്ല, എനിക്കു വിശപ്പില്ല, ദാഹവുമില്ല. ശിവോ/ഹം ശിവോ/ഹം. പ്രകൃതി മുഴുവൻ ചേർന്നാലും എന്നെ പൊടിയാക്കുക സാദ്ധ്യമല്ല. അതെൻെറ ദാസിയാണ്. ഹേ രാജാധിരാജ, ഹേ ദേവദേവ, നിൻെറ ശക്തി സ്വയം പ്രഖ്യാപിച്ചാലും, നിൻെറ പൊയ്പോയ സാമ്രാജ്യം വീണ്ടെടുത്താലും, എഴുന്നേറ്റാലും, മുമ്പോട്ടു പോയാലും' അനന്തരം പുനർലബ്ധവീര്യനായി ഞാൻ എഴുന്നേറ്റു നടന്നു തുടങ്ങും. ആ ഞാനിതാ ഇന്നും ജീവിച്ചിരിക്കുന്നു. അങ്ങനെ, അന്ധകാരം ബാധിക്കുമ്പോഴൊക്കെ യാഥാർത്ഥ്യത്തിൽ പിടിമുറുക്കുക: പ്രതികൂല ശക്തികളെല്ലാം മറയത്തു പോകും. എന്തെന്നാൽ, എത്രയൊക്കെയായാലും, ഇതൊരു സ്വപ്നം മാത്രമാണ്: പ്രയാസങ്ങൾ പർവ്വതംപോലെ ഉന്നതങ്ങളായി തോന്നിയാലും, സമസ്തവും ഭയാനകവും അന്ധകാര നിബിഡവുമായി തോന്നിയാലും, അവ മായമാത്രമാണ്. ഭയം വെടിയുക – അപ്പോൾ അതു തുരത്തുപ്പെടും. അതിനെ എതിർത്തു പൊടിയാക്കുക – അപ്പോൾ അതു മറയത്തു പോകും. അതിനെ ചവുട്ടി താഴ്ത്തുക – അപ്പോൾ അതു നാശമടയും, ഭയപ്പെടാതിരിക്കുക. നിങ്ങൾ എത്രതവണ പരാജയപ്പെട്ടു എന്നതിനെപ്പറ്റി ചിന്തിക്കരുത്, അതു സാരമാക്കാനില്ല. കാലം അനന്തമാണ്, മുമ്പോട്ടു പോവുക. വീണ്ടും വീണ്ടും നിങ്ങളുടെ തൻേറടത്തെ ബലപ്പെടുത്തുക. അപ്പോൾ നിശ്ചയമായും വെളിച്ചം വന്നുചേരും. ഇന്നോളം ജനിച്ച ഓരോരുത്തനോടും നിങ്ങൾ പ്രാർത്ഥന നടത്തിയാലും, ആരാണ് നിങ്ങളെ സഹായിക്കാൻ വരിക? പിന്നെ ആർക്കും ഒഴിയാനറിവില്ലാത്ത മരണത്തിൻെറ കാര്യമോ? 'ഉദ്ധരേദാത്മനാത്മാനം' – സ്വന്തയത്നംകൊണ്ടു സ്വവിമുക്തി നേടുക. സ്നേഹിത, ആർക്കും നിങ്ങളെ സഹായിക്കാനാവില്ല. എന്തെന്നാൽ, നിങ്ങൾതന്നെയാണ് നിങ്ങളുടെ ഏറ്റവും വലിയ ശത്രു: നിങ്ങൾതന്നെയാണ് നിങ്ങളുടെ ഏറ്റവും വലിയ ബന്ധുവും[1] അതിനാൽ, ആത്മാവിനെ പിടികിട്ടാൻ ശ്രമിക്കുക. എഴുന്നേൽക്കുക, നിവർന്നു നിൽക്കുക. ഭയം വേണ്ട. എല്ലാ കഷ്ടതകളുടെയും എല്ലാ ദുർബ്ബലതകളുടെയും മദ്ധ്യത്തിലും ആത്മാവു പ്രകടമാകട്ടെ. ആദ്യഘട്ടങ്ങളിൽ അതു മങ്ങിയോ മറഞ്ഞോ ഇരുന്നാലും സാരമില്ല. ധൈര്യം വർദ്ധിച്ചുവരും. ഒടുവിൽ 'ശിവോ/ഹം ശിവോ/ഹം' എന്നിങ്ങനെ നിങ്ങൾ സിംഹം കണക്കെ ഗർജ്ജിക്കും.

ഞാൻ പുരുഷനുമല്ല സ്ത്രീയുമല്ല: ദേവനുമല്ല അസുരനുമല്ല: ജന്തുവുമല്ല സസ്യമോ വൃക്ഷമോ അല്ല. ഞാൻ ധനികനുമല്ല ദരിദ്രനുമല്ല. പണ്ഡിതനുമല്ല പാമരനുമല്ല. എൻെറ യഥാർത്ഥസത്തയോടു തട്ടിച്ചു നോക്കുമ്പോൾ ഇവയെല്ലാം തീരെ നിസ്സാരം. എന്തെന്നാൽ, ശിവോ/ഹം ശിവോ/ഹം സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും

1. ഗീ. 6.5 (പു. 250, ച. 1)

നോക്കുക. അവയിൽ പ്രകാശിക്കുന്ന ജ്യോതിസ്സു ഞാൻ അഗ്നിയുടെ സുഷമ ഞാൻ, പ്രപഞ്ചത്തിൻെറ ശക്തി ഞാൻ. ശിവോ/ഹം ശിവോ/ഹം.

'ഞാൻ നിസ്സാരനെന്നു വല്ലവനും വിചാരിക്കുന്നെങ്കിൽ അയാൾക്കു തെറ്റു പറ്റി. എന്തെന്നാൽ, ആത്മാവിനുമാത്രമേ ഉണ്മയുള്ളു. സൂര്യനുണ്ടെന്നു ഞാൻ പറയുന്നതുകൊണ്ട് സൂര്യൻ ഉണ്ട്. ലോകമുണ്ടെന്നു ഞാൻ പറയുന്നതുകൊണ്ട് ലോകം ഉണ്ട്. എന്നെ വിട്ട് അവയ്ക്കു നിലനില്പില്ല – എന്തെന്നാൽ ഞാൻ നിത്യതൃപ്തവും നിത്യനിർമ്മലവും നിത്യസുന്ദരവുമായ കേവലസച്ചിദാനന്ദം. നമ്മുടെ കണ്ണിൻെറ കാഴ്ചയ്ക്കു നിദാനം സൂര്യനാണ്. എന്നാൽ ആരുടെയെങ്കിലും കണ്ണിനുള്ള കേടു സൂര്യനെ ബാധിക്കുന്നില്ല. അതുപോലെ ഞാനും. ഞാൻ എല്ലാ അവയവങ്ങളിൽക്കൂടിയും പ്രവർത്തിക്കുന്നു, സകലതിലും കൂടി ചേഷ്ടിക്കുന്നു. എന്നാൽ കർമ്മത്തിൻെറ നന്മതിന്മകൾ ഒരിക്കലും എൻെറമേൽ പുരളുന്നില്ല. എന്നെസ്സംബന്ധിച്ചിടത്തോളം നിയമമോ കർമ്മമോ ഇല്ല. കർമ്മനിയമങ്ങളുടെ ഉടയവനാണ് ഞാൻ. ഞാൻ എന്നും ഉണ്ടായിരുന്നു. എന്നും ഉണ്ട്.

'എൻെറ യഥാർത്ഥസന്തുഷ്ടി ഒരിക്കലും ലൗകികവസ്തുക്കളിൽ –ഭാര്യ, ഭർത്താവ്, സന്താനങ്ങൾ ഇത്യാദിയിൽ–ആയിരുന്നില്ല. എന്തെന്നാൽ ഞാൻ അനന്തമായ നീലവിണ്ടലംപോലെയാണ്. വിവിധ വർണ്ണങ്ങളായ മേഘപടലങ്ങൾ അതിലൂടെ കടന്നുപോകുന്നു. അവ ഒരു നിമിഷം കളിക്കുന്നു, പോയി മറയുന്നു: ആകാശത്തിൻെറ ലയമില്ലാത്ത ആ നീലിമ അവിടെത്തന്നെയുണ്ട്. സുഖവും ദുഃഖവും നന്മയും തിന്മയും ഒരു നിമിഷനേരത്തേക്ക് എന്നെ വലയം ചെയ്തേക്കാം. ആത്മാവിനെ ആച്ഛാദനം ചെയ്തേക്കാം. എന്നാൽ, അപ്പോഴും ഞാൻ അവിടെത്തന്നെയുണ്ട്. അവ അസ്ഥിരങ്ങളാകകൊണ്ടു മറഞ്ഞുപോകുന്നു. ഞാൻ സ്ഥിരനാകകൊണ്ടു പ്രകാശിച്ചു നിൽക്കുന്നു. ദുഃഖം നേരിടുമ്പോൾ അത് അസ്ഥിരമാണെന്നും അതിന്നറുതിയുണ്ടാവുമെന്നും എനിക്കറിയാം. ആപത്തനുഭവിക്കുമ്പോൾ അതിനു സ്ഥായിഭാവമില്ലെന്നും അതു നീങ്ങിക്കൊള്ളുമെന്നും എനിക്കറിയാം. ഞാൻ മാത്രമാണ് അപരിമിതൻ. അലിപ്തൻ, എന്തെന്നാൽ, ഞാനാണ് ആ അനന്തവും സനാതനവും നിർവ്വികാരവുമായ ആത്മാവ്' ഇങ്ങനെയാണ് ഞങ്ങളുടെ ഒരു കവി പാടിയിരിക്കുന്നത്.[1]

മരണമില്ലായ്മയിലേക്കും മാറ്റമില്ലായ്മയിലേക്കും നയിക്കുന്ന ഈ പാനപാത്രത്തിൽനിന്നു നമുക്കു പാനം ചെയ്യാം. ഭയം കളയുക: നാം പാപപങ്കിലരാണെന്നോ പരിമിതജീവികളാണെന്നോ നമുക്കെ

1. സംസാരസന്തതിലതാ ന ച മേ കദാചിത്
സംതോഷസന്തതിസുഖേ ന ച മേ കദാചിത്
അജ്ഞാനബന്ധനമിദം ന ച മേ കദാചിത്
ജ്ഞാനാമൃതം സമരസം ഗഗനോപമോ/ഹം. (അ. ഗീ. 3. 13)

ന്നെങ്കിലും മരണം സംഭാവ്യമാണെന്നോ വിശ്വസിക്കാതിരിക്കുക: എന്തെന്നാൽ അത് സത്യമല്ല.

'ഇത് ആദ്യം ശ്രവിക്കണം, പിന്നീട് മനനം ചെയ്യണം. അനന്തരം ധ്യാനിക്കണം' കൈകൾ പണിയെടുക്കുമ്പോൾ മനസ്സ് 'ശിവോ/ഹം ശിവോ/ഹം' എന്നിങ്ങനെ ജപിക്കട്ടെ. ആ ആശയം നിങ്ങളുടെ അസ്ഥിയുടെ അസ്ഥിയും മാംസത്തിൻെറ മാംസവുമായിത്തീരും വരെ, അല്പത്വങ്ങളും ദൗർബ്ബല്യങ്ങളും ദുഃഖങ്ങളും ദുരിതങ്ങളും മറ്റുമാകുന്ന എല്ലാ ദുഃസ്വപ്നങ്ങളും പാടേ മാഞ്ഞുപോകുംവരെ, ജാഗ്രത്തിലും സ്വപ്നത്തിലും അതുതന്നെയായിരിക്കട്ടെ നിങ്ങളുടെ മനനവിഷയം. എങ്കിൽ പിന്നീട് പരമാർത്ഥതത്ത്വത്തെ ഒരു നിമിഷനേരത്തേക്കു നിങ്ങളിൽനിന്നു മറച്ചുവെയ്ക്കുക സാദ്ധ്യമല്ലതന്നെ.

## അദ്ധ്യായം 27

## ശ്രേയസ്സിലേക്കുള്ള വഴി

ഇന്നു രാത്രി വേദങ്ങളിൽനിന്നൊരു കഥ പറയാം. വേദങ്ങൾ ഹിന്ദുക്കളുടെ വിശുദ്ധതഗ്രന്ഥങ്ങളാണ്. അവ ഒരു വലിയ സഹിത്യ സമാഹാരമാണ്. ഈ സമാഹാരത്തിൻെറ അന്ത്യഭാഗത്തിനു വേദാന്തമെന്നു പയുന്നു – വേദങ്ങളുടെ അന്തം എന്നർത്ഥം. വേദങ്ങളിലെ സിദ്ധാന്തപരമായ കാര്യങ്ങളാണ് വേദാന്തത്തിൻെറ പ്രതിപാദ്യം – അതിലും വിശേഷിച്ചു നമ്മുടെ ശ്രദ്ധാവിഷയമായ തത്ത്വശാസ്ത്രകാര്യങ്ങൾ. അവ പ്രാചീനസംസ്കൃതത്തിൽ എഴുതപ്പെട്ടിരിക്കുന്നു. ബഹുസഹസ്രം വർഷങ്ങൾക്കുമുമ്പാണ് അവ രചിക്കപ്പെട്ടതെന്നോർമ്മിക്കുമല്ലോ.

ഒരിക്കൽ ഒരു മനുഷ്യൻ ഒരു വലിയ യജ്ഞം നടത്തണമെന്നു വിചാരിച്ചു. ഹിന്ദുവിൻെറ മതത്തിൽ ഈ യജ്ഞങ്ങൾക്കു വലിയ സ്ഥാനമുണ്ട്. അവ പല മാതിരിയാണ്. വേദികൾ നിർമ്മിക്കുകയും അഗ്നിയിൽ ആഹുതി ചെയ്യുകയും, പലതരം സൂക്തങ്ങൾ ജപിക്കുകയും മറ്റും ചെയ്യുന്നു. യജ്ഞാവസാനം ബ്രാഹ്മണർക്കും പാവങ്ങൾക്കും ദാനവുമുണ്ട്. ഓരോതരം യജ്ഞത്തിനും അതാതിൻെറ രീതിയിലുള്ള ദാനങ്ങളാണ്. പ്രസ്തുതയജ്ഞത്തിൽ യജമാനൻെറ സർവ്വസ്വവും ദാനം ചെയ്യേണ്ടിയിരുന്നു. ഈ മനുഷ്യൻ ധനവാനെങ്കിലും പിശുക്കനായിരുന്നു: അതേസമയം ഏറ്റവും പ്രയാസമുള്ള ഈ യജ്ഞം നടത്തി വലിയ പേരെടുക്കണമെന്നും ആഗ്രഹിച്ചു. അയാൾ യജ്ഞാന്തത്തിൽ തനിക്കുള്ളതു മുഴുവൻ ദാനം ചെയ്യുന്നതിനു പകരം കണ്ണുപൊട്ടി, കാൽ മുടന്തി, പ്രായം ചെന്ന്, കറവു വറ്റി, കൊള്ളരുതാത്തതായ കുറെ പശുക്കളെയാണ് കൊടുത്തത്. അയാൾക്കു നചികേതസ്സെന്നു പേരായ ഒരു പുത്രനുണ്ട് – ഉജ്ജ്വലബുദ്ധിയായ ഒരു കുട്ടി. അച്ഛൻെറ ശുഷ്കദാനങ്ങൾ നോക്കിക്കൊണ്ടിരുന്ന ആ കുട്ടി അതിൽനിന്നു അച്ഛനു തീർച്ചയായും വന്നുകൂടുന്ന അധോഗതിയെപ്പറ്റി ചിന്താകുലനാവുകയും അതിനൊരു പരിഹാരമായി തന്നെത്തന്നെ ദാനം ചെയ്യാൻ മനസ്സിലുറയ്ക്കുകയും ചെയ്തു. അതിനാൽ അവൻ അച്ഛനെ സമീപിച്ച്, 'അപ്പോൾ, അച്ഛൻ എന്നെ ആർക്കാണ് ദാനം ചെയ്യുന്നത്?' എന്നു ചോദിച്ചു. പിതാവു മറുപടിയൊന്നും പറഞ്ഞില്ല. കുട്ടി രണ്ടാമതും മൂന്നാമതും ചോദിച്ചു. അപ്പോൾ അച്ഛൻ ദേഷ്യപ്പെട്ട്, 'നിന്നെ ഞാൻ കാലനാണ് കൊടുക്കുന്നത്, നിന്നെ ഞാൻ യമനു കൊടുക്കും' എന്നു പറഞ്ഞു. കുട്ടി അങ്ങനെതന്നെ

ക്ല കഠോപനിഷത്ത് 11–12 അദ്ധ്യായങ്ങൾ കാണുക. അവിടെ വരാത്ത ചുവട്ടെഴുത്തുകൾമാത്രം ഇവിടെ കൊടുക്കുന്നുള്ളു.

യമലോകത്തേയ്ക്കു യാത്രയായി. യമൻ തൽക്കാലം വീട്ടിലില്ലായിരുന്നു: അതുകൊണ്ട് അവിടെ കാത്തു. മൂന്നു ദിവസം കഴിഞ്ഞ് യമൻ മടങ്ങിവന്നു കുട്ടിയോടു പറഞ്ഞു; 'അല്ലയോ ബ്രാഹ്മണകുമാര, എൻെറ അതിഥിയായി അങ്ങു മൂന്നു ദിവസം ഒന്നും കഴിക്കാതെ ഇവിടെയിരിക്കാനിടയായല്ലോ. ഞാൻ അങ്ങയെ നമസ്കരിക്കുന്നു. അങ്ങയ്ക്കുണ്ടായ ക്ലേശത്തിനു പരിഹാരമായി ഞാൻ മൂന്നു വരം തരാം.' അതിൽ കുമാരൻ ഒന്നാമത്തെ വരമായി, 'അച്ഛന് എന്നോടു തോന്നിയ കോപം ശമിക്കണം.' എന്നാവശ്യപ്പെട്ടു. ഒരു യജ്ഞവിശേഷത്തെസ്സംബന്ധിച്ച വിവരങ്ങൾ അറിയണമെന്നായിരുന്നു രണ്ടാമത്തെ വരം. അതു കഴിഞ്ഞു, മൂന്നാമത്തെ വരമായി: നചികേതസ്സ് ഇങ്ങനെ അറിയിച്ചു; 'മനുഷ്യൻ മരിക്കുമ്പോൾ അവന് എന്തു സംഭവിക്കുന്നു എന്നതാണ് പ്രശ്നം. ചിലർ പറയുന്നു, അവൻ പിന്നെയും ഉണ്ടെന്ന്. ഇതിൻെറ യാഥാർത്ഥ്യം അറിയുകയാണ് എനിക്കു മൂന്നാമതായി വേണ്ടത്. ദയവു ചെയ്ത് അതു പറഞ്ഞുതന്നാലും.' യമൻ പ്രതിവചിച്ചു; 'ദേവൻമാർ വളരെ പണ്ട് ഈ രഹസ്യത്തിൻെറ മറ നീക്കാൻ ശ്രമിക്കുകയുണ്ടായി. ഈ ജ്ഞാനം അത്യന്തം ഗഹനവും സൂക്ഷ്മവുമാണ്: അതുകാരണം മനസ്സിലാക്കാൻ വളരെ പ്രയാസം. അതിനാൽ മറ്റു വല്ല വരവും ആവശ്യപ്പെടുക, ഇതു ചോദിക്കാതിരിക്കുക. നൂറു വർഷത്തെ ദീർഘായുസ്സു വരിച്ചുകൊള്ളു. അശ്വങ്ങളേയോ ഗോക്കളേയോ വലിയ രാജ്യങ്ങളുടെ ആധിപത്യമോ എന്തു ചോദിച്ചാലും തരാം. ഈ ചോദ്യത്തിനുത്തരം പറയാൻ മാത്രം എന്നെ നിർബ്ബന്ധിക്കരുത്. മനുഷ്യൻ ഭോഗാനുഭൂതിക്കായി എന്തെല്ലാം ആഗ്രഹിക്കാറുണ്ടോ അവയെല്ലാം പ്രാർത്ഥിച്ചാലും ഞാൻ സാധിച്ചു തരാം. എന്നാൽ ഈ രഹസ്യം അറിയണമെന്നാവശ്യപ്പെടരുത്.' നചികേതസ്സു പറഞ്ഞു; 'അങ്ങനെയല്ല, ഭഗവൻ. മനുഷ്യൻ വിത്തം കൊണ്ടുമാത്രം തൃപ്തിപ്പെട്ടുകൂടാ. ധനമാണ് വേണ്ടതെങ്കിൽ അങ്ങയെ കാണുന്നതുകൊണ്ടുതന്നെ അതുണ്ടാകും. അങ്ങു നിയമിക്കുന്നിടത്തോളം ഞങ്ങൾ ജീവിച്ചിരിക്കുകയും ചെയ്യും. ആട്ടത്തിലും പാട്ടിലും മറ്റും നിന്നുണ്ടാകുന്ന സന്തോഷത്തിൻെറ സ്വഭാവം അറിയാമെന്നിരിക്കെ, ജീര്യൻമാരും മാർത്ത്യൻമാരും അധോലോകവാസികളിൽ അറിവുള്ള ഏവനാണ് അജീര്യൻമാരും അമൃതൻമാരുമായ അങ്ങയേപ്പോലുള്ളവരെ കണ്ടു കിട്ടിയിട്ടു ദീർഘായുസ്സിൽ സന്തുഷ്ടനനാവുക? അതിനാൽ മഹത്തായ അപരജീവിതത്തസ്സംബന്ധിച്ച രഹസ്യം പറഞ്ഞുതന്നാലും; മറ്റൊന്നും എനിക്കാവശ്യമില്ല. അതാണ് നചികേതസ്സിനു വേണ്ടത്, മൃത്യുരഹസ്യം.' മൃത്യുദേവനു സന്തോഷമായി. കഴിഞ്ഞ രണ്ടോ മൂന്നോ പ്രസംഗങ്ങിലായി നാം പറഞ്ഞുവന്നു, ഈ ജ്ഞാനം മനസ്സിനെ സജ്ജീകരിക്കുന്നുവെന്ന്. ഒന്നാമത്തെ സജ്ജീകരണം സത്യമൊഴിച്ച് ഒന്നിനെയും ആഗ്രഹിക്കായ്ക, സത്യത്തിനുവേണ്ടി സത്യാന്വേഷണം ആണെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. ഈ കുട്ടി മൃത്യുദേവൻ വാഗ്ദാനം ചെയ്ത സകല വസ്തുക്കളെയും നിരസിച്ചതു നോക്കുക

– വസ്തുവകകൾ, സമ്പത്ത്, ദീർഘായുസ്സ് ഇവയെല്ലാം ഈ ഒറ്റ ആശയത്തിനുവേണ്ടി, സത്യത്തിനുവേണ്ടി, ജ്ഞാനത്തിനുവേണ്ടി, ബലികഴിക്കാൻ അവൻ സന്നദ്ധനായി. അങ്ങനെയേ സത്യം സംപ്രാപ്തമാകൂ. മൃത്യുദേവൻ സന്തുഷ്ടനായി. അദ്ദേഹം പറഞ്ഞു; 'ഇവിടെ രണ്ടു മാർഗ്ഗങ്ങളുണ്ട് – ഒന്നു ശ്രേയസ്സിൻെറ, മറ്റേതു പ്രേയസ്സിൻെറ: ഒന്നു ഭോഗാനുഭൂതി, മറ്റേതു നിത്യനിർവൃതി. ഈ രണ്ടും പല മട്ടു മനുഷ്യവർഗ്ഗത്തെ ആകർഷിക്കുന്നു. ഇതിൽ ശ്രേയോമാർഗ്ഗമാണ് ധീരൻ സ്വീകരിക്കുക. പ്രേയോമാർഗ്ഗം കൈക്കൊള്ളുന്നവൻ ക്രമേണ താഴ്ന്നുപോകുന്നു. നചികേതസ്സേ, നിന്നെ ഞാൻ പ്രശംസിക്കുന്നു. നീ തൃഷ്ണാപൂരണത്തിന്നർത്ഥിച്ചില്ലല്ലോ. പല പ്രകാരത്തിൽ നിന്നെ ഞാൻ പ്രേയസ്സിൻെറ മാർഗ്ഗത്തിലേക്കു പ്രലോഭിപ്പിക്കാൻ നോക്കി. നീ അതെല്ലാം തടുത്തുനിന്നു. ജ്ഞാനം ഭോഗജീവിതത്തെക്കാൾ അത്യുൽകൃഷ്ടമാണെന്നു നീ അറിഞ്ഞിരിക്കുന്നു[1].'

'അജ്ഞാനത്തിൽ മുഴുകി ഭോഗങ്ങളാസ്വദിച്ചു ജീവിക്കുന്ന മനുഷ്യൻ മൃഗത്തെക്കാൾ ഭേദമല്ലെന്നു നീ മനസ്സിലാക്കിയിരിക്കുന്നു. എന്നാൽ, അജ്ഞാനമഗ്നരെങ്കിലും ഹൃദയഗർവ്വം ഹേതുവായി തങ്ങൾ വലിയ സിദ്ധാത്മാക്കളാണെന്നു വിചാരിക്കുന്ന അനേകമാളുകളുണ്ട്. അങ്ങനെയുള്ളവർ, അന്ധനാൽ നയിക്കപ്പെടുന്ന അന്ധനെപ്പോലെ, പല കുരുക്കുവഴികളിലും ചുറ്റിത്തിരിയുന്നു.[2] ഈ സത്യം അല്ലയോ നചികേതസ്സേ, അറിവില്ലാത്ത ശിശുക്കളെപ്പോലെ ഏതാനും മൺകട്ടകളിൽ, മയങ്ങിപ്പോയവരുടെ ഹൃദയത്തിൽ പ്രകാശിക്കില്ല. അവർ ഈ ലോകത്തെയോ പരലോകത്തെയോ മനസ്സിലാക്കിയിട്ടില്ല: അവർ രണ്ടും നിഷേധിക്കുന്നു. അങ്ങനെ അവർ വീണ്ടും വീണ്ടും എൻെറ പിടിയിലകപ്പെടുന്നു. പലർക്കും ഈ സത്യം കേൾക്കാൻ പോലും അവസരം കിട്ടുന്നില്ല. മറ്റുപലരും കേൾക്കുന്നുണ്ടെങ്കിലും അവർക്കതു മനസ്സിലാവുന്നില്ല. എന്തെന്നാൽ ഇതിൻെറ വക്താവ് ആശ്ചര്യപുരുഷനാകണം. അതുപോലെ ലബ്ധാവു കുശലനുമാകണം. ആചാര്യൻ തുലോം പുരോഗമിച്ചവനല്ലെങ്കിൽ, നൂറുവട്ടം കേട്ടാലും നൂറുവട്ടം കേൾപ്പിച്ചാലും സത്യം ആത്മാവിനെ പ്രകാശിപ്പിക്കില്ല.[3] അല്ലയോ

1. ദൂരമേതേ വിപരീതേ വിഷൂചീ
അവിദ്യാ യാ ച വിദ്യേതി ജ്ഞാതാ
വിദ്യാഭീപ്സിനം നചികേതസം മന്യേ
ന ത്വാ കാമ ബഹവോ.*f* ലോലുപന്ത. (ക. 2.4)

2. അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതം മന്യമാനാഃ
ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാന്ധാഃ. (2.5)

3. ന നരേണാവാരേണ പ്രോക്ത ഏഷ സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ
അനന്യപ്രോക്തേ ഗതിരത്ര നാസ്തി അണീയാൻ ഹ്യതർക്ക്യമണുപ്രമാണാത്.
(2.8)

നചികേതസ്സേ, നിഷ്പ്രയോജനമായ വാദപ്രതിവാദങ്ങളിലേർപ്പെട്ടു മനസ്സിനു ചാഞ്ചല്യമുണ്ടാക്കരുത്. മനസ്സു നിർമ്മലമാക്കിയാലേ ഈ സത്യം പ്രോജ്ജ്വലിക്കൂ. കഠിനപ്രയാസങ്ങൾ സഹിക്കാതെ കണ്ടെത്താവതല്ലാത്തവണ്ണം യാതൊരുവൻ നിഗൂഢനായി ഹൃദയാന്തർഗുഹയിൽ കടന്നിരിക്കുന്നുവോ, ആ പുരാണപുരുഷൻ ബാഹ്യചക്ഷുസ്സുകൾക്കു ഗോചരനല്ല. അവനെ ആത്മചക്ഷുസ്സുകൊണ്ടു ദർശിച്ചവൻ ഹർഷശോകങ്ങളെ വെടിയുന്നു.[1] ഈ രഹസ്യമറിയുന്നവൻ, തൻെറ കഥയില്ലാത്ത ആഗ്രഹങ്ങളെ പരിത്യജിച്ച് ഈ സൂക്ഷ്മാൽ സൂക്ഷ്മതരമായ ദർശനം നേടുന്നു. അങ്ങനെ നിത്യാനന്ദിയായി ഭവിക്കുന്നു. നചികേതസ്സേ, ഇതാണ് ശ്രേയസ്സിലേക്കുള്ള വഴി. ഈ ലക്ഷ്യം പ്രാപിച്ചവൻ എല്ലാ നന്മയ്ക്കും എല്ലാ തിന്മയ്ക്കും അതീതനാണ്. എല്ലാ കർത്തവ്യങ്ങൾക്കും എല്ലാ അകർത്തവ്യങ്ങൾക്കും അതീതനാണ്. ഇന്നുള്ളവയോ ഭാവിയിൽ ഉണ്ടാകുന്നവയോ, ആയ ഏല്ലാറ്റിനും അതീതനാണ്. ഈ വസ്തുത അറിയുന്നവൻ മാത്രമാണ് അറിവുള്ളവൻ[2] ആരെ സകലവേദങ്ങളും അന്വേഷിക്കുന്നുവോ, ആരെ കണ്ടെത്തുവാൻ മനുഷ്യൻ സർവ്വതപശ്ചര്യകളും അനുഷ്ഠിക്കുന്നുവോ അവൻെറ നാമം ഞാൻ നിന്നോടു പറയാം – അത് 'ഓം' എന്നത്രേ. ഈ ഓംകാരം അക്ഷരബ്രഹ്മമാണ്. ഇതൊന്നാണ് അമൃതം. ഈ രഹസ്യമറിയുന്നവൻ എന്തിച്ഛിക്കുന്നുവോ അതു കൈവരുന്നു. നീ അറിയാൻ കൊതിക്കുന്ന ഈ വസ്തു, മനുഷ്യനിലെ ആത്മാവ്, ഒരിക്കലും ജനിക്കുന്നില്ല. ഒരിക്കലും മരിക്കുന്നില്ല. അജനും നിത്യനുമായ പുരാണൻ ശരീരനാശത്തോടെ നശിക്കുന്നില്ല. കൊല്ലുന്നു എന്നു കൊല്ലുന്നവനോ, കൊല്ലപ്പെടുന്നു എന്നു കൊല്ലപ്പെടുന്നവനോ വിചാരിക്കുന്നുവെങ്കിൽ രണ്ടുപേർക്കും തെറ്റിപ്പോയി. എന്തെന്നാൽ ആത്മാവു കൊല്ലാത്തതും കൊല്ലപ്പെടാത്തതുമാണ്. അണുവിനെക്കാൾ അനന്തം മടങ്ങ് അണുവായും മഹത്തായ വസ്തുവിനേക്കാൾ അനന്തം മടങ്ങു മഹത്തായുമിരിക്കുന്ന ആ സർവ്വാധിനാഥൻ ഓരോ ജീവിയുടെയും ഹൃദയഗുഹയിൽ വസിക്കുന്നു. പാപമൊഴിഞ്ഞവന്, ആ സർവ്വേശ്വരൻെറ കൃപ ഹേതുവായി, അവനെ പൂർണ്ണമഹിമയിൽ കാണാറാകുന്നു. (ഈശ്വരകൃപ ഈശ്വരസാക്ഷാൽക്കാരത്തിനുള്ള നിദാനങ്ങളിൽ ഒന്നാണെന്നുള്ള സൂചന നമുക്കിവിടെ കിട്ടുന്നു.) അവൻ ഇരുന്നു ദൂരെച്ചെല്ലുന്നു. കിടന്നു സർവ്വത്ര എത്തുന്നു: സർവ്വവിരുദ്ധധർമ്മങ്ങളുടെയും സമന്വയകേന്ദ്രമായ ഈശ്വരനെ അറിയുവാൻ പവിത്രബുദ്ധികൾക്കല്ലാതെ മറ്റാർക്കാ

1. തം ദുർദ്ദശം ഗൂഢനുപ്രവിഷ്ടം ഗുഹാഹിതം ഗഹ്വരേഷ്ഠം പുരാണം
അധ്യാത്മയോഗാധിഗമേന ദേവം മത്വാ ധീരോ ഹർഷശോകൗ ജഹാതി. (2.12)

2. ഏതച്ച്രുത്വാ സംപരിഗൃഹ്യ മർത്യഃ പ്രവൃഹ്യ ധർമ്മ്യമണുമേതമാപ്യ
സ മോദതേ മോദനീയം ഹി ലബ്ധ്വാ വിവൃതം സദ്മ നചികേതസം മന്യേ
അന്യത്ര ധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത് കൃതാകൃതാത്
അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത്പശ്യതി തദ്വത. (2.13.14)

ണർഹത? അശരീരനെങ്കിലും ശരീരിയായി, അസ്പൃഷ്ടനെങ്കിലും സക്തനെപ്പോലെ വർത്തിക്കുന്ന സർവ്വവ്യാപിയായ ആത്മാവിനെ ആ ഭാവത്തിൽ സാക്ഷാൽക്കരിച്ച യോഗി സർവ്വശോകങ്ങളേയും തരണംചെയ്യുന്നു. ഈ ആത്മാവു വേദാദ്ധ്യയനം കൊണ്ടോ മികവുറ്റ മേധാശക്തികൊണ്ടോ ആഴമേറിയ പഠിപ്പുകൊണ്ടോ പ്രാപിക്കാവതല്ല. ആരെ ആത്മാവന്വേഷിക്കുന്നുവോ അവന് ആത്മാവിനെ ലഭിക്കുന്നു. അവന് ആത്മാവ് സ്വമഹിമ വെളിപ്പെടുത്തിക്കൊടുക്കുന്നു. നിരന്തരം ദുഷ്കർമ്മം ചെയ്യുന്നവനും അശാന്തമായ മനസ്സുള്ളവനും ധ്യാനമുറ യ്ക്കാത്തവനും എപ്പോഴും വിക്ഷിപ്തനോ ചപലനോ ആയവനും ഹൃദയഗുഹയിൽ പ്രവേശിച്ച ഈ ആത്മാവിൻെറ തത്ത്വം മനസ്സിലാ ക്കാനോ സാക്ഷാൽകരിക്കാനോ കഴിവില്ല. നചികേതസ്സേ, ഈ ശരീരം രഥവും ജ്ഞാനേന്ദ്രിയങ്ങൾ കുതിരകളും മനസ്സു കടിഞ്ഞാണും ബുദ്ധി സാരഥിയും ആത്മാവ് രഥിയുമാണ്. ആത്മാവ് ബുദ്ധിയാകുന്ന സാരഥിയോടും സാരഥിമുഖേന മനസ്സാകുന്ന കടിഞ്ഞാണോടും കടി ഞ്ഞാൺവഴി ഇന്ദ്രിയങ്ങളാകുന്ന കുതിരകളോടും യോജിച്ചിരിക്കു മ്പോൾ അവനെ ഭോക്താവെന്നു പറയുന്നു: അവൻ കാണുന്നു, പ്രവർ ത്തിക്കുന്നു, അതാതു കർമ്മങ്ങൾ ചെയ്യുന്നു, യാതൊരുവൻ, മനസ്സു നിയന്ത്രണാധീനമല്ലാതെ വിവേകമറ്റിരിക്കുന്നുവോ അവൻ ഇന്ദ്രിയ ങ്ങൾ (അവിദഗ്ധ) സാരഥിയുടെ കയ്യിലെ വെറിയൻ കുതിരകളെ പ്പോലെ തൻപാട്ടിലല്ല. മനോനിയന്ത്രണം സാധിച്ച വിവേകശാലിയുടെ ഇന്ദ്രിയങ്ങളാകട്ടെ (വിദഗ്ദ്ധ)സാരഥിയുടെ കയ്യിലെ നല്ല കുതിരകളെ പ്പോലെ സദാ നിയന്ത്രണാധീനങ്ങളാണ്. യാതൊരുവൻ വിവേകശാലി യും സദാ സത്യാർത്ഥിയും ശുചിയും ആയിരിക്കുന്നുവോ അവൻ സത്യത്തെ പ്രാപിക്കുന്നു. പിന്നെ അവനു ജൻമമില്ല[1] എന്നാൽ, നചികേതസ്സേ, ഇതു വളരെ പ്രയാസം: വഴി ദീർഘം. ക്ലേശഭൂയിഷ്ഠം. എങ്കിലും ഭയപ്പെടേണ്ട. ഉണരുക, എഴുന്നേറ്റു പ്രയത്നിക്കുക, ലക്ഷ്യ ത്തിലെത്തുംവരെ നിന്നുപോകരുത്. എന്തെന്നാൽ, ഋഷിമാർ പറയു ന്നത്, വാളിൻെറ വായ്ത്തലയിൽ നടക്കുംപോലെ ഇക്കാര്യം അത്യ ന്തം പ്രയാസമാണെന്നാണ്. യാതൊരുവൻ എല്ലാ ഇന്ദ്രിയങ്ങൾക്കും എല്ലാ സ്പർശങ്ങൾക്കും എല്ലാ രൂപങ്ങൾക്കും എല്ലാ സ്വാദുകൾക്കും എല്ലാ ശബ്ദങ്ങൾക്കും എല്ലാ ഗന്ധങ്ങൾക്കും ബുദ്ധിക്കും അതീത നായിരിക്കുന്നുവോ, നിർവ്വികാരനും അവിനാശിയുമായ ആ അനന്താ ത്മാവിനെ, അറിഞ്ഞാൽമാത്രമേ നമുക്കു മൃത്യുവക്ത്രത്തിൽനിന്നു രക്ഷയുള്ളു.

ലക്ഷ്യത്തെപ്പറ്റിയാണ് ഇതുവരെ യമൻ പ്രതിപാദിച്ചതെന്നു കാണാ മല്ലോ. ഒന്നാമത് നമുക്കിവിടെ കിട്ടുന്ന ആശയം ജനനം മരണം

യസ്തു വിജ്ഞാനവാൻ ഭവതി സമനസ്കഃ സദാ ശുചിഃ
സ തു തത്പദമാപ്നോതി യസ്മാദ് ഭൂയോ ന ജായതേ. (3.8)

ദുഃഖം മുതലായ എല്ലാ എടുത്തടികളെയും അതിക്രമിക്കുവാൻ സത്യമായുള്ളതിനെ അറിഞ്ഞേ ഒക്കൂ എന്നാണ്. എന്താണ് സത്യം? ഒരിക്കലും മാറാത്തത്, മനുഷ്യാത്മാവ്, വിശ്വാത്മാവ്. ആത്മാവിനെ അറിയുക അത്യന്തം പ്രയാസമാണെന്നും പിന്നെപ്പറയുന്നു. അറിയുക എന്നുവെച്ചാൽ ബുദ്ധിയുടെ സമ്മതമെന്നല്ല, സാക്ഷാൽക്കാരമെന്നാണർത്ഥം. ഈ മുക്തി അനുഭൂതമാകണം, സാക്ഷാൽകരിക്കപ്പെടണം എന്നു വീണ്ടും വീണ്ടും കേൾക്കാം. ആത്മാവ് ഈ കണ്ണുകൊണ്ട് കാണാവതല്ല: അതിനു കാഴ്ച അതിസൂക്ഷ്മമാകണം. ചുമരും പുസ്തകവും കാണുന്നതു സ്ഥൂലദൃഷ്ടിക്കൊണ്ടാണ്. എന്നാൽ സത്യം കണ്ടറിയാൻ കാഴ്ചയെ അതിസൂക്ഷ്മാക്കണം. ഇതാണ് ഈ ജ്ഞാനത്തിൻെറ മുഴുവൻ രഹസ്യവും. പിന്നെ യമൻ പറയുന്നു. മനുഷ്യൻ ശുചിയായിരിക്കണമെന്ന്. അതാണ് ദർശനശക്തി സൂക്ഷ്മമാക്കാനുള്ള മാർഗ്ഗം. തുടർന്ന്, മറ്റു മാർഗ്ഗങ്ങളെക്കുറിച്ചും പറയുന്നു. ആ സ്വയംഭൂ ഇന്ദ്രിയങ്ങളിൽനിന്നു വിദൂരമാണ്. ഇന്ദ്രിയങ്ങൾ ബഹിർമുഖങ്ങളത്രേ. സ്വയംഭൂവായ ആത്മാവിനെ അന്തർമുഖായിട്ടേ കാണാവൂ. കണ്ണുകളെ ഉള്ളിലേക്കു തിരിച്ച് ആത്മാവിനെ ദർശിക്കാനുള്ള ഇച്ഛയാണ് ഇതിനുള്ള യോഗ്യത എന്നോർമ്മിക്കണം. പ്രകൃതിയിൽ കാണുന്ന ഈ മനോഹരവസ്തുക്കളെല്ലാം നല്ലതുതന്നെ: പക്ഷേ, ഈശ്വരനെ കണ്ടെത്താനുള്ള വഴി അതല്ല. കണ്ണിനെ അന്തർമുഖമാക്കാൻ അഭ്യസിക്കണം. പുറത്തേയ്ക്കു പായാനുള്ള കണ്ണുകളുടെ ഉത്സാഹത്തെ അടയ്ക്കണം. തിരക്കുള്ള തെരുവിൽക്കൂടി പോകുമ്പോൾ, കടന്നുപോകുന്ന വണ്ടികളുടെ ശബ്ദകോലാഹലംമൂലം, നിങ്ങളോടൊപ്പം നടക്കുന്ന ആൾ പറയുന്നതു കേൾക്കാൻ പ്രയാസമാണ്: ബഹളം കാരണം നിങ്ങൾ പറയുന്നതു നിങ്ങളുടെ സ്നേഹിതനും കേൾക്കാൻ കഴിയില്ല. മനസ്സു പുറത്തേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു: അതിനാൽ അടുത്തു നിൽക്കുന്ന ആൾ പറയുന്നതുപോലും കേൾക്കാനാവുന്നില്ല. ഏതാണ്ടതുപോലെ, നമ്മുടെ ചുറ്റുപാടുമുള്ള ഈ ലോകം ഒട്ടുവളരെ ഒച്ചപ്പാടുകളുണ്ടാക്കി മനസ്സിനെ പുറത്തേയ്ക്കു ആകർഷിച്ചുകൊണ്ടിരിക്കുന്നു. ആത്മാവിനെ നമുക്കെങ്ങനെ കണ്ടെത്താം? ഈ ബഹിഃപ്രയാണം തടയണം. അതാണ് കണ്ണുകൾ അന്തർമുഖമാക്കണമെന്നു പറയുന്നതിൻെറ താല്പര്യം. എങ്കിലേ അന്തരാത്മാവിൻെറ മഹിമ നമുക്കു കാണാനാവൂ.

ഈ ആത്മാവ് എന്താണ്? ബുദ്ധിക്കും അപ്പുറമാണതെന്നു പറഞ്ഞു. ആത്മാവ് സനാതനനും സർവ്വവ്യാപിയുമാണെന്നും, നിങ്ങളും ഞാനും നമ്മളെല്ലാവരും സർവ്വവ്യാപികളാണെന്നും, ആത്മാവിന് ഒരിക്കലും മാറ്റമില്ലെന്നും ഈ ഉപനിഷത്തുതന്നെ പഠിപ്പിക്കുന്നു. ഈ സർവ്വവ്യാപി ഒന്നേ ഉണ്ടാവാൻ തരമുള്ളു. ഒരുപോലെ സർവ്വവ്യാപിയായി രണ്ടു വസ്തുക്കൾ വയ്യ. അതെങ്ങനെ സാദ്ധ്യമാവും? അപരിമിതൻമാർ രണ്ടുണ്ടാകുക സാദ്ധ്യമല്ല. അതിനാൽ ആത്മാവ് ഒന്നേയുള്ളു: അപ്പോൾ നിങ്ങളും ഞാനും ജഗത്തു മുഴുവനും ഒന്ന്

– അനേകമായി തോന്നിക്കുന്നുവെന്നുമാത്രം. 'ലോകത്തിൽ പ്രവേശിച്ച് ഒരേ അഗ്നി അനേകരൂപത്തിൽ പ്രകാശിക്കുംപോലെ ഏകനായ സർവ്വഭൂതാന്തരാത്മാവ് അനേകരൂപത്തിൽ കാണപ്പെടുന്നു.' എന്നാൽ, ഈ ആത്മാവ് പൂർണ്ണനും ശുദ്ധനും പ്രപഞ്ചത്തിലെ ഏകസത്തുമാണെങ്കിൽ, അശുദ്ധശരീരത്തിലും ദുഷ്ടശരീരത്തിലും ശിഷ്ടശരീരത്തിലുമൊക്കെ കടന്നുകൂടുമ്പോൾ അതിനെന്തു സംഭവിക്കുന്നു? ഇതാണ് പ്രശ്നം. അപ്പോൾ അതെങ്ങനെ പൂർണ്ണമായിരിക്കും? 'ഒരേ സൂര്യനാണ് എല്ലാ കണ്ണിൻെറയും കാഴ്ചയ്ക്കു കാരണമെങ്കിലും ഒരു കണ്ണിലെയും ദോഷം സൂര്യനെ സ്പർശിക്കുന്നില്ല.' ഒരാൾക്കു മഞ്ഞപ്പിത്തമുണ്ടെങ്കിൽ അയാൾ എല്ലാം മഞ്ഞയായി കാണും. അയാളുടെ കാഴ്ചയ്ക്കു കാരണം സൂര്യനാണ്: എന്നാൽ അയാളുടെ മഞ്ഞക്കാഴ്ച സൂര്യനെ സ്പർശിക്കുന്നില്ല. അതുപോലെ ഈ ഏകസത്ത സർവ്വഭൂതാന്തരാത്മാവാണെങ്കിലും ബാഹ്യങ്ങളായ ശുദ്ധിയാലോ അശുദ്ധിയാലോ ലിപ്താകുന്നില്ല. 'എല്ലാം ക്ഷണികമായ ഈ ലോകത്തിൽ ഒരിക്കലും മാറ്റമില്ലാത്തതായി, എല്ലാം അചേതനമായ ഈ ലോകത്തിൽ ചേതനമായി, നാനാത്വം നിറഞ്ഞ ലോകത്തിൽ ഏകമായ ആ സത്തയെ ആരാണോ അറിയുകയും ആത്മാവിൽ ദർശിക്കുകയും ചെയ്യുന്നത് അവൻ നിത്യശാന്തിയെ പ്രാപിക്കുന്നു: മറ്റാരുമല്ല, മറ്റാരുമല്ല. അവിടെ സൂര്യൻ പ്രകാശിക്കുന്നില്ല, നക്ഷത്രങ്ങൾ തിളങ്ങുന്നില്ല. മിന്നൽ മിന്നുന്നില്ല – പിന്നെ അഗ്നിയുടെ കഥയെന്തു പറയാൻ? അവൻ പ്രകാശിക്കുന്നു. അതിൽ സർവ്വവും പ്രകാശിക്കുന്നു. ആ ദിവ്യദീപ്തികൊണ്ടു സർവ്വവും ദീപ്തമാകുന്നു. ഹൃദയത്തെ അലട്ടുന്ന എല്ലാ കാമങ്ങളും നീങ്ങുമ്പോൾ ഈ മർത്ത്യൻ(മരണശീലൻ) അമൃതനായി ഇവിടെ വെച്ചുതന്നെ ബ്രഹ്മത്തെ പ്രാപിക്കുന്നു. മനസ്സിൻെറ എല്ലാ വക്രതകളും മറഞ്ഞ്, അതിൻെറ സമസ്ത (അഹം–മമാദി) ഗ്രന്ഥികളും വിച്ഛിന്നമാകുമ്പോഴേ മർത്ത്യൻ അമൃതനാവും ഇതാണ് വഴി. ഈ വിദ്യ നമ്മെ ധന്യരാക്കട്ടെ. ഇതു നമ്മെ രക്ഷിക്കട്ടെ. ഇതു നമുക്കു കരുത്തു തരട്ടെ. ഈ വിദ്യ നമ്മിൽ വീര്യമായി പരിണമിക്കട്ടെ. നാം പരസ്പരം വിദ്വേഷിക്കാതിരിക്കട്ടെ. എല്ലാവർക്കും ശാന്തി!'[1]

ഇതാണ് വേദാന്തതത്ത്വശാസ്ത്രത്തിൽ കാണുന്ന ചിന്താസരണി. ലോകത്തിൽ മറ്റെവിടെയും കാണുന്നതിൽനിന്നു പാടെ വ്യത്യസ്തമായ ഒരാശയമാണിതെന്നു ഒന്നാമതു നാം മനസ്സിലാക്കുന്നു. വേദങ്ങളിലെ ഏറ്റവും പഴയ ഭാഗങ്ങളിലെ അന്വേഷണരീതി മറ്റു ഗ്രന്ഥങ്ങളിലെപ്പോലെയാണ്. അന്വേഷണം ബഹിർഭാഗത്ത്, നന്നെ പഴയ ചില ഗ്രന്ഥ(വേദ)ങ്ങളിൽ, 'ആദിയിൽ എന്തുണ്ടായിരുന്നു? സത്തോ അസത്തോ ഇല്ലാതിരുന്ന കാലത്ത്, ഇരുൾ ഇരുളിനെ മൂടിയിരുന്ന കാലത്ത്, ഇതെല്ലാം ആർ സൃഷ്ടിച്ചു?' ഇത്യാദി ചോദ്യങ്ങൾ ഉന്നയിക്ക

1. സഹ നാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ. (6. 19)

പ്പെട്ടു കാണുന്നു. അങ്ങനെ അന്വേഷണം അതിപുരാതനകാലം മുതൽക്കേ തുടങ്ങി. ദിവ്യദൂതൻമാർ, ദേവൻമാർ ഇത്യാദി എല്ലാത്തരം സത്ത്വങ്ങളെപ്പറ്റിയും പ്രതിപാദിച്ചു കഴിഞ്ഞ് അതെല്ലാം പിന്നീടു കൊള്ളരുതെന്നു കണ്ടു ഉപേക്ഷിക്കപ്പെട്ടതായി കാണാം. അക്കാലത്ത് അന്വേഷണം പുറത്തായിരുന്നു: ആ വഴിക്ക് ഒന്നും കണ്ടുകിട്ടിയുമില്ല. പിൽക്കാലം സ്വയംഭൂവിനെ അകമേ അന്വേഷിക്കേണ്ടിവന്നു. ഇതു വേദങ്ങളിൽനിന്നു മനസ്സിലാക്കാം. വേദങ്ങളിലെ അടിസ്ഥാനമായ ഒരാശയം ഇതാണ് – നക്ഷത്രങ്ങളിലെ ഖഗോളവ്യൂഹങ്ങളിലോ താരാപഥങ്ങളിലോ ബാഹ്യപ്രപഞ്ചത്തിലാകമാനമോ നടത്തുന്ന അന്വേഷണങ്ങൾ നമ്മെ ഒരിടത്തും കൊണ്ടെത്തിക്കില്ല, ജീവിത–മരണപ്രശ്നത്തിന് ഒരിക്കലും ഉത്തരം നൽകില്ല. ഒടുവിൽ അദ്ഭുതാവഹമായ അന്തഃകരണയന്ത്രത്തെ അപഗ്രഥിക്കേണ്ടിവന്നു. അതു പ്രപഞ്ചരഹസ്യം വെളിപ്പെടുത്തുകയും ചെയ്തു. നക്ഷത്രങ്ങൾക്കോ സൂര്യനോ അതിനു കഴിഞ്ഞില്ല. മനുഷ്യനെത്തന്നെ കീറിനോക്കേണ്ടിവന്നു – അവൻെറ ശരീരത്തെയല്ല, അന്തഃകരണത്തെ. ആ ആത്മാവിൽ ഉത്തരം കണ്ടെത്തി. എന്തുത്തരമാണവർ കണ്ടെത്തിയത്? ശരീരത്തിൻെറ പിന്നിൽ, മനസ്സിൻെറയും പിന്നിൽ ആ സ്വയംഭൂവായ ഏകനുണ്ടെന്ന്. അവർ മരിക്കുന്നില്ല, ജനിക്കുന്നില്ല. അവൻ സർവ്വത്ര വ്യാപിച്ചിരിക്കുന്നു, രൂപരഹിതനാകയാൽ. രൂപമോ ആകൃതിയോ ഇല്ലാത്തതിന് കാലദേശോപാധികളില്ലാത്തതിന്, ഒരു നിശ്ചിതസ്ഥലത്തു വസിക്കാൻ കഴിയില്ല. അതെങ്ങനെയൊക്കും? അതിനാൽ, അതു സർവ്വവ്യാപിയായി എല്ലായിടത്തുമുണ്ട്. അതിൻെറ സമാനസാന്നിധ്യം നമ്മിലെല്ലാമുണ്ട്.

മനുഷ്യാത്മാവെന്നതെന്താണ്? ഈശ്വരനെന്ന ഒരു തത്ത്വവും, കൂടാതെ അന്തഃസത്തയിലും ആകൃതിയിലുമെല്ലാം ഈശ്വരനിൽ നിന്നും നിത്യഭിന്നരായ അസംഖ്യം ജീവൻമാരും ഉണ്ടെന്നുള്ള മതം ഒരു കൂട്ടർ പുലർത്തിപ്പോന്നു. ഇതാണ് ദ്വൈതമതം. ഇതു വളരെ വളരെ പണ്ടേയുള്ള പ്രാകൃതഭാവനയാണ്. മറ്റൊരുകൂട്ടർ നൽകിയ ഉത്തരം അനന്തദിവ്യസത്തയുടെ ഒരംശമാണ് ജീവനെന്നാണ്. ഈ ചെറുശരീരം സ്വയം ഒരു ചെറിയ ലോകം. അതിൻെറ പിന്നിൽ മനസ്സും മനസ്സിൻേറയും പിന്നിൽ പ്രത്യഗാത്മാവും. അതുപോലെ ജഗത്തു മുഴുവനുംകൂടി ഒരു ശരീരം: അതിൻെറ പിന്നിൽ സമഷ്ടി മനസ്സ്, അതിൻേറയും പിന്നിൽ വിശ്വാത്മാവ്. ഈ ചെറുശരീരം സമഷ്ടിശരീരത്തിൻെറ അംശമായിരിക്കുംപോലെ, വ്യഷ്ടിമനസ്സു സമഷ്ടിമനസ്സിൻെറയും ജീവാത്മാവ് പരമാത്മാവിൻെറയും അംശമാണ്. ഇതാണ് വിശിഷ്ടാദ്വൈതമെന്നു പറയുന്നത്. വിശ്വാത്മാവ് അനന്തമാണെന്നാണ് നാം മനസ്സിലാക്കിയത്. അനന്തത്തിനു എങ്ങനെ അംശങ്ങളുണ്ടാവും? അതെങ്ങനെ പലതാകും, വിഭജിക്കപ്പെടും? ഞാൻ അപരിമിതത്തിൻെറ ഒരു സ്ഫുലിംഗമാണെന്നു പറയുന്നതിൽ

നല്ല കവിതയുണ്ടാവാം എന്നാൽ, ചിന്താശീലൻമാർക്ക് അത് അസംബന്ധമാണ്. അപരിമിതത്തെ വിഭജിക്കുകയെന്നാലെന്ത്? അതിനെ മുറിക്കാനും വേർതിരിക്കാനും അതു വല്ല ഭൗതികവസ്തുവുമാണോ? അപരിമിതം ഒരിക്കലും വിഭജിക്കാവതല്ല. ആകുമെങ്കിൽ പിന്നീടതു അപരിമിതമല്ല. അപ്പോൾ എന്താണ് വന്നുകൂടുന്നത്? ആ പരമാത്മാവു നിങ്ങളാണ്. നിങ്ങൾ ഒരംശമല്ല. മുഴുവനും. ഈശ്വരൻ പൂർണ്ണമായും നിങ്ങൾതന്നെ. എങ്കിൽ, ഈ വൈവിധ്യങ്ങളെല്ലാമെന്ത്? നാം ലക്ഷോപക്ഷം ജീവാത്മാക്കളെ കാണുന്നു. അവരെല്ലാം എന്ത്? സൂര്യൻ ലക്ഷോപലക്ഷം ജലബിന്ദുക്കളിൽ പ്രതിബിംബിക്കുമ്പോൾ ഓരോ ബിന്ദുവിലും സൂര്യന്റെ രൂപം പൂർണ്ണപ്രതിബിംബം ഉണ്ടാക്കുന്നു: എന്നാൽ അവ പ്രതിബിംബംമാത്രം. യഥാർത്ഥസൂര്യൻ ഒന്നേയുള്ളു. അതുപോലെ, നമ്മിലെല്ലാം ഉള്ളതായി തോന്നിക്കുന്ന ഈ ആത്മാവ് ഈശ്വരന്റെ പ്രതിബിംബം മാത്രം. അതിൽ കവിഞ്ഞൊന്നുമല്ല. പിന്നിലുള്ള യഥാർത്ഥസത്ത ആ ഈശ്വരൻമാത്രം. അവിടെ നാമെല്ലാം ഒന്നാകുന്നു. പരമാത്മാവായി ജഗത്താകെ ഒന്നേ ഉള്ളൂ. ഏകമാത്രമായ അതുതന്നെ നിങ്ങളിലും എന്നിലും, ആ ഏകൻ അനേകശരീരങ്ങളിൽ പ്രതിബിംബിച്ചിട്ട്, അത്രയും വിഭിന്നജീവൻമാരായി കാണപ്പെടുന്നു. നാം അതറിയുന്നില്ല. നമ്മൾ അന്യോന്യം വെവ്വേറെയാണെന്നും ഈശ്വരനിൽനിന്നു വേറെയാണെന്നും വിചാരിക്കുന്നു. ഇങ്ങനെ വിചാരിക്കുന്നിടത്തോളം കാലം ലോകത്തിൽ ദുഃഖവും നിലനിൽക്കും. ഇതു മിഥ്യാഭ്രമമാണ്. ഇനി, ദുഃഖത്തിനു മറ്റൊരു വലിയ നിദാനം ഭയമത്രേ. ഒരാൾ മറ്റൊരാളെ ദ്രോഹിക്കുന്നതെന്തുകൊണ്ട്? തനിക്കു വേണ്ടത്ര ഭോഗവസ്തുക്കൾ കിട്ടാതായായേക്കാമെന്ന ഭയംകൊണ്ട്. ഒരാൾ തനിക്കു പക്ഷേ വേണ്ടത്ര പണം ഇല്ലാതെവന്നേക്കുമെന്നു ഭയപ്പെടുന്നു. ആ ഭയം മറ്റാളുകളെ ദ്രോഹിക്കാനും അവരുടേതു പിടിച്ചുപറിക്കാനും അയാളെ പ്രേരിപ്പിക്കുന്നു. അസ്തിത്വം ഒന്നേയുള്ളുവെങ്കിൽപ്പിന്നെ ഭയം എങ്ങനെ ഉണ്ടാകാനാണ്? എന്റെ തലയിൽ ഇടിത്തീ വീണാൽ ആ ഇടിത്തി ഞാൻതന്നെയാണ് – എന്തെന്നാൽ ഞാൻ മാത്രമാണ് ഏകസത്ത. പ്ലേഗ് വന്നാൽ അതു ഞാനാണ്: കടുവാ വന്നാൽ അതു ഞാനാണ്: മരണം വന്നാൽ അതു ഞാൻതന്നെ. ജീവിതവും മരണവും രണ്ടും ഞാൻതന്നെ. ജഗത്തിൽ രണ്ടു വസ്തുക്കളുണ്ടെന്ന വിചാരത്തോടൊപ്പം ഭയം വന്നുചേരുന്നതായി കാണാം. 'പരസ്പരം സ്നേഹിക്കുവിൻ' എന്നൊരുപദേശം കേൾക്കാറുണ്ടല്ലോ. എന്തിന്? ആ ഉപദേശം പ്രചരിപ്പിക്കപ്പെട്ടിട്ടുണ്ട്. അതിന്റെ സാധൂകരണം ഇവിടെയാണ്. എന്തിന് ഞാൻ എല്ലാവരെയും സ്നേഹിക്കണം? അവരും ഞാനും ഒന്നായതുകൊണ്ട്. എന്തിനു ഞാനെന്റെ സഹോദരനെ സ്നേഹിക്കണം? അവനും ഞാനും ഒന്നായതുകൊണ്ട് ഈ ഏകത്വവും അഖണ്ഡതയും പ്രപഞ്ചത്തിന് മുഴുവനുണ്ട്. നമ്മുടെ കാലിനടിയിൽക്കൂടി ഇഴയുന്ന അതിക്ഷുദ്രമായ പുഴു മുതൽ

ഇന്നുവരെ ജീവിച്ചിരുന്നതിൽ മഹാൻവരെ എല്ലാവർക്കും ശരീരങ്ങൾ വേറെവേറെയുണ്ട്. എന്നാൽ ഒരേ ആത്മാവാണ്. നിങ്ങൾ എല്ലാ വായിൽക്കൂടിയും ഭക്ഷിക്കുന്നു. എല്ലാ കൈകൾകൊണ്ടും പണിയെടുക്കുന്നു. എല്ലാ കണ്ണുകൾകൊണ്ടും കാണുന്നു. ലക്ഷോപലക്ഷം ശരീരങ്ങളിൽ രോഗപീഡ അനുഭവിക്കുന്നു. ഈ ആശയം സ്വായത്തമാക്കുമ്പോൾ, അതു സാക്ഷാൽകരിക്കുകയും അതുമായി സാത്മ്യം പ്രാപിക്കയും ചെയ്യുമ്പോൾ, മാത്രം ദുഃഖങ്ങളും അതോടൊപ്പം ഭയവും അസ്തമിക്കുന്നു. എനിക്കെങ്ങനെ മരിക്കാൻ കഴിയും? (ഞാനല്ലാതെ) എനിക്കപ്പുറം ഒന്നുമില്ല. ഭയം നശിക്കും. അപ്പോൾമാത്രമാണ് പൂർണ്ണാനന്ദവും ശുദ്ധപ്രേമവും കൈവരിക. ആ വിശ്വകാരുണ്യം, വിശ്വപ്രേമം, സാർവ്വത്രികമായ ആനന്ദം – അതിനൊരിക്കലും മാറ്റമില്ല: അതു മനുഷ്യനെ സർവ്വോപരി ഉയർത്തുന്നു: അതിനു പ്രത്യാഘാതങ്ങളില്ല, യാതൊരു ദുഃഖത്തിനും അതിനെ തീണ്ടാൻ വയ്യ. ലോകത്തിലെ ഈ നിസ്സാരങ്ങളായ തീറ്റിയും കുടിയുമെല്ലാമാകട്ടെ എപ്പോഴും പ്രത്യാഘാതമുളവാക്കും. ഇതിനെല്ലാം നിദാനം ഈ ദ്വൈതഭാവമാണ്[1] – ഞാൻ ജഗത്തിൽനിന്നു വേറാണ്, ഈശ്വരനിൽനിന്ന് വേറാണ്. എന്ന ഭാവം, മറിച്ച്, 'ഞാൻ ഈശ്വരനാണ്, ജഗദാത്മാവാണ്; ഞാൻ പരമശിവനാണ്, നിത്യമുക്തനാണ്.' എന്നു വരുന്നതോടെ, യഥാർത്ഥപ്രേമം ആവിർഭവിക്കുന്നു, ഭയം മറയുന്നു, സമസ്തദുഃഖങ്ങളും അസ്തമിക്കുന്നു.[2]

---

1 ദ്വിതീയാദ് വൈ ഭയം ഭവതി. (ബൃ. 1.4.2.)

2 തൈ. 2.7 (പു. 33, ചു. 3)

## അധ്യായം 28

## യാജ്ഞവല്ക്യനും മൈത്രേയിയും

'ഈശ്വരനാമം കേൾക്കാത്ത ദിനമാണ് ദുർദ്ദിനം. മേഘച്ഛന്നമായ ദിനമല്ല ദുർദ്ദിനം'[1] എന്നു ഞങ്ങൾ പയാറുണ്ട്. 'യാജ്ഞവല്ക്യൻ വലിയൊരു ജ്ഞാനിയായിരുന്നു. എല്ലാ മനുഷ്യരും പ്രായം ചെല്ലുമ്പോൾ ലോകം ത്യജിക്കണമെന്ന് ഇന്ത്യയിലെ ശാസ്ത്രങ്ങൾ അനുശാസിക്കുന്നതായി[2] നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. അതിനാൽ യാജ്ഞവല്ക്യൻ തൻെറ ഭാര്യയായ മൈത്രേയിയോടു പറഞ്ഞു; 'പ്രിയേ, ഇതാ എൻെറ പണവും സ്വത്തുമെല്ലാം എടുത്തുകൊള്ളുക, ഞാൻ വീടുവിട്ടു പോവുകയാണ്.'[3] അവൾ ചോദിച്ചു; 'ഭഗവൻ, വിത്തപൂർണ്ണമായ ഈ പൃഥിവി മുഴുവൻ ലഭിച്ചാലും അതുകൊണ്ട് ഞാൻ അമൃതയാകുമോ?' യാജ്ഞവല്ക്യൻ പറഞ്ഞു; 'ഇല്ല, നീ ധനികയായിരിക്കും; അത്രതന്നെ. അമൃതത്വം തരാൻ വിത്തത്തിനു സാദ്ധ്യമല്ല' മൈത്രേയി വീണ്ടും ചോദിച്ചു; 'യാതൊന്നിൽക്കൂടി അമൃതത്ത്വം സാദ്ധ്യമോ അതു നേടാൻ ഞാനെന്താണ് ചെയ്യേണ്ടത്? അങ്ങയ്ക്കറിയാവുന്നതു പറഞ്ഞുതന്നാലും.'[4] യാജ്ഞവല്ക്യൻ പറഞ്ഞു; 'നീ എക്കാലത്തും എനിക്കു പ്രിയതന്നെ: ഇപ്പോൾ ഈ ചോദ്യംകൊണ്ടു പൂർവ്വാധികം പ്രിയയായി. വരൂ, ഇരിക്കൂ, പറയാം. കേട്ടിട്ട് അതിനെപ്പറ്റി ചിന്തിക്കുക.'[5] അദ്ദേഹം തുടർന്നു: 'ഭാര്യ ഭർത്താവിനെ സ്നേഹിക്കുന്നതു ഭർത്താവിനുവേണ്ടിയല്ല: ആത്മാവിനുവേണ്ടിയാണ് – എന്തെ

---

1. യദ്ദിനം ഹരിസല്ലാപപീയുഷരസവർജിതം
തദ്ദിനം ദുർദിനം നൈവ മേഘച്ഛന്നേഽഹ്നി ദുർദ്ദിനം.

2. ബ്രഹ്മച്യം പരിസമാപ്യ ഗൃഹീ ഭവേത്. ഗൃഹീ ഭൂത്വാ വനീ ഭവേത്. വനീ ഭൂത്വാ പ്രവ്രജേത്. യദി വേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേത്. ഗൃഹാദ് വാ വനാദ്വാ. (ജാ. 4)

3 മൈത്രേയീതി ഹോവാച യാജ്ഞവല്ക്യ ഉദ്യാസ്യൻ വാ അരേഽഹമസ്മാത് സ്ഥാനാദസ്മി: ഹന്ത തേഽനയാ കാത്യായന്യാഽന്ത കരവാണീതി (ബൃ. 2.4.1)

4. സാ ഹോവാച മൈത്രേയീ യന്നു മ ഇയം ഭോഗാഃ സർവ്വാ പൃഥിവി വിത്തേന പൂർണ്ണാ സ്യാത് കഥം തേനാമൃതാ സ്യാമിതി നേതി ഹോവാച യാജ്ഞവല്ക്യോ യഥൈവോപകരണവതാം ജീവിതം തഥൈവ തേ ജീവിതം സ്യാദ് അമൃതത്വസ്യ തു നാശാസ്തി വിത്തേനേതി.

സാ ഹോവാച മൈത്രേയീ യേനാഹം നാമൃതാ സ്യാം കിമഹം തേന കുര്യാം യദേവ ഭഗവൻ വേദ തദേവ മേ ബ്രൂഹീതി. (2.4.2.3)

5. സ ഹോവാച യാജ്ഞവല്ക്യഃ പ്രിയാ ബതാരേ നഃ സതീ പ്രിയം ഭാഷസ ഏഹ്യാസ്സ്വാ വ്യാഖ്യാസ്യാമി തേ വ്യാചക്ഷാണസ്യ തു മേ നിദിധ്യാസസ്വേതി. (2.4.4)

ന്നാൽ അവൾ ആത്മാവിനെ സ്നേഹിക്കുന്നുണ്ട്. ഭാര്യയ്ക്കുവേണ്ടി ആരും ഭാര്യയെ സ്നേഹിക്കുന്നില്ല: ആത്മാവിനെ സ്നേഹിക്കുന്നതു കൊണ്ടാണ് ഭാര്യയെ സ്നേഹിക്കുന്നത്. കുട്ടികൾക്കുവേണ്ടി ആരും കുട്ടികളെ സ്നേഹിക്കുന്നില്ല, ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടു കുട്ടികളെ സ്നേഹിക്കുന്നു. വിത്തത്തിനുവേണ്ടി ആരും വിത്തത്തെ സ്നേഹിക്കുന്നില്ല. ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടു വിത്തത്തെ സ്നേഹിക്കുന്നു. ബ്രാഹ്മണനുവേണ്ടി ആരും ബ്രാഹ്മണനെ സ്നേഹിക്കുന്നില്ല: ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടു ബ്രാഹ്മണനെ സ്നേഹിക്കുന്നു. ക്ഷത്രിയനു വേണ്ടി ആരും ക്ഷത്രിയനെ സ്നേഹിക്കുന്നില്ല: സ്നേഹിക്കുന്നതു ആത്മാവിനു വേണ്ടിയാണ്. അതുപോലെ ലോകത്തെയും. ആരും ലോകത്തിനു വേണ്ടി സ്നേഹിക്കുന്നില്ല. സ്നേഹിക്കുന്നതു ആത്മാവിനെ സ്നേഹിക്കുന്നതുകൊണ്ടാണ്. ദേവൻമാർക്കുവേണ്ടി ആരും ദേവൻമാരെ സ്നേഹിക്കുന്നില്ല, ആത്മസ്നേഹമാണ് ദേവസ്നേഹത്തിനു നിദാനം. ആരും ഒരു വസ്തുവിനെയും ആ വസ്തുവിനുവേണ്ടി സ്നേഹിക്കുന്നില്ല. സ്നേഹിക്കുന്നത് ആത്മാവിനു വേണ്ടിയത്രേ. അതിനാൽ ഈ ആത്മാവിനെപ്പറ്റി ശ്രവിക്കണം. മനനം ചെയ്യണം, നിദിധ്യാസം ചെയ്യണം. അല്ലയോ മൈത്രേയി, ഈ ആത്മാവിനെ ശ്രവിക്കുകയും ദർശിക്കുകയും സാക്ഷാൽക്കരിക്കുകയും ചെയ്താൽ അതോടെ ഈ കാണുന്നതെല്ലാം അറിയപ്പെട്ടതാകുന്നു$^{ക്ഷ}$.' അപ്പോൾ എന്താണ് വന്നുകൂടുന്നത്? കൗതുകാവഹമായ ഒരു തത്ത്വശാസ്ത്രമാണ് ഇവിടെ കാണുന്നത്. എല്ലാത്തരം സ്നേഹവും സ്വാർത്ഥമാണെന്നു, ആ വാക്കിൻെറ ഏറ്റവും അധമമായ അർത്ഥത്തിൽ, പ്രസ്താവനയുണ്ടായിട്ടുണ്ട്. അതായത് ഞാൻ സ്വയം സ്നേഹിക്കുന്നതുകൊണ്ടാണ് മറ്റൊരാളെ സ്നേഹിക്കുന്നതെന്ന്. എന്നാൽ അതങ്ങനെയാവാൻ തരമില്ല. ലോകത്തിൽ സ്വാർത്ഥം

ക്ഷ സ ഹോവാച ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി: ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി. ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി. ന വാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവത്യാത്മനസ്തു കാമായ വിത്തം പ്രിയം ഭവതി. ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മപ്രിയം ഭവത്യാത്മനസ്തു കാമായ ബ്രഹ്മ പ്രിയം ഭവതി. ന വാ അരേ ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവത്യാത്മനസ്തു കാമായ ക്ഷത്രം പ്രിയം ഭവതി. ന വാ അരേ ലോകാനാം കാമായ ലോകാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ ലോകാഃ പ്രിയാ ഭവന്തി. ന വാ അരേ ദേവാനാം കാമായ ദേവാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി. ന വാ അരേ ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്ത്യാത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവന്തി. ന വാ അരേ സർവസ്യ കാമായ സർവം പ്രിയം ഭവത്യാത്മനസ്തു കാമായ സർവം പ്രിയം ഭവതി. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോമന്തവ്യോ നിദിധ്യാസിതവ്യോ മൈത്രേയ്യാത്മനോ വാ അരേ ദർശനേന ശ്രവണേന മന്യാ വിജ്ഞാനേനേദം സർവം വിദിതം. (2.4.5)

മാത്രമാണ് (കർമ്മത്തിന് ഏകപ്രേരകശക്തിയെന്ന് അധുനാതനരായ ചില തത്ത്വശാസ്ത്രജ്ഞൻമാർ പ്രസ്താവിച്ചിട്ടുണ്ട്. അതു ശരിയാണ്, തെറ്റുമാണ് പിന്നിലുള്ള യഥാർത്ഥാത്മാവിൻെറ നിഴൽമാത്രമാണ് ഈ ആത്മാവ്. അതു ചെറുതായതുകൊണ്ട് അപരാധിയും ദോഷ യുക്തവുമായി തോന്നുന്നു. വിശ്വരൂപനായ ആത്മാവിനോടുള്ള അപ രിമിതപ്രേമം അല്പാംശത്തിൽക്കൂടി പ്രകടമാകുന്നതുകൊണ്ട് അതു ദോഷയുക്തമായി കാണപ്പെടുന്നു, ചെറുതായി തോന്നിക്കുന്നു. ഭാര്യ ഭർത്താവിനെ സ്നേഹിക്കുമ്പോൾ, അവൾ അറിഞ്ഞോ അറിയാതെയോ ആ ആത്മാവിനുവേണ്ടിയാണ് ഭർത്താവിനെ സ്നേഹിക്കുന്നത്. ലോക ത്തിൽ കണ്ടുവരുംവിധം അത് ആത്മാ(സ്വാ)ർത്ഥതതന്നെ: എന്നാൽ ആ ആത്മാർത്ഥത യഥാർത്ഥത്തിൽ 'ആത്മത'യുടെ ചെറിയൊ രംശംമാത്രമാണ്. ഒരാൾ വല്ലപ്പോഴും സ്നേഹിക്കുമ്പോൾ, അത് ആത്മാ വിലും ആത്മാവിൽക്കൂടിയും വേണ്ടിയിരിക്കുന്നു. ഈ ആത്മാ വിനെയാണ് നാം അറിയേണ്ടിയിരിക്കുന്നത്. എന്താണ് വ്യത്യാസം? ആത്മാവ് ഏതെന്നറിയാതെ സ്നേഹിക്കുന്നവരുടെ സ്നേഹം സ്വാർ ത്ഥം: ആത്മാവേതെന്നറിഞ്ഞു സ്നേഹിക്കുന്നവരുടെ സ്നേഹം സ്വതന്ത്രം. അവർ ജ്ഞാനികളുമാണ്. 'ആത്മാവിലൊഴികെ മറ്റെ ങ്ങാനും ബ്രാഹ്മണനെ കാണുന്നവനെ ബ്രാഹ്മണൻ വെടിയുന്നു. ആത്മാവിലൊഴികെ മറ്റെങ്ങാനും ക്ഷത്രിയനെ കാണുന്നവനെ ക്ഷത്രിയൻ വെടിയുന്നു. ആത്മാവിലൊഴികെ മറ്റെങ്ങാനും ലോക ത്തെ കാണുന്നവനെ ലോകം വെടിയുന്നു. ആത്മാവിലൊഴികെ മറ്റെ ങ്ങാനും ദേവൻമാരെ കാണുന്നവനെ ദേവൻമാർ വെടിയുന്നു. എല്ലാം ആത്മാവല്ലാത്ത വല്ലതുമാണെന്ന ബോധം പുലർത്തുന്നവനിൽനിന്നു എല്ലാ വസ്തുക്കളും അകന്നുപോകുന്നു. ഈ ബ്രാഹ്മണർ, ഈ ക്ഷത്രിയർ, ഈ ലോകം, ഈ ദേവൻമാർ എന്നു വേണ്ട ഉള്ളതെല്ലാം ഈ ആത്മാവാകുന്നു.'[1] അങ്ങനെ, സ്നേഹത്തിനു തൻെറ വിവക്ഷ യെന്തെന്നു യാജ്ഞവല്ക്യൻ വിശദീകരിക്കുന്നു. നാം ഒരു വസ്തുവി നെ വ്യവച്ഛേദിക്കുന്ന ഓരോ അവസരത്തിലും അതിനെ ആത്മാവിൽ നിന്നു വേറായി കാണുന്നു. ഞാൻ ഒരു സ്ത്രീയെ സ്നേഹിക്കാൻ ശ്രമിക്കുന്നു: ഞാൻ അവളെ ഒറ്റതിരിക്കുന്നതോടെ അവൾ ആത്മാ വിൽനിന്നു വേർതിരിക്കപ്പെടുന്നു. അപ്പോൾ എനിക്കവളോടുള്ള സ്നേഹം അശാശ്വതമായ ഒന്നായി ദുഃഖത്തിലവസാനിക്കും. മറിച്ച് ഞാൻ ആ സ്ത്രീയെ ആത്മാവായി കാണുമെങ്കിൽ ആ നിമിഷം ആ സ്നേഹം അന്യൂനമാകും: അതിനൊരിക്കലും കെടുതി ഭവിക്കയുമില്ല.

1. ബ്രഹ്മ തം പരാദാദ് യോ$f$ന്യത്രാത്മനോ ബ്രഹ്മ വേദ: ക്ഷത്രം തം പരാദാദ്യോ$f$ന്യത്രാത്മനഃ ക്ഷത്രം വേദ. ലോകാസ്തം പരാദുർയോ$f$ന്യത്രാത്മനോ ലോകാൻ വേദ: ദേവാസ്തം പാരാദുർയോ$f$ന്യത്രാത്മനോ ദേവൻ വേദ: ഭൂതാനി തം പരാദുർയോ$f$ന്യത്രാത്മനോ ഭൂതാനി വേദ: സർവം തം പരാദാദ്യോ$f$ന്യത്രാത്മനഃ സർവം വേദ: ഇദം ബ്രഹ്മേദം ക്ഷത്രമിമേ ലോകാ ഇമേ ദേവാ ഇമാനി ഭൂതാനീദം സർവം യദയമാത്മാ. (2.4.6)

ഇങ്ങനെ ഓരോ വസ്തുവിനെസ്സംബന്ധിച്ചും – ജഗത്തിലുള്ള ഏതു വസ്തുവിനെയും ജഗത്തിൽനിന്നു വേർപെടുത്തി, ആത്മാവിൽനിന്നു ഭിന്നമായി കല്പിച്ച്, അതിൽ നിങ്ങൾ ആസക്തരായാൽ വൈകാതെ അതിനൊരു തിരിച്ചടിയുണ്ടാകും. ആത്മാവിനു വെളിയിൽ നമ്മുടെ സ്നേഹത്തിനു വിഷയമാകുന്ന ഏതു വസ്തുവിനെസ്സംബന്ധിച്ചും ദുഃഖവും വ്യഥയുമാണ് ഫലം. ഏതിനെയും ആത്മാവിൽ ആത്മാവായി ആസ്വദിക്കുകയാണെങ്കിലോ, ദുഃഖമോ പ്രത്യാഘാതമോ സംഭവിക്കില്ല: അതു പൂർണ്ണാനന്ദമാണ്. ഈ ആദർശത്തിൽ എങ്ങനെയെത്താം? ഈ അവസ്ഥയിൽ എത്തിച്ചേരാനുള്ള മാർഗ്ഗങ്ങളും പ്രക്രിയകളും യാജ്ഞവല്ക്യൻ തുടർന്നുവിവരിക്കുന്നു. പ്രപഞ്ചം അനന്തവും അപരിമിതവുമാണ്: ആത്മാവിനെ അറിയാതെ പ്രപഞ്ചത്തിലെ ഓരോ വസ്തുവിനെയും ആത്മാവായി കരുതാൻ എങ്ങനെ സാധിക്കും? ദുന്ദുഭി നമ്മിൽനിന്നു അകലെയായിരിക്കുമ്പോൾ അതിൽനിന്നു പുറപ്പെടുന്ന ശബ്ദത്തിനുമേൽ നമുക്കു പിടിയില്ല: അതു നമുക്കു പാട്ടിലാക്കാൻ വയ്യ: എന്നാൽ നാം ദുന്ദുഭിയുടെ അടുത്തെത്തി അതിൻമേൽ കൈവെക്കുന്നതോടെ ആ ശബ്ദം നമ്മുടെ പാട്ടിലാവുന്നു. അതുപോലെ, ശംഖ് ഊതുമ്പോൾ കേൾക്കുന്ന ശബ്ദത്തെസ്സംബന്ധിച്ചും. അടുത്തുചെന്ന് ശംഖു കയ്യിലാക്കുന്നതുവരെയും ശംഖിൽനിന്നു വരുന്ന ശബ്ദം നമ്മുടെ പിടിയിലോ വരുതിയിലോ അല്ല: എന്നാൽ ശംഖിനെ കയ്യിലാക്കുന്നതോടെ നാം അതിൻമേൽ ആധിപത്യം നേടുന്നു. വീണ വായിക്കയാണെങ്കിൽ, നാം വീണയുടെ അടുത്തു ചെല്ലുമ്പോഴേ ശബ്ദം പുറപ്പെട്ട കേന്ദ്രത്തെ സ്വാധീനമാക്കുന്നുള്ളു.[1] നനവുള്ള വിറകുകൊള്ളി കത്തിക്കുമ്പോൾ അതിൽനിന്നു നാനാ തരത്തിലുള്ള പുകയും പൊരിയും ഉയരുന്നതെപ്രകാരമോ അപ്രകാരം ഈ മഹത്തായ ഭൂത്തിൽനിന്നു ജ്ഞാനം നിശ്വസിക്കപ്പെട്ടു: അവനിൽനിന്നുതന്നെ സകലതും ഉദ്ഭവിച്ചു. എല്ലാ ജ്ഞാനവും അവനാൽ നിശ്വസിക്കപ്പെട്ടതുപോലെയാണ്[2] എല്ലാ വെള്ളത്തിനും ഏകലക്ഷ്യം സമുദ്രമായതുപോലെ: എല്ലാ സ്പർശത്തിനും ഏകലക്ഷ്യം ത്വക്കായതുപോലെ: എല്ലാ ഗന്ധത്തിനും ഏകലക്ഷ്യം നാസികയായതുപോലെ:

1. സ യഥാ ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാഞ് ശബ്ദാഞ്ശക്നുയാദ് ഗ്രഹണായ ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗ്രഹീതഃ. സ യഥാ ശംഖസ്യ ധ്മായമാനസ്യ ന ബാഹ്യാഞ്ശബ്ദാഞ്ശക്നുയാദ് ഗ്രഹണായ ശംഖസ്യ ധ്മായമാനസ്യ ന ബാഹ്യാഞ്ശബ്ദാഞ്ശക്നുയാദ് ഗ്രഹണായ ശംഖസ്യ തു ഗ്രഹണേന ശംഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ സ യഥാവീണായൈ വാദ്യമാനായൈ ന ബാഹ്യാഞ്ശബ്ദാഞ്ശക്നുയാദ് ഗ്രഹണായ വീണായൈ തു ഗ്രഹണേന വീണാവാദസ്യ വാ ശബ്ദോ ഗ്രഹീതഃ. (2.4.7–9)

2. സ യഥാർദ്രൈധാഗ്നേരഭ്യാഹിതാത് പൃഥഗ്ധൂമാ വിനിശ്ചരന്ത്യേവം വാ അരേഽസ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ്യദൃഗ്വേദോ യജൂർവേദഃ സാമാവദോഽഥർവാംഗിരസ ഇതിഹാസപുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി വ്യാഖ്യാനാന്യസ്യൈവൈതാനി നിശ്വസിതാനി. (2.4.10)

എല്ലാ രുചിയ്ക്കും ഏകലക്ഷ്യം രസനയായതുപോലെ: എല്ലാ രൂപങ്ങൾക്കും ഏകലക്ഷ്യം ചക്ഷുസ്സായതുപോലെ: എല്ലാ ശബ്ദങ്ങൾക്കും ഏകലക്ഷ്യം ശ്രോത്രമായതുപോലെ: എല്ലാ സങ്കല്പങ്ങൾക്കും ഏകലക്ഷ്യം മനസ്സായതുപോലെ: എല്ലാ വിദ്യകൾക്കും ഏകലക്ഷ്യം ഹൃദയമായതുപോലെ: എല്ലാ കർമ്മത്തിനും ഏകലക്ഷ്യം കൈകളായതുപോലെ[1] ഉപ്പുപരലിനെ സമുദ്രത്തിലിട്ടാൽ പിന്നീടു തിരിച്ചെടുക്കാനാവാത്ത വിധം അതു വെള്ളത്തിൽ അലിഞ്ഞുചേരുന്നു, അതുപോലെ: അല്ലയോ മൈത്രേയി, ഈ ബ്രഹ്മം അനന്തവും അപാരവുമാണ്. എല്ലാ ജ്ഞാനവും അവനിലാണ്. ജഗത്തു മുഴുവൻ അവനിൽനിന്നുദിക്കുന്നു: വീണ്ടും അവനിൽ ലയിക്കുന്നു. അനന്തരം ജ്ഞാനമോ മരിക്കലോ മരണമോ ഒന്നുമില്ല[2].' അഗ്നിയിൽനിന്നു സ്ഫുലിംഗങ്ങളെന്നതുപോലെ, നാം ബ്രഹ്മത്തിൽനിന്നുണ്ടായി എന്നും, ബ്രഹ്മത്തെ അറിയുന്നതോടെ നാം അതിലേക്കുതന്നെ മടങ്ങിച്ചെന്ന് അതുമായി ഐക്യം പ്രാപിക്കുന്നു[3] എന്നുമുള്ള ആശയമാണ് ഇവിടെ നമുക്കു കിട്ടുന്നത്. നാം ആ അനന്തവസ്തുതന്നെ.

മൈത്രേയിക്കു ഭയം തോന്നി, (ഈ വിവരണം കേട്ടാൽ) എല്ലായിടത്തുമുള്ള ആളുകൾക്ക് തോന്നുംപോലെ: അവൾ പറഞ്ഞു; ഭഗവൻ, ഇവിടെ അങ്ങു എന്നെ കുഴപ്പത്തിലാക്കുന്നു. ദേവൻമാർ തുടങ്ങിയവർ മേലിൽ ഉണ്ടാവില്ലെന്നും എല്ലാ വ്യക്തിത്വവും നശിക്കുമെന്നും പറഞ്ഞതിനാൽ അങ്ങ് എന്നെ ഭയവിഹ്വലയാക്കുന്നു. കാണാൻ ആരുമുണ്ടാവില്ല. സ്നേഹിക്കാൻ ആരുമുണ്ടാവില്ല, ദ്വേഷിക്കാനും ആരുമുണ്ടാവില്ല. അപ്പോൾ നമുക്കൊക്കെ എന്തു സംഭവിക്കും?' യാജ്ഞവല്ക്യൻ പറഞ്ഞു; 'മൈത്രേയി, നിൻെറ ബുദ്ധിയെ കുഴക്കാൻ

1. സ യഥാ സർവാസാമപാം സമുദ്ര ഏകായനമേവം സർവേഷാം സ്പർശാനാം ത്വഗേകായനമേവം സർവേഷാം ഗന്ധാനാം നാസികേ ഏകായനമേവം സർവേഷാം രസാനാം ജിഹ്വൈകായനമേവം സർവേഷാം രൂപാണാം ചക്ഷുരേകായനമേവം സർവേഷാം ശബ്ദാനാം, ശ്രോത്രമേകായനമേവം സർവേഷാം സംകല്പാനാം മന ഏകായനമേവം സർവാസാം വിദ്യാനാം ഹൃദയമേകായനമേവം സർവേഷാം കർമ്മണാം ഹസ്താവേകായനമേവം സർവേഷാമാനന്ദനാമുപസ്ഥ ഏകായനേവം സർവേഷാം വിസർഗാണാം പായുരേകായനമേവം സർവേഷാമധ്വനാം പാദാവേകായനമേവം സർവേഷാം വേദാനാം വാഗേകായനം. (2.4.11)

2. സാ യഥാ സൈന്ധവഖില്യ ഉദകേ പ്രാസ്ത ഉദകമേവാനുവിലീയേത ന ഹാസ്യോദ്ഗ്രഹണായേവ സ്യാത് യതോ യതസ്വാദദീത ലവമേവൈവം വാ അര ഇദം മഹദ്ഭൂതമനന്തമപാരം വിജ്ഞാനഘന ഏവ. ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനുവിനശ്യതി ന പ്രേത്യ സംജ്ഞാസ്തീത്യരേ ബ്രവീമീതി ഹോവാച യാജ്ഞവല്ക്യഃ. (2.4.12)

3. യഥാഗ്നേഃ ക്ഷുദ്രാ വിസ്ഫുലിംഗാ വ്യുച്ചരന്ത്യേവമേവാസ്മാദാത്മനഃ സർവേ പ്രാണാഃ സർവേ ലോകാഃ സർവേ ദേവാഃ സർവാണി ഭൂതാനി വ്യുച്ചരന്തി.
(2.1.20) മു. 2.1.1. നോക്കുക (പു. 119 ചു. 1)

ഞാൻ ഉദ്ദേശിക്കുന്നില്ല. അഥവാ ഇതിവിടെ നിൽക്കട്ടെ. നീ ഭയപ്പെട്ടിരിക്കാം[1] ദ്വൈതം (രണ്ട്) ഉള്ളേടത്ത് ഒന്നു മറ്റൊന്നിനെ കാണുന്നു, ഒന്നു മറ്റൊന്നിനെ കേൾക്കുന്നു, ഒന്നു മറ്റൊന്നിനെ അഭിവാദനം ചെയ്യുന്നു, ഒന്നു മറ്റൊന്നിനെക്കുറിച്ചു ചിന്തിക്കുന്നു, ഒന്നു മറ്റൊന്നിനെ അറിയുന്നു: എന്നാൽ എല്ലാം ആത്മാവായിക്കഴിഞ്ഞാൽ ആർ ആരെ കാണും, ആർ ആരെ കേൾക്കും, ആർ ആരെ അഭിവാദനം ചെയ്യും, ആർ ആരെ അറിയും?'[2] ഷോപ്പനർ ഈ ഒറ്റ ആശയമെടുത്ത് തൻെറ തത്ത്വശാസ്ത്രത്തിൽ പ്രതിധ്വനിപ്പിക്കയുണ്ടായി. ആരിൽക്കൂടി നാം ഈ പ്രപഞ്ചത്തെ അറിയുന്നുവോ അവനെ എന്തിൽക്കൂടി അറിയാം? അറിയുന്നവനെ അറിയുന്നതെങ്ങനെ? അറിയുന്നവനെ അറിയാനുള്ള കരണമെന്ത്? അതെങ്ങനെ സാധിക്കും? എന്തെന്നാൽ അവനിലും അവനിൽക്കൂടിയുമത്രേ എല്ലാം നാം അറിയുന്നത്. ഏതു കരണംകൊണ്ട് അവനെ നമുക്കറിയാം? മറ്റു കരണങ്ങളില്ലതന്നെ. അവൻ തന്നെ ആ കരണം ആ കരണത്തെ അറിയുന്നതാണ് എളുപ്പം.

സമസ്തവും ഒരേ അനന്തസത്തതന്നെയെന്നാണ് ഇതേവരെ പ്രതിപാദിച്ചത്. അംശങ്ങളും ഭാഗങ്ങളും ഇല്ലാതാവുമ്പോഴാണ്, യഥാർത്ഥ വ്യക്തിത്വം. ഈ അല്പഭാഗങ്ങൾ അധമങ്ങളാണ്. വ്യാമോഹങ്ങളാണ്. എന്നിരുന്നാലും ഓരോ വ്യക്തിസ്ഫുരണത്തിൽക്കൂടിയും ആ അനന്തസത്തയാണ് പ്രകാശിക്കുന്നത്. സർവ്വവും ആത്മാവിൻെറ അഭിവ്യക്തിയാണ്. ഈ തത്ത്വത്തിലെത്തുന്നതെങ്ങനെ? ആദ്യം തത്ത്വോപദേശം. യാജ്ഞവല്ക്യൻതന്നെ പറയുന്നതുപോലെ 'ആദ്യം ഈ ആത്മാവിനെപ്പറ്റി ശ്രവിക്കണം' അതിനാൽ അദ്ദേഹം തത്ത്വം പ്രതിപാദിച്ചു. അനന്തരം അതു ഉപപാദനം ചെയ്തു. യാതൊന്നിൽക്കൂടി എല്ലാ ജ്ഞാനവും സാദ്ധ്യമാകുന്നുവോ അതിനെ അറിയേണ്ടതെങ്ങനെ എന്നാണ് ഒടുവിൽ കാണിച്ചത്. പിന്നെ അവസാനമായി തത്ത്വം നിദിദ്ധ്യാസം ചെയ്യണം. യാജ്ഞവല്ക്യൻ വിദൂരാന്തസ്ഥിതങ്ങളായ പിണ്ഡാണ്ഡത്തേയും ബ്രഹ്മാണ്ഡത്തേയും എടുത്ത് അവ ഓരോന്നു. അതതിൻെറ പ്രത്യേകമാർഗ്ഗത്തിൽ എങ്ങനെ ഭ്രമണം ചെയ്തുപോരുന്നു എന്നും അവയെല്ലാം എങ്ങനെ മനോജ്ഞമായിരിക്കുന്നുവെന്നും കാണിക്കുന്നു. 'ഈ പൃഥിവി സർവ്വഭൂതങ്ങൾക്കും മധുവാണ്.

1. സാ ഹോവാച മൈത്രേയ്യത്രൈവ മാ ഭഗവാനമുമുഹന്ന പ്രേത്യ സംജ്ഞാസ്തീതി സ ഹോവാച ന വാ അരേ്ഹം മോഹം ബ്രവീമ്യലം വാ അര ഇദം വിജ്ഞാനായ. (2.4.13)

2. യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതമഭിവദതി തദിത ഇതരം പശ്യതി തദിതര ഇതര, ശൃണോതി തദിതര ഇതരം ജിഘ്രതി തദിതര ഇതരം മനുതേ തദിതാ ഇതരം വിജാനാതി യത്ര വാ അസ്യ സർവമാത്മവാഭൂത് തത്കേനകം ജിഘ്രേത് തത്കേനകം പശ്യേത് തത്കേനകം ശൃണയാത് തത്കേന കമഭിവദേത് തത്കേനകം മന്വീത തത്കേനകം വിജാനീയാത്. യേനേദം സർവം വിജാനാതി തം കേന വിജാനീയാത് വിജ്ഞാതാരമരോ കേന വിജാനീയാദിതി. (2.4.14)

അത്യന്തോപകാരകമാണ്. സർവ്വഭൂതങ്ങളും പൃഥിവിക്കും അത്യന്തോപകാരകമാണ്. ഇവ സമസ്തവും ആ തേജോമയനായ ആത്മാവിൻെറ അഭിസ്ഫുരണങ്ങളുമാണ്[1].' ആനന്ദമെല്ലാം, എത്ര നികൃഷ്ടാർത്ഥത്തിലും ആ ആത്മാവിൻെറ പ്രതിബിംബങ്ങളാണ്. നൻമയെല്ലാം അവൻെറ പ്രതിബിംബമാണ്: ആ പ്രതിബിംബം ഒരു നിഴൽമാത്രമായിരിക്കുമ്പോൾ അതിനെ തിൻമയെന്നു പറയുന്നു. രണ്ടു ഈശ്വരൻമാരില്ല. അവൻ കുറച്ചു വെളിവാകുമ്പോൾ അതിനെ അന്ധകാരം, തിന്മ, എന്നു പറയുന്നു: കൂടുതൽ വെളിവാകുമ്പോൾ അതിനെ പ്രകാശം, നൻമ, എന്നു പറയുന്നു – അത്രതന്നെ നൻമയും തിൻമയും തമ്മിൽ മാത്രാഭേദമേയുള്ളു – കൂടിയ മാത്രയിലോ കുറഞ്ഞ മാത്രയില്ലോ ഉള്ള അഭിവ്യക്തി. നമ്മുടെ ജീവിത്തിൻെറ ദൃഷ്ടാന്തം തന്നെയെടുക്കുക. കുട്ടിക്കാലത്തു നാം നൻമയെന്നു കരുതുന്ന, എന്നാൽ യഥാർത്ഥത്തിൽ തിൻമയായിട്ടുള്ള, എത്രയോ കാര്യങ്ങളുണ്ട്! അതുപോലെ, എത്രയോ നല്ല കാര്യങ്ങൾ ചീത്തയായും നമുക്കു തോന്നിക്കുന്നു! ആശയങ്ങൾക്ക് എന്തുമാറ്റം! ഒരാശയം ഉയർന്നുയർന്നങ്ങുപോകുന്നു! ഒരു കാലത്തു വളരെ നല്ലതെന്നു തോന്നിയ സംഗതി ഇപ്പോൾ അത്ര നന്നെന്നു നാം വിചാരിക്കുന്നില്ല. അതിനാൽ നൻമയും തിൻമയും വ്യാമോഹങ്ങളാണ്, അവയില്ല: അവയ്ക്കു തമ്മിൽ മാത്രാഭേദമേ ഉള്ളു. അവയെല്ലാം ആത്മാവിൻെറ അഭിസ്ഫുരണങ്ങൾ: ആത്മാവാണ് എല്ലാത്തിലും അഭിവ്യക്താകുന്നത്. അഭിവ്യക്തി വളരെ കനക്കുമ്പോൾ അതിനെ തിൻമയെന്നും വളരെ നേർക്കുമ്പോൾ നൻമയെന്നും പറയുന്നുവെന്നുമാത്രം. സർവാവരണവും പൊയ്പോകുമ്പോൾ അതു നൻമയുടെ പരമകാഷ്ഠയായും തീരുന്നു. അതിനാൽ ആദ്യമായി ജഗത്തിലുള്ള ഏതൊന്നും നൻമയുടെ സമ്പൂർണ്ണഭാവമെന്ന അർത്ഥത്തിൽത്തന്നെ നിദിദ്ധ്യാസം ചെയ്യപ്പെടണം. എന്തെന്നാൽ അത് (ആത്മാവ്) നൻമയുടെ പരമകാഷ്ഠയാണ്. നൻമയുണ്ട്, തിൻമയുമുണ്ട്: എന്നാൽ ഇവ രണ്ടും കൂട്ടിമുട്ടുന്ന കേന്ദ്രമത്രേ പരമമാർത്ഥവസ്ഥ: അതു നല്ലതുമല്ല, ചീത്തയുമല്ല. അത്യുത്തമവസ്തുവാണ്. അത്യുത്തമം ഒന്നേ ഉണ്ടാകാൻ തരമുള്ളു. നല്ലത് അനേകമുണ്ടാകാം, ചീത്തയും അനേകമുണ്ടാകാം. നല്ലതിനും ചീത്തയ്ക്കും തമ്മിൽ അളവിനു ഏറ്റക്കുറച്ചിലുകളുണ്ടാവാം. എന്നാൽ അത്യുത്തമം ഒന്നേയുള്ളു. ആ ഏകവസ്തുവിനെ നേർത്ത മറകളിൽക്കൂടി കാണുമ്പോൾ അതിനെ പലതരം നൻമകളെന്നും കട്ടിമറകളിൽക്കൂടി കാണുമ്പോൾ തിൻമയെന്നും വിളിക്കുന്നു. നൻമയും തിൻമയും വ്യാമോഹത്തിൻെറ വിവിധരൂപങ്ങളാണ്. അവ എല്ലാതരത്തിലുള്ള ദ്വൈതസങ്കല്പങ്ങളിലും മിഥ്യാഭാവനകളിലുംകൂടി കടന്നു

1. ഇയം പൃഥിവീ സർവേഷാം ഭൂതാനാം മധ്വസ്യൈ പൃഥിവ്യൈ സർവാണി ഭൂതാനിമധു യശ്ചായമസ്യാം പൃഥിവ്യാം തേജോമയോഽമൃതമയഃ പുരുഷോ യശ്ചായമധ്യാത്മം ശാരീരസ്തേജോമയോഽമൃതമയഃ പുരുഷോഽയമേവ സ യോഽയമാത്മേദമമൃതമിദം ബ്രഹ്മേദം സർവം. (2.5.1)

പോയിരിക്കുന്നു: ഈ പാപങ്ങൾ മനുഷ്യഹൃദയങ്ങളിൽ ആണ്ടുപോയിരിക്കുന്നു. അവ നിഷ്ഠുരദുശ്ശാസനൻമാരെപ്പോലെ സ്ത്രീപുരുഷൻമാരെ ഭയചകിതരാക്കിക്കൊണ്ടു അവിടെ കുടിയുറപ്പിച്ചിരിക്കയാണ്. അവ നമ്മെ വ്യാഘ്രമാക്കുന്നു. കുട്ടിക്കാലം മുതൽ ഉൾക്കൊണ്ടു പോന്നിട്ടുള്ള ഈ മൂഢാശയങ്ങളത്രെ അന്യരുടെ മേൽ നമുക്കു തോന്നുന്ന സകലവിദ്വേഷങ്ങൾക്കും നിദാനം. മനുഷ്യവർഗ്ഗത്തെപ്പറ്റിയുള്ള നമ്മുടെ വിധി പാടേ തെറ്റിപ്പോകുന്നു. ഈ സുന്ദരഭൂതലത്തെ നാം നരകമാക്കി മാറ്റുന്നു. നമുക്കു നൻമയും തിൻമയും ഉപേക്ഷിക്കാൻ കഴിയുന്ന നിമിഷം ഇവിടം സ്വർഗ്ഗമായി മാറും.

'ഈ ഭൂമി എല്ലാ ജീവികൾക്കും മധുവാണ് (മാധുര്യമേറിയതെന്നാണ് വാച്യപരിഭാഷ) എല്ലാ ജീവികളും ഈ ഭൂമിക്കും മധുവാണ്. അവയെല്ലാം അന്യോന്യം സഹായിക്കുന്നു. ഈ മാധുര്യമെല്ലാം ആത്മാവുതന്നെ – ഈ ഭൂമിയിൽ അന്തർലീനനായി തേജോമയനും അമൃതമയനുമായ പുരുഷൻ.' ആരുടെയാണ് ഈ മാധുര്യം? അവനൊഴികെ മറ്റു മാധുര്യം എങ്ങനെയുണ്ടാകാൻ? ആ ഒരേ ഒരു മാധുര്യമത്രേ അനേകപ്രകാരത്തിൽ അഭിവ്യക്തമാകുന്നത്. ഏതെങ്കിലും മനുഷ്യനിൽ എവിടെയെങ്കിലും – പുണ്യവാനിലോ പാപിയിലോ, ദേവനിലോ കോലപാതകിയിലോ, ശരീരത്തിലോ മനസ്സിലോ ഇന്ദ്രിയങ്ങളിലോ ആകട്ടെ, എവിടെയെങ്കിലും – അല്പം സ്നേഹം, അല്പം മാധുര്യം. പ്രകടമാകുന്നെങ്കിൽ അത് അവനത്രെ, കായികാനന്ദം. അവൻമാത്രം, മാനസാനന്ദം അവൻമാത്രം, ആത്മികാനന്ദവും അവൻതന്നെ. അവനൊഴികെ എന്തെങ്കിലും എങ്ങനെ ഉണ്ടത്രെ? തമ്മിൽ തല്ലുന്ന ഇരുപതിനായിരം ദേവാസുരൻമാർ എങ്ങനെ ഉണ്ടായിരിക്കാൻ? ബാലിശസ്വപ്നങ്ങൾ! നീചതമമായ കായികാനന്ദവും ഉച്ചതമമായ ആത്മാനന്ദവും അവൻതന്നെ. അവനൊഴികെ മറ്റു മാധുര്യമൊന്നുമില്ല. അങ്ങനെയാണ് യാജ്ഞവല്ക്യൻ പറയുന്നത്. എല്ലാറ്റിനേയും സമദൃഷ്ടിയോടെ വീക്ഷിക്കാൻ കഴിയുന്ന ആ അവസ്ഥയിൽ എത്തുമ്പോൾ, മദ്യപന്റെ പാനരസത്തിലും അതേ മാധുര്യം ദർശിക്കുമ്പോൾ, നിങ്ങൾ സത്യത്തെ പ്രാപിച്ചു: അപ്പോൾ സുഖമെന്തെന്നും ശാന്തിയെന്തെന്നും പ്രേമമെന്തെന്നും നിങ്ങൾക്കറിയാറാകും. ഈ മിഥ്യാഭേദങ്ങളെ, ക്ഷുദ്രബാലിശമൂഢവിശ്വാസങ്ങളെ, പുലർത്തുന്ന കാലത്തോളം, എല്ലാ തരത്തിലുള്ള ദുഃഖങ്ങളും വന്നുകൊണ്ടിരിക്കും. എന്നാൽ അമൃതനും തേജോമയനുമായ ആ ആത്മാവ് ഈ ഭൂമിയിലുണ്ട്. ഇതെല്ലാം അവന്റെ മാധുര്യമാണ്. അതേ മാധുര്യം ഈ ദേഹത്തിലുമുണ്ട്. ഈ ദേഹത്തെ ഭൂമിയെന്നു കരുതാം: ശരീരത്തിന്റെ എല്ലാ പ്രഭാവങ്ങളിലും എല്ലാ അനുഭൂതികളിലും അവനുണ്ട്. കണ്ണു കാണുന്നു, ത്വക്കു സ്പർശിക്കുന്നു– ഈ അനുഭൂതികളൊക്കെയെന്ത്? ദേഹത്തിലുള്ള ആ തേജോമയൻതന്നെ, അവനാണ് ആത്മാവ്. എല്ലാ ജീവികൾക്കും അത്രയും മധുരമായ ഈ ലോകവും ഈ ലോകത്തിന് എത്രയും മധുരമായ ജീവികളും ആ തേജോമ

യൻമാത്രം. ആ അമൃതമയനാണ് ലോകത്തിലെ ആനന്ദം: നമ്മിലുള്ള ആനന്ദവും അവൻതന്നെ. അവൻ ബ്രഹ്മമത്രേ. 'ഈ വായു സർവ്വഭൂതങ്ങൾക്കും മധുവാണ്: സർവ്വഭൂതങ്ങളും വായുവിനും മധുവാണ്. ആ വായുവിലുള്ള തേജോമയനും അമൃതയനുമായ പുരുഷൻ ഈ ദേഹത്തിലുമുണ്ട്. അവൻ സർവ്വഭൂതങ്ങളുടെയും ജീവനായി സ്വയം വെളിപ്പെടുന്നു. ഈ ആദിത്യൻ സർവ്വഭൂതങ്ങൾക്കും മധുവാണ്. സർവ്വഭൂതങ്ങളും ഈ ആദിത്യനും മധുവാണ്. ഈ ആദിത്യനിലുള്ള തേജോമയനായ പുരുഷനെത്തന്നെ, നാം അല്പപ്രകാശങ്ങളായി പ്രതിബിംബിക്കുന്നു. അവൻെറ പ്രതിബിംബമല്ലാതെ മറ്റെന്താണുണ്ടാവുക? അവൻ ദേഹത്തിലുണ്ട്: അവൻെറ പ്രതിബിംബംകൊണ്ടത്രെ നാം വെളിച്ചം കാണുന്നത്[1] ഈ ചന്ദ്രൻ സർവ്വഭൂതങ്ങൾക്കും മധുവാണ്: എല്ലാം ചന്ദ്രന്നും മധുവാണ്. ചന്ദ്രൻെറ ആത്മാവായി വർത്തിക്കുന്ന തേജോമയനും അമൃതമയനുമായ പുരുഷൻ നമ്മിലുണ്ട്: മനസ്സായി തന്നെ വെളിപ്പെടുത്തുന്നു. ഈ വിദ്യുത് എത്രയും സുന്ദരം. എല്ലാവരും വിദ്യുത്തിനു മധുവാണ്. തേജോമയനും അമൃതമയനുമായ പുരുഷൻ ഈ വിദ്യുത്തിൻെറ ആത്മാവാകുന്നു: അവൻ നമ്മളിലുമുണ്ട് – എന്തെന്നാൽ സർവ്വവും ആ ബ്രഹ്മം തന്നെയാകുന്നു. ഈ ആത്മാവ് സർവ്വഭൂതാധിപതിയാകുന്നു[2] ഈ ആശയങ്ങൾ മനുഷ്യർക്ക് വളരെ സഹായങ്ങളാണ്: അവ ധ്യാനത്തിനു വേണ്ടിയാണ്. ഉദാഹരണത്തിന്, ഭൂമിയെസ്സംബന്ധിച്ച ധ്യാനമെടുക്കാം. ഭൂമിയെപ്പറ്റി ചിന്തിക്കുന്നതോടെ, ഭൂമിയിലുള്ള അതേ ആത്മാവ് നമ്മിലും ഉണ്ടെന്നും ഭൂമിയും നമ്മളും ഒന്നാണെന്നും വിചാരിക്കുക. ശരീരമായി ഭൂമിയെയും നമ്മുടെ ആത്മാവായി ഭൂമിയുടെ ആത്മാവിനെയും ഭാവന ചെയ്യുക. അതുപോലെ, വായുവിനെ വായുവിലുള്ള ആത്മാവായും നമ്മിലുള്ള ആത്മാവായും ഭാവന ചെയ്യുക. അവ

1. അയം വായുഃ സർവേഷാം ഭൂതാനാം മധ്വസ്യ വായോഃ സർവാണി ഭൂതാനി മധു യശ്ചായമസ്മിൻ വായൗ തേജോമയോ$ഽ$മൃതമയഃ പുരുഷോ യശ്ചായമധ്യാത്മം പ്രാണസ്തേജോമയോ$ഽ$മൃതമയഃ പുരുഷോ$ഽ$യമേവ സ യോ$ഽ$യമാത്മേദമമൃതമിദം ബ്രഹ്മേദം സർവം അയാമാദിത്യഃ സർവേഷാം ഭൂതാനാം മധ്വസ്യാദിത്യസ്യ സർവാണി ഭൂതാനി മധു യശ്ചായമസ്മിന്നാദിത്യേ തേജോമയോ$ഽ$മൃതമയഃ പുരുഷോ യശ്ചായമധ്യാത്മം ചാക്ഷുഷസ്തേജോമയോ$ഽ$മൃതമയഃ പുരുഷോ$ഽ$യമേവ സ യോ$ഽ$യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം. (2.5.4.5)

2. അയം ചന്ദ്രഃ സർവേഷാം ഭൂതാനാം മധ്വസ്യ ചന്ദ്രസ്യ സർവാണി ഭൂതാനി മധു യശ്ചായമസ്മിംശ്ചന്ദ്രേ തേജോമയോ$ഽ$മൃതമയഃ പുരുഷോ യശ്ചായമധ്യാത്മം മാനസസ്തേജോയോ$ഽ$മൃതമയഃ പുരുഷോ$ഽ$യമേവ സ യോ$ഽ$യമാത്മേദമമൃതമിദം ബ്രഹ്മേദം സർവം. ഇയം വിദ്യുത് സർവേഷാം ഭൂതാനം മധ്വസ്യൈ വിദ്യുതഃ സർവാണി ഭൂതാനി മധു യശ്ചായമസ്യാം വിദ്യുതി തേജോമയോ$ഽ$മൃതമയഃ പുരുഷോ യശ്ചായമധ്യാത്മം തൈജസസ്തേജോമയോ$ഽ$മൃതമയഃ പുരുഷോ$ഽ$യമേവ സ യോ$ഽ$യമാത്മേദമമൃതിദം ബ്രഹ്മേദം സർവം (2.5.7.8)
സ വാ അയമാത്മാ സർവേഷാം ഭൂതാനാമധിപതിഃ. (2.5.15)

യെല്ലാം ഒന്ന്, പല രൂപത്തിൽ അഭിവ്യക്തമാകുന്നു. ഈ ഏകത്വം സാക്ഷാൽക്കരിക്കുകയാണ് എല്ലാ ധ്യാനത്തിൻെറയും അന്ത്യവും ലക്ഷ്യവും: ഇതാണ് യാജ്ഞവല്ക്യൻ മൈത്രേയിക്കു വിശദീകരിച്ചു കൊടുക്കാൻ ശ്രമിച്ചതും.[1]

1. സ വാ അയം പുരുഷഃ സർവാസു പൂർഷു പുരിശയോ നൈനേന കിംചനാനാവൃതം നൈനേന കിഞ്ചനാസംവൃതം. (2.5.18)

തദേതദ് ബ്രഹ്മാപൂർവമനപരമനന്തരമബാഹ്യമയമാത്മാ ബ്രഹ്മ സർവാനുഭൂരിത്യനുശാസനം. (2.5.19)

## അധ്യായം 29

## ആത്മാവും പ്രകൃതിയും ഈശ്വരനും

വേദാന്തദർശനപ്രകാരം മനുഷ്യൻ മൂന്നു പദാർത്ഥങ്ങൾ ചേർന്നതാണെന്നു പറയാം.ꕥ ബാഹ്യതമം ദേഹം, മനുഷ്യന്റെ സ്ഥൂലരൂപം. ഇതിലാണ് കണ്ണ് മൂക്ക് ചെവി മുതലായ വിഷയഗ്രഹണോപകരണങ്ങൾ. ഈ കണ്ണു ദർശനേന്ദ്രിയമല്ല: ഉപകരണംമാത്രം. അതിന്റെ പുറകിലാണിന്ദ്രിയം. അതുപോലെ, ചെവി ശ്രവണേന്ദ്രിയമല്ല: ഉപകരണമാണ്. അതിന്റെ പുറകിലാണ് ഇന്ദ്രിയം, അഥവാ ആധുനിക ശരീരശാസ്ത്രഭാഷയിൽ കേന്ദ്രം. ഈ കേന്ദ്രങ്ങൾക്കു സംസ്കൃതത്തിലുള്ള പേരാണ് ഇന്ദ്രിയങ്ങൾ. കണ്ണുകളെ നിയന്ത്രിക്കുന്ന കേന്ദ്രം നശിച്ചാൽ കണ്ണു കാണില്ല. അതുപോലെ മറ്റെല്ലാ ഇന്ദ്രിയങ്ങളും. ഇനി, ഇന്ദ്രിയങ്ങളെ മറ്റൊരു വസ്തുവിനോടു സംയോജിപ്പിക്കാതെ അവയ്ക്കു സ്വയം എന്തെങ്കിലും ഗ്രഹിക്കാൻ വയ്യ. ആ വസ്തുവാണ് മനസ്സ്. നിങ്ങൾ ഏതോ കാര്യത്തെപ്പറ്റി അഗാധചിന്തയിൽ മുഴുകിയിരിക്കുന്നു: അപ്പോൾ നാഴികമണി അടിക്കുന്നു: നിങ്ങൾ കേൾക്കുന്നില്ല – ഈ അനുഭവം നിങ്ങൾക്കു പലപ്പോഴും ഉണ്ടായിക്കാണും. ഇതെന്തുകൊണ്ട്? ചെവി അവിടെയുണ്ടായിരുന്നു. ശബ്ദസ്പന്ദങ്ങൾ അതിൽ പ്രവേശിച്ചു: അവ തലച്ചോറിൽ എത്തിക്കപ്പെടുകയും ചെയ്തു. എന്നിട്ടും നിങ്ങൾ ശബ്ദം കേട്ടില്ല. എന്തെന്നാൽ മനസ്സ് ഇന്ദ്രിയത്തോടു ചേർന്നിരുന്നില്ല. വിഷയമുദ്രകൾ ഇന്ദ്രിയങ്ങളിൽ എത്തുന്നു: മനസ്സ് അവയോടു ചേരുമ്പോൾ ആ മുദ്രകളെ ഉൾക്കൊണ്ട് അവയ്ക്കു 'അഹങ്കാര'ത്തിന്റെ നിറം കൊടുക്കുന്നു. ഞാൻ വല്ല പണിയിലുമേർപ്പെട്ടിരിക്കെ, എന്റെ കൈവിരലിൽ കൊതുകു കടിക്കുന്നു എന്നു വിചാരിക്കുക. മനസ്സു മറ്റൊന്നിനോടു ചേർന്നിരിക്കകൊണ്ട് ഞാൻ അതറിയുന്നില്ല. അല്പം കഴിഞ്ഞ്, ഇന്ദ്രിയങ്ങളിലേക്കെത്തിക്കപ്പെട്ട വിഷയമുദ്രകളോടു മനസ്സു യോജിക്കുമ്പോൾ, ഒരു പ്രതിസ്ഫുരണമുണ്ടാകുന്നു. ഈ പ്രതിസ്ഫുരണത്തോടുകൂടിയാണ് എനിക്കു കൊതുകിനെപ്പറ്റി ബോധമുണ്ടാകുന്നത്. അതിനാൽ, മനസ്സ് ഇന്ദ്രിയങ്ങളോടു യോജിച്ചതുകൊണ്ടുമായില്ല. ഇച്ഛാരൂപത്തിൽ പ്രതിസ്ഫുരണമുണ്ടാകണം. പ്രതിസ്ഫുരണത്തിന്റെ ഉല്പത്തിസ്ഥാനമായ ഈ ജ്ഞാനശക്തിക്കാണ് 'ബുദ്ധി' എന്നു പറയുന്നത്. അങ്ങനെ, ആദ്യം ബാഹ്യോപകരണങ്ങൾ വേണം: പിന്നെ ഇന്ദ്രിയം: തുടർന്നു മനസ്സ് ഇന്ദ്രിയത്തോടു ചേരണം: ഒടുക്കം ബുദ്ധിയുടെ പ്രതിസ്ഫുരണം നടക്കണം. ഇവയെല്ലാം പൂർണ്ണമാകുമ്പോൾ 'ഞാനും ബാഹ്യവിഷയ

ꕥ ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ (ക. 3.4)

വും' എന്ന തോന്നൽ പെട്ടെന്നു മിന്നുന്നു: അതോടുകൂടി പ്രത്യക്ഷം, വസ്തുബോധം, വിജ്ഞാനം, ഉണ്ടാകുന്നു. ഉപകരണംമാത്രമായ ബാഹ്യേന്ദ്രിയം ശരീരത്തിലിരിക്കുന്നു: അതിന്റെ പിന്നിലാണ് സൂക്ഷ്മതരമായ അന്തരിന്ദ്രിയം: പിന്നെ മനസ്സ്, പിന്നെ ബുദ്ധി: അതിന്റെയും പിന്നിൽ 'ഞാൻ', 'ഞാൻ കാണുന്നു, ഞാൻ കേൾക്കുന്നു' എന്നിങ്ങനെ തോന്നിക്കുന്ന അഹങ്കാരം. ഈ പ്രക്രിയാപരമ്പര മുഴുവൻ ചില ശക്തികളാണ് നടത്തുന്നത്. അവയക്കു 'പ്രാണ"നെന്നു പേര്. മനുഷ്യന്റെ ബാഹ്യേന്ദ്രിയസ്ഥാനമായ ഈ സ്ഥൂലഭാഗത്തെ സ്ഥൂലശരീരമെന്നു പറയുന്നു. അതിന്റെ പിന്നിലാണ് ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം എന്ന പരമ്പര. ഇവയും പ്രാണനുംകൂടി 'സൂക്ഷ്മശരീര"മെന്ന സംഘാതമുണ്ടാകുന്നു. ശരീരത്തിന് എന്തു ഹാനി പറ്റിയാലും നശിക്കാത്തവണ്ണം അത്ര സൂക്ഷ്മമായ മൂലതത്ത്വങ്ങൾ ചേർന്നുണ്ടായിട്ടുള്ളവയാണ് (സൂക്ഷ്മശരീരോപാദാനമായ) ഈ ശക്തികൾ: അവ ശരീരത്തിനു പറ്റുന്ന എല്ലാ കെടുതികളേയും അതിജീവിക്കുന്നു[1] പ്രത്യക്ഷമായ സ്ഥൂലശരീരം സ്ഥൂലവസ്തുക്കൾ ചേർന്നുണ്ടായതാണ്: തന്നിമിത്തം അതു സദാ പുതുക്കപ്പെടുന്നു. നിരന്തരം മാറുന്നു. അന്തരിന്ദ്രിയങ്ങൾ, മനോബുദ്ധ്യഹംകാരങ്ങൾ, ആകട്ടെ യുഗയുഗങ്ങൾ നിലനിൽക്കത്തക്കവണ്ണം അത്ര സൂക്ഷ്മതമമായ വസ്തുക്കൾ ചേർന്നുണ്ടായവയാണ്. യാതൊന്നിനും പ്രതിരോധിക്കാൻ കഴിയാത്തവിധം അത്ര നേർത്തതാണവ: അവയ്ക്കു ഏതു തടസ്സവും താണ്ടിപ്പോകാം. സ്ഥൂലശരീരം അചേതനമാണ്: സൂക്ഷ്മദ്രവ്യനിർമ്മിതമാകയാൽ സൂക്ഷ്മശരീരവും അപ്രകാരംതന്നെ. ഒരു ഭാഗം മനസ്സെന്നും വേറൊന്നു ബുദ്ധിയെന്നും മൂന്നാമത്തേത് അഹങ്കാരമെന്നും വിളിക്കപ്പെടുന്നെങ്കിലും അവയ്ക്കൊന്നും 'ജ്ഞാതാ'വാകാൻ നിവൃത്തിയില്ലെന്നു ഒറ്റ നോട്ടത്തിൽ കാണാം.

1. ന വധേനാസ്യ ഹന്യതേ നാസ്യ സ്രാമ്യേണ സ്രാമഃ. (ഛാ. 8.10.2)

സൂക്ഷ്മാ, മാതാപിതൃജാഃ സഹ പ്രഭൂതൈസ്ത്രിധാ വിശേഷാഃ സ്യുഃ
സൂക്ഷ്മാസ്തേഷാം നിയതാ മാതാപിതൃജാ നിവർത്തന്തേ
പൂർവോത്പന്നമസക്തം നിയതം മഹദാദിസൂക്ഷ്ഭൂതപര്യന്തം
സംസരതി നിരുപഭോഗം ഭാവൈരധിവാസിതം ലിംഗം. (സാം. കാ. 39, 40)

വിശേഷ (സ്ഥൂല) പദാർത്ഥങ്ങൾ, മൂന്നുതരം; സൂക്ഷ്മശരീരങ്ങൾ, അച്ഛനമ്മമാരിൽനിന്നുണ്ടാകുന്ന സ്ഥൂലശരീരങ്ങൾ, പഞ്ചമഹാഭൂതങ്ങൾ. അവയിൽ സൂക്ഷ്മശരീരങ്ങൾ നിത്യങ്ങളാണ്. മാതാപിതാക്കൻമാരിൽനിന്നുണ്ടായവ നശിച്ചു പോകുന്നു. സൂക്ഷ്മശരീരം പണ്ടേ (ആദിസൃഷ്ടിയിൽ മൂലപ്രകൃതിയിൽനിന്ന്) ഉണ്ടായതും, ഏങ്ങും തടഞ്ഞുപോകാത്തതും, (മഹാപ്രളയംവരെ) നിലനിൽക്കുന്നതും മഹത് അഹങ്കാരം മനസ്സ് പത്തിന്ദ്രിയങ്ങൾ പഞ്ചതന്മാത്രകൾ എന്നിവയുടെ സംഘാതവുമായ ലിംഗശരീരം ധർമ്മാധർമ്മ–ജ്ഞാനാജ്ഞാന–വൈരാഗ്യാവൈരാഗ്യ–ഐശ്വര്യാനൈശ്വര്യങ്ങളായ ഭാവങ്ങളെ ഉൾക്കൊണ്ട്, സ്വയം (സ്ഥൂലശരീരം കൂടാതെ) ഒരു ഭോഗത്തിനും നിവൃത്തിയില്ലായ്കയാൽ സ്ഥൂലശരീരങ്ങളെ വിട്ടും എടുത്തും സംസാരിക്കുന്നു.

ദ്രഷ്ടാവോ കർമ്മസാക്ഷിയോ (ആർക്കുവേണ്ടിയോ കർമ്മം ചെയ്യപ്പെടുന്നു ആ) പരനോ ആയിരിക്കാൻ, അവയിലൊന്നിനും കഴിവില്ല. സകലമനോവൃത്തികളും അവധാരണവും അഹങ്കരണവുമെല്ലാം, പരാർത്ഥമാകണം. സൂക്ഷ്മദ്രവ്യാത്മകമാകയാൽ അവ സ്വാഭാസമാകാൻ വയ്യ[1] അവയുടെ പ്രകാശം അവയ്ക്കുള്ളതാകാൻ നിവൃത്തിയില്ല. ഉദാഹരണത്തിന്, ഈ മേശയുടെ അഭിവ്യക്തി യാതൊരു ഭൗതികവസ്തുവും ഹേതുവായിട്ടാകാൻ വയ്യ. അതിനാൽ, യഥാർത്ഥപ്രകാശകനും ദ്രഷ്ടാവും ഭോക്താവുമായി ഒരാൾ അവയ്ക്കെല്ലാം പിറകിലുണ്ടാകണം: അവനാണാത്മാവ്,[2] യഥാർത്ഥപുരുഷൻ, ആത്മാവാണ് യഥാർത്ഥത്തിൽ വസ്തുക്കളെ കാണുന്നത്. ബാഹ്യോപകരണങ്ങളും ഇന്ദ്രിയങ്ങളും വിഷയമുദ്രകളെ ഗ്രഹിച്ചു മനസ്സിലേക്കു കൊണ്ടുപോവുകയും, മനസ്സ് അവയെ ബുദ്ധിക്കു സമർപ്പിക്കുകയും ബുദ്ധി അവയെ കണ്ണാടിയിലെന്നപോലെ (തന്നിൽ) പ്രതിബിംബിപ്പിക്കുകയും ചെയ്യുന്നു.[3] ഇവയ്ക്കെല്ലാറ്റിനും പുറകിൽ എല്ലാം കണ്ടുകൊണ്ട് ആജ്ഞകളും നിർദ്ദേശങ്ങളും കൊടുത്തുകൊണ്ട് ആത്മാവിരിക്കുന്നു. ആത്മാവ് ഇപ്പറഞ്ഞ എല്ലാ ഉപകണങ്ങളുടെയും നിയാമകൻ, ഈ പൂരത്തിലെ പുരുഷൻ, ശരീരത്തിലെ സിംഹാസനസ്ഥനായ രാജാവ്. അഹങ്കരണം, അവധാരണം, വികല്പനം, കരണങ്ങൾ, ഉപകരണങ്ങൾ, ദേഹം ഇവയെല്ലാം അവൻെറ ആജ്ഞയെ അനുസരിക്കുന്നു. അവനാണ് ഇവയെല്ലാം അഭിവ്യക്തമാക്കുന്നത്. ഇതാണ് മനുഷ്യാത്മാവ്[4] അപ്രകാരം പ്രപഞ്ചത്തിലെ ഒരു ചെറിയ അംശത്തി

1. ന തത് സ്വാഭാസം ദൃശ്യത്വാത് (യോ. സൂ. 4. 18)

2. പു. 100, ചു. 1 നോക്കുക.

3. സാന്തഃകരണാ ബുദ്ധിഃ സർവം വിഷയമവഗാഹതേ യസ്മാത്
തസ്മാത് ത്രിവിധം കരണം ദ്വാരി ദ്വാരാണി ശേഷാണി
ഏതേ പ്രദീപകല്പാഃ പരസ്പരവിലലക്ഷണാ ഗുണവിശേഷാഃ
കൃത്സ്നം പുരുഷസ്യാർത്ഥം പ്രകാശ്യ ബുദ്ധൗ പ്രയച്ഛന്തി. (സാം കാ. 35. 36)

മനസ്സും അഹങ്കാരവും കൂടിച്ചേർന്നുള്ള ബുദ്ധി സർവവിഷയവും നിശ്ചയിച്ചറിയുന്നു. അതുകൊണ്ട് പ്രധാനമായിട്ടു കാരണം മൂന്നാണ് (മനോഹങ്കാരബുദ്ധികൾ). അന്തഃകരണത്തിൻെറ ദ്വാരങ്ങൾ മാത്രമാണ് മറ്റു ബാഹ്യേന്ദ്രിയങ്ങൾ, ഇവ പരസ്പര വിരോധികളായ ത്രിഗുണവികാരങ്ങളാണ്: എങ്കിലും വിളക്കിനെപ്പോലെ – എണ്ണയും തിരിയും തീയുംപോലെ – ഒരുമയോടെ, പുരുഷനുവേണ്ടി ഭോഗാപവർഗ്ഗങ്ങൾ മുഴുവനും ബുദ്ധിയിൽ പ്രകാശിപ്പിച്ചുകൊടുക്കുന്നു.

തദുപരാഗാപേക്ഷിത്വാത് ചിത്തസ്യ വസ്തു ജ്ഞാതാജ്ഞാനം
ദ്രഷ്ടൃദൃശ്യോപരക്തം ചിത്തം സർവാർത്ഥം (യോ. സൂ. 4. 16, 22)

4. സംഘാതപരാർഥത്വാത് ത്രിഗുണാദിവിപര്യയാദധിഷ്ഠാനാത്
പുരുഷോ/സ്തി ഭോക്തൃഭാവാത് കൈവല്യാർത്ഥം പ്രവൃത്തേശ്ച.
(സാം. കാ. 17)

പുരുഷൻ പ്രകൃതിക്കും പരനായുണ്ടെന്നതിനു അഞ്ചു യുക്തികൾ 1 (സംഘാതം – ഉദാഹരണം), കട്ടിൽ – സംഘാതത്തിനുതകുന്നില്ല. സംഘാതമായതൊക്കെപരനുവേണ്ടിയാകയാൽ അവ്യക്തമഹദഹങ്കാരാദികളായ സംഘാതങ്ങൾ ആർക്കു

ലുള്ളതുപോലെ, സമഷ്ടിപ്രപഞ്ചത്തിലും കാണാം. അനുരൂപതയാണ് പ്രപഞ്ചനിയമമെങ്കിൽ അതിലെ ഓരോ അംശവും സമഷ്ടിയുടെ മാതൃകയിൽ വിരചിതമായിരിക്കണം. അതിനാൽ നമ്മുടെ ഈ സ്ഥൂലമായ ഭൗതികജഗത്തിന്റെ പിന്നിൽ ഭൂതസൂക്ഷ്മാത്മകമായ ഒരു മനോമയജഗത്ത് ഉണ്ടായിരിക്കണമെന്ന് ന്യായമായി വിചാരിക്കാം. ഇതിനും പിറകിൽ, ഈ മനോവ്യാപാരങ്ങളുടെയെല്ലാം പ്രേരകനും പ്രശാസിതാവും ഈ ജഗത്തിന്റെ സിംഹാസനേശ്വരനുമായി ഒരു സർവ്വാത്മാവും ഉണ്ടായിരിക്കണം. ഓരോ മനസ്സിന്റെയും ശരീരത്തിന്റെയും പിന്നിലുള്ള ആത്മാവ് 'പ്രത്യഗാത്മാവ്' അഥവാ ജീവാത്മാവ് എന്നും, ജഗത്തിന്റെ പിന്നിൽ അതിന്റെ നായകനും നിയാമകനും പാലകനുമായി വർത്തിക്കുന്ന ആത്മാവ് 'ഈശ്വരൻ' എന്നും പറയപ്പെടുന്നു.ക്ഷ

തുടർന്ന് ആലോചിക്കുവാനുള്ളത് ഇതെല്ലാം എവിടെനിന്നു വരുന്നു എന്നാണ്. ഉത്തരം; വരുക എന്നുവെച്ചാലെന്ത്? അസത്തിൽനിന്നു സത്തെന്തെങ്കിലും നിർമ്മിക്കാമെന്ന അർത്ഥത്തിലാണെങ്കിൽ, അതസാദ്ധ്യം. ഈ സൃഷ്ടിസർവ്വസ്വത്തെ, സംഭൂതത്തെ, ശൂന്യത്തിൽനിന്നുളവാക്കുക സാദ്ധ്യമല്ല. ഒരു കാരണം കൂടാതെ ഒരു കാര്യവും ഉണ്ടാവില്ല. കാര്യം കാരണപരിണാമം മാത്രമാണുതാനും. ഇതാ ഒരു ഗ്ലാസ്സ്: നാം അതിനെ അടിച്ചുടച്ച് അരച്ചു പൊടിയാക്കി, രാസദ്രവ്യങ്ങളുപയോഗിച്ചു മിക്കവാറും നശിപ്പിച്ചു എന്നു വിചാരിക്കുക. അതു ശൂന്യമായിപ്പോകുമോ? നിശ്ചയമായും ഇല്ല. അതിന്റെ ആകാരം നശിക്കും. എന്നാൽ, അതിന്റെ ഉപാദാനകാരണങ്ങളായ

---

വേണ്ടിയാണോ ആ പരനായ പുരുഷൻ ഉണ്ട്. 2) ഒരു സംഘാതം മറ്റൊരു സംഘാതത്തിന്നുതകുമോ? ഇല്ല: ആ പോക്കിനു വ്യവസ്ഥയില്ല. അതുകൊണ്ട് പരൻ സംഘാതമായിക്കൂടാ. സംഘാതമല്ലാത്തതു ത്രിഗുണം. മുതലായവയ്ക്കു വിപരീതമമാകണം. അതായത് പരൻ ത്രിഗുണമല്ല, വിവേകിയാണ് (പ്രകൃതിയെ വിട്ടു നിൽക്കുന്നവനാണ്). വിഷയമല്ല, വ്യക്തിയാണ്, ചേതനനാണ്, അത് ഒരു കാര്യത്തെയും ഉണ്ടാക്കാത്തതുമാണ്.3) സുഖദുഃഖമോഹങ്ങൾക്ക് ആശ്രയം കൂടാതെ നിവൃത്തിയില്ല. ജഗത്തിലുള്ള സർവവും സുഖദുഃഖമോഹാത്മകങ്ങളാണ്. ആകയാൽ അതിന്റെ അധിഷ്ഠാനമായി അഗുണനായ പരൻ വേണം. 4) സുഖദുഃഖമോഹങ്ങളെന്ന ഭോഗങ്ങൾ ഭുജിക്കുന്ന ഒരു പരൻ വേണം. ഭോക്താവ്, അതുകൊണ്ടും പുരുഷനുണ്ട്. 5) ശാസ്ത്രങ്ങളും മഹാപുരുഷൻമാരും ദുഃഖത്രയത്തെ അതിക്രമിച്ചു കൈവല്യം കൈവരുവാനാണ് പ്രവർത്തിക്കുന്നത്. അതു ബുദ്ധ്യാദികളല്ല. അതുകൊണ്ട് കൈവല്യസ്വരൂപനായ ആ പുരുഷൻ വേണം.

ക്ഷ. ക 3. 10, 11 (പു. 138, ചു. 1) ബൃ. 4.4. 22 (പു. 238, ചു. 1)

ജഗന്മയനെ വൈശ്വാനരൻ (വിശ്വൻ) എന്നും മനോമയനെ തൈജസനെന്നും ആനന്ദമയനെ പ്രാജ്ഞനെന്നും മാ. 3–5) പറഞ്ഞിട്ടു പ്രാജ്ഞന്റെ മഹിമ വർണ്ണിക്കുന്നു;–

> ഏഷ സർവേശ്വര ഏഷ സർവജ്ഞ ഏഷോഽന്തർയാമ്യേഷ യോനിഃ
> സർവസ്യ പ്രഭവാപ്യയൗ ഹി ഭൂതാനാം. (മാ. 6)

അംശകണങ്ങൾ അവശേഷിക്കും. ഇവ ഇന്ദ്രിയഗോചരമല്ലാതായേയ്ക്കും, നശിക്കില്ല. ആ ദ്രവ്യാംശങ്ങൾകൊണ്ടുതന്നെ മറ്റൊരു ഗ്ലാസ് ഉണ്ടാക്കാനും കഴിയുമെന്നു തീർച്ച. ഒരു കാര്യത്തിൽ ഇതു സത്യമാണെങ്കിൽ, മറ്റെല്ലാറ്റിലും അപ്രകാരംതന്നെയാകണം. അസത്തിൽനിന്നു സത്തുണ്ടാക്കാനോ സത്തിനെ അസത്താക്കാനോ കഴിയില്ല[1] അത് ഉത്തരോത്തരം സൂക്ഷ്മമമോ, പിന്നെ ഉത്തോത്തരം സ്ഥൂലമോ ആയേയ്ക്കാം. വർഷബിന്ദു സമുദ്രത്തിൽനിന്നു ബാഷ്പരൂപത്തിൽ വലിച്ചെടുക്കപ്പെടുകയും പിന്നീടത് വായുവിൽക്കൂടി പർവ്വതങ്ങളിലേക്കു പാറുകയും ചെയ്യുന്നു. അവിടെ, അതു വീണ്ടും വെള്ളമായി, അനേകശതം നാഴിക ഒഴുകി, തിരിയെ മാതൃസമുദ്രത്തിലേക്കു ചെന്നു ചേരുന്നു. വിത്തു വൃക്ഷത്തെ ഉല്പാദിപ്പിക്കുന്നു: വൃക്ഷം വിത്തു വിട്ടുംവെച്ചു നശിക്കുന്നു. അതു പിന്നെയും മറ്റൊരു വൃക്ഷമായി ഉയർന്നുവരുന്നു: വീണ്ടും വിത്തിൽ അവസാനിക്കുന്നു:- ഇങ്ങനെ മേൽക്കുമേൽ, പക്ഷിയുടെ കഥയെടുക്കുക. അത് ഒരു മുട്ടയിൽനിന്നുൽഗമിക്കുന്നു, അഴകുള്ള പക്ഷിയാകുന്നു: ജീവിക്കുന്നു, ഭാവിപക്ഷികൾക്കുള്ള മുട്ടകളിട്ടുംവെച്ചു മരിക്കുന്നു. മൃഗങ്ങൾ ഇങ്ങനെതന്നെ: മനുഷ്യരും ഇങ്ങനെതന്നെ. എല്ലാം ചില ബീജങ്ങൾ, ചില മൂലവസ്തുക്കൾ, ചില സൂക്ഷ്മരൂപങ്ങൾ – ഇവയിൽനിന്നാരംഭിക്കുന്നു എന്നു പറയാം: വളരുംതോറും ഏറെക്കുറെ സ്ഥൂലമാകുന്നു: വീണ്ടും ആ സൂക്ഷ്മരൂപത്തിലേക്കു നിവർത്തിച്ചു ലയിക്കുന്നു. വിശ്വം മുഴുവൻ ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. ഈ വിശ്വമെല്ലാം ഉരുകി അലിഞ്ഞ് സൂക്ഷ്മാത്സൂക്ഷ്മതരമായി ഒടുവിൽ നിശ്ശേഷം മറഞ്ഞമട്ടായ ഒരു കാലം വരും. അത് അതിസൂക്ഷ്മദ്രവ്യമായി വർത്തിക്കും. ഇന്നത്തെ പ്രകൃതിശാസ്ത്ര-ജ്യോതിഃശാസ്ത്രങ്ങൾ വഴിക്കും, ഈ ഭൂമി തണുത്തുവരികയാണെന്നും കാലക്രമത്തിൽ വളരെ തണുത്തു ഛിന്നഭിന്നമാകുമെന്നും, പിന്നെ സൂക്ഷ്മാൽ സൂക്ഷ്മതരമായി വീണ്ടും ആകാശമായി പരിണമിക്കുമെന്നും നമുക്കറിയാം. എങ്കിലും ഈ സൂക്ഷ്മാണുക്കളെല്ലാം മറ്റൊരു ഭൂമിയുടെ സൃഷ്ടിക്കുവേണ്ട ഉപാദാന വസ്തുവാകാനായി അവശേഷിക്കും. വീണ്ടും ആ ഭൂമി അന്തർദ്ധാനം ചെയ്തു വേറൊന്ന് ആവിർഭവിക്കും. താഴുകയും ഉയരുകയും ചെയ്യുന്ന ഓളങ്ങൾപോലെ, ഈ പ്രപഞ്ചം അതിന്റെ കാരണങ്ങളിൽ ലയിക്കുകയും വീണ്ടും ആ ദ്രവ്യങ്ങൾ കൂട്ടിച്ചേർന്നു രൂപം കൊള്ളുകയും ചെയ്യുന്നു. കാരണങ്ങളിൽ ലയിക്കുകയും വീണ്ടും രൂപം കൊള്ളുകയും ചെയ്യുന്നതിന് യഥാക്രമം സങ്കോചമെന്നും വികാസമെന്നും പറയുന്നു. വിശ്വം മുഴുവൻ ചുരുങ്ങുകയും വീണ്ടും വിടരുകയും ചെയ്യുകയാണെന്നു പറയാം. ഇന്നത്തെ പ്രകൃതിശാസ്ത്രങ്ങളിൽ അംഗീകരിക്കപ്പെട്ട വാക്കുകളുപയോഗിക്കുകയാണെങ്കിൽ, സങ്കോചവികാസങ്ങളെ പ്രലയം, പ്രഭവം[2] എന്നാണ് പറയേണ്ടത്, സകല

1.ഛാ. 6.2.2, ഗീ. 2.16 (പു. 96, ചു. 1); സാം കാ. 9 (പു. 30, ചു. 1)
2. Involution, Evolution

രൂപങ്ങളും താണ ഇനങ്ങളിൽനിന്നു പതുക്കെ വളർന്നു ഉപര്യുപരി രൂപങ്ങൾ പൂണുന്നു എന്നുള്ള 'പരിണാമവാദ'ത്തെപ്പറ്റി നിങ്ങൾ കേൾക്കുന്നുണ്ടല്ലോ. അതു വളരെ ശരിതന്നെ. എന്നാൽ ഒരോ പ്രഭവത്തിൻെറയും പിന്നിൽ ഒരോ പ്രലയം സിദ്ധവത്കൃതമാണ്. വിശ്വത്തിൽ പ്രകടമാകുന്ന ശക്തിയുടെ ആകെത്തുക എക്കാലവും ഒന്നുതന്നെയാണെന്ന ദ്രവ്യം നശിപ്പിക്കാവതല്ലെന്നും നമുക്കറിയാം. ഒരു കണം ദ്രവ്യംപോലും കുറവുചെയ്യുക ഒരു പ്രകാരത്തിലും സാദ്ധ്യമല്ല. അതുപോലെ ഒരു ലവം ശക്തി കുറയ്ക്കുവാനോ കൂട്ടുവാനോ കഴിയില്ല. ആകെത്തുക എല്ലായ്പ്പോഴും ഒന്നുതന്നെ. പ്രഭവമോ പ്രലയമോ ആയുള്ള അഭിസ്ഫുരണത്തിലാണ് വ്യത്യാസം. അതിനാൽ ഈ കല്പം പൂർവ്വകല്പത്തിലെ പ്രലയത്തിനുശേഷമുള്ള പ്രഭവമത്രേ. ഈ കല്പം വീണ്ടും സൂക്ഷ്മതരമായി പ്രലയിക്കുന്നു. അതിൽനിന്നു അടുത്ത കല്പം ഉണ്ടാകുന്നു. ജഗത്തു മുഴുവൻ ഈ രീതിയിൽ പൊയ്ക്കൊണ്ടേയിരിക്കുന്നു.[1] ഇങ്ങനെശൂന്യത്തിൽനിന്നു വല്ലതും നിർമ്മിക്കുക എന്നയർത്ഥത്തിൽ 'സൃഷ്ടി'യില്ല എന്നു കാണുന്നു. അഭിവ്യക്തി – ഈ പദമാണ് കുറെക്കൂടി നല്ലത് – ഉണ്ട് എന്നു പറയാം. ഈശ്വരൻ ഈ വിശ്വത്തിൻെറ അഭിവ്യഞ്ജകനും. വിശ്വം ഈശ്വരനിൽനിന്നു നിശ്വസിക്കപ്പെടുന്നു എന്നാണൊരു ഭാവന. വീണ്ടും സങ്കോചിച്ച് ഈശ്വരനിൽത്തന്നെ ലയിക്കുന്നു: പിന്നെയും വെളിയിലേക്കു വിക്ഷേപിക്കപ്പെടുന്നു.[2] വേദങ്ങളിൽ മനോഹരമായ ഈ ഉപമ ഉപയോഗിച്ചിട്ടുണ്ട്– 'ആ നിത്യൻ ഈ വിശ്വത്തെ നിശ്വസിക്കുകയും ഉച്ഛ്വസിക്കുകയും ചെയ്യുന്നു.'[3] നമുക്ക് ഒരു കൊച്ചു ധൂളീകണത്തെ നിശ്വസിച്ചിട്ടു വീണ്ടും ഉച്ഛ്വസിക്കുവാൻ കഴിയും പോലെതന്നെ. അതൊക്കെ ശരി: എന്നാൽ ഒന്നാമത്തെ കല്പത്തിൽ എങ്ങനെ എന്നൊരു ചോദ്യമുണ്ടാകാം. ഒന്നാമത്തെ കല്പമെന്നതിനു എന്തർത്ഥം? അങ്ങനെയൊന്നുണ്ടായിട്ടില്ല. കാലത്തിനു ഒരാരംഭം നൽകാമെങ്കിൽ കാലകല്പനയാകെ തകരും. കാലം എന്നാരംഭിച്ചു എന്നു ചിന്തിക്കാൻ ശ്രമിക്കുക: അപ്പോൾ ആ പരിധിക്കപ്പുറമുള്ള കാലത്തെപ്പറ്റി ചിന്തിക്കേണ്ടിവരുന്നു. അതുപോലെ, ദേശം എവിടെ ആരംഭിക്കുന്നു എന്നു ചിന്തിക്കാൻ ശ്രമിക്കുക. അപ്പോൾ അതിനപ്പുറമുള്ള ദേശത്തെപ്പറ്റി ചിന്തിക്കേണ്ടിവരുന്നു. കാലവും ദേശവും അനന്തമാണ്. അതിനാൽ അവയ്ക്കു ആരംഭവും അവസാനവുമില്ല. ഈശ്വരൻ അഞ്ചു മിനിട്ടുകൊണ്ട് ഈ പ്രപഞ്ചം സൃഷ്ടിച്ചിട്ട് ഉറങ്ങാൻ പോയെന്നും അന്നുമുതൽ ഇന്നുവരെ ഉറക്കമാണെന്നുമുള്ള സങ്കല്പത്തേക്കാൾ മെച്ചമാണിത്. കൂടാതെ, ഈ സങ്കല്പം ഈശ്വരനെ നിത്യസ്രഷ്ടാവായി നമുക്കു കാണിച്ചുതരുന്നു. ഉയരുകയും താഴുക

1. ഗീ. 8. 18. 19 (പു. 256, ചു. 2)
2. തൈ. 3. 1. (പു. 70. ചു 1)
3. അസ്യമഹതോ ഭൂതസ്യ നിശ്വസിതമേതത് (ബൃഹ. 2.4.10)

യും ചെയ്തുകൊണ്ടിരിക്കുന്ന ഒരു തരംഗപരമ്പരയാണിത്. ഈ നിത്യപരിപാടിയെ ഈശ്വരൻ നയിച്ചുകൊണ്ടിരിക്കുന്നു. വിശ്വത്തിനു ആദിയും അന്തവുമില്ലാത്തതുപോലെ ഈശ്വരനും ആദിയും അന്തവുമില്ല, അത് ആവശ്യം അങ്ങനെയായിരിക്കണമെന്നു നാം കാണുന്നു. എന്തെന്നാൽ സ്ഥൂലമോ സൂക്ഷ്മമോ ആയ ഏതെങ്കിലും രൂപത്തിൽ സൃഷ്ടി നടക്കാത്ത ഒരു കാലം ഉണ്ടായിരുന്നു എന്നു വിചാരിച്ചാൽ, ഈശ്വരനെ ജഗത്സാക്ഷിയായി നാം മനസ്സിലാക്കിയിട്ടുള്ളതിനാൽ, ആ കാലത്ത് ഈശ്വരനുണ്ടായിരുന്നില്ലെന്നും വരും. ജഗത്തില്ലാത്തപ്പോൾ ഈശ്വരനും ഇല്ല. ഒരു സങ്കല്പം മറ്റതിനെ വിടാതെ തുടരുന്നു. കാരണബോധം കാര്യബോധത്തിൽനിന്നു സിദ്ധിക്കുന്നു: കാര്യമില്ലെങ്കിൽ കാരണവുമില്ല. വിശ്വം നിത്യമാകക്കൊണ്ട് ഈശ്വരനും നിത്യനാണെന്നു സ്വതസ്സിദ്ധമാകുന്നു.

ഇനി ആത്മാവും നിത്യമാകണം. എന്തുകൊണ്ട്? ഒന്നാമത് ആത്മാവു ദ്രവ്യമല്ല. അതു സ്ഥൂലശരീരമല്ല, മനസ്സെന്നോ വിചാരമെന്നോ പറയുന്ന സൂക്ഷ്മശരീരവുമല്ല. അതു ജഡശരീരമോ ക്രിസ്തുമതത്തിൽ പറയപ്പെടുന്ന 'ആത്മശരീര'മോ[2] അല്ല. സ്ഥൂലശരീരത്തിനും ചേതനശരീരത്തിനും മാത്രമേ മാറ്റം വരുവാനിടയുള്ളു. സ്ഥൂലശരീരം മിക്കവാറും പ്രതിക്ഷണപരിണാമിയാണ്, മരിക്കയും ചെയ്യും. എന്നാൽ ആത്മശരീരം ചിരം നിലനിൽക്കും: വിമുക്തിവരെ. പിന്നെ അതും കൊഴിഞ്ഞുപോകും. ഒരാൾ മുക്തനാകുമ്പോൾ ആത്മശരീരം വിശീർണ്ണമാകുന്നു. മനുഷ്യൻ മരിക്കുമ്പോഴൊക്കെ സ്ഥൂലദേഹം അഴിഞ്ഞുപോകുന്നു. ആത്മാവ് സത്തസംഘാതമല്ലായ്കയാൽ അവിനാശിയാകണം. വിനാശം എന്നതിന് എന്താണർത്ഥം? ഒരു സംഘാതത്തിന്റെ ഘടകദ്രവ്യങ്ങൾ വിഘടിക്കുന്നതാണ് വിനാശം. ഈ ഗ്ലാസ് അടിച്ചുടച്ചാൽ സംഹതദ്രവ്യങ്ങൾ വിഹതങ്ങളായി: അതു പാത്രത്തിന്റെ വിനാശവുമായി. ഘടകവിയോഗമാണ് വിനാശമെന്നുവെച്ചാൽ. സംഘാതമല്ലാത്ത ഏതും നശിപ്പിക്കാവതല്ല, അവിടെ ഒരിക്കലും വിഘടന സാദ്ധ്യമല്ല എന്ന് ഇതിൽനിന്നു സിദ്ധിക്കുന്നു. ആത്മാവ് അസംഹതമാണ്. അത് അഖണ്ഡമായ ഏകത്വമാണ്. അതുകൊണ്ട്, അത് അവിനാശ്യമാകണം. അതേ കാരണംകൊണ്ട് അത് അനാദിയുമാണ്. അങ്ങനെ, ആത്മാവ് ആദിയും അന്തവും ഇല്ലാത്തതാണ്[3].

മൂന്നു തത്ത്വങ്ങളുണ്ട്. ഇതാ പ്രകൃതി – അത് അനന്തമെങ്കിലും പരിണാമിയാണ്. പ്രകൃതിയാകെക്കൂടി ആദിയും അന്തവുമില്ലാത്തതാണ്: എന്നാൽ അതിനുള്ളിൽ വിവിധപരിണാമങ്ങൾ നടപ്പുണ്ട്. സഹസ്രാബ്ദങ്ങളായി സമുദ്രത്തിലേക്കു ഒഴുകിക്കൊണ്ടിരിക്കുന്ന

1 പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി (ഗീ. 13.19)

2. Spiritual body. ഹിന്ദുശാസ്ത്രങ്ങളിലെ സൂക്ഷ്മശരീരംപോലെയാണിത്.

3. അനാദ്യനന്തം മഹതഃ പരം ധ്രുവം. (ക. 3.15)

നദിപോലെയാണത്. നദി എന്നും ഒന്നുതന്നെ. എന്നാൽ ഓരോ നിമിഷവും അതു മാറിക്കൊണ്ടിരിക്കുന്നു: ജലകണങ്ങൾ നിരന്തരം സ്ഥാനംമാറിക്കൊണ്ടിരിക്കുന്നു. പിന്നെ, അപരിണാമിയും (അഖില) നിയാമകനുമായ ഈശ്വരനുണ്ട്. ആത്മാവ്, ഈശ്വരനെപ്പോലെ അപരിണാമിയും നിത്യനുമാണ്. എങ്കിലും നിയമ്യനാണ്. ഒന്നു സ്വാമി, മറ്റേതു ഭൃത്യൻ: മൂന്നാമത് പ്രകൃതി[1]

ഈശ്വരൻ ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണമാകയാൽ കാര്യത്തിന്റെ ആവിർഭാവത്തിനു കാരണത്തിന്റെ സാന്നിദ്ധ്യം വേണം. മാത്രമല്ല, കാരണമാണ് കാര്യമായിത്തീരുന്നത്. നിർമ്മാതാവ് ഉപയോഗിച്ച ചില ദ്രവ്യങ്ങളും ചില ശക്തികളും കൂടിച്ചേർന്നു ഗ്ലാസ്സ് ഉണ്ടായി. ഗ്ലാസ്സിൽ കാരണദ്രവ്യങ്ങൾക്കു പുറമെ ആ ശക്തികളുമുണ്ട്. ഉപയോഗിച്ച ശക്തികൾ ഇവിടെ 'പ്രസക്തി' യായിത്തീർന്നിട്ടുണ്ട്. ആ ശക്തി പോയാൽ ഗ്ലാസ് ഉടഞ്ഞു ചിതറും. ഉപയോഗിച്ച കാരണദ്രവ്യങ്ങളും ഗ്ലാസ്സിലുണ്ട്. സംശയമില്ല. അവയ്ക്കു രൂപം മാറിയെന്നുമാത്രം. കാരണം കാര്യമായി, കാര്യം കാണുന്നിടത്തെല്ലാം എപ്പോഴും കാരണത്തെ വിവേചിക്കാൻ കഴിയും. കാരണം തന്നെ കാര്യമായി വെളിപ്പെടുന്നു. ഈശ്വരൻ ജഗത്തിന്റെ കാരണവും – ജഗത്ത് കാര്യവുമാണെങ്കിൽ, ഈശ്വരൻ ജഗത്തായിച്ചമഞ്ഞിരിക്കുന്നുവെന്ന് ഇതിൽനിന്നു സിദ്ധിക്കുന്നു.[2] ആത്മാക്കൾ കാര്യവും ഈശ്വരൻ കാരണവുമാണെങ്കിൽ ഈശ്വരൻ ആത്മാക്കളായിരിക്കുന്നു. അതുകൊണ്ട്; ഓരോ ആത്മാവും ഈശ്വരന്റെ ഒരംശമാണ്. 'ഒരു മഹാഗ്നിയിൽ നിന്ന് അസംഖ്യം സ്ഫുലിംഗങ്ങൾ പാറുന്നതുപോലെ, ആ നിത്യനിൽനിന്നു ഈ ജീവാത്മപ്രപഞ്ചമെല്ലാം പുറപ്പെടുന്നു.'[3]

നിത്യനായ ഈശ്വരനും നിത്യമായ പ്രകൃതിയുമുണ്ട് എന്നു നാം കണ്ടു. നിത്യങ്ങളായ അസംഖ്യം ആത്മാക്കളുമുണ്ട്. ഇതു മതപരമായ ആശയങ്ങളുടെ വളർച്ചയിലെ ഒന്നാമത്തെ പടിയാണ്. ഈശ്വരനും താനും എന്നും വെവ്വേറെയായി മനുഷ്യൻ കാണുന്ന ഈ നിലയെ ദ്വൈതമെന്നു പറയുന്നു. ഈ നിലയിൽ ഈശ്വരൻ സ്വയം ഒരു തത്ത്വം മനുഷ്യൻ സ്വയം ഒരു തത്ത്വം, പ്രകൃതിയും സ്വയം ഒരു തത്ത്വം. ദൃക്കും ദൃശ്യവും സർവ്വഥാ പരസ്പവിരുദ്ധങ്ങളാണെന്ന ദ്വൈതവാദമാണിത്. മനുഷ്യൻ പ്രകൃതിയെ നോക്കുമ്പോൾ അവൻ

---

1. ശ്വേ. 1,2 (പു. 43. ചു. 1) (ദ്വൈതികളുടെ വലിയ പ്രമാണമാണ്, ശ്വേ 4.6,7 (പു. 13. ചു . 2)

2. തദനന്യത്വമാരംഭണശബ്ദാദിഭ്യഃ (ബ്ര. സസൂ. 2.1.14)

കാര്യകാരണങ്ങൾക്ക് അനന്യത്വമാണുള്ളത്. ആരംഭണം മുതലായ വേദവാക്യങ്ങൾ (പ്രമാണമാക)കൊണ്ട്. (ഇതിന്റെ ശം.ഭാ. (പു. 120) ചു. 2 കൂടെ നോക്കുക)

3. ബൃ. 2. 1 20 (പു. 474, ചു. 3)

ദൃക്കാണ്, പ്രകൃതി ദൃശ്യവും. അവൻ ദൃഗ്ദൃശ്യങ്ങൾ തമ്മിൽ ദ്വൈതം കാണുന്നു. അവൻ ഈശ്വരനെ നോക്കുമ്പോൾ ഈശ്വരനെ ദൃശ്യമായും തന്നെ ദൃക്കായും കാണുന്നു: അവ തികച്ചും വെവ്വേറെ, ഇതാണ് മനുഷ്യനും ഈശ്വരനും തമ്മിലുള്ള ദ്വൈതം. ഇത് സാധാരണയായി മതത്തിൻെറ ആദ്യത്തെ ദർശനമാണ്.

അടുത്തതായി, ഞാൻ ഇപ്പോൾത്തന്നെ വിവരിച്ച മറ്റൊരു വീക്ഷണമുണ്ട്. ഈശ്വരൻ ജഗത്തിൻെറ കാരണവും ജഗത്തു കാര്യവുമാകയാൽ ഈശ്വരൻതന്നെ ജഗത്തും ആത്മാക്കളുമായിച്ചമഞ്ഞിരിക്കണമെന്നും ഈശ്വരനാകുന്ന സമഷ്ടിയുടെ ഒരു ക്ഷുദ്രാംശം മാത്രമാണ് താനെന്നും മനുഷ്യൻ കണ്ടുപിടിക്കുന്നു. നാം വെറും തുച്ഛജീവികൾ ആ മഹാഗ്നിയുടെ സ്ഫുലിംഗങ്ങൾ: സമസ്തപ്രപഞ്ചവും ഈശ്വരൻെറതന്നെ അഭിവ്യക്തി, ഇതാണ് അടുത്തപടി. വിശിഷ്ടാദ്വൈതമെന്നാണ് ഇതിനെ പറയുന്നത്. എൻെറ ഈ ശരീരം ആത്മാവിനെ ആവരണംചെയ്തിരിക്കുംപോലെയും ആത്മാവ് ഈ ശരീരത്തിലും ശരീരത്തിൽ വ്യാപിച്ചും ഇരിക്കുംപോലെയും, അനന്തജീവാത്മക്കളും പ്രകൃതിയും ഉൾക്കൊണ്ട ഈ വിശ്വമാകെ. ഈശ്വരൻെറ ശരീരമാണെന്നു പറയാം. പ്രളയകാലം വരുമ്പോൾ വിശ്വം ഉത്തരോത്തരം സൂക്ഷ്മമാകുന്നു. എങ്കിലും ഈശ്വരശരീരമായിത്തന്നെ ഇരിക്കുന്നു. സ്ഥൂലമായി പ്രഭവിക്കുമ്പോഴും അത് ഈശ്വരശരീരമായി വർത്തിക്കുന്നു. മനുഷ്യാത്മാവ് മനുഷ്യശരീരത്തിൻെറയും മനുഷ്യമനസ്സിൻെറയും ആത്മാവാകുംപോലെ, ഈശ്വരൻ, നമ്മുടെ ആത്മാക്കളുടെ ആത്മാവാണ്. 'ആത്മാക്കളുടെ ആത്മാവ്' എന്ന പ്രയോഗം എല്ലാ മതങ്ങളിലും നിങ്ങൾ കേട്ടിരിക്കും. ഇതാണതിൻെറ ആശയം. അവൻ അവരിൽ കുടികൊള്ളുന്നു. അവർക്കു വഴികാട്ടുന്നു. എല്ലാവരുടെയും നിയാമകനായിരിക്കുന്നു[1] എന്നു പറയാം.[1] ഒന്നാമത്തെ ദ്വൈതദർശനത്തിൽ നാം ഓരോ വ്യക്തിയാണ്. ഈശ്വരനിൽനിന്നും പ്രകൃതിയിൽനിന്നും നിത്യഭിന്നർ. രണ്ടാമത്തെ ദർശനമനുസരിച്ചു നാം വ്യക്തികളാണ്, പക്ഷേ, ഈശ്വരഭിന്നരല്ല. നാം ഒരു മഹാരാശിയിൽ പാറി നടക്കുന്ന ക്ഷുദ്രകണങ്ങൾ

1. വിശിഷ്ടാദ്വൈതികളുടെ വലിയ പ്രമാണമാണ് ബൃഹദാരണ്യകത്തിലെ അന്തര്യാമിബ്രാഹ്മണം. അതിൽ;

യഃ സർവേഷു ഭൂതേഷു തിഷ്ഠൻ സർവേഭ്യോ ഭൂതേഭ്യോ/ന്തരോയം സർവാണി ഭൂതാനി ന വിദുർയസ്യ സർവാണി ഭൂതാനി ശരീരം യഃ സർവാണി ഭൂതാന്യനന്തരോ യമയത്യേഷ ത ആത്മാ/ന്തരയാമ്യമൃതഃ (ബൃ. 8.7. 15)

യാതൊരുവൻ സർവ്വഭൂതങ്ങളിലും കുടികൊള്ളുന്നുവോ, യാതൊരുവൻ സർവഭൂതങ്ങളുടേയും ഉള്ളിലായിരിക്കുന്നുവോ, യാതൊരുവനെ സർവ്വഭൂതങ്ങളും അറിയുന്നില്ലയോ, യാതൊരുവനു സർവഭൂതങ്ങളും ശരീരമായിരിക്കുന്നുവോ, യാതൊരുവൻ സർവഭൂതങ്ങളേയും ഉള്ളിലിരുന്ന് അതാതിൻെറ വ്യാപാരത്തിൽ നിയമിക്കുന്നുവോ, ആ ഇവൻ നിൻെറ ആത്മാവ്, അവനാണ് അന്തര്യാമി, അമൃതസ്വരൂപൻ.

പോലെയാണ്. ആ രാശിയാണീശ്വരൻ. നാം വ്യക്തികളാണെങ്കിലും ഈശ്വരനിൽ ഒന്നാകുന്നു. നാമെല്ലാം അവനിൽ. എല്ലാവരും അവന്റെ അംശങ്ങൾ. അതിനാൽ നാം ഒന്ന്. എങ്കിലും, മനുഷ്യനും മനുഷ്യനും തമ്മിലും മനുഷ്യനും ഈശ്വരനും തമ്മിലും ഭിന്നമെങ്കിലും അഭിന്നമായ ഒരു നിഷ്കൃഷ്ടവ്യക്തിത്വം ഉണ്ടുതാനും.

ഇപ്പോൾ കുറേക്കൂടി സൂക്ഷ്മമായ ഒരു പ്രശ്നമുദിക്കുന്നു – അനന്തത്തിന് അംശങ്ങൾ ഉണ്ടാകുമോ? അനന്തത്തിന്റെ അംശങ്ങൾ എന്നാലെന്ത്? ചിന്തിച്ചുനോക്കിയാൽ അതസാദ്ധ്യമാണെന്നു കാണാം. അനന്തം നിരംശമാണ്: എപ്പോഴും അനന്തമായിത്തന്നെ ഇരിക്കയും ചെയ്യും. അതിനെ അംശിക്കാമെങ്കിലോ, ഓരോ അംശവും അനന്തമാകും. എന്നാൽ രണ്ടനന്തങ്ങൾ അസാദ്ധ്യം. അങ്ങനെ ഉണ്ടെന്നു വിചാരിച്ചാൽ ഓരോന്നും മറ്റേതിനെ പരിച്ഛേദിക്കുകയും രണ്ടും പരിച്ഛിന്നമാകയും ചെയ്യും. ആനന്ത്യം അഖണ്ഡവും ഏകവുമാകുവാനേ നിവൃത്തിയുള്ളു. ഇപ്രകാരം ആനന്ത്യം ഒന്നേയുള്ളു. പലതില്ല എന്നും, ആ ഏകവും അനന്തവുമായ ആത്മാവ് അനേകം വിഭിന്നാത്മാക്കളെപ്പോലെ തോന്നിക്കുന്ന ബഹുസഹസ്രദർപ്പണങ്ങളിൽക്കൂടി സ്വയം പ്രതിബിംബിച്ചുകൊണ്ടിരിക്കുന്നു എന്നുമുള്ള നിഗമനത്തിൽ നാം ചെന്നെത്തുന്നു. ജഗദധിഷ്ഠാനമായ ആ അനന്താത്മാവിനെയാണ് നാം ഈശ്വരനെന്നു വിളിക്കുന്നത്. അതേ അനന്താത്മാവാണ് മനുഷ്യാത്മാവെന്നു പറയുന്ന മനുഷ്യമനസ്സിന്റെ അധിഷ്ഠാനവും.

## അധ്യായം 30

## പ്രപഞ്ചവിജ്ഞാനീയം

പിണ്ഡാണ്ഡം, ബ്രഹ്മാണ്ഡം – ആഭ്യന്തരം ബാഹ്യം – എന്നിങ്ങനെ രണ്ടു പദങ്ങളുണ്ട്. ഇവ രണ്ടിൽനിന്നും അനുഭവദ്വാരാ നമുക്കു ജ്ഞാനം ലഭിക്കുന്നു. ആഭ്യന്തരാനുഭൂതികളിൽനിന്നു സമാർജ്ജിക്കപ്പെട്ട ജ്ഞാനം മനശ്ശാസ്ത്രം, തത്ത്വശാസ്ത്രം, മതം എന്നിവയാണ്. ബാഹ്യാനുഭൂതികളിൽനിന്നു പ്രകൃതി ശാസ്ത്രങ്ങളും ഊനമറ്റ സത്യം ഈ രണ്ടു മണ്ഡലങ്ങളിലെയും അനുഭൂതികളോടു പൊരുത്തപ്പെട്ടിരിക്കണം. പിണ്ഡാണ്ഡജ്ഞാനം ബ്രഹ്മാണ്ഡജ്ഞാനത്തിനും ബ്രഹ്മാണ്ഡജ്ഞാനം പിണ്ഡാണ്ഡജ്ഞാനത്തിനു തുണയാകണം. പ്രകൃതിവിജ്ഞാനം ആന്തരവിജ്ഞാനത്തെ സാധൂകരിക്കുന്നതും ആന്തരവിജ്ഞാനം പ്രകൃതിവിജ്ഞാനത്തിനു ഉപോൽബലകവുമാകണം. എങ്കിലും, പൊതുവെ പറയുമ്പോൾ, ഈ സത്യങ്ങൾ പലതും പരസ്പരസംഘട്ടനത്തിലാണെന്നു കാണാം. ലോകചരിത്രത്തിൻെറ ഒരു ഘട്ടത്തിൽ ആന്തരവിജ്ഞാനികൾ പ്രബലരാകുകയും ബാഹ്യവിജ്ഞാനികളോടു പോരാടുകയും ചെയ്യുന്നു. ആധുനികകാലത്തു ബാഹ്യവിജ്ഞാനികൾ, പ്രകൃതിശാസ്ത്രജ്ഞൻമാർ, പ്രബലരായിരിക്കുന്നു. മനഃശാസ്ത്രജ്ഞൻമാരുടെയും തത്ത്വശാസ്ത്രജ്ഞൻമാരുടെയും ഒട്ടധികം അവകാശവാദങ്ങളെ അവർ അടിപെടുത്തിയിരിക്കയാണ്. എൻെറ അറിവെത്തുന്നിടത്തോളം, മനോവിജ്ഞാനത്തിൻെറ സത്യവും സാരവുമായ ഭാഗങ്ങൾ ആധുനികപ്രകൃതിവിജ്ഞാനത്തിൻെറ കാതലായ ഭാഗങ്ങളോടു പരിപൂർണ്ണമായും പൊരുത്തപ്പെടുന്നുണ്ട്. എല്ലാ കാര്യത്തിലും ഒരുപോലെ മഹത്ത്വമാർജ്ജിക്കുവാനുള്ള യോഗം ഒരു വ്യക്തിക്കും നൽകപ്പെട്ടിട്ടില്ല: എല്ലാ വിജ്ഞാനമണ്ഡലങ്ങളിലും തുല്യമായ പര്യവേക്ഷണചാതുര്യം നേടാൻ ഒരു മനുഷ്യവർഗ്ഗത്തേയോ ജനസമുദായത്തെയോ നിയതി അനുവദിച്ചിട്ടില്ല. ആധുനികയൂറോപ്യൻ ജനതകൾ ബാഹ്യവിജ്ഞാനം സംബന്ധിച്ച പര്യവേക്ഷണത്തിൽ അതിപ്രബലരായിട്ടുണ്ട്. മനുഷ്യൻെറ ആന്തരപ്രകൃതിയെസ്സംബന്ധിച്ച പഠനത്തിൽ അവർ അത്ര തന്നെ സമർത്ഥരല്ല. നേരെമറിച്ച്, പൗരസ്ത്യർ ബാഹ്യപ്രകൃതിയെസ്സംബന്ധിച്ചു പര്യവേക്ഷണത്തിൽ അത്ര ബലവാൻമാരല്ലെങ്കിലും ആന്തരപര്യവേക്ഷണത്തിൽ തുലോം പ്രബലരാണ്. അതിനാൽ, പൗരസ്ത്യപ്രകൃതിശാസ്ത്രങ്ങളും മറ്റും പാശ്ചാത്യപ്രകൃതിശാസ്ത്രങ്ങളുമായി പൊരുത്തത്തിലല്ലെന്നു കാണുന്നു. അതുപോലെ, പാശ്ചാത്യ മനോവിജ്ഞാനം പൗരസ്ത്യമനോവിജ്ഞാനവുമായും പൊരുത്തപ്പെടില്ല. പൗരസ്ത്യപ്രകൃതിശാസ്ത്രജ്ഞരെ പാശ്ചാത്യപ്രകൃതിശാസ്ത്രജ്ഞർ തോല്പിച്ചോടിച്ചിരിക്കുന്നു. അതോടൊപ്പം ഓരോ കൂട്ടരും സത്യത്തിനു

മേൽ ഉറച്ചുനിൽക്കുന്നതായി അവകാശപ്പെടുകയും ചെയ്യുന്നു. എന്നാൽ യഥാർത്ഥസത്യം, മുമ്പുപ്രസ്താവിച്ചതുപോലെ, ഏതു വിജ്ഞാന മണ്ഡലത്തിൽ പെട്ടതായാലും അതിനുതന്നെ വിരുദ്ധമായി ഭവിക്കുകയില്ല. ആന്തരസത്യങ്ങൾ ബാഹ്യസത്യങ്ങളുമായി സമന്വയിക്കുന്നുണ്ട്.

ആധുനികജ്യോതിഃശാസ്ത്രജ്ഞരും ഊർജ്ജതന്ത്രജ്ഞരും മറ്റും ഉന്നയിച്ചിട്ടുള്ള പ്രപഞ്ചതത്ത്വസിദ്ധാന്തങ്ങൾ നമുക്കറിയാം. ഈ ശാസ്ത്രീയ കണ്ടുപിടിത്തങ്ങൾ എത്രയും ദയനീയമായി യൂറോപ്പിൽ ഈശ്വരവിജ്ഞാനത്തിൻെറ അടി മാന്തുന്നതും അതിൻെറ ശക്തിദുർഗ്ഗത്തെ തകർക്കുന്ന ബോംബുകളായിത്തീരുന്നതും അതേസമയം നമുക്കറിയാം. ഈ ശസ്ത്രീയപര്യവേക്ഷണങ്ങളെ തടഞ്ഞുവെയ്ക്കുവാൻ മതശാസ്ത്രകാരൻമാർ എല്ലാ കാലത്തും ശ്രമിച്ചിരുന്നതും നമുക്കറിവുള്ളതാണ്.

പ്രപഞ്ചവിജ്ഞാനവും അതിനോടു ബന്ധപ്പെട്ട വിഷയങ്ങളും സംബന്ധിച്ച് പൗരസ്ത്യർ കണ്ടെത്തിയ മനഃശാസ്ത്രാശയങ്ങളെ ഇവിടെ ചുരുക്കത്തിൽ പരാമർശിക്കുവാൻ ഞാനാഗ്രഹിക്കുന്നു. പ്രകൃതിശാസ്ത്രങ്ങളിലെ പുതുപുത്തൻ കണ്ടുപിടിത്തങ്ങളുമായി അവ എത്ര അദ്ഭുതകരമാംവണ്ണം പൊരുത്തപ്പെടുന്നുവെന്നു നിങ്ങൾക്കപ്പോൾ കാണാം. പൊരുത്തക്കേടു കാണുന്നിടങ്ങളിൽ ആധുനികശാസ്ത്രത്തിന്നാണ് പോരായ്മ പറ്റിയിട്ടുള്ളത്. പൗരസ്ത്യാശയങ്ങൾക്കല്ല എന്നും കാണാം. നാമെല്ലാം 'നേച്ചർ' (Nature)എന്ന പദം ഉപയോഗിക്കാറുണ്ട്. പുരാതനസാംഖ്യദാശനികൻമാർ അതിനു രണ്ടു പേരു കൊടുത്തു. ഒന്ന്, പ്രകൃതി; ഇത് (ഇംഗ്ലീഷിലെ) നേച്ചറിൽനിന്നു വളരെ വ്യത്യസ്തമല്ല: മറ്റേത്, കുറേക്കൂടി ശാസ്ത്രീയമായ അവ്യക്തം: പരമാണുക്കൾ, കണങ്ങൾ, ഊർജ്ജം, മനസ്സ്, വിചാരം, ബുദ്ധി മുതലായ സകലതും അതിൽനിന്നുളവാകുന്നു. ഭാരതത്തിലെ ദാർശനികരും തത്ത്വശാസ്ത്രജ്ഞരും സഹസ്രാബ്ദങ്ങൾക്കുമുമ്പേ മനസ്സു ജഡമാണെന്നു[1] പ്രസ്താവിച്ചിരുന്നു എന്നുള്ളത് വിസ്മയകരമാണ്. ശരീരം പോലെ മനസ്സും പ്രകൃതിജന്യമാണെന്നു കാണിക്കാനല്ലാതെ മറ്റൊന്നിനുമല്ലല്ലോ നമ്മുടെ ഇന്നത്തെ ഭൗതികവാദികൾ ശ്രമിക്കുന്നത്. വിചാരത്തിൻെറ സ്ഥിതിയും അതുതന്നെ. ബുദ്ധിയുടെയും മറിച്ചല്ലെന്നു അചിരേണ നമുക്കു കാണാം. അവ്യക്തം അഥവാ അവ്യാകൃതം എന്നു വിളിക്കപ്പെടുന്ന ആ പ്രകൃതിയിൽനിന്നത്രേ ഇവയുടെയെല്ലാം ഉല്പത്തി[2] സത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ മൂന്നു

1. അന്നമയം ഹി സോമ്യ മനഃ (ഛാ. 6.5.4)

അല്ലയോ പ്രിയകുമാര, അന്നമയം (ഭൗതികം) തന്നെയാണ് മനസ്സ്.

2. മൂലപ്രകൃതിരവികൃതിർമഹദാദ്യാഃ പ്രകൃതിവികൃതയഃ സപ്ത
ഷോഡശകസ്തു വികാരോ ന പ്രകൃതിർന വികൃതിഃ പുരുഷഃ
പ്രകൃതേർമഹാംസ്തതോഽഹംകാരസ്തസ്മാദ്ഗണശ്ച ഷോഡശകഃ
തസ്മാദപി ഷോഡശകാത് പഞ്ചഭ്യഃ പഞ്ച ഭൂതാനി (സാം കാ. 3, 22)

ശക്തികളുടെ (ത്രിഗുണങ്ങളുടെ) സാമ്യാവസ്ഥയെന്നാണ് അതിനു സാംഖ്യൻമാർ നൽകിയ ലക്ഷണം. തമസ്സെന്ന ഏറ്റവും താഴ്ന്നതരം ശക്തി ആകർഷണമാണ്. അല്പംകൂടി ഉയർന്ന രജോഗുണത്തിൻെറ ലക്ഷണം വികർഷണം, എല്ലാറ്റിലും മീതെയായ സത്വം ആദ്യത്തെ രണ്ടിൻെറയും സാമ്യ(പ്രസന്ന)ാവസ്ഥയും ആകർഷണവികർഷണങ്ങളെ സത്വം നിയന്ത്രിച്ചു നിർത്തുമ്പോൾ സൃഷ്ടിയില്ല, ഒരു ചലനവും ലോകത്തിലില്ല. ഗുണങ്ങളുടെ ഈ ബലതുല്യത ഇല്ലാതാകുമ്പോൾ, പ്രകൃതിയിലെ സാമ്യാവസ്ഥ ഭഞ്ജിക്കപ്പെടുന്നു: ഒരു ശക്തി മറ്റുള്ളവയെ അപേക്ഷിച്ചു പ്രബലമാകുന്നു. ചലനം ആരംഭിക്കുന്നു. സൃഷ്ടി തുടങ്ങുന്നു[2] ഈ പരിപാടി ചക്രരൂപത്തിൽ ക്ലുപ്തകാലം ഇടവിട്ട്, ആവർത്തിക്കുന്നു. അതായത്, സന്തുലിതാവസ്ഥയുടെ ഭഞ്ജനകാലത്ത് ത്രിഗുണങ്ങൾ പല പ്രകാരത്തിൽ സമ്മേളിച്ചും പുനഃസമ്മേളിച്ചും സമസ്തവും അഭിവ്യക്തമാകുന്നു. അതോടൊപ്പം എല്ലാ വസ്തുക്കൾക്കും, പ്രാരംഭത്തിലെ സാമ്യാവസ്ഥയിലേക്കു മടങ്ങിപ്പോകാനുള്ള ഒരു പ്രവണതയുണ്ട്. പ്രകൃതിയുടെ എല്ലാ അഭിവ്യക്തിയും അന്തർദ്ധാനം ചെയ്യുന്ന കാലം ഒരിക്കൽ വരികയും ചെയ്യുന്നു. വീണ്ടും ഒരു ക്ലുപ്തകാലം കഴിയുമ്പോൾ സാമ്യാവസ്ഥ ഭഞ്ജിക്കപ്പെടുന്നു, ഒക്കെ ആവിർഭവിക്കുന്നു. അനന്തരം സകലതും ക്രമേണ വീണ്ടും വിലയിക്കുന്നു – ജലോർമ്മികളെക്കണക്ക്. എല്ലാ ചലനങ്ങളേയും, ഈ ജഗത്തിലുള്ള സകല വസ്തുക്കളേയും ഇടവിട്ടു ഉയരുകയും താഴുകയും ചെയ്തുകൊണ്ടിരിക്കുന്ന തരംഗങ്ങളോടുപമിക്കാം. ചില തത്ത്വചിന്തകൻമാരുടെ മതം ഒരു കുപ്തകാലത്തേയ്ക്കു ഈ സമസ്തജഗത്തും പ്രലയിക്കുന്നുവെന്നാണ്. മറ്റു ചിലരുടെ അഭിപ്രായമാകട്ടെ ലോകവ്യൂഹങ്ങളിൽമാത്രമേ ഇതു സംഭവിക്കുന്നുള്ളുവെന്നാണ്. അതായത്, ഒരു ലോകവ്യൂഹം – ഉദാഹരണത്തിനു

മൂലപ്രകൃതി ഒന്നിൻെറയും വികൃതിയ (കാര്യമ)ല്ല. മഹത്, അഹങ്കാരം, ശബ്ദ–സ്പർശ–രൂപ–രസ–ഗന്ധങ്ങൾ എന്നീ ഏഴും (ചിലതിനു) പ്രകൃതിയും (ചിലതിൻെറ) വികൃതിയുമാണ്. പതിനൊന്നിന്ദ്രിയങ്ങളും, പഞ്ചഭൂതങ്ങളും എന്ന പതിനാറിൻെറ കൂട്ടം (ചിലതിൻെറ) വികൃതിമാത്രമാണ്. (ഒന്നിൻെറയും പ്രകൃതിയല്ല). പുരുഷനാകട്ടെ (ഒന്നിനും) പ്രകൃതിയല്ല (ഒന്നിൻെറയും) വികൃതിയുമല്ല. പ്രകൃതിയിൽനിന്നു മഹാനും അതിൽനിന്നു അഹങ്കാരവും അതിൽനിന്ന് ഏകാദശേന്ദ്രിയങ്ങളും പഞ്ചതന്മാത്രകളും ആ പഞ്ചതന്മാത്രകളിൽനിന്നു പഞ്ചമഹാഭൂതങ്ങളും ഉണ്ടാകുന്നു.

1 പ്രീത്യപ്രീതിവിഷാദാത്മകാഃ പ്രകാശപ്രവൃത്തിനിയമാർഥാഃ
അന്യോ/ന്യാഭിഭവാശ്രയജനനമിഥുനവൃത്തയശ്ച ഗുണാഃ. (സാം. കാ. 12)
സത്വരജസ്തമസ്സുകളെന്ന ത്രിഗുണങ്ങളുടെ സ്വരൂപം യഥാക്രമം സുഖദുഃഖമോഹങ്ങളാണ്. അവയുടെ പ്രയോജനം, പ്രകാശവും പ്രവൃത്തിയും നിയമനവുമാണ്. അവ മൂന്നും അന്യോന്യം അടിപ്പെടുത്തി ആശ്രയിച്ചു പരിണമിപ്പിച്ചു ചേർന്നു വർത്തിക്കുന്നു.

2 സാമ്യവൈഷമ്യാഭ്യാം കാര്യദ്വയം (സാം. സൂ. 6.42)
ഗുണങ്ങളുടെ സാമ്യവൈഷമ്യങ്ങൾ കാരണം പ്രളയപ്രഭവങ്ങളെന്ന രണ്ടു കാര്യങ്ങൾ ഉണ്ടാകുന്നു.

നമ്മുടെ ഈ സൗരവ്യൂഹം – ക്രമേണ വിലയിച്ച് അവ്യാകൃതമാകുമ്പോൾ മറ്റു ലക്ഷോപലക്ഷം ലോകവ്യൂഹങ്ങൾ നേരെമറിച്ച് ആവിർഭവിക്കുകയാവും. ജഗത്തിലാകെ ഏകസമയത്തല്ല ഈ ലയനപ്രക്രിയ നടക്കുന്നതെന്നും, നാനാഭാഗങ്ങളിൽ നാനാപരിണാമങ്ങളാണ് സംഭവിച്ചുവരുന്നതെന്നുമുള്ള രണ്ടാമത്തെ അഭിപ്രായമാണ് എനിക്കു കൂടുതൽ സ്വീകാര്യമായി തോന്നുന്നത്. അതെങ്ങനെയായാലും, ഈ തത്ത്വം അഭംഗുരമായി ശേഷിക്കുന്നു; നാം കാണുന്നതെല്ലാം, അതായത് പ്രകൃതി മുഴുവൻ, ഇടവിട്ടുള്ള ഉയർച്ചയിലും താഴ്ചയിലും കൂടി കടന്നുപോകുന്നു. താഴ്ച, സന്തുലിതാവസ്ഥയിലേക്കുള്ള മടക്കം, പരിപൂർണ്ണസാമ്യാവസ്ഥ, പ്രളയം – ഇതാണ് ഒരു കാല്പത്തിന്റെ അന്ത്യം. പ്രളയപ്രഭവങ്ങളെ ഭാരതത്തിലെ പൗരാണികൻമാർ ഈശ്വരന്റെ ഉച്ഛ്വാസനിശ്വാസങ്ങളോടുപമിച്ചിട്ടുണ്ട്: ഈശ്വരൻ ജഗത്തിനെ നിശ്വസിക്കുന്നു. അതു വീണ്ടും അവനിൽത്തന്നെ വിലയിക്കുന്നു എന്നാണ് ഭാവന. ജഗത്തു ശാന്തമാകുമ്പോൾ അതിനെന്തു സംഭവിക്കുന്നു? അത് അപ്പോഴും അവിടെയുണ്ട്: സൂക്ഷ്മരൂപത്തിൽ, അഥവാ സാംഖ്യദർശനത്തിൽ പറയുംപോലെ കാരണരൂപത്തിൽ, ആണെന്നു മാത്രം. എങ്കിലും ദേശകാലനിമിത്തങ്ങളിൽനിന്നു വിമുക്തമാകുന്നില്ല: ആ ഉപാധികൾ അവിടെയുണ്ട്, അത്യന്തം സൂക്ഷ്മരൂപത്തിൽ, ജഗത്താകെ ചുരുങ്ങിച്ചെറുതാകാൻ തുടങ്ങുന്നുവെന്നും: അങ്ങനെ നാമെല്ലാം കേവലം അണുപ്രായമായെന്നും വന്നാലും ആ മാറ്റം നമുക്കനുഭവപ്പെടില്ല. കാരണം, നമ്മുടെ കൂടെയുള്ള സമസ്തവസ്തുക്കളും ഒപ്പം ചുരുങ്ങിച്ചെറുതാകും. ഇങ്ങനെ സമസ്തവും സങ്കോചിക്കുന്നു: വീണ്ടും വികസിക്കുന്നു. കാരണം കാര്യത്തെ ആവിഷ്കരിക്കുന്നു: ഈ ഗതി ഇങ്ങനെ തുടരുന്നു.

ആധുനികകാലത്ത് നാം മാറ്റർ (Matter) എന്നു പറയുന്നതിനു പുരാതനമനഃശാസ്ത്രജ്ഞൻമാർ 'ഭൂതങ്ങൾ' എന്നാണ് പേർ കൊടുത്തത്. അവരുടെ മതമനുസരിച്ച് ഒരു നിത്യവസ്തു (ഭൂതം) ഉണ്ട്, ആകാശം, മറ്റു ഭൂതങ്ങളെല്ലാം ഈ ഒന്നിൽനിന്നുണ്ടാകുന്നു. ആധുനികശാസ്ത്രജ്ഞൻമാരുടെ ഈതർ (Ether) എന്ന ആശയത്തോടു തികച്ചല്ലെങ്കിലും ഏറെക്കുറെ സദൃശമാണ് ഈ ആകാശം. ഇതിനോടൊപ്പം 'പ്രാണൻ' എന്ന ആദ്യശക്തിയുമുണ്ട്. പ്രാണനും ആകാശവും തമ്മിൽ സമ്മേളിച്ചും പുനഃസമ്മേളിച്ചുമാണ് മറ്റു ഭൂതങ്ങളുണ്ടാകുന്നത്. പിന്നീട് കല്പാവസാനത്തിൽ എല്ലാം അടങ്ങി വീണ്ടും ആകാശവും പ്രാണനുമായിത്തീരുന്നു. മനുഷ്യലിഖിതങ്ങളിൽ പ്രാചീനതമമായ ഋഗ്വേദത്തിൽ സൃഷ്ടിയെ വിവരിക്കുന്ന ഒരു മനോഹരഭാഗമുണ്ട്: അത് അത്യന്തം കാവ്യാത്മകവുമാണ് – 'സത്തോ അസത്തോ ഇല്ലാതെ തമസ്സു തമസ്സിൽ ഉരുണ്ടുകൊണ്ടിരുന്നപ്പോൾ എന്തുണ്ടായിരുന്നു?' 'അതു നിഷ്പന്ദം വർത്തിച്ചു'[1] എന്ന് ഉത്തരവും അവിടെ

1. ഋ. 10. 129. 1–3 (പു. 252 ചു. 1)

നൽകപ്പെട്ടിട്ടുണ്ട്. പ്രാണൻ അപ്പോഴുണ്ടായിരുന്നു; പക്ഷേ അതു നിഷ്പന്ദം വർത്തിച്ചു. 'ആനീദവാതം' എന്നാൽ നിഷ്പന്ദമായിരുന്നു എന്നർത്ഥം. സ്പന്ദം നിലച്ചിരുന്നു. അനന്തരം, ഒരു നീണ്ട കാലത്തിനു ശേഷം, കല്പാരംഭത്തിൽ ആനീദവാതം സ്പന്ദിച്ചുതുടങ്ങുന്നു: പ്രാണൻ ആകാശത്തിൻമേൽ തുടരെ പ്രഹരമേല്പിക്കുന്നു. പരമാണുക്കൾ ഘനീഭവിക്കുന്നു. അതോടൊപ്പം വിഭിന്നഭൂതങ്ങൾ രൂപംകൊള്ളുകയായി. സാധാരണമായി, ഈ വസ്തുതകൾക്കൊക്കെ വളരെ വിചിത്രമായ ഭാഷാന്തരങ്ങൾ കാണാറുണ്ട്. ആശയാനുവാദത്തിനുവേണ്ടി ആളുകൾ തത്ത്വശാസ്ത്രജ്ഞൻമാരെയോ വ്യാഖ്യാതാക്കളെയോ സമീപിക്കാറില്ല. അവ സ്വയം മനസ്സിലാക്കാനുള്ള തലച്ചോറും അവർക്കില്ല. വല്ല മന്ദബുദ്ധിയും സംസ്കൃതത്തിലെ മൂന്നക്ഷരം പഠിച്ചിട്ട് ഒരു ഗ്രന്ഥം മുഴുവൻ ഭാഷാന്തരം ചെയ്യുന്നു. ഭൂതങ്ങൾക്ക് അത്തരക്കാരുടെ പരിഭാഷ കാറ്റ്, തീയ് എന്നൊക്കെയാണ്. അവർ വ്യാഖ്യാതാക്കളെ സമീപിച്ചിരുന്നെങ്കിൽ 'കാറ്റെ'ന്നും 'തീയെ'ന്നും മറ്റുമല്ല അവയുടെ അർത്ഥമെന്നു മനസ്സിലായേനെ[1]

പ്രാണൻെറ തുടരെയുള്ള ആഘാതമേൽക്കുന്ന ആകാശം വായുവിനെ അഥവാ സ്പന്ദത്തെ ഉണ്ടാക്കുന്നു. ഈ വായു പിന്നെയും സ്പന്ദിക്കുന്നു. സ്പന്ദത്തിനു ശീഘ്രത കൂടുമ്പോൾ അതിൽനിന്നു ഘർഷണഫലമായി താപം (തേജസ്സ്) ഉണ്ടാകുന്നു. ഈ താപം ദ്രവീഭാവത്തിൽ അവസാനിച്ച് അപ് (ദ്രവ്യം) ഉണ്ടാകുന്നു. ദ്രവം ഘനപദാർത്ഥമായിത്തീരുന്നു. ആദ്യം ആകാശവും പിന്നീട് ചലനവും ഉണ്ടായിരുന്നു: പിന്നീടു താപവും അനന്തരം ദ്രവവുമുണ്ടായി; ഒടുവിൽ ദ്രവം ഘനീഭവിച്ചു സ്ഥൂലപദാർത്ഥമുണ്ടായി[2] പിന്നീടിതെല്ലാം പ്രതിലോമക്രത്തിൽ മൂലകാരണത്തിലേക്കു നിവർത്തിക്കുന്നു. ഘനപദാർത്ഥം ദ്രവീഭവിക്കുന്നു. അനന്തരം താപരാശിയായി മാറുന്നു. പിന്നീടു പതുക്കെ ചലനമായിത്തീരുന്നു. ആ ചലനം നിലച്ച് നിശ്ചലാവസ്ഥ വരുന്നതോടെ ആ കല്പം അവസാനിക്കുന്നു.[3]അതു വീണ്ടും പ്രവൃദ്ധമാകുന്നു, പിന്നെയും ആകാശരൂപത്തിൽ ലയം പ്രാപിക്കുന്നു.

1 ശബ്ദഗുണത്തോടുകൂടിയത് ആകാശം, സ്പർശഗുണത്തോടുകൂടിയതു വായു, രൂപം (നിറം) ഉള്ളത് അഗ്നി, രസമുള്ള ജലം, ഗന്ധമുള്ളതു പൃഥിവി. അതായത് ശ്രോത്രാദീന്ദ്രിയങ്ങൾകൊണ്ട് അറിയപ്പെടുന്ന ഗുണം എന്തിനെ ആശ്രിയിച്ചിരിക്കുന്നുവോ അതാണ് ആകാശം മുതലായത്.

2. ആകാശാദ്വായുഃ വാദേയാരഗ്നിഃ അഗ്നേരാപഃ. അദ്ഭ്യഃ പൃഥിവീ, പൃഥിവ്യാ ഓഷധയഃ. (തൈ. 2.1)

3. ധാതുപപ്ലവ ആസന്നേ വ്യക്തം ദ്രവ്യഗുണാത്മകം
അനാദിനിധനഃ കാലോ ഹ്യവ്യക്തായാപകർഷതി
വായുനാ ഹൃതഗന്ധാ ഭൂഃ സലിലത്വായ കല്പതേ
സലിലം തദ്ധൃതരസം ജ്യോതിഷ്ട്വായോപകല്പതേ.
ഹൃതരൂപം തു തമസാ വായൗ ജ്യോതിഃ പ്രലീയതേ
ഹൃതസ്പർശോഽവകാശേന വായുർനഭസി ലീയതേ.

ആകാശത്തിൻെറ തുണ കൂടാതെ പ്രാണന് തനിച്ചു പ്രവർത്തന ശേഷിയില്ല. ചലനത്തിൻെറയോ വിചാരത്തിൻെറയോ രൂപത്തിൽ വേദ്യമാകുന്നതെല്ലാം പ്രാണപരിണാമമാണ്, ദ്രവ്യത്തിൻെറ രൂപത്തിൽ – മൂർത്തമോ പ്രതിരോധമാത്രമോ ആയി – വേദ്യമാകുന്നതെല്ലാം ആകാശപരിണാമവും. അധിഷ്ഠാനമില്ലാതെ പ്രാണനു സ്വയം വർത്തിക്കാനോ പ്രവർത്തിക്കാനോ കഴിവില്ല. കേവലപ്രാണനായിരിക്കുമ്പോൾ, അത് ആകാശത്തിൽത്തന്നെ വർത്തിക്കുന്നു. അതു വസ്ത്വാകർഷണം മുതലായ പ്രകൃതിശക്തികളായി മാറുമ്പോൾ അതിനു ദ്രവ്യം കൂടിയേ തീരൂ. ദ്രവ്യത്തിൽനിന്നു വേർപെട്ട് ഊർജ്ജത്തേയോ ഊർജ്ജത്തിൽനിന്നു വേർപെട്ടു ദ്രവ്യത്തേയോ നിങ്ങൾ ഒരിക്കലും കണ്ടെത്തില്ല. നാം ശക്തിയെന്നും ദ്രവ്യമെന്നും പറയുന്നത്, അതിസൂക്ഷ്മാവസ്ഥയിൽ പ്രാണനെന്നും ആകാശമെന്നും അറിയപ്പെടുന്ന അതേ വസ്തുക്കളുടെ സ്ഥൂലപ്രകാശനങ്ങളെയാണ്. പ്രാണൻ മനുഷ്യജീവനിൽമാത്രം ഒതുങ്ങിനിൽക്കുന്നതായി വിചാരിച്ചുപോകരുത്. അതുപോലെ അത് ആത്മാവുമായി അഭിന്നമാണെന്നും ധരിക്കരുത്☆ അങ്ങനെ, ജഗദുദയവിലയങ്ങൾ നിരന്തരം തുടരുന്നു. സൃഷ്ടിക്കു ഒരു ആദിയോ അന്തമോ ഉണ്ടാവാൻ വയ്യ: അതൊരു നിത്യപ്രയാണമാണ്.

ഈ പുരാതനമനഃശ്ശാസ്ത്രജ്ഞൻമാരുടെ മറ്റൊരു നിലപാടു പ്രസ്താവിക്കാം. സകലസ്ഥൂലവസ്തുക്കളും സൂക്ഷ്മവസ്തുക്കളുടെ കാര്യമാണ്.

---

കാലാത്മനാ ഹൃതഗുണം നഭ ആത്മനീ ലീയതേ
ഇന്ദ്രിയാണി മനോ ബുദ്ധിഃ സഹ വൈകാരികൈർനൃപ
പ്രവിശന്തി ഹ്യഹങ്കാരം സഗുണൈരഹമാത്മനി (ഭാ. II. 3.8.13-15)

പ്രളയമടുക്കുമ്പോൾ അനാദ്യനന്തമായ കാലം മഹാഭൂതങ്ങളേയും മറ്റും അവ്യക്തത്വത്തിലേക്കു വലിച്ചു താഴ്ത്തുന്നു. ഗുണങ്ങൾ നഷ്ടപ്പെട്ടു വഴിക്കുവഴി ഭൂതങ്ങൾ വിലയിച്ചു വിലയിച്ച് ഒടുവിൽ ആകാശമായിത്തീരുന്നു. അതിൻെറ ഗുണത്തെ കാലസ്വരൂപൻ അപഹരിച്ച് ആകാശം താമസാഹങ്കാരത്തിലും ഇന്ദ്രിയങ്ങളും ബുദ്ധിയും മനസ്സും ദേവതകളോടുകൂടെ രാജസസാത്വികാഹങ്കാരങ്ങളിലും അഹങ്കാരം മുഴുവൻ മഹത്തിലും മഹത്ത് അവ്യക്തപ്രകൃതിയിലും വിലയിക്കുന്നു.

☆ ഈ പ്രാണനെയാണ് വായുവെന്നും സൂത്രമെന്നും പറയുന്നത്:

വായുർവൈ ഗൗതമ തത് സൂത്രം വായുനാ വൈ ഗൗതമ സൂത്രേണായം ച ലോകഃ പരശ്ചലോകഃ സർവാണി ച ഭൂതാനി സംദൃബ്ധാനി ഭവന്തി. (ബൃ.3.7.2)

ഗൗതമ, ആ സൂത്രം (നൂൽ) വായുവാകുന്ന സൂത്രംകൊണ്ടു തന്നെയാണ്, ഗൗതമ, ഈ ലോകവും പരലോകവും സർവഭൂതങ്ങളും നന്നായി കോർക്കപ്പെട്ടിരിക്കുന്നത്.

ഈ മന്ത്രത്തിൻെറ ഭാഷ്യത്തിൽ ആചാര്യസ്വാമികൾ;

വായുരിവ സൂക്ഷ്മാകാശവദ്വിഷ്ടംഭകം പൃഥിവ്യാദീനാം, യദാത്മ്യകം സപ്തദശവിധം ലിംഗം കർമ്മവാസനാസമവായി പ്രാണിനാം. യത്തത് സമഷ്ടിവ്യഷ്ട്യാത്മകം, യസ്യ ബാഹ്യാ ഭേദാഃ സപ്ത സപ്തമരുതദ് ഗണാഃ സമുദ്രസ്യോവോർമ്മയഃ, തദേതദ് വായവ്യം തത്ത്വം സൂത്രിത്യഭിധീയതേ. (ബൃ. ശം. ഭാ. 3.7.2)

സ്ഥൂലമായ ഏതു വസ്തുവും തൻമാത്ര (ഭൂതസൂക്ഷ്മ)കൾ എന്നു പേരുള്ള സൂക്ഷ്മവസ്തുക്കൾ ചേർന്നുണ്ടായതാണ്. എനിക്ക് ഒരു പൂവിൻെറ മണം അനുഭവപ്പെടുന്നു. അതിന്, എൻെറ മൂക്കിന് വല്ലൊരു വസ്തുവുമായി സമ്പർക്കമുണ്ടാകണം. പുഷ്പം സമീപത്തുണ്ട്: പക്ഷേ, അതെൻെറ അടുത്തേയ്ക്കു നീങ്ങുന്നതായി കാണുന്നില്ല. എൻെറ അടുത്തേയ്ക്കു വരുന്നതും എൻെറ ഘ്രാണേന്ദ്രിയവുമായി ചേരുന്നതും തന്മാത്രകൾ. പുഷ്പത്തിൻെറ നേർത്ത അംശങ്ങൾ, മാത്രം, ചൂട്, വെളിച്ചം മുതലായ എല്ലാ വസ്തുക്കളെസ്സംബന്ധിച്ചും ഇതുപോലെതന്നെ. ഈ തൻമാത്രകളെ വീണ്ടും പരമാണുക്കളായി വിഭജിക്കാം. പല ദാർശനികൻമാരും പലതരത്തിലുള്ള വാദങ്ങൾ ഉന്നയിച്ചിട്ടുണ്ട്. ഇവയെല്ലാം വാദങ്ങൾ മാത്രമാണെന്നു നമുക്കറിയുകയും ചെയ്യാം. നമ്മുടെ ആവശ്യത്തിനു സ്ഥൂലങ്ങൾ സകലവും അത്യന്തസൂക്ഷ്മങ്ങളായ വസ്തുക്കൾ ചേർന്നതാണെന്നുള്ള അറിവു മതിയാകും. ആദ്യം നമുക്കു ബാഹ്യമായി സ്പർശിക്കാവുന്ന സ്ഥൂലവസ്തുക്കൾ അനുഭവപ്പെടുന്നു. കണ്ണ്, ചെവി, മൂക്ക് ഈ അവയവങ്ങളുമായി സന്നികർഷമുള്ള ഭൂതസൂക്ഷ്മങ്ങൾ പിന്നീടാണ് വരുന്നത്. 'ഈതർ' (ether) തരംഗങ്ങൾ എൻെറ നേത്രങ്ങളെ സ്പർശിക്കുന്നു: എനിക്കവയെ കാണാൻ വയ്യ: എങ്കിലും എനിക്കു വെളിച്ചം കാണാറാകണമെങ്കിൽ, അവ എൻെറ കണ്ണുകളിൽ വന്നു തട്ടണമെന്നു എനിക്കറിയാം.

ഇതാ കണ്ണ്; എന്നാൽ അതു കാണുന്നില്ല. തലച്ചോറിലെ നാഡീകേന്ദ്രം എടുത്തുമാറ്റി എന്നു വിചാരിക്കുക: കണ്ണ് അവിടെ ഉണ്ടായിരിക്കും. ബാഹ്യലോകത്തിൻെറ ചിത്രം നേത്രപടലത്തിൽ പൂർണ്ണമായി പതിയുകയും ചെയ്യും: എന്നാലും ഒന്നും കാണില്ല. അതിനാൽ കണ്ണല്ല ദർശനേന്ദ്രിയം: അതു രണ്ടാംകിട ഉപകരണംമാത്രം. ദർശനേന്ദ്രിയം മസ്തിഷ്കത്തിലെ നാഡീകേന്ദ്രമാണ്. അതുപോലെ, നാസികയും ഒരുപകരണം: അതിൻെറ പിന്നിൽ ഇന്ദ്രിയം വേറെയുണ്ട്. ഈ കണ്ണും മറ്റും ബാഹ്യകാരണങ്ങൾമാത്രം. ഇന്ദ്രിയങ്ങളാണ് യഥാർത്ഥത്തിൽ ഉപലബ്ധിസ്ഥാനങ്ങൾ. പ്രത്യക്ഷജ്ഞാനമുണ്ടാകുവാൻ മനസ്സിനെ ഇന്ദ്രിയത്തോടു യോജിപ്പിക്കണം. നാം പഠനത്തിൽ മുഴുകിയിരിക്കുന്ന അവസരത്തിൽ നാഴികമണി അടിക്കുന്ന ശബ്ദം കേൾക്കായ്ക ഒരു സാധാരണാനുഭവമാണല്ലോ. എന്തുകൊണ്ട്? കാതു

---

വായുവിനെപ്പോലെ സൂക്ഷ്മായും ആകാശമെന്നപോലെ പൃഥിവ്യാദികൾക്കു താങ്ങായും പഞ്ചഭൂതങ്ങൾ പത്തിന്ദ്രയങ്ങൾ പ്രാണൻ അന്തഃകരണം എന്നീ പതിനേഴും ചേർന്ന പ്രാണികളുടെ കർമ്മവാസനകൾക്കാശ്രയമായ ലിംഗശരീരായും ഇരിക്കുന്നതു യാതെന്നോ, കടലിനു തിരമാലകൾപോലെ യാതൊന്നിൻെറ ബാഹ്യഭേദങ്ങളാണോ ഏഴേഴു കാറ്റിൻകൂട്ടങ്ങൾ, അങ്ങനെയുള്ള വായുതത്ത്വമാണ് സൂത്രം എന്നു പറയപ്പെടുന്നത്.

(ഈ സൂത്രത്തിൻെറയും നിയാമകനാണ് സൂത്രാത്മാവ് അല്ലെങ്കിൽ അന്തര്യാമി. സൂത്രം പ്രാണൻ – ആത്മാവ് – ആകുന്നില്ല [തുടർന്നുള്ള മന്ത്രഭാഷ്യം കാണുക.])

തുറന്നിരുന്നു, അവയുടെ ശബ്ദം തലച്ചോറിലെത്തി: എന്നിട്ടും മനസ്സ് ശ്രവണേന്ദ്രിയത്തോടു ചേരാഞ്ഞതുകാരണം ശബ്ദം കേട്ടില്ല.

കണ്ണ്, ചെവി മുതലായ ഓരോ ഉപകരണത്തിനും തലച്ചോറിൽ ഓരോ ഇന്ദ്രിയമുണ്ട്. എല്ലാ കരണങ്ങൾക്കുംകൂടി ഒരിന്ദ്രിയമായിരുന്നെ ങ്കിൽ, മനസ്സ് അതിനോടു ചേർന്നാൽ എല്ലാം ഒരേ സമയം പ്രവൃ ത്തമായേനെ. എന്നാൽ നാഴികമണിയുടെ സംഗതിയിൽ നാം കണ്ട തുപോലെ, ഇതപ്രകാരമല്ല. എല്ലാ കരണങ്ങൾക്കുംകൂടി ഒരിന്ദ്രിയം മാത്രമായിരുന്നെങ്കിൽ മനസ്സ് ഒരേ സമയത്തു കാണുകയും കേൾ ക്കുകയും ചെയ്യും: ഒരേ സമയത്തു കാണുക, കേൾക്കുക, മണക്കുക ഇവയെല്ലാം ചെയ്യും" ഇവയെല്ലാം ഒരുമിച്ചു ചെയ്യാതിരിക്കാൻ അതിനു കഴിയില്ല. അതിനാൽ ഓരോ അവയവത്തിനും പ്രത്യേകം കേന്ദ്രമു ണ്ടായിരിക്കുക ആവശ്യമാണ്. ആധുനികശരീരശാസ്ത്രം ഈ വസ്തുത യെ അനുകൂലിക്കുന്നു. കാണുകയും കേൾക്കുകയും ഒരുമിച്ചാകാമെ ന്നതു ശരിതന്നെ: പക്ഷേ, ഇതു സാദ്ധ്യമാകുന്നത് മനസ്സു ഭാഗിക മായി രണ്ടു കേന്ദ്രത്തോടും ചേരുന്നതുകൊണ്ടാണ്. ഇന്ദ്രിയങ്ങൾ എന്തു വസ്തുവിനെക്കൊണ്ടാണ് നിർമ്മിച്ചത്? കണ്ണ്, മൂക്ക്, ചെവി മുതലായ ബാഹ്യകരണങ്ങൾ സ്ഥൂലദ്രവ്യനിർമ്മിതമാണെന്നു നമുക്ക റിയാം. ഇന്ദ്രിയങ്ങളും ദ്രവ്യനിർമ്മിതങ്ങളാണ്. സ്ഥൂലദ്രവ്യനിർമ്മിത മായ ശരീരം പ്രാണനെ പലതരം സ്ഥൂലശക്തികളായി മാറ്റിയെടു ക്കുംപോലെ, ആകാശം, വായു, തേജസ്സ് ആദിയായ സൂക്ഷ്മദ്രവ്യങ്ങ ളാൽ നിർമ്മിതമായ അന്തരിന്ദ്രയങ്ങൾ പ്രാണനെ ജ്ഞാനാർജ്ജന ത്തിനുതകുന്ന സൂക്ഷ്മശക്തികളായി മാറ്റിയെടുക്കുന്നു. ഇന്ദ്രിയങ്ങൾ, പ്രാണധർമ്മങ്ങൾ, മനസ്സ്, ബുദ്ധി ഇവയുടെ സംഘാതത്തിനു സൂക്ഷ്മശരീരം അല്ലെങ്കിൽ ലിംഗശരീരം എന്നു പറയുന്നു. ലിംഗശരീ രത്തിനു ഒരു വാസ്തവാകാരമുണ്ട്, എന്തെന്നാൽ ദ്രവ്യമയമായ ഏതിനും ആകാരമുണ്ടാകണം.

വൃത്തിരൂപത്തിലുള്ള അതായത് സ്പന്ദിക്കുന്ന അഥവാ അശാന്താ വസ്ഥയിലായ ചിത്തത്തെ മനസ്സെന്നു പറയുന്നു. തടാകത്തിലേക്കു കല്ലെറിഞ്ഞാൽ ആദ്യം സ്പന്ദവും പിന്നീട് പ്രതിസ്പന്ദവും ഉണ്ടാകും. ഒരു നിമിഷനേരത്തേക്കു വെള്ളം സ്പന്ദിക്കും: പിന്നീട് കല്ലിൻമേൽ അതിൻെറ പ്രതിസ്പന്ദമുണ്ടാകും. അതുപോലെ, ചിത്തത്തിൽ ഒരു സംവേദനമുണ്ടായാൽ ആദ്യം അതല്പം സ്പന്ദിക്കും: അതിനെ മന സ്സെന്നു പറയുന്നു. മനസ്സ് ആ സംവേദനത്തെ കുറേക്കൂടി ഉള്ളിലേ ക്കെടുത്തു 'ബുദ്ധി' എന്ന വിവേചനശക്തിയുടെ മുമ്പാകെ വെയ്ക്കു ന്നു. അതു പ്രതിസ്പന്ദിക്കുന്നു. ബുദ്ധിയുടെ പിന്നിലാണ്, 'ഞാനുണ്ട്' എന്നു പറയുന്ന 'അഹങ്കാരം' അഹങ്കാരത്തിനു പിന്നിൽ 'മഹത് തത്ത്വം' പ്രകൃതിയുടെ ഉത്തമസദ്ഭാവം നിലകൊള്ളുന്നു. ഇവയിലോ രോന്നും അതിൻെറ മുമ്പുള്ളതിൻെറ കാര്യമത്രേ. തടാകത്തിൻെറ സംഗതിയിൽ, അതിനേൽക്കുന്ന ഓരോ ആഘാതവും ബാഹ്യലോക

ത്തുനിന്നു വരുന്നതാണ്. എന്നാൽ മനസ്സിൻെറ സംഗതിയിൽ ആഘാതം പുറത്തുനിന്നോ അകത്തുനിന്നോ ഉണ്ടാവാം. മഹത് തത്ത്വത്തിനു പിന്നിൽ ശുദ്ധനും പൂർണ്ണനുമായ മനുഷ്യാത്മാവ് അഥവാ 'പുരുഷൻ' വർത്തിക്കുന്നു. അവൻ മാത്രമത്രേ ദ്രഷ്ടാവ്" ഈ പരിണാമങ്ങളെല്ലാം അവനുവേണ്ടിയാണുതാനും.

പുരുഷൻ ഈ മാറ്റങ്ങളെല്ലാം കണ്ടുകൊണ്ടിരിക്കുന്നു. അവൻ അശുദ്ധനല്ല. എന്നാൽ വേദാന്തികൾ പറയുന്ന അദ്ധ്യാസം ഹേതുവായി – പ്രതിബിംബനംകൊണ്ടു ഉപഹിതമായിട്ട് – അവൻ അശുദ്ധനെന്നു തോന്നിക്കുന്നു. സ്ഫടികത്തിനു മുമ്പിൽ ചുവന്നതോ നീലയോ ആയ പുഷ്പം വെച്ചാൽ സ്പടികത്തിനു കാഴ്ചയിൽ വരുന്ന വ്യത്യാസംപോലെയാണത്.ª[1] നിറം അതിൽ പ്രതിബിംബിക്കുന്നു, എന്നാൽ സ്പടികം സ്വതവേ നിർമ്മലമാണ്. അനേകം ആത്മാക്കളുണ്ടെന്നും ഓരോന്നും ശുദ്ധവും പൂർണ്ണവുമാണെന്നും നാമിവിടെ തൽക്കാലം സ്വീകരിക്കുകയാണ്. സ്ഥൂലസൂക്ഷ്മങ്ങളായ അനേകതരം ദ്രവ്യങ്ങൾ ആത്മാവിൽ അദ്ധ്യസ്തങ്ങളായിട്ട് അതിനെ വർണ്ണശബളമാക്കുന്നു. പ്രകൃതി എന്തിനിതെല്ലാം ചെയ്യുന്നു? ആത്മാവിൻെറ വികാസത്തിനുവേണ്ടിയത്രേ പ്രകൃതി ഈ പരിണാമങ്ങളിൽക്കൂടെയെല്ലാം കടന്നു പോകുന്നത്. ഈ സൃഷ്ടിയെല്ലാം ആത്മാവിൻെറ ഹിതത്തിനാണ്. അതു സ്വതന്ത്രമാകാൻ[2] ജഗത്തെന്ന ഈ ബൃഹദ് ഗ്രന്ഥം വായിക്കാനായി മനുഷ്യൻെറ മുമ്പിൽ മലർത്തിവെച്ചിരിക്കുന്നു. (അതു വായിച്ച്) ഒടുവിൽ,താൻ സർവ്വജ്ഞനും സർവ്വശക്തനുമാണെന്ന് അവൻ കണ്ടുപിടിക്കയും ചെയ്യുന്നു. ഈ സന്ദർഭത്തിൽ നിങ്ങളോടൊന്നു പറഞ്ഞുകൊള്ളട്ടെ; ഞങ്ങളുടെ ഏറ്റവും മുന്തിയ മനഃശാസ്ത്രജ്ഞരിൽ ചിലർ, നിങ്ങൾ വിശ്വസിക്കുന്ന ആ അർത്ഥത്തിൽ ഈശ്വരനിൽ വിശ്വസിക്കുന്നവരല്ല. ഞങ്ങളുടെ മനശ്ശാസ്ത്രത്തി

1. ഉപരാഗാത് കർതൃത്വം ചിത്സാന്നിദ്ധ്യാത്. (സാം. സൂ. 1. 164)

പുരുഷനു യാതൊരു കർതൃത്വമുണ്ടോ അതു ബുദ്ധ്യുപരാഗംകൊണ്ടുണ്ടായതാണ്: ബുദ്ധിക്കു യാതൊരു ചൈതന്യമുണ്ടോ അതു പുരുഷസാന്നിദ്ധ്യംകൊണ്ടും. (യോ. സൂ. 4.22 കൂടെ നോക്കുക)

2. പുരുഷസ്യ ദർശനാർഥം കൈവല്യാർഥം തഥാ പ്രധാനസ്യ
പങ്ഗ്വന്ധവദുഭയോരപി സംയോഗസ്തത് കൃതഃ സർഗഃ.
ഇത്യേഷ പ്രകൃതികൃതോ മഹദാദിവിശേഷഭൂതപര്യന്തഃ
പ്രതിപുരുഷവിമോക്ഷാർഥം സ്വാർഥ ഇവ പരാർഥ ആരംഭഃ. (സാം. കാ. 21.56)

പ്രകൃതിപുരുഷസംയോഗം പ്രകൃതിക്കു പുരുഷൻെറ കാഴ്ചയിൽ പെടാനും (ഭോഗ്യമാകാനും)പുരുഷന്നു കൈവല്യം കിട്ടുവാനുംവേണ്ടിയാണ്. മുടന്തനും കുരുടനും തമ്മിലുള്ളതുപോലെയാണ് ഈ സംയോഗം. (മുടന്തനെ കഴുത്തിലേറ്റി അവൻെറ നിർദ്ദേശപ്രകാരം കുരുടൻ നടന്നുകൊള്ളുംപോലെ) അതിൽനിന്നാണ് സൃഷ്ടി. ഇപ്രകാരം മഹത്തുതുടങ്ങി മഹാഭൂതപര്യന്തമുള്ളതെല്ലാം പ്രകൃതിയാൽ ത്തന്നെ കൃതമാണ്. ഓരോ പുരുഷനെയും തികച്ചും സ്വതന്ത്രനാക്കാൻ, സ്വാർത്ഥത്തിനെന്ന മട്ടിൽ പരാർത്ഥത്തിനുവേണ്ടിതന്നെയാണ് പ്രകൃതിയുടെ ഈ പരിണാമമെല്ലാം.

ൻെറ പിതാവായ കപിലൻ ഈശ്വരൻെറ ഉണ്മയെ നിഷേധിക്കുന്നു. ഈശ്വരൻ എന്നൊരാളുടെ ആവശ്യം തീരെയില്ലെന്നാണ് അദ്ദേഹത്തിൻെറ മതം; സൃഷ്ടി മുഴുവൻ നടത്തുന്നതിനു പ്രകൃതി താനേ മതി[1] അദ്ദേഹം പ്രസിദ്ധമായ രചനാവാദ[2]ത്തിൻെറ ഉച്ചിയിലിടിക്കുക

1. സാം. ത. 56-ൽ വാചസ്പതിമിശ്രൻ പറയുന്നു;

മഹത്തുമുതൽ ഭൂമിവരെയുള്ളതു പ്രകൃതികൃതമാണ്. ഈശ്വരകൃതമല്ല: ബ്രഹ്മം അതിൻെറ ഉപാദാനം (കാരണവസ്തു) അല്ല, ജഗത്ത് അകാരണവുമല്ല. അകാരണമായാൽ ഒന്നുകിൽ ജഗത്ത് തീരെ ഉണ്ടാവില്ല, അല്ലെങ്കിൽ ആകെ ഉണ്ടായി അങ്ങനെയായിരിക്കും. ചിതിശക്തിയായ ബ്രഹ്മം അപരിണാമിയാകയാൽ ഉപാദാനമാകയില്ല. ഈശ്വരനെ അധിഷ്ഠാനമാക്കിയുള്ള പ്രകൃതിയുമല്ല ജഗത്കാരണം. സ്വയം നിർവ്യാപാരൻ അധിഷ്ഠാനമാകുകയെന്നതുണ്ടാവില്ല. നിർവ്യാപാരനായ ആശാരിയും മറ്റും ഉളിക്കും മറ്റും ആശ്രയമാകയില്ലല്ലോ. (അടുത്ത കാരികയുടെ വ്യാഖ്യാനത്തിൽ [സാം. ത. 57]) അചേതനയായ പ്രകൃതി എങ്ങനെ പ്രവർത്തിക്കും? അതുകൊണ്ട് പ്രകൃതിക്കു അധിഷ്ഠാനമായൊരു ചേതനമുണ്ട്: ജീവൻമാർ ചേതനൻമാരാണെങ്കിലും പ്രകൃതിക്കധിഷ്ഠാനമാകാൻ പോരാ: അവർക്കു പ്രകൃതിസ്വരൂപം അറിഞ്ഞുകൂടാ. അതുകൊണ്ട് സർവാർഥദർശിയായി പ്രകൃതിക്കൊരധിഷ്ഠാതാവുണ്ട്, അതാണ് ഈശ്വരൻ.

എന്നാണെങ്കിൽ അചേതനവും പ്രയോജനത്തിനായി പ്രവർത്തിക്കുന്നതു കണ്ടിട്ടുണ്ട്. പൈക്കിടാവിൻെറ വളർച്ചയ്ക്കുവേണ്ടി പാൽ അചേതനമാണെങ്കിലും പ്രവർത്തിക്കുന്നുവല്ലോ. അതുപോലെ അചേതനയായ പ്രകൃതിയും പുരുഷവിമോക്ഷണത്തിനു പ്രവർത്തിക്കും. (ആലോചനാപൂർവ്വം ചെയ്യപ്പെടുന്ന ഏതു കർമ്മത്തിനും പ്രേരകമായി സ്വാർത്ഥമോ കാരുണ്യമോ വേണം.) എല്ലാ ആഗ്രഹങ്ങളും നിറവേറിയിരിപ്പുള്ള ഭഗവാനു ജഗത്സൃഷ്ടിക്കൊണ്ട് ഒന്നും ആഗ്രഹിക്കാനില്ല. കാരുണ്യംകൊണ്ടുമല്ല സൃഷ്ടിപ്രവർത്തനം. സൃഷ്ടിക്കുമുമ്പ് ജീവൻമാരുടെ ഇന്ദ്രിയശരീരവിഷയങ്ങൾ ഉണ്ടായിട്ടില്ലാത്തതിനാൽ ദുഃഖമില്ലാതിരിക്കെ എന്തു നീക്കിക്കളയാനുള്ള കാരുണ്യമാണ്? സൃഷ്ടിക്കുശേഷം ദുഃഖികളെക്കണ്ടിട്ടുളവാകുകയാണ് കാരുണ്യമെങ്കിൽ ഈ അന്യോന്യാശ്രയദൂഷണത്തിനുത്തരമില്ല: കാരുണ്യംകൊണ്ട് സൃഷ്ടിയോ? സൃഷ്ടികൊണ്ട് കാരുണ്യമോ കരുണാവശഗനായിട്ടാണ് ഈശ്വരൻെറ പ്രവൃത്തിയെങ്കിൽ സുഖികളായിട്ടേ ജന്തുക്കളെ സൃഷ്ടിക്കാൻ പാടുള്ളൂ. പലതരത്തിലരുതായിരുന്നു. കർമ്മവൈചിത്ര്യംകൊണ്ടാണ് വൈചിത്ര്യമെങ്കിൽ കർമ്മത്തിനധിഷ്ഠാനം വേണ്ടെന്നായി, വിചാരശീലൻമാർക്ക് ഈശ്വരാശ്രയമില്ലാതെയും അചേതനമായ കർമ്മത്തിനു പ്രവൃത്തിയുണ്ടാകാമല്ലോ. (ഇനി,) കർമ്മത്തിൻെറ കാര്യങ്ങളായ ശരീരേന്ദ്രിയവിഷയങ്ങൾ ഉണ്ടാകുന്നില്ലെങ്കിൽ ദുഃഖവും ഉണ്ടാവില്ലല്ലോ. അചേതനയായ പ്രകൃതിക്കാകട്ടെ, സ്വാർത്ഥാസക്തിയോ കാരുണ്യമോ പ്രയോജനമല്ല എന്നതിനാൽ ഇപ്പറഞ്ഞ ദോഷമില്ല. പരന്നുവേണ്ടിയിട്ടാണെന്നു മാത്രമുള്ള പ്രയോജനം ചേരുകയും ചെയ്യും.

2. വാച്ചുപോലെ, ചിട്ടയും ക്രമവുമൊത്തു നടക്കുന്ന ഒരു യന്ത്രമുണ്ടെങ്കിൽ അതു രചിച്ച ഒരാളുമുണ്ടാകണം: അതുപോലെ ക്രമനിയമങ്ങൾക്കു വിധേയമായി നീങ്ങിക്കൊണ്ടിരിക്കുന്ന ഈ ജഗത്തിനു വിധാതാവും അധിനായകനുമായി ഒരാൾ ഉണ്ടാകണമെന്ന വാദം ശ്രീമദാചാര്യസ്വാമികൾ പറയുന്നു;

അസ്യ ജഗതോ നാമരൂപാഭ്യാം വ്യാകൃതസ്യ അനേകകർതൃഭോക്തൃസംയുക്തസ്യ പ്രതിനിയതദേശകാലനിമിത്തക്രിയാഫലാശ്രയസ്യ മനസാപ്യചിന്ത്യരചനാരൂപസ്യ ജന്മസ്ഥിതിഭംഗം യതഃ സർവ്വജ്ഞാത് സർവശക്തേഃ കാരണാദ് ഭവതി തദ്ബ്രഹ്മ. (ബ്ര. സൂ. ഭാ. 1.1.2)

യുണ്ടായി: ഇതിനേക്കാൾ ബാലിശമായ ഒരു വാദം ഉണ്ടായിട്ടില്ലെന്നാണ് അദ്ദേഹം പ്രസ്താവിച്ചിട്ടുള്ളത്. എന്നാൽ ഒരു സവിശേഷമട്ടിലുള്ള ഈശ്വരനെ അദ്ദേഹം അംഗീകരിക്കുന്നുണ്ട്. നാമെല്ലാം മുക്തരാവാൻ യത്നിച്ചുകൊണ്ടിരിക്കയാണ്. നാം സ്വതന്ത്രരാവുന്നതോടെ പ്രകൃതിയിൽ ലയിച്ചമട്ടാവാം. പിന്നീട് അടുത്ത കല്പാരംഭത്തിൽ പുനരാവിർഭവിച്ചു കല്പാധിപനായി വാഴാൻ നമുക്കു സാധിക്കും. സർവ്വജ്ഞരായും സർവ്വശക്തരായുമാണ് നാം പുനരാവിർഭവിക്കുക. ആ അർത്ഥത്തിൽ നമ്മെ ഈശ്വരൻമാരെന്നു പറയാം. നിങ്ങൾക്കും എനിക്കും ഏറ്റവും എളിയ ജീവികൾക്കുപോലും വിവിധകല്പങ്ങളിൽ ഈശ്വരൻമാരായി വാഴാം. അത്തരം ഒരീശ്വരൻ നിത്യനാവില്ലെന്നു അദ്ദേഹം പറയുന്നുണ്ട്. എന്നാൽ, അനന്തകാലത്തേക്കും സർവ്വശക്തിയോടെ വാഴുന്ന ഒരു നിത്യേശ്വരൻ ഉണ്ടാവുക സാദ്ധ്യമല്ല. അത്തരമൊരീശ്വരനെ ഭാവന ചെയ്യുന്ന പക്ഷം, ഈ പ്രയാസം നേരിടും: ആ ഈശ്വരൻ ബദ്ധനോ മുക്തനോ ആകണം. തികച്ചും സ്വതന്ത്രനായ ഒരീശ്വരൻ സൃഷ്ടിക്കയില്ല. അവന് അതിൻെറ ആവശ്യമില്ല. അവൻ ബദ്ധനാണെങ്കിലും സൃഷ്ടി നടത്തില്ല: കാരണം, കഴിവില്ല, ശക്തിയില്ല. രണ്ടായാലും, സർവ്വജ്ഞനും സർവ്വശക്തനുമായ ഒരു നിത്യനിയാമകൻ ഉണ്ടാവാൻ നിവൃത്തിയില്ല. ഞങ്ങളുടെ മതഗ്രന്ഥങ്ങളിൽ എവിടെയെല്ലാം ഈശ്വരനെന്ന പദം ഉപയോഗിച്ചിട്ടുണ്ടോ അവിടെയെല്ലാം സ്വതന്ത്രരായ മനുഷ്യരെയാണുദ്ദേശിച്ചിട്ടുള്ളത് എന്നത്രേ അദ്ദേഹം പറയുന്നത്.

കപിലൻ എല്ലാ ആത്മാക്കളുടെയും ഏകത്വത്തിൽ വിശ്വസിക്കുന്നില്ല. അദ്ദേഹത്തിൻെറ അപഗ്രഥനം, അതു ചെന്നെത്തുന്നിടത്തോളം, കേവലം അദ്ഭുതമെന്നേ പറയാവൂ. ഭാരതീയതത്ത്വചിന്തയുടെ പിതാവാണദ്ദേഹം. ബുദ്ധമതവും മറ്റു ദർശനങ്ങളും അദ്ദേഹത്തിൻെറ ചിന്തയോടു കടപ്പെട്ടിരിക്കുന്നു.

അദ്ദേഹത്തിൻെറ മനഃശാസ്ത്രമനുസരിച്ച്, എല്ലാ ആത്മാക്കൾക്കും താന്താങ്ങളുടെ സ്വാതന്ത്ര്യവും ജന്മാവകാശങ്ങളായ സർവ്വജ്ഞത്വവും സർവ്വശക്തിത്വവും വീണ്ടെടുക്കാം. എന്നാൽ ഒരു ചോദ്യം ഉദിക്കുന്നു: എവിടെയാണീ ബന്ധനം? കപിലൻ പറയുന്നു, അത് അനാദിയാണെന്ന്. എന്നാൽ, അതിന് ആദിയില്ലെങ്കിൽ അവസാനവും അരുതല്ലോ: നാം ഒരിക്കലും സ്വതന്ത്രരാവുകയുമില്ല. ബന്ധം അനാദിയാണെങ്കിലും അത് ആത്മാവിനെപ്പോലെ സദൈകരൂപമല്ല എന്നാണദ്ദേഹം പറയുന്നത്. മറ്റുവിധത്തിൽ പറഞ്ഞാൽ,ബന്ധഹേതുവായ

നാരൂപങ്ങളെക്കോണ്ട് വികാരപ്പെട്ട്, അനേകകർത്തൃഭോക്തൃസംയുക്തമായി, ദേശം, കാലം, നിമിത്തം ക്രിയ ഫലം എന്നിവയെ അഴിവില്ലാത്തവിധം ആശ്രയിച്ച്, മനസ്സുകൊണ്ടുപോലും ചിന്തിക്കാനാവാത്ത രചനാരൂപത്തോടുകൂടിയ ഈ ജഗത്തിൻെറ ഉല്പത്തിസ്ഥിതിയിലയങ്ങൾ സർവജ്ഞനും സർവശക്തിയുമായ ഏതൊരു കാരണത്തിൽനിന്നു ഉണ്ടാകുന്നുവോ അതു ബ്രഹ്മമാകുന്നു.

പ്രകൃതി അനാദ്യന്തമാണെങ്കിലും, ആത്മാവ് എപ്രകാരം അനാദ്യന്തമോ അപ്രകാരമല്ല. എന്തെന്നാൽ പ്രകൃതിക്കു വ്യക്തിത്വമില്ല. പ്രതിനിമിഷം വെള്ളം മാറിക്കൊണ്ടിരിക്കുന്ന നദിപോലെയാണ് പ്രകൃതി. വെള്ളത്തിൻെറ ആകത്തുകയാണ് നദി. എന്നാൽ അത് എപ്പോഴും ഒരേ വസ്തുവല്ല. പ്രകൃതിയിലുള്ള ഏതു വസ്തുവും പ്രത്യക്ഷണപരിണാമിയാണ്. എന്നാൽ ആത്മാവ് സദാ നിർവികാരം. അങ്ങനെ, പ്രകൃതി സദാ മാറിക്കൊണ്ടിരിക്കകാരണം, അതിൻെറ ബന്ധനത്തിൽനിന്നു പുറത്തു കടക്കാൻ ആത്മാവിനു സാധിക്കും.

ഏതു വിധമാണോ ജഗത്തിൻെറ ഒരംശം നിർമ്മിച്ചിരിക്കുന്നത് അതേവിധമാണ് ജഗത്താകെയും നിർമ്മിച്ചിട്ടുള്ളത്. അതിനാൽ, എനിക്ക് ഒരു മനസ്സുള്ളതുപോലെ, ഒരു വിശ്വമനസ്സുമുണ്ട്. വ്യഷ്ടിയിലെങ്ങനെയോ അങ്ങനെ സമഷ്ടിയിലും. ജഗത്തിനാകെക്കൂടി ഒരു സ്ഥൂലശരീരമുണ്ട്. അതിൻെറ പിന്നിൽ സമഷ്ടിസൂക്ഷ്മശരീരം: അതിൻെറ പിന്നിൽ സമഷ്ടിമനസ്സ്: അതിൻെറ പിന്നിൽ സമഷ്ടി-അഹങ്കാരം: അതിൻെറ പിന്നിൽ സമഷ്ടിമഹത്തത്ത്വം-ഇതാണ് ക്രമം. ഇതു മുഴുവനും പ്രകൃതിയിൽ: പ്രകൃതിക്കു പുറത്തല്ല: എല്ലാം പ്രകൃതിയുടെ പരിണാമം.

നമുക്കു മാതാപിതാക്കളിൽനിന്നാർജ്ജിക്കുന്ന സ്ഥൂലശരീരവും നമ്മുടെ അന്തഃകണവുമുണ്ട്. തീവ്രമായ പാരമ്പര്യവാദമനുസരിച്ച്, എൻെറ ശരീരം എൻെറ മാതാപിതാക്കളുടെ ശരീരങ്ങളുടെ ഒരംശവും, എൻെറ അന്തഃകരണപദാർത്ഥം മാതാപിതാക്കളുടെ അന്തഃകരണപദാർത്ഥങ്ങളുടെ ഒരംശവുമാണ്. മാതാപിതാക്കളിൽനിന്നു ലഭിച്ച അല്പമായ അന്തഃകരണാശംത്തെ ജഗദന്തഃകരണത്തിൽനിന്ന് ആവർജ്ജിക്കുന്ന പദാർത്ഥങ്ങളെക്കൊണ്ട് നമുക്കു പോഷിപ്പിക്കാം. ജഗത്തിൽ മഹത്തിൻെറ (ബുദ്ധിയുടെ)അനന്തമായ ഒരു കലവറയുണ്ട്. അതിൽനിന്നു നമ്മുടെ ആവശ്യംപോലെ നമുക്കുൾക്കൊള്ളാം. ജഗത്തിൽ മാനസികശക്തികളുടെ ഒരു അനന്തകോശമുണ്ട്. അതിൽനിന്നു നാം നിത്യവും ആവർജ്ജിച്ചുകൊണ്ടിരിക്കയാണ്. എന്നാൽ ബീജം മാതാപിതാക്കളിൽനിന്നാണ് വരേണ്ടത്. പുനർജ്ജന്മത്തോടു ചേർന്ന പാരമ്പര്യമാണ് ഞങ്ങളുടെ സിദ്ധാന്തം. പാരമ്പര്യനിയമമനുസരിച്ച്, പുനർജന്മമെടുക്കുന്ന ജീവനു മനുഷ്യശരീരാരംഭകങ്ങളായ പദാർത്ഥങ്ങളാണ് മാതാപിതാക്കളിൽനിന്നു ലഭിക്കുന്നത്.

ഈ ലോകമുള്ളത് 'ഞാൻ' ഉള്ളതുകൊണ്ടാണെന്നും, ഞാനില്ലെങ്കിൽ ഈ ലോകമില്ലെന്നും ചില യൂറോപ്യൻതത്ത്വശാസ്ത്രജ്ഞൻമാർ പ്രഖ്യാപിച്ചിട്ടുണ്ട്. ചിലപ്പോൾ അത് ഇങ്ങനെയാണ് പറയുക: ലോകത്തിലുള്ളവരെല്ലാം മരിച്ചു, പിന്നെ മനുഷ്യരോ പ്രത്യക്ഷജ്ഞാനത്തിനു കഴിവും ബുദ്ധിയുമുള്ള ജന്തുക്കളോ ഒന്നും ശേഷിക്കുന്നില്ല എന്നു വിചാരിച്ചാൽ പ്രകൃതിയുടെ ഈ അഭിസ്ഫുരങ്ങളെല്ലാം അന്തർദ്ധാനം

ചെയ്യും. ഈ യൂറോപ്യൻതത്ത്വചിന്തകൻമാർ ഈ തത്ത്വം അറിഞ്ഞെങ്കിലും അതിൻെറ മനശ്ശാസ്ത്രം അറിഞ്ഞില്ല. ആധുനിക തത്ത്വശാസ്ത്രത്തിനു അതിൻെറ ഒരു ഈഷദ്ദർശനമേ കിട്ടിയുള്ളു. സാംഖ്യദൃഷ്ട്യാ നോക്കുമ്പോൾ, അത് എളുപ്പം മനസ്സിലാകും. സാംഖ്യദർശനമനുസരിച്ച്, എൻെറ മനസ്സിൻെറ ഒരംശംകൂടി കലരാത്ത ഒരു വസ്തുവും ഉണ്ടാവാൻ വയ്യ. ഈ മേശയെ അതിൻെറ തനിസ്വരൂപത്തിൽ എനിക്കറിയാൻ കഴിവില്ല. അതിൽനിന്നുള്ള ഒരു സംവേദനം ആദ്യം എൻെറ കണ്ണിലും പിന്നെ ദർശനേന്ദ്രിയത്തിലും പിന്നെ മനസ്സിലും എത്തുന്നു. മനസ്സു പ്രതിസ്ഫുരിക്കുന്നു. മനസ്സിൻെറ ഈ പ്രതിസ്ഫുരണത്തെയാണ് ഞാൻ 'മേശ' എന്നു പറയുന്നത്. തടാകത്തിലേക്കു കല്ലെറിയുംപോലെതന്നെയാണിത്. തടാകം കല്ലിലേക്കു ഒരല അയയ്ക്കുന്നു. ഈ അലയാണ് നാം അറിയുന്നത്. ബാഹ്യലോകത്തുള്ളതെന്താണെന്ന് ആർക്കും അറിഞ്ഞുകൂടാ. ഞാനതറിയാൻ ശ്രമിക്കുമ്പോൾ, അതു ഞാൻ നൽകുന്ന സാധനമായിത്തീരേണ്ടിവരുന്നു. ഞാൻ, എൻെറ സ്വന്തം മനസ്സുകൊണ്ടു എൻെറ കണ്ണിനുള്ള വിഷയം ചമച്ചിരിക്കുന്നു. എന്തോ ഒന്നു പുറത്തുണ്ട്. അതൊരു സന്ദർഭം, സൂചനമാത്രം: ആ സൂചനയിൻമേൽ ഞാൻ എൻെറ മനസ്സിനെ ന്യസിക്കുന്നു: അതു ഞാൻ കാണുന്ന രൂപം കൈക്കൊള്ളുകയും ചെയ്യുന്നു. നാമെല്ലാവരും ഒരേ രൂപത്തിൽ കാണുന്നതെന്തുകൊണ്ട്? ഒരുപോലെയുള്ള മനസ്സോടുകൂടിയവർ വസ്തുക്കളെ ഒരുപോലെ കാണുന്നു: അങ്ങനെയല്ലാത്തവർ ഒരുപോലെ കാണുന്നുമില്ല.

## അധ്യായം 31

## സാംഖ്യദർശനത്തെപ്പറ്റി ഒരു പഠനം☆

സാംഖ്യദാർശനികൻമാർ പ്രകൃതിയെ അവ്യക്തമെന്നു പറയുന്നു: അതിലെ പദാർത്ഥ (ത്രിഗുണ)ങ്ങളുടെ സമ്പൂർണ്ണസാമ്യമെന്ന് അതിനെ നിർവ്വചിക്കയും ചെയ്തു. സമ്പൂർണ്ണസാമ്യത്തിൽ ഒരു ചലനത്തിനും തരമില്ലെന്നു സ്വാഭാവികമായി വന്നുകൂടുന്നു. ആദിയിൽ, വല്ലതുമൊന്ന് അഭിവ്യക്തമാകുന്നതിനുമുമ്പ്, സകലതും നിഷ്പന്ദമായി സമ്പൂർണ്ണസാമ്യത്തിൽ വർത്തിക്കെ, ഈ പ്രകൃതി നശിച്ചില്ല. എന്തെന്നാൽ നാശം അല്ലെങ്കിൽ അഴിവ് അസ്ഥിരതയോ വികാരമോ കൊണ്ടേ ഉണ്ടാകു. ഇനി, സാംഖ്യമതമനുസരിച്ച് പരമാണുക്കളല്ല ആദികാരണം. ഈ വിശ്വം പരമാണുക്കളിൽനിന്നല്ല ഭവിക്കുന്നത്. അവ രണ്ടാമത്തേയോ മൂന്നാമത്തേയോ പടിയാവാം. ആദ്യവസ്തു പരമാണുക്കളായി രൂപപ്പെട്ട് ഉപര്യുപരി സ്ഥൂലതയും വലിപ്പവുമുള്ള വസ്തുക്കളായത്തീർന്നിരിക്കാം. ആധുനികശാസ്ത്രഗവേഷണങ്ങളും, കണ്ടിടത്തോളം, അതേ നിഗമനത്തിലേക്കാണ് ചൂണ്ടുന്നത്. ഉദാഹരണത്തിന്, 'ഈത'റിനെ അധികിച്ചുള്ള ആധുനികവാദത്തിൽ ഈതർ പരമാണുവാണെന്നു പറയുന്നപക്ഷം അത് ഒരു കാര്യവും തീരുമാനിക്കുന്നില്ല. കുറേക്കൂടി വ്യക്തമാക്കാം. വായു പരമാണുക്കളെക്കൊണ്ടു നിർമ്മിതമാണെന്നു വിചാരിക്കുക: ഈതർ സർവ്വവ്യാപിയായി സർവ്വത്തിലും ഇടതുർന്നിരിക്കുന്നുവെന്നും ഈ വായുപരമാണുക്കൾ ഈതറിൽ പ്രചരിക്കുന്നുവെന്നുമാണല്ലോ വിചാരിക്കേണ്ടത്. ഈതർതന്നെ പരമാണുഘടിതമാണെങ്കിൽ, ഈതറിൻെറ ഈരണ്ടു പരമാണുകൾക്കും ഇടയ്ക്കു പിന്നെയും ഇടം കിടക്കും. ആ ഇട നികത്തുന്നതെന്ത്? അതിന് അതിലും സൂക്ഷ്മമായ മറ്റൊരു ഈതർ ഉണ്ടെന്നു സങ്കല്പിച്ചാൽ അപ്പോൾ ആ രണ്ടാമത്തെ സൂക്ഷ്മതരമായ ഈതറിൻെറ പരമാണുക്കളുടെ ഇട അടയാതെ കിടക്കും. ഇതിനു അവസാനമില്ല. ഇതു സാംഖ്യദാർശനികൻമാർ പറയുന്ന 'അനവസ്ഥാദോഷ'ത്തിലേക്കു നയിക്കും. അതിനാൽ, പരമാണുവാദം അന്തിമമാവാൻ വയ്യ. സാംഖ്യപ്രകാരം, പ്രകൃതി സർവ്വവ്യാപിയാണ്: ഉള്ളതിൻെറയെല്ലാം കാരണങ്ങൾ, ഏകവും വിഭുവുമായ ആ പ്രകൃതിയിലാണ്. കാരണമെന്നാലെന്ത്? അഭിവ്യക്താവസ്ഥയുടെ സൂക്ഷ്മാവസ്ഥ– അഭിവ്യക്തമാകുന്നതിൻെറ അനഭിവ്യക്താവസ്ഥ. വിനാശമെന്നാലെന്ത്? കാരണത്തിലേക്കുള്ള മടക്കം. നിങ്ങൾക്ക് ഒരു മൺകുടമുണ്ടെന്നിരിക്കട്ടെ;

☆ 29–32 അദ്ധ്യായങ്ങൾ സാംഖ്യദശനപ്രചുരമാണ്. സാംഖ്യദർശനത്തിൻെറ പ്രമാണഗ്രന്ഥങ്ങൾ ഈശ്വരകൃഷ്ണൻെറ സാംഖ്യകാരികയും കപിലൻെറ എന്നു പറയപ്പെടുന്ന സാംഖ്യസൂത്രങ്ങളുമാണ്.

അതിന്മേൽ ഒരടികൊടുത്താൽ അതു തകരും. എന്നുവെച്ചാൽ, കാര്യം അതിൻെറ സ്വപ്രകൃതിയിലേക്കു മടങ്ങും: ഏതു വസ്തുക്കളാൽ കുടം നിർമ്മിതമായോ ആ വസ്തുക്കൾ അവയുടെ പൂർവ്വാവസ്ഥയെ പ്രാപിക്കുന്നു. വിനാശമെന്നതിന് ഈ ആശയത്തിനപ്പുറം അത്യന്താഭാവം എന്നോ മറ്റോ ധരിക്കുന്നതു പ്രഥമദൃഷ്ട്യാതന്നെ കേവലം അസംബന്ധം. ആധുനികപ്രകൃതിശാസ്ത്രപ്രകാരം ഈ വസ്തുത തെളിയിക്കാം: അതായത്, എല്ലാ നാശത്തിൻെറയും അർത്ഥം യുഗങ്ങൾക്കുമുമ്പ് കപിലൻ പറഞ്ഞതുതന്നെ – കാരണത്തിലേക്കുള്ള മടങ്ങിപ്പോക്ക്. സൂക്ഷ്മതരരൂപത്തിലേക്കുള്ള നിവർത്തനം എന്നുമാത്രമാണ് എല്ലാ നാശത്തിൻെറയും പൊരുൾ. ദ്രവ്യത്തിനു നാശമില്ലെന്നു രസതന്ത്രശാലയിലെ പരീക്ഷണംമൂലം തെളിയിക്കാമെന്നു നിങ്ങൾക്കറിയാം. നമ്മുടെ അറിവിൻെറ ഇന്നത്തെ ഘട്ടത്തിൽ ദ്രവ്യമോ ആത്മാവോ പാടേ നശിക്കുമെന്ന് ആരെങ്കിലും പ്രഖ്യാപിച്ചാൽ, അയാൾ സ്വയം പരിഹാസപാത്രമാവുകമാത്രമാണ്. അനഭ്യസ്തവിദ്യരും മന്ദബുദ്ധികളും മാത്രമേ അത്തരമൊരഭിപ്രായം ഉന്നയിക്കാനിടയുള്ളു. ആധുനികശാസ്ത്രവിജ്ഞാനം ആ പുരാതനദാർശനികൻമാർ ഉപദേശിച്ചതുമായി യോജിക്കുന്നു എന്നത് ആശ്ചര്യകരംതന്നെ. അങ്ങനെയാണ് വേണ്ടത്. അതാണ് സത്യത്തിൻെറ തെളിവും. അവർ മനസ്സിനെ ചുവടാക്കി അന്വേഷിച്ചുചെന്നു, ഈ വിശ്വത്തിൻെറ അദ്ധ്യാത്മ (മാനസ) ഭാഗം അപഗ്രഥിച്ചു ചില നിഗമനങ്ങളിലെത്തി. ആഭിഭൗതികഭാഗം അപഗ്രഥിച്ചു നമ്മളും അതേ നിഗമനങ്ങളിലെത്തിയേ തീരൂ. രണ്ടും ഒരേ കേന്ദ്രത്തിലേക്കുതന്നെ നയിക്കണം.

പ്രപഞ്ചത്തിൽ പ്രകൃതിയുടെ ഒന്നാമത്തെ അഭിവ്യക്തി സാംഖ്യപ്രോക്തമായ 'മഹത്'തത്ത്വമാണ്. ഇതിനെ ബുദ്ധി എന്നു പറയാം. പ്രകൃതിയുടെ ആദ്യപരിണാമം ഈ ബുദ്ധിയാണ്. ഇതു ബോധാവസ്ഥയെന്നു പറഞ്ഞുകൂടാ. 'ബോധാ'വസ്ഥ ഈ മഹത്തിൻെറ ഒരു ഭാഗമേ ആകു. മഹത് സർവ്വഗതമാണ്. ഉപബോധം, ബോധം, ബോധാതീതം എന്നീ ഭൂമികകളെയെല്ലാം അതുൾക്കൊള്ളുന്നു. അതിനാൽ ബോധത്തിൻെറ ഏതെങ്കിലുമൊരവസ്ഥ ഈ മഹത്തിനെ പാരാമർശിക്കുവാൻ അപര്യാപ്തമാണ്. ഉദാഹരണത്തിനു നിങ്ങളുടെ മുമ്പാകെ നടക്കുന്ന ചില പ്രകൃതിപരിണാമങ്ങൾ പ്രത്യക്ഷങ്ങളാണ്: അവ നിങ്ങൾക്കു കാണാം. അറിയാം. എന്നാൽ മനുഷ്യൻെറ ഇന്ദ്രിയങ്ങൾക്കൊന്നിനും പിടികിട്ടാത്ത അതിസൂക്ഷ്മപരിണാമങ്ങളും വെറെ നടക്കുന്നുണ്ട്. അവയും ആ കാരണത്തിൽ നിന്നുതന്നെ. അതേ മഹത്തിൽനിന്നാണ് ആ പരിണാമങ്ങളും. മഹത്തത്ത്വത്തിൽ നിന്ന് സമഷ്ടി–അഹങ്കാരം ഉണ്ടാകുന്നു. ഇതെല്ലാം ഭൗതികംതന്നെ. ഭൂതവും മനസ്സും തമ്മിൽ വസ്തുഭേദമില്ല. മാത്രാഭേദമേയുള്ളു. സ്ഥൂലസൂക്ഷ്മരൂപങ്ങളിലുള്ള ഒരേ വസ്തു. ഒന്നു മറ്റതായി മാറുന്നു. ശരീരശാസ്ത്രപരമായ ആധുനികഗവേഷണങ്ങളും ഇതേ നിഗമനത്തിലാണ് എത്തിയിട്ടുള്ളത്. മനസ്സു തലച്ചോറിൽനിന്നു വേറെയല്ലെന്നു

വിശ്വസിക്കുന്നതുകൊണ്ട് നിങ്ങൾക്ക് ഒട്ടധികം ശണ്ഠയും മല്പിടിത്തവും ഒഴിവാക്കാം. അഹങ്കാരത്തിന്, ഇനി രണ്ടുതരം പരിണാമമുണ്ടാകുന്നു. ഒന്നിൽ അത് ഇന്ദ്രിയങ്ങളായി പരിണമിക്കുന്നു. ഇന്ദ്രിയങ്ങൾ രണ്ടുതരം – ജ്ഞാനേന്ദ്രിയവും കർമ്മേന്ദ്രിയവും. അവ പുറത്തുള്ള കണ്ണോ ചെവിയോ അല്ല: അവയുടെ പിന്നിലായി മസ്തിഷ്കേന്ദ്രവും നാഡീകേന്ദ്രവും മറ്റും വേറെയുണ്ട്. ഈ അഹങ്കാരം – അതായത് ആ ദ്രവ്യം – പരിണമിച്ച് ഇന്ദ്രിയങ്ങളാകുന്നു. അഹങ്കാരത്തിൻെറതന്നെ പരിണാമഫലമായി തന്മാത്രകളെന്ന മറ്റേ ഇനം ഉളവാക്കുന്നു[1] അതിസൂക്ഷ്മങ്ങളായ അവ ജ്ഞാനേന്ദ്രിയങ്ങളിൽ വന്നു തട്ടി നമുക്കു വസ്തുബോധമുണ്ടാക്കുന്നു. ഈ തന്മാത്രകളെ കാണാൻ കഴിയില്ല. എന്നാൽ അവ അവിടെയുണ്ടെന്നു നമുക്കറിയാം. ഈ തന്മാത്രങ്ങളിൽനിന്നാണ് മഹാഭൂതങ്ങൾ – ഭൂമി, വെള്ളം മുതലായി നാം കാണുകയും സ്പർശിക്കുകയും ചെയ്യുന്ന സമസ്തവസ്തുക്കളും – സൃഷ്ടിക്കപ്പെടുന്നത്[2] ഈ വസ്തുത നിങ്ങളെ നന്നായി ഉൽബോധിപ്പിക്കുവാൻ ഞാനാഗ്രഹിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിൽ മനസ്സിനെയും ദ്രവ്യത്തെയും കുറിച്ചു നിലവിലുള്ള ആശയങ്ങൾ എത്രയും വിഭ്രാന്തങ്ങളാകയാൽ ഇതു മനസ്സിലാക്കാൻ വളരെ പ്രയാസമുണ്ട്. ആ ധാരണകളെ മനസ്സിൽനിന്നു ബഹിഷ്കരിക്കുക വിഷമം. ചെറുപ്പകാലത്ത് പാശ്ചാത്യതത്ത്വശാസ്ത്രങ്ങൾ അഭ്യസിച്ചതുനിമിത്തം എനിക്കുതന്നെ കനത്ത പ്രയാസങ്ങൾ നേരിട്ടു. ഇവയെല്ലാം ജഗദ്വ്യാപകങ്ങളാണ്. വിശ്വവ്യാപകമായ ഈ പദാർത്ഥത്തെ, എല്ലാറ്റിൻെറയും മൂലവസ്തുവായി അഖണ്ഡവും അവ്യാകൃതവുമായിരിക്കുന്ന ആ ഏകദ്രവ്യത്തെ ഭാവന ചെയ്യുക. പാൽ തൈരായി മാറുന്നതുപോലെ അതിനു പരിണാമമുണ്ടാകുന്നു. ആദ്യ പരിണാമത്തിനു മഹത് എന്നു പറയുന്നു. മഹത്തത്ത്വം കൂടുതൽ സ്ഥൂലമായ 'അഹങ്കാര'മായി മാറുന്നു. മൂന്നാമത്തെ മാറ്റം സമഷ്ടി– ഇന്ദ്രിയങ്ങളായും സമഷ്ടിതന്മാത്രകളായുമുള്ള അഭിസ്ഫുരണങ്ങളത്രേ. ഈ

1. അഭിമാനോ$\not$ഹം കാരസ്തസ്മാദ് ദ്വിവിധഃ പ്രവർത്തതേ സർഗഃ
ഏകദേശകഞ്ച ഗണസ്തന്മാത്രാപഞ്ചകം ചൈവ
സാത്ത്വിക ഏകാദശകഃ പ്രവർത്തതേ വൈകൃതാദഹംകാരാത്
ഭൂതാദേസ്തന്മാത്രഃ സ താമസസ്തൈജസാദുഭയം. (സാം. കാ. 24. 25)

ഞാനെന്ന തോന്നലാണ് അഹങ്കാരം. അതിൽനിന്നു രണ്ടുതരം സൃഷ്ടി: പതിനൊന്നിന്ദ്രിയങ്ങളുടെ സമൂഹവും തൻമാത്രകളഞ്ചും പ്രകാശകങ്ങളും ലഘുക്കളുമായ പതിനൊന്നിന്ദ്രിയങ്ങൾ വൈകൃതാ (സാത്വികാ)ഹങ്കാരത്തിൽനിന്നുണ്ടായി. ഭൂതാദിയായ (താമസ) അഹങ്കാത്തിൽനിന്നു ശബ്ദാദികളായ തന്മാത്രകൾ ഉണ്ടായി: അവ താമസങ്ങളാണ് – ആവരകങ്ങളും കനമുള്ളവയും. ഈ രണ്ടിനവും തൈജസ (രാജസ)ാഹംകാരംകൊണ്ടു പ്രവർത്തിക്കപ്പെട്ടിട്ടുണ്ടായി.

2. തന്മാത്രാണ്യവിശേഷാസ്തേഭ്യോ ഭൂതാനി പഞ്ച പഞ്ചഭ്യഃ (സാം. കാ. 38) തന്മാത്രകൾ സൂക്ഷ്മങ്ങളാണ്. ആ അഞ്ചിൽനിന്ന് അഞ്ചു ഭൂതങ്ങളുണ്ടാകുന്നു.

തന്മാത്രകൾ കൂടിക്കലർന്ന്, നാം കാണുകയും കേൾക്കുകയും മണക്കുകയും മറ്റും ചെയ്യുന്ന ഈ സ്ഥൂലപ്രപഞ്ചം ഉത്ഭവിക്കുന്നു. ഇതാണ് സാംഖ്യമതമനുസരിച്ചുള്ള പ്രപഞ്ചവിധാനക്രമം: പ്രപഞ്ചത്തിലെ (സമഷ്ടിയിലെ) ക്രമം വ്യഷ്ടികളിലും അനുവർത്തിക്കപ്പെടണം. ഒരു മനുഷ്യന്റെ കഥയെടുക്കുക. ആദ്യമായി അവ്യക്തപ്രകൃതിയുടെ ഒരംശമാണ് അയാളിലുള്ളത്. ആ അവ്യക്തപ്രകൃതി അയാളിലെ മഹത്തത്ത്വം - സമഷ്ടിമഹത്തിന്റെ ലേശാംശം- ആയി മാറുന്നു. മഹത്തിന്റെ ഈ ലേശാംശം പിന്നീട് അഹങ്കാരമായി പരിണമിക്കുന്നു. അനന്തരം അത് ഇന്ദ്രിയങ്ങളായും, പരസ്പരസമ്മേളനം മൂലം സ്ഥൂലശരീരനിർമ്മാണത്തിനുപയുക്തമാകുന്നു. ഭൂതാണുക്കളായും പരിണമിക്കുന്നു. ഇതൊക്കെ വ്യക്തമായി ധരിക്കണം. എന്തെന്നാൽ ഇതു സാംഖ്യദർശനത്തിലേക്കുള്ള ചവിട്ടുപടിയാണ്. ഈ സാംഖ്യം ലോകത്തിലെ മുഴുവൻ തത്ത്വശാസ്ത്രങ്ങളുടെയും അടിസ്ഥാനമാകകൊണ്ട്, അതു വ്യക്തമായി മനസ്സിലാക്കുക അത്യാവശ്യമാണ്. കപിലനോട് കടപ്പാടില്ലാത്ത ഒരു തത്ത്വശാസ്ത്രവും ലോകത്തിലില്ല. പിത്താഗൊരാസ്[1] ഇന്ത്യയിൽ വന്ന് ഈ ദർശനമഭ്യസിച്ചു. ഗ്രീക്കുകാരുടെ തത്ത്വശാസ്ത്രം ആരംഭിച്ചത് അങ്ങനെയാണ്. അതു പിൽക്കാലത്ത് അലക്സാണ്ഡ്രിയൻ സമ്പ്രദായവും കുറേക്കൂടി കഴിഞ്ഞ് നോസ്റ്റിക്കും[2] ആയി സാംഖ്യതത്ത്വചിന്ത രണ്ടായി തിരിഞ്ഞു; ഒരു വിഭാഗം യൂറോപ്പ്, അലക്സാണ്ഡ്രിയ ഇവിടങ്ങളിലേക്ക് പോയി. മറ്റേതു ഇന്ത്യയിൽത്തന്നെ നിന്നു: അതിൽനിന്നു വ്യാസന്റെ ദർശനം രൂപംപൂണ്ടു. ലോകത്തിൽ ആദ്യത്തെ ജ്ഞാന (യുക്തി) ദർശനം കപിലന്റെ സാംഖ്യമാണ്. ലോകത്തിലെ ഏതു തത്ത്വചിന്തകനും അദ്ദേഹത്തിന് ആദരാഞ്ജലി അർപ്പിച്ചേ തീരൂ. തത്ത്വശാസ്ത്രത്തിന്റെ മഹാനായ പിതാവെന്ന നിലയിൽ അദ്ദേഹത്തിന്റെ വാക്കുകൾ ചെവിക്കൊള്ളാൻ നാം ചുമതലപ്പെട്ടവരാണെന്ന് ഊന്നിപ്പറയാൻ ഞാനാഗ്രഹിക്കുന്നു. തത്ത്വചിന്തകൻമാരിൽവെച്ച് ഏറ്റവും പുരാതനനായ ഈ അത്ഭുതമനുഷ്യൻ ശ്രുതിയിൽപ്പോലും പ്രസ്തുതനായിട്ടുണ്ട്; ''ആദിയിൽ കപിലമഹർഷിയെ ഉളവാക്കിയ ജഗത്പ്രഭോ''[3] എന്നിങ്ങനെ. അദ്ദേഹത്തിന്റെ ദർശനങ്ങൾ അത്ര അത്ഭുതാവഹം. യോഗികളുടെ അലൗകികദർശനശക്തിയെക്കുറിച്ചു വല്ല തെളിവും വേണമെങ്കിൽ അത്തരമാളുകളാണ് ആ തെളിവ്. അവർക്കു സൂക്ഷ്മദർശിനികളോ ദൂരദർശിനികളോ ഉണ്ടായിരുന്നില്ല. എന്നിട്ടും എത്ര സൂക്ഷ്മമായിരുന്നു അവരുടെ ദർശനം! എത്ര അന്യൂനവും അത്ഭുതവുമായിരുന്നു അവരുടെ അപഗ്രഥനം!

1. Pythagoras
2. Gnostic ക്രിസ്ത്യൻ ജ്ഞാനവാദികൾ
3. ഋഷിം പ്രസൂതം കപിലം യസ്തമഗ്രേ
ജ്ഞാനൈർബിഭർത്തി ജായമാനം ച പശ്യേത്. (ശ്വേ; 5.2)

ഈ സന്ദർഭത്തിൽ ഭാരതീയദർശനവും ഷോപ്പനവറും[1] തമ്മിലുള്ള അന്തരം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ആഗ്രഹം അഥവാ ഇച്ഛ ആണ് എല്ലാത്തിൻെറയും കാരണമെന്ന് ഷോപ്പനവർ പറയുന്നു – ജീവിക്കാനുള്ള ഇച്ഛയാണത്രെ നമ്മെ അഭിവ്യക്തമാക്കുന്നത്. എന്നാൽ ഞങ്ങളിതു നിഷേധിക്കുന്നു. ഇച്ഛ, കാരകസിരകളിൽനിന്നു വ്യത്യസ്തമല്ല. ഞാൻ ഒരു വസ്തു കാണുമ്പോൾ അവിടെ ഇച്ഛയില്ല. അതു സംബന്ധിച്ച സിരാചലനം (ബോധകസിരകളിൽക്കൂടി) തലച്ചോറിലെത്തുമ്പോൾ 'ഇതു ചെയ്യു' അല്ലെങ്കിൽ 'ഇതു ചെയ്യരുത്' എന്ന രൂപത്തിലുള്ള പ്രതിപ്രവർത്തനമുണ്ടാകുന്നു. അഹങ്കാരപദാർത്ഥത്തിൻെറ ഈ വൃത്തിയാണ് ഇച്ഛ എന്നത്. പ്രതിപ്രവർത്തനമില്ലാത്ത ഇച്ഛയുടെ ഒരു കണികയും ഉണ്ടാവാൻ തരമില്ല. ഇച്ഛയുടെ മുൻഗാമികളായി പലതുമുണ്ട്. അഹങ്കാരത്തിൽനിന്ന് ഉപചയിക്കപ്പെട്ട ഒരു വസ്തുമാത്രമാണിത്: അഹങ്കാരം അതിനേക്കാൾ ഉയർന്ന ഒരു തത്ത്വത്തിൽനിന്നു – മഹത്തത്ത്വത്തിൽനിന്നു – ഉപചിതമാണ്. മഹത്തത്ത്വമോ അവ്യക്തപ്രകൃതിയുടെ പരിണാമവും. നാം കാണുന്നതെല്ലാം ഇച്ഛയാണ് എന്നുള്ളത് ബൗദ്ധമതമാണ്. മനശ്ശാസ്ത്രപരമായി ഇതു പാടേ തെറ്റാണ്: എന്തെന്നാൽ ഇച്ഛയെ കാരകസിരകളിൽ അഭിന്നമായേ അറിയാനാവൂ. കാരകസിരകളെ എടുത്തു മാറ്റിയാൽപ്പിന്നെ മനുഷ്യനു ഇച്ഛയേ ഇല്ല. ഒരുപക്ഷേ നിങ്ങൾക്കറിവുള്ളതുപോലെ, ഈ വസ്തുത താഴ്ന്നതരം ജന്തുക്കളിൽ നേടിയ പരീക്ഷണപരമ്പരകൾ നടത്തി കണ്ടെത്തിയതാണ്.

ഈ പ്രശ്നം നമുക്കു പര്യാലോചിക്കാം. മനുഷ്യനിലെ മഹത്തത്ത്വം അല്ലെങ്കിൽ ബുദ്ധി എന്താണെന്ന് മനസ്സിലാക്കേണ്ടത് അത്യാവശ്യമാണ്. മഹത് ആദ്യം അഹങ്കാരമായി സ്വയം പരിണമിച്ചു. ശരീരത്തിലുള്ള സകലശക്തികൾക്കും മൂലം മഹത്താണ്. ഉപബോധം, ബോധം, ബോധാതീതം എന്നീ മാനസികാവസ്ഥകളെല്ലാം അതിലുൾപ്പെടുന്നു. എന്താണീ മൂന്നവസ്ഥകൾ? ഉപബോധാവസ്ഥ മൃഗങ്ങളിലും കാണുന്നു. അതിനെ സഹജവാസനയെന്നു നാം പറയുന്നു. സഹജവാസന മിക്കവാറും അപ്രമാദിയാണ്: എന്നാൽ വളരെ പരിമിതം. സഹജവാസന പിഴയ്ക്കുക വളരെ വിരളം. മൃഗം മിക്കവാറും സഹജവാസനകൊണ്ടാണ് ഭക്ഷ്യാഭക്ഷ്യങ്ങൾ തിരിച്ചറിയുന്നത്. എങ്കിലും അതിൻെറ വാസന വളരെ പരിമിതം. പുതിയ വല്ല സ്ഥിതിയും ആവിർഭവിക്കുമ്പോൾ അത് അന്ധമാവും. അതൊരു യന്ത്രംപോലെ പ്രവർത്തിക്കുന്നു. യുക്തിചിന്ത എന്നു പറയുന്ന അറിവിൻെറ കുറേക്കൂടി ഉയർന്ന പടിയാണടുത്തത്. അതിനു തെറ്റുപറ്റാം. പലപ്പോഴും അബദ്ധം പ്രവർത്തിക്കും. സാവധാനത്തിലാണ് നീക്കം: എങ്കിലും അതിൻെറ മണ്ഡലം വിസ്തൃതമാണ്. വാസനയെക്കാൾ വ്യാപകമാണ്. എന്നാൽ വാസനയ്ക്കാണ് കൂടുതൽ അപ്രമാ

1. Schopenhauer ഒരു ജർമ്മൻതത്ത്വശാസ്ത്രജ്ഞൻ

ദിത്വം. യുക്തിചിന്തയിൽ വാസനയിലേക്കാൾ കൂടുതലായി പിഴവിനു പഴുതുണ്ട്. ഇവ രണ്ടിനെയും കവിഞ്ഞ ഒരു മാനസികാവസ്ഥയുണ്ട്: ബോധാതീതാവസ്ഥ. അതു യോഗികൾക്ക്, അഭ്യസിച്ചവർക്കുമാത്രമുള്ളതാണ്. ബോധാതീതജ്ഞാനം അപ്രമാദിയും യുക്തിയെക്കാൾ വ്യാപകവുമാണ്. ഇതാണ് ഉച്ചതമാവസ്ഥ. ഇങ്ങനെ, ഇഹത്തിലുള്ള സകലതിൻെറയും യഥാർത്ഥകാരണം മഹത്തത്ത്വമാണെന്നും അതാണ് അനേകരൂപത്തിൽ അഭിവ്യക്തമാകുന്നതെന്നും, ഉപബോധം ബോധം ബോധാതീതം എന്നീ മൂന്നു ജ്ഞാനാവസ്ഥകളെയും അതു വ്യാപിച്ചിരിക്കുന്നുവെന്നും നാമോർക്കണം.

ഇവിടെ എപ്പോഴും ഉന്നയിക്കപ്പെടാറുള്ള ഒരു നേർത്ത ചോദ്യമുദിക്കുന്നു. എല്ലാം തികഞ്ഞ ഒരീശ്വരനാണ് ജഗത്സ്രഷ്ടാവെങ്കിൽ എന്തുകൊണ്ട് ഇവിടെ കുറവുകൾ കാണുന്നു? നാം ജഗത്തെന്നു പറയുന്നതു നാം കാണുന്നതിനെയാണ്: ബോധവും യുക്തിയും ചേർന്ന ഈ ചെറുമേഖല മാത്രമാണത്: അതിന്നപ്പുറം നാം തീരെ കാണുന്നില്ല. ഇനി, ഇതു ഒരു 'സാദ്ധ്യമല്ലാത്ത' ചോദ്യമാണ്. ഒരു വസ്തുവിൻെറ വലിയൊരു പിണ്ഡത്തിൽനിന്നു ലേശാംശംമാത്രമെടുത്തു നിരീക്ഷിച്ചാൽ അതിൽ പന്തുകേടു തോന്നും: അതു സ്വാഭാവികമാണ്. ജഗത്തിൽ പന്തികേടുണ്ട്. നാംതന്നെ അതങ്ങനെയാക്കുന്നതുകൊണ്ട്. എങ്ങനെ? യുക്തിയെന്നാലെന്ത്? അറിവെന്നാലെന്ത്? വസ്തുക്കൾ തമ്മിലുള്ള സാഹചര്യം കണ്ടെത്തലാണ് അറിവ്. നിങ്ങൾ തെരുവിൽവെച്ച് ഒരാളെക്കണ്ടിട്ട് 'ഇതൊരു മനുഷ്യനാണെന്ന് എനിക്കറിയാം' എന്നു പറയുന്നു: മനസ്സിലെ മുദ്രകൾ, ചിത്തത്തിൽ പതിഞ്ഞുകിടപ്പുള്ള അടയാളങ്ങൾ, നിങ്ങൾ സ്മരിക്കുന്നതിനാലാണത്. നിങ്ങൾ അനേകം മനുഷ്യരെ കണ്ടിട്ടുണ്ട്; ഓരോരുത്തനും നിങ്ങളുടെ മനസ്സിൽ ഓരോ മുദ്ര പതിച്ചിട്ടുണ്ട്. ഈ മനുഷ്യനെ കാണുന്നതോടെ, നിങ്ങളുടെ മനസ്സിൽ ശേഖരിച്ചിട്ടുള്ള മുൻമുദ്രകളോട് അതിനെ ഒത്തുനോക്കുകയാണ് നിങ്ങൾ ചെയ്യുന്നത്. അനേകം രൂപങ്ങൾ അവിടെയുണ്ട്: അങ്ങനെ സദൃശരൂപങ്ങൾ മനസ്സിൽ കണ്ടെത്തുന്നതോടെ നിങ്ങൾ തൃപ്തിപ്പെടുന്നു: പുതിയ മുദ്രകൂടി മറ്റുള്ളവയുടെ കൂട്ടത്തിൽ ചേർത്തുവെയ്ക്കുന്നു. മനസ്സിൽ പുതിയൊരു മുദ്ര പതിയുമ്പോൾ അതിനു സഹചാരികളുണ്ടെങ്കിൽ, നിങ്ങൾ തൃപ്തനാവുന്നു. ഈ സാഹചര്യാവസ്ഥയ്ക്കാണ് ജ്ഞാനം എന്നു പേർ. ജ്ഞാനം, അതിനാൽ, നിലവിലുള്ള അനുഭൂതി സഞ്ചയത്തിൽ മറ്റൊരനുഭൂതിയെ ഇണക്കിക്കൊള്ളിക്കലാണ്. നേരത്തേതന്നെ ഒരു ജ്ഞാനരാശിയില്ലെങ്കിൽ ജ്ഞാനാർജ്ജനം സാധ്യമല്ലെന്നുള്ള വസ്തുതയ്ക്കു വലിയൊരു തെളിവാണിത്. ചില യൂറോപ്യൻതത്ത്വചിന്തകൻമാർ വിചാരിക്കുംപോലെ, ജീവിതാരംഭത്തിൽ നിങ്ങൾ അനുഭൂതിശൂന്യരും നിങ്ങളുടെ മനസ്സു കേവലം 'എഴുതാത്ത സ്ലേറ്റും' (tabula rasa) ആണെങ്കിൽ, നിങ്ങൾക്ക് ജ്ഞാനാർജ്ജനം സാധ്യമല്ല: എന്തെന്നാൽ ജ്ഞാനമെന്നു വെച്ചാൽത്തന്നെ, മനസ്സിൽ നേരത്തെയുള്ള സാഹചര്യങ്ങളി

ലൂടെ പുതിയതിനെ 'തിരിച്ചറിയുക'യാണ്; പുതിയൊനുഭവം ഉൾക്കൊള്ളാൻ കാലേക്കൂട്ടി ഒരനുഭവസഞ്ചയം അവിടെ ഉണ്ടായിരിക്കണം. അങ്ങനെയൊരു സഞ്ചയമില്ലാതെ ഒരു ശിശു ലോകത്തിൽ ജനിക്കുന്നു എന്നു വിചാരിക്കുക; ഒരറിവും സമ്പാദിക്കുവാൻ അതിനു ഒരിക്കലും കഴിയില്ല. അതിനാൽ ശിശു, മുമ്പേ, അനുഭൂതിസഞ്ചയമുള്ള ഒരവസ്ഥയിലായിരുന്നിരിക്കണം: അങ്ങനെ അനന്തകാലം അറിവേറുകയാണ്. ഈ യുക്തിയിൽനിന്നു ഒഴിഞ്ഞുമാറാൻ വല്ല വഴിയുമുണ്ടെങ്കിൽ കാണിച്ചുതരിക. അതൊരു ഗണിതശാസ്ത്രവസ്തുതയാണ്. പൂർവ്വാനുഭവസഞ്ചയമില്ലാതെ ജ്ഞാനസമ്പാദനം സാധ്യമല്ലെന്ന് അഭിപ്രായപ്പെടുന്ന ഒരു വിഭാഗം പാശ്ചാത്യതത്ത്വചിന്തകൻമാരും ഉണ്ട്. അവർ ശിശു അനുഭവയുക്തനായി ജനിക്കുന്നു എന്ന ആശയം രൂപവൽക്കരിച്ചിരിക്കുന്നു: എന്നാൽ ശിശു കൂടെ കൊണ്ടുവരുന്ന സംസ്കാരങ്ങൾ സ്വപൂർവ്വസിദ്ധമല്ലെന്നും പൈതൃകാനുഭവലബ്ധമാണെന്നുമത്രേ അവർ പറയുന്നത്: അതൊരു പരമ്പരാസംക്രമണംമാത്രം. ഈ ആശയം പാടേ തെറ്റാണെന്ന് അവർ താമസിയാതെ മനസ്സിലാക്കും. ഈ പാരമ്പര്യവാദത്തിന് ഇപ്പോൾ ചില ജർമ്മൻ തത്ത്വചിന്തകൻമാർ കടുത്ത പ്രഹരങ്ങൾ ഏല്പിച്ചുകൊണ്ടിരിക്കയാണ്. പാരമ്പര്യസിദ്ധാന്തം നല്ലതുതന്നെ: പക്ഷേ, അപൂർണ്ണം. അതു ശാരീരികവസ്തുതകൾക്കേ സമാധാനമേകുന്നുള്ളു. ചുറ്റുപാടുകൾക്കു നമ്മുടെ മേലുള്ള സ്വാധീനതയ്ക്കു എങ്ങനെ സമാധാനം കാണും? അനേകം കാരണങ്ങൾ ചേർന്നാണ് ഒരു കാര്യം ഉദ്ഭവിക്കുന്നത്. ചുറ്റുപാടുകൾ നമ്മുടെ ജീവിതഗതിയെ ബാധിക്കുന്ന ശക്തികളിലൊന്നാണ്. നമ്മുടെ ചുറ്റുപാടുകളെ നാംതന്നെ സൃഷ്ടിക്കുന്നു. നമ്മുടെ ഭൂതകാലത്തിനൊത്ത ചുറ്റുപാടുകളാണ് വർത്തമാനകാലത്തു നമുക്കു ലഭിക്കുന്നത്. മദ്യപൻ സ്വാഭാവികമായും പട്ടണത്തിലെ കെട്ട ചാളകളിലേക്കു തനിയെ ചെന്നുപെടുന്നു.

ജ്ഞാനമെന്നാലെന്തെന്ന് നിങ്ങൾ മനസ്സിലാക്കിയിരിക്കുമല്ലോ. പുതിയൊരനുഭൂതിയെ പഴയവയുടെ ഏട്ടിൽ (സാഹചര്യമനുസരിച്ച്) തിരുകിവെയ്ക്കുന്നതാണ് ജ്ഞാനം – ഒരു പുതിയ അനുഭൂതിയുടെ തിരിച്ചറിയൽ. തിരിച്ചറിയൽ എന്നാലെന്ത്? പുതിയ അനുഭവത്തിനു നേരത്തേയുള്ള താദൃശാനുഭൂതികളായി സാഹചര്യം കണ്ടെത്തൽ. ജ്ഞാനത്തിനു ഇതിനപ്പുറം അർത്ഥമില്ല. ഇതാണ് വസ്തുതയെങ്കിൽ, ജ്ഞാനം സാഹചര്യം കണ്ടെത്തലാണെങ്കിൽ, ഏതു വസ്തുവേയും അറിയുന്നതിനു മുമ്പായി സദൃശവസ്തുക്കളുടെ പരമ്പര മുഴുവൻ നാം കാണണം. അല്ലേ? ഒരു പാറക്കഷണത്തിൻെറ കാര്യമെടുക്കുക; അതിൻെറ സാഹചര്യങ്ങൾ കണ്ടെത്തുവാൻ അതുപോലുള്ള പാറക്കഷണങ്ങളുടെ നിര മുഴുവൻ കാണേണ്ടതുണ്ട്. എന്നാൽ പ്രപഞ്ചത്തെ ഒന്നാകെ വീക്ഷിക്കുമ്പോൾ, ഇതിനു നിർവ്വാഹമില്ല; എന്തെന്നാൽ നമ്മുടെ മനസ്സിൽ ഒരനുഭൂതിയേ രേഖപ്പെട്ടുകിടപ്പുള്ളു: ആ ഇനത്തിലോ മട്ടിലോ മറ്റൊരനുഭൂതിയില്ല. നമുക്കു മറ്റൊന്നിനോടും

അതിനെ തട്ടിച്ചുനോക്കാൻ കഴിവില്ല. സാഹചര്യപരാമർശത്തിനു സാദ്ധ്യതയില്ല. നമ്മുടെ 'ബോധ'ത്താൽ പരിച്ഛിന്നമായ ഈ പ്രപഞ്ചലേശം നമുക്ക് അമ്പരപ്പുണ്ടാക്കുന്ന ഒരു നവീനവസ്തുവാണ്: എന്തെന്നാൽ അതിൻെറ സാഹചര്യങ്ങൾ കണ്ടെത്തുവാൻ നമുക്കു സാധിച്ചിട്ടില്ല. അതിനാൽ നാം അതുമായി മല്ലടിക്കുന്നു: അതു ഭയാനകവും ദുഷ്ടവും അധാർമ്മികവുമാണെന്നു വിചാരിക്കയും ചെയ്യുന്നു. ചിലപ്പോഴൊക്കെ അതു നന്നെന്നു തോന്നിയാലും, അപര്യാപ്തമാണെന്നു നമുക്കെപ്പോഴും ബോധമുണ്ട്. പ്രപഞ്ചത്തിൻെറ സാഹചര്യങ്ങൾ കണ്ടെത്തുന്ന കാലത്തേ നമുക്കതിനെ അറിയാൻ സാധിക്കൂ. പ്രപഞ്ചത്തേയും പ്രജ്ഞയേയും കടന്നുപോകാൻ കഴിയുമ്പോൾ നാം പ്രപഞ്ചത്തെ തിരിച്ചറിയും: അപ്പോൾ പ്രപഞ്ചം നമുക്കു പ്രഖ്യാതമാകും. അതിനു കഴിവുണ്ടാകും. മുമ്പ് നാം എത്രതന്നെ ഭിത്തിയിൽ തലയിട്ടിടിച്ചാലും പ്രപഞ്ചം പ്രഖ്യാതമാകാൻ പോകുന്നില്ല. എന്തെന്നാൽ ജ്ഞാനം സദൃശങ്ങളെ കണ്ടെത്തലാണ്: ഈ ബോധഭൂമിക പ്രപഞ്ചത്തിൻെറ ഒരു നോട്ടമോ നമുക്കു നൽകുന്നുമുള്ളു. ഈശ്വരനെസ്സംബന്ധിച്ചും നമ്മുടെ അറിവിൻെറ കഥ ഇതുതന്നെ. ജഗത്തിൻെറ ഒരംശംമാത്രം നാം കാണുന്നതുപോലെ ഈശ്വരൻെറയും ഒരംശമേ നാം കാണുന്നുള്ളു: ബാക്കിയെല്ലാം മാനവജ്ഞാനത്തിനതീമാണ്. 'വിരാട്പുരുഷനാണ് ഞാൻ. ഈ വിശ്വംപോലും എൻെറ ഒരംശമാത്രം: അത്ര ബൃഹത്താണ് ഞാൻ.[1]' നാം ഈശ്വരനെ അപൂർണ്ണനായി കാണാനും അവനെ അറിയാതിരിക്കാനും കാരണമിതാണ്. അവനെയും പ്രപഞ്ചത്തെയും മനസ്സിലാക്കാനുള്ള വഴി യുക്തിയെയും പ്രജ്ഞയെയും അതിക്രമിക്കുകമാത്രമാണ്. 'ശ്രുതത്തിനും ശ്രവണത്തിനും അപ്പുറം പോവുക, മതത്തിനും മതിക്കും അപ്പുറം പോവുക: അപ്പൊഴേ നിങ്ങൾ സത്യത്തിലെത്തൂ.' 'നിങ്ങൾ ശാസ്ത്രങ്ങൾക്കപ്പുറം പോവുക, എന്തെന്നാൽ അവ പ്രകൃതി, ത്രിഗുണങ്ങൾ വരെയുള്ള കാര്യങ്ങളേ പഠിപ്പിക്കുന്നുള്ളു.'[2] നാം ഇവയെ അതിക്രമിക്കുമ്പോൾ സാമരസ്യം കണ്ടെത്തും അതിനുമുമ്പില്ല.

പിണ്ഡാണ്ഡത്തിൻെറയും ബ്രഹ്മാണ്ഡത്തിൻെറയും വിധാനക്രമം ഒന്നുതന്നെ പിണ്ഡാണ്ഡത്തിൽ നമുക്ക് ഒരു ഭാഗം, മദ്ധ്യഭാഗം

---

1. ഛാ. 3.12. 6 (പു. 374, ചു. 2)

അർജ്ജുനനു വിഭൂതികളെ ധ്യാനാസ്പദങ്ങളായി പറഞ്ഞുകൊടുത്തിട്ടു ഭഗവാനും ഇതുതന്നെ പറയുന്നു:

അഥവാ ബഹുനൈതേന കിം ജ്ഞാതേന തവാർജ്ജുന
വിഷ്ടഭ്യാഹമിദം കൃത്സനമേകാംശേന സ്ഥിതോ ജഗത് (ഗീ. 10.42)

വിഭൂതികളോരോന്നായി വളരെപ്പറഞ്ഞിട്ടെന്ത്? ഈ വിശ്വം മുഴുവൻ എൻെറ ഒരംശംകൊണ്ടുതന്നെ ഉറപ്പായി താങ്ങി നിൽക്കുകയാണ് ഞാൻ.

2. ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭാവർജ്ജുന
നിർദ്വന്ദോ നിത്യസത്വസ്ഥോ നിര്യോഗക്ഷേമ ആത്മവാൻ. (ഗീ. 2.45)

മാത്രമേ അറിവുള്ളു: ഉപബോധമോ ബോധാതീതോ അറിഞ്ഞുകൂടാ. ബോധാവസ്ഥമാത്രം അറിയാം. ഒരു മനുഷ്യൻ എണീറ്റുനിന്ന്, ''ഞാനൊരു പാപിയാണ്'' എന്നു പറയുന്നെങ്കിൽ, അയാൾ തെറ്റായ പ്രസ്താവനയാണ് ചെയ്യുന്നത്. എന്തെന്നാൽ അയാൾ അയാളെ അറിയുന്നില്ല. അയാൾ മനുഷ്യരിൽവെച്ച് ഏറ്റവും അജ്ഞാനിയാണ്. തന്നെപ്പറ്റി ഒരംശമേ അയാൾ അറിയുന്നുള്ളു: കാരണം, അയാളുടെ അറിവ് സ്വാധിഷ്ഠാനത്തിന്റെ ഒരംശത്തെ മാത്രമേ വ്യാപിക്കുന്നുള്ളു. അതുപോലെ ഈ വിശ്വത്തെപ്പറ്റിയും നമ്മുടെ യുക്തിചിന്തകൊണ്ട് അതിന്റെ ഒരംശമേ അറിയാൻ കഴിയൂ, മുഴുവനും വയ്യ: എന്തെന്നാൽ ഉപബോധം, ബോധം, ബോധാതീതം, വ്യഷ്ടിമഹത്, സമഷ്ടിമഹത്, അനന്തരപരിണാമസർവ്വസ്വം– ഇതെല്ലാം ഉൾക്കൊണ്ടതാണ് വിശ്വം.

പ്രകൃതിയെ പരിണിപ്പിക്കുന്നതെന്ത്? ഇതേവരെ പ്രസ്താവിച്ചതിൽ നിന്ന്, സമസ്തവും – പ്രകൃതിയാകെ – ജഡമാണ്, അചേതനമാണ് എന്നത്രേ നാം മനസ്സിലാക്കുന്നത്. എല്ലാം സംഘാതവും അചേതനവുമാണ്. നിയമം കാണുന്നിടത്തെല്ലാം അതിന്റെ പ്രവർത്തനമണ്ഡലം അചേതനമായിരിക്കുമെന്നു സിദ്ധം. മനസ്സും ബുദ്ധിയും ഇച്ഛയും മറ്റുമെല്ലാം അചേതനങ്ങളാണ്: എന്നാൽ ഇവയ്ക്കെല്ലാം അപ്പുറത്തുള്ളതും സാംഖ്യദാർശനികൻമാർ 'പുരുഷൻ' എന്നു വിളിക്കുന്നതുമായ ഒന്നിന്റെ 'ചിത്തി'നെ ഇവയെല്ലാം പ്രതിബിംബിക്കുന്നുണ്ട്[ക്ഷ] പുരുഷൻ പ്രപഞ്ചത്തിലെ സർവ്വപരിണാങ്ങളുടെയും അനിച്ഛാഹേതുവാണ്. അതായത് സൃഷ്ടിഭാവത്തിലുള്ള പുരുഷനാണ് ജഗദീശ്വരൻ. ഈശ്വരേച്ഛ ജഗത്സൃഷ്ടി ചെയ്തു എന്നു പറയാറുണ്ട്. നാടോടിച്ചൊല്ലെന്ന നിലയിൽ അതു കൊള്ളാം: പക്ഷേ, സത്യമാവാൻ തരമില്ലെന്നു കാണാം. അതെങ്ങനെ ഇച്ഛയാകും? 'ഇച്ഛ' പ്രകൃതിയിലെ മൂന്നാമത്തേയോ നാലാമത്തേയോ അഭിസ്ഫുരണമാണ്. അതുണ്ടാ

ക്ഷ തസ്മാച്ച വിപര്യാസാത് സിദ്ധം സാക്ഷിത്വമസ്യ പുരുഷസ്യ
കൈവല്യം മാദ്ധ്യസ്ഥ്യം ദ്രഷ്ടൃത്വമകർത്തൃഭാവശ്ച.
തസ്മാത്തത് സംയോഗാദചേതനം ചേതനാവദിവ ലിംഗം
ഗുണകർത്തൃത്വേƒപി തഥാ കർത്തേവ ഭവത്യുദാസീനഃ. (സാം കാ. 19,20)

മുൻ പറഞ്ഞതുപോലെ ത്രൈഗുണ്യാദിധർമ്മങ്ങൾക്കു വിരുദ്ധങ്ങളായ ധർമ്മങ്ങളുള്ളവനാകയാൽ (പു. 482 ചു. 4 കാണുക) ആ പുരുഷനു സാക്ഷിത്വവും, (ചേതനനാകയാൽ) കൈവല്യവും (ആത്യന്തികമായ ദുഃഖത്രയാഭാവം – ഇതു ത്രിഗുണത്വമില്ലായ്കയാൽ കിട്ടുന്നു.) മാദ്ധ്യസ്ഥ്യവും (സുഖദുഃഖങ്ങളിൽ രാഗദ്വേഷങ്ങളില്ലായ്മ – ഇതും അത്രിഗുണത്വംകൊണ്ടു വന്നുകൂടുന്നു. സുഖദുഃഖരഹിതനാകയാൽ), ദ്രഷ്ടൃത്വവും (വിഷയമല്ലായ്കയാൽ). അകർത്തൃത്വവും (വിവേകയും കാര്യമൊന്നുമുളവാക്കാത്തവനുമാകയാൽ) സിദ്ധമാകുന്നു. (ചേതനൻ അകർത്താവും കർത്താവ് അചേതനവും) ആകയാൽ മറിച്ചു കാണുന്നതു ഭ്രാന്തിയാണ്. പുരുഷന്റെ സംയോഗം – സാന്നിദ്ധ്യം–കൊണ്ട് ലിംഗശരീരം ചേതനയോടുകൂടിയ മട്ടിൽ കാണപ്പെടുന്നു. അങ്ങനെ, ഗുണങ്ങൾക്കാണ് കർത്തൃത്വമെങ്കിലും വാസ്തവത്തിൽ അകർത്താവായിരിക്കുന്ന പുരുഷൻ കർത്താവിനെപ്പോലെ ആയിത്തീരുന്നു.

കുന്നതിനുമുമ്പ് പലതുമുണ്ട്. അപ്പോൾ അവയെ സൃഷ്ടിച്ചതെന്ത്? ഇച്ഛ ഒരു സംഘാതമാണ്: ഏതു സംഘാതവും പ്രകൃതിസംഭവമാണ്. അതുകൊണ്ട് ഇച്ഛയ്ക്കു പ്രകൃതിയെ സൃഷ്ടിക്കാൻ കഴിവില്ല. അങ്ങനെ ഈശ്വരേച്ഛ ജഗത്തിനെ സൃഷ്ടിച്ചു എന്നുള്ള പറച്ചിൽ നിരർത്ഥകമാണ്. നമ്മുടെ ഇച്ഛ ബോധതലത്തിൻെറ കുറച്ചിടത്തേ വ്യാപിക്കുന്നുള്ളു. അതു നമ്മുടെ തലച്ചോറിനെ പ്രവർത്തിപ്പിക്കുന്നു. നിങ്ങളുടെ ശരീരത്തെ ചേഷ്ടിപ്പിക്കുന്നതും ജഗത്തിനെ പ്രവർത്തിപ്പിക്കുന്നതും ഇച്ഛയല്ല. ഈ ശരീരത്തെ ചേഷ്ടിപ്പിക്കുന്ന ഒരു ശക്തിയുണ്ട്: അതിൻെറ ഒരംശം ഒരിടത്തു പ്രകാശിക്കുന്നതുമാത്രമാണ് ഇച്ഛ. അതുപോലെ ജഗത്തിലും ഇച്ഛയുണ്ട്: എന്നാൽ അതു ജഗത്തിൻെറ ഒരംശംമാത്രം. ജഗത്തിനെ മുഴുവൻ നയിക്കുന്നത് ഇച്ഛാശക്തിയല്ല. അതുകൊണ്ടാണ് 'ഇച്ഛാ' സിദ്ധാന്തപ്രകാരം ജഗത്തിൻെറ സമാധാനം കണ്ടെത്താൻ സാധിക്കാത്തത്. ഇച്ഛയാണ് ശരീരത്തെ ചേഷ്ടിപ്പിക്കുന്നതെന്ന് ഞാൻ സ്വീകരിച്ചു എന്നു വെയ്ക്കുക. അനന്തരം, അതിനെ ഇച്ഛാനുസാരം പ്രവർത്തിപ്പിക്കാൻ കഴിയാതെ വരുമ്പോൾ ഞാൻ ക്ഷോഭിക്കുകയും കോപിക്കുകുയും ചെയ്യുന്നു. അതെൻെറ കുറ്റമാണ്: എന്തെന്നാൽ ഇച്ഛാസിദ്ധാന്തത്തെ സത്യമായി സ്വീകരിക്കാൻ എനിക്കൊരവകാശവുമില്ല. അതുപോലെ, ജഗത്തിൻെറ കാര്യത്തിലും ഇച്ഛയാണ് അതിനെ ചേഷ്ടിപ്പിക്കുന്നതെന്നു ഞാൻ വിചാരിക്കുകയും തൽഫലമായി വസ്തുതകൾ പൊരുത്തപ്പെടാതെ വരികയും ചെയ്യുന്നുവെങ്കിൽ കുറ്റം എൻേറതുതന്നെ. അതിനാൽ പുരുഷൻ ഇച്ഛയല്ല. അതു ബുദ്ധിയുമല്ല: എന്തെന്നാൽ ബുദ്ധിതന്നെ ഒരു സംഘാതമാണ്. തലച്ചോറിനോടൊത്ത വല്ല വസ്തുവുമില്ലാതെ ബുദ്ധി സംഭാവ്യമല്ല. എവിടെയൊക്കെ ബുദ്ധിവ്യാപാരം കാണുന്നുവോ, അവിടെയൊക്കെ തലച്ചോറ് എന്നു പറയുന്ന പദാത്ഥത്തിൻെറ മാതിരി വല്ലതുമൊന്നുണ്ടായിരിക്കണം. ആ പദാർത്ഥം ഒരു നിശ്ചിതരൂപത്തിൽ പിണ്ഡീഭവിച്ചു മസ്തിഷ്കകൃത്യം നിർവ്വഹിക്കുകയാണ് ചെയ്യുന്നത്. എവിടെയെല്ലാം ബുദ്ധിയുണ്ടോ അവിടെയെല്ലാം ഈ ദ്രവ്യവും ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ ഉണ്ടായിരിക്കണം. എന്നാൽ ബുദ്ധിതന്നെ ഒരു സംഘാതമാണ്. എങ്കിൽ ഈ പുരുഷൻ എന്താണ്? അതു ബുദ്ധിയുമല്ല, ഇച്ഛയുമല്ല, എന്നാൽ ഇവയ്ക്കെല്ലാം ഹേതുവാണ്. അതിൻെറ സാന്നിദ്ധ്യമാണ് അവയെയെല്ലാം പ്രവർത്തിപ്പിക്കുകയും സംഘടിപ്പിക്കുകയും ചെയ്തു പോരുന്നത്. അതു പ്രകൃതിയുമായി കലരുന്നില്ല. അതു മഹത്തല്ല നിത്യശുദ്ധനായ ആത്മാവുതന്നെ പുരുഷൻ, ''ഞാൻ സാക്ഷിയാകുന്നു: എൻെറ സാക്ഷിത്വം മുഖേന സകലചേതനാചേതനങ്ങളേയും പ്രകൃതി പ്രഭവിപ്പിക്കുന്നു※''

※ മയാദ്ധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം
ഹേതുനാനേന കൗന്തേയ ജഗദ് വിപരിവർത്തതേ. (ഗീ. 9.10)

പ്രകൃതിയിലെ ഈ ചൈതന്യമെന്നാലെന്ത്? ബുദ്ധിയാണ് ഈ ചൈതന്യം. ഇതിനെ ചിത്തെന്നു പറയും. ചൈതന്യനാധിഷ്ഠാനം പുരുഷനാണ്. പുരുഷസ്വഭാവമാണത്. അതു അനിർവ്വചനീയമാണ്. എന്നാൽ ജ്ഞാനമെന്നു പറയുന്നതിൻെറയെല്ലാം നിദാനം അതത്രേ. പുരുഷൻ അഹങ്കാരമല്ല: എന്തെന്നാൽ അഹങ്കാരം സംഘാതമാണ്. എന്നാൽ അഹങ്കാരത്തിൽ ചിത്തും സത്തുമായുള്ളതെല്ലാം പുരുഷൻെറ വകയാണ്. പുരുഷൻ ബോധവാനല്ല: എന്നാൽ ബോധത്തിൽ (ബുദ്ധിയിൽ) പ്രകാശവത്തായിരിക്കന്നതെല്ലാം പുരുഷൻെറ വകയാണ്. ചൈതന്യം പുരുഷനിലുണ്ട്: എന്നാൽ പുരുഷൻ ബുദ്ധിമാനോ ജ്ഞാതാവോ അല്ല. പുരുഷനിലെ ചിത്തും പ്രകൃതിയും ചേർന്നതാണ് നാം ചുറ്റും കാണുന്നതെല്ലാം. ആനന്ദമോ സുഖമോ പ്രകാശമോ ആയി ജഗത്തിലെന്തെല്ലാമുണ്ടോ, അതൊക്കെ പുരുഷൻെറ വകയാണ്: എന്നാൽ അവ സംഘാതമാണ്, പ്രകൃതി പുരുഷമിശ്രമാണ്. ''എവിടെ ലേശം സുഖമുണ്ടോ എണ്ഡവിടെ അല്പം ആനന്ദമുണ്ടോ അവിടെ അമൃതത്വത്തിൻെറ, ഈശ്വരൻെറ, ഒരു സ്ഫുലിംഗമുണ്ട്.' പുരുഷനാണ് ജഗത്തിലെ വലിയ ആകർഷണം: പ്രപഞ്ചലിപ്തനോ പ്രപഞ്ചബദ്ധനോ അല്ലെങ്കിലും സമസ്തപ്രപഞ്ചത്തെയും അതു ആകർഷിക്കുന്നു.'' മനുഷ്യൻ സ്വർണ്ണത്തിൻെറ പിന്നാലെ ഓടുന്നതു കാണാം. കാരണം, അതിൻെറ പിന്നിലുള്ളതു പുരുഷൻെറ ഒരു സ്ഫുലിംഗമാണ്, ഒട്ടധികം അഴുക്കു കലർന്നിട്ടാണെങ്കിലും മനുഷ്യൻ തൻെറ കുട്ടികളേയോ, സ്ത്രീ തൻെറ ഭർത്താവിനെയോ, സ്നേഹിക്കുമ്പോൾ അവിടെ ആകർഷകശക്തിയെന്താണ്? അവയുടെ പിന്നിലുള്ള പുരുഷൻെറ ഒരു സ്ഫുലിംഗം: അതവിടെയുണ്ട്. പങ്കിലമാണെന്നുമാത്രം. മറ്റൊന്നിനും ആകർഷിക്കാനുള്ള കഴിവില്ല. ''ഈ അചേതനജഗത്തിൽപുരുഷൻ മാത്രമാണ് ചേതനൻ.'' ഇതാണ് സാംഖ്യൻമാരുടെ പുരുഷൻ. അതിനാൽ, പുരുഷൻ അവശ്യം സർവ്വവ്യാപിയാകണം. സർവ്വവ്യാപിയല്ലാത്തതു പരിമിതമാകും. സമസ്തപരിമിതികളും നിമിത്തകൃതങ്ങളാണ്. നിമിത്തകൃതമായ ഒന്നിന് ആദിയും അന്തവുമുണ്ടാകണം. പുരുഷൻ, പരിമിതമാണെങ്കിൽ നശിക്കും, സ്വതന്ത്രമാവില്ല. അത് അന്തിമവസ്തുവല്ല, അതിനുതന്നെ ഒരു കാരണം വേണം. അതിനാൽ അതു സർവ്വവ്യാപിയാണ് കപിലമതമനുസരിച്ച് പുരുഷൻ ഒന്നല്ല, അസംഖ്യമാണ്[1] നമ്മളിലോരോരുത്തനും ഓരോ

1. ജന്മമരണകരണാനാം പ്രതിനിയമാദയുഗപത് പ്രവൃത്തേശ്ച
പുരുഷബഹുത്വം സിദ്ധം ത്രൈഗുണ്യവിപര്യയാച്ചൈവ. (സാം. കാ. 18)

ജന്മം, മരണം, പതിമ്മൂന്നു കരണങ്ങൾ എന്നിവയ്ക്കു ശരീരംപ്രതി വ്യവസ്ഥയുള്ളതുകൊണ്ടും, എല്ലാവർക്കും ഒരേ പ്രവൃത്തി ഒരേ സമയത്തില്ലാത്തതുകൊണ്ടും, ത്രിഗുണങ്ങൾക്ക് ആൾതോറും ഏറ്റക്കുറച്ചിലുള്ളതുകൊണ്ടും പുരുഷൻമാർ അനേകമെന്നു സിദ്ധിക്കുന്നു. (ഒരേ പുരുഷൻ പല ശരീരത്തിലിരുന്നാൽ ഇതൊക്കെ ഒന്നിച്ചു നടക്കുമായിരുന്നു.) [സാം. കാ. 10, 11 കൂടെ നോക്കുക (പു. 226, ചു. 1)]

പുരുഷൻ പ്രത്യേകമുണ്ട്. ഓരോ പുരുഷനും അനന്തം: അനന്ത സംഖ്യങ്ങളായ അനന്തവൃത്തങ്ങൾ പ്രപഞ്ചം വ്യാപിച്ചു നിൽക്കുകയാണ്. പുരുഷൻ മനസ്സല്ല, ദ്രവ്യവുമല്ല: അതിന്റെ പ്രതിബിംബം മാത്രമാണ് നമ്മളറിയുന്നത്. അത് സർവ്വവ്യാപിയാണെങ്കിൽ അതിനു ജനനമരണങ്ങളില്ലെന്നു തീർച്ച. പുരുഷന്റെ മേൽ ബുദ്ധി അതിന്റെ നിഴൽ, ജനനമരണമാകുന്ന നിഴൽ, വീഴ്ത്തുന്നു. എന്നാൽ പുരുഷൻ സ്വഭാവേന ശുദ്ധവസ്തുവാണ്. സാംഖ്യദർശനം ഇത്രത്തോളം അത്ഭുതാവഹമായിട്ടുണ്ടെന്നു നാം കാണുന്നു.

തുടർന്ന് അതിനെതിരായ തെളിവുകളെടുക്കാം. ഇത്രത്തോളം അപഗ്രഥനം അന്യൂനമാണ്. മനശ്ശാസ്ത്രം അപ്രതിരോധ്യമാണ്. പഞ്ചേന്ദ്രിയങ്ങൾ അന്തരിന്ദ്രിയങ്ങളായും ബാഹ്യോപകരണങ്ങളായും വിഭജിക്കപ്പെടുന്നതിനാൽ, അവ കേവലങ്ങളല്ല, സംയുക്തങ്ങളാണ് എന്നു കാണുന്നു. അഹങ്കാരം ഇന്ദ്രിയങ്ങളും ഭൂത (സൂക്ഷ്മ)ങ്ങളുമായി വിഭജിക്കപ്പെടുന്നതിനാൽ അഹങ്കാരവും ദ്രവ്യമയമാണെന്നും, മഹത്തും ദ്രവ്യത്തിന്റെ ഒരവസ്ഥാവിശേഷമാണെന്നും കാണുന്നു. ഒടുവിൽ പുരുഷനേയും കണ്ടെത്തുന്നു. ഇത്രത്തോളം ആക്ഷേപമില്ല. എന്നാൽ ''പ്രകൃതിയെ സൃഷ്ടിച്ചതാര്?'' എന്ന് സാംഖ്യനോട് ചോദിച്ചാൽ, പുരുഷനും പ്രകൃതിയും അജവും വിഭുവുമാണെന്നും പുരുഷൻമാർ അനന്തസംഖ്യമാണെന്നു പറയും. നമുക്കു ഈ അഭിപ്രായങ്ങളെ ഖണ്ഡിക്കേണ്ടതായും കുറേക്കൂടി ഭേദപ്പെട്ട ഒരു സമാധാനം കണ്ടെത്തേണ്ടതായും വരുന്നു. അതോടെ നാം അദ്വൈതത്തിലെത്തുകയും ചെയ്യും. നമ്മുടെ ആദ്യത്തെ ആക്ഷേപം രണ്ട് ആനന്ത്യങ്ങൾ എങ്ങനെ സാധ്യമാകുമെന്നതാണ്. അന്യൂനമായ ഒരു സമാന്യതത്ത്വനിഷ്പാദനത്തിൽ സാംഖ്യം എത്തിയിട്ടില്ലെന്നും, അതിൽ (പ്രപഞ്ചസമസ്യക്ക്) ഒരു പൂർണ്ണസമാധാനം കാണുന്നില്ലെന്നും നമുക്കു വാദിക്കേണ്ടിവരും. അടുത്തതായി, വേദാന്തികൾ എങ്ങനെ ഈ വൈഷമ്യങ്ങളിലൂടെ തപ്പിത്തടഞ്ഞു പുറത്തു കടന്ന് ഒരു സമ്പൂർണ്ണ സമാധാനം കണ്ടെത്തുന്നുവെന്നും നമുക്കു കാണാം. എങ്കിലും മഹിമ മുഴുവൻ സാംഖ്യന്റേതുതന്നെ. ഒരു സൗധം പണിതുയർത്തിക്കഴിഞ്ഞാൽ അതിന്റെ അവസാനമിനുക്കു പണി വളരെ എളുപ്പമാണല്ലോ.

## അധ്യായം 32

## സാംഖ്യവും വേദാന്തവും

നാം ചർച്ച ചെയ്തുകൊണ്ടിരുന്ന സാംഖ്യദർശനത്തിൻെറ ഒരു സംക്ഷേപം ഞാനിവിടെപ്പറയാം. അതിൻെറ കുറവുകൾ എവിടെയെന്നും വേദാന്തം കടന്നുവന്ന് അവയെ എങ്ങനെ നികത്തുന്നുവെന്നും പരീക്ഷിക്കുകയാണ് ഈ പ്രസംഗത്തിൽ നമുക്കു വേണ്ടത്. സാംഖ്യദർശനപ്രകാരം, വിചാരം, ബുദ്ധി, യുക്തി, സ്നേഹം, ദ്വേഷം, സ്പർശം, രസം, ദ്രവ്യം എന്നെല്ലാം പറയുന്ന എല്ലാ അഭിവ്യക്തികളുടെയും മൂലം പ്രകൃതിയാണെന്ന് നിങ്ങൾ ഓർമ്മിക്കുമല്ലോ. എല്ലാം പ്രകൃതിയിൽനിന്നാണ്. സത്വരജസ്തമസ്സുകളെന്ന മൂന്നു ഗുണങ്ങൾ ചേർന്നതാണ് പ്രകൃതി. ഇവ ധർമ്മങ്ങളല്ല, ധർമ്മികളാണ് – അഭിവ്യക്തമാകുന്ന മുഴുവൻ പ്രപഞ്ചത്തിൻെറയും മൂലപദാർത്ഥങ്ങൾ. കല്പാരംഭത്തിൽ ഇവ സാമ്യാവസ്ഥയിൽ വർത്തിക്കുന്നു. സൃഷ്ടി ആരംഭിക്കുന്നതോടെ, അവ പരസ്പരം സമ്മേളിച്ചും പുനഃസമ്മേളിച്ചും പ്രപഞ്ചരൂപത്തിൽ അഭിവ്യക്തമാകുന്നു. ഒന്നാമത്തെ അഭിവ്യക്തിക്ക് മഹത് (സമഷ്ടിബുദ്ധി) എന്നാണ് സാംഖ്യൻമാർ നൽകിയിട്ടുള്ള സംജ്ഞ. ആ മഹത്തിൽനിന്ന് അഹങ്കാരം (ഞാനെന്ന ബോധം) ഉളവാകുന്നു. സാംഖ്യമതമനുസരിച്ച് ഈ അഹങ്കാരം ഒരു തത്ത്വമാണ്. അഹങ്കാരത്തിൽനിന്നു മനസ്സും പഞ്ചേന്ദ്രിയങ്ങളും പഞ്ചതന്മാത്രകളും (ശബ്ദസ്പർശരൂപരസഗന്ധങ്ങളുടെ സൂക്ഷ്മകണങ്ങൾ) ഉദ്ഭവിക്കുന്നു. എല്ലാ തന്മാത്രകളും അഹങ്കാരം പരിണമിച്ചുണ്ടാകുന്നു. പിന്നീട് ഈ സൂക്ഷ്മതന്മാത്രകളിൽനിന്നുണ്ടാകുന്നവയാണ്, ഭൂതം എന്നു വ്യവഹരിച്ചുവരുന്ന സ്ഥൂലവസ്തുക്കൾ. തന്മാത്രകൾ ഇന്ദ്രിയഗോചരങ്ങളല്ല: സ്ഥൂലഭൂതങ്ങളാകുമ്പോൾ അവ ഗോചരങ്ങളായിത്തീരുന്നു.

ബുദ്ധി, അഹങ്കാരം, മനസ്സ് എന്നീ ത്രിവിധവൃത്തികളോടുകൂടിയ ചിത്തം, പ്രാണൻ എന്ന പേരിൽ അറിയപ്പെടുന്ന ശക്തികളെ പ്രകാശിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുന്നു. പ്രാണനെന്നാൽ 'ശ്വാസ'മാണെന്നു ധരിച്ചിട്ടുണ്ടെങ്കിൽ ആ ധാരണ നിങ്ങൾ ഉടനെ കളയേണ്ടിയിരിക്കുന്നു. ശ്വാസം പ്രാണൻെറ പല കാര്യങ്ങളിൽ ഒന്നുമാത്രം. ശരീരത്തെ മുഴുവൻ നിയന്ത്രിക്കുകയും ചേഷ്ടിപ്പിക്കുകയും ചെയ്യുന്ന നാഡീശക്തികൾക്കു പൊതുവെയാണ് പ്രാണനെന്നു പറയുന്നത്. അവതന്നെയാണ് വിചാരരൂപത്തിലും പ്രകടമാകുന്നത്. പ്രാണൻെറ പ്രഥമവും പ്രകടതമവുമായ അഭിവ്യക്തിയാണ് ശ്വാസചലനം. പ്രാണൻ വായുവിനെ പ്രവർത്തിപ്പിക്കുന്നു, മറിച്ചല്ല: ശ്വാസചലനനിയന്ത്രണത്തിനു പ്രാണായാമമെന്നു പറയുന്നു. ഈ (പ്രാണ) ചലനത്തിൻമേൽ ആധിപത്യം നേടുവാനാണ് പ്രാണായാമം ശീലി

ക്കുന്നത്. ശ്വാസത്തെ നിയന്ത്രിക്കുകയും ശ്വാസകോശങ്ങളെ ബലപ്പെടുത്തുകയും മാത്രമല്ല ലക്ഷ്യം. എങ്കിൽ അതു ഡെൽസാർട്ടിൻെറ പദ്ധതിയേ ആകൂ, പ്രാണായാമമാവില്ല. ശരീരത്തെ മുഴുവൻ പ്രവർത്തിപ്പിക്കുന്ന ജീവശക്തികളാണ് പ്രാണൻ: പ്രാണശക്തികളെയാകട്ടെ ശരീരത്തിലെ മറ്റവയവങ്ങൾ–അന്തഃകരങ്ങൾ–പ്രവർത്തിപ്പിക്കുന്നു. ഇത്രത്തോളം ഭംഗിയായി മാനിസകാപഗ്രഥനം സുവ്യക്തവും സുസൂക്ഷ്മവുമായിട്ടുണ്ട്. അതോടൊപ്പം ലോകത്തിലെ ഏറ്റവും പ്രചീനമായ യുക്തിവിചാരമാണിതെന്നും ഓർമ്മിക്കുക! ലോകത്തിലെവിടെയെങ്കിലും ഒരു തത്ത്വചിന്തയോ യുക്തിവിചാരമോ ഉണ്ടായിട്ടുണ്ടെങ്കിൽ, അവയ്ക്കൊക്കെ കപിലനോടു ലേശമെങ്കിലും കടപ്പാടുണ്ട്. പിത്താഗോറാസ് അത് ഇന്ത്യയിൽ നിന്ന് പഠിച്ചു. ഗ്രീസിൽ പഠിപ്പിച്ചു. പിൽക്കാലത്ത് പ്ലേറ്റോവിന് അതിൻെറ ഒരു കണിക കിട്ടി. കുറേക്കൂടി കഴിഞ്ഞ് നോസ്റ്റിക്സ് ആ തത്ത്വചിന്ത അലക്സാൻഡ്രിയയിലേക്കു കൊണ്ടുപോയി: അവിടെനിന്നു അതു യൂറോപ്പിലെത്തി. അതിനാൽ, മനഃശാസ്ത്രത്തിലോ തത്ത്വശാസ്ത്രത്തിലോ എവിടെയെല്ലാം അന്വേഷണങ്ങൾ നടന്നിട്ടുണ്ടോ അവയുടെയൊക്കെ മഹാനായ പൂർവ്വികൻ ഈ കപിലനത്രേ. ഇത്രത്തോളം, അദ്ദേഹത്തിൻെറ മാനസികാപഗ്രഥനം അത്ഭുതമെന്നു നാം കാണുന്നു. എന്നാൽ, മുന്നോട്ടു പോകുന്തോറും ചില സംഗതികളിൽ നമുക്കു അദ്ദേഹവുമായി വിയോജിക്കേണ്ടിവരും. കപിലൻെറ ചിന്താഗതിയുടെ അടിസ്ഥാനതത്ത്വം പരിണാമമാണ്. അദ്ദേഹം ഒരു വസ്തുവിൽനിന്നു വേറൊന്നിനെ പരിണമിപ്പിക്കുന്നു. എന്തെന്നാൽ സൃഷ്ടിക്ക് അദ്ദേഹത്തിൻെറ നിർവ്വചനംതന്നെ രൂപം മാറിവന്ന കാരണം എന്നാണ്. മാത്രമല്ല, നമുക്കു ഗോചരമാകുന്നിടത്തോളം, പ്രപഞ്ചം മുഴുവൻ പുരോഗാമിയും പരിണാമിയുമാണ്. മണ്ണു കാരണം. അതിനെ മറ്റൊരു രൂപത്തിൽ കുടമെന്നു പറയുന്നു. മണ്ണു കാരണവും കുടം കാര്യവും – ഇതിനപ്പുറം സൃഷ്ടിക്കു ഒരർത്ഥവും സംഭാവ്യമല്ല. അങ്ങനെ, ജഗത്തു മുഴുവൻ പ്രകൃതി എന്ന ഏകവസ്തു പരിണമിച്ചുണ്ടായി. അതിനാൽ, ജഗത്ത് അതിൻെറ കാരണത്തിൽനിന്നു സാരാംശത്തിൽ ഭിന്നമാവാൻ വയ്യ. കപിലമതമനുസരിച്ച്, അവ്യക്തപ്രകൃതിമുതൽ ബുദ്ധിയോ മനസ്സോ വരെയുള്ള യാതൊന്നും 'ഭോക്താവോ' 'ചേതയിതാവോ' അല്ല. മൺകട്ടപോലെ തന്നെ മനക്കട്ടയും. മനസ്സിനു സ്വയം പ്രകാശമില്ല: എന്നാൽ അതു യുക്തിവിചാരം ചെയ്യുന്നുതാനും. അതിനാൽ, അതിൻെറ പിന്നിൽ ഒന്നുണ്ടായിരിക്കണം: ആ ഒന്നിൻെറ ചൈതന്യം മഹത്തിലും അഹങ്കാരത്തിലും അവയുടെ അനന്തരപരിണാമങ്ങളിലുംകൂടി അരിച്ചിറങ്ങുകയാണ്. ഈ ഒന്നാണ് കപിലൻ പറയുന്ന പുരുഷൻ, വേദാന്തികളുടെ ആത്മാവ്. കപിലമതമനുസരിച്ച്, പുരുഷൻ ഒരു കേവലതത്ത്വമാണ്. സംഘാതമല്ല. പുരുഷൻ ദ്രവ്യമയമല്ല: ദ്രവ്യമയമല്ലാത്ത ഏകതത്ത്വം അവൻ മാത്രം. ഈ നാനാഭിവ്യക്തികളെല്ലാം ദ്രവ്യമയ

ങ്ങളാണ്. ഞാനൊരു ബ്ലാക്ക്ബോർഡ് കാണുന്നു. ആദ്യം ബാഹ്യകരണം (കണ്ണ്) തലച്ചോറിലെ നാഡീകേന്ദ്രത്തിൽ, നയനേന്ദ്രിയത്തിൽ, ആ സംവേദനം എത്തിക്കുന്നു. നാഡീകേന്ദ്രത്തിൽനിന്ന് അതു മനസ്സിലെത്തി അവിടെ ഒരു മുദ്രപതിക്കുന്നു. മനസ്സ് അതു ബുദ്ധിക്കു സമർപ്പിക്കുന്നു: ബുദ്ധിക്കും (ദർശന)ക്രിയ സാദ്ധ്യമല്ല: ഈ ക്രിയ പിന്നിലുള്ള പുരുഷനിൽനിന്നു വരുന്നതുപോലെയാണ്. ഇവയെല്ലാം പുരുഷൻെറ ഭൃത്യജനങ്ങളെന്നപോലെ അവ ഇന്ദ്രിയ സംവേദനങ്ങളെ അവൻെറ അടുക്കലെത്തിക്കുന്നു. അവൻ ഉത്തരവുകൾ പുറപ്പെടുവിക്കയും, പ്രതിപ്രവർത്തിക്കയും ചെയ്യുന്നതുപോലെയാണ്. അവനാണ് ദ്രഷ്ടാവ്, ഭോക്താവ്, യഥാർത്ഥത്തിലുള്ള ഏകപുരുഷൻ, സിംഹാസനാധിഷ്ഠിതനായ രാജാവ്, മനുഷ്യൻെറ ആത്മാവ്. ദ്രവ്യമയനല്ലാത്തതിനാൽ, അവൻ അവശ്യം അപരിമിതനാകണം. അവന് യാതൊരു പരിമിതികളും ഉണ്ടായിരുന്നുകൂടാ എന്നു സിദ്ധിക്കുന്നു. ഓരോ പുരുഷനും സർവ്വവ്യാപി: നമ്മളിലോരോരുത്തനും സർവ്വവ്യാപി, എന്നാൽ നമുക്കു ലിംഗ (സൂക്ഷ്മ) ശരീരത്തിൽക്കൂടിയേ പ്രവർത്തിക്കാനാവൂ[1] മനസ്സ്, അഹംബുദ്ധി, ഇന്ദ്രിയങ്ങൾ, (പഞ്ച)പ്രാണങ്ങൾ ഇവ ചേർന്നു സൂക്ഷ്മശരീരം– സൂക്ഷ്മകോശം അഥവാ ക്രിസ്തീയതത്ത്വശാസ്ത്രത്തിൽ ആത്മീയശരീരമെന്നു പറയപ്പെടുന്നത് – നിർമ്മിതമായിരിക്കുന്നു. ഈ ശരീരത്തിനാണ് രക്ഷാശിക്ഷകളും സ്വർഗ്ഗനരകങ്ങളും ജന്മപുനർജന്മങ്ങളും അനുഭവപ്പെടുന്നത്[2] എന്തെന്നാൽ, പുരുഷനെ അഥവാ ആത്മാവിനെ സംബന്ധിച്ചിടത്തോളം ഗമനാഗമനങ്ങൾ അസാദ്ധ്യമാണെന്നു[3] നാം പ്രാരംഭത്തിലേ കണ്ടു. ചലനമെന്നാൽ പോക്കുവരവാണല്ലോ. ഒരിടത്തുനിന്നു മറ്റൊരിടത്തേക്കു പോവുകയോ വരികയോ ചെയ്യുന്ന വസ്തു

1. ചിത്രം യഥാശ്രയമൃതേ സ്ഥാണ്വാദിഭ്യോ വിനാ യഥാ ച്ഛായാ
തദ്വദ്വിനാ വിശേഷൈർന തിഷ്ഠതി നിരാശ്രയം ലിംഗം. (സാം. കാ. 41)

ആശ്രയമില്ലാതെ ചിത്രത്തിനും തൂണും മറ്റും വിട്ടു നിഴലിനുമെന്നപോലെ സൂക്ഷ്മശരീരങ്ങളെക്കൂടാതെ ബുദ്ധ്യാദിയായ ലിംഗത്തിനു നിരാശ്രയമായി നിൽക്കാനാവില്ല. [അന്നമയകോശം സ്ഥൂലശരീരവും പ്രാണ–മനോ–വിജ്ഞാന മയ കോശങ്ങൾ സൂക്ഷ്മശരീരവും ആനന്ദമയാകോശം കാരണശരീരവും]

2. തത്രജരാമരണകൃതം ദുഃഖം പ്രാപ്നോതി ചേതനഃ പുരുഷഃ
ലിംഗസ്യാവിനിവൃത്തേസ്തസ്മാദ് ദുഃഖം സ്വഭാവേന. (സാം. കാ. 55)

വാസ്തവത്തിൽ ശുദ്ധചേതനനായ പുരുഷൻ ശരീരം മുതലായവയിലിരുന്ന് ലിംഗശരീരം പിൻവാങ്ങുവോളം കാലം ദുഃഖിക്കുന്നു. അതുകൊണ്ട് ദുഃഖം സ്വാഭാവികംതന്നെ.

3. തസ്മാന്ന ബദ്ധ്യതേഽസൗ ന മുച്യതേ നാപി സംസരതി കശ്ചിത്
സംസരതി ബദ്ധ്യതേ മുച്യതേ നാനാശ്രയാ പ്രകൃതിഃ (സാം. കാ. 62)

അതുകൊണ്ട് ഒരു പുരുഷനും ബദ്ധനാകുന്നില്ല. സംസാരിക്കുന്നുമില്ല. സംസാരിക്കുന്നതും ബദ്ധമാകുന്നതും നാനാപുരുഷൻമാരെ ആശ്രയിച്ചുകഴിയുന്ന പ്രകൃതിയാണ്.

സർവ്വവ്യാപിയാവാൻ വയ്യ. കപിലൻെറ മനോവിജ്ഞാനീയത്തിൽ നിന്നു ഇതിനകം നാം മനസ്സിലാക്കി, ആത്മാവ് അപരിമിതനാണെന്നും ആത്മാവുമാത്രമാണ് പ്രകൃതി (ദ്രവ്യ)മയനല്ലാത്തതെന്നും. പ്രകൃതിക്കതീതൻ അവൻ മാത്രം. എങ്കിലും അവൻ പ്രകൃതിബദ്ധനെന്നപോലെ തോന്നിക്കുന്നു. അവനു ചൂഴെ പ്രകൃതി: അവൻ അതുമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു. അവൻ വിചാരിക്കുന്നു: ''ഞാൻ ലിംഗശരീരമാണ്'' എന്ന്. അവൻ വിചാരിക്കുന്നു. ''ഞാൻ സ്ഥൂലദ്രവ്യമാണ്, സ്ഥൂലശരീരമാണ്'' എന്ന്. ഇത്തരം വിചാരം ഹേതുവായി അവൻ ഹർഷശോകങ്ങൾ അനുഭവിക്കുന്നു. അവ യഥാർത്ഥത്തിൽ അവന്നുള്ളതല്ല: ഈ ലിംഗശരീരത്തിനുള്ളതത്രേ.

ധ്യാനമാണ് ഉച്ചതമാവസ്ഥ എന്നത്രേ എപ്പോഴും യോഗികളുടെ മതം. അതു വിക്ഷേപമോ ലയമോ അല്ല. ആ അവസ്ഥയിൽ നിങ്ങൾ പുരുഷനോട് ഏറ്റവും അടുത്തെത്തുന്നു. ആത്മാവ് സുഖദുഃഖരഹിതമാണ്: അതു സർവസാക്ഷി, സർവകർമ്മത്തിൻെറയും നിത്യസാക്ഷി, ആണെങ്കിലും യാതൊരു കർമ്മത്തിൻെറയും ഫലം സ്വീകരിക്കുന്നില്ല. ഓരോ കണ്ണിൻെറയും കാഴ്ചയക്കു നിദാനം സൂര്യനാണെങ്കിലും കണ്ണിൻെറ ദോഷം സൂര്യനെ ബാധിക്കാത്തതുപോലെ അഥവാ സ്ഫടികത്തിൻെറ മുമ്പിൽ ചുവന്നതോ നീലച്ചതോ ആയ പൂവു വെയ്ക്കുമ്പോൾ, സ്ഫടികം ചുവന്നോ നീലച്ചോ കാണാകുന്നുവെങ്കിലും യഥാർത്ഥത്തിൽ രണ്ടുമല്ലാത്തതുപോലെ, ആത്മാവിനു വിക്ഷേപമോ ലയമോ ഇല്ല. ആത്മാവ് രണ്ടിനും അതീതമാണ്. ആത്മാവിൻെറ ഈ അവസ്ഥയെ സൂചിപ്പിക്കുന്ന ഏറ്റവും അടുത്ത ഭാഷ, ആത്മാവ് ധ്യാനമാണെന്നതത്രേ. ഇതാണ് സാംഖ്യദർശനം.

അടുത്തതായി, സാംഖ്യം പറയുന്നു, പ്രകൃതിയുടെ അഭിവ്യക്തി ആത്മാവിനുവേണ്ടിയാണെന്ന്, എല്ലാ സംഘാതങ്ങളും പരാർത്ഥമായിട്ടാണെന്ന്. പ്രകൃതി എന്നു പറയുന്ന ഈ സംഘാതങ്ങൾ, നിത്യപരിണാമങ്ങൾ, ആത്മാവിൻെറ ഭോഗത്തിനും മോക്ഷത്തിനും[1] വേണ്ടി, ഏറ്റവും താഴ്ന്നതുമുതൽ ഏറ്റവും ഉയർന്നതുവരെയുള്ള അനുഭവങ്ങൾ ആത്മാവിനു കൈവരാൻ വേണ്ടി, ആണ്[2] അവ ആർജ്ജിച്ചുതീരുമ്പോൾ, താൻ ഒരിക്കലും പ്രകൃതിയിലായിരുന്നില്ലെന്നും, തികച്ചും വേറായിരുന്നുവെന്നും, തനിക്കു നാശമോ പോക്കു

1. പ്രകാശക്രിയാസ്ഥിതിശീലം ഭൂതേന്ദ്രിയാത്മകം
ഭോഗാപവർഗാർഥം ദൃശ്യം (യോ. സൂ. 2. 18)

പ്രകാശശീലവും ക്രിയാശീലവും സ്ഥിതിശീലവും പൂണ്ടു ഭൂതങ്ങളും ഇന്ദ്രിയങ്ങളും ചേർന്നുള്ള ദൃശ്യപ്രകൃതി മുഴുവൻ പുരുഷൻെറ ഭോഗത്തിനും അപവർഗ്ഗത്തിനും വേണ്ടിയാണ്.

2. പുരുഷവിമോക്ഷനിമിത്തം തഥാ പ്രവൃത്തിഃ പ്രധാനസ്യ. (സാം. കാ. 57)

പുരുഷൻെറ പരിപൂർണ്ണമുക്തിക്കുവേണ്ടിയാണ്, അപ്രകാരം, പ്രധാനത്തിൻെറ പ്രവൃത്തി.)

വരവോ സാദ്ധ്യമല്ല – സ്വർഗ്ഗയാത്രയും പുനർജ്ജന്മവും പ്രകൃതിയിലായിരുന്നു. ആത്മാവിലല്ല – എന്നും ആത്മാവ് അറിയുന്നു. അങ്ങനെ, ആത്മാവു സ്വതന്ത്രമാകുന്നു[1] പ്രകൃതി മുഴുവൻ ആത്മാവിന്റെ ഭോഗാനുഭൂതിക്കു വേണ്ടി പ്രവർത്തിക്കുന്നു. അത് ഈ അനുഭവങ്ങൾ നേടുന്നതു ലക്ഷ്യം പ്രാപിക്കാനാണ്. ലക്ഷ്യം സ്വാതന്ത്ര്യവും. എന്നാൽ സാംഖ്യദർശനമനുസരിച്ച് ആത്മാക്കൾ അനേകങ്ങളാണ്. അവ അനന്തസഖ്യമാണ്. ജഗത്തിന്റെ സ്രഷ്ടാവായി ഒരീശ്വരൻ ഇല്ലെന്നാണ് കപിലന്റെ മറ്റൊരു സിദ്ധാന്തം. എല്ലാ കാര്യങ്ങൾക്കും മതിയായ സമാധാനത്തിനു പ്രകൃതിമാത്രം മതി. ഈശ്വരൻ വേണ്ട[2] എന്നു സാംഖ്യൻമാർ പറയുന്നു.

1. ഏവം തത്ത്വാഭ്യാസാന്നാസ്മി ന മേ നാഹമിത്യപരിശേഷം
അവിപര്യയാദ് വിശുദ്ധം കേവലമുത്പദ്യതേ ജ്ഞാനം (സാം. കാ. 64)

ഇപ്രകാരം തത്ത്വാഭ്യാസംകൊണ്ടു സംശയസഹിതമായ വിപരീതജ്ഞാനമെന്ന കറ തീർന്നു വിശുദ്ധമായ, പിഴയറ്റ, ജ്ഞാനം ഉദിക്കുന്നു. ഞാൻ അക്രിയനാണ്. എന്റേതായൊന്നുമില്ല. ഞാൻ കർത്താവല്ല എന്നിങ്ങനെ, അറിവില്ലായ്മ അല്പവും ബാക്കിയാക്കാത്തതാണ് ആ ജ്ഞാനസ്വരൂപം.

2. സ്വാം സ്വാം പ്രതിപദ്യന്തേ പരസ്പരാകൂതഹേതുകാം വൃത്തിം
പുരുഷാർത്ഥ ഏവ ഹേതുർന കേനചിത് കാര്യതേ കരണം. (സാം. കാ. 31)

ഓരോ (ബുദ്ധ്യാദി)കരണവും, പ്രവർത്തിക്കുന്നതു മറ്റൊന്നിന്റെ അഭിമതം, പ്രവൃത്തിക്കുള്ള പുറപ്പാട്, നിമിത്തമാണ്. ഇങ്ങനെ കരണങ്ങൾ അതാതിന്റെ വൃത്തിയെത്തന്നെ പ്രാപിക്കുന്നു. ഈ പ്രവൃത്തിക്കും ഹേതു പുരുഷാർത്ഥംമാത്രം. അല്ലാതെ മറ്റൊന്നുകൊണ്ടും കരണം പ്രവർത്തിക്കപ്പെടുന്നില്ല. (ഈശ്വരനും വേണ്ട, കരണങ്ങളെ പ്രവർത്തിപ്പിക്കാൻ)

ഈ കാരികയുടെ വ്യാഖ്യാനത്തിൽ വാചസ്പതിമിശ്രൻ;

എപ്രകാരമാണോ വളരെപ്പേർ–വേൽക്കാർ, വടിക്കാർ, വിൽക്കാർ, വാൾക്കാർ– മുൻകൂട്ടി നിനച്ചൊരുങ്ങി ശത്രുസംഹാരത്തിനു പ്രവർത്തിക്കുന്നത്: ഒരുത്തന്റെ അഭിമതമറിഞ്ഞ് മറ്റൊരുവൻ പ്രവർത്തിക്കുകയാണ് ചെയ്യുന്നത് – പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന വേൽക്കാരൻ വേൽമാത്രമേ എടുക്കൂ, വടിയും മറ്റുമെടുക്കില്ല: വടിക്കാരൻ വടിയല്ലാതെ വേലോ മറ്റോ എടുക്കില്ല: ഇപ്രകാരം ഒരു കരണത്തിന്റെ അഭിമതം നിമിത്തം – പ്രവൃത്തിയിൽ ഏർപ്പെടാനുള്ള തയ്യാറുകൊണ്ട് മറ്റൊരു കരണം പ്രവർത്തിക്കുന്നു.... ആകട്ടെ, വടിക്കാരും മറ്റും ചേതനൻമാരാകയാൽ പരസ്പരാഭിമതം അറിഞ്ഞ് പ്രവർത്തിക്കുന്നു എന്നതു യുക്തംതന്നെ. കരണങ്ങളാകട്ടെ അചേതനങ്ങളാണ്. അതുകൊണ്ട് അങ്ങനെ പ്രവർത്തിക്കുന്നില്ല. കരണങ്ങളുടെ സ്വരൂപവും സാമർത്ഥ്യവും ഉപയോഗവും ശരിക്കറിയാവുന്ന അധിഷ്ഠാതാവ് – ആശ്രയം–ഈ കരണങ്ങൾക്കു കൂടിയേ പറ്റു എന്നാണെങ്കിൽ മറുപടി; ''പുരുഷാർത്ഥംമാത്രമാണ് ഹേതു: കരണം, യാതൊന്നുകൊണ്ടും പ്രവർത്തിക്കപ്പെടുന്നതല്ല.'' വരാനിരിക്കുന്ന ഭോഗമോക്ഷങ്ങളെന്ന പുരുഷാർത്ഥം മാത്രമാണ് കരണങ്ങളെ പ്രവർത്തിപ്പിക്കുന്നത്. (വരാനിരിക്കുന്ന ഭോഗാപവർഗ്ഗങ്ങൾ അവ്യക്തങ്ങളായി ഗുണങ്ങളിലിരുന്നു പ്രവർത്തിപ്പിക്കുന്നു എന്നതു സത്കാര്യവാദത്തിനു യുക്തംതന്നെ.) പിന്നെ കരണസ്വരൂപാഭിജ്ഞനായ കർത്താവിനെക്കൊണ്ടെന്തു കാര്യം? (സാം. ത. 31)

[ഈ നിരീശ്വരവാദത്തെയെല്ലാം ബ്ര. സൂ. 2.2 1–10 നിശിതയുക്തികൾ കൊണ്ടു നിരാകരിക്കുന്നുണ്ട്.]

വേദാന്തം പറയുന്നു, ആത്മസ്വരൂപം കേവലസത്തും കേവല ചിത്തും കേവലാനന്ദവുമാണ്. എന്നാൽ അവ ആത്മാവിൻെറ ധർമ്മ ങ്ങളല്ല, ആത്മസ്വരൂപംതന്നെ. അവ മൂന്നല്ല, ഒന്നാണ്. ബുദ്ധി പ്രകൃതിജന്യമാകയാൽ അതു പ്രകൃതിയിൽ പെട്ടതുതന്നെ എന്ന അഭിപ്രായത്തിൽ വേദാന്തം സാംഖ്യവുമായി യോജിപ്പിലാണ്. ബുദ്ധി എന്നു പറയപ്പെടുന്നത് ഒരു സംഘാതമാണെന്ന് വേദാന്തവും സ്ഥാ പിക്കുന്നു. ഉദാഹരണത്തിനു നമ്മുടെ പ്രത്യക്ഷജ്ഞാനത്തെ പരീക്ഷി ക്കാം. ഞാനൊരു ബ്ലാക്ക് ബോർഡ് കാണുന്നു. ഈ പ്രത്യക്ഷ്യം എങ്ങനെയുണ്ടാകുന്നു? ജർമ്മൻശാസ്ത്രജ്ഞർ പറയുന്ന ബ്ലാക്ക് ബോർഡിൻെറ 'വസ്തുതത്ത്വം'[1] അജ്ഞാതമാണ്, അത് എനിക്കൊരി ക്കലും അറിയാൻ കഴിയില്ല. അതിനെ നമുക്ക് x എന്നു വിളിക്കാം. ബ്ലാക്ക് ബോർഡ് x എൻെറ മനസ്സിൻമേൽ പ്രവർത്തിക്കുന്നു: മനസ്സു പ്രതിപ്രവർത്തനം നടത്തുന്നു. മനസ്സ് ഒരു തടാകംപോലെയാണ്. തടാകത്തിലേക്കു കല്ലെറിയുക: പ്രതിപ്രവർത്തനരൂപത്തിൽ ഒരു തരംഗം കല്ലിൻെറ നേർക്കലയ്ക്കുന്നു. ഈ തരംഗം ലേശവും കല്ലി നോടു സാദൃശ്യമുള്ളതല്ല – അതൊരു തരംഗമാണ്. ബ്ലാക്ക് ബോർഡ് x മനസ്സാകുന്ന തടാകത്തെ ആഘാതം ചെയ്യുന്ന കല്ലിനെപ്പോലെ യാണ്: മനസ്സ് അതിൻെറ നേർക്ക് ഒരു തരംഗമയക്കുന്നു. ഈ തരംഗത്തെയാണ് നാം ബ്ലാക്ക് ബോർഡ് എന്നു പറയുന്നത്. ഞാൻ നിങ്ങളെ കാണുന്നു. നിങ്ങളുടെ യഥാർത്ഥരൂപം അജ്ഞാതവും അജ്ഞേയവുമാണ്. നിങ്ങൾ x ആണ്. നിങ്ങൾ എൻെറ മനസ്സിൻ മേൽ പ്രവർത്തിക്കുന്നു. ഏതു വഴിക്ക് ആഘാതമുണ്ടായോ ആ വഴിക്ക് മനസ്സ് ഒരു തരംഗം അയയ്ക്കുന്നു. ആ തരംഗത്തെയാണ് ഞാൻ ശ്രീമാൻ ഇന്നാൾ എന്നു പറയുന്നത്. ഈ പ്രത്യക്ഷത്തിൽ (അറിവിൽ) രണ്ടു ഘടകങ്ങളുണ്ട്; ഒന്നു വെളിയിൽനിന്നു വരുന്നതും മറ്റേത് ഉള്ളിൽനിന്നു വരുന്നതും: ഈ രണ്ടിൻെറയും സംയോഗം, അതായത് x+മനസ്സ്', ആണ് നമ്മുടെ ബാഹ്യപ്രപഞ്ചം. എല്ലാ ജ്ഞാനവും പ്രതിപ്രവർത്തനംമൂലമാണ്. തിമിംഗലത്തിൻെറ കാര്യ ത്തിൽ അതിൻെറ വാലിലടിച്ചാൽ എത്ര സമയത്തിനകം അതിൻെറ മനസ്സ് പ്രതിപ്രവർത്തനം നടത്തുമെന്നും അതിനു വേദന അനുഭവ പ്പെടുമെന്നും കണക്കാക്കിയിട്ടുണ്ട്. മാനസ (ആന്തര) പ്രത്യക്ഷത്തി ൻെറ കാര്യവും ഇതുപോലെതന്നെ. എൻെറ ഉള്ളിലെ യഥാർത്ഥ തത്ത്വം അജ്ഞാതവും അജ്ഞേയവുമാണ്. നമുക്കതിനെ `y' എന്നു വിളിക്കാം. 'ഞാൻ ഇന്നാളാണ്' എന്നിങ്ങനെ സ്വയം അറിയുമ്പോൾ, ആ അറിവ് `y+ മനസ്സ്' ആണ്. ആ y മനസ്സിൻമേൽ ഒരാഘാതമേല്പി ക്കുന്നു. അങ്ങനെ നമ്മുടെ സമസ്തലോകവും x+ മനസ്സും y+മനസ്സും ആണ്. xഉം yഉം യഥാക്രമം ബാഹ്യവും ആഭ്യന്തരവുമായ ലോക ങ്ങൾക്ക് പിമ്പിലുള്ള 'വസ്തുതത്ത്വ'ത്തിനു പ്രതിനിധീഭവിക്കുന്നു.

1. The thing in itself.

വേദാന്തമനുസരിച്ച് ബോധത്തിൻെറ മൂന്നു അടിസ്ഥാനഘടകങ്ങൾ, ഞാൻ ഉണ്ട് (സത്), ഞാൻ അറിയുന്നു (ചിത്), ഞാൻ ആനന്ദിയാണ് (ആനന്ദം) എന്നിവയാണ്. എനിക്കു കുറവൊന്നുമില്ല. ഞാൻ ശാന്തൻ, സമാഹിതൻ, അക്ഷോഭ്യൻ എന്നിങ്ങനെ ഇടയ്ക്കിടെ അനുഭവപ്പെടാറുള്ള ഭാവമാണ് നമ്മുടെ അസ്തിത്വത്തെസ്സംബന്ധിച്ച കേന്ദ്രവസ്തുത, നമ്മുടെ ജീവിതത്തിൻെറ അടിസ്ഥാനതത്ത്വം. ഈ ഭാവം പരിമിതപ്പെട്ടു സംഘാതം (കലർപ്പ്) ആകുമ്പോൾ, അതു പ്രാപഞ്ചികമായ സത്തയും ജ്ഞാനവും സ്നേഹവുമായി സ്വയം അഭിവ്യക്തമാകുന്നു. ഓരോ മനുഷ്യനും ഉണ്ട്: ഓരോ മനുഷ്യനും അറിയുന്നു: ഓരോ മനുഷ്യനും സ്നേഹിപ്പാൻ വെമ്പൽകൊള്ളുകയും ചെയ്യുന്നു. അയാൾക്കു സ്നേഹിക്കാതിരിക്കാൻ വയ്യ. ഏറ്റവും താണതു മുതൽ ഏറ്റവും ഉയർന്നതുവരെയുള്ള ഏതു ജീവിതത്തിലും എല്ലാവരും സ്നേഹിച്ചേ തീരൂ. മുമ്പു പറയപ്പെട്ട y-യെ ആഭ്യന്തരവസ്തുതത്ത്വത്തെ, യാതൊന്നു മനസ്സിനോടു ചേർന്നിട്ടു ഉണ്മ, ജ്ഞാനം, സ്നേഹം ഇവയെ സൃഷ്ടിക്കുന്നുവോ അതിനെ – വേദാന്തികൾ കേവലസച്ചിദാനന്ദം എന്നു വിളിക്കുന്നു. ആ യഥാർത്ഥമായ അസ്തിത്വം (ഉണ്മ) അപരിമിതവും അമിശ്രവും അസംയുക്തവും അവികാരിയുമാണ്. സ്വതന്ത്രാത്മാവാണ്. അതു മനസ്സുമായി കൂടിക്കലർന്നു കലുഷമാകുമ്പോൾ – എന്നു പറയട്ടെ – നാം പറയാറുള്ള വ്യക്തിജീവിതമായി ഭവിക്കുന്നു. മഹാകാശം ഗൃഹാവച്ഛിന്നവും ഘടാവച്ഛിന്നവും മറ്റുമാകുംപോലെ, ആ ആത്മാവ് സസ്യജീവിതവും മൃഗജീവിതവും മനുഷ്യജീവിതവും മറ്റുമായിത്തീരുന്നു. ആ യഥാർത്ഥജ്ഞാനം നാം അറിയുന്നതല്ല, ബോധാതീതമല്ല, യുക്തിയല്ല, വാസനയുമല്ല. അത് അധഃപതിച്ചു വ്യാമിശ്രമാകുമ്പോൾ അതിനെ ബോധാതീതമെന്നു പറയുന്നു: കുറേക്കൂടി അധഃപതിക്കുമ്പോൾ യുക്തിയെന്നും പിന്നെയും അധഃപതിക്കുമ്പോൾ (സഹജ)വാസനയെന്നും പറയുന്നു. ആ ജ്ഞാനം വിജ്ഞാനം[1]തന്നെ, ബോധാതീതമോ യുക്തിയോ വാസനയോ അല്ല. അതിനെ കുറിക്കുന്ന ഏറ്റവും അടുത്ത പദം 'സർവ്വജ്ഞത്വം' എന്നാണ്. അതിനു പരിമിതിയില്ല, അതിൽ കലർപ്പില്ല. ആ ആനന്ദം ആച്ഛാദിതമാകുമ്പോൾ അതിനെ സ്നേഹം – സ്ഥൂലശരീരങ്ങളോടോ സൂക്ഷ്മശരീരങ്ങളോടോ ആശയങ്ങളോടോ തോന്നുന്ന ആകർഷണം – എന്നു പറയുന്നു. ഇത് ആ ആനന്ദത്തിൻെറ ഒരു വികൃതഭാവംമാത്രം. കേവലസത്തയും കേവലജ്ഞാനവും കേവലാനന്ദവും ആത്മധർമ്മങ്ങല്ല, ആത്മസ്വരൂപംതന്നെ. അവയും ആത്മാവും ഭിന്നങ്ങളല്ല, മൂന്നുംകൂടി ഒന്നുതന്നെ – ഒന്നിനെ മൂന്നു ഭിന്നഭാവങ്ങളിൽ കാണുന്നുവെന്നുമാത്രം. അവ സകലവ്യാവഹാരിക ജ്ഞാനത്തിനും അതീതമാണ്. ആ അനന്തജ്ഞാനം മനുഷ്യമസ്തിഷ്കത്തിൽക്കൂടി കിനിഞ്ഞ് വന്ന് അവൻെറ ബോധാതീതവും

1 വിജ്ഞാനമാനന്ദത്ത ബ്രഹ്മ (ബൃ. 3.9.28)

യുക്തിയും മറ്റുമായിത്തീരുന്നു. ആവിർഭാവസ്ഥാനമായ ഉപാധിയനുസരിച്ച് അതിൻെറ പ്രകാശനത്തിനു വ്യത്യാസമുണ്ട്. ആത്മാവെന്ന നിലയിൽ മനുഷ്യനും ഏറ്റവും താഴ്ന്ന ജന്തുവും തമ്മിൽ ഒട്ടും ഭേദമില്ല. ജന്തുവിൻെറ മസ്തിഷ്കം മനുഷ്യൻേറതിനോളം വികസിച്ചിട്ടില്ലായ്കയാൽ അതിൽക്കൂടിയുള്ള പ്രകാശനം – വാസനയെന്നു പറയുന്നത് – വളരെ മന്ദമെന്നുമാത്രം. മനുഷ്യനിൽ മസ്തിഷ്കം അധികം സംസ്കൃതമാണ്. അതിനാൽ ആത്മപ്രകാശനം കൂടുതൽ വിശദമാണ്: ഏറ്റവും ഉന്നതനായ മനുഷ്യനിൽ തികച്ചും വിശദമായിരിക്കയും ചെയ്യുന്നു. ഇതുപോലെ അസ്തിത്വത്തെ സംബന്ധിച്ചും: നമുക്കറിവുള്ള പരിമിതമായ അസ്തിത്വം ആത്മസ്വരൂപമായ യഥാർത്ഥ–അസ്തിത്വത്തിൻെറ ഒരു പ്രതിച്ഛായമാത്രം. ആനന്ദവും അങ്ങനെതന്നെ. സ്നേഹമെന്നും രാഗമെന്നും പറയുന്നത് ആത്മാവിലെ അനന്താനന്ദത്തിൻെറ ഒരു പ്രതിബിംബംമാത്രം. അഭിവ്യക്തിയൊടൊപ്പം പരിമിതിയും വന്നുകൂടുന്നു. അനഭിവ്യക്തം ആത്മാവിൻെറ തനിസ്വരൂപം, അപരിമിതമാണ്. ആ ആനന്ദത്തിന് അതിരില്ല. സ്നേഹത്തിനു പരിമിതിയുണ്ട്. ഞാൻ നിങ്ങളെ ഒരുനാൾ സ്നേഹിക്കുന്നു. പിറ്റെന്നു വെറുക്കുന്നു. എൻെറ സ്നേഹം ഒരുനാൾ ഏറുന്നു, പിറ്റേന്നു കുറയുന്നു: കാരണം അത് ഒരഭിവ്യക്തിമാത്രമാണ്.

ഈശ്വരനെപ്പറ്റിയുള്ള കപിലൻെറ ആശയത്തിലാണ് അദ്ദേഹവുമായി ആദ്യം ഏറ്റുമുട്ടേണ്ടിവരുന്നത്. വ്യഷ്ടിബുദ്ധിയിൽ തുടങ്ങി വ്യഷ്ടിജീവിതത്തിൽ അവസാനിക്കുന്നു. പ്രകൃതിപരിണാപരമ്പരയ്ക്കു, അവയുടെ നിയന്താവും പ്രഭുവുമായ ഒരു പുരുഷൻ ആവശ്യമായിരിക്കുംപോലെ, ജഗത്തിലെ സമഷ്ടിമഹത്, സമഷ്ടി–അഹങ്കാരം, സമഷ്ടിമനസ്സ്, സമഷ്ടിസൂക്ഷ്മസ്ഥൂലദ്രവ്യങ്ങൾ എന്നീ പരമ്പരയ്ക്കും ഒരു നിയന്താവും പ്രഭുവും വേണം. (ഇതു കപിലൻ സമ്മതിക്കുന്നില്ല) സമഷ്ടിപരമ്പരയ്ക്കു പിന്നിൽ നിയാമകനും ഭരണകർത്താവുമായി ഒരു സമഷ്ടിപുരുഷനില്ലാതെ, അവ എങ്ങനെ പൂർത്തിയാകും? സമഷ്ടിപരമ്പരയുടെ പിന്നിലെ സമഷ്ടിപുരുഷനെ നിങ്ങൾ നിഷേധിച്ചാൽ, നിങ്ങളുടെ വ്യഷ്ടിപരമ്പരയുടെ പിന്നിലെ (വ്യഷ്ടി) പുരുഷനെ ഞങ്ങൾ നിഷേധിക്കും. ക്രമോന്നതമായ ആ വ്യഷ്ടി പരിണാമപരമ്പരയ്ക്കു പിന്നിൽ അവയ്ക്കെല്ലാം അപ്പുറത്തായി ദ്രവ്യമയനല്ലാത്ത ഒന്ന്, പുരുഷൻ, നിലകൊള്ളുന്നതു സത്യമാണെങ്കിൽ, അതെ യുക്തി[1] സമഷ്ടിഗതമായ അഭിവ്യക്തിപരമ്പരയുടെ കാര്യത്തിലും സംഗതമാകണം. പ്രകൃതിയുടെ സമഷ്ടിഗതപരിണാമങ്ങൾക്കു പിന്നിലുള്ള സമഷ്ട്യാത്മാവിനെയാണ് ഈശ്വരൻ എന്നു പറയുന്നത്.

1. പുരുഷൻെറ അസ്തിത്വത്തെ സാധിക്കുന്ന അതേ സാംഖ്യയുക്തികൾ (സാം. കാ. 17: ചു. 482, ചു. 4) തന്നെ ഈശ്വരാസ്തിത്വം സാധിക്കുവാൻ വേദാന്തികൾ ഉപയോഗിക്കുന്നുണ്ട്.

ഇനിയാണ് കുറച്ചുകൂടി പ്രാധാന്യമുള്ള അഭിപ്രായഭേദം. ഒന്നിലധികം പുരുഷൻമാർ ഉണ്ടാകാമോ? പുരുഷൻ സർവ്വവ്യാപിയും അനന്തവുമാണെന്നു കണ്ടു. സർവ്വവ്യാപിയും അനന്തവുമായി രണ്ടു വസ്തുക്കളുണ്ടാവാൻ വയ്യ. ഏ. ബി. എന്നു രണ്ടു അനന്തങ്ങൾ ഉണ്ടെന്നു വന്നാൽ ഏ- അനന്തം ബി- അനന്തത്തെ പരിമിതമാക്കും: എന്തെന്നാൽ ഏ ബിയല്ല, ബി ഏയുമല്ല. സർവ്വസമങ്ങൾക്കു ഭിന്നത എന്നുവെച്ചാൽ, ഒന്നു മറ്റേതിനെ ഉൾക്കൊള്ളുന്നില്ലെന്നാണ്. അതിന്നർത്ഥം, ഓരോന്നും മറ്റേതിനെ പരിമിതമാക്കുന്നു എന്നാണ്. അങ്ങനെ, ഏയു ബിയും പരസ്പരം പരിമിതമാക്കുന്നതിനാൽ, രണ്ടും അനന്തങ്ങളല്ലാതാകുന്നു. അതിനാൽ അനന്തം ഒന്നേ ഉണ്ടാകാവൂ- അതായത് പുരുഷൻ ഒന്നുമാത്രം.

ഇനി നമ്മുടെ xy-കളെ എടുത്ത് അവ ഒന്നാണെന്നു കാണിക്കാം. നമ്മുടെ ബാഹ്യലോകം x+മനസ്സും ആഭ്യന്തരലോകം y+മനസ്സുമാണെന്നു നാം കണ്ടു. x-ഉം y-ഉം അജ്ഞാതവും അജ്ഞേയവുമാണ്. വ്യത്യാസങ്ങളെല്ലാം വരുത്തുന്നതു കാല-ദേശ-നിമിത്തങ്ങൾ. ഇവ മനസ്സിൻെറ ഘടകങ്ങളാണ്. ഇവയുടെ അഭാവത്തിൽ ഒരു മനോവ്യാപാരവും സാധ്യമല്ല. ഒരിക്കലും കാലത്തെ വിട്ടുവിചാരം സാധ്യമല്ല. ദേശമില്ലാതെ ഒരു വസ്തുവും ഒരിക്കലും സങ്കല്പിക്ക സാധ്യമല്ല. നിമിത്തമില്ലാതെ ഒന്നും ഒരു കാലത്തും ഉണ്ടാകയുമില്ല. ഇവ മനസ്സിൻെറ രൂപങ്ങളാണ്. അവയെ മാറ്റി നിർത്തുക: അതോടെ മനസ്സുതന്നെ ഇല്ലാതാകുന്നു. എല്ലാ (അനുഭൂതി)വ്യത്യാസങ്ങൾക്കും, അതിനാൽ, മനസ്സാണ് ഹേതു. വേദാന്തമതമനുസിരിച്ച്, x-നെയും y-യെയും പരിമിതങ്ങളാക്കി തോന്നിക്കുന്നതും അവയെ ബാഹ്യവും ആഭ്യന്തരവുമായ ലോകങ്ങളായി കാണിക്കുന്നതും മനസ്സാണ്, അഥവാ മനോവൃത്തികളാണ്. x-ഉം y-ഉം രണ്ടും മനസ്സിനപ്പുറമാകയാൽ, അവയ്ക്കു തമ്മിൽ ഭേദമില്ല. അവ ഒന്നുതന്നെ. അവയ്ക്കു എന്തെങ്കിലും (ഗുണങ്ങൾ) ഉണ്ടെന്നു പറയാൻ വയ്യ എന്തെന്നാൽ ഗുണങ്ങൾ മനോജന്യങ്ങളാണ്. ഗുണരഹിതമായത് ഒന്നേ ഉണ്ടായിരിക്കാൻ പാടുള്ളു. x-ഉം yഉം ഗുണരഹിതമാണ്: അവ രണ്ടും മനസ്സിൻെറ ഗുണങ്ങൾ കൈക്കൊള്ളുന്നുവെന്നേയുള്ളു. അതിനാൽ അവ ഒന്നുതന്നെ. ജഗത്തു മുഴുവൻ ഒന്ന്. ജഗത്തിലാകെക്കൂടി ഒരാത്മാവ്, ഒരു സത്ത മാത്രം. ആ ഏകസത്ത, കാലദേശനിമിത്തരൂപങ്ങളിൽക്കൂടി കടന്നുപോകുമ്പോൾ, അനേകം നാമങ്ങളിൽ അറിയപ്പെടുന്നു - ബുദ്ധി, സൂക്ഷ്മദ്രവ്യം, സ്ഥൂലദ്രവ്യം, മാനസിക-ഭൗതികരൂപങ്ങൾ ആദിയായവ. പ്രപഞ്ചത്തിലുള്ള സകലതും ആ ഏകം പലേ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതാണ്. അതിൻെറ ഒരു ചെറിയ അംശം ഈ ദേശകാലനിമിത്തങ്ങളുടെ വലയിൽ കുരുങ്ങുമ്പോൾ - എന്നു പറയട്ടെ - രൂപങ്ങൾ കൈക്കൊള്ളുന്നു. ആ വല മാറ്റിക്കളയുക, അപ്പോൾ അവയെല്ലാം ഒന്ന്. അതിനാൽ അദ്വൈത സിദ്ധാന്തമനുസരിച്ച് ആത്മാവിൽ ജഗത്തു മുഴുവൻ ഏകമായി

ത്തീരുന്നു. ആത്മാവിനെ ബ്രഹ്മമെന്നും വിളിക്കുന്നു. ആത്മാവ് ജഗത്തിനു പിന്നിൽ നിലകൊള്ളുമ്പോൾ ഈശ്വരൻ എന്നു പറയപ്പെടുന്നു. അതേ ആത്മാവ് ഈ ചെറിയ ജഗത്തിൻെറ – ശരീരത്തിൻെറ – പിന്നിൽ പ്രകടമാകുമ്പോൾ ജീവാത്മാവാകുന്നു. അതിനാൽ, ജീവാത്മാവുതന്നെ പരമാത്മാവും. പുരുഷൻ ഒന്നുമാത്രം– വേദാന്ത(ഉപനിഷദ്) വിഷയകമായ ബ്രഹ്മം: വിചാരം ചെയ്യുമ്പോൾ ഈശ്വരനും മനുഷ്യനും അതിൽ ഏകീഭവിക്കുന്നു. വിശ്വം നിങ്ങൾ തന്നെ – അഖണ്ഡനായ നിങ്ങൾ. നിങ്ങൾ ജഗത്തു മുഴുവൻ വ്യാപിച്ചിരിക്കുന്നു. 'നിങ്ങൾ എല്ലാ കൈകൾകൊണ്ടും പണിയെടുക്കുന്നു. എല്ലാ വായ്കളിൽക്കൂടിയും ഭക്ഷിക്കുന്നു. എല്ലാ നാസികകളിൽക്കൂടിയും ശ്വസിക്കുന്നു. എല്ലാ മനസ്സുകളിൽക്കൂടിയും ചിന്തിക്കുന്നു.' ജഗത്തു മുഴുവൻ നിങ്ങൾ: ജഗത്തു നിങ്ങളുടെ ശരീരം. മൂർത്തവും അമൂർത്തവുമായ ജഗത്തു നിങ്ങളത്രേ. ജഗദാത്മാവു നിങ്ങൾ, ജഗച്ഛരീരവും നിങ്ങൾ. നിങ്ങൾതന്നെ ഈശ്വരൻ, നിങ്ങൾതന്നെ ദേവതകൾ, നിങ്ങൾതന്നെ മനുഷ്യർ, നിങ്ങൾതന്നെ മൃഗങ്ങൾ, നിങ്ങൾതന്നെ ചെടികൾ, നിങ്ങൾതന്നെ ധാതുദ്രവ്യങ്ങൾ, നിങ്ങൾതന്നെ സമസ്തവും എല്ലാ അഭിവ്യക്തിയും നിങ്ങൾ. എന്തെല്ലാമുണ്ടോ അതെല്ലാം നിങ്ങൾ. നിങ്ങളാണ് ആ അനന്തവസ്തു. അനന്തം അവിഭാജ്യമാണ്. അതിന് അംശങ്ങളുണ്ടാവാൻ വയ്യ. എന്തെന്നാൽ (അനന്തത്തിൻെറ) ഓരോ അംശവും അനന്തമായിരിക്കും: അപ്പോൾ അംശവും പൂർണ്ണവും തമ്മിൽ അഭിന്നമെന്നു വരും: അതസംബന്ധം. അതിനാൽ നിങ്ങൾ ശ്രീമാൻ ഇന്നാൾ എന്നുള്ള ആശയം സത്യമാവാൻ വയ്യ: അതൊരു ദിവാസ്വപ്നമാണ്. ഈ അറിവു നേടി മുക്തനാവുക. ഇതാണ് അദ്വൈതസിദ്ധാന്തം. 'ഞാൻ ശരീരമല്ല, ഇന്ദ്രിയങ്ങളല്ല, മനസ്സല്ല: ഞാൻ കേവലസച്ചിദാനന്ദമാകുന്നു. ശിവോ/ഹം – ഇതത്രെ പരമാർത്ഥജ്ഞാനം. ബുദ്ധിയും യുക്തിയും മറ്റു സകലതും അജ്ഞാനം. എനിക്കെന്തു ജ്ഞാനം? ഞാൻ ജ്ഞാനംതന്നെ. എനിക്കെന്തു ജീവിതം? ഞാൻ ജീവൻതന്നെ. ഞാനുണ്ട്. എന്ന് എനിക്കുറപ്പാണ്. എന്തെന്നാൽ ഉൺമയുള്ള ഏകവസ്തു ഞാനാണ്. എന്നിൽക്കൂടെയുത്മം എന്നിലും ഞാനായിട്ടുമല്ലാതെ യാതൊന്നുമില്ല. പഞ്ചഭൂതങ്ങളിൽക്കൂടി ഞാൻ അഭിവ്യക്തനാകുന്നുണ്ട്: എന്നാലും ഞാൻ നിത്യസ്വതന്ത്രൻ. സ്വാതന്ത്ര്യം ആരന്വേഷിക്കുന്നു? ആരുമില്ല. ബുദ്ധനെന്നു വിചാരിച്ചാൽ ബദ്ധനായിരിക്കും. നിങ്ങളുടെ ബന്ധം നിങ്ങൾതന്നെ ഉണ്ടാകുന്നു. നിങ്ങൾ സ്വതന്ത്രനാണെന്നറിയുന്നപക്ഷം, ഈ നിമിഷം സ്വതന്ത്രനാണ്. ഇതാണ് ജ്ഞാനം, സ്വാതന്ത്ര്യജ്ഞാനം. സ്വാതന്ത്ര്യമത്രേ പ്രകൃതിയുടെ മുഴുവൻ ലക്ഷ്യം.

## അധ്യായം 33

## വേദാന്തവും വിശേഷാവകാശവും

(ലണ്ടൻ പ്രസംഗം)

അദ്വൈതവേദാന്തത്തിൻെറ താത്ത്വികഭാഗങ്ങൾ മിക്കവാറും ഇതിനകം നാം പരാമർശിച്ചു കഴിഞ്ഞു. ഒരു സംഗതിമാത്രം. ഒരു പക്ഷേ മനസ്സിലാക്കാൻ ഏറ്റവും പ്രയാസമുള്ളത്, ഇനിയും അവശേഷിക്കുന്നു. അദ്വൈതവാദമനുസരിച്ച് നമ്മുടെ ചുറ്റുപാടും കാണുന്നതു സർവ്വവും, ജഗത്തു മുഴുവനും, ആ കേവലവസ്തുവിൻെറ പരിണാമമാണെന്നു ഇതേവരെയുള്ള ഭാഗങ്ങൾകൊണ്ടു നാം കണ്ടു. സംസ്കൃതത്തിൽ ഈ കേവലവസ്തുവിനെ ബ്രഹ്മമെന്നു പറയുന്നു. കേവലവസ്തു പ്രകൃതിസർവ്വസ്വമായി മാറിയിരിക്കുന്നു. എന്നാൽ ഇവിടെ ഒരു വിഷമം: കേവലം മാറുന്നതെങ്ങനെ? അതിനു മാറ്റം വരുത്തിയതെന്ത്? നിർവ്വചനമനുസരിച്ചുതന്നെ കേവലവസ്തു മാറ്റമില്ലാത്തതാണ്. മാറ്റമില്ലാത്തതിനു മാറ്റമെന്നതു ഉക്തിവൈരുദ്ധ്യമാണ്. സഗുണേശ്വരനിൽ വിശ്വസിക്കുന്നവർക്കും ബുദ്ധിമുട്ടുണ്ട്. ഉദാഹരണത്തിന്, ഈ സൃഷ്ടി എങ്ങനെയുണ്ടായി? അതു ശൂന്യത്തിൽ നിന്നുദ്ഭവിച്ചതാവാൻ വയ്യ. അതു വൈരുദ്ധ്യമാണ്. അസത്തിൽ നിന്നു സത്തുണ്ടാവുക ഒരിക്കലുമില്ല. കാരണത്തിൻെറ രൂപാന്തരമാണ് കാര്യം. വിത്തിൽനിന്നു വൻമരം വളരുന്നു. വൃക്ഷമെന്നതു വിത്തും അതു വലിച്ചെടുത്ത വായുവും വെള്ളവും ചേർന്നതാണ്. വൃക്ഷത്തിൻെറ വളർച്ചയ്ക്കെടുത്ത വായുവിൻെറയും വെള്ളത്തിൻെറയു മറ്റും തൂക്കം നിർണ്ണയിക്കാൻ വഴി കണ്ടാൽ അവയെല്ലാംകൂടി കൃത്യം വൃക്ഷത്തിൻെറ തൂക്കത്തിനു തുല്യമാണെന്നു കാണാം. അതെങ്ങനെയാണെന്ന്, രൂപാന്തരം പ്രാപിച്ച കാരണമാണ് കാര്യമെന്ന്, ആധുനിക സയൻസ് സംശയാതീതമായി തെളിയിച്ചിട്ടുണ്ട്. കാരണവസ്തുവിൻെറ അവയവഘടന മാറി, അതു കാര്യമാകുന്നു. അതിനാൽ കാരണമില്ലാതെ ജഗത്തുണ്ടാവുകയെന്ന ദുർഘടം ഒഴിവാക്കണം. ഈശ്വരൻ തന്നെ ജഗത്തായിരിക്കുന്നു എന്നു സമ്മതിക്കാതെ നിവൃത്തിയില്ല.

എന്നാൽ, നാം ഒരു ദുർഘടം ഒഴിവാക്കി, മറ്റൊന്നിൽ ചെന്നു ചാടി. എല്ലാ സിദ്ധാന്തങ്ങളിലും ഈശ്വരനെന്ന ആശയം മാറ്റമില്ലായ്മ എന്ന ആശയത്തിൽക്കൂടിയാണ് വന്നുചേർന്നിട്ടുള്ളത്. ഈശ്വരൻ എത്ര പ്രാകൃതനായാലും ഈശ്വരാന്വേഷണത്തിലെല്ലാം നമ്മുടെ മനസ്സിലുണ്ടായിരുന്നതു സ്വാതന്ത്ര്യമെന്ന ഒരേ ആശയമാണെന്നു ചരിത്രം വഴിക്കു നാം നോക്കിക്കണ്ടല്ലോ. സ്വാതന്ത്ര്യവും അവികാര്യതയും ഒറ്റ ആശയംതന്നെ. സ്വാതന്ത്ര്യംമാത്രമാണ് ഒരിക്കലും വികാരപ്പെടാ

ത്തത്: അവികാര്യംമാത്രമാണ് സ്വതന്ത്രവും: എന്തെന്നാൽ, വസ്തുവിനു വികാരമുണ്ടാക്കുന്നത്, സ്വപരിസരത്തേക്കാൾ ശക്തിമത്തായ, ബാഹ്യമോ ആഭ്യന്തരമോ ആയ, വല്ലതുമാണ്. വികാര്യമായ ഏതു വസ്തുവും അവികാര്യമല്ലാത്ത ഏതോ നിമിത്തത്തിനോ നിമിത്തങ്ങൾക്കോ അവശ്യം വിധേയമാകും. ഈശ്വരൻ ഈ ജഗത്തായിത്തീർന്നു എന്നു വിചാരിച്ചാൽ, ഈശ്വരൻ ഇവിടെയുണ്ട്, ഈശ്വരനു മാറ്റം സംഭവിച്ചു. അപരിമിതവസ്തു പരിമിതജഗത്തായിത്തീർന്നു എന്നു വിചാരിച്ചാൽ, അപരിമിതത്തിൽനിന്നു അത്രയും കുറയുന്നു. അപ്പോൾ, ഈശ്വരനെന്നത്, അപരിമിതത്തിൽനിന്നു ജഗത്തിനെ കിഴിച്ചു കിട്ടുന്നത് എന്നു വന്നുകൂടുന്നു. വികാര്യനായ ഈശ്വരൻ ഈശ്വരനാവില്ല. ജഗദ്ബ്രഹ്മത്വവാദത്തിൽ (Pantheism) കൊണ്ടെത്തിക്കുന്ന ഈ ദുർഘടത്തെ ഒഴിവാക്കുവാൻ, വേദാന്തശാസ്ത്രത്തിനു ഒരു ധീരസിദ്ധാന്തമുണ്ട്. നാം ധരിക്കുകയും വിചാരിക്കുകയും ചെയ്യുംപോലെ ഈ ജഗത്തു നിലവിലില്ലെന്നുള്ളതാണത്. അവികാര്യത്തിന് വികാരമുണ്ടായിട്ടില്ല: ഈ ജഗത്തു മുഴുവനും ഒരു മിഥ്യയാണ്. സത്യമല്ല: ഈ അംശ–ജീവ–ഭേദഭാവങ്ങളെല്ലാം തോന്നൽമാത്രം, വസ്തുതത്ത്വമല്ല. ഈശ്വരന് ഒരു മാറ്റവും ഉണ്ടായിട്ടില്ല. അവൻ ജഗത്തായി മാറിയിട്ടുമില്ല. ഈശ്വരനെ നാം ജഗത്തായി കാണുന്നത്, നമുക്കു ദേശകാലനിമിത്തങ്ങളിൽക്കൂടി നോക്കേണ്ടിയിരിക്കുന്നതുകൊണ്ടാണ്. ദേശകാലനിമിത്തങ്ങളാണ് യഥാർത്ഥത്തിലില്ലാത്ത ഈ ഭേദങ്ങൾ ഉണ്ടെന്നു തോന്നിക്കുന്നത്. ഇത് അതിധീരമായ ഒരു സിദ്ധാന്തംതന്നെ. ഇതിനെ അല്പംകൂടി വിശദീകരിക്കേണ്ടിയിരിക്കുന്നു. അതു സാധാരണ ധരിക്കുന്ന അർത്ഥത്തിലുള്ള വിജ്ഞാനവാദം (Idealism) അല്ല. ഈ ജഗത്തും ഇല്ല എന്ന് അതു പറയുന്നില്ല. ജഗത്തുണ്ട്. എന്നാൽ അതോടൊപ്പം അതു നാം ധരിക്കുന്നതുപോലെയല്ല. ഈ വസ്തുത ഉദാഹരിക്കുവാൻ അദ്വൈതതത്ത്വശാസ്ത്രം ഉപയോഗിച്ചിട്ടുള്ള (സ്ഥാണുപുരുഷ)ദൃഷ്ടാന്തം‡ സുപ്രസിദ്ധമാണ്. രാത്രിയിൽ ഇരുട്ടിൽ, ഒരു മരക്കുറ്റിയെ അന്ധവിശ്വാസിയായ മനുഷ്യൻ അറുകൊലയായും, തസ്കരൻ പോലീസുകാരനായും, സ്വന്തം കൂട്ടുകാരനെ കാത്തുനിൽക്കുന്നവൻ തന്റെ സ്നേഹിതനായും, കരുതുന്നു. ഇവിടെയൊന്നും മരക്കുറ്റിക്കു മാറ്റമുണ്ടായില്ല: പക്ഷേ ഇല്ലാത്ത മാറ്റങ്ങൾ അനുഭവപ്പെട്ടു. ആ മാറ്റങ്ങളുണ്ടായത് അതു കണ്ടവന്റെ മനസ്സിലാണ്. ദ്രഷ്ടാവിന്റെ സ്ഥാനത്തുനിന്ന്, മനഃശാസ്ത്രത്തിൽക്കൂടി, ഈ വസ്തുത കൂടുതൽ നന്നായി ഗ്രഹിക്കാം. നമുക്കു പുറമെ എന്തോ ഒന്നുണ്ട്: അതിന്റെ യഥാർത്ഥപ്രകൃതം അജ്ഞാതവും അജ്ഞേയവുമാണ്. അതിനെ x എന്നു പറയാം. അതുപോലെ നമ്മുടെ ഉള്ളിലും, അജ്ഞാതവും അജ്ഞേയവുമായ

‡ യഥാ സ്ഥാണൗ പുരുഷനിശ്ചയോ ന ചൈതാവതാ പുരുഷധർമ്മഃ സ്ഥാണോർ ഭവതി സ്ഥാണുധർമ്മോ വാ പുരുഷസ്യ. (ഗീ. ശം. ഭാ. 13.2)

എന്തോ ഒന്നുണ്ട്. അതിനെ y എന്നു വിളിക്കാം. നമുക്കറിയാൻ കഴിയുന്നത് x-ഉം y-ഉം ചേർന്ന ഒരു മിശ്രമാണ്. അങ്ങനെ, നമ്മുടെ അറിവിനു വിഷയാകുന്ന ഏതിനും രണ്ടംശമുണ്ട്. – പുറമേ xഉം അകമേ y-ഉം. xഉം y-ഉം കൂടിച്ചേർന്നതാണ് നാം അറിയുന്ന വസ്തു. അങ്ങനെ, പ്രപഞ്ചത്തിലുള്ള ഓരോ രൂപവും ഭാഗികമായി നമ്മുടെ സൃഷ്ടിയും ഭാഗികമായി ഒരു ബാഹ്യവസ്തുവുമാണ്. വേദാന്തം പറയുന്നത് ഈ x-ഉം ഈ y-ഉം ഒരേ ഒരു വസ്തുവാണെന്നത്രെ.

ഏതാണ്ടു താദൃശമായ ഒരു നിഗമനത്തിലെത്തിയിട്ടുണ്ട്. പാശ്ചാത്യതത്ത്വശാസ്ത്രജ്ഞൻമാർ, പ്രത്യേകിച്ചും ഹെർബർട്ട് സ്പെൻസറും മറ്റു ചില ആധുനികതത്ത്വശാസ്ത്രജ്ഞൻമാരും, ഒരു പൂവിൽ അഭിവ്യക്തമാകുന്ന അതേ ശക്തിയാണ് എൻെറ അന്തഃകരണത്തിലും കുതിച്ചു പൊങ്ങുന്നതെന്നു പറയുമ്പോൾ, ബാഹ്യലോകത്തിലെ പരമാർത്ഥസത്തയും അന്തർലോകത്തിലെ പരമാർത്ഥസത്തയും ഒന്നുതന്നെ എന്ന് വേദാന്തികൾ പ്രചരിപ്പിക്കാനാഗ്രഹിക്കുന്ന അതെ ആശയമാണത്. ബാഹ്യവും ആഭ്യന്തരവുമെന്ന ആശയങ്ങൾപോലും ഭേദകല്പനകൊണ്ടുമാത്രം നിലനിൽക്കുന്നു. വസ്തുസത്തയിലില്ല. ഉദാഹരണമായി, (പഞ്ചേന്ദ്രിയങ്ങൾക്കുപുറമേ) മറ്റൊരിന്ദ്രിയംകൂടി നമുക്കുണ്ടായാൽ നമ്മെസ്സംബന്ധിച്ച് ലോകം മുഴുവൻ മാറും. അപ്പോൾ ദ്രഷ്ടാവാണ് ദൃശ്യത്തിനു മാറ്റമുണ്ടാക്കുന്നതെന്നു തെളിയുന്നു. ഞാൻ മാറുമ്പോൾ ബാഹ്യലോകവും മാറുന്നു. അതിനാൽ വേദാന്തസിദ്ധാന്തപ്രകാരം വന്നുകൂടുന്നതിതാണ് – നിങ്ങളും ഞാനും ഈ ജഗത്തിലുള്ള സകലതും ആ കേവലവസ്തുതന്നെയാണ്: അതിൻെറ അംശങ്ങളല്ല, പൂർണ്ണമായും അതുതന്നെ. നിങ്ങൾ ആ കേവലവസ്തു മുഴുവനുമാണ്: അതുപോലെ മറ്റുള്ളവരും. എന്തെന്നാൽ ഭാഗഭാവനയ്ക്ക് അതിൽ കടന്നുകൂടാ. ഈ വിഭാഗങ്ങളും പരിമിതികളുമെല്ലാം ഭ്രമംമാത്രം, വസ്തുതത്ത്വത്തിലില്ല. ഞാൻ നിഷ്കളങ്കനും നിഞ്ജനനുമാണ്. ഒരിക്കലും ബദ്ധനായിരുന്നിട്ടില്ല. ധീരമായി വേദാന്തം പ്രഖ്യാപിക്കുന്നു: ബദ്ധനാണെന്നു വിചാരിച്ചാൽ നിങ്ങൾ ബദ്ധനാകും: മുക്തനാണെന്നറിഞ്ഞാലോ മുക്തൻതന്നെ. അങ്ങനെ, ഈ തത്ത്വശാസ്ത്രത്തിൻെറ സമാപ്തിയും ഉദ്ദേശ്യവും നാം എക്കാലത്തും സ്വതന്ത്രരായിരുന്നെന്നും എന്നും ആയിരിക്കുമെന്നും നമ്മെ ഉദ്ബോധിപ്പിക്കുകയാണ്. നമുക്ക് ഒരിക്കലും മാറ്റം വരുന്നില്ല. നാം ഒരിക്കലും മരിക്കുന്നില്ല: ഒരിക്കലും ജനിക്കുന്നുമില്ല. ഈ മാറ്റങ്ങളെല്ലാം പിന്നെയെന്താണ്? ഈ ദൃശ്യപ്രപഞ്ചത്തിൻെറ കഥയെന്ത്? ദേശകാലനിമിത്തബദ്ധമായ ഒരു മിഥ്യാലോകമായി ഇതംഗീകരിക്കപ്പെടുന്നു. സംസ്കൃതത്തിൽ ഇതിനു വിവർത്തവാദം‡ എന്നു

‡. കയറിനെ പാമ്പെന്നു തെറ്റിദ്ധരിക്കുമ്പോൾ കയറിൻെറ വിവർത്തമാണ് പാമ്പ്. രജ്ജുവിൽ സർപ്പത്തെ അദ്ധ്യസിക്കുന്നു എന്ന് ശാസ്ത്രഭാഷ. രജ്ജു അധിഷ്ഠാന വസ്തുവും സർപ്പം ആരോപിത (അദ്ധ്യസ്ത) വസ്തുവും അദ്ധ്യാസംകൊണ്ട് അധി

പറയുന്നു – പ്രകൃതിയുടെ പരിണാമങ്ങളും ബ്രഹ്മത്തിൻെറ അഭിവ്യക്തിയും. ബ്രഹ്മത്തിനു പരിണാമമോ മാറ്റമോ ഉണ്ടാകുന്നില്ല. അണുപ്രാണിയിൽപ്പോലും ആ പരിപൂർണ്ണതയുണ്ട്, ഗുപ്താവസ്ഥ യിൽ, അതിനെ അണുപ്രാണിയുടെ ആവരണം വഹിക്കുന്നതു കൊണ്ട് അണുപ്രാണി എന്നു വിളിക്കുന്നു. അണുപ്രാണി മുതൽ പരിപൂർണ്ണമനുഷ്യനിലെത്തുംവരെ സംഭവിക്കുന്ന മാറ്റങ്ങൾ അന്തഃ സത്തയിലല്ല. അത് എന്നും സമവും അവികാര്യവുമായി നിലകൊ ള്ളുന്നു. വികാരമുണ്ടാകുന്നത് ആവരണത്തിലാണ്.

ഇവിടെ ഒരു മറയും അപ്പുറത്തു മനോഹരമായ പ്രകൃതിദൃശ്യവും ഉണ്ടെന്നു വിചാരിക്കുക. മറയിലെ ചെറുസുഷിരത്തിൽക്കൂടി പ്രകൃതി ദൃശ്യത്തിൻെറ ഒരസ്പഷ്ടദർശനം മാത്രമേ കിട്ടൂ. സുഷിരം വലുതാകാൻ തുടങ്ങുന്നുവെന്നു വിചാരിക്കുക. അതു വലുതാകുന്നതിനൊപ്പം ദൃശ്യം കൂടുതൽ കൂടുതൽ കാണുമാറാകുന്നു. മറ പാടേ നീങ്ങു മ്പോൾ ദൃശ്യം മുഴുവനും അഭിമുഖമാകുന്നു. പുറമെയുള്ള ഈ ദൃശ്യം ആത്മാവും ദൃശ്യത്തിനും നമുക്കും മധ്യേയുള്ള തിരസ്കരണി മായയും – കാലദേശനിമിത്തങ്ങളും. എങ്ങോ ഒരു ചെറിയ സുക്ഷിര മുണ്ട്: അതിൽക്കൂടി ആത്മാവിൻെറ ഒരു ക്ഷണികദർശനം മാത്രം എനിക്കു കിട്ടുന്നു. സുഷിരം വലുതാകുന്നതിനൊപ്പം ഞാൻ കൂടു തൽ കൂടുതൽ കാണുന്നു: ഒടുവിൽ മറയേ മാറിയാൽ ഞാൻ ആത്മാവെന്ന ബോധം എനിക്കുണ്ടാകുകയും ചെയ്യുന്നു. അതി നാൽ, ജഗത്തിലെ മാറ്റങ്ങൾ ബ്രഹ്മത്തിലല്ല, പ്രകൃതിയിലാണ്. ഒടുവിൽ ബ്രഹ്മം പ്രകാശിക്കുംവരെ പ്രകൃതി കൂടുതൽ കൂടുതൽ

---

ഷ്ഠാനവസ്തുവിന് ഒരു മാറ്റവുമില്ല. അദ്ധ്യാസം മിഥ്യ: അധിഷ്ഠാനവസ്തുവിനെ അറിയായ്കയാൽ സത്യത്വബുദ്ധിയുണ്ടായെന്നുമാത്രം. അധിഷ്ഠാനത്തെ കാരണ മെന്നും അദ്ധ്യാസത്തെ (അദ്ധ്യസ്തവസ്തുവിനെ) കാര്യമെന്നും പറയുമെങ്കിൽ സത്തായ കാരണത്തിന് ഒരു മാറ്റവും വരാതെതന്നെ അത് അസത്തായ കാര്യമെന്ന മറ്റൊ ന്നായി തോന്നപ്പെടുന്നത് വിവർത്തം. സത്തായ കാരണം പരിണമിച്ച അസത്തായ കാര്യമായിത്തീരുന്നതു വികാരം (പരിണാമം).

സതത്ത്വതോഽന്യഥാ പ്രഥാ വികാര ഇത്യുദീരിതഃ
അതത്ത്വതോഽന്യഥാ പ്രഥാ വിവർത്ത ഇത്യുദാഹൃതഃ

സർവദർശനസംഗ്രഹം സാംഖ്യദർശനത്തിൽ:

'അസതഃ സജ്ജായതേ' ഇതി സൗഗതാഃ സംഗിരന്തേ. നൈയായികാഃ 'സതോഽസജ്ജായതേ' ഇതി. വേദാന്തിനഃ 'സതോ വിവർത്തഃ കാര്യജാതം ന വസ്തുസത് ഇതി. സാംഖ്യഃ പുനഃ 'സതഃ സജ്ജായതേ' ഇതി.

അസത്തിൽനിനു സത്തുണ്ടാകുന്നു എന്ന് ബൗദ്ധൻമാരും, സത്തിൽനിന്നു അസത്തുണ്ടാകുന്നു എന്ന് നൈയായികൻമാരും, സത്തിൻെറ വിവർത്തനമാണ്. കാര്യമെല്ലാം, വാസ്തവത്തിലില്ലാത്തതാണ് എന്ന് വേദാന്തികളും, സത്തിൽ നിന്നു സത്തുണ്ടാകുന്നു എന്ന് സാംഖ്യൻമാരും വാദിക്കുന്നു. (ഇവയെ ശൂന്യവാദമെന്നും ആരംഭവാദമെന്നും വിവർത്തവാദമെന്നും പരിണാമവാദമെന്നും യഥാക്രമം വിളിച്ചുവരുന്നു)

പരിണമിക്കുന്നു. ബ്രഹ്മം ഓരോ ജീവിയിലുമുണ്ട്. ചിലതിൽ അതി ന്റെ അഭിവ്യക്തി മറ്റു ചിലതിലേക്കാൾ കൂടുതലാണെന്നുമാത്രം. ജഗത്താകെ യഥാർത്ഥത്തിൽ ഒന്നുതന്നെ. ആത്മാവിനെക്കുറിച്ചു പറയുമ്പോൾ, ഒന്നു മറ്റൊന്നിനേക്കാൾ ഉയർന്നതാണെന്നു പറയു ന്നതിനർത്ഥമില്ല. ആത്മാവിനെക്കുറിച്ചു പറയുമ്പോൾ, മനുഷ്യൻ മൃഗത്തേക്കാളോ സസ്യത്തെക്കാളോ ശ്രേഷ്ഠനാണെന്നു പറയുന്ന തിനർത്ഥമില്ല. പ്രപഞ്ചം മുഴുവൻ ഏകം, ചെടികളിൽ ആത്മാവിന്റെ അഭിസ്ഫുരണത്തിനു പ്രതിബന്ധം വളരെ വലുതാണ്. ജന്തുക്ക ളിൽ അല്പം കുറവ്. മനുഷ്യനിൽ അതിലും കുറവ്. സംസ്കാരസമ്പ ന്നരായ ആത്മനിഷ്ഠൻമാരിൽ അതിനെക്കാളും കുറവ്: സിദ്ധപുരു ഷൻമാരിൽ അതു തീരെ അറ്റിരിക്കും. നമ്മുടെ എല്ലാ പ്രയത്നങ്ങളും സാധനകളും സന്താപങ്ങളും സന്തോഷങ്ങളും കണ്ണുനീരും പുഞ്ചി രിയും – നാം പ്രവർത്തിക്കുന്നതും വിചാരിക്കുന്നതുമെല്ലാം – ഈ ലക്ഷ്യത്തിലേക്ക് – എന്നുവെച്ചാൽ മറ കീറി മാറ്റുക, അതിലെ സുഷിരം വലുതാക്കുക, വ്യക്തിക്കും അതിന്റെ പിന്നിലെ യാഥാർ ത്ഥ്യത്തിനും മദ്ധ്യേ വർത്തിക്കുന്ന ആവരണത്തിന്റെ പാളികൾ നേർപ്പിച്ചുവരിക എന്ന ലക്ഷ്യത്തിലേക്കു – നീങ്ങുന്നവയാണ്. നമ്മു ടെ കൃത്യം, അതിനാൽ ആത്മാവിനെ മോചിപ്പിക്കുകയില്ല, ബന്ധന ങ്ങളെ നീക്കം ചെയ്യുകയാണ്. സൂര്യനെ മേഘപാളികൾ മറയ്ക്കുന്നു, എന്നാൽ അവ സൂര്യനു ബാധകമല്ല. കാറ്റിന്റെ ജോലി മേഘങ്ങളെ അടിച്ചുമാറ്റുകയാണ്: മേഘങ്ങൾ എത്രമാത്രം മാറുന്നുവോ അത്ര മാത്രം സൂര്യപ്രകാശം പ്രത്യക്ഷമാകും. സച്ചിദാനന്ദവും അനന്തവും സനാതനവുമായ കേവലവസ്തുവിന്, ആത്മാവിന്, ഒരു മാറ്റവും സംഭ വിക്കുന്നില്ല. ആത്മാവിനു ജനനമരണങ്ങളും സംഭാവ്യമല്ല. ജനനം, മരണം, വീണ്ടും ജന്മം, സ്വർഗ്ഗപ്രാപ്തി ഇവയൊന്നും ആത്മാവിനെ സ്സംബന്ധിച്ചു സംഗതമല്ല. ഇവയെല്ലാം പലതരം തോന്നലുകൾ, പലതരം മൃഗതൃഷ്ണകൾ, പലതരം സ്വപ്നങ്ങൾ. ഈ ലോകത്തെപ്പറ്റി സ്വപ്നം കാണുന്ന മനുഷ്യൻ ഇപ്പോൾ ദുഷ്ടവിചാരങ്ങളേയും ദുഷ്ട കർമ്മങ്ങളെയും സ്വപ്നം കാണുന്നുവെങ്കിൽ, കുറേക്കഴിഞ്ഞ് ഈ സ്വപ്നവിചാരംതന്നെ അടുത്ത സ്വപ്നത്തെ അയാളിലുണ്ടാക്കും. താൻ ഒരു ഭയങ്കരസ്ഥലത്താണെന്നും പീഡകൾ അനുഭവിക്കുന്നെന്നും സ്വപ്നം കാണും. നല്ല വിചാരങ്ങളും നല്ല പ്രവൃത്തികളും സ്വപ്നം കാണുന്ന മനുഷ്യൻ, ആ സ്വപ്നകാലം കഴിയുമ്പോൾ, താൻ കുറേക്കൂടി മെച്ച മായ ഒരു സ്ഥലത്തായെന്നു സ്വപ്നം കാണും. ഇങ്ങനെ നാം സ്വപ്ന ത്തിൽനിന്നു സ്വപ്നത്തിലേക്കു നീങ്ങിപ്പോകയാണ്. എന്നാൽ ഈ സ്വപ്നങ്ങളെല്ലാം മറഞ്ഞുപോകുന്ന ഒരു സമയം വരും. ഈ പ്രപഞ്ചം മുഴുവൻ ഒരു സ്വപ്നമായിരുന്നെന്നു കാണാൻ കഴിയുന്ന, ആത്മാവ് അതിന്റെ ബാഹ്യാവരണങ്ങളേക്കാൾ അനന്തമടങ്ങു മമഹിതമാ ണെന്നു ബോധപ്പെടുന്ന, ഒരു സമയം വന്നുചേരുന്നു. നമ്മുടെ ചുറ്റു

പാടുകളെന്നു പറയുന്നവിൽക്കൂടിയുള്ള ഒരു ക്ലേശയാത്രയിൽ, ഈ ചുറ്റുപാടുകളുടെ പ്രാഭവം ആത്മാവിൻെറ അനന്തശക്തിയോടു താരതമ്യപ്പെടുത്തുമ്പോൾ ശൂന്യപ്രായമായിരുന്നുവെന്നു കാണാറാവുന്ന ഒരു സമയം വരും. യഥാകാലം വന്നുചേരും, കാലം നിസ്സാരവുമാണ്: അനന്തതയോടു തട്ടിച്ചുനോക്കുമ്പോൾ അതു കടലിലൊരു തുള്ളിമാത്രം. അതിനാൽ, നമുക്കു ക്ഷമയോടെ കാത്തിരിക്കാവുന്നതാണ്. അറിഞ്ഞോ അറിയാതെയോ ഈ പ്രപഞ്ചമാകെ ഈ ലക്ഷ്യത്തിലേക്കു പ്രയാണം ചെയ്യുകയാണ്. ചന്ദ്രൻ മറ്റു ഗോളങ്ങളുടെ ആകർഷണമണ്ഡലത്തിൽനിന്നു പുറത്തു കടക്കാനാണ് സാഹസപ്പെടുന്നത്. ചിരകാലം കഴിഞ്ഞു കടക്കുകയും ചെയ്യും. എന്നാൽ, ബോധപൂർവ്വം ശ്രമം ചെയ്യുന്നവർക്ക് സമയം വളരെ ചുരുക്കം.

ഈ സിദ്ധാന്തത്തിൽനിന്നുദിക്കുന്ന ഒരു പ്രയോജനം പ്രായോഗികമായി നമുക്കു കാണാം: യഥാർത്ഥമായ വിശ്വപ്രേമമെന്ന ആശയം ഈ വീക്ഷണസ്ഥാനത്തുനിന്നേ സാദ്ധ്യമാവൂ. എല്ലാവരും നമ്മുടെ സഹപഥികൻമാരാണ്, സഹയാത്രികരാണ് – സസ്യങ്ങളും ജന്തുക്കളും സകലജീവജാലങ്ങളും. എൻെറ മനുഷ്യസോദരൻമാത്രമല്ല മൃഗസോദരനും സസ്യസോദരനും, സദ്വൃത്തസോദരൻ മാത്രമല്ല ദുർവൃത്തസോദരനും, ധർമ്മിഷ്ഠസോദരൻ മാത്രമല്ല അധർമ്മിഷ്ഠസോദരനും എൻെറ വഴിത്തോഴരാണ്. ഒരേ ലക്ഷ്യത്തിലേക്കാണ്: എല്ലാവരും ഒരേ ഒഴുക്കിൽ: ഓരോരുത്തനും ആ അനന്തസ്വാതന്ത്ര്യത്തിലേക്കു വെമ്പിപ്പായുകയാണ്. ആ പാച്ചിലിനെ തടയുക നമുക്കു സാദ്ധ്യമല്ല. ആർക്കും സാദ്ധ്യമല്ല. എങ്ങനെ ശ്രമിച്ചാലും ആർക്കും പിന്നോക്കം പോകാൻ വയ്യ. അയാൾ മുന്നോട്ടു പായിക്കപ്പെടും. അവസാനം സ്വാതന്ത്ര്യത്തെ പ്രാപിക്കയും ചെയ്യും. സൃഷ്ടിയുടെ അർത്ഥം, നമ്മുടെ സത്താകേന്ദ്രമായ സ്വാതന്ത്രത്തിലേക്കു – അവിടെനിന്നു നാം തെറിച്ചു പോന്നതുപോലെയാണിപ്പോൾ – തിരിച്ചുചെല്ലാനുള്ള യത്നമെന്നാണ്. നമ്മുടെ ഐഹികവാസനതന്നെ നാം ആ കേന്ദ്രത്തിലേക്കു പോയ്ക്കൊണ്ടിരിക്കുന്നു എന്നു തെളിയിക്കുന്നു. ഈ കേന്ദ്രാകർഷണത്തിൻെറ അഭിവ്യക്തിക്കാണ് പ്രേമമെന്നു പറയുന്നത്.

ഈ ജഗത്ത് ഏതിൽനിന്നുളവായി, ഏതിൽ നിലകൊള്ളുന്നു, ഏതിലേക്ക് മടങ്ങിച്ചെല്ലുന്നു എന്ന ചോദ്യം ഉണ്ടാകാറുണ്ട്. അതു പ്രേമത്തിൽനിന്നുളവാകുന്നു, പ്രേമത്തിൽ നിലകൊള്ളുന്നു. പ്രേമത്തിൽത്തന്നെ വിലയം പ്രാപിക്കുന്നു എന്നാണുത്തരം. അങ്ങനെ, ഇഷ്ടമായാലും ഇല്ലെങ്കിലും ആരെസ്സംബന്ധിച്ചും പശ്ചാദ്ഗമനമില്ലെന്നു മനസ്സിലാക്കാം. പിന്നോക്കം പോകാൻ എത്ര ശ്രമിച്ചാലും, ഓരോരുത്തനും കേന്ദ്രത്തിലെത്തിയേ തീരൂ! എന്നിരിക്കെ, നാം ബോധപൂർവ്വം, അറിഞ്ഞുകൊണ്ടുതന്നെ, പ്രയത്നം ചെയ്താൽ അതു നമ്മുടെ മാർഗ്ഗത്തെ സുഗമമാക്കും, ഉരസൽ കുറയ്ക്കും, സമയം

ലഘൂകരിക്കും. ഇതിൽനിന്നു സ്വാഭാവികമായി വന്നുചേരുന്ന മറ്റൊരു നിഗമനം സകലജ്ഞാനവും സകലശക്തിയും നമ്മുടെ അകത്താണ്, പുറത്തല്ല എന്നതത്രേ. പ്രകൃതിയെന്നു പറയുന്നത്, ഒരു ദർപ്പണം മാത്രം – പ്രകൃതിയുടെ പ്രയോജനം അത്രയേയുള്ളു. എല്ലാ വിജ്ഞാനവും പ്രകൃതിയാകുന്ന ഈ കണ്ണാടിയിൽ ആന്തരവസ്തുവിൻെറ പ്രതിഫലനമാണ്. സിദ്ധികളെന്നും പ്രകൃതിരഹസ്യങ്ങളെന്നും ശക്തിയെന്നും മറ്റും പറയുന്നതെല്ലാം അകത്താണ്. ബാഹ്യലോകത്ത് ഒരു പരിണാമപരമ്പരയേ ഉള്ളു. പ്രകൃതിയിൽ ജ്ഞാനമില്ല: സകലജ്ഞാനവും മനുഷ്യാത്മാവിൽനിന്നു വരുന്നതാണ്. മനുഷ്യൻ അതഭിവ്യക്തമാക്കുന്നു, തന്നുള്ളിൽ കണ്ടെത്തുന്നു: ആ ജ്ഞാനം പണ്ടേയുണ്ട്, നിത്യസിദ്ധമാണ്. ഓരോ ജീവിയും ജ്ഞാനമൂർത്തിയാണ്. അനന്താനന്ദമൂർത്തിയും അനന്തസത്താമൂർത്തിയും ആണ്. ഇതിൽനിന്നു ഉളവാക്കുന്ന സദാചാരപരമായ ഫലം സമത്വത്തെസ്സംബന്ധിച്ചു നാം മറ്റൊരിടത്തു പ്രസ്താവിച്ചിട്ടുള്ളതുതന്നെ.

എന്നാൽ വിശേഷാവകാശങ്ങൾ മനുഷ്യജീവിതത്തിനു ഒരു വിഷബാധയായിരിക്കയാണ്. രണ്ടു ശക്തികൾ, എന്നുതന്നെ പറയട്ടെ, നിരന്തരം പ്രവർത്തിക്കുന്നു – ഒന്നു ജാതി സൃഷ്ടിക്കുന്നത്, മറ്റതു ജാതിയെ നശിപ്പിക്കുന്നത്. മറ്റുവിധത്തിൽ പറഞ്ഞാൽ, ഒന്നു വിശേഷാവകാശങ്ങളെ വളർത്തുന്നത്, മറ്റേതു വിശേഷവകാശങ്ങളെ തകർക്കുന്നത്. വിശേഷാവകാശങ്ങളെ തകർത്തുവീഴ്ത്തിയപ്പോഴൊക്കെ, മനുഷ്യവർഗ്ഗത്തിനു കൂടുതൽ വെളിച്ചവും പുരോഗതിയും കൈവന്നിട്ടുണ്ട്. ഈ പോരാട്ടം നമ്മുടെ നാലുപാടും കാണാം. ഒന്നാമതു ബലവാൻ ബലഹീനൻെറമേൽ അവകാശപ്പെടുന്ന വൈശിഷ്ട്യം. വിശേഷാവകാശത്തിൻെറ മൃഗീയഭാവം, സർവ്വസാധാരണമാണ്. പിന്നെ, ധനത്തെ അധികരിച്ചുള്ള വിശേഷാവകാശം – ഒരുവനു വേറൊരുവനെക്കാൾ കൂടുതൽ പണമുണ്ടെങ്കിൽ അവന് ആ കുറവുള്ളവൻെറ മേൽ സ്വല്പം വൈശിഷ്ട്യം വേണം. ഇനി, ബുദ്ധിശക്തി ആസ്പദമായുള്ള, സൂക്ഷ്മതരവും പ്രബലതരവുമായ വിശേഷാവകാശമുണ്ട്. ഒരുവൻ മറ്റൊരുവനെക്കാൾ കൂടുതൽ അറിയാമെന്നുവെച്ച് അവനു കൂടുതൽ വിശേഷതകൾ വേണം. അവസാനത്തേതു ഏറ്റവും ഹീനമായ – ഏറ്റവും – പീഡാവഹമാകയാൽ ഏറ്റവും ഹീനമായ – അദ്ധ്യാത്മാവകാശമാണ്. തങ്ങൾക്ക് മതത്തെയോ ഈശ്വരനെയോ പറ്റി കൂടുതൽ അറിയാമെന്നു ചില ആളുകൾ സ്വയം വിചാരിക്കുന്നെങ്കിൽ, അങ്ങനെയുള്ളവർ മറ്റെല്ലാവരേക്കാൾ മുന്തിയ വിശേഷതകൾ അവകാശപ്പെടുന്നു. അവർ പറയും, ''അല്ലയോ പാമരപ്പറ്റങ്ങളേ, താണു വീണു ഞങ്ങളെ ആരാധിക്കുവിൻ: ഞങ്ങൾ ഈശ്വരദൂതൻമാരാണ്: ഞങ്ങളെ ആരാധിച്ചേ പറ്റൂ.'" ഒരു വേദാന്തിയായിരിക്കയും അതേസമയം ആരുടെയെങ്കിലും വിശേഷാവകാശങ്ങളെ – അവ ശാരീരികമോ മാനസികമോ ആദ്ധ്യാത്മികമോ ആകട്ടെ, – അംഗീകരിക്കയും ചെയ്യുക ആർക്കും സാദ്ധ്യമല്ല. ഒരുത്തനും

ഒരു വിശേഷാവകാശവും ഇല്ലതന്നെ. ഒരേ ശക്തിയാണ് എല്ലാ മനുഷ്യനിലുമുള്ളത്. അത് ഒരാളിൽ കൂടുതലും മറ്റൊരാളിൽ കുറഞ്ഞുമാവാം പ്രകടമാകുന്നത്. എന്നാൽ വികസനസാദ്ധ്യത എല്ലാവരിലും തുല്യംതന്നെ. പിന്നെ എവിടെയാണ് വിശേഷപരിഗണനയ്ക്കവകാശം? എല്ലാ ആത്മാവിലും ഏറ്റവും അജ്ഞനിൽപ്പോലും, ജ്ഞാനസർവ്വസ്വം അടങ്ങിയിരിപ്പുണ്ട്. അയാൾ അത് ആവിഷ്കരിച്ചിട്ടില്ല. അയാൾക്കതിനു സന്ദർഭം ലഭിച്ചിട്ടില്ലായിരിക്കാം. അയാളുടെ ചുറ്റുപാടുകൾ അനുകൂലമല്ലായിരുന്നിരിക്കാം. സന്ദർഭം കിട്ടിയാൽ അയാളതു പ്രകാശിപ്പിക്കും. ഒരുവൻ മറ്റൊരുവനെക്കാൾ ഉയർന്നു ജനിക്കുന്നു എന്ന ആശയം വേദാന്തദൃഷ്ട്യാ അർത്ഥശൂന്യമാണ്. രണ്ടു ജനതകളിൽ ഒന്നു ഉയർന്നതും മറ്റേതു താഴ്ന്നതുമാണെന്ന പറച്ചിലിനു ഒരർത്ഥവുമില്ല. അവയെ ഒരേ പരിസരങ്ങളിൽ വെയ്ക്കുക: എന്നിട്ടു രണ്ടു കൂട്ടരിലും ബുദ്ധിശക്തി ഒരുപോലെ വികസിക്കുന്നില്ലേ എന്നു നോക്കുക. അതിനുമുമ്പ് ഒരു ജനത മറ്റേതിനെക്കാൾ ഉൽക്കൃഷ്ടമാണെന്നു പറയാൻ പാടില്ല. ആദ്ധ്യാത്മികതയിലാണെങ്കിൽ, അവിടെ യാതൊരു വിശേഷാവകാശവാദവും കൊണ്ടുവരാൻ പാടില്ല. മനുഷ്യസമുദായസേവനം ഒരു വിശേഷാവകാശമാണ്. വിശേഷാനുഗ്രഹമാണ്. എന്തെന്നാൽ അതു ഈശ്വരാരാധനയാണ്. ഈശ്വരൻ ഈ സർവ്വമനുഷ്യാത്മാക്കളിലുമായി ഇവിടെത്തന്നെയുണ്ട്. അവൻ മനുഷ്യൻെറ ആത്മാവാണ്. മനുഷ്യനു വിശേഷാൽ എന്താണവകാശപ്പെടാനുള്ളത്? ഈശ്വരനു വിശേഷദൂതൻമാരില്ല. ഒരിക്കലും അങ്ങനെ ഉണ്ടായിട്ടില്ല. മേലിൽ ഉണ്ടാകയുമില്ല. വലുതും ചെറുതുമായ എല്ലാ ജീവികളും തുല്യമായി ഈശ്വരൻെറ അഭിസ്ഫുരണങ്ങളാണ്. സ്ഫുരണത്തിൻെറ തോതിൽ മാത്രമാണ് വ്യത്യാസം: നിത്യദത്തമായ ആ നിത്യ (ഈശ്വര)ദൗത്യം അവയിലെല്ലാം അല്പാല്പമായി വന്നുകൊണ്ടിരിക്കുന്നു. ആ ശാശ്വതസന്ദേശം ഓരോ ജീവിയുടെയും ഹൃദയത്തിൽ ആലേഖനം ചെയ്യപ്പെട്ടിരിക്കുന്നു. അതു അവിടെത്തന്നെയുണ്ട്. എല്ലാവരും അതിനെ പ്രകാശിപ്പിക്കാൻ യത്നിച്ചുവരികയുമാണ്. തക്ക പരിതസ്ഥിതികളിൽ ചിലർ മറ്റു ചിലരേക്കാൾ അല്പംകൂടി മെച്ചമായി പ്രകാശിപ്പിക്കുന്നു. എന്നാൽ സന്ദേശവാഹകരെന്ന നിലയിൽ അവരെല്ലാം ഒന്നുതന്നെ. മേൻമ അവകാശപ്പെടാൻ എന്തുണ്ട്? ഏറ്റവും അജ്ഞനായവൻ, ഏറ്റവും അജ്ഞനായ ശിശുപോലും, ഇതേവരെ ഉണ്ടായതോ ഇനി ഉണ്ടാകാനിരിക്കുന്നതോ ആയ ഏതൊരു വ്യക്തിയോടുമൊപ്പം മഹത്വമുള്ള ഒരു ഈശ്വരദൂതനത്രേ. എന്തെന്നാൽ, ആ അനന്തസന്ദേശം ഓരോ ജീവിയുടെ ഹൃദയത്തിലും നിത്യമുദ്രിതമായിരിപ്പുണ്ട്. വല്ലേടത്തും ഒരു ജീവിയുണ്ടോ, അത് അത്യുന്നതൻെറ അനന്തസന്ദേശത്തെ ഉൾക്കൊള്ളുകയും ചെയ്യുന്നു. അതവിടെയുണ്ട്. അദ്വൈതത്തിൻെറ കൃത്യം, അതിനാൽ ഈ എല്ലാ വിശേഷാവകാശങ്ങളേയും തച്ചുടയ്ക്കലാണ്, എല്ലാറ്റിലും വെച്ചു ദുഷ്കരമായ പണിയാണിത്, അതോടൊപ്പം, വിചിത്രമെന്നു

പറയട്ടെ, അദ്വൈതമതത്തിന്റെ ജന്മഭൂവിൽ അതിന്റെ പ്രവർത്തനം മറ്റെവിടത്തേക്കാളും അലസമായിരുന്നു. വിശേഷാവകാശത്തിന് ഒരു നാടുണ്ടെങ്കിൽ അത് ഈ തത്ത്വശാസ്ത്രത്തിനു ജന്മം നൽകിയ നാടുതന്നെയാണ് – അവിടെ ആദ്ധ്യാത്മികപുരുഷനു വിശേഷത, ഉൽകൃഷ്ടജാതനു വിശേഷത, പണത്തിനു മറ്റു സ്ഥലങ്ങളിലെയത്ര വിശേഷത അവിടെ കല്പിച്ചിട്ടില്ല. അതൊരു ഗുണവശമാണെന്നു ഞാൻ വിചാരിക്കുന്നു: എന്നാൽ അദ്ധ്യാത്മതയ്ക്കും ജനനത്തിനും വിശേഷപരിഗണന സാർവ്വത്രികമാണ്.

വേദാന്തപരമായ സദാചാരം പ്രചരിപ്പിക്കുവാൻ ഒരു മഹോദ്യമം ഒരിക്കൽ ഭാരതത്തിലാരംഭിക്കുകയും പല നൂറ്റാണ്ടുകാലത്തേയ്ക്കു അതിന്റെ വിജയം ഏറെക്കുറെ നിലനിൽക്കുകയും ചെയ്തു. ആ കാലങ്ങൾ ആ ജനതയുടെ ഏറ്റവും നല്ല കാലങ്ങളായിരുന്നുവെന്നു ചരിത്രപരമായി നമുക്കറിയാം. വിശേഷാവകാശങ്ങളെ തച്ചുടയ്ക്കുവാൻ ബുദ്ധമതം നടത്തിയ സമാരംഭത്തെയാണ് ഞാനിവിടെ ഉദ്ദേശിക്കുന്നത്. ബുദ്ധനെ സംബോധന ചെയ്യാൻ ഉപയോഗിച്ചിട്ടുള്ള ഏറ്റവും മനോഹരമായ വിശേഷണങ്ങളിൽ ചിലതു ഞാനോർക്കുന്നുണ്ട് – 'ജാതിധ്വംസക, വിശേഷാവകാശനാശക, സമത്വസന്ദേശപ്രഭാഷക' എന്നെല്ലാം അതിനാൽ അദ്ദേഹം സമത്വമെന്ന ഈ ഏകാശയം പ്രചരിപ്പിച്ചു. ശ്രമണ(ബൗദ്ധഭിക്ഷു) സൗഭ്രാത്രത്തിൽ ഈ സമത്വസിദ്ധാന്തത്തിന്റെ പ്രഭാവം ഏറെക്കുറെ അന്യഥാ ധരിക്കപ്പെട്ടിട്ടുണ്ട്. എന്തെന്നാൽ അവരെ ഉച്ചനീചക്രമത്തോടുകൂടിയ ഒരു മണ്ഡലമാക്കിത്തീർക്കാൻ ശതക്കണക്കിനു ശ്രമങ്ങൾ നടന്നിരുന്നതായി കാണാം. ജനങ്ങളോടു അവരെല്ലാം ഈശ്വരൻമാരാണെന്നു പ്രസംഗിക്കുമ്പോൾ, മതമണ്ഡലംകൊണ്ട് വളരെയൊന്നും മുതലെടുക്കുക സാദ്ധ്യമല്ല. വേദാന്തത്തിൽനിന്നുളവായിട്ടുള്ള ഒരു സൽഫലം മതപരമായ ചിന്താസ്വാതന്ത്ര്യമാണ്. ഭാരതചരിത്രത്തിലുടനീളം ഈ സ്വാതന്ത്ര്യം അനുഭവപ്പെട്ടിരുന്നു. മതപരമായ പീഡനം ഒരു കാലത്തും ഉണ്ടാകാത്ത, മതത്തെസ്സംബന്ധിച്ചു ജനങ്ങൾക്കു പൂർണ്ണസ്വാതന്ത്ര്യം അനുവദിച്ച, നാടാണത് എന്നത് ഒരു മഹിമതന്നെ.

വേദാന്തസദാചാരത്തിന്റെ ഈ പ്രായോഗികഭാവം ഏതൊരു കാലത്തേയും പോലെ, ഒരുപക്ഷേ എന്നത്തേക്കാളും കൂടുതലായി, ഇന്നാവശ്യമായിരിക്കുന്നു. കാരണം, ഈ വിശേഷാവകാശവാദങ്ങളെല്ലാം മനുഷ്യവിജ്ഞാനത്തിന്റെ വളർച്ചയോടുകൂടി ഉഗ്രരൂപം പൂണ്ടിട്ടുണ്ട്. ഈശ്വരനെന്നും ചെകുത്താനെന്നും, അല്ലെങ്കിൽ അഹുരമസ്ദയെന്നും അഹ്രിമാനെന്നുമുള്ള ഭാവനയിൽ ഒട്ടു വളരെ കവിതയുണ്ട്. ഈശ്വരനും ചെകുത്താനും തമ്മിലുള്ള വ്യത്യാസം നിസ്വാർത്ഥതയും സ്വാർത്ഥതയും തമ്മിലുള്ളതല്ലാതെ മറ്റൊന്നുമല്ല. പിശാച് ഈശ്വരന്റെയത്രതന്നെ അറിവുള്ളവനാണ്. ഈശ്വരസമപ്രഭാവനുമാണ്: എന്നാൽ വിശുദ്ധതയില്ലെന്നുമാത്രം അതാണവനെ പിശാചാക്കിത്തീർക്കുന്നതും. ഈ ആശയം വെച്ചുകൊണ്ട് ആധുനികലോക

ത്തിൻെറ സ്ഥിതിയെന്തെന്നു നോക്കുക. വിശുദ്ധതയെ വിട്ടു വിജ്ഞാനവും ശക്തിയും അതിരറ്റു വർദ്ധിച്ചിട്ടുള്ളത് മനുഷ്യരെ പിശാചുകളായി മാറ്റിയിരിക്കുന്നു. യന്ത്രങ്ങളുടെയും മറ്റുപകരണങ്ങളുടെയും നിർമ്മാണം മൂലം മനുഷ്യനു വൻതോതിൽ ശക്തി കൈവന്നുകൊണ്ടിരിക്കുന്നു. അതോടൊപ്പം ലോകചരിത്രത്തിൽ മുമ്പൊരുകാലത്തും കണ്ടിട്ടില്ലാത്ത മാതിരി ഇന്നും വിശേഷാവകാശവാദങ്ങൾ ഉന്നയിക്കപ്പെടുന്നു. അതിനാലത്രേ, അതിനെ എതിർക്കുവാൻ, മനുഷ്യാത്മാക്കളുടെ മേലുള്ള ഈ കുതിരകയറ്റത്തെ ഇല്ലാതാക്കുവാൻ, വേദാന്തം ആഗ്രഹിക്കുന്നത്.

നിങ്ങളിൽ ഗീത പഠിച്ചിട്ടുള്ളവർ സ്മരണീയമായ ഈ വരികൾ ഓർക്കുന്നുണ്ടാവും: ''വിദ്യാസമ്പന്നനായ ബ്രാഹ്മണനിലും പശുവിലും ആനയിലും നായയിലും നായാടിയിലും സമദർശിയായവനാണ് ജ്ഞാനിയും പണ്ഡിതനും. ഈ സാമ്യത്തിൽ മനസ്സുറച്ചവൻ ഈ ജന്മംതന്നെ സംസാരത്തെ ജയിച്ചിരിക്കുന്നു. എന്തെന്നാൽ ബ്രഹ്മം സർവ്വസമവും നിർദ്ദോഷവുമാണ്. അതുകൊണ്ട് ഈ സർവ്വസാമ്യവും നിർദ്ദോഷതയുമുള്ളവർ ബ്രഹ്മത്തിൽ നിലകൊള്ളുന്നു."[1] വേദാന്തസദാചാരത്തിൻെറ സാരമാണിത്. ഈ സർവ്വസാമ്യം. ദൃഷ്ടലോകമാണ് ദൃശ്യലോകത്തെ നിയന്ത്രിക്കുന്നതെന്നു നാം കണ്ടു. ദ്രഷ്ടാവിൽ മാറ്റമുണ്ടാക്കുക, ദൃശ്യവും മാറിയേ തീരൂ. നിങ്ങൾ സ്വയം നിർദ്ദോഷനാവുക. ലോകവും അപ്പോൾ നിർദ്ദോഷമാകും. ഈ വസ്തുത പഠിപ്പിക്കേണ്ടത് മുമ്പേതവസരത്തിലേക്കാളും കൂടുതലായി ഇന്നാവശ്യമായിരിക്കുന്നു. നമുക്ക് അയൽവാസികളെ നന്നാക്കുന്നതിൽ ജാഗ്രത കൂടിക്കൂടിയും സ്വവിഷയത്തിൽ അതു കുറഞ്ഞു കുറഞ്ഞും വരികയാണ്. നമ്മിൽ മാറ്റമുണ്ടായാൽ ലോകത്തിലും മാറ്റമുണ്ടാകും: നാം നിഷ്കല്മഷരാകുന്നതോടെ ലോകവും നിഷ്കല്മഷമാകും. ഞാൻ അന്യരിൽ തിന്മ കാണുന്നതെന്തുകൊണ്ടെന്നുള്ളതാണ് പ്രശ്നം. എന്നിൽത്തന്നെ തിന്മയില്ലാതെ എനിക്കു തിന്മ കാണുക സാധ്യമല്ല. ഞാൻ ദുർബ്ബലനല്ലെങ്കിൽ എനിക്കു ദുഃഖമുണ്ടാവാൻ വയ്യ. ഞാൻ ഒരു ശിശുവായിരുന്നപ്പോൾ എന്നെ ദുഃഖിപ്പിച്ചിരുന്ന കാര്യങ്ങൾ ഇപ്പോഴെന്നെ ദുഃഖിപ്പിക്കുന്നില്ല. ദ്രഷ്ടാവ് മാറി: അതിനാൽ ദൃശ്യവും മാറേണ്ടിവന്നു. അങ്ങനെയാണ് വേദാന്തം പറയുന്നത്. ആ അദ്ഭുതകരമായ സാമ്യസ്ഥിതിയും സമത്വവും സംപ്രാപ്തമാകുമ്പോൾ, ദുഃഖത്തിനും ദുരിതത്തിനും നിദാനങ്ങളായി ഇന്നു കരുതുന്ന എല്ലാ വസ്തുക്കളെക്കുറിച്ചും നമുക്കു ചിരിക്കാറാവും.

1. വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ.
ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ.
(ഗീ. 5. 18, 19)

ഈ അവസ്ഥയ്ക്കാണ് ലോകത്തിൽ സ്വാതന്ത്ര്യപ്രാപ്തി എന്നു പറയുന്നത്. ആ സ്വാതന്ത്ര്യത്തോടു നാം അടുത്തു വരുന്നു എന്നതിൻെറ ലക്ഷണം, ഈ സാമ്യസ്ഥിതിയും സമത്വവും കൂടുതൽ കൂടുതൽ പ്രകാശിപ്പിക്കയുമാണ്.

ദുഃഖത്തിലും സുഖത്തിലും ഒന്നുപോലെ, വിജയത്തിലും പരാജയത്തിലും ഒന്നുപോലെ – അത്തരമൊരു മനസ്സ് ആ സ്വതന്ത്രാവസ്ഥയോടടുത്തതാണ്. മനസ്സിനെ ജയിക്കുക എളുപ്പമല്ല. ഓരോ ചെറിയ സംഭവം സംബന്ധിച്ചും. ഏറ്റവും നിസ്സാരകോപഹേതുവോ ആപത്തോ ഉണ്ടാകുമ്പോഴും, അശാന്തിയുടെ തരംഗങ്ങളെ ഉയർത്തുന്ന മാനസങ്ങൾ – അവയുടെ അവസ്ഥ എത്ര ശോച്യം! ഈ നിസ്സാരകാര്യങ്ങൾപോലും അവയെ പ്രക്ഷുബ്ധമാക്കുന്ന സ്ഥിതിക്ക്, ആദ്ധ്യാത്മികതയുടെയോ മഹത്ത്വത്തിൻെറയോ കഥ എന്തുപറയാനാണ്? മനസ്സിൻെറ ഈ ചഞ്ചലാവസ്ഥ മാറ്റേണ്ടിയിരിക്കുന്നു. ബാഹ്യലോകത്തിനു നമ്മിൽ എത്രമാത്രം സ്വാധീനതയുണ്ട്. ബാഹ്യലോകത്തിലെ സകലശക്തികളും പ്രവർത്തിച്ചാലും നമുക്ക് എത്രമാത്രം സ്വന്തം കാലിൽ ഉറച്ചുനിൽക്കാൻ കഴിയും എന്നു നാം നമ്മോടുതന്നെ അന്വേഷിക്കണം നമ്മുടെ മനസ്സിൻെറ സന്തുലിതാവസ്ഥയെ ഭഞ്ജിക്കുന്നതിൽനിന്നു ലോകത്തിലെ സകലശക്തികളെയും തടഞ്ഞു നിർത്തുന്നതിൽ❋ വിജയിക്കുമ്പോഴേ നാം സ്വാതന്ത്ര്യം പ്രാപിക്കുന്നുള്ളു, അതിനു മുമ്പില്ല. അതാണ് മുക്തി, അതിവിടെത്തന്നെയാണ്. ഈ നിമിഷത്തിലുമാണ്: മറ്റെങ്ങുമല്ല, മറ്റൊരു സമയത്തുമല്ല.

ഈ മൂലാശയത്തിൽനിന്നു ഈ കേന്ദ്രപ്രസ്രവണത്തിൽനിന്ന് ഒട്ടധികം സുന്ദരങ്ങളായ ആശയകുല്യകൾ ലോകത്തിലെവിടെയും പ്രവഹിച്ചിട്ടുണ്ട്: എന്നാൽ അവ പ്രായോഗികരൂപംകൊണ്ട രീതി പ്രായേണ തെറ്റിദ്ധരിക്കപ്പെടുകയും ബാഹ്യദൃഷ്ടിക്കു പരസ്പരവിരുദ്ധങ്ങളായി തോന്നപ്പെടുകയും ചെയ്തിരുന്നു. ഓരോ ജനസമുദായത്തിൽനിന്നും അദ്ഭുതാവഹമായ ആദ്ധ്യാത്മികവ്യഗ്രതയോടുകൂടിയ അസംഖ്യം ധീരാത്മാക്കൾ ബാഹ്യലോകബന്ധങ്ങൾ മുറിച്ചുവിട്ട്, ധ്യാനത്തിനായി ഗുഹകളിലേക്കും വനങ്ങളിലേക്കും പോയിട്ടുള്ളതു കാണുന്നു. ആശയം ഇതുതന്നെ. ഇനി ഇതിനു വിപരീതമായി ഉജ്ജ്വലന്മാരും മഹാനുഭാവന്മാരുമായവർ സമുദായമദ്ധ്യത്തിലേക്കു വന്ന്, ദരിദ്രരും ആർത്തരുമായ സഹജീവികളെ ഉദ്ധരിക്കുവാനുള്ള ശ്രമത്തിൽ ഏർപ്പെടുന്നതായും കാണുന്നു. (അതേ ആശയമാണിതും) ബാഹ്യദൃഷ്ട്യാ ഈ രണ്ടു മാർഗ്ഗങ്ങളും പരസ്പരവിരുദ്ധങ്ങളാണ്. സഹജീവികളിൽനിന്നകന്നു ഗുഹയിൽ പാർക്കുന്ന മനുഷ്യൻ

❋ മറ്റൊന്നുകൊണ്ടും ഇളകാത്തവിധം – പരതന്ത്രമാകാതെ – മനസ്സിനെ നിർത്തുക, മനോവൃത്തികളെ നിരോധിക്കുക, എന്നർത്ഥം. അതും സമ്പൂർണ്ണമാകുന്നതു ബ്രഹ്മാത്മനിഷ്ഠകൊണ്ടുമാത്രം. ബ്രഹ്മത്തിലേ അഭയപ്രതിഷ്ഠയുള്ളു. തൈ. 2. 7. നോക്കുക (പു. 33, ചു. 3)

അവരുടെ പുനരുദ്ധാരണത്തിനുവേണ്ടി പണിയെടുക്കുന്നവരെക്കുറിച്ചു പുച്ഛഭാവത്തിൽ പുഞ്ചിരിക്കൊള്ളുന്നു. അയാൾ പറയും; 'എന്തു മായത്തരം! എന്തു കർമ്മമാണുള്ളത്? മായികലോകം എന്നും മായികലോകമായിത്തന്നെ ഇരിക്കും. അതു മാറ്റുക സാദ്ധ്യമല്ല' എന്ന്. ഇന്ത്യയിലെ പുരോഹിതരിലൊരുവനോട്, 'നിങ്ങൾ വേദാന്തത്തിൽ വിശ്വസിക്കുന്നുണ്ടോ?' എന്നു ചോദിച്ചാൽ, 'അതാണെന്റെ മതം: അതെന്റെ ജീവനാണ്: തീർച്ചയായും ഞാനതിൽ വിശ്വസിക്കുന്നു' എന്നായിരിക്കും ഉത്തരം. 'ശരി, എല്ലാ ജീവന്റെയും സമത്വം നിങ്ങൾ അംഗീകരിക്കുന്നുണ്ടോ? എല്ലാത്തിന്റെയും ഏകത്വം?' 'തീർച്ചയായും ഉണ്ടല്ലോ.' ഇതു കഴിഞ്ഞ് അടുത്ത നിമിഷം ഒരു താഴ്ന്ന ജാതിക്കാരിൽ ആ വഴിക്കു വന്നാൽ ആ മനുഷ്യനെ ഒഴിയുന്നതിനായി പുരോഹിതൻ തെരുവീഥിയുടെ ഒരു വശത്തേയ്ക്കു ചാടും. 'എന്തേ ചാടിയത്?' 'അവൻ എന്നെ തീണ്ടുമായിരുന്നു, അതുകൊണ്ട്. ആത്മാക്കൾ തമ്മിൽ ഭേദമില്ലെന്ന് നിങ്ങൾ അംഗീരിക്കുന്നുമുണ്ടല്ലോ.' അപ്പോൾ അയാൾ പറയും; 'ഓ അതെല്ലാം ഗൃഹസ്ഥാശ്രമികളെസ്സംബന്ധിച്ചു വെറും സിദ്ധാന്തം. ഞാൻ വനത്തിൽ പോകുമ്പോൾ എല്ലാവരോടും തുല്യമായി പെരുമാറിക്കൊള്ളാം.' ഇംഗ്ലണ്ടിൽ നിങ്ങളുടെ വലിയ ആളുകളിലൊരുവനോടു, അഭിജാതനും ധനാഢ്യനുമായ ഒരാളോടു ചോദിക്കുക, എല്ലാവരും ഒരേ ഈശ്വരനിൽ നിന്നുദ്ഭവിച്ചവരായ സ്ഥിതിക്ക്, ഒരു ക്രിസ്ത്യാനിയെന്ന നിലയിൽ മനുഷ്യസമുദായത്തിന്റെ സാഹോദര്യത്തിൽ വിശ്വസിക്കുന്നുണ്ടോ എന്ന്. 'ഉവ്വ്' എന്നയാൾ ഉത്തരം പറയും. എന്നാൽ അഞ്ചു മിനുട്ടിനുള്ളിൽ പാമരപ്പരിഷയെക്കുറിച്ച് പരിഹാസപരമായ ഒരാക്രോശം അയാളിൽനിന്നു കേൾക്കാം. അങ്ങനെ, ഇത് ആയിരത്താണ്ടുകളായി ഒരു സിദ്ധാന്തമായിരിക്കുന്നേ ഉള്ളൂ: ഒരിക്കലും പ്രയോഗത്തിൽ വന്നിട്ടില്ല. എല്ലാവർക്കും അതറിയാം. അതാണ് സത്യമെന്നു പ്രഖ്യാപിക്കുന്നുമുണ്ട്. എന്നാൽ അനുഷ്ഠാനത്തിൽ കൊണ്ടുവരാൻ ആവശ്യപ്പെടുമ്പോൾ അതിനു ലക്ഷം വർഷങ്ങൾ വേണ്ടിവരുമെന്നാണവർ പറയുക.

ഒരിക്കൽ ഒരു രാജാവിന് ഒരു കൂട്ടം സേവകൻമാരുണ്ടായിരുന്നു. അവരിൽ ഓരോരുത്തനും പറയും, താൻ യജമാനനുവേണ്ടി ജീവൻ പോലും ബലികഴിക്കാൻ തയ്യാറാണെന്നും തന്നെപ്പോലെ ആത്മാർത്ഥതയുള്ള ആരും ഇതേവരെ ഉണ്ടായിട്ടില്ലെന്നും. അങ്ങനെയിരിക്കെ, അരമനയിൽ ഒരു സന്ന്യാസി വന്നു. കൂറുറ്റ ഇത്ര വലിയൊരു സേവകവൃന്ദം തനിക്കെന്നപോലെ മറ്റൊരു രാജാവിനും ഉണ്ടായിട്ടില്ലെന്നു രാജാവ് പ്രസ്താവിച്ചു. സന്ന്യാസി പുഞ്ചിരിച്ചുകൊണ്ട്, താൻ അതു വിശ്വസിക്കുന്നില്ലെന്നു പറഞ്ഞു. വേണമെങ്കിൽ ഒരു പരീക്ഷണം നടത്തുവാൻ വിരോധമില്ലെന്നായി രാജാവ്. അതിൻപ്രകാരം

രാജാവിൻെറ വാഴ്ചക്കാലം വളരെ ദീർഘിപ്പിക്കുവാനുതകുന്ന ഒരു മഹായാഗം നടത്തുന്നതാണെന്നു സന്ന്യാസി അറിയിച്ചു. ഇതിനു വേണ്ടി, ഓരോ രാജസേവകനും ഓരോ പാത്രം പാൽ പുത്തനായുണ്ടാക്കിയ ഒരു തൊട്ടിയിൽ രാത്രി ഇരുട്ടത്തു കൊണ്ടുചെന്നൊഴിക്കണമെന്നായിരുന്നു വ്യവസ്ഥ. 'ഇതാണോ പരീക്ഷ?' എന്നു രാജാവു പുഞ്ചിരികൊണ്ടു ചോദിച്ചു. അനന്തരം അദ്ദേഹം രാജസേവകൻമാരെ വരുത്തി, അവർ ചെയ്യേണ്ടതെന്തെന്നു ധരിപ്പിച്ചു. എല്ലാവരും നിർദ്ദിഷ്ടകാര്യത്തിനു തങ്ങളുടെ സന്തോഷപൂർവ്വമായ സമ്മതം അറിയിച്ചു മടങ്ങി. അർദ്ധരാത്രി സമയത്തു രാജസേവകർ വന്നു താന്താങ്ങളുടെ പാത്രത്തിലുള്ളതു തൊട്ടിയിലൊഴിച്ചു പോയി. പിറ്റേന്നു രാവിലെ നോക്കിയപ്പോൾ തൊട്ടിനിറയെ വെള്ളമാണ്. സേവകൻമാരെ വരുത്തി ചോദ്യം ചെയ്യുകയുണ്ടായി. ഓരോരുത്തനും വിചാരിച്ചു. അത്ര വളരെ പാലിൻെറ കൂട്ടത്തിൽ തൻെറ വെള്ളം കണ്ടു പിടിക്കപ്പെടുകയില്ലെന്ന്. അതാണ് സംഭവിച്ചത്. ദൗർഭാഗ്യവശാൽ, നമ്മിലധികം പേരും ഇത്തരത്തിൽ വിചാരിക്കുന്നവരാണ്. കഥയിലെ രാജസേവകൻമാർ ചെയ്തതുപോലെയാണ് നാം നമ്മുടെ വീതം ജോലി നിർവ്വഹിക്കുന്നത്.

സമത്വത്തെസ്സംബന്ധിച്ച ഇത്ര വലിയ ആശയപ്രളയത്തിനിടയിൽ എൻെറ ചെറിയ വിശേഷാവകാശം കണ്ടുപിടിക്കപ്പെടില്ല എന്നു പുരോഹിതൻ പറയുന്നു. ധാനാഢ്യൻമാരും അപ്രകാരം പറയുന്നു: ഓരോ രാജ്യത്തുമുള്ള ദുശ്ശാസനൻമാർ അങ്ങനെതന്നെ പറയുന്നു. മർദ്ദകരെയും പീഡകരെക്കാളും കാൾ ആശയ്ക്കു വകയുള്ളതു മർദ്ദിതർക്കും പീഡിതർക്കുമാണ്. ആദ്യത്തെ കൂട്ടർ സ്വാതന്ത്ര്യത്തിലെത്തുവാൻ വളരെ കാലമെടുക്കും: മറ്റുള്ളവർക്കു അത്രയും കാലം വേണ്ടാ. സിംഹത്തിൻെറ ക്രൂരതയെക്കാൾ തുലോം ഭയങ്കരമാണ് കുറുക്കൻെറ ക്രൂരത. സിംഹം ഒരടിയും അടിച്ചു പിന്നെ തെല്ലിട സ്വസ്ഥമായിരിക്കുന്നു. ഇരയെ വിടാതെ പിന്തുടരുന്ന കുറുക്കനാകട്ടെ അതിനെ പീഡിപ്പിക്കാനുള്ള ഒരു സന്ദർഭവും പാഴാക്കുന്നില്ല. പൗരോഹിത്യം സ്വഭാവേന ക്രൂരവും ഹൃദയശൂന്യവുമാണ്. അതുകൊണ്ടാണ് പൗരോഹിത്യം നിലവിൽ വരുന്നിടത്തു മതം അധഃപതിക്കുന്നത്. വിശേഷാവകാശങ്ങളെന്ന ആശയം നാം ഉപേക്ഷിക്കണം. അപ്പോഴേ മതം പ്രയോഗത്തിൽ വരൂ എന്നാണ് വേദാന്തം പറയുന്നത്. അതിനു മുമ്പു മതമേയില്ല.

'നിങ്ങൾക്കുള്ളതു മുഴുവൻ വിറ്റു പാവങ്ങൾക്കു കൊടുക്കുക' ☙ എന്ന ക്രിസ്തുവചനത്തിൽ നിങ്ങൾ വിശ്വസിക്കുന്നുണ്ടോ? അതിൽ കാണാം പ്രായോഗികസമത്വം. പാഠം വളച്ചൊടിച്ചു വ്യാഖ്യാനിക്കാനുള്ള ശ്രമമില്ല: സത്യത്തെ അതേപടി കൈക്കൊള്ളുന്നു. പാഠം

☙ Sell all that thou has and distribute unto the poor.....and come, follow me. (St. Luke 18.22)

വളച്ചൊടിക്കാൻ ശ്രമിക്കരുത്. ക്രിസ്തു മേൽ പ്രകാരം ഉപദേശിച്ചതു തൻെറ ശ്രോതാക്കളായിരുന്ന ഏതാനും ജൂതൻമാരെ ഉദ്ദേശിച്ചുമാത്രമാണെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. അതേ യുക്തിചിന്ത മറ്റു കാര്യങ്ങൾക്കും സബന്ധിപ്പിക്കാം - പാഠപീഡനം ചെയ്യരുത്. സത്യത്തെ അതേപടി ധീരമായി നേരിടുക. നമുക്ക് അവിടെ ചെന്നെത്താൻ കഴിയുന്നില്ലെങ്കിൽ നമ്മുടെ ബലഹീനത സമ്മതിക്കാം. എന്നാലും, ആദർശം നശിപ്പിക്കാതിരിക്കണം. വല്ലപ്പോഴും അതിനെ പ്രാപിക്കാമെന്നുള്ള പ്രത്യാശയോടെ നമുക്കു യത്നിക്കാം. ആദർശമിതാ - 'നിങ്ങൾക്കുള്ളതു മുഴുവൻ വിറ്റു പാവങ്ങൾക്കു കൊടുക്കു. എന്നിട്ട് എന്നെ അനുഗമിക്കുക.' അങ്ങനെ സകലവിശേഷാവകാശങ്ങളെയും അവയ്ക്കുവേണ്ടി നമ്മിലുള്ള സകല പ്രവണതകളേയും ചവിട്ടിമെതിച്ചു. എല്ലാ മനുഷ്യരാശിയോടും സമത്വഭാവം വളർത്തുന്ന ആ ജ്ഞാനം സമ്പാദിപ്പാൻ നമുക്കു പ്രയത്നിക്കാം. അല്പംകൂടി സംസ്കരിച്ച ഭാഷ സംസാരിക്കാൻ കഴിവുള്ളതുകാരണം നിങ്ങൾ ഒരു സാധാരണക്കാരനെക്കാൾ ഉയർന്നവനാണെന്നു സ്വയം വിചാരിക്കുന്നു. ഇങ്ങനെ വിചാരിക്കുമ്പോൾ, നിങ്ങൾ സ്വാതന്ത്ര്യത്തിലേക്കു പോകുകയല്ലെന്നും, സ്വന്തം കാലിനു പുതിയൊരു ചങ്ങല പണിയുകയാണെന്നും ഓർമ്മിക്കുക. സർവ്വോപരി ആദ്ധ്യാത്മികത സംബന്ധിച്ച അഹംഭാവം നിങ്ങളിൽ കടന്നുകൂടുന്നെങ്കിൽ നിങ്ങളുടെ കഷ്ടകാലമെന്നേ പറയാവൂ. മനുഷ്യഹൃദയത്തെ ബാധിക്കാറുള്ള, ധനപരോ മറ്റോ ആയ ബന്ധങ്ങളൊന്നും ആത്മാവിനെ ഇത്ര മുറുകെ ബന്ധിക്കുന്നില്ല. 'ഞാൻ മറ്റുള്ളവരെക്കാൾ പവിത്രനാണ്' - ഇതത്രേ മനുഷ്യഹൃദയത്തിൽ കടന്നുകൂടാവുന്നതിലേക്കും ഭയങ്കരമായ വിചാരം. ഏതർത്ഥത്തിലാണ് നിങ്ങൾ പവിത്രനാകുന്നത്? നിങ്ങളിലുള്ള ഈശ്വരൻ എല്ലാവരിലുമുള്ള ഈശ്വരൻതന്നെ. ഇതു മനസ്സിലാക്കിയിട്ടില്ലെങ്കിൽ നിങ്ങൾ ഒന്നും മനസ്സിലാക്കിയിട്ടില്ല. ഇതിൽ ഭേദകല്പനയ്ക്കു സ്ഥാനമെവിടെ? ഏകം സത് - എല്ലാം ഒന്നാണ്. ഓരോ ജീവിയും അത്യുന്നതൻെറ അധിവാസക്ഷേത്രമാണ്. ആ വസ്തുത ദർശിക്കാൻ നിങ്ങൾക്കു കഴിയുന്നെങ്കിൽ നല്ലത്, ഇല്ലെങ്കിലോ ആദ്ധ്യാത്മികത നിങ്ങളിൽ ഇനിയും ഉണരേണ്ടിയിരിക്കുന്നു.

ഓം തത് സത്

# ഗ്രന്ഥസൂചി

# വാക്യസൂചി

# വിഷയസൂചി



വാക്യസൂചി തുടർച്ച–

വ്യത്യസ്ത-ഭാവന 389: വീക്ഷണങ്ങൾ 440

നാലു യോഗങ്ങളുടെ

## മൂലസൂചി

Cross-reference to the orginals of the Four Yogas
(Volumes refer to the complete works of
SWAMI VIVEKANANDA in English)

### കർമ്മയോഗം



### രാജയോഗം; പൂർവ്വാർദ്ധം

## രാജയോഗം; ഉത്തരാർദ്ധം

### പാതഞ്ജലയോഗസൂത്രങ്ങൾ



### ഭക്തിയോഗം



### പരഭക്തി

## ജ്ഞാനയോഗം



*